# ഋഗ്വേദം

''ദേവീപ്രസാദം'' ഭാഷാഭാഷ്യം

## വാള്യം 2


രചയിതാവ്

നാരായണൻ നമ്പൂതിരിപ്പാട്



പ്രസാധകർ

മഠം ബ്രഹ്മസ്വം

തൃശ്ശൂർ—1

വിതരണം

കൈരളി പ്രസ് & ബുക്സ്

എം. ജി. റോഡ്, തൃശ്ശൂർ—1

വില 60 ക.

RIGVEDAM
Bhasha Bhashyam
Vol: II

By.
O. M. C. Narayanan Nambudiripad
Vellinali (Palghat Dt.)

Publishers:
Vadakke Madham Brahmaswom,
M. G. Road, Trichur-1

Distributors:
Kairali Press & Books,
(A Co-operative Concern)
M. G. Road, Trichur-1

First Published July 1982

Printed at
Kairali Press,
M. G. Road, Trichur-1



Price 60

Printed with Paper Supplied by Government of India at concession rate and with financial assistance from the Ministry of Education and Social Welfare, Govt. of India.

# മുഖക്കുറിപ്പ്

ഋഗ്വേദം ഭാഷാഭാഷ്യത്തിന്റെ രണ്ടാം വാള്യം ഇതാ സഹൃദയസമക്ഷം സമർപ്പിച്ചുകൊള്ളുന്നു. വേദവും വൈദിക സംസ്കാരവും നിലനിന്നുകണ്ടാൽക്കൊള്ളാമെന്നാഗ്രഹിക്കുകയും അതിന്നായി യത്നിക്കുന്നവൎക്ക ആവശ്യാനുസരണം പ്രോത്സാഹനം നൽകുകയും ചെയ്യാൻ സന്നദ്ധതയുള്ള ഒരുവിഭാഗം ആളുകൾ ഇപ്പോഴും ഇവിടെയുണ്ടെന്നുള്ള അനുഭവം, കൃത്യനിർവഹണത്തിൽ,എനിക്കുത്തേജനം നല്കിയിട്ടുണ്ടെന്ന വസ്തുത ആദരപൂർവം പ്രസ്താവിച്ചുകൊള്ളട്ടെ.

ഈ ഗ്രന്ഥത്തിൽ ഉപയോഗിച്ച അടയാളങ്ങളുടെ അൎത്ഥം വിവരിക്കണമെന്ന് ചില വായനക്കാർ ആവശ്യപ്പെട്ടെഴുതിയിട്ടുണ്ട്. സംഗീതം ചിഹ്നങ്ങളിട്ട് അച്ചടിച്ചതു വായിച്ചാൽ പാടാൻ സാധിക്കാത്തതുപോലെ, ഇതും എഴുതി വിവരിച്ചാൽ ചൊല്ലാൻ പററുകയില്ല എങ്കിലും ചുരുക്കത്തിൽ വിവരിക്കുവാൻ ശ്രമിക്കാം.

1) അക്ഷരങ്ങളുടെ മുകളിൽ കാണുന്ന ' । ' എന്ന ചിഹ്നം സ്വരിതത്തെ കുറിക്കുന്നു. അക്ഷരങ്ങളുടെ താഴത്തെ ' – ' എന്ന ചിഹ്നം അനുദാത്തസ്വരം കുറിക്കുന്ന — താഴെ എത്തേണ്ടതെന്നൎത്ഥം. നാഗരാക്ഷരത്തിൽ അച്ചടിച്ച ഋഗ്വേദമൂലങ്ങളിൽ ഉദാത്തത്തിന്ന് ചിഹ്നമില്ല. ആ പതിവുപിടിച്ച് ഇതിലും ഉദാത്തത്തിന്നും പ്രചയത്തിന്നും ചിഹ്നം ചേൎത്തിട്ടില്ല ഉദാഹരിക്കാം. ''അഗ്നിമീളേ'' എന്നതിൽ 'അ' അനുദാത്തമാണ്. 'ഗ്നി' എന്നതു് ഉദാത്തം. 'മീ' എന്നതു് സ്വരിതം. സ്വരിതം വലത്തോട്ടു ചെരിച്ചാണ് ചൊല്ലുക. 'ളേ' എന്നുള്ളതു് സ്വരിതത്തെ തുടൎന്നുള്ള പ്രചയമാണ്.

2) ' ꣳ ' എന്ന ചിഹ്നം രണ്ടു് സന്ദൎഭങ്ങളിൽ ഉപയോഗിക്കപ്പെടുന്നു. ''സദേവാꣳഏഹ'' ഇവിടെ ദേവാൻ എന്നാണ് പഠം. പക്ഷെ സംഹിത ചൊല്ലുമ്പോഴ ''ദേവ്ങ്ഏഹ'' എന്ന ചൊല്ലണം. അതു കാണിക്കാനാണ് ഈ ചിഹ്നം. ഇഷുധീ

ഭസക്ത (1–3–1) എന്നതിൽ 'ഇഷുധീൻ' എന്നാണ് പദം. സംഹിതയിൽ 'ഇഷുധീനസക്ത' എന്നതിന്ന പകരം രേഫം ചേൎന്ന് ''ഇഷുധീരസക്ത'' എന്നാവുന്നു. അവിടെ ഊക്കുകൂട്ടി 'അനുനാസികം' ചേൎത്തു ചൊല്ലുക.

3) '⸗' എന്ന അടയാളവും '⸗⸗' എന്ന അടയാളവും കമ്പം എന്ന സ്വരവിശേഷപ്രക്രിയ കാണിക്കുന്നു. അനുദാത്ത സ്വരിതം കഴിഞ്ഞു് ഉദാത്തമെടുക്കുമ്പോഴാണ് കമ്പം വരുന്ന തു്. '⸗' എന്ന ചിഹ്നം ചെറിയ (ഹ്രസ്വമായ) കമ്പത്തെ കുറി ക്കുന്നു. ''മക്ഷൂ⸗ത്ഥാ'', മക്ഷു+ഇത്ഥാ, മക്ഷൂത്ഥാ എന്ന തിൽ ഒരു ചെറിയ നീട്ടൽ വരുന്നു. വലിയ കമ്പത്തിന്നാണ് '⸗⸗' എന്ന ചിഹ്നം. ഉദാഹരണം: യോരായഃ+ഈവതിഃ, യോരായോ⸗⸗വതിഃ. ഇതിൽ വലിയ നീട്ടൽ വരുന്നു.

4) ഋഗ്വേദത്തിൽ സംഹിതയിലുള്ള പാഠം പദത്തിൽ പല ദിക്കിലും രൂപഭേദം പ്രാപിക്കും. ദീൎഘം ഹ്രസ്വമാവും. അപ്രകാരമുള്ള ചില ഉദാഹരണങ്ങൾ ചുവടെ ചേൎക്കുന്നു ''ഉളഃ'' ''ഉ്ളഃ''വും, ''ദുഢ്യം'' ''ദുഢ്യ''വും, 'ചക്ഷൻ' ''ധക്ഷ''ലും, 'ഹൃക്ഷദ്' 'അധ്യക്ഷ'വുമായിത്തീരുന്നു. ''ശ്രുന ശ്ചിച്ഛേപം'' എന്നതു പദമാകുമ്പോൾ ''ശുനശ്ശേപം ചിൽ'' എന്നും ''നരാപശംസം'' എന്നതു് ''നാരാശംസംച'' എന്ന മായിത്തീരുന്നു. ഇമ്മാതിരി ഭേദങ്ങൾ സംഹിതയും പദവും മനസ്സിരുത്തി നോക്കിയാൽ മനസ്സിലാവും.

അവതാരികയിൽ നിൎദ്ദേശിക്കുന്നപോലെ സ്വരാദത്താട കൂടി ചൊല്ലി, വിശദീകരിക്കുന്ന ഒരു ടേപ്പ്റിക്കാർഡ് ഉണ്ടാ യാൽ മാത്രമേ അശിക്ഷിതനായ ഒരാൾക്കു മന്ത്രത്തിന്റെ അൎത്ഥം പിടികിട്ടുകയുള്ളൂ. അതുണ്ടാക്കാൻ ശ്രമിച്ചുനോക്കാം

ഈ വാല്യത്തിന് സൂക്ഷ്മഗ്രാഹിയും പണ്ഡിതോചിതവു മായ ഒരവതാരിക എഴുതി എന്നെ ആശീൎവ്വദിച്ച ശ്രീ. എൻ. വി. കൃഷ്ണവാരിയരോടുള്ള അളവററ നന്ദി ഞാനിവിടെ വിനയപൂൎവ്വം രേഖപ്പെടുത്തുന്നു.

ഗ്രന്ഥകൎത്താവ്.

# അവതാരിക

മനുഷ്യൻെറ ഏററവും പ്രാചീനമായ സാഹിത്യകൃതി ആണോ ഋഗ്വേദം?- അങ്ങിനെ വിശ്വസിക്കുന്നവർ ധാരാള മുണ്ട്. ആ വിശ്വാസത്തിന്ന് അവക്ക് വേണ്ടത്ര ഉപപത്തി കളുമുണ്ട്. ഇനി, ഋഗ്വേദത്തോളമോ അതിൽ അല്പം കൂടുതലോ പ്രാചീനത അവകാശപ്പെടുന്ന ഏതാനും ചില കൃതികൾ ഉണ്ടാ യിരിക്കാമെങ്കിൽത്തന്നെ, അവയെല്ലാം അത്യന്തം അപൂർണ്ണവും വികലവും ഭ്രഷ്ടവുമായ രൂപത്തിലേ നമുക്ക് കൈവന്നിട്ടുള്ള

ഋഗ്വേദത്തിൻെറ സ്ഥിതി ഇതല്ല. ആയിരത്തിപ്പതിനേഴ സൂക്തങ്ങളിലായി പതിനായിരത്തിനാനൂറെറഴപത്തിരണ്ട ഋക്കുകൾ, അഥവാ പദ്യങ്ങൾ, ഉൾക്കൊള്ളുന്ന ബൃഹത്തായ ഒരു കൃതിയാണ് ഋഗ്വേദം. വലുപ്പംകൊണ്ടും വിഷയവൈ വിധ്യം കൊണ്ടും ഋഗ്വേദത്തോട്ട കിടനില്ക്കാവുന്ന പ്രാചീന സാഹിത്യകൃതികൾ ഏറെയില്ല. എങ്കിലും, നമുക്കു ലഭ്യമായ രൂപത്തിൽ ഋഗ്വേദവും പൂർണ്ണമാണെന്നു പറഞ്ഞുകൂട. അനേ കം ഋഷികുലങ്ങളിൽ പരമ്പരയാ പ്രചരിച്ചുവന്ന അപാര മായ ഒരു മൗഖികസാഹിത്യസമുച്ചയത്തിൽ നിന്നു തിരഞ്ഞെ ടുത്തു്, ചില തത്വങ്ങളുടെ അടിസ്ഥാനത്തിൽ ക്രമപ്പെടുത്തിയ, സൂക്തങ്ങളുടെ ഒരു സമാഹാരമാണല്ലൊ ഋഗ്വേദം. ഈ സൂക്ത ങ്ങളെല്ലാം പരസ്പരാനപേക്ഷങ്ങളും, ഏറെക്കുറെ സ്വയം പര്യാ പ്തങ്ങളുമാണ്. എന്നിട്ടും, അവയിൽ പലതിൻെറയും ശരി യായ താൽപര്യമെന്തെന്ന് നിർണ്ണയിക്കുക പ്രയാസമാകുന്നു. രണ്ടായിരത്തഞ്ഞൂറു വർഷംമുമ്പ് ജീവിച്ചിരുന്നതായി കരുത പ്പെടുന്ന യാസ്കൻെറ കാലത്തുതന്നെ പല വേദമന്ത്രങ്ങളുടേയും അർഥം ദുരൂഹമായിക്കഴിഞ്ഞിരുന്നു. സന്ദിഗ്ധാർഥകങ്ങളോ അർഥപ്രതീതി ജനിപ്പിക്കാത്തവയോ ആയ ഗ്രന്ഥസന്ദർഭങ്ങ ളിലേയ്ക്കു വെളിച്ചം വീശാൻ കഴിയുമായിരുന്ന സൂക്തങ്ങളും മന്ത്രങ്ങളും ഇന്നത്തെ ഋഗ്വേദസംഹിതയിൽ ഉൾപ്പെടുത്താൻ വിട്ടുപോയതാണ് ഈ ദുരൂഹതയ്ക്കു കാരണം. ഈ നഷ്ടം നിമിത്തം, ലബ്ധങ്ങളായ മന്ത്രങ്ങളിൽ ചിലവയെയെങ്കിലും അവയുടെ ശരിയായ പ്രകരണത്തിൽ പ്രതിഷ്ഠിച്ച് പരിശോ ധിക്കാൻ കഴിയാതെ പോകുന്നു.

വൈദികമന്ത്രങ്ങളുടെ ഈ ദുർഗ്രഹതക്ക് കുറെയെങ്കിലും പരിഹാരമുണ്ടാക്കാനാണ് യാസ്കൻ 'നിരുക്തം' നിർമ്മിച്ചത്. ധാത്വർത്ഥത്തെ അവലംബിച്ച് പദാർത്ഥത്തെ നിരൂപിക്കുക എന്നതാണ് യാസ്കൻ അവലംബിച്ച തത്വം. ഈ അടിസ്ഥാന തത്വത്തെ ആധാരമാക്കിത്തന്നെയാണ് ഇന്ത്യയിൽപ്പിറന്ന എല്ലാ ഭാഷ്യകാരന്മാരും പിന്നീട് വേദമന്ത്രങ്ങളെ വ്യാഖ്യാനിച്ചിട്ടുള്ളത്. ഈ സമ്പ്രദായത്തിന് ഗുരുതരമായ പരിമിതിയുണ്ടെന്നത് സ്പഷ്ടമാണല്ലോ. പക്ഷെ, ഭാരതീയ വ്യാഖ്യാതാക്കളെസ്സംബന്ധിച്ചിടത്തോളം മറ്റൊരു സമീപനം അവർക്ക് സാധ്യമായിരുന്നില്ല

പിൽക്കാലത്ത് പാശ്ചാത്യഭാഷാശാസ്ത്രജ്ഞന്മാരാണ് ഇതിൽനിന്ന് അല്പം വ്യത്യസ്തമായ ഒരു സമീപനം വേദ വ്യാഖ്യാന വിഷയത്തിൽ അവലംബിച്ചത്. ഇറാനിയരുടെ 'സെന്ദ് അവെസ്ത' എന്ന വേദഗ്രന്ഥത്തോട് താരതമ്യപ്പെടുത്തിയാൽ, സാമ്പ്രദായിക (ഭാരതീയ) വ്യാഖ്യാതാക്കൾ നൽകുന്ന അർത്ഥത്തിൽനിന്ന് വ്യത്യസ്തമായ വല്ല അർത്ഥവും വേദമന്ത്രങ്ങൾ ചുരത്തിത്തരുമോ എന്ന് അവർ പരീക്ഷിച്ചു നോക്കി. ഗ്രീക്ക് ലത്തീൻ മുതലായ പ്രാചീന ഇൻഡോ-യൂറോപ്യൻ ഭാഷകളിലെ സമാനപദങ്ങളുമായി വൈദിക പദങ്ങളെ താരതമ്യപ്പെടുത്തുകയായിരുന്നു മറ്റൊരു തന്ത്രം. ഭാരതീയേതര പ്രാചീന ജനതകളുടെ പുരാണേതിഹാസദേവ കഥകൾ (മിത്തുകൾ), മതവിശ്വാസങ്ങൾ, ആചാരാനുഷ്ഠാനങ്ങൾ മുതലായവയിൽനിന്നു കിട്ടുന്ന വെളിച്ചവും വേദമന്ത്രങ്ങളുടെ ശരിയായ താൽപര്യം മനസ്സിലാക്കുന്നതിന്നായി ഉപയോഗപ്പെടുത്തപ്പെട്ടു. പക്ഷെ, ആധുനിക ഭാഷാശാസ്ത്രജ്ഞന്മാരുടെ ഈ പരിശ്രമങ്ങൾക്കെല്ലാം പരിമിതമായ പ്രയോജനമേ ഉണ്ടായുള്ളൂ. വേദാർത്ഥഗ്രഹണത്തിന് ഭാരതീയ വ്യാഖ്യാതാക്കളെ, പ്രത്യേകിച്ച് താരതമ്യേന ആധുനികനായ സായണാചാര്യരെ, തന്നെ സർവ്വാത്മനാ ആശ്രയിക്കണമെന്നതാണ് ഇന്നത്തെ നില. സായണൻ രചിച്ച വ്യാഖ്യാനസൗധത്തിൽ അങ്ങിങ്ങ് ചില ചെറിയ അലങ്കാരവേലകൾ കൂട്ടിച്ചേർക്കുന്നതിന്നുമാത്രമേ ഇന്ത്യയുടെ പുറമെ നിന്ന് സംഭരിച്ച സാമഗ്രികൾ ഉപകരിക്കുകയുള്ളൂ എന്ന് ഇപ്പോൾ പൊതുവേ ബോധ്യമായിരിക്കുന്നു.

പ്രാചീന ജനതകളുടെ ആദ്യകാലസാഹിത്യകൃതികളധി കവും നുള്ള-നുറുങ്ങുകളുടെ രൂപത്തിലേ നമുക്കു കിട്ടിയിട്ടുള്ളു എന്നു പറഞ്ഞുവല്ലോ. ചിരന്തനമായ ഒരു മൗഖിക പാരമ്പര്യ ത്തിൽ നിന്നു തിരഞ്ഞെടുത്തു സംഹിതാരൂപത്തിൽ ഋഗ്വേദ ത്തെ ക്രമപ്പെടുത്തിയ സമയത്തു്, ഒട്ടുവളരെ ഋക്കുകൾ ഉപേ ക്ഷിക്കപ്പെട്ടിരിക്കാം. എങ്കിലും, വൈപുല്യം കൊണ്ടും വൈ വിധ്യം കൊണ്ടും അത്യന്തം സമൃദ്ധമായ ഒരു സാഹിത്യപൈതൃ കമാണു്, ഇപ്പോൾ ലഭ്യമായ രൂപത്തിൽത്തന്നെ, ഋഗ്വേദസം ഹിത. ഈ പൈതൃകത്തെ മനസ്സിലാക്കാനും, അതുകൊണ്ടുള്ള പ്രയോജനം നേടാനും ഇക്കാലത്തു് ശ്രമിക്കുന്നതു് വിരലിലെ ണ്ണാവുന്ന ഏതാനും വേദപണ്ഡിതന്മാർ മാത്രമാകുന്നു. ഇവരിൽ പ്രാമാണികരായ പലരും യൂറോപ്പിലോ, അമേരിക്കയിലോ, ആസ്ത്രേലിയയിലോ ഒക്കെ ഉള്ള സർവ്വകലാശാലകളിൽ ജോ ലി ചെയ്യുന്നവരാണു്. വേദം കാണാപ്പാഠം പഠിക്കാനും, സ്വരം തെററാതെ ഉച്ചരിക്കാനും ആണു് ഇന്ത്യയിലെ വേദവിദ്യാർത്ഥി കളിലധികം പേരും ശ്രമിക്കുന്നതു്. പദപാഠം, ക്രമപാഠം, രഥപാഠം, ജടാപാഠം, ഘനപാഠം മുതലായ ആലപനവിശേ ഷങ്ങളിൽ വൈദഗ്ദ്ധ്യം ആർജ്ജിക്കുവാൻ ചിലർ യത്നിക്കുന്നു. എന്നാൽ വേദമന്ത്രങ്ങളുടെ പൊരുൾ മനസ്സിലാക്കാനും, അ തിൽ നിന്നു് ഉളവാകുന്ന സംസ്കാരം ആർജ്ജിക്കാനും ശ്രമിക്കുന്ന ഭാരതീയർ വളരെ വളരെ കുറവാണു്. അല്പം സംസ്കൃതഭാഷാ പരിജ്ഞാനവും കുറെയധികം ജിജ്ഞാസയും ധാരാളം പരി ശ്രമശീലവുമുണ്ടെങ്കിൽ, സായണൻ മനസ്സിലാക്കിയ രീതിയി ലെങ്കിലും വേദമന്ത്രങ്ങളുടെ അർത്ഥം ആർക്കും ഉൾക്കൊള്ളാവുന്ന തേയുള്ളു. ഭാരതീയരായ സംസ്കൃതവിദ്യാർത്ഥികൾ പൊതു വെ വേദാർത്ഥവിചിന്തനത്തിൽ താൽപര്യം പ്രകടിപ്പിക്കുന്നി ല്ലെന്നതു് ദുഃഖകരം മാത്രമല്ല, ലജ്ജാകരം കൂടിയാകുന്നു.

ബുദ്ധിമുട്ടി ഋഗ്വേദം പഠിച്ചിട്ടു് ഇന്നു് എന്തുകിട്ടാനുണ്ടു്? ഇന്നും പലതും കിട്ടാനുണ്ടു് എന്നാണു് ഉത്തരം. ഒന്നാമതു്, ഋഗ്വേദത്തിലെ പല സൂക്തങ്ങളും ഉൽകൃഷ്ടമായ സാഹിത്യ മാകുന്നു. ഭാഷയുടെ സൗന്ദര്യവും സങ്കല്പത്തിന്റെ ഉദാത്തത യും അവയിൽ സവിശേഷമായി അനുഭവപ്പെടുന്നു. മനുഷ്യ വർഗ്ഗത്തിന്റെ ബാല്യത്തിൽ സഹജമായിരുന്നിരിക്കാവുന്ന കൗതൂഹലവും സരളതയും വിശ്വാസവും വീക്ഷണസ്ഫുടതയും

ശ്രൗതങ്ങളുമായ ആചാരങ്ങളെപ്പററി, ജീവിതത്തെയും മരണത്തെയും സംബന്ധിച്ച സങ്കല്പങ്ങളെപ്പററി, എല്ലാം എത്രയധികം രസകരമായ വിവരങ്ങളാണ് ഋഗ്വേദം ഉൾക്കൊള്ളുന്നത്!

സാഹിത്യമെന്നപോലെ എല്ലാ വിജ്ഞാനവിഭാഗങ്ങളും ഇന്ത്യയിൽ ആരംഭിക്കുന്നത് വേദത്തിൽനിന്നാകുന്നു. സംഖ്യാഗണിതം പോലെയുള്ള ശുദ്ധശാസ്ത്രങ്ങളായാലും ക്ഷേത്രഗണിതം, വാസ്തുശില്പം, ജ്യോതിഷം, വൈദ്യശാസ്ത്രം മുതലായവ പോലെയുള്ള പ്രായോഗിക ശാസ്ത്രങ്ങളായാലും, കൃഷി പശുപാലനം എന്നിവ പോലെയുള്ള സാങ്കേതിക വിജ്ഞാനങ്ങളായാലും, ഇന്ത്യയിൽ ഏതുവിഷയത്തിലും ഉപരിപഠനം നടത്തുന്നവർക്ക് അതാതു വിജ്ഞാനവിഭാഗത്തിലേക്ക് വേദം നൽകുന്ന വെളിച്ചം പ്രയോജനപ്പെടാതിരിക്കുകയില്ല

സർവ്വോപരി, അദ്വൈത-ദ്വൈത-വിശിഷ്ടാദ്വൈതാദി നാനാപ്രഭേദപ്രഭിന്നമായ ഭാരതീയ തത്വചിന്തയുടെ മുഴുവൻ ഉറവിടം വേദത്തിലാകുന്നു. പരസ്പരം വിരുദ്ധങ്ങളെന്നു തോന്നുന്ന വേദവാക്യങ്ങളുടെ സമന്വയനമാണ് ഭാരതീയ ദർശനങ്ങളുടെ പ്രതിപാദ്യത്തിന് ആധാരം. വേദം മുഖ്യമായും ഒരു സ്വതഃപ്രമാണമാണ്. സ്വതഃ പ്രാമാണ്യത്തിന് മറ്റൊന്നിനെ ആശ്രയിക്കുന്നില്ല. വേദത്തിനു വിരുദ്ധമാകാത്തപ്പോൾ മാത്രമേ സ്മൃതിയും സദാചാരവും ആത്മതുഷ്ടിയും മററും, ധർമ്മനിർണ്ണയത്തെ സംബന്ധിച്ചിടത്തോളം, പ്രമാണമാവുന്നുള്ളു. അതിനാൽ സദാചാരശാസ്ത്രത്തിൻ്റെ അടിസ്ഥാനവും, ഇന്ത്യയിൽ, വേദം തന്നെ

ഭാരതത്തിൽ വേദാധ്യയനം ഇന്നും പ്രസക്തമാണെന്ന് സമർത്ഥിക്കുന്നതിന് ഈ ലഘുചർച്ച പര്യാപ്തമായിരിക്കുമെന്ന് വിശ്വസിക്കുന്നു.

അഗാധമെങ്കിലും വേദം അത്യന്തം സാരള്യമാണ് വിപുലമെങ്കിലും ഋഗ്വേദത്തിലെ സഹസ്രാധികം സൂക്തങ്ങളിൽ ഓരോന്നും സ്വയം നിരാകാംക്ഷങ്ങളാണ്. സാമാന്യമായ സംസ്കൃതപരിജ്ഞാനമുള്ള ആർക്കും അല്പം പരിശ്രമിച്ചാൽ വേദങ്ങൾ സുഗ്രഹമായിത്തീരും. വേദമന്ത്രങ്ങളിൽ നിന്ന് സംഗതമായ വ്യാഖ്യാനം നിഷ്പന്നം ചെയ്യുകയെന്നത് പ്രയാസമുള്ള കാര്യമല്ല സാമഞ്ജസ്യവും അതിനെ

ആധാരമാക്കിയുള്ള ഈ ഭാഷാഭാഷ്യവും അദ്ധ്യേതാവിനെ ഈ വിഷയത്തിൽ പൂർണ്ണമായും സഹായിക്കും.

ഉപരിതലത്തിൽ പ്രകടമല്ല വേദത്തിന്റെ ഗഹനത. മറെറാരുവിധത്തിൽപ്പറഞ്ഞാൽ, വേദത്തിന്റെ യഥാശ്രുതവാച്യാർഥമല്ല അതിന്റെ താൽപര്യാർഥമാണ് ഗഹനം. ''അഗ്നിമീളേ'' എന്ന പ്രഥമമന്ത്രത്തിന്റെ അർഥം തന്നെ പര്യാലോചിക്കുക. അതിൽ ഗഹനമായി എന്താണുള്ളത്? പക്ഷേ, അല്പമൊന്ന് ആഴത്തിൽ ചിന്തിക്കുവാൻ തുടങ്ങുന്നതോടെ പ്രയാസങ്ങൾ നമ്മെ അഭിമുഖീകരിക്കുന്നു. സ്തുതിക്കു വിഷയീഭവിക്കുന്ന ഈ അഗ്നി എന്താണ്? ഭൗതികമായ, അടുപ്പിലെരിയുന്നതും ഭക്ഷണം പാകംചെയ്യുന്നതുമായ തീ ആണോ അത്? അതോ, ഭൗതികാഗ്നി മറേറതെങ്കിലും സങ്കല്പത്തിന്നു പകരം നില്ക്കുന്ന ഒരു പ്രതീകമാണോ? അഗ്നി എങ്ങിനെയാണ് ''പുരോഹിതൻ'' ആകുന്നത്? പുരോഹിതപദത്തിന്റെ അർത്ഥവ്യാപ്തി എത്രത്തോളമുണ്ട്? യജ്ഞത്തിന്റെ ദേവനും ഋത്വിക്കും ഹോതാവുമാണ് അഗ്നിയെങ്കിൽ, ആ യജ്ഞം എന്താണ്? അഗ്നി ധരിക്കുന്ന, അല്ലെങ്കിൽ ദാനംചെയ്യുന്ന, രത്നങ്ങൾ എന്തൊക്കെ? ഇത്തരം പ്രസക്തങ്ങളായ പല പ്രശ്നങ്ങളും ഋഗ്വേദത്തിന്റെ ആദ്യമന്ത്രംതന്നെ ഉത്ഥാപനം ചെയ്യുന്നുണ്ട്. ആധിഭൗതികമെന്നപോലെ ആധിദൈവികവും ആധ്യാത്മികവുമായ അർഥകല്പനകൾ അനാദികാലം മുതൽ വേദമന്ത്രങ്ങൾക്ക് ഉണ്ടായിട്ടുള്ളതു ഇത്തരം പ്രശ്നങ്ങൾക്കു തൃപ്തികരമായ സമാധാനം കാണുന്നതിന്നാകുന്നു. ഇവിടെ പാരന്തികസത്യം ഏതു് എന്നു പറയുക പ്രയാസംതന്നെ. കവിതയിൽ പ്രയോഗിക്കുമ്പോൾ ഏറെക്കുറെ എല്ലാ പദങ്ങളും അർത്ഥവ്യാപ്തി, അർഥസന്ദേഹം തന്നെ, കൈക്കൊള്ളുന്നു. വേദത്തിലാകട്ടെ, പദങ്ങളുടെ അർത്ഥവ്യാപ്തി അനന്തതയോളമാകുന്നു. അനുവാചകന്റെ സംസ്കാരവും താൽപര്യവും പ്രതിഭയും അനുസരിച്ച് ഓരോ സന്ദർഭത്തിലും സമഞ്ജസമെന്നു തോന്നുന്ന അർഥം അയാൾക്കു സ്വീകരിക്കാം. അതിന്ന്, പക്ഷേ, അയാൾ ഒന്നുകിൽ ഒരു ആചാര്യപരമ്പരയെ പിൻതുടരണം; അല്ലെങ്കിൽ സ്വയം മനനം ചെയ്ത് ഉൾക്കാഴ്ച നേടണം.

സായണഭാഷ്യത്തിന്റെയും, അതിനെ ആധാരമാക്കി ശ്രീ ഒ. എം. സി. നാരായണൻ നമ്പൂതിരിപ്പാട് വിരചിച്ച

ആശയം പ്രതീക്ഷയും ആദ്ധ്യാത്മം ഗ്രീക്ക് കവികളിൽ മിക്കവരുടേയും പ്രത്യേകതയാകുന്നു. ഭാരതീയചേതനയുടെ എന്നെന്നേയ്ക്കുമായി നഷ്ടപ്പെട്ടുപോയ കാവ്യകാലഘട്ടം, അതിന്റെ എല്ലാ മാധുര്യത്തോടും കൂടി, നാം ഈ സൂക്തങ്ങളിൽ ആസ്വദിക്കുന്നു വൈദികസാഹിത്യത്തിന്റെ തനിമ ആണ് ഇത്; വൈദികസാഹിത്യം അനന്യാദൃശവും അനർഘവുമായതിന്റെ മുഖ്യകാരണവും ഇതുതന്നെ

പില്ക്കാലത്തെ ഇന്ത്യൻ ക്ലാസ്സിക്കൽ സാഹിത്യം മുഴുവൻ വേരോടി നില്ക്കുന്നത് വൈദികസാഹിത്യത്തിലാകുന്നു വൈദികസാഹിത്യത്തിന്റെ അനുപ്രവേശം രാമായണത്തിലും മഹാഭാരതത്തിലും വലിയതോതിലുണ്ട്. ഭാഗവതത്തിലാണെങ്കിൽ, വേദത്തിൽനിന്നു നേരിട്ടും അല്ലാതെയുമുള്ള ഉദ്ധരണങ്ങൾക്ക് കണക്കില്ല. മറ്റ് ഇതിഹാസപുരാണങ്ങളുടെയും സ്ഥിതി ഏറെക്കുറെ ഇതുതന്നെയാണ്. വേദാർത്ഥത്തിന്റെ ഉപബൃംഹണമാണ് ഇതിഹാസ പുരാണങ്ങളെന്നത്രേ ഭാരതീയ സിദ്ധാന്തം. വേദമന്ത്രങ്ങളെ ഉള്ളടക്കിയ ചിമിഴുകളാണ് കാളിദാസ പദ്യങ്ങളിൽ പലതും കാളിദാസന്റെ പല പദ്യങ്ങളുടെയും ആശയം ശരിക്ക് മനസ്സിലാവണമെങ്കിൽ, പല ഉപമകളുടെയും സ്വാരസ്യം ആസ്വാദ്യമാകണമെങ്കിൽ, അവ സൂചിപ്പിക്കുന്ന വേദഭാഗങ്ങൾ ഓർമ്മയിൽ വരണം. വൈദികസാഹിത്യത്തിലെ ഒരു ഉപാഖ്യാനമാണല്ലൊ ''വിക്രമോർവ്വശീയ'' രചനയിൽ കാളിദാസൻ ഉപജീവിച്ചിട്ടുള്ളത്. ഇങ്ങേ അറ്റം, രവീന്ദ്രനാഥടാഗോറിന്റെ ''ഗീതാഞ്ജലി'' ശരിക്കു മനസ്സിലാക്കണമെങ്കിൽത്തന്നെ വൈദികസാഹിത്യപശ്ചാത്തലം ആവശ്യമാകുന്നു. വേദത്തെപ്പററി സാമാന്യമായെങ്കിലും ഗ്രഹിക്കാതെ, ഒരാൾക്ക് ഇന്ത്യൻ സാഹിത്യത്തിൽ എങ്ങിനെ അവഗാഹമുണ്ടാകാനാണ്?

സാഹിത്യത്തിന്റെ ഒരു പ്രമുഖഘടകമായി കരുതപ്പെട്ടു വരുന്ന ''മിത്തോളജി'' (ഐതിഹ്യകഥാവ്യാനങ്ങളും ദേവതാ സങ്കല്പനങ്ങളും) ഇപ്പോൾ സ്വയംപര്യാപ്തമായ ഒരു വിജ്ഞാനവിഭാഗമായി വളർന്നിട്ടുണ്ട്. ആധുനിക മനഃശാസ്ത്രം, പ്രത്യേകിച്ച് യുങ്ങ് സ്ഥാപിച്ച മനഃശാസ്ത്രവിഭാഗം, ''മിത്തോളജി''ക്ക് പരമമായ പ്രാധാന്യം കല്പിക്കുന്നു ഗ്രീക്ക് ത്തിലെ ''മിത്തോളജി'' വിപുലവും വിചിത്രവും രസകരവു

 മാണ്. മാത്രമല്ല, സുമേര്യർ, ഈജിപ്ഷ്യർ, ഇസ്രായേല്യർ, യവനർ മുതലായ പ്രാചീന ജനതകളുടെ മിത്തോളജികരം അധ്യയനം ചെയ്യുന്നതിന്ന് ശരിയായ പശ്ചാത്തലം ഋഗ്വേദ മിത്തോളജി നല്കുന്നുമുണ്ട്. താരതമ്യാത്മകപഠനമാണ് ''മിത്തോളജി'' യോടുള്ള സമീചീനമായ സമീപനം. ലോക മിത്തോളജികരംക്കിടയിൽ അദ്വിതീയമായ സ്ഥാനമാണ് വേദമിത്തോളജികളുള്ളത്.

മിത്തോളജി പോലെത്തന്നെ ഒരു സ്വതന്ത്രവിജ്ഞാനശാഖയായി വളൎന്നിട്ടുണ്ട് മതാചാര (റിച്വൽ) പഠനം. ഋഗ്വേദീയമതാചാരങ്ങരംപോലെ വൈചിത്ര്യവും വൈപുല്യവും സമഗ്രതയും മററധികം മതാചാരങ്ങരംക്കുമില്ല. വൈദികമതാചാരങ്ങരംക്കുള്ള ഒരു സവിശേഷത അവയുടെ പ്രതീകാത്മകതയാണ്. ഒരേ കൎമ്മം തന്നെ ആധിഭൗതികതലത്തിലെന്നപോലെ ആധിദൈവികതലത്തിലും ആധ്യാത്മികതലത്തിലും സാൎത്ഥകത കൈവരിയ്ക്കുന്നതു് പ്രതീകാത്മകതമൂലമാകുന്നു. മതതാരതമ്യവിജ്ഞാനം, മതചരിത്രം മുതലായ വിജ്ഞാനശാഖകരം പാശ്ചാത്യനാടുകളിൽ ഉരവെടുത്തതു തന്നെ വൈദികമതാചാരപഠനത്തെ ആധാരമാക്കിയാണ്. വേദങ്ങളിലെ മിത്തോളജിയും മതാചാരങ്ങളും ഇന്നും സജീവങ്ങളായി, വിപുല ജനവിഭാഗങ്ങരംക്കിടയിൽ നിലനിന്നുവരുന്നുണ്ടെന്ന വസ്തുതയും പ്രസ്താവ്യമാകുന്നു.

പ്രാചീനഭാരതത്തിൻെറ ചരിത്രം പഠിക്കുന്നതിന്നെന്നപോലെ പ്രാചീനജനതകളുടെ സമൂഹവിജ്ഞാനം പഠിക്കുന്നതിന്നും വേദപഠനം ഗണ്യമായ സഹായം നൽകുന്നു. ഗോത്രങ്ങളായി വിഭജിക്കപ്പെട്ട, ജാതികളായി വിഭജിക്കപ്പെടാൻ തുടങ്ങിയ, പല പരിഷ്കൃത കൎഷക സമൂഹങ്ങളെ നാം ഋഗ്വേദത്തിൽ കാണുന്നു. മനുഷ്യചരിത്രത്തിൽ നിൎണ്ണായകപ്രാധാന്യമുള്ള പല സംഭവങ്ങളും ഋഗ്വേദത്തിൽ സൂചിപ്പിക്കപ്പെട്ടിട്ടുണ്ട്. പല തൊഴിലുകളിലേൎപ്പെട്ട, സംസ്കാരത്തിൻെറ പല വിതാനങ്ങളിൽ വൎത്തിക്കുന്ന, പല ജനതകളുടെ നിത്യജീവിതത്തിലെ വിശദാംശങ്ങളെപ്പററി ഋഗ്വേദം നമുക്ക് അറിവു തരുന്നു. അവരുടെ തൊഴിലുകളെപ്പററി, വിനോദങ്ങളെപ്പററി, ഉത്സവങ്ങളെപ്പററി, യുദ്ധങ്ങളെപ്പററി, വിദ്യാഭ്യാസത്തെപ്പററി, വ്യവസായ–വാണിജ്യങ്ങളെപ്പററി, ഗൃഹ്യങ്ങളും

ഈ ഭാഷാഭാഷ്യത്തിൻെറയും ലക്ഷ്യം, നാട സൂചിപ്പിച്ചതു പോലെ, തുലോം പരിമിതമാണ്. വേദമന്ത്രങ്ങൾക്ക് ആപാതതഃ തോന്നുന്ന സ്ഥൂലമായ വാച്യാർത്ഥത്തെ ഇവ അവതരിപ്പിക്കുന്നു. പദങ്ങളുടെ ധാത്വർത്ഥമാണ് ഈ വ്യാഖ്യാനങ്ങളിൽ മാർഗ്ഗദീപമായി വർത്തിച്ചിട്ടുള്ളതു്, നദീമുഖത്തിലൂടെ സമുദ്രത്തിലേയ്ക്കെന്നപോലെ, ഈ വ്യാഖ്യാനങ്ങളിലൂടെ ജിജ്ഞാസുക്കൾക്ക് വേദത്തിൻെറ അപാരതയിലേക്ക് പ്രവേശിക്കാം. സമുദ്രത്തിൻെറ ഉപരിതലം അങ്ങിനെ അവക്ക് കാണാം. അതിൻെറ അഗാധതയിലിറങ്ങി മുങ്ങിത്തപ്പണമെന്നുള്ളവർ അതിന്നാവശ്യമുള്ള ഉപകരണങ്ങൾ വേറെ നേടണം. പക്ഷേ, അത്തരമൊരു പരിശ്രമത്തിൻെറ അനപേക്ഷണീയമായ ആദ്യത്തെ ഘട്ടമെന്ന നിലയിൽ ഈ വ്യാഖ്യാനങ്ങൾ നിർവ്വഹിക്കുന്ന സേവനം നിസ്തുല്യമാകുന്നു.

അല്പം സംസ്കൃതപരിജ്ഞാനമോ, സംസ്കൃതത്തിൽ ആഭിമുഖ്യമെങ്കിലുമോ ഉള്ള കേരളീയക്ക് ഋഗ്വേദവുമായി ഫലപ്രദമാംവിധം സമ്പർക്കം നേടുന്നതിന്ന് അത്യനർഘമായ ഒരവസരം ആണ് ശ്രീ. ഒ. എം. സി. നൽകിയിട്ടുള്ളതു്. മലയാളത്തിൽ ഇതിന്നുമുമ്പ് ഈ വിഷയത്തിൽ ഇങ്ങിനെയൊരു സമഗ്രസമീപനം ഉണ്ടായിട്ടില്ല. മഹാകവി വള്ളത്തോളിൻെറ ഋഗ്വേദ തർജ്ജുമയെ അവഗണിച്ചല്ല ഇതു പറയുന്നതു്. തർജ്ജുമ ഒരിക്കലും മൂലത്തിന്നുപകരമല്ല പ്രത്യേകിച്ചും പ്രഭുസമ്മിതവും ശബ്ദപ്രധാനവുമായ വേദത്തിന്ന് തർജ്ജുമ ഒരിക്കലും പ്രാതിനിധ്യം വഹിക്കുകയില്ല. അതുകൊണ്ടാണ് നാം വൈദിക ശബ്ദങ്ങളെയും അവയുടെ രചനാശില്പങ്ങളെയും ശ്രദ്ധിക്കേണ്ടതുണ്ട് മൂലം, പദച്ഛേദം, പദാന്വപദാർത്ഥം, ആകെക്കൂടി ഒരു താൽപര്യം—ഇത്രയും കിട്ടിയാൽ പിന്നെ പതുക്കെ മൂലത്തിലേയ്ക്ക് നമുക്ക സ്വയം ഊറങ്ങിച്ചെല്ലാം. ഇതിന്നുള്ള കഴിവ് തർജ്ജമകൊണ്ട് കൈവരുന്നതല്ല. പലപ്പോഴും തർജ്ജുമ തെററിദ്ധാരണയുളവാക്കുമെന്ന ദോഷവുമുണ്ട്, മദ്യത്തിലും സ്ത്രീയിലും സംഗീതത്തിലും ആണ്ടുമുങ്ങിയ ആര്യന്മാർ ധനത്തിന്നും ഭൗതികസുഖത്തിന്നും വേണ്ടി നടത്തുന്ന പ്രാർത്ഥനകളാണ് വേദമന്ത്രങ്ങളെന്ന് നിശ്ശങ്കം തട്ടിവിടുന്ന ധാരാളം ആളുകളെ, പ്രശസ്തരെത്തന്നെ, നമ്മുടെ ഇടയിൽ കണ്ടുവരുന്നുണ്ടല്ലോ. അപര്യാപ്തങ്ങളായ തർജ്ജുമകളോടുള്ള ഉപരിപ്ലവ

മായ പരിചയത്തിൽ നിന്നാണ് അവർ ഈ അബദ്ധമായ അഭിപ്രായം രൂപവൽക്കരിച്ചിട്ടുള്ളത്.

വേദത്തിലെ ശബ്ദങ്ങളോടുതന്നെ നമുക്ക് എന്തുകൊണ്ടു പരിചയം സ്ഥാപിച്ചുകൂടാ? അവയിൽ പലതും നിത്യവ്യവഹാരത്തിൽ നാം ഉപയോഗിച്ചുവരുന്നവ പോലുമാണ്. നിഷ്പത്തികൊണ്ടും പദാന്തര സംസർഗ്ഗംകൊണ്ടും മററും അതാതു സന്ദർഭത്തിൽ അവയ്ക്കു വന്നുചേരുന്ന അർത്ഥവ്യാപ്തി കുറിക്കാൻ മറെറാരുപദം പര്യാപ്തമായെന്നു വരില്ല. മുമ്പു നിർദ്ദേശിച്ച മന്ത്രത്തിലെ 'പുരോഹിത'പദംതന്നെ എടുക്കുക. 'മുമ്പിൽ വെയ്ക്കപ്പെട്ട' എന്ന അവയവാർത്ഥം പറഞ്ഞാൽ, 'പുരോഹിത' ശബ്ദത്തിൻെറ വിവക്ഷിതം അതിൽ അടങ്ങുമോ? 'പ്രീസ്റ്റ്' എന്ന ഇംഗ്ലീഷ് പദത്തിന്ന് അതിൻെറ അർത്ഥവ്യാപ്തി കൈവരുമോ? 'പുരോഹിത'ശബ്ദത്തിൻെറ സീമാതിലംഘിയായ, അനാവൃതസീമാന്തമായ, അനന്തധ്വനിസഞ്ചയത്തെ ആവഹിക്കുന്ന തുല്യപദം വേറേ ഏതുണ്ട്? പര്യായങ്ങളെന്നു കരുതപ്പെടുമ്പോഴും 'അഗ്നി' പദവും 'വഹ്നി' പദവും തന്നെ വ്യത്യസ്ത താൽപര്യാർത്ഥങ്ങളും സമപ്പിക്കുന്നില്ലേ; 'ദേവ' എന്ന ലളിത പദത്തെ, ആ ധാതുവിൻെറ ക്രീഡ, വിജിഗീഷ, ദ്യുതി, ഗതി മുതലായ വ്യത്യസ്താർത്ഥഛായകൾക്കു വിലോപം വരാതെ, മറെറാരു പദമായി മാററാമോ?

ഈ ഋഗ്വേദഭാഷ്യത്തിലൂടെ മഹത്തായ ഋഗ്വേദത്തിൻെറ ശരീരത്തോടും ആത്മാവിനോടും ബന്ധപ്പെടാനുള്ള സുദുർലഭമായ അവസരം കേരളീയൎക്കു കൈവന്നിരിക്കുന്നു. മലയാളികളായ ഏവരും ഈ അവസരം ഉപയോഗപ്പെടുത്തുക തന്നെ വേണം. കഴിവുള്ളവരെല്ലാം ഈ പ്രസിദ്ധീകരണം വാങ്ങിവെയ്ക്കുകയും, സൗകര്യമുള്ളപ്പോൾ അവിടവിടെ മറിച്ചുനോക്കുകയും, രസം തോന്നുന്ന ഭാഗങ്ങൾ വീണ്ടും വീണ്ടും വായിച്ച് ഉൾക്കൊള്ളുകയും ചെയ്യട്ടെ. ഇരുന്നഇരിപ്പിൽ വായിച്ചുതീർക്കേണ്ട ഒരു പുസ്തകമല്ല ഇത്. മഹത്തായ എല്ലാ സംസ്കാരങ്ങളും പോലെ, നിരന്തര പരിചയം കൊണ്ട് കുറേശ്ശക്കുറേശ്ശയായി ആത്മസാൽക്കരിക്കേണ്ടതാണ് വൈദിക സംസ്കാരം. ലോകത്തിൻെറ മുഴുവനുമല്ലെങ്കിൽ ഇന്ത്യയുടെയെങ്കിലും പ്രാചീനതമമായ സാഹിത്യകൃതിയോട് സാത്മ്യം നേടുന്നതിന് ഏതാനും മാസങ്ങളോ വഷങ്ങളോ ചെലവഴിച്ചാൽത്തന്നെ, ഒരിക്കലും അതെതു നഷ്ടമായിരിക്കുകയില്ല.

ഉദാത്താനുദാത്തസ്വരിതാദ്യുച്ചാരണപ്രഭേദങ്ങളോടെ ഋഗ്വേദം ആദ്യന്തം ഹൃദിസ്ഥമാക്കിയ ഒരു "ഓത്തൻ" ആണല്ലോ ഈ ഭാഷാഭാഷ്യത്തിന്റെ രചയിതാവായ ശ്രീ ഒ. എം. സി. നാരായണൻ നമ്പൂതിരിപ്പാട്. ഉദാത്താദിസ്വരഭേദം സഹസ്രാബ്ദങ്ങൾക്കു മുമ്പുതന്നെ ലൗകികസംസ്കൃതഭാഷയിൽ നിന്ന് അപ്രത്യക്ഷമായി. അത്യധികമായ പ്രയത്നം ചെയ്ത് ഈ ഉച്ചാരണ സവിശേഷതകൾ നിലനിർത്തിയിട്ടുള്ളത് വേദങ്ങളിൽ മാത്രമാകുന്നു. ഉച്ചരിച്ചു കേട്ട കാതിന്നു തഴക്കം വന്നാലല്ലാതെ ലിപികളുടെ മുകളിലും ചുവട്ടിലും കൊടുക്കുന്ന കുറികൾ കണ്ണുകൊണ്ടുവായിച്ച് ഈ ഉച്ചാരണഭേദം മനസ്സിലാക്കുക അസാധ്യമാകുന്നു. അതിനാൽ വേദോച്ചാരണത്തിന്റെ സവിശേഷതകൾ കേട്ടു മനസ്സിലാക്കുന്നതിന്നുവേണ്ടി, ഈ പുസ്തകത്തിന്റെ ഓരോ വാല്യത്തോടും ഒപ്പം, അതാതുവാല്യത്തിൽ അടങ്ങിയ ഏതാനും സൂക്തങ്ങളെങ്കിലും ശാസ്ത്രീയമായും ശ്രുതിമധുരമായും ചൊല്ലി റിക്കാർഡ് ചെയ്ത ടേപ്പുകൾ കൂടി തയ്യാറാക്കി, ചുരുങ്ങിയ വിലയ്ക്ക് ആവശ്യക്കാർക്ക് ലഭിക്കുമാറാക്കുന്നത് നന്നായിരിക്കും. പ്രസാധകർ ഈ കാര്യത്തിന്റെ പ്രായോഗികത പരിഗണനാവിഷയമാക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു.

ലളിതവും നാതിസംക്ഷേപവിസ്തരവുമായ ഈ ഭാഷ്യം സംവത്സരങ്ങളോളം നീണ്ടുനിന്ന നിരന്തര പ്രയത്നത്തിലൂടെ വിരചിക്കുക മാത്രമല്ല, ബഹുവ്യയസാധ്യമായ ഇതിന്റെ പ്രകാശനഭാരം സ്വയം ഏറ്റെടുക്കുകകൂടി ചെയ്ത്, വേദവുമായി പരിചയപ്പെടുന്നതിന്ന് കേരളീയർക്ക് വഴിതുറന്നു തന്ന ശ്രോത്രിയോത്തമനായ ഭാഷ്യകാരനെ എത്ര അഭിനന്ദിച്ചാലാണ് മതിയാവുക? അഭിനന്ദിക്കുന്നതിലേറെ, അദ്ദേഹത്തോടു നന്ദിപറയാനാണ് എനിക്ക് ഇഷ്ടം. നന്ദി രണ്ടു കാര്യങ്ങൾക്കാണ്. ഒന്നാമത്, ഈ ഗ്രന്ഥം രചിച്ച് നമ്മെ ചിരാധമർണ്യത്തിൽ ആഴ്ത്തിയതിന്ന്, രണ്ടാമത് ഈ വിശിഷ്ട ഗ്രന്ഥത്തിന്റെ രണ്ടാം വാല്യത്തിന്ന് അവതാരിക എഴുതുവാൻ ഒരു സംസ്കൃത വിദ്യാർഥിയെന്നതിൽക്കവിഞ്ഞ യോഗ്യതയൊന്നുമില്ലാത്ത എന്നെ നിയോഗിച്ച് ബഹുമാനിച്ചതിന്ന്. അദ്ദേഹത്തിന്റെ ആജ്ഞ ശിരോധാര്യമാകയാലാണ, അർഹതയുണ്ടെന്നവിശ്വാസത്താലല്ല, ഞാൻ ഈ സാഹസത്തിന്നുമുതിർന്നത്.

പഥികൃത്തായ ഈ ആധുനിക ഋഷിക്ക് എന്റെ വിനീത പ്രണാമങ്ങൾ.

കൊല്ലം
2 മെയ് 1982

എൻ. വി. കൃഷ്ണവാരിയർ

# അദ്ധ്യായപീഠിക

അഷ്ടകം — 2 — അധ്യായം – 1.

1–2–3–വർഗ്ഗങ്ങൾ മിത്രവരുണാദികളായ വിശ്വദേവ കളെ ഉദ്ദേശിച്ചാണ്. 4 മുതൽ 9 കൂടിയ വർഗ്ഗങ്ങൾക്ക് ദേവത ഉഷസ്സാണ്. കാലകാരിണിയും സുന്ദരിയുമായ ഉഷസ്സിൻെറ വിവിധ രൂപഭാവങ്ങൾ കവിതാമയമായി അതിൽ വർണ്ണിച്ചി രിക്കുന്നു. 10–ാം വർഗ്ഗം ഒരു രാജാവിൻെറ ദാനത്തെ സ്തുതിച്ചു കൊണ്ട് സാമാന്യമായി ദാനത്തെ പ്രകീർത്തിക്കുന്നു. ദാന മാണ് ദേവത. 6–ം 7–ം മന്ത്രങ്ങൾ ദാനമഹത്വം ഘോഷി ക്കുന്നു. 11–ാം വർഗ്ഗവും അതേദാനസ്തുതിയാണ്. ഒടുവില ത്തെ 2 ഋക്കുകളിൽ രോമശ എന്ന സ്ത്രീയുടെ കാമാത്ഥനയുണ്ട്. 12–ാം വർഗ്ഗം മുതൽ പരിഛേപൻ എന്ന ഋഷിയുടേതാണ്. ഇതിന്ന് 'പാരിഛേപ്യം,–(മലയാളത്തിൽ പാരിച്ഛപം) എന്നു പറയുന്നു. 12 മുതൽ 15 കൂടി അഗ്നിദേവതാകങ്ങൾ. ഇവയിലും തുടന്ന വർഗ്ഗങ്ങളിലും 7 പാദങ്ങളും അന്ത്യപ്രാസങ്ങ ളുമുണ്ട്. ചൊല്ലി കേൾക്കാൻ വളരെ രസമാണ്. 16 മുതൽ 20 കൂടി ഇന്ദ്രനും 21 ഇന്ദ്രപർവ്വതന്മാരും 22 വീണ്ടും ഇന്ദ്രനമാ ണ് ദേവത. 23 വായുവും 24–25 ഇന്ദ്രവായുക്കളും 26 മിത്ര വരുണന്മാരുമാണ്ദേവത.

അഷ്ടകം–2 അധ്യായം–1 വർഗ്ഗം 1–2–3. കക്ഷീവാൻ ഋഷിഃ ത്രിഷ്ടുപ്ഛന്ദഃ വിശ്വേ ദേവാദേവതാ

1 പ്രവഃ പാന്തം രഘുമന്യവോന്ധോ

യജ്ഞം രുദ്രായ മീള്ഹുഷേരധ്വം

ദിവോ അസ്തോഷ്യസുരസ്യവീരൈ

രിഷുധ്യേവമരുതോരോദസ്യോഃ

അന്വയം:—

ഹേ രഘു–മന്യവഃ — ലഘുക്രോധാഃ, അക്രോധിനഃ, (ഋത്വിജഃ)

*1

വഃ പാന്തം യജ്ഞം — യുഷ്മാകം പാതവ്യം യാഗസാധനം
അന്ധഃ — ആജ്യസോമലക്ഷണമന്നം
മീള്ഹുഷേ രുദ്രായ — ഫലസ്യവർഷിത്രേരുദ്രനാമകായ ദേവായ
പ്ര ഭരധ്വം — പ്രകർഷേണ സമ്പാദയത
(അഹം ച) ഇഷുധ്യാ–ഇവ — ശത്രൂൻ യഥാ നിരസതി തഥാ
വീരൈഃ — വീര്യോപേതൈഃ തദനുചരൈർ മരുദ്ഭിസ്സഹ
ദിവഃ — (ഉപലക്ഷണമേതത്) ലോകത്രയാദപി
അസുരസ്യ — നിരസിതവ്യാനാമസുരാണാം നിരസിതുഃ, നിരസിതാരം (കർമ്മണിഷഷ്ഠീ)
(തമേവദേവം)
രോദസ്യോഃ — ദ്യാവാപൃഥിവ്യോഃ (മധ്യേവർത്ത മാനാൻ)
മരുതഃ (ച) അസ്തോഷി — സ്തൗമി

അർത്ഥം–അല്ലയോ ക്രോധമില്ലാത്ത ഋത്വിക്കുകളേ, നിങ്ങൾ പ്രകാശിക്കേണ്ടും യജ്ഞസാധനമായ സോമവും നെയ്യും ചേർത്ത അന്നം (ഹവിസ്സ്) അഭീഷ്ടവർഷകനായ രുദ്രനുവേണ്ടി നന്നായി ഒരുക്കുക. ഞാനാവട്ടെ, ശത്രുക്കളെ അകററത്തക്കവിധം വീര്യത്തോടുകൂടിയ അവിടത്തെ അനുചരന്മാരോടുകൂടി, (മരുത്തുക്കളോടുകൂടി) മൂലോകങ്ങളിലുമുള്ള അസുരന്മാരെ അകററുന്ന ആ ദേവനെയും ദ്യാവാപൃഥിവികളുടെ മദ്ധ്യത്തിൽ വർത്തിയ്ക്കുന്ന മരുത്തുക്കളെയും സ്തുതിയ്ക്കുന്നു (യജമാനനാണ് ഋത്വിക്കുകളോട് പറയുന്നത്)

2 പത്നീവപൂർവ്വഹൂതിംവാവൃധധ്യാ
ഉഷാസാനക്താപുരുധാവിദാനേ
സ്തരീർനാത്കം വ്യുതം വസാനാ
സൂര്യസ്യശ്രിയാസുദൃശീഹിരണ്യൈഃ

അന്വയം:—

| | |
|---|---|
| പത്നീ–ഇവ, പൂർവ്വ–ഹൂതിം | — യഥാ പത്നീ പത്യുഃ പൂർവ്വാഹ്വാനം |
| വവൃധധ്യൈ | — വർദ്ധയിതും (യഥാ ശീഘ്രഗതിർഭവതി തദ്വൽ) |
| ഉഷസാനക്താ | — അഹോരാത്രദേവതേ അപി |
| പുരുധാ | — ബഹുപ്രകാരം, ബഹുവിധൈ സ്തോത്രൈഃ |
| വിദാനേ | — ജ്ഞായമാനേസത്യൌ |
| (അസ്മദീയം പൂർവ്വാഹ്വാനം വർദ്ധയിതും ശീഘ്രമാഗച്ഛതം) | |
| സ്വരീഃ ന | — തേജസാച്ഛന്നഃ ആദിത്യ ഇവ |
| ഹിരണ്യൈഃ | — ഹിരണ്യവർണ്ണൈഃ രശ്മിഭിഃ |
| വി–ഉതം | — വിതതം, വിശേഷേണ സംബദ്ധം |
| അൽക്കം | — അക്തംരൂപം |
| വസാനാ | — ആച്ഛാദയന്തീ, ധാരയന്തീ |
| സൂര്യസ്യ ശ്രിയാ | — ശോഭയാ |
| സു–ദൃശീ | — ശോഭനം ദൃശ്യമാനാ, സൂര്യസ്യ പുരോഗാമിനീ, ഉഷാഃ അസ്മൽ പൂർവ്വാഹൂതിം പാലയതു |

അർത്ഥം—ഭാര്യ ഭർത്താവിൻെറ വിളിയെ അനുസരിച്ച് (അതുപ്രകാരം ചെയ്‌വാൻ) ബദ്ധപ്പെടുന്നപോലെ അഹോരാത്രദേവതകളും ബഹുവിധ സ്തോത്രങ്ങളാൽ നമ്മളെ അറിയുന്നവരായി, നമ്മുടെ വിളികേട്ട് അതുപ്രകാരം ചെയ്‌വാൻ വേഗം വരുമാറാകണം. തേജസ്സുകൊണ്ട് പുതച്ച ആദിത്യനെന്നപോലെ സുവർണ്ണ വർണ്ണങ്ങളായ രശ്മികളാൽ ചിന്നിയതും വ്യാപിച്ചതുമായ രൂപത്തെ ധരിച്ച് സൂര്യൻെറ ശോഭയാൽ നമുക്ക് നന്നായി കാണത്തക്കവളും സൂര്യന്നുമുമ്പെത്തുന്നവളുമായ ആ ഉഷസ്സ് നമ്മുടെ വിളിയെ കേൾക്കട്ടെ, വിളിച്ചർത്ഥിച്ച കാര്യത്തെ പാലിക്കട്ടെ.

3 മമത്തുനഃ പരിജ്മാവസഹ്രാ

മമത്തുവാതോ അപാം വൃഷണ്വാൻ

ശിശീതമിന്ദ്രാപർവ്വതായുവന്ന

സ്തന്നോവിശ്വേവരിവസ്യന്തുദേവാഃ

അന്വയം:—

| | |
|---|---|
| വസഹ്രാ | — വാസരസ്യ ഗമയിതാ |
| പരി—ജ്മാ | — പരിതോഗന്താ, ആദിത്യഃ |
| നഃ മമത്തു | — അസ്മാൻ മാദയതു |
| (തഥാ) അപാം | |
| വൃഷൺ—വാൻ | — വൃഷ്ട്യുദകാനാം വർഷണവാൻ, വൃഷ്ട്യുല്പാദകഃ |
| വാതഃ മമത്തു | — വായുഃ അസ്മാൻ മാദയതു |
| (കിം ച) ഹേ | |
| ഇന്ദ്രാപർവ്വതാ | — പർവ്വതഃ പർവ്വവാൻ പർജ്ജന്യഃ, ഇന്ദ്രാപർവ്വതൌ |
| യുവം നഃ | — യുവാം അസ്മാൻ ബുദ്ധിം |
| ശിശീതം | — തീക്ഷ്ണീകുരുതം |
| തത് | — യസ്മാദഹം സർവ്വാൻ സ്തൌമി തസ്മാൽ |
| വിശ്വേ ദേവാഃ | — സർവ്വേദേവാഃ |
| നഃ വരിവസ്യന്തു | — പ്രഭൂതമന്നം പ്രദാതുമിച്ഛന്തു, സമൃദ്ധാന്നപ്രദാനേന പ്രീണയന്തു |

അർത്ഥം—പകലിനെ നടത്തുന്നവനും എങ്ങും വ്യാപിക്കുന്നവനുമായ ആദിത്യൻ നമ്മളെ ഹർഷിപ്പിക്കട്ടെ. അതുപോലെ മഴപെയ്യിക്കുന്ന വായു നമ്മളെ ഹർഷിപ്പിക്കട്ടെ. അല്ലയോ ഇന്ദ്രപർവ്വതന്മാരേ, (പർവ്വതൻ—പർജ്ജന്യൻ, മേഘം) നിങ്ങൾ ഞങ്ങളുടെ ബുദ്ധിക്കു മൂർച്ചകൂട്ടിയാലും. ഞങ്ങൾ എല്ലാ ദേവന്മാരെയും സ്തുതിക്കുന്നതുകൊണ്ട്, എല്ലാ ദേവന്മാരും ധാരാളമായ അന്നം തന്നരുളി ഞങ്ങളെ സന്തോഷിപ്പിക്കട്ടെ.

4 ഉതത്യാമേ യശസാശ്വേതനായൈ
വ്യന്താപാന്തൌശിജോഹുവധ്യൈ
പ്രവോനപാതമപാങ്കൃണധ്വം
പ്രമാതരാരാസ്പിനസ്യായോഃ

അന്വയം:—

| | |
|---|---|
| ഔശിജഃ | — ഉശിജഃ പുത്രഃ കക്ഷീവാൻ (അഹം) |
| മേ യശസാ | — മദത്ഥം യശോവന്തൌ, ബലവന്തൌ |
| വ്യന്താ | — ചരുപുരോഡാശാദികം ഭക്ഷയന്തൌ |
| പാന്താ | — ആജ്യസോമാദികം പിബന്തൌ |
| ത്യാ | — തൌ (അശ്വിനൌ) |
| ശ്വേതനായൈ | — ജഗൽശ്വേതയന്ത്യാഃ ഉഷസ സ്സംബന്ധിനികാലേ (ഷഷ്ഠ്യത്ഥേ ചതുത്ഥീ) |
| ഹുവധ്യൈ | — ആഹ്വാനായ യതേയം |
| (ഹേ ഋത്വിജഃ,) വഃ | — യൂയം (പ്രഥമാത്ഥേ ദ്വിതീയാ) |
| അപാം നപാതം പ്ര കൃണധ്വം | — പ്രകഷേണ സ്തുധ്വം |
| ഉത രാസ്പിനസ്യ | — അപിച സ്തോതുഃ |
| ആയോഃ | — മനുഷ്യസ്യ (മമ) |
| മാതരാ | — മാതൃവദ്ധിതകാരിണ്യൌ, അഹോരാത്രദേവതേ |
| പ്ര (കൃണധ്വം) | — പ്രസ്തുധ്വം |

അത്ഥം—ഉശിക്കിന്റെ മകൻ, കക്ഷീവാനായ ഞാൻ എനിയ്ക്കുവേണ്ടി, എന്റെ അഭിമതസിദ്ധിയ്ക്കുവേണ്ടി, ബലവാന്മാരും ചരുപുരോഡാശാദി ഹവിസ്സു ഭക്ഷിയ്ക്കുന്നവരും നെയ്യ്, സോമം മുതലായവ കുടിക്കുന്നവരുമായ ആ അശ്വികളെ ലോകം വെളുക്കുന്ന ഈ വേളയിൽ ഉഷസ്സന്ധ്യയിൽ, വിളിയ്ക്കാൻ

യതികൾതേ അല്ലയോ സ്തുതികർതാക്കളേ, നിങ്ങൾ ജലപൌത്രനായ (ജലത്തിൽനിന്ന് സസ്യാദി, സസ്യാദിയിൽ നിന്ന് അഗ്നി അങ്ങിനെ പൌത്രത്വം) അഗ്നിയെ വേണ്ടപോലെ സ്തുതിച്ചാലും. സ്തോതാവായ മനുഷ്യന്റെ അമ്മമാരായ, അമ്മമാരേപ്പോലെ ഹിതകാരിണികളായ പകലിരവുകളുടെ ദേവതമാരെയും വേണ്ടപോലെ സ്തുതിച്ചാലും.

5 ആവോരുവണ്യമൌശിജോഹുവധ്യൈ

ഘോഷേവശംസമർജ്ജുനസ്യനംശേ

പ്രവഃ പൂഷ്ണേദാവനആ

അച്ഛാവോചേയവസുതാതിമഗ്നേഃ വ 1

അന്വയം —

| | |
|---|---|
| (ഹേ ദേവാഃ) ഔശിജഃ | — കക്ഷീവാൻ (അഹം) |
| അർജ്ജുനസ്യ നംശേ | — ശ്വേതവർണ്ണസ്യ സ്വശരീരഗതത്വഗ്രോഗനാശനായ യഥാശ്വിനൌശംസതകാഷീത് തദ്വത് |
| ഘോഷാ–ഇവ | — ഏതന്നാമികാ ബ്രഹ്മവാദിനീവ |
| വഃ രുവണ്യം | — യുഷ്മാകം സംബന്ധിനം രവണീയം ശബ്ദനീയം |
| ശംസം വഃ ആ ഹുവധ്യൈ | — യുഷ്മദാഹ്വാനായ |
| അച്ഛ ആ വോചേയ | — ആഭിമുഖ്യേന ബ്രവീമി |
| ദാവനേ പൂഷ്ണേ പ്ര | — ഫലസ്യദാത്രേ ഏതന്നാമകായാപി പ്രവോചേയം |
| (കിംച) അഗ്നേഃ വസുതാതിം | — തത് സംബന്ധി ധനമപി വോചേയ, ബ്രൂമി |

അർത്ഥം—അല്ലയോ ദേവന്മാരേ, കക്ഷീവാനായ ഞാൻ, ശരീരത്തിൽ വെള്ളപ്പാണ്ടെന്ന ത്വഗ്രോഗം ബാധിച്ച ബ്രഹ്മവാദിനിയായ ഘോഷ അതിന്റെ നാശത്തിന്ന് അശ്വികളെ സ്തുതിച്ചപോലെ നിങ്ങളുടെസ്സംബന്ധിച്ച് ഉറക്കെച്ചൊല്ലേണ്ടും

സ്തുതിയെ നിങ്ങളെ വിളിപ്പാനായി നേരിട്ടു ചൊല്ലുന്നു. ഫല ദാതാവായ പൂഷാവെന്ന ദേവനും സ്തുതിചൊല്ലുന്നു. അഗ്നിയു ടെ ഐശ്വര്യത്തിന്നും സ്തുതിചൊല്ലുന്നു.

6 ശ്രുതമ്മേ മിത്രാവരുണാ ഹവേമോ
തശ്രുതം സദനേ വിശ്വതസ്സീം
ശ്രോതുനശ്രോതുരാതിസ്സുശ്രോതു
സ്സുക്ഷേത്രാസിന്ധുരദ്ഭിഃ

അന്വയം:—

| | |
|---|---|
| ഹേ മിത്രാവരുണാ, | — അഹോരാത്രാഭിമാനിദേവൌ യുവാം |
| മേ ഇമാ ഹവാ ശ്രുതം | — അസ്മദാഹ്വാനാനി ശൃണുതം |
| ഉത സദനേ വിശ്വതഃ സീം | — യാഗഗൃഹേ ഉൽഗാത്രാദിഭിഃ സർവ്വതഃ ക്രിയമാണം സ്തോത്രമപി |
| ശ്രുതം | — ശൃണുതം |
| (കിം ച) ശ്രോതു–രാതിഃ | — സർവ്വത്രശ്രൂയമാണദാനഃ |
| സു–ശ്രോതുഃ | — അസ്മദാഹ്വാനം സമ്യക്ശ്രോതാ |
| സിന്ധുഃ | — ജലാഭിമാനീ ദേവഃ |
| സു–ക്ഷേത്രാ അൽ–ഭിഃ | — അസ്മൽ ക്ഷേത്രാണി·അദ്ഭിഃ സുക്ഷേത്രാണി, സസ്യാദി സമൃദ്ധാനി കുർവ്വൻ |
| നഃ (ഹവം) ശ്രോതു | — ശൃണോതു |

അർത്ഥം—അല്ലയോ പകലിരവുകളുടെ അഭിമാനദേവതക ളായ മിത്രവരുണന്മാരെ, ഞങ്ങളുടെ ഈ വിളികൾ കേട്ടാലും. ഞങ്ങളുടെ മാത്രമല്ല, യാഗശാലയിലെ ഉൽഗാതാവു മുതലായ വർ എമ്പാടും ചൊല്ലുന്ന സ്തോത്രത്തെയും കേട്ടാലും. പ്രഖ്യാ തമായ ദാനശീലമുള്ളവനും ഞങ്ങളുടെ വിളി വേണ്ടപോലെ കേൾക്കുന്നവനുമായ ജലാഭിമാനദേവതയായ സിന്ധു ഞങ്ങളു ടെ വയലുകളെ വെള്ളത്താൽ നനച്ച് സസ്യാദി സമൃദ്ധമാക്കി ച്ചെയ്തുകൊണ്ട്, ഞങ്ങളുടെ വിളികേൾക്കട്ടെ.

7 സ്തുഷേ സാ വാം വരുണ മിത്ര രാതി

ർഗ്ഗവാംശതാപൃക്ഷയാമേഷു പജ്രേ

ശ്രുതരഥേ പ്രിയരഥേ ദധാനാ

സ്സദ്യഃ പുഷ്ടിം നിരുന്ധാനാസോ അഗ്മൻ

അന്വയം:—

ഹേ മിത്ര, ഹേ വരുണ

| | |
|---|---|
| വാം സ്തുഷേ | — യുവാം സ്തുവേ |
| സാ രാതിഃ | — യുവയോസ്സംബന്ധി പ്രസിദ്ധം ദാനം |
| ശതാ ഗവാം | — അപരിമിതാനാം ഗവാം (രാതിഃ) |
| പജ്രേ | — കക്ഷീവതിമയി |
| പൃക്ഷ–യാമേഷു | — പൃക്ഷാണാം, അന്നാനാം നിയമനം യേഷു യജ്ഞേഷു തേഷു നിമിത്തഭൂതേഷു (ഭവതു) |
| (കിം ച മിത്രാദയോ ദേവാഃ) ശ്രുത–രഥേ | — പ്രസിദ്ധരഥോപേതേ |
| പ്രിയ–രഥേ | — പ്രീയമാണരഥയുക്തേ, രഥപ്രിയേ പജ്രേമയി |
| പുഷ്ടിം ദധാനാഃ | — പുഷ്ടിം കുർവ്വാണാഃ |
| സദ്യഃ | — ആഗമാനന്തരമേവ |
| നി–രുന്ധാനാസഃ | — കൃതാം പുഷ്ടിംസ്ഥിരാം കുർവ്വന്തഃ |
| അഗ്മൻ | — ആഗച്ഛന്തു |

അർത്ഥം:–അല്ലയോ മിത്ര, വരുണ, നിങ്ങളെ ഞാൻ സ്തുതിക്കുന്നു നിങ്ങളുടെ ആ പ്രസിദ്ധമായ ദാനം, അപരിമിതങ്ങളായ പശുക്കളുടെ ദാനം, കക്ഷീവാനായ എന്നിൽ, ഈ യാഗങ്ങളുടെ അനുഷ്ഠാനം നിമിത്തമായി (ഹവിന്നിയമത്തോടുകൂടിയ ഈ യജ്ഞങ്ങളുടെ അനുഷ്ഠാനം നിമിത്തമായി) ഭവിക്കട്ടെ പിന്നെയോ, മിത്രാദിദേവന്മാർ പ്രസിദ്ധമായ തേരോടു കൂടിയവനും പ്രീതിപ്പെടുത്തുന്ന തേരോടുകൂടിയവനും (തേരിൽ

ഈമ്പമുള്ളവനം) ആയ പജ്ര (ഔശിജ)നായ എന്നിൽ ഉടനെ പുഷ്ടിയുണ്ടാകുന്നവരായും ഉണ്ടാക്കിയ പുഷ്ടിയെ സ്ഥിരപ്പെടുത്തുന്നവരായും വന്നുചേരട്ടെ

8 അസ്യസ്തുഷേമഹിമഘസ്യരാധ

സ്സചാസനേമനഹുഷസ്സുവീരാഃ

ജനോയഃ പജ്രേഭ്യോവാജിനീവാ

നശ്വാവതോരഥിനോമഹ്യം സൂരിഃ

അന്വയം –

| | |
|---|---|
| യഃ ജനഃ | — ദേവജനഃ, ദേവസംഘഃ |
| പജ്രേഭ്യഃ | — അംങ്ഗിരോഗോത്രോല്പന്നേഭ്യഃ കക്ഷീവദ്ഭ്യഃ |
| വാജിനീ–വാൻ | — വാജമന്നം, തദ്വതീക്രിയാ വാജിനീ, തദ്വാൻ |
| (യശ്ചദേവസംഘഃ) | |
| അശ്വ–വതഃ | — ബഹുഭിഃ, തദ്വൈരശ്വൈഃ ഉപേതഃ |
| രഥിനഃ മഹ്യം | — രഥവതഃ മമ |
| സൂരിഃ | — പ്രേരകഃ (ഭവതി) |
| (അശ്വാനാം രഥാനാം പ്രേരയിതാ) | |
| മഹി–മഘസ്യ | — മഹി, മഹത്, പൂജ്യംമഘഃ, ധനംയസ്യ |
| അസ്യ രാധഃ | — ധനം |
| നഹുഷഃ | — പരസ്പരസ്നേഹബന്ധോപേതാ മനുഷ്യാ വയം, കക്ഷീവന്തഃ |
| സു–വീരാഃ | — ശോഭനേപുത്ര്യാദ്യുപേതാസ്സന്തഃ |
| സ്തുഷേ | — സ്തുവേ |
| സചാ സനേമ | — പരസ്പരൈകമത്യേനസഹ, തദ്ദത്തം ധനം സംഭജേമ, ലഭേമഹി |

അത്ഥം–യാതൊന്നാദേവസംഘം അംഗിരസഗോത്രക്കാരായ കക്ഷീവാന്മാക്ക് അന്നവാന്മാ അന്നദാതാവോ യാതൊരു ദേവസംഘം കതിരകളോടും തേരുകളോടും കൂടിയ ഹൃദിയ്ക്ക്, ആ കതിരകളും തേരുകളുമെത്തിയ്ക്കുന്നതാണോ, മഹാധനമുററ ആ ദേവസംഘത്തിൻെറ ധനത്തെ, പരസ്പരസ്നേഹബദ്ധരായ, മനുഷ്യരായ കക്ഷീവാന്മാരായ ഞങ്ങാം സൽപുത്രവാന്മാരായി പരസ്പരൈകമത്യത്തോടുകൂടി സ്തുതിയ്ക്കുന്ന, അവിടന്നരുളിയ ആ ധനം നേടുന്ന

9 ജനോയോമിത്രാവരുണാവഭിധ്രു

ഗപോനവാം സുനോത്യക്ഷ്ണയാധ്രുക്

സ്വയംസയക്ഷ്മം ഹൃദയേ നിധത്ത

ആപയദീംഹോത്രാഭിരൃതാവാ

അന്വയം –

ഹേ മിത്രാവരുണൌ യഃ
ജനഃ അഭി–ധ്രുക് — അഭിതോദ്രോഗ്ധാ അയഷ്ടാ ഭവതി
(യശ്ച) അക്ഷ്ണയാ–ധ്രുക് — വക്രേണ മാഗ്ഗേണ അന്യഥാ പ്രകാരേണ ദ്രുഹ്യതി
(കേനപ്രകാരേണ?)
വാം അപഃ — യുവാഭ്യാം സോമരസം
ന സുനോതി — അഭിഷവം ന കരോതി
(യുവാം അതിക്രമ്യ അന്യദേവതാത്ഥം സുനോതി അയമേവ അക്ഷ്ണയാ ദ്രോഹഃ)
സഃ (മൂഢഃ) സ്വയം യക്ഷ്മം — വ്യാധിം
ഹൃദയേ നി ധത്തേ — സ്ഥാപയതി, അനുഷ്ഠാതൃണാം ഭോഗാൻ പശ്യൻ വ്യഥിതോ ഭവതി
യത് ഈം — യഃ (ലിംഗവ്യത്യയഃ) പുമാൻ ഏവ

ഋത—വാ — യജ്ഞവാൻ, പരിഗൃഹീത യജ്ഞഃ
ഹോത്രാഭിഃ — സ്തുതിവാക്കിഭിഃ
(ഇമം) ആപ — ഏനം സോമരസം വ്യാപ്നോതി, സ്തുവൻ, സോമമഭിഷുണോതി
(സഃ നരഃ പ്രൽസുയാതി)

അത്ഥം—അല്ലയോ മിത്രാവരുണന്മാരേ, ഏതൊരുവൻ യാഗം (സൽകമ്മം) അനുഷ്ഠിക്കാതെ ദ്രോഹിയായി (ദേവനിന്ദകനും ദേവാരാധകദ്രോഹിയുമായി) ഭവിക്കുന്നു? ഏവൻ നിങ്ങൾക്കുവേണ്ടി സോമം ചതച്ചൊരുക്കാതെയും (നിങ്ങളെ വന്ദിക്കാതെയും), നിങ്ങളെ മറികടന്നു് അന്യദേവതകൾക്കു് (ക്ഷുദ്രദേവതകൾക്കു്) സോമം ചതച്ചൊരുക്കുകയും ചെയ്തു് വക്രമായ മാഗ്ഗത്തിലൂടെ ദ്രോഹിക്കുന്നുവോ, ആ മൂഢൻ വ്യാധിയെ ഹൃദയത്തിൽ സ്വയം സ്ഥാപിക്കുന്നു-അനുഷ്ഠാതാക്കളുടെ സുഖം കണ്ടു് (അസൂയകൊണ്ടു്) വ്യഥിതഹൃദയനായി ഭവിക്കുന്നു മറിച്ചു്, ഏവൻ യജ്ഞാനുഷ്ഠാതാവായി സ്തുതിവാക്കുകളോടുകൂടി സോമം ചതച്ചൊരുക്കുന്നുവോ, അവൻ യുദ്ധങ്ങളിൽ, ജീവിതസമരങ്ങളിൽ, വിജയിയായി ചരിക്കുന്നു

10 സവ്രാധതോനഹുഷോദംസ്യജൂത
ശുദ്ധസ്തരോനരാങ്ഗൂത്തശ്രവാഃ
വിസൃഷ്ടരാതിര്യാതിബാള്ഹസൃത്വാ
വിശ്വാസുപൃൽസുസദമിച്ഛൂരഃ വ 2

അന്വയം:—
(ഹേ മിത്രാവരുണൌ, ഗതമന്ത്രോക്തലക്ഷണഃ യുഷ്മൽപൂജകോജനഃ)
ദം—സൂതഃ — ദാന്തൈരശ്വൈസ്സംഷു പ്രേരിതഃ
നരാം ശദ്ധഃ തരഃ — നരാണാം അതിശയേനാഭിഭവിതാ
(സ്വസമാനാനാംമധ്യേ)
ഗൂത്ത-ശ്രവാഃ — ഉൽഗൂണ്ണദീപ്തിഃ

| | |
|---|---|
| വിസൃഷ്ട-രാതിഃ സഃ | — ആധിക്യേ പ്രദത്തധനസ്സഃ |
| ശൂരഃ (സൻ) വിശ്വാസു | |
| പ്ഥൽ–സു | — സർവ്വേഷു സംഗ്രാമേഷു |
| പ്രാധതഃ നഹുഷഃ | — മഹതോഹിംസകാൻ, മനുഷ്യാൻ, ശത്രൂൻ പ്രതി |
| ബാള്ഹ–സ്വതാ | — ഭൃശംസത്താ, അശങ്കിത ഗമനസ്സൻ |
| സദം ഇൽ യാതി | — സദൈവഗച്ഛതി |

അർത്ഥം:–അല്ലയോ മിത്രവരുണന്മാരെ, മുൻമന്ത്രത്തിൽ പറഞ്ഞ ലക്ഷണങ്ങളോടുകൂടി നിങ്ങളെ പൂജിക്കുന്നവൻ ഒരുക്കുള്ള കുതിരകളാൽ വേണ്ടപോലെ (വേണ്ടിടത്തു്) എത്തിയ്ക്കപ്പെട്ടു്, മനുഷ്യരുടെ മികച്ച ജേതാവായി ഭവിയ്ക്കുന്ന തന്നോടു തുല്യരുടെ ഇടയിൽ ഏറ്റം പ്രകാശിക്കുന്നവനും അധികമാക്കു് ധനം കൊടുക്കുന്നവനുമായ അവൻ ശൂരനായി എല്ലാ യുദ്ധങ്ങളിലും മഹാപരാക്രമികളായ ശത്രുക്കളുടെ ഇടയിൽ ശങ്കിക്കാതെ എപ്പോഴും ചരിക്കുന്നു (ജയിക്കുന്നു)

11 അധശ്മാനഹുഷോ ഹവ്‌ സൂരേ
ശ്‌ശ്രോതാരാജാനോ അമൃതസ്യമന്ദ്രാഃ
നഭോജുവോയന്നിരവസ്യരാധഃ
പ്രശസ്തയേമഹിനാരഥവതേ

അന്വയം:–

| | |
|---|---|
| ഹേ രാജാനഃ | — രാജമാനാസ്സർവ്വേദേവാഃ |
| ഹേ മന്ദ്രാഃ നഭഃ–ജുവഃ | — മാദയിതാരഃ നഭസിവ്യാപ്തായൂയം |
| യൽ നിരവസ്യ | — യസ്മാൽ നിർഗ്ഗതരക്ഷകസ്യ, രക്ഷകാന്തരരഹിതസ്യ |
| രഥ–വതേ മഹിനാ | — മാഹാത്മ്യേനയുക്തം |
| രാധഃ | — സമൃദ്ധിസാധനം ഹവിർല്ലക്ഷണം |

| | |
|---|---|
| പ്ര–ശസ്തയേ | — പ്രശംസിതും കാമയധ്വേ |
| അമൃതസ്യ സൂരേഃ | — അമരണസ്യ സ്തോത്രാദി പ്രേരകസ്യ |
| നഹുഷഃ | — മനുഷ്യസ്യ മമ |
| ഹവം ശ്രോത | — ആഹ്വാനം ശൃണുത |
| അധ ഗ്മന്ത | — ശ്രവണാനന്തരം ആഗച്ഛത |

അർത്ഥം—അല്പയോ പ്രകാശവാന്മാരായ ദേവന്മാരേ, ഹവിസ്സിനു യിതാക്കളേ, അനന്യശരണനായി രഥവാനായ യജമാനന്റെ മാഹാത്മ്യത്തോടുകൂടിയ ഹവിസ്സെന്ന സമൃദ്ധിസാധനത്തെ കൊണ്ടാടാൻ നിങ്ങളിഷ്ടപ്പെടുന്ന ദേവസ്തോത്രങ്ങൾ ചൊല്ലു ന്നവനും കർമ്മങ്ങളും നടത്തുന്നവനുമായ മനുഷ്യനായ എന്റെ വിളി കേട്ടാലും. വിളികേട്ട് വന്നാലും.

12 ഏതംശർദ്ധന്ധാമയസ്യസൂരേ
രിത്യവോചന്ദശതയസ്യനംശേ
ദ്യുമ്നാനിയേഷുവസുതാതീരാരൻ
വിശേ്വസന്വന്തുപ്രഭൃഥേഷുവാജം

അന്വയം —

| | |
|---|---|
| യസ്യ സൂരേഃ | — ഹവിരാദിപ്രേരകസ്യ യജമാനസ്യ സംബന്ധിനഃ |
| ദശ–തയസ്യ | — ദശേന്ദ്രിയസംവർദ്ധകത്വേന, ദശാവയവസ്യാന്നസ്യ |
| നംശേ | — പ്രാപ്തയേ (വയമാഹൂതാസ്സ തസ്മൈ യജമാനായ) |
| ഏതം ശർദ്ധം | — ഇദാനീം ദാതവ്യത്വേന വർത്തമാനം പരേഷാം അഭിഭാവുകമന്നം |
| ധാമ | — വിദധാമ, കരവാമ |
| ഇതി (ദേവാഃ) | |
| അവോചൻ | — ഉക്തവന്തഃ |

യേഷു (ദേവേഷു) ദ്യുമ്നാനി — ദ്യോതമാനാന്യന്നാനി
വസു-താതിഃ — വസൂനാം വിസ്താരശ്ച
രരൻ — ഭൃശം രമന്തേ
(തേ) വിശ്വേ (ദേവാഃ)
പ്ര-ഭൃഥേഷു — യാഗേഷു
വാജം സനന്തു — അന്നം പ്രയച്ഛന്തു

അർത്ഥം—"ഹവിസ്സുകളും മററും ഒരുക്കുന്ന ഏതു യജമാനന്റെ പത്ത് ഇന്ദ്രിയങ്ങൾ (അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു കർമ്മേന്ദ്രിയങ്ങളും) പുഷ്ടികരമായി പത്തവയവങ്ങളോടുകൂടിയ (പത്തു പാത്രങ്ങളിലാക്കിയ–അല്ലെങ്കിൽ നെയ്യ്, തേൻ, സോമം മുതലായ പത്തുവിധം ഹവിസ്സു സ്വീകരിപ്പാൻ) ഞങ്ങൾ ആരാൽ വിളിക്കപ്പെട്ടുവോ, ആ യജമാനന്ന് കൊടുക്കേണ്ടതും ശത്രുക്കളെ ജയിക്കുവാനുള്ള ശക്തി നല്കുന്നതുമായ അന്നം കൊടുക്കുന്നു" എന്ന് ദേവന്മാർ പറഞ്ഞു ദേവന്മാരേവരിൽ മിന്നുന്ന അന്നവും നിറഞ്ഞ ധനവും പ്രഭൂതമായി ഇണങ്ങുന്നുവോ, ആ സർവ്വദേവന്മാരും യാഗങ്ങളിൽ ഞങ്ങൾക്ക് അന്നം തന്നരുളട്ടെ

13 മന്ദാമഹേദശതയസ്യധാസേ

ദ്വിര്യൽ പഞ്ചബിഭ്രതോയന്ത്യന്നാ

കിമിഷ്ടാശ്വ ഇഷ്ടരശ്മിരേത

ഈശാനാസസ്തരുഷ ഋഞ്ജതേനൄൻ

അന്വയം:—

ദശ-തയസ്യ ധാസേഃ — ദശേന്ദ്രിയ തൃപ്തിസാധനത്വേന ദശാവയവസ്യ അന്നസ്യ (ദശ ചമസ ഗൃഹീതത്വാൽ അന്നസ്യ ദശവിധത്വം)
യൽ ദ്വിഃ പഞ്ച അന്നാ — യസ്മാൽ ദശവിധാനി ആജ്യ മധ്വാദീനി അന്നാനി വിശ്വേഭ്യോ ദേവേഭ്യോ ഹോതും

ബിഭ്രതഃ — ധാരയന്തഃ അധ്വര്യവഃ ആഹവനീയംപ്രതി
യന്തി — ഗച്ഛന്തി യദാ, തദാ വയം ദേവാൻ
മന്ദാമഹേ — സ്തുമഃ
തരുഷഃ നൄൻ — ശത്രൂണാം താരകാൻ കർമ്മണാം നേതൄൻ (ദേവാൻ)
ഇഷു–അശ്വഃ — ഏതന്നാമകോരാജാ
കിം ഋഞ്ജതേ? — കിംപ്രസാധയതി?
(തഥാ) ഇഷു–രശ്മിഃ (കിം ഋഞ്ജതേ?)
ഏതേ ഈശാനാസഃ — ഇദാനീം വർത്തമാനാഃ പൃഥിവ്യാഃ ഈശ്വരാഃ, രാജാനഃ കിം ഋഞ്ജന്തേ?

അർത്ഥം–പത്ത് ഇന്ദ്രിയങ്ങൾക്കും തൃപ്തിചേർക്കുന്നവയും പത്തുചമസ (പാത്ര)ങ്ങളിൽ സംഭരിച്ചവയുമായ അന്നത്തിന്റെ സിദ്ധിയ്ക്കായി ഈരഞ്ചായി നെയ്യ്, തേൻ, സോമം മുതലായ ഹവിസ്സുകൾ ഹോമിയ്ക്കാനായി ധരിച്ചുകൊണ്ട്, അധ്വര്യുക്കൾ എപ്പോൾ ആഹവനീയത്തെ ഉദ്ദേശിച്ച് നീങ്ങുന്നുവോ, അപ്പോൾ നമ്മൾ ദേവന്മാരെ സ്തുതിയ്ക്കുന്ന ശത്രുക്കളെ മറികടക്കുന്ന കർമ്മനേതാക്കളായ ദേവന്മാരെ, ഇഷ്വാശ്വൻ, ഇഷുരശ്മി എന്നീ രാജാക്കന്മാർ ആരാധിയ്ക്കുന്നതുകൊണ്ട് ഫലമുണ്ട്? (ആ ദേവന്മാർ അവരെവിട്ട്, ഇവിടെ വന്നാൽ ഇപ്പോൾ ഭൂമിപാലരായ ആ രാജാക്കന്മാർ എന്തുചെയ്യും? നമ്മളെ എന്തുപദ്രവിക്കും? അതിന്നവർക്ക് ശക്തിയില്ല.)

14 ഹിരണ്യകർണ്ണമ്മണിഗ്രീവമർണ്ണ

സ്തന്നോവിശ്വേവരിവസ്യന്തുദേവാഃ

അര്യോഗിരസ്സദ്യ ആജഗ്മുഷീരോ

സ്രാശ്ചാകന്നുഭയേഷ്വസ്മേ

അന്വയം:—

| | |
|---|---|
| ഹിരണ്യ—കർണ്ണം | — ഹിരണ്യകണ്ഡലാദ്യുപേതകർണ്ണം |
| മണി—ഗ്രീവം | — രത്നാദ്യുപേതകണ്ഠം (ഏതദ്വയം സർവ്വാവയവസ്യോപലക്ഷണം, സർവ്വാംഗാഭരണയുക്തം) |
| തൽ അർണ്ണഃ | — അരണീയം രൂപം, തദ്വന്തം പുത്രാദികം |
| നഃ വിശ്വേ ദേവാഃ | — അസ്മാകം സർവ്വേദേവാഃ |
| വരിവസ്യന്തു | — പരിചരന്തു പ്രയച്ഛന്തു |
| അര്യഃ | — അരണീയോ വിശ്വേഷാം ദേവാനാം സംഘഃ |
| ആ ജഗ്മുഷീഃ ഗിരഃ | — സ്തോതുർമ്മുഖാൽ നിർഗ്ഗച്ഛന്തീഃ സ്തുതീഃ |
| ഉസ്രാഃ | — ക്ഷീരാജ്യാദീനി ഹവീംഷിച |
| അസ്മേ ഉഭയേഷു | — അസ്മാകം സംബന്ധിഷു സ്തോതൃഷുയഷ്ടൃഷുച |
| സദ്യഃ ആ ചാകന്തു | — പര്യാപ്തം കാമയന്താം |

അർത്ഥം—സ്വർണ്ണകണ്ഡലമണിഞ്ഞ കാതു്, രത്നാദികളണിഞ്ഞ കഴുത്തു് മുതലായി സർവ്വാങ്ഗങ്ങളിലും ആഭരണങ്ങളോടുകൂടിയ, ആ മനോഹരരൂപത്തോടുകൂടിയ പുത്രാദികളെ വിശ്വേദേവകൾ ഞങ്ങൾക്കു് തന്നരുളട്ടെ. പൂജാർഹരായ ദേവന്മാരുടെ സമൂഹം സ്തോതാക്കൾ ഉതിക്കുന്ന സ്തുതികളും പാൽ നെയ്യ് മുതലായ ഹവിസ്സുകളും, സ്തോതാക്കളും യഷ്ടാക്കളുമായ ഇരുകൂട്ടരിൽനിന്നും ഇപ്പോൾ തന്നെ കാമിക്കട്ടെ, സ്വീകരിക്കട്ടെ.

15 ചത്വാരോമാമശർശാസ്യശിശ്വ

ത്രയോരാജ്ഞ ആയവസസ്യജിഷ്ണോഃ

രഥോവാമ്മിത്രാവരുണാദീർഘാപ്സാ

സ്യൂമഗഭസ്തിസൂരോനാദ്യൗൽ വ 3

അന്വയം:—

| | |
|---|---|
| മശൎശാരസ്യ | — ഏതന്നാമകസ്യരാജ്ഞഃ |
| ശിശവഃ ചത്വാരഃ | — ശിശുവദപ്രബുദ്ധാഃ ചത്വാരഃ പുത്രാഃ |
| മാ | — മാം ബാധന്തേ |
| (തഥാ) ജിഷ്ണോഃ | |
| ആയവസസ്യ രാജ്ഞഃ | — ജയശീലസ്യ ഏതന്നാമ്നഃ രാജ്ഞഃ |
| ത്രയഃ (പുത്രാ അപിബാധന്തേ) | |
| ഹേ മിത്രാവരുണാ, വാം | — മിത്രാവരുണൗ, യുവയോഃ |
| രഥഃ ദീൎഘ-അഫ്സാഃ | — അതിവിസ്തൃതരൂപാഃ |
| സുമ-ഗഭസ്തിഃ | — സുഖകരദീപ്തിസ്സൻ |
| സൂരഃ ന അദ്യൌൽ | — സൂര്യ ഇവദ്യോതതാം |

(അസ്മദ്വിരോധിനാം പുരതഃ സ്ഫുരൽഭയ ജനകോ ഭവതു)

അൎത്ഥം—മശൎശാരൻ എന്ന രാജാവിൻെറ അല്പബുദ്ധികളായ നാലു മക്കൾ കക്ഷീവാനായ എന്നെ ഉപദ്രവിക്കുന്നു. അതു പോലെ ജയശീലനായ ആയവസൻ എന്ന രാജാവിൻെറ മൂന്നു മക്കളും എന്നെ ഉപദ്രവിക്കുന്നു. അല്ലയോ മിത്രവരുണന്മാരേ, നിങ്ങളുടെ തേർ അതിവിസ്തൃത രൂപവും സുഖപ്രകാശവുമായി സൂര്യനെന്നപോലെ ആ വിരോധികളുടെ മുമ്പിൽ അവരെ പേടിപ്പെടുത്തുമാറ് തിളങ്ങട്ടെ.

വൎഗ്ഗം—4—5—6—ഉഷോദേവതാ.

1 പൃഥുരഥോ ദക്ഷിണായാ അയോജ്യൈ
നന്ദേവാസോ അമൃതാസോ അസ്ഥുഃ
കൃഷ്ണാദുദസ്ഥാദൎയ്യാ വിഹായാ
ശ്ചികിത്സന്തീമാനുഷായക്ഷയായ

*2

അന്വയം—

| | |
|---|---|
| ദക്ഷിണായാഃ | — പ്രവൃദ്ധായാഃ, സ്വസ്വവ്യാപാര കുശലായാഃ (ഉഷോദേവതായാഃ) |
| പൃഥുഃ രഥഃ അയോജി | — വിസ്തീർണ്ണോരഥഃ ഐശ്വര്യ യുക്തസ്സന്നദ്ധഃ |
| ഏനം (സന്നദ്ധം രഥം) | |
| അമൃതാസഃ | — അമരണശീലാഃ |
| ദേവാസഃ ആ അസ്ഥുഃ | — ദേവാഃ ആസ്ഥിതവന്തഃ |
| (ആസ്ഥിതവന്തഃ, ദേവയജനം ഗന്തുമാരൂഢാഃ) | |
| (അനന്തരം) അര്യാ, | |
| വി–ഹായാഃ | — പൂജനീയാ, മഹതീസാ ഉഷാഃ |
| മാനുഷായ ക്ഷയായ | — മനുഷ്യാണാം നിവാസായ |
| ചികിത്സന്തീ | — അന്ധകാരനിവാരണരൂപാം ചികിത്സാം കുർവ്വതീ, തമോനിവാരയന്തീ |
| കൃഷ്ണാത് | — നികൃഷ്ടാത്, നൈശാത്, തമസ്സകാശാത് |
| ഉത് അസ്ഥാത് | — ഉത്ഥിതാ അഭൂത് |

അർത്ഥം–(ഇവിടെ ഉഷസ്സെന്ന് വിശേഷ്യം പറഞ്ഞിട്ടി ല്ലെങ്കിലും സന്ദർഭംകൊണ്ട് ഉഷസ്സിന്ന് ദേവതാത്വം പറയേ ണ്ടിയിരിക്കുന്നു )

പ്രവൃദ്ധയായി സ്വവ്യാപാരങ്ങളിൽ സമർത്ഥയായ ഉഷോ ദേവതയുടെ വിസ്തീർണ്ണമായ രഥം ഐശ്വര്യയുക്തമായി, ഒരു ക്കിനിർത്തപ്പെട്ടു് അതിൽ അമരന്മാരായ ദേവന്മാർ കയറി ദേവയജനത്തിന്ന വരുവാൻ പുറപ്പെട്ടിരിക്കുന്നു മനുഷ്യഗൃഹ ങ്ങൾക്ക് അന്ധകാരനിവാരണമാകുന്ന ചികിത്സചെയ്യുന്ന വളായി ഇരുട്ടകറ്റുന്നവളായി പൂജനീയയും മഹതിയുമായ ഉഷസ്സ്, നികൃഷ്ടമായ രാവിരുട്ടിൽ നിന്ന് എഴുന്നേററു വന്ന രിക്കുന്നു

2 പൂർവ്വാ വിശ്വസ്മാദ്ഭുവനാദബോധി
ജയന്തീവാജംബൃഹതീസനൃത്രീ
ഉച്ചാവ്യഖ്യദ്യുവതിഃ പുനർഭ്ഭൂ
രോഷാ അഗൻ പ്രഥമാപൂർവ്വഹൂതൌ

അന്വയം—

| | |
|---|---|
| വാജം | — ഗമനശീലം പ്രകാശം നിർവ്വർത്യ |
| (അന്ധകാരം) ജയന്തീ | — പരാഭവം കുർവ്വതീ |
| ബൃഹതീ, സനൃത്രീ | — മഹതീ, പ്രകാശസ്യ ദാത്രീ |
| വിശ്വസ്മാൽ ഭുവനാൽ | — സർവ്വസ്മാൽ സ്വപ്നാൽ, ഭൂതജാതാൽ |
| പൂർവ്വാ അബോധി | — പ്രഥമാസതീബുദ്ധാ അഭൂൽ (ഇയം ഉഷാഃ) |
| (പശ്ചാൽ സർവ്വേപ്രാണിനഃ പ്രതിബുദ്ധ്യന്തേ) | |
| (കിംച) യുവതിഃ | — നിത്യയൌവ്വനാ |
| പുനഃ–ഭ്രൂഃ | — പുനഃ പുനർഭവനശീലാ |
| (സാ) ഉഷാഃ പൂർവ്വ–ഹൂതൌ | — പ്രഥമാഹ്വാനേ സത്യാം |
| ഉച്ചാ വി അഖ്യൽ | — ഉന്നതാവിചക്ഷേ സർവ്വം ജഗൽ പശ്യതി |
| പ്രഥമാ ആ അഗൻ | — മുഖ്യാ, പ്രകൃഷ്ടാസതീ ദേവ യജനദേശം പ്രത്യാഗച്ഛതി |

അർത്ഥം—പരക്കുന്ന പ്രകാശത്തെ ഉയർത്തിപ്പിടിച്ചുകൊണ്ടു്, ഇരുട്ടിനെജയിയ്ക്കുന്നവളായി മഹതിയായി വെളിച്ചം വിതരണം ചെയ്യുന്ന ഉഷസ്സ് എല്ലാവർക്കും മുമ്പു് ഉണരുന്നു. മററു പ്രാണികൾ അതിന്നുശേഷമേ ഉണരുന്നുള്ളു. പിന്നെ നിത്യതരുണിയും, വീണ്ടും വീണ്ടും (ദിവസംപ്രതി) ജനിയ്ക്കുന്നവളുമായ ആ ഉഷസ്സ് മുകളിലിരുന്നു് ജഗത്തു് മുഴുവൻ കാണുന്നു. ആദ്യത്തെ വിളിയിൽ മുമ്പത്തിയായി ദേവയജനദേശത്തു് എത്തുന്നു.

3 യദദ്യഭാഗം വിഭജാസിനൃഭ്യ
ഉഷോദേവി മർത്യത്രാസുജാതേ
ദേവോനോ അത്ര സവിതാദമൂനാ
അനാഗസോവോചതി സൂര്യായ

അന്വയം:—

സു–ജാതേ, ദേവി, ഹേ

| | |
|---|---|
| ഉഷഃ | — ഉഷഃകാലാഭിമാനദേവതേ |
| മർത്യ–ത്രാ | — മനുഷ്യാണാം പാലയിത്രീ (ത്വം) |
| അദ്യ നൃ–ഭ്യഃ | — അസ്മിൻ കാലേമനുഷ്യേഭ്യഃ |
| യത് ഭാഗം | — ഭജനീയം സ്വപ്രകാശാംശം |
| വി–ഭജാസി | — വിഭജ്യദദാസി |
| അത്ര ദമൂനാഃ | — അസ്മിൻ ഭാഗവിഷയേ അഭിമത ഫലദാനമനാഃ |
| സവിതാ ദേവഃ | — പ്രേരകോ ദേവഃ |
| സൂര്യായ | — അസ്മദ്യാഗദേശം പ്രതിസൂര്യ സ്യാഗമനാർത്ഥം |
| നഃ അനാഗസഃ | — അസ്മാൻ അപാപാൻ, യാഗയോഗ്യാൻ |
| വോചതി | — ബ്രവീതു |

അർത്ഥം—സുന്ദരി, ദേവി, ഉഷഃകാലദേവതേ, മനുഷ്യർക്ക് രക്ഷാകർത്രിയായ അവിടുന്ന്, ഇപ്പോൾ മനുഷ്യർക്ക് അവിടത്തെ പ്രകാശത്തിന്റെ യാതൊരു ഭാഗം വിഭജിച്ചു കൊടുക്കുന്നുവോ, ആ വിഭജന വിഷയത്തിൽ അഭീഷ്ടദാതാവായ സവിതാവെന്ന ദേവൻ ഞങ്ങളുടെ യാഗത്തിൽ സൂര്യന്റെ ആഗമനത്തിനുവേണ്ടി ഞങ്ങളെ അപാപന്മാരെന്ന്, യാഗയോഗ്യരെന്ന് പറയട്ടെ. (ഇവിടെ സവിതാവിനെയും സൂര്യനെയും രണ്ടു ദേവന്മാരായി പറഞ്ഞിരിക്കുന്നു. സവിതാവ് സർവ്വാന്തര്യാമിയായ പ്രേരകനും, സൂര്യൻ മണ്ഡലാധിദേവനും ആയിട്ടാണ്. വേറെ ഇടങ്ങളിലും ഈ വിധം കാണാം. പിന്നെ ഉഷ

സ്സ് പ്രകാശത്തിന്റെ ഭാഗം വിഭജിയ്ക്കുമ്പോറം ബാഹ്യപ്രകാശംപോലെ ആന്തരപ്രകാശവും കൊടുക്കുന്നു. ആന്തരപ്രകാശത്തിന്റെ പ്രകൃഷ്ടതയിലാണ് അപാപത്വം, യാഗയോഗ്യത്വം സിദ്ധിക്കുന്നതു്. ആ സിദ്ധിയെയാണ് ഇവിടെ അൎത്ഥിക്കുന്നതു് )

4 ഗൃഹംഗൃഹമഹനായാത്യച്ഛാ
ദിവേദിവേ അധിനാമാദധാനാ
സിഷാസന്തീദ്യോതനാശശ്വദാഗാ
ദഗ്രമഗ്രമിദ്ഭജതേവസൂനാം.

അന്വയം:—

| | |
|---|---|
| അധി നാമ ദധാനാ | — അധികം പ്രകാശരൂപം ധാരയന്തീ |
| സിസാസന്തീ | — സംഭക്തുമിച്ഛന്തീ |
| ദ്യോതനാ അഹനാ | — കൃത്സ്നം ജഗദ്യോതനശീലാ ഉഷഃ |
| ദിവേ-ദിവേ ഗൃഹം-ഗൃഹം | — പ്രതിദിവസം തത്തദ്യജ്ഞഗൃഹം |
| അച്ഛ യാതി | — ആഭിമുഖ്യേന ഗച്ഛതി |
| ശശ്വൽ ആ അഗാൽ | — പ്രതിദിനമാഗച്ഛതി |
| (ആഗത്യ ച) വസൂനാം | — ഹവിർല്ലക്ഷണാനാമന്നാനാം |
| അഗ്രം-അഗ്രം ഇൽ | — തത്തച്ഛ്രേഷ്ഠ ഭാഗമേവ |
| ഭജതേ | — സേവതേ, സ്വീകരോതി |

അൎത്ഥം—അധികമായ പ്രകാശരൂപം ധരിയ്ക്കുന്നവളും, (യാഗദേശം) പ്രാപിക്കാനിച്ഛിയ്ക്കുന്നവളും, ജഗത്തു മുഴുവൻ തെളിയിയ്ക്കുന്നവളുമായ ഉഷസ്സ് ദിവസംപ്രതി യാഗശാല തോറും നേരെ എത്തുന്ന, നിത്യവും ആഗമിയ്ക്കുന്ന, വന്നെത്തിയിട്ട്, ഹവിദ്ധനങ്ങളിൽ മുന്തിയതു് മുന്തിയതു് സ്വീകരിയ്ക്കുന്നു.

5 ഭഗസ്യസ്വസാവരുണസ്യജാമി

രുഷസ്സൂനൃതേ പ്രഥമാജരസ്വ

പശ്ചാസദഘ്യായോ അഘസ്യധാതാ

ജയേമതംദക്ഷിണയാരഥേന വ. 4

അന്വയം:—

| | |
|---|---|
| ഹേ സൂനൃതേ, ഉഷഃ, | — സുഷ്ഠുമനുഷ്യാണാം നേത്രി, ഉഷോദേവതേ, (ത്വം) |
| ഭഗസ്യ സ്വസാ | — സ്വസൃസ്ഥാനീയാ (അസി) |
| (തഥാ) വരുണസ്യ ജാമിഃ | — തമോനിവാരകസ്യ ദേവസ്യ സവിതുഃ ഭഗിനീസ്ഥാനീയാ |
| (താദൃശീ ത്വം) പ്രഥമാ | — ഇതരദേവേഭ്യഃ പൂർവ്വാ, ഉൽകൃഷ്ടാ |
| ജരസ്വ | — സ്തൂയസ്വ, |
| പശ്ചാ യഃ അഘസ്യ | — പശ്ചാൽ, ത്വൽപ്രീത്യനന്തരം ദുഃഖോൽപാദകസ്യ പാപസ്യ |
| ധാതാ | — ധാരയിതാ (അസ്തി) |
| സഃ ദഘ്യാഃ | — ഗച്ഛതു |
| (യദി സഃ പാപഃ ബലീയാൻ) തം | — പാപം |
| ദക്ഷിണയാ | — പ്രവൃദ്ധയാ സഹായഭൂതയാ ത്വയാ |
| രഥേന | — ത്വദീയ രഥാദിസാധനേന ച |
| ജയേമ | — ജയം പ്രാപ്നുയാമ |

അർത്ഥം—മനുഷ്യരെ സന്മാർഗ്ഗത്തിൽ നയിക്കുന്ന ഉഷോദേവതേ, അവിടുന്ന് (പന്ത്രണ്ടാദിത്യന്മാരിൽപ്പെട്ട) ഭഗന്റെ ഉടപ്പിറന്നവളാകുന്നു അതുപോലെ തമസ്സകറ്റുന്ന സവിതാവിന്റെ പെങ്ങളാകുന്നു ആപ്രകാരം മറ്റുദേവന്മാരേക്കാൾ ഉൽകൃഷ്ടയായ അവിടുന്ന് ഞങ്ങളാൽ സ്തുതിക്കപ്പെട്ടവളായി ഭവിച്ചാലും. (ഞങ്ങളുടെ സ്തുതി ഉൾക്കൊണ്ടവളായി ഭവിച്ചാലും.) അവിടുന്ന് പ്രീതയായതിൽ പിന്നെ ദുഃഖദായകനായ

പാപത്തെ ആർ ധരിയ്ക്കുന്നു, അവൻ അകലട്ടെ, ആ പാപം ബലവത്താണെങ്കിൽ അവിടുന്നാകുന്ന മഹത്തായ സഹായം കൊണ്ടും പാപത്തെ അകററുന്ന ഞങ്ങളുടെ രഥത്താലും (രഥം പോലെ ക്ഷിപ്രകൃതമായ കർമ്മത്താലും) ജയം പ്രാപിച്ചാവു. (പാപത്തെ ധരിക്കുന്നവൻ ബാഹ്യനായ ശത്രുവല്ല. ചാപല പ്രേരകമായ സ്വമനസ്സാണ്. അതാണ് പാപധാരകം, അതാണകലേണ്ടതു്.)

6 ഉദീരതാം സൂനൃതാ ഉൽപുരന്ധീ
രുദഗ്നയശ്ശുശുചാനാസോ അസ്ഥുഃ
സ്പാർഹാവസൂനി തമസാപഗൂള്ഹാ
വിഷ്കൃണ്വന്ത്യുഷസോവിഭാതീഃ

അന്വയം:—

| | |
|---|---|
| (യതഃ) വി–ഭാതീഃ | — വിവിധം ഭാസമാനാഃ |
| ഉഷസഃ | — ഉഷോദേവതാഃ |
| തമസാ അപ–ഗൂള്ഹാ | — അപഗൂഢാനി, അന്ധകാരേണ അത്യന്തം ഗോപിതാനി |
| സ്പാർഹാ വസൂനി | — സ്പൃഹണീയാനി, യജ്ഞസാധനഭൂതഹവിരാദീനി |
| ആവിഃ കൃണ്വന്തി | — യഥാവസ്തുപ്രകടീകുർവ്വന്തി, പ്രകാശീകുർവ്വന്തു |
| (തസ്മാൽ) സൂനൃതാഃ | — പ്രിയസത്യാത്മികാവാചഃ, സ്തുതിരൂപാവാചഃ |
| ഉൽ ഈരതാം | — ഉൽഗച്ഛന്തു |

(ഹേ ഋത്വിജഃ ഉൽകൃഷ്ടം യഥാ ഭവതി തഥാ സ്തോത്രം പ്രവർത്തയധ്വം)

| | |
|---|---|
| (തഥാ) പുരം–ധീഃ ഉൽ | — പുരം ശരീരം, യാസ്വധീയതേതാഃ പുരന്ധയഃ പ്രയോഗവിഷയാഃ പ്രജ്ഞാഃ ഉന്മിഷന്തു (പ്രജ്ഞോപലക്ഷിതാനി കർമ്മാണി പ്രവർത്തന്താം) |

(തഥാ) അഗ്നയഃ — ആഹവനീയാദ്യാഃ
ശുശുചാനാസഃ — അത്യന്തം ദീപ്യമാനാഃ
ഉൽ അസ്ഥുഃ — ഉത്തിഷ്ഠന്തു, പ്രജ്വലയന്തു

അത്ഥം–നാനാവിധമായി പ്രകാശിക്കുന്ന ഉഷോദേവത കരം ഇരുട്ടുകൊണ്ടു മറഞ്ഞുകിടന്നിരുന്ന യജ്ഞസാധനങ്ങളായ ഹവിസ്സുതൊട്ട സ്പൃഹണീയ വസ്തുക്കളെ വേണ്ടപോലെ തെളിയിക്കുന്നു. അതുകൊണ്ട്, അല്ലയോ ഋത്വിക്കുകളേ, ദേവന്മാക്ക് പ്രിയങ്ങളും അവരുടെ മഹത്വം സത്യമായി പ്രകാശിപ്പിക്കുന്നവയും, സ്തുത്യാത്മകങ്ങളുമായ വചനങ്ങൾ ഉച്ചത്തിൽ ചൊല്ലുക അതുപോലെ പ്രയോഗവിഷയങ്ങളായ പ്രജ്ഞകൾ കൺമിഴിക്കട്ടെ അതായത്, ആ പ്രജ്ഞകളോടു കൂടി കർമ്മങ്ങളെച്ചെയ്യുക. പിന്നെ, ആഹവനീയാദ്യഗ്നികളെ ഏറ്റവും പ്രകാശമാനങ്ങളായി ഉയരെ ആളിക്കത്തിക്കുക.

7 അപാന്യദേത്യഭ്യ ൎന്യദേതി
വിഷുരൂപേ അഹനീ സഞ്ചരേതേ
പരിക്ഷിതോസ്തമോ അന്യാഗുഹാക
രദ്യൌദുഷാശ്ശോശുചതാരഥേന

അന്വയം:—

(അഹോരാത്ര സ്തുതിദ്വാരാ ഉഷാഃ സ്തൂയതേ)
വിഷു–രൂപേ അഹനീ — നാനാരൂപേ അഹശ്ചരാത്രി ശ്ചോഭേ
സം ചരേതേ — സഹൈവ അവ്യവധാനേന ചരതഃ
അന്യൽ അപ ഏതി — രാത്രിരൂപമഹഃ അവഗച്ഛതി, പ്രതിലോമം ഗച്ഛതി
അന്യൽ (പ) അഭി ഏതി — ദിവസരൂപമഹഃ ആഭിമുഖ്യേന ഗച്ഛതി
പരി–ക്ഷിതോഃ — പര്യായേണനിവസതോഃ തയോമ്മധ്യേ

അന്യാ — രാത്രിഃ
തമഃ ഗൂഹാ അകഃ — തമോരൂപാപദാത്ഥാനാം ഗൂഹനം കരോതി
(അന്യാ അഹരേകദേശഭൂതാ) ഉഷാഃ
ശോശുചതാ രഥേന — ഭൃശംദീപ്യേന രഥേന
അദ്യൌൽ — ദ്യോതതേ, സവ്വംപ്രകാശയതി

അത്ഥം–(അഹോരാത്രങ്ങാംക്ക് സ്തുതിയുടെ രൂപത്തിൽ ഇവിടെ ഉഷസ്സിനെ സ്തുതിക്കുന്നു )

നാനാരൂപകളായ പകലും രാവും, രണ്ടും മാററമില്ലാതെ ഒപ്പം ചരിക്കുന്ന അവയിൽ ഒന്ന്, രാത്രി അപഗമിക്കുന്നു, പുറത്തുപോകുന്നു. മറേറത്, പകൽ അഭിഗമിക്കുന്നു, നേരേ വരുന്നു. (രാവും പകലും ഒരു ദിവസത്തിൻെറ ഭാഗമാകയാൽ രാവിൽ ഇരുട്ടാകകൊണ്ട് പോകുന്നു എന്നും, പകൽ വെളിച്ചമാകയാൽ വരുന്നു എന്നും പറയുന്നു) ഊഴമിട്ടു ചരിക്കുന്ന ഇവരിൽ, രാത്രി അന്ധകാരരൂപയായി എല്ലാററിനെയും മറയ്ക്കുന്നു. പകലിനോടടുത്ത ഉഷസ്സാകട്ടെ, പ്രകാശമാനമായ രഥത്തോടു കൂടിവന്ന്, എല്ലാം തെളിയിക്കുന്നു.

8 സദൃശീരദ്യ സദൃശീരിദുശ്വോ
ദീഘംസചന്തേ വരുണസ്യ ധാമ
അനവദ്യാസ്ത്രിംശതം യോജനാ
ന്യേകൈകാക്രതും പരിയന്തിസദ്യഃ

അന്വയം:—

അദ്യ സ–ദൃശീഃ ഇൽ — അസ്മിന്നഹനിസദൃശ്യ ഏവ
(തഥാ) ശ്വഃ ഉ സ–ദൃശീഃ — സദൃശ്യ അപി
(അദ്യതന്യഃ ഉഷസഃ ശ്വസ്തനീഭിഃ, ശ്വസ്തന്യശ്ച അദ്യതനീഭിഃ സദൃശ്യഃ)
(ഏവമേകരൂപാഃ ഉഷസഃ) അനവദ്യാഃ — ശുദ്ധാഃ

ദീർഘം — അത്യന്തമായാതം
വരുണസ്യ ധാമ — തമോനിവാരകസ്യ സൂര്യസ്യ സ്ഥാനം, മണ്ഡലം
ത്രിംശതം യോജനാനി — ത്രിംശദ്യോജനാനി പുരതഃ
സചന്ത — പ്രതിദിനം സേവന്തേ
(സൂര്യോ യത്രോദേതി തതസ്ഥാത് ത്രിംശദ്യോജനം പുരസ്താത് ഉദ്യന്തി )
ഏകാ–ഏകാ (ഉഷാഃ)
ക്രതും — കർമ്മ, തദ്വിഷയാം പ്രജ്ഞാം
സദ്യഃ — തദാനീമേവ, സ്വോദയകാലേ ഏവ
പരി യന്തി — പരിതോഗച്ഛതി, നിർവ്വഹതി

അർത്ഥം–ഇന്നും നാളെയും തുല്യരൂപകളായി (ഇന്നത്തേതിനോടു തുല്യമായി നാളെയും, നാളത്തേതിനോടു തുല്യമായി ഇന്നും ഏക രൂപത്തോടുകൂടിയ) ഉഷസ്സുകൾ ശുദ്ധകളായി (ഉഷസ്സിന്റെ പിറവിയിൽ എല്ലാം ശുദ്ധമാണ് അപ്പോൾ ശുദ്ധികാരിണിയായ ഉഷസ്സിന്റെ ശുദ്ധി പറയണമോ?) ഇരുട്ടകറ്റുന്ന സൂര്യന്റെ സ്ഥാനത്തിന്ന് മുപ്പതു യോജനമുമ്പിലായി ദിവസം പ്രതി സേവിക്കുന്നു (എവിടെ സൂര്യൻ എപ്പോൾ ഉദിക്കുന്നുവോ, അവിടെ അപ്പോൾ മുപ്പതുയോജന മുമ്പിൽ ഉഷസ്സുകളും ഉദിക്കുന്നു പല ഭൂഭാഗങ്ങളിലും ഭിന്ന സമയങ്ങളിൽ ഉദിക്കുന്നതുകൊണ്ട് ഉഷസ്സുകൾ എന്ന് ബഹുവചനം കല്പിച്ചിരിക്കുന്നു ) ഇങ്ങിനെ ഉദിയ്ക്കുന്ന ഓരോ ഉഷസ്സും കർമ്മം നിർവ്വഹിക്കുന്നു. ആ കർമ്മവിഷയകമായ ജ്ഞാനം ഉൽപാദിപ്പിക്കുന്നു

9 ജാനത്യഹ്നഃ പ്രഥമസ്യനാമ
ശുക്രാകൃഷ്ണാദജനിഷ്ടശ്വിതീചീ
ഋതസ്യയോഷാനമിനാതിധാമാ
ഹരഹർനിഷ്കൃതമാചരന്തീ

അന്വയം:–

(ഉഷാഃ) പ്രഥമസ്യ അഹ്നഃ— മുഖ്യസ്യ ദിവസസ്യ
നാമ ജാനതീ — നമനം, ആഗമനം അവഗച്ഛന്തീ।
പ്രാണിനാം പ്രജ്ഞാപയന്തീ
ശുക്രാ, ശ്വിതീചീ — സ്വതോദീപ്താ, അത ഏവശൈ്വ
ത്യം, പ്രകാശം പ്രാപ്നവതീ
കൃഷ്ണാൽ അജനിഷ്ട — തമസസ്സകാശാൽ പ്രാദുർഭവതി
(സാ) ഋതസ്യ ധാമ — സത്യവ്രതസ്യാദിത്യസ്യ
തേജോയുക്തം സ്ഥാനം
യോഷാ — മിശ്രയന്തീ
ന മിനാതി — നഹിനസ്തി, തദീയം തേജോന
പരാഭവതി
(അപിതു) അഹഃ–അഹഃ — സർവ്വേഷ്വഹസ്സു
നിഃ–കൃതം ആ–ചരന്തീ — അലങ്കാരശോഭാം കുർവ്വതീ
(അജനിഷ്ട)

അർത്ഥം–ഉഷസ്സ്, ദിവസത്തിന്റെ മുഖ്യമായ വരവിനെ പ്രാണികൾക്കറിയിക്കുന്നവളായി, സ്വയം പ്രകാശവതിയായി, അതുകൊണ്ടു തന്നെ വെളുത്ത നിറമേന്തി, ഇരുട്ടിൽ നിന്ന് പുറത്തുവരുന്ന അവൾ സത്യമൂർത്തിയായ ആദിത്യന്റെ തേജഃസ്ഥാനത്തിന്ന് കേടുവരുത്തുന്നില്ല. (പത്നിക്കെ അതിനോട് അലിഞ്ഞു ചേരുന്ന ) മാത്രമല്ല പ്രതിദിനം സൂര്യന്ന് അലങ്കാര ശോഭയുണ്ടാക്കിക്കൊണ്ടാണ് പിറക്കുന്നത്.

10 കന്യേവതന്വാ ശാശദാനാ
ഏഷിദേവി ദേവമിയക്ഷമാണം
സംസ്മയമാനായുവതിഃ പുരസ്താ
ദാവിർവ്വക്ഷാംസി കൃണുഷേവിഭാതീ
വ. 5

അന്വയം:–

ഹേ ദേവി, — ദേവനശീലേ,
കന്യാ–ഇവ — കമനീയാകന്യകേവ ഉഷസ്ത്വം
അപ്രഗത്ഭാസതീ

| | |
|---|---|
| തന്വാ ശാശദാനാ | — ശരീരേണ ശശദ്യമാനാ, സ്പഷ്ടതാം പ്രാപ്നുവതീ ദൃശ്യസേ |
| (പശ്ചാൽ പ്രഗത്ഭാസതീ) | |
| ഇയക്ഷമാണം | — സംഗച്ഛന്തം, അഭിമതം ദാതുമിച്ഛന്തം |
| ദേവം ഏഷി | — ദ്യോതമാനം സൂര്യരൂപം പ്രിയംഗച്ഛസി |
| (തതഃ) യുവതിഃ പുരസ്താത് | — യൌവനോപേതാസതീ, പത്യുസ്സൂര്യസ്യപുരതഃ |
| സം–സ്മയമാനാ | — സമ്യക്, ഈഷദ്ധസന്തീ |
| വി–ഭാതീ | — അത്യന്തം ഭാസമാനാ |
| വക്ഷാംസി | — വക്ഷസോപലക്ഷിതാനി ഗോപ്യാനി ബാഹുമൂല സ്തനാദീനി |
| ആവിഃ കൃണഷേ | — പ്രകടീകരോഷി |

അർത്ഥം—തനുവായാ പ്രകാശവതി, കമനീയരൂപയായ (അപ്രൌഢയായ, മുഗ്ദ്ധയായ) കന്യകപോലെ അവിടുന്ന്, സ്വശരീരം കൊണ്ടു് തെളിവേല്പുന്ന പിന്നെ (പ്രൌഢയായി) തന്നോടു സംഗമിക്കുന്ന, അഭീഷ്ടമരുളുന്ന തേജോരൂപനായ സൂര്യനെ പ്രാപിക്കുന്ന അനന്തരം (പ്രഗത്ഭയായി) താരുണ്യവതിയായി ഭർത്താവായ സൂര്യന്റെ മുമ്പിൽ ചെറുപുഞ്ചിരി തൂകി, ഏററവും ശോഭാവതിയായി തന്റെ കക്ഷം മുല മുതലായ ഗോപ്യാവയവങ്ങളെ പുറത്തു കാണിക്കുന്നു (ഇവിടെ ഉഷസ്സിന് മുഗ്ദ്ധ, പ്രൌഢ, പ്രഗത്ഭ, എന്നീ മൂന്നു നായികമാരുടേയും സ്വഭാവങ്ങളെ കല്പിച്ചിരിക്കുന്നു )

11 സുസങ്കാശാമാതൃമൃഷ്ടേവയോഷാ
വിസ്തന്വം കൃണഷേ ദൃശേകം
ഭദ്രാത്വമുഷോവിതരംവ്യുച്ഛ
നതത്തേഅന്യാ ഉഷസോനശന്ത

അന്വയം:—

| | |
|---|---|
| (ഹേ ഉഷോദേവി) | |
| മാതൃമൃഷ്ടാ—ഇവ | — മാതൃഭിഃ, ജനനീഭിഃ, ശുദ്ധീകൃതാ, അലംകൃതാ ശോഭനാ ഇവ |
| യോഷാ സു—സംകാശാ | — അത്യന്തം പ്രകാശമാനാ (ത്വം) |
| തന്വം | — സ്വകീയം തനും |
| ദൃശേ കം ആവിഃ കൃണഷേ | — സർവ്വേഷാം ദശനായ സുഖം യഥാ ഭവതി തഥാ പ്രകാശയസി |
| ഹേ ഉഷഃ, ഭദ്രാ | — കല്ല്യാണശീലാ |
| ത്വം വി—തരം വി ഉച്ഛ | — ആവരകമന്ധകാരം വിപ്രകൃഷ്ടം യഥാഭവതി തഥാവിവാസയ |
| (കിംച) തേ തൽ | — തവ വ്യുദസനം |
| അന്യാഃ ഉഷസഃ | — അതീതാഃ ആഗാമിന്യശ്ച ഉഷസഃ |
| ന നശന്ത | — യഥാ ന വ്യാപ്നുവന്തി തഥാവ്യുച്ഛ |

അത്ഥം—അല്ലയോ ഉഷോദേവി അമ്മയാൽ ശുദ്ധിവരുത്തപ്പെട്ട്, അലംകൃതയായി അമ്പാന്ന നല്ലാളെന്നപോലെ കാന്തിമതിയായ അവിടുന്ന് സ്വന്തം ശരീരം എല്ലാവക്കും സുഖകരമായി കാണ്മാനായി പ്രകാശിപ്പിക്കുന്നു അല്ലയോ ഉഷസ്സേ, മറയ്ക്കുന്ന ഇരുട്ട്, ദൂരത്തിലാവുന്ന വിധം, മംഗളശീലയായ അവിടുന്ന് അകററിയാലും അത്ഭുതമല്ല, അവിടുത്തെ ആ ഇരുട്ടകററൽ കഴിഞ്ഞതും വരാനുള്ളതുമായ ഉഷസ്സുകാം നേടാത്തവിധം, സാധിക്കാത്തവിധം, അത്ര പൂണ്ണമാക്കിയാലും

12 അശ്വാവതീഗ്ഗോമതീവ്വിശ്വവാരാ

യതമാനാരശ്മിഭിസ്സൂര്യസ്യ

പരാചയന്തിപുനരാചയന്തി

ഭദ്രാനാമവഹമാനാ ഉഷാസഃ

അന്വയം:—

| | |
|---|---|
| അശ്വ–വതീഃ | — ബഹ്വീരശ്വൈര്യക്താഃ |
| ഗോ–മതീഃ | — ബഹ്വീഭിർഗ്ഗോഭിര്യുക്താഃ |
| വിശ്വ–വാരാഃ | — വിശ്വൈർവ്വരണീയാഃ |
| സൂര്യസ്യ രശ്മി–ഭിഃ | — സൂര്യരശ്മിഭിസ്സാകം |
| യതമാനാഃ | — തമോനിവാരണായ പ്രയത്നം കുർവ്വാണാഃ |
| (കിംച) ഭദ്രാ നാമ | — കല്ല്യാണം നമനം, സർവ്വജനാനുകൂല്യം |
| വഹമാനാഃ | — ധാരയമാണാഃ |
| ഉഷസഃ | — ഉഷോദേവതാഃ |
| പരാ ച യന്തി | — പരായന്തിച |
| പുനഃ ആ ച യന്തി | — പുനരായന്തിച |

അർത്ഥം—വളരെ കതിരകളോടുകൂടിയവരും പശുക്കളോടു കൂടിയവരും എല്ലാ പ്രാണികളാലും വരിയ്ക്കപ്പെടു (ആദരിയ്ക്ക പ്പെടു)ന്നവരും, സൂര്യരശ്മികളോടൊപ്പം ഇരുട്ടകററാൻ പ്രയത്നി ക്കുന്നവരും, പുറമേ, മംഗളമായ സർവ്വജനാനുകൂല്യം നേടിയ വരുമായ ഉഷോദേവതകൾ ദിവസവും മടങ്ങിപ്പോകുന്നു, വീണ്ടും വരുന്നു

13 ഋതസ്യ രശ്മിമനുയച്ഛമാനാ
ഭദ്രംഭദ്രം ക്രതുമസ്മാസു ധേഹി
ഉഷോനോ അദ്യസുഹവാവ്യുച്ഛാ
സ്മാസുരായോ മഘവത്സുചസ്യുഃ (വ 6)

അന്വയം —

| | |
|---|---|
| (ഹേ ഉഷഃ,) ഋതസ്യ രശ്മിം | — സത്യഭൂതസ്യാദിത്യസ്യ രശ്മീൻ |
| അനു–യച്ഛമാനാ | — ആനുകൂല്യേന പ്രവർത്തമാനാ (ത്വം) |
| ഭദ്രം–ഭദ്രം ക്രതും | — തന്നാൽ കല്ല്യാണം, സ്മൃത്യം, ലൌകികം വൈദികം കർമ്മ |

| | |
|---|---|
| അസ്മാസു ധേഹി | — സ്ഥാപയ |
| ഹേ ഉഷഃ അദ്യ നഃ | |
| സു-ഹവാ | — അസ്മിൻ ദിവസേ അസ്മദർത്ഥം സുഷ്ഠ്വാഹൂതാസതീ |
| മഘവൽ-സു | — ഹവിർല്ലക്ഷണ ധനയുക്തേഷു |
| അസ്മാസു രായഃ | — യജമാനേഷുധനാനി |
| (യഥാ) ച സ്യുഃ (തഥാ) | |
| വി ഉച്ഛ | — തമോവിവാസയ. പ്രകാശംകുരു |

അർത്ഥം—അല്ലയോ ഉഷസ്സേ, സത്യാത്മാവായ സൂര്യന്റെ രശ്മികളെ അനുകൂലിച്ചു പ്രവർത്തിയ്ക്കുന്ന, മംഗളകരമായ അതാതു ലൌകിക വൈദിക കർമ്മം ഞങ്ങളിൽ ഉളവാക്കിയാലും, വളർത്തിയാലും. അല്ലയോ ഉഷസ്സേ, ഞങ്ങൾക്കുവേണ്ടി, വേണ്ട പോലെ വിളിയ്ക്കപ്പെട്ടവളായി ഇന്നു് ഹവിരന്നധനന്മാരായ ഞങ്ങളിൽ ബഹുവിധ ധനങ്ങൾ ഉണ്ടായി വളരുമാറു്, ഇരുട്ടകററിയാലും, പ്രകാശിച്ചാലും. (ലൌകിക വിവേകവും, ആത്മീയ ജ്ഞാനവുമാകുന്ന ധനങ്ങൾ വളർത്തി ഞങ്ങളുടെ ഉള്ളിലെ ഇരുട്ടു അകററിയാലും).

വർഗ്ഗം—7–8–9

1 ഉഷാ ഉച്ഛന്തീ സമിധാനേ അഗ്നാ
ഉദ്യന്ത് സൂര്യ ഉർവ്വിയാ ജ്യോതിരശ്രേൽ
ദേവോ നോ അത്ര സവിതാ ന്വർത്ഥം
പ്രാസാവീദ്ദ്വിപൽ പ്രചതുഷ്പദിത്യൈ

അന്വയം:—

| | |
|---|---|
| (ഏഷാ) ഉഷാഃ സം- | |
| ഇധാനേ അഗ്നൌ | — അഗ്നിഷുസമിധ്യമാനേഷു |
| ഉച്ഛന്തീ | — തമോ വിവാസയന്തീ |
| ഉർവ്വിയാ ജ്യോതിഃ | — ഉരു ബഹുലം പ്രകാശം |
| ഉത്-യൻ സൂര്യഃ (ഇവ) | — ഉദിതസൂര്യ ഇവ |
| പ്ര അശ്രേൽ | — പ്രസേവതേ, പ്രകാശയതി |

അത്ര സവിതാ ദേവഃ — അസ്മിൻ കർമ്മണി സർവ്വസ്യ പ്രേരകോ ദേവഃ

നഃ ന — അസ്മദർത്ഥം ക്ഷിപ്രം

ദ്വി-പൽ (തഥാ) ചതുഃ-പൽ അർത്ഥം — പാദദ്വയോപേതം, പാദചതുഷ്ടയോപേതം, ദ്വിരൂപം ധനം

ഇത്യൈ — അസ്മൽ ഗമനാഗമനാദിവ്യാപാരായ

പ്ര അസാവീൽ — അനുജാനാതു, ദദാതു

അർത്ഥം—ഈ ഉഷസ്സ് ഇരുട്ടകററിക്കൊണ്ട് ആഹവനീയാദ്യഗ്നികൾ പ്രജ്വലിതങ്ങളാകുമ്പോൾ, അത്യന്തം പ്രകാശവതിയായി ഉദിച്ചുവരുന്ന സൂര്യൻ പോലെ എല്ലാം തെളിയിക്കുന്നു. ഈ കർമ്മത്തിൽ സർവ്വപ്രേരകനായ ആദിത്യദേവൻ നമുക്കായി വേഗത്തിൽ ഇരുകാലികളുടെയും നാല്ക്കാലികളുടെയും രൂപത്തിലുള്ള ധനം, നമ്മുടെ പോക്കുവരവുകൾ മുതലായ പ്രവർത്തനങ്ങൾ മുടങ്ങാതെ നടക്കാൻ വേണ്ടി, നല്കട്ടെ. അതായതു് സന്തതി വർദ്ധനരൂപേണ ജനധനവും പശ്വാദിധനവും തന്നരുളട്ടെ അവകൊണ്ടുവേണമല്ലൊ പോക്കും വരവുമായ പ്രപഞ്ചവൃത്തി നടക്കാൻ.

2 അമിനതീ ദൈവ്യാനി വ്രതാനി

പ്രമിനതീ മനുഷ്യാ യുഗാനി

ഈയുഷീണാമുപമാ ശശ്വതീനാ

മായതീനാം പ്രഥമോഷാവ്യദ്യൗത്

അന്വയം:—

ദൈവ്യാനി വ്രതാനി — ദേവസംബന്ധീനി കർമ്മാണി

അമിനതീ — അഹിംസന്തീ, ദാനപ്രദാനേന അനുകൂലം കുർവ്വതീ

മനുഷ്യാ യുഗാനി — മനുഷ്യാണാം യുഗോപലക്ഷിതാൻ നിമേഷാദികാലാവയവാൻ, യദ്വാ— മനുഷ്യാണാം യുഗ്മാനി സ്ത്രീപുരുഷയുഗ്മാനി

പ്ര–മിനതീ — ആയുഃ ഹിംസന്തീ,
വിയോഗംകുവ്വതീ
ഈയുഷീണാം — ഗച്ഛന്തീനാം, അതീതാനാം
ശശ്വതീനാം ഉപ–മാ — താഭിസ്സദൃശീ
(തഥാ) ആ–യതീനാം — ആഗാമിനീനാം ഉഷസാം
പ്രഥമാ ഉഷാഃ — പ്രഥമഭാവിനീ സതീ ഉഷാഃ
വി അദ്യൌൽ — വിശേഷേണ പ്രകാശതേ

അത്ഥം–ദേവസംബന്ധികളായ കമ്മങ്ങളെ പ്രകാശവിതരണംകൊണ്ട് കേടിയററാതെ പോഷിപ്പിക്കുന്നവളും മനുഷ്യരുടെ ആയുഷ്കാലത്തിൻെറ അവയവമായ നിമേഷത്തെ ക്ഷയിപ്പിക്കുന്നവളും, (അല്ലെങ്കിൽ ഇണചേന്ന സ്ത്രീപുരുഷമിഥുനങ്ങൾക്ക് വിയോഗം വരുത്തുന്നവളും,) കഴിഞ്ഞുപോയവയും, നിത്യകളുമായ ഉഷസ്സുകളോട് തുല്യരൂപയും, വരാൻപോകുന്ന ഉഷസ്സുകളിൽ ഒന്നാമത്തവളുമായി ഈ ഉഷസ്സ് നന്നായി പ്രകാശിക്കുന്നു.

3 ഏഷാദിവോദുഹിതാ പ്രത്യദശി
ജ്യോതിവ്വസാനാസമനാപുരസ്താൽ
ഋതസ്യപന്ഥാമന്വേതിസാധു
പ്രജാനതീവനദിശോമിനാതി

അന്വയം:–

ഏഷാ (ഉഷാഃ) ദിവഃ
ദുഹിതാ — ദ്യുലോകസ്യപുത്രീ
പുരസ്താൽ — പൂവ്വസ്യാം ദിശി
പ്രതി അദശി — പ്രത്യേകം ദൃശ്യതേ
ജ്യോതിഃ വസാനാ — തേജോരൂപം വസ്ത്രമാച്ഛാദയന്തീ
സമനാ — സമ്യഗാനയിത്രീ, ചേഷ്ടയിത്രീ
(സാ) പ്രജാനതീ–ഇവ — പ്രിയവ്രതസ്യ സൂരസ്യമാർഗ്ഗഃ
മയാഽഭിഗന്തവ്യഃ ഇതിചേതയന്തീവ

ഋതസ്യ പന്ഥാം സാധു
യാന ഏതി — ആദിത്യസ്യമാർഗ്ഗം സമ്യഗന
ക്രമേണഗച്ഛതി

(കിം ച) ദിശഃ ന
മിനാതി — പ്രാഗാദികാഃ നഹിനസ്തി

അർത്ഥം—ഉഷസ്സ് സ്വർഗ്ഗപുത്രിയായി കിഴക്കുദിക്കിൽ നേരെ കാണപ്പെടുന്ന തേജസ്സാകുന്ന വസ്ത്രമണിഞ്ഞ് ഏവക്കും ചേതന വരുത്തുന്നവളായി, നയിക്കുന്നവളായി, പ്രിയഭത്താവായ സൂര്യന്റെ മാർഗ്ഗത്തിൽ താൻ മുൻ നടക്കണമെന്ന ബോധത്തോടുകൂടി ആദിത്യമാർഗ്ഗത്തിൽ വേണ്ടപോലെ നടക്കുന്നു. പിന്നെ കിഴക്കു മുതലായ ദിക്കുകളെ കേടിയററാതെ പോഷിപ്പിയ്ക്കുന്നു, തെളിയിയ്ക്കുന്നു (പ്രഭാതമില്ലെങ്കിൽ കിഴക്കെന്ന ദിക്ബോധം തന്നെ ഇല്ലല്ലൊ.)

4 ഉപോ അദർശി ശുന്ധ്യുവോനവക്ഷോ
നോധാഇവാവിരകൃത പ്രിയാണി
അദ്മസന്നസസതോ ബോധയന്തീ
ശശ്വത്തമാഗാത് പുനരേയുഷീണാം

അന്വയം —

ഉപോ
ശുന്ധ്യുവഃ ന വക്ഷഃ
അദർശി — സമീപ്യസമീപേ ഏവ
— സർവ്വേഷാം ശോധകസ്യാദിത്യസ്യവക്ഷസ്ഥാനീയോ രശ്മിസംഘഃ സമ്യക്പ്രകാശമാനോ ദൃശ്യതേ, തഥാദൃശ്യതേ
(കിം ച) നോധാഃ—ഇവ — നവനം, സ്തോത്രം ധാരയന്തീതിനോധാഃ ഏതന്നാമാഋഷിഃ നാനാവിധൈഃമന്ത്രൈഃ
പ്രിയാണി ആവിഃ അകൃത — സ്വമനീഷിതാനി ആവിഷ്കൃതവാൻ

(തഥാ ഏഷാപി സ്വകീയാനി സർവ്വലോക പ്രിയാണി തേജാം സി ആവിരകരോൽ)

(കിം ച) അദ്മ–സൽ ന — അദ്യതേ ഇത്യദ്മ അന്നം തസ്യപാകായ ഗൃഹേസീദതീതി അന്നസൽ പാചികാ ജനനീ വാ

സസതഃ — സ്വപതഃ പുത്രാദീൻ

ബോധയന്തീ — യഥാപ്രബോധയന്തി തഥാഭുവ നാഖ്യേഗൃഹേ സീദന്തീ, തത്ര ത്യാൻ പ്രാണിനഃ പ്രബോധയന്തീ

ആ–ഈയുഷീണാം — ആഗമനശീലാനാം മധ്യേ

ശശ്വൽ–തമാ — നിത്യതമാ

പുനഃ ആ അഗാൽ — പുനഃ പുനരാഗച്ഛതി

അർത്ഥം–ഏവക്ഷം സമീപത്തിൽ തന്നെ, എല്ലാം ശുദ്ധീകരിക്കുന്ന സൂര്യന്റെ മാറിടത്തിലുള്ള രശ്മിസമൂഹംപോലെ, തിളങ്ങി കാണപ്പെടുന്നവളായി, സ്തോത്രധാരിയായ നോധസ്സെന്ന ഋഷി സ്തുത്യദേവന്ന് പ്രിയമുളവാക്കുന്നപോലെ, ഈ ഉഷസ്സും സർവ്വലോകഹിതങ്ങളായ തേജസ്സുകളെ ആവിഷ്കരിച്ചിരിക്കുന്നു. ചോറുവെച്ചൊരുക്കി ഉറങ്ങുന്ന കുട്ടികളെ അമ്മ വിളിച്ചുണർത്തുന്നപോലെ ഭുവനമാകുന്ന ഭവനത്തിലിരുന്നുകൊണ്ട് സർവ്വപ്രാണികളേയും വിളിച്ചുണർത്തുന്നു. ആഗമനശീലയായ ഉഷസ്സ് നിത്യനൂതനയായി, വീണ്ടും വീണ്ടും, ദിവസംപ്രതി വന്നുചേരുന്നു.

5 പൂർവ്വേ അർദ്ധേരജസോ അപ്ത്യസ്യ
ഗവാം ജനിത്ര്യകൃത പ്രകേതും
വ്യുപ്രഥതേ വിതരം വരീയ
ഓഭാപൃണന്തീ പിത്രോരുപസ്ഥാ (വ. 7)

അന്വയം;–

അപ്ത്യസ്യ രജസഃ — വ്യാപനശീലസ്യ, വിസ്തൃതസ്യ അന്തരീക്ഷലോകസ്യ

| | |
|---|---|
| പൂർവേ അർദ്ധേ ജനിത്രീ | — പൂർവ്വസ്മിൻ ഭാഗേ ഉത്പന്നാസതീ |
| ഗവാം കേതും പ്ര അകൃത | — രശ്മീനാം പ്രജ്ഞാനം പ്രകർഷേണ കരോതി |
| (കിം ച) പിത്രോഃ | — പാലയിത്ര്യോഃ ദ്യാവാപൃഥിവ്യോഃ |
| ഉപ-സ്ഥാ | — ഉപസ്ഥേ, ഉത്സംഗേ |
| ഉഭാ | — ഉഭേ ദ്യാവാപൃഥിവ്യൌ |
| ആ പൃണന്തീ | — സ്വതേജസാ പൂരയന്തീ |
| വി-തരം വരീയഃ | — വിശിഷ്ടതരം, ഉരുതരം, വിസ്തീർണ്ണം യഥാഭവതിതഥാ |
| വി ഉ പ്രഥതേ | — വിശേഷേണൈവ പ്രഖ്യാതം ഭവതി, പ്രകാശതേ |

അർത്ഥം—എങ്ങും നിറഞ്ഞ 'വിസ്തൃതമായ അന്തരിക്ഷത്തിന്റെ കിഴക്കുഭാഗത്തു് ഉത്പന്നയായി, ഉഷസ്സ് രശ്മി ബോധം വേണ്ടപോലെ ഉണ്ടാക്കുന്നു. പിന്നെ രക്ഷിത്രികളായ ദ്യാവാപൃഥിവികളുടെ സമീപത്തിൽ, അവരുടെ മടിയിൽ വർത്തിച്ച്, ദ്യോവിനെയും ഭൂവിനെയും രണ്ടിനെയും സ്വതേജസ്സുകൊണ്ടു് പൂരിപ്പിക്കുന്നവളായി, വിശിഷ്ടമായും വിസ്തീർണ്ണമായും നന്നായി പ്രകാശിക്കുന്നു.

6 ഏവേദേഷാപുരുതമാദൃശേകം
നാജാമിം ന പരിവൃണക്തിജാമിം
അരേപസാതന്വാ൧ ശാശദാനാ
നാർഭാദീഷതേ ന മഹോവിഭാതീ

അന്വയം:-

| | |
|---|---|
| ഏഷാ (ഉഷാഃ) ഏവ ഇത് | — ഏവമേവ |
| ദൃശേ കം | — സുഖം യഥാഭവതിതഥാ സർവ്വാൻ ദർശയിതും |
| പുരു- തമാ | — വിപുലതമാ, അത്യന്ത വിസ്തൃതാസതീ |

| | |
|---|---|
| അജാമിം | — വിജാതീയം മനുഷ്യാദിജാതിം |
| ന പരി വൃണക്തി | — ന പരിവർജ്ജയതി |
| (തഥാ) ജാമിം ന | — സജാതീയം ദേവജാതിം ന പരിവൃണക്തി |
| (കിം ച) അരേപസാ | — അപാപയാ, നിൎമ്മലയാ |
| തന്വാ ശാശദാനാ | — ശരീരേണ ശാശദ്യമാനാ; സ്പഷ്ടതാം ഗച്ഛന്തി |
| വി-ഭാതീ | — വിശേഷേണ പ്രകാശയന്തീ (സാ) |
| അൎഭാൽ | — അല്പാൽ, പൃത്ഥികാദേസ്സു കാശാൽ |
| ന ഈഷതേ | — ന ഗച്ഛതി, തമപിപ്രകാശയതി |
| (തഥാ) മഹഃ | — മഹതഃ മേൎവ്വാദേസ്സേകാശാൽ |
| ന | — ന ഗച്ഛതി തമപിപ്രകാശയതി |

(പൂൎവ്വം ലോകദ്വയം പ്രകാശതേ ഇത്യുക്തം ഇഹപരമാണ്വാദി പൎവ്വതപര്യന്തം കൃത്സ്നം ലോകം പ്രകാശയതി )

അൎത്ഥം—ഈ ഉഷസ്സ് ഇപ്രകാരം തന്നെ അത്യന്ത വിസ്തൃതയായി തന്റെ തേജസ്സ് വിപുലമായി പരത്തി, സുഖകരമായി എല്ലാവൎക്കും കാണാനായി ബന്ധുത്വമില്ലാത്ത മനുഷ്യാദിപ്രാണികളെ പരിത്യജിയ്ക്കാതെ, പ്രകാശിപ്പിക്കുന്നു. അതുപോലെ ബന്ധുത്വമുള്ള ദേവാദികളെയും, പരിത്യജിയ്ക്കാതെ പ്രകാശിപ്പിയ്ക്കുന്നു. കൂടാതെ പാപം പററാത്ത, നിൎമ്മലമായ ശരീരത്താൽ തെളിഞ്ഞുകൊണ്ടു് കാന്തികാരിണിയായി പരമാണുപ്രായമായ ജീവിയുടെ അടുക്കൽ നിന്നും പോകാതെ, അതിനെ പ്രകാശിപ്പിക്കുന്നു. അതുപോലെ മഹാമേരു മുതലായ വലിയ മലകളിൽ നിന്നും പോകാതെ അവയെയും പ്രകാശിപ്പിക്കുന്നു. (ഉഷസ്സിന്നു് തന്റെ പ്രകാശംകൊണ്ടനുഗ്രഹിക്കുന്നതിൽ ഭൂലോക ദ്യുലോകഭേദമോ, പരമാണു പൎവ്വത വ്യത്യാസമോ ഇല്ല.)

7 അഭ്രാതേവ പുംസ ഏതി പ്രതീചീ
ഗർത്താരുഗിവ സനയേ ധനാനാം
ജായേവ പത്യ ഉശതീ സുവാസാ
ഉഷാഹസ്രേവ നിരിണീതേ അപ്സഃ

അന്വയം –

| | |
|---|---|
| അഭ്രാതാ–ഇവ | — ഭ്രാതൃരഹിതാ ഇവ |
| പുംസഃ | — പിത്രാദീൻ പ്രതി |
| പ്രതീചീ | — സ്വകീയസ്ഥാനാൽ പ്രതി നിവൃത്തമുഖീ സതീ |
| (ഉഷാഃ) ഏതി | — ഗച്ഛതി |

(യഥാലോകേ ഭ്രാതൃരഹിതാ യോഷാസ്വോചിതവാസോല കാരാദി ലാഭായ പിതൄൻ ഏതി, തഥാസ്വോചിതപ്രകാ ശാദിലാഭായ പിതൃഭൂതം സൂര്യം ആഭിമുഖ്യേന ഗച്ഛതി)

(തഥാ) ധനാനാം സനയേ – രിക്ഥാനാം ലാഭായ

| | |
|---|---|
| ഗർത്ത–ആരുഗിവ | — ന്യായനിർണ്ണേതൃഭിഃ, അധി ഷ്ഠിതം ഗൃഹം ന്യായാസന സ്ഥാനം ആരോഹമാണാ ഇവ |

(യഥാകാചിൽ ഗതഭർതൃകായോഷിൽ സ്വകീയ രിക്ഥാനാം ധനാനാം ലാഭായ ഗർത്തമാഗച്ഛതി, തഥാ ഉഷാഃ പ്രീണന സാധനാനാം ധനാനാം പ്രകാശാനാം ലാഭായ ഗർത്തം, ആകാ ശം, സൂര്യനിവാസസ്ഥാനമാരോഹതി )

(കിഞ്ച) പത്യേ ഉശതീ

| | |
|---|---|
| സു–വാസാഃ | — കാമയമാനാ, ശോഭനവസനാ സതീ |
| ജായാ–ഇവ ഉഷാഃ | — പതിവ്രതാ ഭാര്യേവ ഉഷാഃ |
| ഹസ്രാ–ഇവ | — ഹസനാ ഇവ |
| അപ്സഃ | — നിരൂപ്യമാനാനി പദാർത്ഥ ജാതാനി |
| നി രിണീതേ | — നിതരാം രിണീതേ, ഗമയതി, പ്രകാശയതി |

അത്ഥം–സഹോദരനില്ലാത്ത സ്ത്രീ സ്വന്തം ഗൃഹത്തിൽച്ചെ ന്നു്, തനിക്കില്ലാത്ത വസ്ത്രാഭരണാദികൾക്കുവേണ്ടി അച്ഛൻ മുതലായവരെ സമീപിക്കുന്നപോലെ, ഈ ഉഷസ്സ് സ്വസ്ഥാ നത്തുനിന്നു് മുഖം തിരിച്ചു് പ്രകാശാദി പ്രഭാവങ്ങളുടെ സിദ്ധി ക്കായി പിതൃഭൂതനായ സൂര്യന്നേരെ ചെല്ലുന്നു ഭർത്തൃവിയുക്ത യായ ഒരുവൾ തനിക്കവകാശപ്പെട്ട സ്വത്തു കിട്ടുവാൻവേണ്ടി രാജപുരുഷരായ ന്യായാധിപന്മാർ ഇരിക്കുന്ന കോടതിയിൽ കയറിച്ചെല്ലുന്നപോലെ, ഉഷസ്സ് ലോകത്തെ സന്തോഷിപ്പി ക്കാനുള്ള സാധനമായ ധനത്തിന്റെ (പ്രകാശത്തിന്റെ) ലബ്ധി ക്കായി സൂര്യനിവാസസ്ഥാനമായ ആകാശത്തിൽ കയറുന്നു പിന്നെ, നല്ല ആടയാഭരണങ്ങളണിഞ്ഞു് പതിവ്രതയായ ഭാര്യ ഭോഗകാംക്ഷിണിയായി ഭർത്താവിനെ എന്ന പോലെ സൂര്യനെ പ്രാപിച്ച ഉഷസ്സ്, പുഞ്ചിരി തൂകുന്നവൾ പല്ലു കൊണ്ടെന്നപോലെ എല്ലാ പദാത്ഥങ്ങളെയും പ്രകാശിപ്പി ക്കുന്നു

8 സ്വസാസ്വസ്രേജ്യായസ്യൈയോനിമാരൈ
ഗപൈത്യസ്യാഃ പ്രതിചക്ഷ്യേവ
വ്യുച്ഛന്തീരശ്മിഭിസ്സൂര്യസ്യാ
ഞ്ജ്യങ്ക്തേസമനഗാഇവവ്രാഃ

അന്വയം –

സ്വസാ — രാത്രിഃ
ജ്യായസ്യൈ സ്വസ്രേ — ജ്യേഷ്ഠായൈ (ഏകസ്മാ ദേവാന്തരിക്ഷാൽ ഉല്പന്നത്വാൽ അഹ്നഃരാത്രേശ്ചപരസ്പരം സ്വസൃഭാവഃ അഹ്നഃപ്രാഥമ്യാൽ തേജസ്വിത്വാച്ചജ്യായസ്ത്വം)
യോനിം അരൈക് — ഉല്പത്തിസ്ഥാനം അരിചൽ, പ്രാദാൽ, പ്രരേചയതി
(ഭത്വാച) അസ്യാഃ — ഉൽപന്നായാ ഉഷസഃ
പ്രതിചക്ഷ്യാ–ഇവ — ജ്ഞാപയിത്വാ ഇവ

| | |
|---|---|
| അപ ഏതി | — സ്വയം അപസൃത്യൈവഗച്ഛതി |
| (ഏവമുൽപന്നാ ഏഷാ) | |
| സൂര്യസ്യ രശ്മി–ഭിഃ | — കിരണൈഃ |
| വി-ഉച്ഛന്തി | — തമോവിവാസയന്തീ |
| സമനഗാഃ–ഇവ വ്രാഃ | — വിദ്യുതഃ വ്രാതാഃ, വിദ്യുത്സംഘാഃ ഇവ (വിദ്യുതഃ യഥാ ജഗൽ പ്രകാശയന്തി തഥാ) |
| അഞ്ജി അങ്‌ക്തേ | — വ്യഞ്ജകം തേജഃ അനക്തി, പ്രകാശയതി |

അർത്ഥം–സഹോദരിയായ രാത്രി (ഒരേ അന്തരിക്ഷത്തിൽ നിന്ന് പൊറുവിണവരാകയാൽ രാവും പകലും സഹോദരിമാർ ) ഏട്ടത്തിക്ക് (പ്രാഥമ്യം കൊണ്ടും തേജസ്വിത്വം കൊണ്ടും പകലിന്ന് ജ്യേഷ്ഠത്തി സ്ഥാനം) തന്റെ ഉൽപത്തിസ്ഥാനം ഒഴിഞ്ഞുകൊടുത്തു അങ്ങിനെ കൊടുത്തിട്ട്, തന്നിൽ നിന്നുളവായ ഉഷസ്സിന്റെ വരവറിയിച്ചുകൊണ്ട് (രാത്രി) തന്നത്താൻ പുറത്തു പോകുന്നു അപ്രകാരം ഉൽപന്നയായ ഉഷസ്സ് സൂര്യരശ്മികളെക്കൊണ്ട്, ഇരുട്ടകററി ഇടിമിന്നൽ കൂട്ടംപോലെ ലോകത്തെ പ്രകാശിപ്പിക്കുന്ന, തെളിഞ്ഞ തേജസ്സ് എമ്പാടും പരത്തുന്നു.

9 ആസാം പൂർവ്വാസാമഹസു സ്വസൃണാ
മപരാപൂർവാമഭ്യേതിപശ്ചാൽ
താഃ പ്രത്നവന്നവ്യസീർന്നൂനമസ്മേ
രേവദുച്ഛന്തു സുദിനാ ഉഷാസഃ

അന്വയം:–

| | |
|---|---|
| സ്വസൃണാം | — പരസ്പരം സ്വസൃഭാവമാപന്നാനാം |
| പൂർവ്വാസാം ആസാം | -- പുരാതനീനാം ഉഷസാംമധ്യേ |
| അഹസു | — അഹസ്സു, പ്രതിദിനം |

| | |
|---|---|
| അപരാ | — അന്യാ, അദ്യതന്യുഷാഃ |
| പൂർവ്വാം | — അതീത ദിവസസംബന്ധിനീ മുഷസം |
| പശ്ചാൽ അഭി ഏതി | — അനസൃത്യ അഭിമുഖം ഗച്ഛതി |

(സർവ്വേഷ്വഹസ്സു ഏവമേവാദ്യേതി)

| | |
|---|---|
| നവ്യസീഃ താഃ ഉഷസഃ | — നവീയസ്യഃ നവതരാഃ, ആഗാമിന്യഃ ഉഷസഃ അപി |
| നൂനം പ്രത്ന-വൽ | — നിശ്ചയം പുരാതന്യ ഇവ |
| സു-ദിനാഃ | — ശോഭനദിനമുഖാഃ |
| അസ്മേ രേവൽ | — അസ്മാകം ബഹുവിശിഷ്ടധനം യഥാഭവേതിതഥാ |
| ഉച്ഛന്തു | — പ്രകാശയന്തു |

(പൂർവ്വതന്യോയഥൌച്ഛൽ, തഥാ ആഗമിന്യോപി ഉച്ഛന്തു)

അർത്ഥം—പരസ്പരം സഹോദരീ ഭാവമാൻ, കഴിഞ്ഞുപോയ ഉഷസ്സുകളുടെ കൂട്ടത്തിൽ ദിവസംപ്രതി ഓരോ പുതിയ ഉഷസ്സ് തുടൻ നേരെ വരുന്നു. എല്ലാ ദിവസങ്ങളിലും ഇപ്രകാരം വരുന്ന പുതുതായി വരാൻപോകുന്ന ഉഷസ്സുകളും കഴിഞ്ഞുപോയ ഉഷസ്സുകൾപോലെ നിശ്ചയമായും ശോഭന ദിവസമുഖങ്ങളായി, നമ്മൾക്ക് ബഹുവിധ ധനം എപ്രകാരമായാൽ ഉണ്ടാവുമോ അപ്രകാരം എല്ലാം പ്രകാശിപ്പിക്കട്ടെ മുൻ ഉഷസ്സുകൾ പ്രകാശിപ്പിച്ചപോലെ വരുന്ന ഉഷസ്സുകളും പ്രകാശിപ്പിക്കട്ടെ.

10 പ്രബോധയോഷഃ പൃണതോമഘോ

ന്യബുധ്യമാനാഃ പണയസ്സസന്തു

രേവദുച്ഛമഘവദ്ഭ്യോമഘോനി

രേവൽസ്തോത്രേസൂനൃതേജാരയന്തീ വ. 8

അന്വയം:—

| | |
|---|---|
| ഹേ മഘോനി | — അസ്മഭ്യം ദാതവ്യൈശ്വര്യ ധനൈശ്വര്യക്തേ |
| ഉഷഃ | — ഹേ ഉഷോദേവി |
| പൃണതഃ | — ഹവിഷ്പ്രദാൻ അസ്മാൻ യജമാനാൻ |

| | |
|---|---|
| പ്ര ബോധയ | — പ്രജ്ഞാപയ, പ്രബുദ്ധാൻകുരു |
| (കിം ച) പണയഃ | — ലുബ്ധകാവണിജഃ |
| അബുധ്യമാനാഃ | — യാഗാദീൻ അകുർവ്വാണാഃ അദാനശീലാഃ അസുരപ്രവഃ |
| സസന്തു | — സ്വപന്തുദീർഘനിദ്രാമവന്തു മ്രിയന്താം |
| (കിം ച) ഹേ മഘോനി | — ധനവതി, ഉഷഃ |
| മഘവദ്‌ഭ്യഃ | — ഹവിർല്ലക്ഷണാന്നവദ്ഭ്യഃ യജമാനേഭ്യഃ |
| രേവത് | — ധനവത്, സമൃദ്ധിമത് |
| ഉച്ഛ | — വിഭാഹി |
| (കിം ച) ഹേ സൂനൃതേ, | — സൂഷ്ഠു മനുഷ്യാണാം നേത്രി, |
| ജരയന്തീ | — സർവ്വപ്രാണിനഃ ക്ഷപയന്തീ (ത്വം) |
| സ്തോത്രേ | — സ്തുതികർത്രേ യജമാനായ |
| രേവത് | — ധനവത്, സമൃദ്ധ്യർത്ഥം (ഉച്ഛ) |

അർത്ഥം—ഞങ്ങൾക്ക് തരുവാനുള്ള വിവിധ ധനങ്ങളോടു കൂടിയ ഉഷസ്സേ, ഹവിസ്സർപ്പിക്കുന്ന യജമാനന്മാരായ ഞങ്ങളെ അവിടുത്തെ വരവറിയിച്ചാലും ഉണർവ്വുള്ളവരാക്കിയാലും. പിന്നെ യാഗാദികർമ്മങ്ങളോ, ദാനങ്ങളോ ചെയ്യാത്ത പിശുക്കന്മാരായ, ഞങ്ങളുടെ വിരോധികളായ കച്ചവടക്കാർ ഉറങ്ങട്ടെ, നീണ്ടുറങ്ങട്ടെ, മരിച്ചുകൊള്ളട്ടെ അല്ലയോ ധനവതി, ഹവിരന്നമേറിയ യജമാനന്മാർക്ക് സമൃദ്ധിമത്തായവിധം പ്രകാശിച്ചാലും മനുഷ്യരെ വേണ്ടവിധം നയിക്കുന്ന ഉഷസ്സേ, സർവ്വപ്രാണികളുടെയും ആയുസ്സു ക്ഷയിപ്പിക്കുന്ന അവിടുന്ന്, സ്തുതികർത്താവായ യജമാനന്ന് സമൃദ്ധിക്കായി പ്രകാശിച്ചാലും.

11 അവേയമശ്വൈദ്യുവതിഃ പുരസ്താ
ദ്യുങ്ക്തേ ഗവാമരുണാനാമനീകം
വിനൂനമുച്ഛാദസതിപ്രകേതു
ർഗൃഹംഗൃഹമുപതിഷ്ഠാതേ അഗ്നിഃ

അന്വയം:—

| | |
|---|---|
| ഇയം (ഉഷാഃ) യുവതിഃ | — യൌവ്വനോപേത യോഷിൽ സ്ഥാനീയാ |
| പുരസ്താൽ അവ അശ്വൈൽ | — പൂർവ്വസ്യാം ദിശി അത്യത്ഥമാഗച്ഛതി |
| (യം) അരുണാനാം ഗവാം | — അരുണവർണ്ണാനാം രശ്മീനാം |
| അനീകം യുങ്ക്തേ | — സമൂഹം യോജയതി |
| (തഥാ) നൂനം വി ഉച്ഛാൽ | — നിശ്ചയം തമോവിവർജ്ജയിഷ്യതി |
| (താദൃശീസാ) അസതി | — നിരൂപേന്തരിക്ഷേ |
| കേതുഃ പ്ര | — കേതുസ്ഥാനീയാ, ജ്ഞാപയിത്രീ പ്രകർഷേണ ഭാസതേ |
| (തസ്മിൻ കാലേ) അഗ്നിഃ | — ആഹവനീയാദിരൂപഃ |
| ഗൃഹം—ഗൃഹം | — യജമാനഗൃഹംപ്രതി, അഗ്നിഹോത്രാദ്യത്ഥം |
| ഉപ തിഷ്ഠാതേ | — ഉപതിഷ്ഠതേ, ദീപ്യതേ |

അത്ഥം-ഈ ഉഷസ്സു്, യൌവ്വനയുക്തയായ ഒരു സ്ത്രീപോലെ കിഴക്കുദിക്കിൽ ശരിയ്ക്കുവന്നുചേരുന്ന ഇളംചുകപ്പുനിറമുള്ള രശ്മികളുടെ കൂട്ടത്തെ യോജിപ്പിയ്ക്കുന്നു. എന്നിതീച്ച്യയായും ഇരുട്ടകററും. അപ്രകാരമുള്ള അവിടുന്നു് അരൂപമായ അന്തരിക്ഷത്തിൽ കൊടിക്കൂറപോലെ തന്റെ വരവറിയിക്കുന്നവളായി, നന്നായിശോഭിയ്ക്കുന്നു ആ സമയത്തു് ആഹവനീയാദിരൂപത്തിലുള്ള അഗ്നി എല്ലാ യജമാനന്മാരുടെയും ഗൃഹംതോറും അഗ്നിഹോത്രാദികൾക്കുവേണ്ടി വത്തിയ്ക്കുന്നു, കത്തുന്നു.

12 ഉത്തേവയശ്ചിദ്വസതേരപപ്ത
ന്നരശ്ചയേ പിതുഭാജോവ്യുഷ്ടൌ
അമാസതേവഹസിഭൂരിവാമ
മുഷോ ദേവി ദാശുഷേ മർത്യായ

അന്വയം:—

| | |
|---|---|
| തേ വി-ഉഷ്ടൗ | — തവസത്യാം |
| വയഃ ചിൽ | — ഗമനവന്തഃ പക്ഷിണോപി |
| വസതേഃ ഉൽ അപപ്തൻ | — നിവാസസ്ഥാനാൽ, നീഡാദേഃ ഊർദ്ധ്വംപതന്തി |
| (കിംച) നരഃ ച | — മനുഷ്യാശ്ച |
| യേ പിതു-ഭാജഃ | — അന്നാന്ഥിനഃ, കൃഷിവാണിജ്യാദികർത്താരഃ |
| (തേ അപി) | — സ്വസ്വവ്യാപാരാർത്ഥം ഉന്മുഖാഃ അപപ്തൻ, ഗച്ഛന്തി |
| (ഏവം സത്യാം) ഹേ ദേവി, ഉഷഃ, | |
| അമാ സതേ | — ദേവയജനഗൃഹേ തിഷ്ഠതേ |
| ദാശുഷേ മർത്ത്യായ | — ഹവിർദ്ദത്തവതേയജമാനായ |
| ഭൂരിവാമം വഹസി | — ബഹുശോഭനധനം പ്രാപയസി |

അർത്ഥം:—അവിടുന്ന് വന്നെത്തുമ്പോൾ സഞ്ചാരശീലങ്ങളായ പക്ഷികളും അവയുടെ വാസസ്ഥാനങ്ങളായ കൂടുകളിൽ നിന്ന് മേൽപോട്ടുയർന്നു പാറുന്നു. പിന്നെ മനുഷ്യരായ യാവർ അന്നാർത്ഥികളായി കൃഷി, കച്ചവടം മുതലായവയിൽ ഏർപ്പെട്ടവരായുണ്ടോ, അവർ സ്വസ്വവ്യാപാരത്തിന്നായി ഉത്സാഹപൂർവ്വം ഗമിക്കുന്നു. ഇപ്രകാരമിരിയ്ക്കെ, അല്ലയോ ദേവി, ഉഷസ്സേ, യാഗശാലയിലിരിക്കുന്ന മനുഷ്യന്ന്, ഹവിസ്സർപ്പിക്കുന്ന യജമാനന്ന്, ശോഭനമായ ധനം അവിടുന്ന് ധാരാളമായി എത്തിച്ചുകൊടുക്കുന്നു.

13 അസ്തോഢ്വം സ്തോമ്യാ ബ്രഹ്മണാ
മേഽവീവൃധധ്വമുശതീരുഷാസഃ
യുഷ്മാകം ദേവീരവസാസനേമ
സഹസ്രിണം ച ശതിനം ച വാജം

വ.

അന്വയം:—

| | |
|---|---|
| ഹേ സ്തോമ്യാഃ | |
| (ഉഷസഃ) | — സ്തുത്യർഹാഃ ഉഷസഃ |
| മേ ബ്രഹ്മണാ | — മൽസംഭൃതേന സൂക്തദ്വയമന്ത്രരൂപേണ സ്തോത്രേണ |
| അസ്തോഢ്വം | — സ്തുതാഭവത |
| (കിം ച) ഹേ ഉഷസഃ | |
| ഉശതീഃ | — സ്തോതൄനസ്മാൻ യൂയം |
| അവീവൃധധ്വം | — പ്രവർദ്ധയത |
| (കിം ച) ഹേ ദേവീഃ | — ദേവ്യഃ |
| യുഷ്മാകം അവസാ | — യുഷ്മൽസംബന്ധിനാ രക്ഷണേന വയം |
| സഹസ്രിണം ച ശതിനം | |
| ച വാജം | — സഹസ്രസംഖ്യാകം ശതസംഖ്യാകം ച ധനം |
| സനേമ | — ലഭേമഹി |

അർത്ഥം—അല്ലയോ സ്തുത്യർഹകളായ ഉഷോദേവതകളേ, കഴിഞ്ഞ രണ്ടു സൂക്തങ്ങളിൽ സ്തുതിച്ച പ്രകാരം എന്റെ സ്തോത്രത്താൽ നിങ്ങൾ സ്തുതിക്കപ്പെട്ടവരായി, (സ്തുതികൊണ്ട് പ്രീതകളായി) ഭവിച്ചാലും. ഉഷസ്സുകളേ, സ്തോതാക്കളായ ഞങ്ങളെ നിങ്ങൾ ഇഷ്ടപ്പെട്ട്, സമൃദ്ധരാക്കിയാലും. കൂടാതെ, ദേവികളേ, നിങ്ങളുടെ രക്ഷണത്താൽ ആയിരവും നൂറും കണക്കിൽ (അപരിമിതമായി) ധനം ഞങ്ങൾക്ക ലഭിക്കാവൂ.

വർഗ്ഗം 10 ജഗതീത്രിഷ്ടുപ്ഛന്ദസീ ദാനംദേവതാ

1 പ്രാതാരത്നം പ്രാതരിത്വാദധാതി

തം ചികിത്വാൻ പ്രതിഗൃഹ്യാനിധത്തേ

തേനപ്രജാം വർദ്ധയമാനആയൂ

രായസ്പോഷേണ സചതേസുവീരഃ

അന്വയം:—

(സ്വനയോ നാമരാജാ)
പ്രാതഃ—ഇത്വാ — പ്രാതരേവ ആത്മനസ്സകാശമാഗതസ്സൻ
രത്നം — രമണീയം നിഷ്കാദികം
പ്രാതഃ ദധാതി — ആത്മസന്നിധൌ സ്ഥാപയതി
തം ചികിത്വാൻ — അർഘ്യമിത്യവഗതവാൻ
പ്രതി-ഗൃഹ്യ നി ധത്തേ — സ്വീകൃത്യ പിതുസ്സമീപേ സ്ഥാപയതി
(അനന്തരം) തേന — ദത്തേന നിഷ്കാദിനാ
പ്ര-ജാം വർദ്ധയമാനഃ — പുത്രപൌത്രാദിരൂപാം പ്രജാം പോഷയൻ
ആയുഃ — ജീവിതം (ച വർദ്ധയമാനഃ)
സു-വീരഃ — ശോഭനൈർവ്വീരൈഃ പുത്രാദിഭിരുപേതസ്സൻ
രായഃ പോഷേണ — ധനാനാം പുനഃപുനർവ്വർദ്ധനേന
സചതേ — സംഗച്ഛതാം

അർത്ഥം:—ദീർഘതമസ്സിന്റെ പുത്രനായ കക്ഷീവാൻ (ഈ സൂക്തത്തിന്റെ ഋഷി) ഗുരുകുലവാസം കഴിഞ്ഞു്, സ്വഗൃഹത്തിലേക്കു് മടങ്ങുമ്പോൾ വഴിയിൽ ഒരിടത്തുവെച്ചു് യദൃച്ഛയാ ഭാവയവ്യൻ എന്ന രാജാവിന്റെ പുത്രൻ സ്വനയനാൽ കാണപ്പെട്ടു കക്ഷീവാന്റെ രൂപസൌന്ദര്യം കണ്ടു് സ്വനയൻ അദ്ദേഹത്തിന്നു് തന്റെ പുത്രിമാരെ വിവാഹം ചെയ്തു കൊടുപ്പാനാഗ്രഹിച്ചു രാജാവു് കക്ഷീവാനെ രാജധാനിയിൽ കൊണ്ടുപോയി സല്ക്കരിച്ചു്, തേരുകളോടുകൂടി പത്തു കന്യകകളെയും അതോടൊപ്പം നൂറെട്ട സ്വർണ്ണം തൂക്കമുള്ള (ഒരു സ്വർണ്ണം പതിനാറു് മാഷം) നൂറു സ്വർണ്ണനാണ്യങ്ങളെയും നൂറു കുതിരകളെയും നൂറു് കാളകളെയും ആയിരത്തിഅറുപതു് പശുക്കളെയും പതിനൊന്നു തേരുകളേയും കൊടുത്തു. അവ ദോഷരഹിതമെന്നു് കണ്ടു് കക്ഷീവാൻ സ്വീകരിച്ചു് അച്ഛൻ ദീർഘതമസ്സിന്റെ മുമ്പിൽ സമർപ്പിച്ചു ഇവിടെ പരോക്ഷമായി ആ ദാനത്തെ പ്രശംസിക്കുന്നു

സ്വനയനെന്ന രാജാവ് നേരം പുലൎന്നപ്പോഠം തന്നെ, തന്റെ അടുത്തുവന്ന് രമണീയങ്ങളായ സ്വൎണ്ണനാണ്യങ്ങളും മററും സന്നിധിയിൽ വെച്ച് ദാനം തന്നു. അതു് ദോഷരഹിതമെന്നറിഞ്ഞു് താൻ സ്വീകരിച്ച്, അച്ഛന്റെ മുമ്പിൽ വെയ്ക്കുന്നു. അതിന്നുശേഷം ദാനം ചെയ്യപ്പെട്ട ആ സ്വൎണ്ണനാണ്യം മുതലായവയാൽ പുത്രഭൃത്യാദി സ്വജനങ്ങളെപ്പോഷിപ്പിച്ച്, ജീവിതവും പോഷിപ്പിച്ച്, ആ സൽപുത്രാദികളോടുകൂടി വൎദ്ധമാനമായ ധനപുഷ്ടിയൊത്തു് കഴിയുന്നു. (സ്വനയന്റെ ദാനത്തിന്റെ ഫലമായ സമൃദ്ധിയെ കാണിച്ച് ദാനത്തെ പ്രശംസിയ്ക്കുന്നു.)

2 സുഗുരസൽസുഹിരണ്യസ്വശ്വോ

ബൃഹദസ്മൈവയ ഇന്ദ്രോദധാതി

യസ്ത്വായന്തം വസുനാപ്രാതരിത്വോ

മുക്ഷീജയേവപദിമുൽസിനാതി

അന്വയം:—

(കക്ഷീവതഃ പിതാരാജാനമാശാസ്തേ)

യഃ (രാജാ) പ്രാതഃ—

| | |
|---|---|
| ഇത്വഃ, | — പ്രാതരാഗാമിന്നതിഥേ, പുത്ര, |
| ആ—യന്തം | — ഗുരുകുലാൽ ആഗച്ഛന്തം |
| മുക്ഷീജയാ—ഇവ പദിം | — മുച്യമാനാസതീബന്ധനം ജനയതീതി മുക്ഷീജാ, മൃഗപക്ഷ്യാദിബന്ധനീ രജ്ജുഃ തയാപാശകഃ യഥാ മൃഗപക്ഷ്യാദികം ഉൽസിനാതി ബധ്നാതി തഥാപഥികം |
| ത്വാ വസുനാ | — ത്വാം ഗവാദി ധനേന |
| ഉൽ—സിനാതി | — ഉൽകൃഷ്ടം ബധ്നാതി, നിതരാമദ്ധി |
| (സഃ) സു—ഗുഃ അസൽ | — ശോഭനൈബ്ബഹുഭിഗ്ഗോഭിരുക്തഃ വേത്തു |

(തഥാ) സു—ഹിരണ്യഃ — സുഷ്ഠുഹിതരമണീയൈർധ
നൈരൃക്തഃ (ഭവതു)
(തഥാ) സു—അശ്വഃ — ശോഭനൈരശ്വൈരുപേതഃ
(ഭവതു)
അസ്മൈ (പ്രദാത്രേ രാജ്ഞേ)
ബൃഹൽ വയഃ — പ്രഭൂതമന്നം
ഇന്ദ്രഃ ദധാതി — പരമേശ്വരോ ദധാതു, ദദാതു

അർത്ഥം—കക്ഷീവാന്റെ അച്ഛൻ ദീർഘതമസ്സ് മകനോടായി പറഞ്ഞുകൊണ്ട് സ്വനയന്ന് ആശിസ്സരുളകയാണ്.

പ്രഭാതത്തിൽ വന്ന അതിഥേ, പുത്ര, ഏതുരാജാവ് ഗുരുകലത്തിൽ നിന്ന് നടന്ന വരുന്ന നിന്നെ മൃഗപക്ഷ്യാദികളെ വേടൻ വലക്കയറിനാലെന്നപോലെ പശു, കതിര മുതലായ ധനങ്ങളാൽ നന്നായി ബന്ധിച്ചുവോ, തടഞ്ഞുവോ, ആ രാജാവ് ശോഭനങ്ങളായ വളരെ പശുക്കളോടുകൂടിയവനാകട്ടെ സ്വർണ്ണം മുതലായ വിശേഷപ്പെട്ട ധനങ്ങളോട് കൂടിയവനാകട്ടെ നല്ല കുതിരകളോട് കൂടിയവനാകട്ടെ. ആ ദാതാവായ രാജാവിന്ന് മഹത്തായ അന്നപുഷ്ടി (അഭിവൃദ്ധി) സർവ്വേശ്വരൻ കൊടുക്കട്ടെ

3 ആയമദ്യ സുകൃതം പ്രാതരിച്ഛ
ന്നിഷ്ടേഃ പുത്രം വസുമതാ രഥേന
അംശോസ്സുതം പായയമത്സരസ്യ
ക്ഷയദ്വീരം വർധയ സൂനൃതാഭിഃ

അന്വയം:–
പ്രാതഃ — പൂർവ്വേദ്യുഃ പ്രഭാതകാലേ അയം ധനം ദത്തവാൻ തസ്മിന്നേവ കാലേ
സു—കൃതം — ശോഭനസ്യ കർത്താരം
ഇഷ്ടേഃ പുത്രം — യാഗസ്യ പുത്രാതാരം, കർത്താരം

വസു–മതാ രഥേന
(സഹിതം) — സമൃദ്ധധനവതാരഥേനോ പേതം ത്വാം
ഇച്ഛൻ — പ്രാപ്തുമിച്ഛൻ, കദാദ്രക്ഷ്യാ മീതികാമയമാനഃ അഹം
അദ്യ ആയം — അസ്മിൻദിനേ പ്രാപ്തോസ്മി
(കിം ച മദാനീതേന സമൃദ്ധേന ധനേന)
അംശോഃ — അംശുമതോവല്ലീരൂപസ്യ
മത്സരസ്യ സുതം — മാദനസാധനസ്യ സോമസ്യ അഭിഷുതം രസം
പായയ — ആത്മാനം പായയ, ഇഷ്ടസാധനം സോമയാഗം കുരു
(കൃത്വാച) ക്ഷയൽ–വീരം— നിവസന്തോവീരാഃ പുത്രഭൃത്യാ ദയഃ യസ്യതം ബഹുധന പ്രദാതാരം രാജാനം
സൂനൃതാഭിഃ — പ്രിയസത്യാത്മികാഭിർവാക്ഭിഃ
വർധയ് — സമൃദ്ധം കുരു (യഥാപ്രവൃദ്ധോ ഭവതി തഥാ കാമയ)

അർത്ഥം–ഇന്നലെ പുലച്ചയിൽ, ഈ ധനം നിനക്കു കിട്ടി യ സമയത്തുതന്നെ, നിന്നെ എന്നാണു് കാണുക എന്നാലോ ചിച്ച് കാണാനിച്ഛിച്ച ഞാൻ, സൽകർമ്മശീലനും, യാഗത്തെ രക്ഷിക്കുന്നവനും, ധനസമൃദ്ധമായ തേരോടുകൂടിയവനുമായ നി ന്നെ ഇതാ ഇപ്പോഴ് കണ്ടു. പിന്നെ എനിക്കു കൊണ്ടുവന്ന ഈ സമൃദ്ധമായ ധനംകൊണ്ടു് സോമവള്ളിയെ ചതച്ച ഹർഷക രമായ രസം സ്വയം കുടിക്കുക. അതായതു്, സോമയാഗം ചെയ്യുക. അപ്രകാരം ചെയ്തിട്ടു്, പുത്രഭൃത്യാദികളൊത്ത ദാതാ വായ രാജാവിനെ പ്രിയസത്യാത്മകങ്ങളായ വാക്കുകളാൽ വ ർദ്ധിപ്പിക്കുക. അതായതു് എപ്രകാരമായാൽ അദ്ദേഹം സമൃദ്ധ നാകുമോ, അപ്രകാരമാവാൻ ആശിക്കുക, ആശിസ്സേകുക.

4 ഉപക്ഷരന്തിസിന്ധവോമയോഭുവ

ഈജാനം ച യക്ഷ്യമാണം ച ധേനവഃ

പൃണന്തം ച പപുരിം ച ശ്രവസ്യവോ

ഘൃതസ്യധാരാ ഉപയന്തി വിശ്വതഃ

*

അന്വയം:—

(സോമയാഗം ഫലപ്രദർശനേനസ്തൌതി)

| | |
|---|---|
| സിന്ധവഃ | — സ്യന്ദനശീലാഃ പ്രസ്രുതപയോധരാഃ |
| മയഃ—ഭുവഃ | — സുഖസ്യ ഭാവയിത്ര്യഃ |
| ധേനവഃ | — പ്രീണയന്ത്യോഗാവഃ |
| ഈജാനം ച | — സോമയാഗമനുതിഷ്ഠന്തം |
| യക്ഷ്യമാണം ച | — യക്ഷ്യേ ഇതിപ്രണതിം കുർവ്വന്തം |
| ഉപ ക്ഷരന്തി | — ഉപേത്യ സ്രവന്തി, പ്രീണയന്തി |

(ന കേവലം സോമയാഗമനുതിഷ്ഠതമേവ മഹൽഫലം, സുകൃതസാധനാനി കർമ്മാന്തരാണി അധിതിഷ്ഠതാമപി)

| | |
|---|---|
| പൃണന്തം ച | — പിതൄൻ പ്രീണയന്തം ച |
| പപുരിം ച | — പ്രീണനശീലം, ഇഷ്ടദാതാരം, പ്രാണിനസ്സർവ്വാ പ്രീണയിതാരം പുരുഷം ച |
| ശ്രവസ്യവഃ | — അന്നസമൃദ്ധിഹേതവഃ |
| ഘൃതസ്യ ധാരാഃ | — ഘൃതകുല്യാഃ |
| വിശ്വതഃ ഉപ യന്തി | — സർവ്വതഃ ഉപേത്യ പ്രാപ്നുവന്തി, പ്രീണയന്തി |

അർത്ഥം—(ഫലം പറഞ്ഞു സോമയാഗത്തെ പുകഴ്ത്തുന്നു.)

ഒഴുകുന്ന ക്ഷീരധാരകളോടുകൂടി, സുഖദാത്രികളായി, പ്രീണയിത്രികളായ പശുക്കൾ സോമയാഗം അനുഷ്ഠിയ്ക്കുന്നവനെയും, താൻ സോമയാഗം ചെയ്യുമെന്ന് പ്രാർത്ഥിയ്ക്കുന്നവനെയും പ്രാപിച്ച് സന്തോഷിപ്പിയ്ക്കുന്നു. (യാഗാനുഷ്ഠാതാവിന്ന് മരിച്ചാൽ സ്വർഗ്ഗം പോലെ ജീവിതത്തിൽ സമൃദ്ധിയും സിദ്ധമെന്ന് കാണിയ്ക്കുന്നു. സോമയാഗത്തിന്നു മാത്രമല്ല മഹത്തായ ഫലം. സുകൃതസാധനങ്ങളായ മറ്റു സൽകർമ്മങ്ങൾക്കും മികച്ച ഫലമുണ്ടെന്ന് തുടർന്ന് പറയുന്നു.) പിതൃക്കളെ സന്തോഷിപ്പിയ്ക്കുന്നവനെയും എല്ലാ പ്രാണികളെയും ഇഷ്ടമേകി കൊടുത്ത് സന്തോഷിപ്പിയ്ക്കുന്നവനെയും അന്നസമൃദ്ധിയെക്കരിയ്ക്കുന്ന നെയ്ത്തോടുകൾ എല്ലാ ദിക്കിൽ നിന്നും സമീപത്തൊഴുകിവന്ന് പ്രീണിപ്പിയ്ക്കുന്നു.

5 നാകസ്യപൃഷ്ഠേ അധിതിഷ്ഠതിശ്രിതോ

യഃ പൃണാതിസഹദേവേഷുഗച്ഛതി

തസ്മാ ആപോഘൃതമർഷന്തിസിന്ധവ

സ്തസ്മാ ഇയംദക്ഷിണാപിന്വതേസദാ

അന്വയം:—

(സാമാന്യതോ ദാനം പ്രശംസതി)

| | |
|---|---|
| യഃ (മർത്യഃ) പൃണാതി | — ഹവിരാദി ദാനേന ദേവാദീൻ പ്രീണയതി |
| സഃ നാകസ്യ പൃഷ്ഠേ ശ്രിതഃ (സൻ) അധി | — സ്വർഗ്ഗസ്യ ഉന്നതേ ഉപരിദേശേ |
| തിഷ്ഠതി ഹ | — അധിഷ്ഠായ പ്രമുഖോഭൂത്വാ തിഷ്ഠതി ഖലു |
| ദേവേഷു (മധ്യേ) ഗച്ഛതി | — സ്വയമേവ ദേവോഭവതി |
| തസ്മൈ | — പ്രീണയിത്രേ പുരുഷായ |
| സിന്ധവഃ ആപഃ | — സ്യന്ദനശീലാ ആപഃ |
| ഘൃതം അർഷന്തി | — രസവത്യോ ഭവന്തി |
| (കിം ച) തസ്മൈ ഇയം | — ഭൂമിരപി |
| ദക്ഷിണാ | — സസ്യാദിഫലസമ്പാദന ദക്ഷാസതീ |
| സദാ പിന്വതേ | — സർവ്വകാലം സേചയതി, തോഷയതി |

അർത്ഥം—(സാമാന്യമായി ദാനത്തെപ്പുകഴ്ത്തുന്നു) ഏതു മനുഷ്യൻ ഹവിസ്സു മുതലായവയുടെ ദാനംകൊണ്ടു് ദേവന്മാരെയും മററും പ്രസാദിപ്പിക്കുന്നുവോ, അവൻ സ്വർഗ്ഗത്തിൻെറ ഉയൻ ഉപരിപ്രദേശത്തു് ചെന്നു്, അവിടെ പ്രമുഖനായിത്തന്നെ ഇരിക്കുന്നു അവൻ ദേവന്മാരുടെ ഇടയിൽ ഒപ്പം ഗമിക്കുന്നു, സ്വയം ദേവനായിത്തീരുന്നു. അവന്നു് ഒഴുകുന്ന ജലങ്ങൾ നെയ്യുപോലെ രസവത്തുക്കളായി ഭവിക്കുന്നു മാത്രമല്ല, ഭൂമിയും അവന്നുവേണ്ടി സസ്യാദികൾ ഒരുക്കുന്നവളായി എന്നും അവന്നു് നനവിയററുന്നു, സന്തോഷിപ്പിക്കുന്നു.

6 ദക്ഷിണാവതാമിദിമാനി ചിത്രാ
ദക്ഷിണാവതാം ദിവിസൂര്യാസഃ
ദക്ഷിണാവന്തോ അമൃതംഭജന്തേ
ദക്ഷിണാവന്തഃ പ്രതിരന്ത ആയുഃ

അന്വയം:—

| | |
|---|---|
| ദക്ഷിണാ-വതാം ഇത് | — ഹിരണ്യാദി ദക്ഷിണാ പ്രദാതൄണാമേവ |
| ഇമാനി ചിത്രാ | — ഭൂമൌദൃശ്യമാനാനി ചായനീയാനിമണിമുക്താദിരൂപാണി ദ്രവ്യാണി സുഖാനി (ഭവന്തി) |
| ദക്ഷിണാ-വതാം (ഏവ) ദിവി | — ദ്യുലോകേ |
| സൂര്യാസഃ | — സൂര്യസംബന്ധിനോ ലോകാഃ സദൃശാഭവന്തി |
| (കിം ച) ദക്ഷിണാ-വന്തഃ | — ദാതാരഏവ |
| അമൃതം ഭജന്തേ | — ജരാമരണരഹിതംസ്ഥാനം സേവന്തേ, യഥാ ദാനേനാപഗതപാപ്മാനഃ ആത്മാനംവിദിത്വാ അവിനാശംമോക്ഷം പ്രാപ്നുവന്തി |
| ദക്ഷിണാ-വന്തഃ (ഏവ) ആയുഃ പ്ര തിരന്തേ | — അതിദീർഘമേവായുഷ്യം വർദ്ധയന്തേ |

അർഥം.-പശുക്കൾ, സ്വർണ്ണം മുതലായവ ദാനം ചെയ്യുന്ന ദക്ഷിണാവാന്മാർക്ക് മാത്രമാണ് ഭൂമിയിൽ കാണപ്പെടുന്ന മനോഹരങ്ങളായ ദ്രവ്യങ്ങൾ സുഖമായുണ്ടാകുന്നത്. ദക്ഷിണാവാന്മാർക്ക് മാത്രമാണ് സൂര്യലോകങ്ങൾ ലഭിക്കുന്നത്. ദക്ഷിണാവാന്മാർ മാത്രം ജരാമരണങ്ങളില്ലാത്ത സ്ഥിതിയെ

പ്രാപിക്കുന്നു. (അല്ലെങ്കിൽ ദാനംകൊണ്ട് പാപം നശിച്ച്, ആത്മജ്ഞാനമുദിച്ച്, അവിനാശമായ മോക്ഷം നേടുന്നു ) ദക്ഷിണാവത്തുക്കൾ മാത്രം ആയുസ്സിനെ അതിദീർഘമായി വർദ്ധിപ്പിക്കുന്നു

7 മാപൃണന്തോദുരിതമേന ആര
ന്മാജാരിഷുസ്സൂരയസ്സുവ്രതാസഃ
അന്യസ്തേഷാംപരിധിരസ്തുകശ്ചി
ദപൃണന്തമഭിസംയന്തുശോകാഃ വ 10

അന്വയം —

| | |
|---|---|
| പൃണന്തഃ | — ദേവാദീൻ ഹവിരാദിനാ പ്രീണയന്തസ്സന്തഃ |
| ദുഃ–ഇതം | — ദുഷ്ടം യഥാഭവതി തഥാപ്രാപ്തം ദുഃഖം |
| ഏനഃ | — തൽ സാധനം പാപം ച |
| മാ ആ അരൻ | — മാപ്രാപന്നവൻ |
| (ന കേവലം ദാതാര ഏവ, അപിതു) | |
| സൂരയഃ | — ദേവാനാം സ്തോതാരോ വിദ്വാംസഃ |
| മാ ജാരിഷുഃ | — ജരയാ നജീർണ്ണാഭവേയുഃ, |
| (തഥാ) സു–വ്രതാസഃ | — ശോഭനേ കൃച്ഛ്രചാന്ദ്രായണാദി നിയമവന്തഃ (അപി) മാജാരിഷുഃ |
| (തഹി ഏഷാമന്യോജനഃ) | |
| തേഷാം | — ദാതൄണാം, സ്തോതൄണാം, വ്രതീനാം |
| അന്യഃ (യഃ) കഃ ചിൽ | |
| (സഃ) പരി–ധിഃ അസ്തു | — പാപസ്യ പരിതോധാരകഃ അസ്തു |
| അപൃണന്തം | — ദേവാദീൻ അപ്രീണയന്തം |

| | |
|---|---|
| ശോകാഃ | — ചിത്തപീഡാഃ തത്സാധനാഃ പാപ്മാനഃ |
| അഭി സം യന്തു | — അഭിമുഖം സമ്യക് പ്രാപ്നുവന്തു |

അർത്ഥം—ദേവന്മാർ മുതലായവരെ ഹവിസ്സുകൾ മുതലായവകൊണ്ട് പ്രസാദിപ്പിയ്ക്കുന്നവരാ ദുർവൃത്തിഫലമായ ദുഃഖവും തൽകാരണമായ പാപവും ബാധിയ്ക്കാതിരിയ്ക്കട്ടെ (ദാതാക്കൾ മാത്രമല്ല) ദേവന്മാരെ സ്തുതിയ്ക്കുന്ന വിദ്വാന്മാരും ജരയാൽ ജീർണ്ണന്മാരാകരുത് അതുപോലെ കൃച്ഛ്രചാന്ദ്രായണാദി വ്രതങ്ങളനുഷ്ഠിയ്ക്കുന്നവരും ജീർണ്ണന്മാരാകരുത് എന്നാൽ അവരിൽ നിന്ന് അന്യൻ ദാതാക്കളിൽ നിന്നും സ്തോതാക്കളിൽ നിന്നും വ്രതപരന്മാരിൽ നിന്നും അന്യനായ ആൾ, പാപത്തെ മുറ്റും ധരിയ്ക്കുന്നവനാകട്ടെ എല്ലുന്നവനാവട്ടെ ദേവന്മാർ മുതലായവരെ സല്കർമ്മങ്ങൾ കൊണ്ട് പ്രീതിപ്പെടുത്താത്തവനെ മനഃപീഡകളും, തന്മൂലങ്ങളായ പാപങ്ങളും നേരെ തികച്ചും ബാധിയ്ക്കട്ടെ

വർഗ്ഗം 11—കക്ഷീവാൻ ഭാവയവ്യഃ രോമശാനാമ്നബ്രഹ്മവാദിനീ ച ഋഷയഃ, ത്രിഷ്ടുബനുഷ്ടുപ്ഛന്ദസീ, ഭാവയവ്യശ്ച രോമശാ ദേവതാ

1 അമന്ദാന്ത്സ്തോമാൻ പ്രഭരേ മനീഷാ

സിന്ധാവധിക്ഷിയതോ ഭാവ്യസ്യ

യോ മേ സഹസ്രമമിമീത സവാ

നതൂർത്തോ രാജാശ്രവ ഇച്ഛമാനഃ

അന്വയം —

| | |
|---|---|
| സിന്ധൌ | — സിന്ധുതീരേ, സമുദ്രതീരേ |
| അധി ക്ഷിയതഃ | — അധിനിവസതഃ |
| ഭാവ്യസ്യ | — ഭാവയവ്യസ്യ, തൽപുത്രസ്യ സ്വനയസ്യ |

| | |
|---|---|
| അമന്ദാൻ സ്തോമാൻ | — അനല്പാണി സ്തോത്രാണി, തന്നിഷ്ടബഹുവിധധനദാനാ ദീനാം കീർത്തനാനി |
| മനീഷാ | — മനീഷയാ, പ്രീയാതിശയ ബുദ്ധ്യാ |
| പ്ര ഭരേ | — പ്രകർഷേണ സമ്പാദയാമി |
| അതൂർത്തഃ | — കേനാപ്യഹിംസിതഃ |
| യഃ രാജാ മേ | — മദർത്ഥം |
| ശ്രവഃ ഇച്ഛമാനഃ | — സർവ്വൈഃ ശ്രൂയമാണാം കീർത്തിം ആത്മനേ കാമയമാനഃ |
| സഹസ്രം സവാൻ | — തൽസംഖ്യാകാൻ സോമ യാഗാൻ |
| അമിമീത | — സമ്പൂർണ്ണ ധനപ്രദാനേന നിർമ്മിതവാൻ |

അർത്ഥം—സമുദ്രതീരത്തിൽ അധിവസിക്കുന്ന ഭാവയവ്യ ൻെറ മകൻ സ്വനയന്നായി അദ്ദേഹത്തിൻെറ ബഹുവിധദാന ങ്ങളെ പ്രകീർത്തിക്കുന്ന ധാരാളം സ്തോത്രങ്ങൾ അത്യധികം പ്രീതിയാന്ന ബുദ്ധിയോടുകൂടി ഞാനുണ്ടാക്കുന്നു അജയ്യനായ, ആരാലും ഉപദ്രവിക്കപ്പെടാൻ കഴിയാത്ത, യാതൊരു രാജാവ് സർവ്വരാലും അറിയപ്പെടേണ്ട കീർത്തിമാത്രം സ്വയം ഇച്ഛിക്കുന്ന വനായി, എനിക്കു് കണക്കററ സോമയാഗങ്ങൾ ചെയ്യുവാൻ സാധിപ്പിച്ചുവോ, അമിതമായ ധനദാനം കൊണ്ടതിന്നു കഴി വുണ്ടാക്കിയോ, ആ സ്വനയന്നായി സ്തോത്രങ്ങളുണ്ടാക്കുന്നു.

2 ശതംരാജ്ഞോനാധമാനസ്യനിഷ്കാ
ഞ്ഛതമശ്വാൻ പ്രയതാന്സദ്യ ആദം
ശതംകക്ഷീവാ് അസുരസ്യഗോനാം
ദിവിശ്രവോജരമാതതാന

അന്വയം:—

| | |
|---|---|
| നാധമാനസ്യ | — സ്വീകർത്തവ്യം ഇത്യുച്ചൈഃ യാചമാനസ്യ |
| അസുരസ്യ | — ധനാനാം നിരസിതുഃ, ദാനശീലസ്യ |
| രാജ്ഞഃ | — സ്വതേജസാദീപ്യമാനസ്യ സ്വനയസ്യ |
| ശതം നിഷ്കാൻ | — ശതസംഖ്യാകാനി സുവർണ്ണാനി |
| സദ്യഃ | — പ്രാർത്ഥനാനന്തരമേവ |
| കക്ഷീവാൻ (അഹം) ആദം | — ആത്തവാനസ്മി |
| (തഥാ) പ്ര-യതാൻ ശതം | |
| അശ്വാൻ | — ശുദ്ധാൻ, ലക്ഷണോപേതാൻ അധ്വഗമന സമർത്ഥാൻ ഹയാൻ (ആദം) |
| (തഥാ) ഗോനാം ശതം | — പുങ്ഗവാനാം, ബലിവർദ്ദാനാം ശതം (ആദം) |
| (ഏവം പ്രദാതാരാജാ) | |
| ദിവി | — ദ്യുലോകേ |
| ശ്രവഃ അജരം ആ തതാന | — കീർത്തിം, ശാശ്വതീം വിസ്താരി തവാൻ |

അർത്ഥം—''സ്വീകരിച്ചാൽ കൊള്ളാം'' എന്നു' ഉറക്കെ എന്റെ അടുക്കൽ വന്നപേക്ഷിച്ചവനും പിശുക്കില്ലാത്ത ദാന ശീലത്തോടുകൂടിയവനുമായ സ്വനയനെന്ന രാജാവിന്റെ കണ ക്കററ നിഷ്കങ്ങളും, സുവർണ്ണങ്ങളും അപേക്ഷാനന്തരം തന്നെ ക ക്ഷീവനായ ഞാൻ കൈക്കൊണ്ടു. അതുപോലെ ലക്ഷണമൊ ത്ത വഴിതാണ്ടാൻ മിടുക്കുള്ള നൂറു കുതിരകളെയും ഞാൻ കൈ ക്കൊണ്ടു. പിന്നെ നൂറു കാളകളെയും കൈക്കൊണ്ടു. അപ്ര കാരം ദാനശീലനായ രാജാവു് സ്വർഗ്ഗത്തിൽ ശാശ്വതമായ യശ സ്സു പരത്തിയിരിക്കുന്നു

3 ഉപമാശ്യാവാസ്വനയേനദത്താ

വധൂമന്തോദശരഥാസോ അസ്ഥുഃ

ഷഷ്ടിസ്സഹസ്രമനുഗവ്യമാഗാൽ

സനൽകക്ഷീവാ അഭിപിത്വേ അഹ്നാം

അന്വയം:—

| | |
|---|---|
| സ്വനയേന ദത്താഃ | |
| ശ്യാവാഃ | — തദ്വണ്ണാശ്വൈര്യുക്തത്വാൽ ശ്യാവാഃ |
| വധൂ–മന്തഃ | — ആത്രുഢാഭിർവധൂഭിര്യുക്താഃ |
| ദശ രഥാസഃ | — ഏതൽ സംഖ്യാകാരഥാഃ |
| മാ ഉപ അസ്ഥുഃ | — മാമുപസ്ഥിതാഃ |
| ഷഷ്ടിഃ സഹസ്രം അനു | |
| ഗവ്യം | — ഗവ്യ ശബ്ദോഗോസമൂഹവാചീ, ഷഷ്ട്യധിക സഹസ്രം ഗവാം, സമൂഹഃ അനു |
| ആ അഗാൽ | — ആഗതഃ |
| (തതഃ തൽസർവ്വം പ്രതിഗൃഹ്യ അയം) | |
| കക്ഷീവാൻ അഹ്നാം | — ദിവസാനാം മദ്ധ്യേ |
| അഭി–പിത്വേ | — സന്നിഹിതേഹനി |
| സനൽ | — സ്വീകൃതം രഥവധ്വാദികം സ്വപിത്രേ സമർപ്പയതി |

അർത്ഥം—സ്വനയനാൽ ദാനം ചെയ്യപ്പെട്ട കറുത്തു മഞ്ഞച്ച കുതിരകളോടുകൂടിയവയും ആത്രുഢകളായ വധുക്കളോടുകൂടിയവയുമായ പത്തു തേരുകൾ എന്റെ അടുക്കൽ എത്തിയ്ക്കപ്പെട്ടു. അറുപതിനായിരത്തിലധികം വരുന്ന പശുക്കളുടെ കൂട്ടവും വന്നുചേർന്നു. അവയെല്ലാം സ്വീകരിച്ച ഈ കക്ഷീവാൻ അന്നത്തെ ദിവസം തന്നെ ആ പശുരഥാദികളെ സ്വന്തം അച്ഛന്ന് സമർപ്പിച്ചു.

4 ചത്വാരിംശദ്ദശരഥസ്യ ശോണാ
സ്സഹസ്രസ്യാഗ്രേ ശ്രേണിം നയന്തി
മദച്യുതഃ കൃശനാവതോ അത്യാൻ
കക്ഷീവന്ത ഉദമൃക്ഷന്ത പജ്രാഃ

അന്വയം —

| | |
|---|---|
| ദശ–രഥസ്യ | — ദശസംഖ്യാകരഥവതഃ |
| സഹസ്രസ്യ അഗ്രേ | — ഗോയൂഥ സഹസ്രോപേതസ്യ (കക്ഷീവതഃ) പുരസ്താൽ |
| ശോണാഃ | — ശോണവർണ്ണാശ്വാഃ |
| ചത്വാരിംശൽ | — ഏകൈകസ്യ രഥസ്യ ചതുഷ്ടയേ സതി ദശരഥാനാം ചത്വാരിംശ ദശ്വാഃ |
| ശ്രേണിം നയന്തി | — പങ്‌ക്തിമാശ്രിത്യരഥാൻ അഭിമതദേശം പ്രാപയന്തി |
| (അഥ താൻ) കക്ഷീവന്തഃ | — കക്ഷീവദനുചരാഃ |
| പജ്രാഃ | — പ്രാസാദ്യന്നവന്തസ്സന്തഃ |
| മദ–ച്യുതഃ | — ശത്രൂണാം മദസ്യച്യാവയിതൄൻ |
| കൃശന–വതഃ | — സുവർണ്ണാഭരണോപേതാൻ |
| അത്യാൻ | — സതതഗമനശീലാനശ്വാൻ |
| ഉൽ അമൃക്ഷന്ത | — അധ്വശ്രമജനിത സ്വേദാപന യനായ ഉൽകൃഷ്ടം മാർജ്ജയന്തി |

അർത്ഥം—പത്തുതേരുകളോടും ആയിരക്കണക്കിൽ പശുക്കൂട്ടങ്ങളോടും കൂടിയ നാല്പതു് ചുകന്ന കുതിരകളും വരിവരിയായി നടന്നു് ഉദ്ദിഷ്ട സ്ഥാനത്തു് കക്ഷീവാന്റെ മുമ്പിൽ എത്തുന്നു (ഓരോതേരിന്നും നന്നാലു കുതിരകളും പ്രകാരം പത്തു തേരിനു് നാല്പതു്) പിന്നെ കക്ഷീവാന്റെ കൂട്ടുകാർ പുല്ലുണ്ടകളാകുന്ന തീററയോടുകൂടിച്ചെന്നു്, മാററാരുടെ ഊററം കെടുക്കുന്നവയും സ്വർണ്ണാഭരണങ്ങളും അണിഞ്ഞവയും എപ്പോഴും ഓടുന്ന ശീലത്തോടുകൂടിയവയുമായ ആ കുതിരകളെ, വഴിയാത്രകൊണ്ടുളവായ വിയപ്പകററാനായി നല്ലപോലെ തലോടുന്നു

5 പൂർവ്വാമനുപ്രയതിമാദദേവ

സ്ത്രീൻയുക്താ അഷ്ടാവരിധായസോ ഗാഃ

സുബന്ധവോയേ വിശ്യാ ഇവവ്രാ

അനസ്വന്തശ്രവ ഐഷന്തപജ്രാഃ

അന്വയം:-

| | |
|---|---|
| ഹേ സു–ബന്ധവഃ | — വിദ്യായോനിസംബന്ധിനഃ ബന്ധവഃ |
| പൂർവ്വാം പ്ര–യതിം അന | — പൂർവ്വപ്രദാനമനസൃത്യദാന ക്രമേണൈവ |
| വഃ ആ ദദേ | — യുഷ്മദർത്ഥം സ്വീകൃതവാനസ്മി, പ്രതിഗൃഹീതവാനസ്മി |
| (കാനിതാനീതി) ത്രീൻ അഷ്ടൌ (ച) യുക്താൻ (രഥാൻ) | — ചതുർഭിശ്ചതുർഭിരശ്വൈര്യുക്താൻ ഏകാദശസംഖ്യാകാൻ രഥാൻ |
| (തഥാ) അരി–ധായസഃ | — അരിഭിഃ, ഈശ്വരൈഃ ധരണീയാഃ ബഹുമൂല്യാഃ |
| ഗാഃ (ച ആ ദദേ) | — സ്വീകൃതവാൻ |
| വിശ്യാഃ–ഇവ വ്രാഃ | — വിശാം, പ്രജാനാം വ്രാതാഃ യഥാ പരസ്പരമനരാഗവന്തഃ തഥാ |
| പജ്രാഃ യേ | — അന്നവന്തഃ അങ്ഗിരസ സ്സന്താനപ്രഭവാഃ യേ സന്തി, തേ |
| അനസ്വന്തഃ | — ശകടവന്തഃ, ഹവിർധാനശകടോ പലക്ഷിതസോമയാഗ വന്തസ്സന്തഃ |
| ശ്രവഃ ഐച്ഛന്ത | — ശ്രൂയമാണാം കീർത്തിം ഇച്ഛന്ത (തദർത്ഥമാദദേ) |

അർത്ഥം–ജന്മംവഴിക്കം, വിദ്യാദാനം വഴിക്കം, ബന്ധുക്കളായവരെ, മുമ്പുവാങ്ങിയ ദാനത്തെത്തുടൎന്നു് നിങ്ങൾക്കുവേണ്ടി ഞാൻ (വേറെയും) ദാനങ്ങൾ സ്വീകരിച്ചു, പ്രതിഗ്രഹിച്ചു. അവയിൽ നന്നാലു കുതിരകളോടുകൂടിയ പതിനൊന്നു രഥങ്ങളും, ഈശ്വരന്മാൎക്കു ചേരേണ്ട, വളരെ വിലപിടിച്ച പശുക്കളും നിങ്ങൾക്കു് വേണ്ടിയാണു് ഞാൻ കൈക്കൊണ്ടതു്. തങ്ങളിലിണങ്ങിയ നാട്ടുകൂട്ടങ്ങൾ പോലെ അങ്ഗിരസന്മാർ ഏവർ ഹവിസ്സിന്റെ പാത്രങ്ങൾ കയററുന്ന വണ്ടികളുമായി സോമയാഗാനുഷ്ഠാതാക്കളായി കീർത്തിയെ ഇച്ഛിക്കുന്നുവോ, അവൎക്കു് ഈ പശുക്കളും തേരുകളും ആ ബന്ധുക്കൾക്കു് സോമയാഗത്തിന്നുപകരിയ്ക്കുമാറാകട്ടെ എന്നു സാരം.

6 ആഗധിതാപരിഗധിതായാകശീകേവജങ്ഗഹേ

ദദാതിമഹ്യംയാദുരീയാശൂനാംഭോജ്യാശതാ

അന്വയം.—

(സംഭോഗായ പ്രാർത്ഥിതോ ഭാവയവ്യഃ സ്വഭാര്യാം ബൃഹസ്പതിപുത്രീം രോമശാം അപ്രൌഢേതിബുദ്ധ്വാ പരിഹസന്നാഹ)

ഭോജ്യാ — ഭോഗയോഗ്യാഽസ്മദ്വാ

ആ–ഗധിതാ (തഥാ)

പരി–ഗധിതാ — ആസമന്താൽ പരിതശ്ച ഗൃഹീതാ

(യാ) ജങ്ഗഹേ — അത്യർത്ഥംഗൃഹ്ണാതി, കദാചിദപിനമുഞ്ചതി

കശീകാ–ഇവ — തന്നാമികാസൃതവത്സാ നകുലീവ (സ്വായത്ഥാപത്യാസഹ, നിരാകുലംക്രീഡതി, നകദാപി പേിമുഞ്ചതിതദ്വൈഷാപി)

(കിം ച) യാദുരീ — ബഹുരേതോയുക്താ

(താദൃശീസതീ) യാശൂനാം — സംഭോഗാനാം

ശതാ മഹ്യം ദദാതി — ശതസംഖ്യാനി മേ ദദാതി

അർത്ഥം—ബൃഹസ്പതിപുത്രിയും ബ്രഹ്മവാദിനിയുമായ 'രോമശ' തന്റെ ഭർത്താവായ ഭാവയവ്യനോട് സംഭോഗം യാചിച്ചപ്പോൾ മെയ്യുമുഴുവൻ രോമം മുളച്ചുപൊങ്ങിയ അവളെ അദ്ദേഹം പരിഹസിച്ചു പറയുന്നു

സംഭോഗ യോഗ്യയായ ഇവൾ എന്നാൽ തികച്ചും, എമ്പാടും സ്വീകരിക്കപ്പെട്ടവളാണല്ലോ ഇവൾ എപ്പോഴും കശിക എന്ന പേരുള്ള പെററപെൺകീരി ഭർത്താവൊത്ത് വിടാതെ ക്രീഡിക്കുന്നപോലെ എന്നെ വിടാതെ പിടിക്കുന്നു കാമം കൊണ്ടു യോനി സ്വേദമാർന്നവളായി നൂറുകണക്കിൽ സംഭോഗസുഖങ്ങൾ എനിക്കു നല്കുന്നു (ഇവിടെ പറയുന്നതിന്ന് വിപരീതാർത്ഥമാണ് ഇത്ര ദാനശീലനും യോഗ്യനുമായ ഭാവയവ്യൻ തന്റെ ഭാര്യയോടെന്തേ ഇത്ര നിർദ്ദയം പെരുമാറാൻ? അവൾ മുഗ്ദ്ധയാണ്, അപ്രൌഢയാണ്, എന്നതു് ന്യായീകരണമല്ല മഹാനുഭാവന്മാർക്കും ഇമ്മാതിരി ദോഷബാധ വരാമെന്നാവാം കാണിക്കുന്നതു്)

7 ഉപോപമേ പരാമൃശമാമേദഭ്രാണിമന്യഥാഃ

സർവ്വാഹമസ്മിരോമശാഗന്ധാരീണാമിവാവികാ വ 11

അന്വയം:-

| | |
|---|---|
| (ഭോ പതേ,) മേ ഉപ-ഉപ | — മാം (ദ്വിതീയാർത്ഥേ ചതുർത്ഥീ) ഉപേത്യ |
| പരാ മൃശ | — സമ്യക്സ്പൃശ, ഭോഗയോഗ്യാമവഗച്ഛ |
| മേ | — മദംഗാനി |
| ദഭ്രാണി മാ മന്യഥാഃ | — അല്പാനിമാബുധ്യസ്വ |
| അഹം ഗന്ധാരീണാം-ഇവ അവികാ | — ഗന്ധാരദേശ ഭവാനാം അവിജാതിരിവ |
| രോമശാ അസ്മി | — ബഹുരോമയുക്താസ്മി |
| (യതോഹമീദൃശീ തതഃ) സർവ്വാ | — സമ്പൂർണ്ണാവയവ |

അർത്ഥം—അല്ലയോ നാഥ, എന്റെ ഏററവും അടുത്തുവന്ന് നല്ലപോലെ തൊടുക. എന്നെ ഭോഗയോഗ്യയായറിയുക. എന്റെ അങ്ഗങ്ങൾ ന്യൂനതയുള്ളവയെന്ന് വിചാരിക്കരുത്. ഞാൻ ഗാന്ധാരദേശത്തെ ചെമ്മരിയാടുപോലെ അധികം രോമത്തോടുകൂടിയവളാണ് എന്നാലും മുഴുവൻ അവയവങ്ങളോടും കൂടിയവളാണ്.

വർഗ്ഗം 12–13–ദിവോദാസപുത്രഃ പരുച്ഛേപഃ ഋഷിഃ അത്യഷ്ടിരതിധൃതീച്ഛന്ദസീ, അഗ്നിർദ്ദേവതാ.

1 അഗ്നിം ഹോതാരം മന്യേ ദാസ്വന്തം
വസും സൂനും സഹസോ ജാതവേദസം
വിപ്രന്ന ജാതവേദസം
യ ഊർദ്ധ്വയാസ്വധ്വരോദേവോ ദേവാച്യാ കൃപാ
ഘൃതസ്യ വിഭ്രാഷ്ടിമനുവഷ്ടിശോചിഷാ
ജുഹ്വാനസ്യ സർപ്പിഷഃ

അന്വയം:—

| | |
|---|---|
| യഃ ദേവഃ സു—അധ്വരഃ | — ശോഭനയജ്ഞവാൻ, സമ്യക് യജ്ഞം നിർവ്വഹൻ |
| ഊർധ്വയാ | — ഉന്നതയാ, ഉത്കൃഷ്ടയാ |
| ദേവാച്യാ കൃപാ | — ദേവാൻ പൂജയന്ത്യാ കൃപയാ സാമർത്ഥ്യലക്ഷണയാ യുക്തസ്സൻ |
| ആ-ജുഹ്വാനസ്യ | — ആസമന്താൽ ഹൂയമാനസ്യ |
| സർപ്പിഷഃ ഘൃതസ്യ | — സരണശീലസ്യാജ്യസ്യ |
| വി-ഭ്രാഷ്ടിം | — വിശേഷേണ ഭ്രാജമാനം |
| അനു | — സ്വയമപിതമാജ്യം |
| ശോചിഷാ വഷ്ടി | — ജ്വാലയാ കാമയതേ, സ്വീകരോതി |
| (തം) മംഹിഷ്ഠം | — അതിശയേന ദാനവന്തം |
| വസും | — സർവ്വേഷാം നിവാസഹേതും |
| സഹസഃ സൂനും | — ബലസ്യ പുത്രം |
| ജാത—വേദസം | — ജാതബലം |
| വിപ്രം ന ജാത-വേദസം | — മേധാവിനം, ബ്രാഹ്മണ മിവജാതവിദ്യം |
| ഹോതാരം | — ദേവാനാമാഹ്വാതാരം |
| അഗ്നിം മന്യേ | — സ്തൗമി |

അർത്ഥം—ഏതുദേവൻ നല്ല യജ്ഞത്തോടുകൂടിയവനാണൊ, യജ്ഞം വേണ്ടപോലെ നിർവ്വഹിക്കുന്നവനാണൊ, ഉത്കൃഷ്ടമായി ദേവന്മാരെ പൂജിക്കുന്ന കെല്പോടുകൂടിയവനാണോ, കേതിയോടുകൂടി വിളിക്കുന്നവൻെറ ഉരുകിത്തെളിഞ്ഞ നെയ്യ് സ്വയം ജ്വാലകൊണ്ട് ഇഷ്ടപ്പെട്ട സ്വീകരിക്കുന്നവനാണൊ, പ്രദാനശീലനും എല്ലാവരെയും അതാതിടത്തു് നിവസിപ്പിക്കുന്നവനും, ബലത്തിൻെറ മകനും, പിറവിയിൽ തന്നെ ബലത്തോടുകൂടിയവനും, വിദ്വാനായ ബ്രാഹ്മണനെപ്പോലെ വിജ്ഞനും ദേവന്മാരെ വിളിച്ചുവരുത്തുന്നവനുമായ ആ അഗ്നിയെ സ്തുതിക്കുന്നു.

2 യജിഷ്ഠന്ത്വായജമാനാഹുവേമ

ജ്യേഷ്ഠമങ്ഗിരസാം വിപ്രമന്മഭി

ർവ്വിപ്രേഭിശ്ശുക്രമന്മഭിഃ

പരിജ്മാനമിവദ്യാംഹോതാരം ചർഷണീനാം

ശോചിഷ്കേശം വൃഷണം യമിമാവിശഃ

പ്രാവന്തു ജൂതയേ വിശഃ

അന്വയം:—

| | |
|---|---|
| ഹേ വിപ്ര, ശുക്ര, | — മേധാവിൻ, ദീപ്തജ്വാല (അഗ്നേ) |
| യജിഷ്ഠം | — യഷ്ടൃതമം |
| അങ്ഗിരസം | |
| ജ്യേഷ്ഠം ത്വാ | — അങ്ഗിരോ ഗോത്രോൽ പന്നാനാം മധ്യേ ജ്യേഷ്ഠം ത്വാം |
| യജമാനാഃ മന്മ–ഭിഃ, | |
| വിപ്രേഭിഃ മന്മ–ഭിഃ | — മനനസാധനൈഃ വിശേഷേണ പ്രീണയിതൃഭിർമ്മന്ത്രൈഃ |
| ഹുവേമ | — ആഹ്വയാമഃ |
| (ത്വദാഹ്വാനാനന്തരം) | |
| പരിജ്മാനം–ഇവ | — പരിതോഗച്ഛന്തം, വർത്തമാനം |
| ദ്യാം | — സൂര്യമിവ |
| ചർഷണീനാം | — മനുഷ്യാണാം യജമാനാനാം അത്രേഥ |
| ഹോതാരം | — ദേവാനാമാഹ്വാതാരം. |
| ശോചിഃ–കേശം | — കേശവൽ അത്യന്തായത ജ്വാലോപേതം |
| വൃഷണം | — കാമാനാം വർഷിതാരം |
| യം (ത്വാം) വിശഃ | — ത്വാമേവ നിവിശമാനാഃ |

ഇമാഃ വിശഃ — യജമാനരൂപാഃ പ്രജാഃ
ശ്രുതയേ — സ്വർഗ്ഗാദ്യഭിമതഫലപ്രാപ്ത്യൈ
പ്ര അവന്തു — പ്രകർഷേണ പ്രീണയന്തു
(താദൃശം ത്വാം ഹുവേമ)

അർത്ഥം—മേധാവിയും മിന്നുന്ന ജ്വാലകളോടുകൂടിയവനുമായ അഗ്നേ, യജിക്കപ്പെടേണ്ടവരിൽ ഉത്തമനും, അംഗിരോഗോത്രക്കാരിൽ മുമ്പനുമായ അവിടത്തെ, ധ്യാനസാധനങ്ങളും വിശേഷിച്ചും പ്രീതിപ്പെടുത്തുന്നവയുമായ മന്ത്രങ്ങളാൽ യജമാനന്മാരായ ഞങ്ങൾ വിളിക്കുന്നു സൂര്യനെപ്പോലെ എല്ലാടവും എത്തുന്നവനും, യജമാനർക്കുവേണ്ടി ദേവന്മാരെ വിളിച്ചുവരുത്തുന്നവനും, നീണ്ട ജ്വാലകളാകുന്ന തലമുടിയോടു കൂടിയവനും, ആയ യാതൊരവിടത്തെ ഗൃഹത്തിൽ കുടിവെക്കുന്നവരായ പ്രജകൾ, യജമാനന്മാർ, സ്വർഗ്ഗാദി സിദ്ധിക്കായി നല്ലപോലെ പ്രീണിപ്പിക്കേണ്ടതുണ്ടോ, അപ്രകാരമുള്ള അവിടത്തെ ഞങ്ങൾ വിളിക്കുന്നു

3 സഹിപുരൂചിദോജസാവിരുക്മതാ
ദീദ്യാനോഭവതിദ്രുഹന്തരഃ പരശുർന്ദ്രുഹന്തരഃ
വീളുചിദ്യസ്യസമൃതൗ ശ്രുവദ്വനേവയത്സ്ഥിരം
നിഷ്ഷഹമാണോയമതേനായതേ
ധന്വാസഹാനായതേ

അന്വയം —

സഃ ഹി — പൂർവ്വം സ്തുതഗുണോഗ്നിഃ
വിരുക്മതാ — വിശേഷേണരോചനവതാ
ഓജസാ — ജ്വാലാരൂപേണ ബലേന
പുരു ചിത് ദീദ്യാനഃ — അത്യധികമേവദീപ്യമാനഃ
ദ്രുഹം-തരഃ പരശുഃ ന — ദ്രോഗ്ധൄണാംഛേദനായ
പ്രയുക്തഃ പരശുരിവ

ദ്രുഹം—തരഃ ഭവതി — അസ്മദ്രോഗ്ധൄണാം, ശത്രൂണാം തരിതാ, നിവാരയിതാ ഭവതി

(കിം ച) യസ്യ (അഗ്നേഃ)

സം—ഋതൌ — സങ്ഗതൌ, സംയോഗേ

വീളു ചിൽ — ദൃഢമപി (പാഷാണാദികം)

ശ്രുവൽ — ഗച്ഛേൽ, ശീര്യതേ

(തഥാ) യൽ സ്ഥിരം — യച്ചപൎവ്വതാദിസ്ഥിരം, അചലിതം

വനാ—ഇവ — ഉദകമിവ, യഥാഗ്നി സംയോഗേ ഉദകംശ്രുഷ്യതി തഥാശ്രുവൽ

(അയമഗ്നിഃ)

നിഃ—സഹമാനഃ — ശത്രൂൻ നിശ്ശേഷേണാഭിഭവൻ

യമതേ — ഉപരമതേ, ശത്രുഷുമദ്ധ്യേ ക്രീഡതി

(തഥാ കൃഷ്വൻ) ന അയതേ — നപലായതേ

ധന്വാ—സഹാ ന — ശത്രൂൻ അഭിഭവിതൃണാധനുഷാ യുക്തഃ, ദൃഢധന്വാ ഇവ

(ന) അയതേ — ന ചലതേ

അൎത്ഥം—മുമ്പു സ്തുതിക്കപ്പെട്ട ഈ അഗ്നിതന്നെ നല്ലപോലെ ശോഭിക്കുന്ന ജ്വാലാരൂപമായ ബലംകൊണ്ടു് ഏററവും പ്രകാശിക്കുന്നവനായി, ദ്രോഹിക്കാനടുക്കുന്നവരെ ഛേദിക്കുന്ന മഴു പോലെ നമ്മുടെ ശത്രുക്കളെ അകററുന്നവനായി ഭവിക്കുന്നു. പിന്നെ യാതൊരഗ്നിയുടെ ചേൎച്ചയിൽ ഉറപ്പുററ കല്ലുമുതലായതുംകൂടി പൊടിഞ്ഞുപോകുന്നുവോ, അതുപോലെ പൎവ്വതാദികളായ ഇളകാത്ത, ഉറച്ചുനില്ക്കുന്ന വസ്തുക്കളും, വെള്ളം തിയ്യാൽ കുറുകുന്നപോലെ, പോയ്പോകുന്നുവോ, ആ അഗ്നി ശത്രുക്കളെ നിശ്ശേഷം ജയിച്ചു് വിഹരിക്കുന്നു, ശത്രുക്കളുടെ നടുക്കു് ക്രീഡിക്കുന്നു. ഒരിക്കലും ഓടിപ്പോകുന്നില്ല. ശത്രുക്കളെ ജയിക്കുന്ന വില്ലോടുകൂടിയ ഊക്കനായ പടയാളി എന്നപോലെ അഗ്നി ചലിക്കാതെ നിൽക്കുന്നു.

4 ദൃള്ഹാചിദസ്മാ അനുദുര്യഥാവിദേ

തേജിഷ്ഠാഭിരരണിഭിർദ്ദാഷ്ട്യവസേ

ഗ്നയേദാഷ്ട്യവസേ

പ്രയഃ പുരൂണിഗാഹതേതക്ഷദ്വനേവശോചിഷാ

സ്ഥിരാചിദന്നാനിരിണാത്യോജസാ

നിസ്ഥിരാണിചിദോജസാ

അന്വയം:—

(യജമാനാഃ) അസ്മൈ (അഗ്നയേ)
യഥാ വിദേ — വിദുഷേ, പരമാത്മദർശിനേ ദാനശീലാഃ ഉൽകൃഷ്ടാനിധനാനി വിതരന്തി തഥാ
ദൃള്ഹാ ചിത് അനു ദുഃ — ദൃഢാന്യേവസാരവന്തിഹവീംഷിച അനുക്രമേണ പ്രതിമന്ത്രം ദദാതി
(കിം ച സോഽഗ്നിഃ)
തേജിഷ്ഠാഭിഃ അരണി-ഭിഃ — അത്യന്തതേജോയുക്തൈഃ യജ്ഞാദിരൂപൈഃ മാർഗ്ഗൈഃ
അവസേ — തദ്രക്ഷണായ
ദാഷ്ടി — (പൂജിതസ്സൻ സ്വർഗ്ഗാദികം) ദദാതി
(കിം ച ഇന്ദ്രാദേവതാ പ്രദാനസമയേപി യജമാനഃ)
അഗ്നയേ അവസേ — അഗ്നിപ്രീതയേ, രക്ഷണാർത്ഥം
ദാഷ്ടി — പ്രഥമം ദദാതി
(യദ്യയം അനുപ്രസ്യാത്, ഇന്ദ്രാദേര്യോദാത്തമപി സ്വയം സ്വീകര്യാത് തസ്മാത് അഗ്നയേ പ്രയാജാദി രൂപേണ ദദാതി)
(കിംച) യഃ (അഗ്നിഃ)
ശോചിഷാ പുരൂണി — സ്വതേജസാ ബഹൂനിയജമാനധനാദീനി

| | |
|---|---|
| പ്ര ഗാഹതേ | — പ്രവിശതി, പ്രവിശ്യ ച ജ്വാലയാ |
| വനാ-ഇവ | — വൃക്ഷസമൂഹാനീവ |
| തക്ഷൽ | — തനൂകരോതി, നാശയതി |
| (കിംചായമഗ്നിഃ) | |
| സ്ഥിരാ ചിൽ | — സ്ഥിരാണി, കഠിനാന്യപി |
| അന്നാ | — അന്നാനി, വ്രീഹ്യാദീനി |
| ഓജസാ | — തേജോരൂപയാ ജ്വാലയാ |
| നി രിണാതി | — നിതരാം ഗച്ഛതി, പചതി |
| (തഥാ) ഓജസാ | — സ്വകീയേന തേജസാ |
| സ്ഥിരാണി ചിൽ | — അപരിഹരണീയാനി പാപാന്യപി |
| നി (രിണാതി) | — നിശ്ശേഷേണനാശയതി |

അത്ഥം—യജമാനന്മാർ ഈ അഗ്നിയ്ക്കായിക്കൊണ്ടു് ദാനശീലന്മാരായി, വിദ്വാന്മാക്കു് ഉൽകൃഷ്ടധനങ്ങരം ദാനം ചെയ്യുന്നപോലെ സാരവത്തുക്കളായ (മധുഘൃതസോമാദികരം ചേന്ന) ഹവിസ്സുകരം ഓരോ ആഹുതികളും മന്ത്രത്തോടു കൂടി ക്രമമായി കൊടുക്കുന്നു. പിന്നെ ഈ അഗ്നി ഏററവും തേജസ്സററ യജ്ഞരൂപങ്ങളായ മാഗ്ഗങ്ങളിലൂടെ പൂജിതനായി, യജമാനന്മാക്കു് അവരുടെ രക്ഷയ്ക്കായി സ്വഗ്ഗാദ്യഭീഷ്ടങ്ങളെ നല്കുന്നു. ഇതര ദേവന്മാക്കു് കൊടുക്കുന്ന സമയത്തും യജമാനൻ അഗ്നിപ്രീതിയ്ക്കായി, സ്വരക്ഷണാത്ഥം, മുമ്പായി കൊടുക്കുന്നു. ഈ അഗ്നി അതൃപ്തനായാൽ മററു ദേവന്മാക്കു് കൊടുത്തതും സ്വയമെടുക്കും. അതുകൊണ്ടത്രെ അഗ്നിക്കു പ്രയാജമായി യജമാനൻ ഘൃതാദ്യാഹുതി കൊടുക്കുന്നതു്.) മാത്രമല്ല യജമാനൻെറ ധനാദികളിൽ സ്വതേജസ്സാൽ പ്രവേശിച്ചു്, തൻെറ ജ്വാലകൊണ്ടു്, മരക്കൂട്ടത്തെയെന്ന പോലെ, അവയെ നശിപ്പിക്കുന്നു. (അഗ്നി സന്തുഷ്ടനായാലൊ) കഠിനങ്ങളായ യവാദി ധാന്യങ്ങളെ തൻെറ പ്രകാശമുററ ജ്വാലയാൽ ചെന്നു് വേവിയ്ക്കുന്നു. അതുപോലെ പരിഹരിക്കാൻ പററാത്ത പാപങ്ങളെയും സ്വന്തം തേജസ്സുകൊണ്ടു് നിശ്ശേഷം നശിപ്പിയ്ക്കുന്നു.

5 തമസ്യപൃക്ഷ മുപരാസുധീമഹി

നക്തംയസ്സുദശതരോ ദിവാതരാ

ദപ്രായുഷേദിവാതരാൽ

ആദസ്യായുഗ്രഹണവദ്വീളുശർമ്മനസൂനവേ

ഭക്തമഭക്തമവോവ്യന്തോഅജരാ

അഗ്നയോവ്യന്തോ അജരാഃ വ 12

അന്വയം:–

| | |
|---|---|
| യഃ (അഗ്നിഃ) നക്തം | — രാത്രൌ |
| ദിവാ–തരാൽ | — അഹ്നോപി |
| സുദശ–തരഃ | — അത്യർത്ഥം ശോഭനീയോഭവതി |
| ദിവാ–തരാൽ | — അഹ്നസ്സകാശാദേവ |
| അപ്ര–ആയുഷേ | — പ്രഗതമായുര്യസ്യസഃ പ്രായുഃ ന പ്രായുഃ അപ്രായുഃ തസ്മൈ |
| അസ്യ ഉപരാസു | — വേദിസമീപഭൂമിഷു |
| തം പൃക്ഷം ധീമഹി | — പ്രസിദ്ധം ഹവിർലക്ഷണ മന്നംധാരയാമഃ |
| (കിംച) ആൽ | — അത ഏവ കാരണാൽ, യതോയം സുദശതരോയതശ്ചാപ്രായുഃ അതഃ കാരണാൽ |
| അസ്യ | — അസ്മൈ, തദർത്ഥം |
| സൂനവേ | — പുത്രായപിത്രോഃ |
| വീളു ശർമ്മ ന | — ദൃഢം ഗൃഹമിവ |
| ആയുഃ | — ഹവിർല്ലക്ഷണമന്നം |
| ഗ്രഹണ–വൽ | — ഗ്രഹണയുക്തം (അദ്ഭുത്) |
| (ഏതേ) അഗ്നയഃ | — ആഹവനീയാദിരൂപാഃ |
| ഭക്തം അഭക്തം | — സേവമാനമസേവമാനം ച |
| വ്യന്തഃ | — ഏതേ പ്രാണിനഃ അനുഗ്രാഹ്യാ ഇതി ബുധ്യമാനാഃ |

അവഃ — രക്ഷന്തി
വ്യന്തഃ — തൈഃപ്രത്തം ഹവിരശ്നന്തഃ
അജരാഃ — ഭവന്തി
(തൽ കൃപയാ യജമാനാ അപി) അജരാഃ (ഭവന്തി)

അത്ഥം—യാതൊരഗ്നി രാത്രിയിൽ പകലേക്കാം എത്രയോ അധികം തിളങ്ങിക്കാണപ്പെടുന്നുവോ, പകലിൻെറ അടുക്കലും അതായതു് പകലും കെടാതെ നില്ക്കുന്ന അവിടുത്തേയ്ക്കു, വേദിസമീപഭൂമിയിൽ ഇതാ നമ്മടെ പ്രശസ്തമായ ഹവിർന്ന് മേന്തിക്കൊണ്ടു് നിലകൊള്ളുന്നു. (സൂര്യൻ രാവിൽ അപ്രത്യക്ഷനാകുമല്ലൊ. അഗ്നിയാവട്ടെ, പകലും മറയുന്നില്ല.) രാത്രി കൂടുതൽ ദശ്നീയനും പകലും കാണപ്പെടുന്നവനുമാകയാൽ അവിടുത്തേയ്ക്കു അച്ഛൻെറ ഉറപ്പുള്ള വീടു് മകനെന്നപോലെ ഹവിരന്നം സ്വീകാരാത്ഥം സമപ്പിതമായിരിയ്ക്കുന്നു. ആഹവനീയാദി രൂപന്മാരായ ഈ അഗ്നികരം തങ്ങളെ ഉപാസിയ്ക്കുന്നവനും ഉപാസിക്കാത്തവനും അനുഗ്രഹാഹന്മാരെന്നു കരുതി അവരെ രക്ഷിയ്ക്കുന്നു. (എന്നാൽ യാഗാദികളെക്കൊണ്ടു് സേവിയ്ക്കുന്നവരെ കൂടുതൽ കാത്തുരക്ഷിയ്ക്കുന്നു എന്നു് വെളിവാകുന്നു.) യജമാനന്മാരാൽ നല്കപ്പെട്ട ഹവിസ്സു ഭക്ഷിച്ചു്, അവർ (അഗ്നികരം) അജരന്മാരായി ഭവിയ്ക്കുന്നു. ആ അഗ്നികളുടെ കൃപകൊണ്ടു് യജമാനന്മാരും അജരന്മാരായി ഭവിയ്ക്കുന്നു.

6 സഹിശർധോന മാരുതം തുവിഷ്വണി
രപ്നസ്വതീഷൂർവ്വരാസ്വിഷ്ടനിരാത്തനാസ്വിഷ്ടനിഃ
ആദദ്ധവ്യാന്യാദദിര്യജ്ഞസ്യ കേതുരർഹണാ
അധസ്മാസ്യഹർഷതോ ഹൃഷീവതോ
വിശ്വേജുഷന്ത പന്ഥാന്നരശ്ശുഭേനപത്ഥാം

അന്വയം:—

ഇഷ്ടനിഃ — യഷ്ടവ്യഃ
സഃ ഹി — സ്തുത്യതയാ പ്രസിദ്ധ ഏവാഗ്നിഃ
മാരുതം ശർധഃ ന — മരുത്സംബന്ധി ബലമിവ, മരുതാം സമൂഹോ യഥാധ്വനയതി തഥാ

| | |
|---|---|
| അപ്സസ്വതീഷു ഉർവ്വരാസു | — കർമ്മോപേതാസു, ഉരുവരണയുക്താസു, ശ്രേഷ്ഠാസു വേദിഭൂമിഷു |
| തുവി–സ്വനിഃ | — ബഹുസ്വനിഃ, അത്യന്തധ്വനി യുക്തഃ (വർത്തതേ) |
| (കിം ച) ആത്തനാസു | — പൃതനാസു (ജയായ) |
| ഇഷ്യനിഃ | — യഷ്ടവ്യഃ (ഭവതി) |
| (കിംച ഏവം സ്വനയന്നഗ്നിഃ) ഹവ്യാനി | — ആജ്യപുരോഡാശാദീനി |
| ആദൽ | — അത്തി, ഭക്ഷയതി |
| (ഹവ്യാനി) ആ–ദദിഃ | — സർവ്വത്രഹവിരാദാനശീലഃ |
| യജ്ഞസ്യ കേതുഃ | — കേതുസ്ഥാനീയഃ |
| അർഹണാ | — പൂജനീയഃ (ഭവതി) |
| അധ ഹർഷതഃ | — അതഃ കാരണാൽ അഭിമത ഫല ദാനേന യജമാനാൻ ഹർഷയതഃ |
| ഹൃഷീവതഃ | — ആജ്യസ്വീകാരേണ ഹർഷയുക്തസ്യ |
| അസ്യ ജുഷ്ടേ | — ജുഷ്ടായ, സുഖപ്രാപ്തയേ |
| പന്ഥാം | — പന്ഥാനം |
| വിശ്വേ | — സർവ്വേ |
| നരഃ പന്ഥാം ന | — യഥാലോകേ മനുഷ്യാഃ ശോഭനായ, സുഖപ്രാപ്തയേ സർവ്വൈർഗ്ഗന്തവ്യം മാർഗ്ഗം ഗച്ഛന്തി തഥാ |
| ജുഷന്ത സ്മ | — അസേവന്ത |

അർത്ഥം—യജിക്കപ്പെടേണ്ട ആ സ്തുത്യനായ അഗ്നി, കാററിൻകൂട്ടം പുറപ്പെടുവിക്കുന്ന ബലവത്തായ ശബ്ദംപോലെ കർമ്മങ്ങളും നടക്കുന്ന വേദികളിൽ അത്യന്തം ശബ്ദമുണ്ടാക്കിക്കൊണ്ടു വർത്തിക്കുന്നു. പിന്നെ യുദ്ധങ്ങളിൽ ജയത്തിന്നായി അവിടുന്നു പൂജാർഹനായി ഭവിക്കുന്നു മേൽപ്രകാരം ശബ്ദം പുറപ്പെടുവിക്കുന്ന അഗ്നി നെയ്യ്, പുരോഡാശം മുതലായ ഹവിസ്സുകളെ ഭക്ഷിക്കുന്നു. ഹവിസ്സുകളെല്ലാം സ്വീകരിക്കുന്ന ശീലത്തോടുകൂടിയ അവിടുന്ന്, യജ്ഞത്തിന്റെ കൊടിക്കൂറയായി

| | |
|---|---|
| ധർണ്ണിഃ | — ധാരണകശലഃ |
| ഏഷാം വസൂനാം | — ദീയമാനാനാം ഹവിഷാം |
| ഈശേ | — ഈഷ്ടേ, സമർത്ഥോ ഭവതി |
| (കിം ചായമഗ്നിഃ) | |
| മേധിരഃ | — യഷ്ടവ്യത്വേന മേധേ, യജ്ഞേ, പ്രധാനഭൂതസ്സൻ |
| പ്രിയാൻ | — പ്രീതിഹേതൂനാജ്യാദീൻ |
| അപി–ധീൻ | — പര്യാപ്തിപര്യന്തം ഭത്താൻ |
| വനിഷീഷ്ട | — സംഭജതേ വാൻ |
| (തഥാ) മേധിരഃ | — മേധാവാനസൌ |
| ആ വനിഷീഷ്ട | — അന്യദേവതാകേഷ്വപി യജ്ഞേഷു പ്രയാജാദിരൂപമാജ്യ ഭാഗം സ്വയം സംഭജതേ |

അർത്ഥം:—യാതൊരു അഗ്നിയെ ഐഹികവും, ആമുഷ്മികവുമായ രണ്ടു ഫലത്തിന്നായിക്കൊണ്ട്, സ്തോതാക്കളും, ഇരിയ്ക്കുന്നിടം മുററും പ്രകാശിപ്പിയ്ക്കുന്നവരും, നമസ്കാരാദികളാൽ ഉപാസിയ്ക്കുന്നവരുമായ ഭാർഗവന്മാരായ മഹർഷികൾ ഹവിസ്സർപ്പിയ്ക്കുവാൻ വേണ്ടി അരണിയിൽ തീകടയുന്നവരായി, പാപമകററുന്നവരായി അടുത്തുചെന്ന് സ്തുതിയ്ക്കുന്നവോ, യാതൊരഗ്നി കത്തിക്കാളി, ഹോമിയ്ക്കുന്നതെന്തും ഉൾക്കൊള്ളാൻ സമർത്ഥനായി, ഹോമിയ്ക്കപ്പെടുന്ന ഹവിസ്സുകളുടെ ഈശനായി ഭവിയ്ക്കുന്നവോ, ആ അഗ്നിയജ്ഞത്തിൽ പ്രധാനഭൂതനായി, മതിയാവോളം നല്ലപ്പെടുന്ന പ്രീതികരങ്ങളായ നെയ് മുതലായവയെ സ്വയംസ്വീകരിയ്ക്കുന്ന പിന്നെ മേധാവിയായ അവിടുന്ന് അന്യദേവതകളെ ഉദ്ദേശിച്ച യജ്ഞങ്ങളിലും പ്രയാജരൂപത്തിൽ നെയ്യ് ഹോമിച്ചതു് സ്വയം സ്വീകരിയ്ക്കുന്നു.

8 വിശ്വാസാംത്വാവിശാംപതിം ഹവാമഹേ

സർവ്വാസാംസമാനം ദംപതിംഭുജേ

സത്യഗിർവ്വാഹസംഭുജേ

അതിഥിമ്മാനുഷാണാം പിതുർന്നയസ്യാസയാ

അമീചവിശ്വേഅമൃതാസ ആവയോ

ഹവ്യാദേവേഷ്വാവയഃ

അന്വയം:—

| | |
|---|---|
| വിശ്വാസാം വിശാം | — സർവ്വാസാം പ്രജാനാം, യജമാനാനാം |
| പതിം | — അഭിമതഫലദാനേനപാലകം |
| സർവ്വാസാം സമാനം | — നകേവലം യജമാനാനാം, കിന്തുസർവ്വാസാം പ്രജാനാമേക രൂപം (ദാഹപചനാദ്യുപകാര സ്യ സമത്വാൽ) |
| ദം—പതിം ഭുജേ | — ദമഃ ഗൃഹനാമ, ഗൃഹസ്യപതിം ഭോഗായാഹ്വയാമഃ |
| സത്യ—ഗിർവ്വാഹസം | — അവിസംവാദിഫലാനാം സ്തുതി രൂപാണാം ഗിരാംവോഢാരം |
| മാനുഷാണാം അതിഥിം | — അതിഥിവൽപൂജ്യം |
| ഭുജേ ഹവാമഹേ | — ഭോഗായ ആഹ്വയാമഃ |
| (കിം ച) യസ്യ (അഗ്നേഃ) ആസയാ | — സമീപേ |
| അമീ വിശ്വേ അമൃതാസഃ ച | — സർവ്വേദേവാ അപി |
| വയഃ | — ഹവിർല്ലക്ഷണമന്നമുദ്ദിശ്യ |
| പിതുഃ ന ആ | — പിതുരന്തികേ അന്നാദ്യർത്ഥം പുത്രാദയഃ സേവന്തേതദ്വൽ ആഗച്ഛന്തി (അഗ്നിമുഖാദേവാഃ, ഇതരേഭ്യോനീയമാനത്വാൽ) |

(കിംച) വയഃ — നേതാരഃ, ഋത്വിജഃ അപി
ദേവേഷു — ഇതരേഷു ഇജ്യമാനേഷു മധ്യേ
ഹവ്യാ ആ — ഹവീംഷി അഗ്നയേ
ആഭിമുഖ്യേന പ്രയച്ഛന്തി

അൎത്ഥം—അഭിമതഫലദാനം കൊണ്ടു് എല്ലാ യജമാനന്മാരുടെയും രക്ഷകനും (യജമാനന്മാൎക്കു് മാത്രമല്ല) വേവിക്കൽ, ദഹിപ്പിക്കൽ മുതലായ ഉപകാരങ്ങളാൽ എല്ലാ ജനങ്ങൾക്കും തുല്യനും, ഗൃഹപതിയും, സത്യമായ, നിസ്സംശയമായ ഫലം നല്കുന്ന സ്തോത്രങ്ങൾ സ്വയം ഉൾക്കൊള്ളുന്നവനും മനുഷ്യൎക്കു് അതിഥിയെപ്പോലെ ആദരണീയനുമായ അവിടുത്തെ സുഖഭോഗത്തിന്നായി നാം വിളിക്കുന്നു കൂടാതെ ഈ അഗ്നിയുടെ സമീപത്തിൽ ഈ എല്ലാ ദേവന്മാരും ഹവിരന്നത്തിന്നുവേണ്ടി, അച്ഛന്റെ അരികിൽ ചോറിന്നുവേണ്ടി പുത്രന്മാർ മുതലായവർ വന്നിരിക്കുന്നപോലെ, വന്നുചേരുന്നു (അഗ്നിമുഖത്തുകൂടെ വേണമല്ലൊ മററു ദേവന്മാൎക്കു് ഹവിസ്സു് മുതലായതു് കിട്ടാൻ) പിന്നെ പൂജ്യരായ ദേവന്മാൎക്കിടയിൽ വെച്ചു് ഋത്വിക്കുകളും അഗ്നിക്കായി ഹവിസ്സുകൾ നേരേ കൊടുക്കുന്നു

9 ത്വമഗ്നേ സഹസാ സഹന്തമ
ശുഷ്മിന്തമോജായസേ ദേവതാതയേ
രയിന്നദേവതാതയേ
ശുഷ്മിന്തമോഹിതേമദോ ദ്യുമ്നിന്തമ ഉതക്രതുഃ
അധസ്മാതേപരിചരന്ത്യജര
ശ്രുഷ്ടീവാനോനാജര

അന്വയം —
ഹേ അഗ്നേ, ത്വം
സഹസാ സഹൻ—തമഃ — ബലേന ശത്രൂണാമഭിഭവിതാ
(തഥാ) ശുഷ്മിൻ-തമഃ — അതിശയേനതേജസ്വീ
ദേവ—താതയേ രയിഃ ന — യജ്ഞാൎത്ഥം ധനമിവ
ദേവ—താതയേ ജായസേ — യജ്ഞാൎത്ഥമുൽപന്നഃ

| | |
|---|---|
| (കിംച) തേ മദഃ | — ആജ്യ സ്വീകാര ജനിതോഹർഷഃ |
| ശ്രുഷ്മിൻ–തമഃ ഹി | — അതിശയേന ബലവാൻ ഖലു |
| ഉത ക്രതുഃ | — തവ കർമ്മവിശേഷോപി |
| ദ്യുമ്നിൻ–തമഃ | — അതിശയേന യശോയുക്തഃ |
| അധ ഹേ അജര, | — അതഃ കാരണാൽ ജരാരഹിത, (അഗ്നേ,) |
| (യജമാനാഃ) തേ | — ത്വാം |
| ശ്രുഷ്ടീ–വാനഃ ന | — ദൂതാ ഇവ, യഥാതേ വാർത്താ വിശേഷപ്രദാനേന രാജാനം സേവന്തേ തഥാ |
| പരി ചരന്തി സ്മ | — സേവന്തേ |
| ഹേ അജര, | — ഭക്താനാം അജരയിതഃ, (ത്വാം പരിചരന്തി) |

അർത്ഥം–അല്ലയോ അഗ്നേ, അവിടുന്നു് ബലത്താൽ ശത്രുക്കളെ ജയിയ്ക്കുന്നവരിൽ മുന്തിയവനും ഏററവും തേജസ്സേററവനമായി, യജ്ഞനിർവ്വഹണത്തിന്നു് ഉൽപന്നമായ ധനംപോലെ യജ്ഞത്തിന്നായി പിറന്നവനാകുന്നു. നെയ്യ് സ്വീകരിയ്ക്കുന്നതുകൊണ്ടുള്ള അവിടുത്തെ ഹർഷം ഏററവും ബലവത്താണല്ലൊ. പിന്നെ അവിടുത്തെ ഉദ്ദേശിച്ച കർമ്മവിശേഷവും കീർത്തിമത്താകുന്നു. അക്കാരണത്താൽ അല്ലയോ ജരാരഹിതനായ അഗ്നേ, രാജദൂതന്മാർ വാർത്തകളെ ശേഖരിച്ചു് രാജാവിനെ അറിയിച്ചു സേവിയ്ക്കുന്നപോലെ, യജമാനന്മാർ അവിടുത്തെ സേവിയ്ക്കുന്നു. ഭക്തന്മാരെ ജരിപ്പിക്കാത്ത (നശിപ്പിക്കാത്ത) അഗ്നേ, അവിടുത്തെ അവർ പരിചരിക്കുന്നു.

10 പ്രവോമഹേ സഹസാ സഹസ്വത

ഉഷബ്ബുധേ പശുഷേ നാഗ്നയേ

സ്തോമോ ബഭ്രത്വഗ്നയേ

പ്രതിയദീം ഹവിഷ്മാൻ വിശ്വാസുക്ഷാസുജോഗുവേ

അഗ്രേരേഭോനജരതഋഷ്യണാം

ജൂർണ്ണിഹോതഋഷ്യണാം

അന്വയം –

(ഹേ ഉൽഗാത്രാദയഃ സ്തോതാരഃ)

വഃ സ്തോമഃ — യുഷ്മാകം സ്തോത്രം

മഹേ സഹസാ

സഹസ്വതേ — മഹതേ, ബലേനാപരാഭിഭവേന സാമർത്ഥ്യവതേ

ഉഷഃ ബുധേ അഗ്നയേ — ഉഷഃ കാലപ്രബുദ്ധ്യമാനായ ഉഷസി പ്രബുദ്ധ

പശു–സേ ന — പശുഫലപ്രദായാപി (നശബ്ദോപ്യർത്ഥ)

അഗ്നയേ (സഹസാ)

പ്ര ബഭൂതു — പ്രീണയിതും സമർത്ഥം ഭവതു

യത് ഈം പ്രതി — യസ്യാഭിമുഖമഗ്നിം ലക്ഷ്യീകൃത്യ

ഹവിഷ്മാൻ — ഘൃതാദിഹവിര്യുക്തഃ യജമാനഃ

വിശ്വാസു ക്ഷാസു — സർവാസ്വപി വാസഭൂതാസു വേദിഷു

ജോഗുവേ — അത്യന്തം ഗച്ഛതി

ഋഷൂണാം — ഋഗ്ഗന്തൄണാം, ദേവാനാം മധ്യേ (ശ്രേഷ്ഠമഗ്നിം)

ജൂർണിഃ — സ്തുതികുശലഃ

ഋഷൂണാം — മഹതാം ധനവതാം മധ്യേ

രേഭഃ ന — വന്ദീവ

ഹോതാ അഗ്രേ ജരതേ — സ്തൗതി (ഇതരദേവേഭ്യഃ പൂർവം)

അർത്ഥം–ഉൽഗാതാവു മുതലായ സ്തോതാക്കളേ, നിങ്ങളുടെ സ്തോത്രം മഹാനും, ബലംകൊണ്ട് ശത്രുക്കളെ ജയിപ്പാൻ പോന്നവനും, പ്രഭാതത്തിൽ ഉണരുന്നവനും, സേവിക്കുന്നവൎക്ക് പശുഫലത്തെ (ഗോവൎദ്ധന ഫലത്തെ) കൊടുക്കുന്നവനുമായ അഗ്നിക്ക പ്രീണനപരമായി ഭവിക്കട്ടെ ഈ അഗ്നിയെ ഉദ്ദേശിച്ചാണല്ലൊ നെയ്യ് മുതലായ ഹവിസ്സോടുകൂടിയ യജമാനൻ എല്ലാ യാഗവേദികളിലും എപ്പോഴും ഗമിക്കുന്നത് വന്നുചേന്ന ദേവന്മാരുടെ ഇടയിൽ ശ്രേഷ്ഠനായ അഗ്നിയെ സ്തുതികുശലനായ ഹോതാവ്, പ്രഭുക്കളുടെ ഇടയിൽ സ്തുതിപാഠകൻ എന്നപോലെ മററു ദേവന്മാൎക്കു മുമ്പിൽ സ്തുതിക്കുന്നു.

11 സനോനേദിഷ്ഠംദദൃശാനആഭരോ
ഗ്നേദേവേഭിസ്സചനാസ്സുചേതുനാ
മഹോരായസ്സുചേതുനാ
മഹിശവിഷ്ഠനസ്കൃധി സഞ്ചക്ഷേഭുജേ അസ്യൈ
മഹിസ്തോതൃഭ്യോമഘവന്ത്സുവീര്യം
മഥീരുഗ്രോനശവസാ — വ 13

അന്വയം:—

ഹേ അഗ്നേ സഃ (ത്വം)

| | |
|---|---|
| നഃ നേദിഷ്ഠം | — അത്യന്തസമീപേ |
| ദദൃശാനഃ | — വേദ്യാം ദീപ്യത്വേന ദൃശ്യമാനഃ |
| ദേവേഭിഃ സ–ചനാഃ | — ഇതരൈർദ്ദേവൈസ്സമാനാന്നഃ |
| സു–ചേതുനാ | — ശോഭനേന ചേതസായുക്തഃ |
| സു–ചേതുനാ | — ത്വദനുഗ്രഹ ഹേതുനാ ശോഭനേ ചേതോവതാമയായുക്തഃ |
| മഹഃ രായഃ ആ ഭര | — അസ്മാകമാഹര |
| ഹേ ശവിഷ്ഠ, (അഗ്നേ,) | — ബലവന്നഗ്നേ, |
| സം–ചക്ഷേ അസ്യൈ | |
| മഹി ഭുജേ | — സമ്യക്ദർശനീയായ പൃഥിവ്യാ സ്സംബന്ധിനേ മഹതേ ഭോഗായ |
| നഃ മഹി കൃധി | — മഹദന്നം, ബലംവാ കുരു, സമ്പാദയ |
| ഹേ മഘ–വൻ, | |
| സ്തോതൃ–ഭ്യഃ | — സ്തോതൃകർതൃഭ്യഃ |
| സു–വീര്യം | — ശോഭനപുത്രഭൃത്യാദ്യുപേതം ധനം (കൃധി) |
| (കിംച ശവസാ യുക്തസ്സൻ) ശവസാ ഉഗ്രഃ ന | — കശ്ചിൽക്രൂരഃ ബലേന മഥീർവതി തദ്വൽ |
| മഥീഃ | — അസ്മദ്വിരോധിനോനാശയ |

അർത്ഥം—അല്ലയോ അഗ്നേ, അപ്രകാരമുള്ള അവിടന്ന് ഞങ്ങൾക്ക് ഏററവും സമീപത്തിൽ, വേദിയിൽ കത്തിക്കാളി കാണപ്പെടുന്നവനായി, ദേവന്മാരോടൊത്ത് ആനന്ദിക്കുന്നവനായി, നല്ല ചൈതന്യമുററവനായി, അവിടത്തെ അനുഗ്രഹത്താൽ നല്ല മനസ്സോടുകൂടിയ ഞങ്ങളോടുകൂടിയവനായി, മഹത്തായ സമ്പത്ത് ഞങ്ങൾക്കണച്ചാലും. അല്ലയോ ബലവാനായ അഗ്നേ, നല്ലപോലെ കാണത്തക്ക മഹത്തായ സൌമ്യമായ ഭോഗത്തിന്നായിക്കൊണ്ട് ഞങ്ങൾക്ക് മഹത്തായ അന്നം (പുഷ്ടി, ബലം) ഉണ്ടാക്കിത്തന്നാലും. അല്ലയോ ധനവാനായ അഗ്നേ, സ്തോതാക്കൾക്ക് സൽപുത്രഭൃത്യാദികളോടുകൂടിയ സമ്പത്തുണ്ടാക്കി കൊടുത്താലും. അവിടന്ന് ബലവാനായി, ഊക്കനായ ഒരു ക്രൂരൻ എതിരാളിയെ അമർത്തുന്നപോലെ, ഞങ്ങളുടെ ശത്രുക്കളെ ഒടുക്കിയാലും.

വർഗ്ഗം 14–15

1 അയം ജായതമനുഷോധരീമണി

ഹോതായജിഷ്ഠ ഉശിജാമനുവ്രത

മഗ്നിസ്വമനുവ്രതം

വിശ്വശ്രുഷ്ടിസ്സഖീയതേ രയിരിവശ്രവസ്യതേ

അദബ്ധോഹോതാ നിഷദദിളസ്പദേ

പരിവീതഇളസ്പദേ

അന്വയം.—

| | |
|---|---|
| ഹോതാ | — ദേവാനാമാഹ്വാതാ |
| യജിഷ്ഠഃ | — അതിശയേനയഷ്ടൃതമഃ |
| അയം അഗ്നിഃ ഉശിജാം | — കാമയിതൄണാം യജമാനാനാം |
| വ്രതം അനു | — കർമ്മലക്ഷീകൃത്യ |
| മനുഷഃ | — മനുഷ്യസ്യ അധ്വര്യോസ്സകാശാൽ |
| ജായത | — അരണിമന്ഥനേനോൽപന്നഃ |

(ന കേവലം പരാത്ഥമേവ) — വിശ്വ–ശ്രുഷ്ടിഃ–വിശ്വവിഷയ
കമ്മവാൻ (സഃ)
സ്വം വ്രതം അനു — സ്വകീയം ഹവിസ്വീകാരാദി
രൂപം കമ്മ അനു ലക്ഷ്യച
സഖി–യതേ — സഖിത്വമാത്മന ഇച്ഛതേ
ശ്രുവസ്യതേ — അതിപ്രസിദ്ധാന്നമാത്മന ഇച്ഛ
തേ യജമാനായ
രയിഃ–ഇവ — ധനസ്ഥാനീയഃ (ജായത)
(ധനം യഥാ സഖ്യം അന്നസമൃദ്ധിം ച സാധയതി തദ്വൽ
അയമഗ്നിരപി തസ്മൈ ദ്വയം സാധയതി.)
(കിം ചായമഗ്നിഃ)
അദബ്ധഃ — കേനാപ്യഹിംസിതഃ
ഹോതാ — ഹോമനിഷ്പാദകഃ
പരി–വീതഃ — പരിധിഭിഃ
പരിതോവേഷ്ടിതസ്സൻ
ഇളഃ പദേ — ഇഡായാഃ, ഭൂമ്യാഃ പദേ
ധരീമണി — സാരഭൂതേ സ്ഥാനേ, വേദ്യാം
ഇളഃ പദേ — മനോഃ പുത്ര്യാഃ ഗോരൂപായാഃ
ഇഡായാഃ പാദന്യാസപ്രദേശേ
നി സദൽ — നിഷീദതി

അത്ഥം—ദേവന്മാരെ വിളിയ്ക്കുന്നവനും ഏററവും യജനീയ നുമായ ഈ അഗ്നി ഫലകാമന്മാരായ യജമാനന്മാരുടെ കമ്മ ത്തെ മുൻനിർത്തി, അധ്വര്യുവിന്റെ അടുക്കൽ അരണികട ച്ചിലിൽ നിന്നു് ജനിച്ചു. അന്യക്കവേണ്ടി മാത്രമല്ല, എല്ലാ വിഷയങ്ങളിലുമുള്ള കമ്മത്തോടുകൂടിയ അവിടുന്നു് സ്വന്തമാ യി ഹവിസ്സു സ്വീകരിയ്ക്കുൽ മുതലായ കമ്മത്തെ ഉദ്ദേശിച്ചും തന്റെ സഖിത്വമിച്ഛിയ്ക്കുന്നവനും യശസ്കരമായ അന്നമാഗ്രഹി യ്ക്കുന്നവനുമായ യജമാനന്നു് ധനാഗമസ്ഥാനീയനായും ജനിച്ചു. (ധനം കൊണ്ടു് സഖ്യവും അന്നസമൃദ്ധിയും കൈവരുന്ന പോലെ അവരണ്ടും അഗ്നിയും സാധിപ്പിയ്ക്കുന്നു. അതുകൊണ്ടു ധനാഗമസ്ഥാനീയത്വം.) കൂടാതെ ഈ അഗ്നി ആരാലും കേടേ ല്പിക്കപ്പെടാതെ, ഹോമനിവ്വാഹകനായി പരിധികളാൽ (ഹോമകുണ്ഡത്തിന്നു് ചുറാം വിരിയ്ക്കുന്ന ദഭ പുല്ലുകളാൽ) ചുററ പ്പെട്ടവനായി, ഭൂമിയുടെ പദത്തിൽ, വേദിയിൽ മനുവിന്റെ

4 അയം മിത്രായ വരുണായ ശന്തമ

സ്സോമോ ഭൂത്വവപാനേഷ്വാഭഗോ

ദേവോദേവേഷ്വാഭഗഃ

തം ദേവാസോജ്ജുഷേ രത വിശ്വേ അദ്യസജോഷസഃ

തഥാ രാജാനാകരഥോയദീമഹ

ഋതാവാനായദീമഹേ

അന്വയം:—

| | |
|---|---|
| അയം സോമഃ | — അസ്മാഭിർഹൂയമാനസ്സോമഃ |
| മിത്രായ വരുണായ (ച) | |
| ശം–തമഃ ഭൂത്വ | — പീയമാനസ്സൻ സുഖതമഃ ഭവത്വ |
| അവ–പാനേഷ്വ | — അവാങ്മുഖചമസപാനേഷ്വ വിഷയേഷ്വ |
| ആ–ഭഗഃ | — സർവ്വതഃ ഭജനീയഃ (ഭവത്വ) |
| (കിംച) ദേവഃ ദേവേഷ്വ | — ദീപ്യമാനഃ ഇതരദേവേഷ്വ |
| ആ–ഭഗഃ | — തൈഃ സർവ്വതഃ ഭജനീയഃ (ഭവത്വ) |
| (കിം ച) തം സ–ജോഷസഃ | — സോമം സാമാന പ്രീതിയുക്താഃ |
| വിശ്വേ ദേവാസഃ | — സർവ്വേദേവാഃ |
| അദ്യ ജുഷേരത | — അസ്മിന്നഹനി സേവന്തേ |
| തഥാ രാജാനാ | — രാജമാനൌ മിത്രാവരുണൌ യുവാം |
| കരഥഃ | — കുരുതം, സേവേഥേ |
| യത് ഈമഹേ | — യസ്മാൽ കാരണാൽ പ്രാപ്നമഃ തൽ ദേവാൻ യാചാമഹേ |
| (തഥാ) ഋത–വാനാ | — ഋതവന്തൗ, സത്യവന്തൗ മിത്രാവരുണൗ |
| യത് ഈമഹേ | — യദഭിമതം ഫലം തദ്യാചാമഹേ |

1

അർത്ഥം—ഞങ്ങളാൽ വിളിയ്ക്കപ്പെടുന്ന ഈ സോമൻ (സോമം) മിത്രനും–വരുണനും കുടിയ്ക്കത്തക്കതായി സ്വഭതമമായി ഭവിയ്ക്കട്ടെ. ചരിച്ചു പിടിച്ച വാലൻ മരികയിൽ നിന്ന് അവർക്ക് മോന്തത്തക്കതായി ഭവിയ്ക്കട്ടെ. പിന്നെ പ്രകാശിക്കുന്നതായി, മററുദേവന്മാരാലും മോന്തത്തക്കതായി ഭവിയ്ക്കട്ടെ. ആ സോമത്തെ ഒരുപോലെ സന്തുഷ്ടരായ എല്ലാ ദേവന്മാരും ഇന്ന് സേവിയ്ക്കുന്നു. അതുപോലെ മിത്രവരുണന്മാരായ നിങ്ങളും സേവിയ്ക്കുന്നു. യാതൊരുകാരണത്താൽ ദേവന്മാരോട് പ്രാപ്യമായതു് യാചിയ്ക്കുന്നുവോ, ആ കാരണത്താൽ സത്യനിരതന്മാരായ മിത്രാവരുണന്മാരോടും അഭിമതഫലം യാചിയ്ക്കുന്നു.

5 യോമിത്രായവരുണായാവിധജ്ജനോ

നർവ്വാണംതംപരിപാതോ അംഹസോ

ദാശ്വാംസംമർത്തമംഹസഃ

തമര്യമാഭിരക്ഷത്യൃജൂയന്തമനുവ്രതം

ഉക്ഥൈര്യഏനോഃ പരിഭൂഷതിവ്രതം

സ്തോമൈരാഭൂഷതിവ്രതം

അന്വയം:—

| | |
|---|---|
| യഃ ജനഃ മിത്രായ വരുണായ | — മിത്രം വരുണം ച (കർമ്മണി ചതുർത്ഥീ) |
| അവിധത് | — പരിചരത് |
| തം അനർവ്വാണം | — അദ്വേഷിണം ജനം, യജമാനം |
| അംഹസഃ | — ന്യൂനാതിരേകജനിതാത് പാപാത് |
| (തൌ) പരി പാതഃ | — പരിതോരക്ഷതാം |
| ദാശ്വാംസം മർത്തം | — ഹവിർദ്ദത്തവന്തം മരണധർമ്മാണം |
| അംഹസഃ | — സർവ്വസ്മാദപിപാപാത് പരിപാതഃ |

| | |
|---|---|
| അര്യമാ | — സർവ്വേഷാം നിയന്താദേവ (അപി) |
| യഃ ഉക്ഥൈഃ | — ശസ്ത്രൈഃ |
| ഏനോഃ വ്രതം | — ഏനയോഃ, മിത്രാവരുണയോഃ കർമ്മ |
| പരി—ഭൂഷതി | — പരിഗൃഹ്ണാതി |
| (തഥാ) സ്തോമൈഃ വ്രതം | — ഗാനയുക്ത മന്ത്രസാധ്യൈഃ യുഷ്മദീയം കമ്മ |
| ആ—ഭൂഷതി | — സർവ്വതോലംകരോതി |
| ഋജൂ—യന്തം തം | — ദേവേഷ്വാജ്ജവമാചരന്തം (തം) |
| അനു വ്രതം | — തദീയകർമ്മാനുലക്ഷ്യ |
| അഭി രക്ഷതി | — അഭിതോ രക്ഷതി |

അത്ഥം—ഏതൊരുവൻ മിത്രനെയും വരുണനെയും സേവിക്കുന്നുവോ, ആ യജമാനനെ അവർ ശത്രുരഹിതനാക്കി, കമ്മത്തിൽ ഏററക്കുറവുകൊണ്ടുവന്ന പാപ (ദോഷ) ത്തിൽ നിന്നു് രക്ഷിക്കുന്നു ഹവിസ്സേകുന്ന മനുഷ്യനെ എല്ലാ പാപത്തിൽ നിന്നും രക്ഷിക്കുന്നു ശസ്ത്രമന്ത്രങ്ങളാൽ മിത്രവരുണന്മാക്കുള്ള കമ്മത്തെ ചെയ്യുകയും ഗാനാത്മകമന്ത്രങ്ങളാൽ (സാമസ്തുതികളാൽ) സാധിക്കേണ്ടും കമ്മമനുഷ്ഠിക്കുകയും ചെയ്തു് ഏവൻ അവരെ അലങ്കരിക്കുന്നുവോ, കൊണ്ടാടുന്നുവോ, ദേവന്മാരിൽ നേരുള്ള അവനെ തൻെറ കമ്മത്തിനു തക്കവിധം അര്യമാവും അടുത്തണഞ്ഞു രക്ഷിക്കുന്നു

6 നമോദിവേ ബൃഹതേ രോദസീഭ്യാം
മിത്രായവോചം വരുണായ മീള്ഹുഷേ
സുമൃളീകായമീള്ഹുഷേ
ഇന്ദ്രമഗ്നിമുപസ്തുഹിദ്യുക്ഷമര്യമണം ഭഗം
ജ്യോഗ്ജീവന്തഃ പ്രജയാസചേമഹി
സോമസ്യോതീ സചേമഹി

അന്വയം–

| | |
|---|---|
| ബൃഹതേ ദിവേ നമഃ വോചം | — മഹതേ ദ്യോതമാനായ സൂര്യായ നമസ്കാരോപലക്ഷിതം സ്തോത്രം ബ്രവീമി, സ്തൗമി |
| രോദസീഭ്യാം | — ദ്യാവാപൃഥിവിഭ്യാം നമോവോചം |
| (തഥാ) മിത്രായ (നമഃ) വോചം | |
| വരുണായ (നമോവോചം) | |
| (തഥാ) മീള്ഹുഷേ സു–മൃളീകായ മീള്ഹുഷേ | — അഭിമതഫലസ്യ സേക്രേ ശോഭനസുഖയിത്രേ, രുദ്രായ നമോവോചം |
| (യജമാനഃ ആത്മാനംപ്രതിബ്രവീതി) | |
| (ഹേ ആത്മൻ,) ഇന്ദ്രം, | |
| അഗ്നിം, ദ്യുക്ഷം | — ദീപ്തിമന്തം |
| അര്യമണം, ഭഗം (ച) ഉപ | — ഉപേത്യ |
| സ്തുഹി | — ബുദ്ധ്യാപ്രാപ്യ സ്തുതിംകുരു |
| (ഹേ ദേവാഃ യുഷ്മദനുഗ്രഹാൽ) ജ്യോക് | — ചിരകാലം |
| ജീവന്തഃ | — ജീവനോപേതാഃ വയം |
| പ്ര–ജയാ സചേമഹി | — പുത്രാദിനാ സംഗതാ ഭൂയാസ്മ |
| (കിംച) സോമസ്യ ഊതീ | — ഇന്ദോഃ ഊത്യാ |
| സചേമഹി | — രക്ഷണേനസഹിതാ ഭൂയാസ്മ |

അർത്ഥം–മഹാനും, പ്രകാശവാനുമായ സൂര്യന്നായി ഞാൻ നമസ്കാരത്തോടുകൂടിയ സ്തോത്രം ചൊല്ലുന്നു ദ്യാവാപൃഥിവികളെയും സ്തുതിക്കുന്നു അതുപോലെ മിത്രനെ സ്തുതിക്കുന്നു വരുണനെ സ്തുതിക്കുന്നു അഭീഷ്ടവർഷിയും സുഖദാനക്കുന്നവനുമായ രുദ്രനെ സ്തുതിക്കുന്നു (എന്നി യജമാനൻ ആത്മാവിനോട് പറയുന്നു ) അല്ലയോ ആത്മൻ, ഇന്ദ്രനെയും അഗ്നിയെയും പ്രദീപ്തനായ അര്യമാവിനെയും ബുദ്ധികൊണ്ട് ധ്യാനിച്ച് സ്തുതിക്കുക അല്ലയോ ദേവന്മാരെ, നിങ്ങളുടെ അനുഗ്രഹത്താൽ ചിരകാലം ജീവിച്ച് ഞാൻ പുത്രാദികളോടു സംഗമിച്ച് വാഴാവൂ സോമന്റെ രക്ഷണത്തോടുകൂടിയവനായി ഭവിച്ചാവൂ

7 ഊതീദേവാനാംവയമിന്ദ്രവന്തോ

മംസീമഹിസ്വയശസോമരുദ്ഭിഃ

അഗ്നിർമ്മിത്രോവരുണശ്ശർമ്മയംസ

ന്തദശ്യാമമഘവാനോവയംച

വ 26

അന്വയം:—

| | |
|---|---|
| ഇന്ദ്ര–വന്തഃ | — പ്രീതേനേന്ദ്രേണസഹിതാഃ |
| സ്വ–യശസഃ | — സ്വായത്തകീർത്തയഃ |
| മരുൽ–ഭിഃ | — സ്തുത്യാഹ്വൈഃ മരുത്ഭിരനുഗൃഹീതാഃ |
| വയം ദേവാനാം ഊതീ | — ഊത്യാ, രക്ഷണേന (രക്ഷിതാഃ) |
| മംസീമഹി | — മന്യേമഹ। |
| (കിം ച) അഗ്നിഃ മിത്രഃ | |
| വരുണഃ ശർമ്മ യംസൻ | — അസ്മാകം സുഖം പ്രായച്ഛൻ |
| മഘ–വാനഃ | — ധൈത്താന്നവന്തഃ |
| വയം ച തൽ അശ്യാമ | — സുഖം പ്രാപ്നയാമ |

അർത്ഥം—പ്രീതനായ ഇന്ദ്രനോടുകൂടിയവരും സ്വകർമ്മത്താൽ സ്വയം കീർത്തിനേടിയവരും മരുത്തുക്കളാൽ സ്തുതികളെക്കൊണ്ട് അനുഗൃഹീതരുമായ നമ്മൾ ദേവന്മാരുടെ രക്ഷണത്താൽ കാക്കപ്പെട്ടവരായി വിചാരിക്കുന്നു. കൂടാതെ, അഗ്നിയും, മിത്രനും, വരുണനും നമുക്ക് സുഖമണച്ചിരിക്കുന്നു. ആ ദേവന്മാരാൽ അരുളപ്പെട്ട അന്നത്തോട് (പുഷ്ടിയോട്) കൂടിയ നമ്മളും സുഖം പ്രാപിച്ചാവൂ.

# അദ്ധ്യായപീഠിക

## അഷ്ടകം—2 അദ്ധ്യായം—2

പരുച്ഛേപ്യം തുടങ്ങുന്നു. 1–ാം വർഗ്ഗത്തിൽ മിത്രാവരുണന്മാരും 2ൽ പൂഷാവും 3–4ൽ പല ദേവന്മാരും ദേവതകളായി പരുച്ഛേപ്യം അവസാനിക്കുന്നു. 4ൽ പെട്ട 11–ാം മന്ത്രം വൈശ്വദേവത്തിൽ പിതൃക്കൾക്ക് ഹവിസ്സു നൽകാൻ ഉപയോഗിക്കുന്നു. 5–6–7–8–9 കൂടി അഗ്നിദേവതാകം. 10–11കൂടി ആപ്രീസൂക്തമാണ്. *സമിദ്ധൻ മുതൽ അഗ്നിയെ* വിവിധ രൂപങ്ങളിൽ സ്തുതിക്കുന്നു. ഒരു ഋക്കിൽ മാത്രം ഇന്ദ്രൻ ദേവത. ആപ്രീസൂക്തത്തിന്റെ സ്വഭാവം ഒന്നാമഷ്ടകം ഒന്നാം അധ്യായത്തിന്റെ പീഠികയിൽ വിവരിച്ചിട്ടുണ്ട്. 12 മുതൽ 19കൂടി അഗ്നിതന്നെ ദേവത. 20 മുതൽ 23 കൂടി മിത്രാവരുണന്മാർ ദേവത. 22-ാം വർഗ്ഗത്തിൽ ഒന്നാം ഋക്ക് വിവാഹത്തിനും മററും മന്ത്രപൂർവ്വമായ വസ്ത്രധാരണത്തിനുപയോഗിക്കുന്നു. 23 മുതൽ 26 കൂടി വർഗ്ഗങ്ങൾ വിഷ്ണുസൂക്തങ്ങളിൽ പെട്ടതു്. ഒന്നു രണ്ടിടങ്ങളിൽ ഇന്ദ്രവിഷ്ണുക്കളാണ് ദേവത. 27ൽ അശ്വികൾ ദേവത.

അഷ്ടകം—2 അധ്യായം—2 വർഗ്ഗം—1
പരുച്ഛേപഃ ഋഷിഃ അതിശാക്വരം ഛന്ദഃ മിത്രാവരുണൌ ദേവതാ

1 സുഷുമായാതമദ്രിഭിഃ ഗോശ്രീതാമത്സരാഇമേ
സോമാസോമത്സരാഇമേ
ആരാജാനാദിവിസ്പൃശാസ്മത്രാഗന്തമുപനഃ
ഇമേവാംമിത്രാവരുണാഗവാശിരഃ
സോമാശുക്രാഗവാശിരഃ

അന്വയം:–

| | |
|---|---|
| (ഹേ മിത്രാവരുണൌ) | |
| ആ യാതം | — അസ്മദ്യജ്ഞംപ്രതി ആഗച്ഛതം |
| അദ്രി–ഭിഃ സുസുമ | — അഭിഷവസാധനൈഃ സുതവന്തഃ വയം |
| (അതഃ) ഗോ–ശ്രീതാഃ | — പയോഭിർമ്മിശ്രിതാഃ |
| മത്സരാഃ | — തൃപ്തിഹേതവഃ സോമാഃ |
| ഇമേ | — പുരതോഗൃഹീതാവർത്തന്തേ (അതഃ ആയാതം) |
| ഇമേ സോമാസഃ | |
| മത്സരാഃ | — മദഹേതവഃ |
| രാജാനാ | — രാജനശീലൌ |
| ദിവി–സ്പൃശാ | — ദ്യുലോകവാസിനൌ |
| അസ്മ–ത്രാ | — അസ്മൽപാലകൌ (യുവാം) |
| നഃ ഉപ ആ ഗന്തം | — അസ്മദ്യജ്ഞം ഉപാഗച്ഛതം |
| (കിം ച) ഹേ | |
| മിത്രാവരുണാ | — മിത്രാവരുണൌ |
| വാം ഇമേ സോമാഃ | — യുവയോരർത്ഥായ ഇമേസോമാഃ |
| ഗോ–ആശിരഃ | — ക്ഷീരൈഃ ആശിരഃ, മിശ്രീതാഃ |
| ഗോ–ആശിരഃ | — ഗോഭിഃ, സ്തുതിലക്ഷണൈഃ മന്ത്രൈഃ പൂതാഃ |
| (അത ഏവ) ശുക്രാഃ | — ദീപ്താഃ |

അർത്ഥം—അല്ലയോ മിത്രവരുണന്മാരേ, ഞങ്ങളുടെ യജ്ഞത്തെ ഉദ്ദേശിച്ചു വന്നാലും. പിടിക്കല്ലുകളാൽ സോമങ്ങൾ ഞങ്ങൾ സംസ്കരിച്ചു വെച്ചിരിക്കുന്നു. അവ പാൽ ചേർത്തവയാണ്. നിങ്ങൾക്കു തൃപ്തിഹേതുക്കളായ ആ സോമങ്ങൾ മുമ്പിൽ കൊണ്ടുവന്നു വെച്ചിരിക്കുന്നു, വന്നാലും. ഈ സോമങ്ങൾ ഹർഷകരങ്ങളാണ്! പ്രകാശവാന്മാരും സ്വർഗ്ഗവാസികളും ഞങ്ങളുടെ രക്ഷിതാക്കളുമായ നിങ്ങൾ ഞങ്ങളുടെ യജ്ഞത്തിന്നു വന്നണഞ്ഞാലും. പിന്നെ അല്ലയോ മിത്രവരുണന്മാരേ, നിങ്ങൾക്കവേണ്ടിയ ഈ സോമങ്ങൾ പാൽചേർത്തവയാണ്. സ്തുതിമന്ത്രങ്ങളാൽ ശുദ്ധീകരിക്കപ്പെട്ടവയാണ്. അതുകൊണ്ടു തന്നെ ദീപ്തങ്ങളാണ്. (മിത്രവരുണന്മാർക്കുള്ള സോമത്തിൽ പാൽ ചേർക്കണമെന്നു തൈത്തരീയ സംഹിതയിൽ വിധിയുണ്ട്).

2 ഇമ ആയാതമിന്ദവസ്സോമാസോദധ്യാശിര
സ്സുതാസോദധ്യാശിരഃ
ഉതവാമുഷസോബുധിസാകം സൂര്യസ്യരശ്മിഭിഃ
സുതോമിത്രായ വരുണായ പീതയേ
ചാരുരൃതായ പീതയേ

അന്വയം:-

(ഹേ മിത്രാവരുണൌ),
ആ യാതം — ആഗച്ഛതം
ഇന്ദവഃ സോമാസഃ — ക്ലേദനസമർത്ഥാഃ സോമാഃ
ദധി-ആശിരഃ — ദധ്യാശ്രയണവന്തസ്സുതാഃ
ഇമേ — പുരോഗ്രഹേണ ഗൃഹീതം വർത്തന്തേ (അതഃ ആയാതം)
ദധി-ആശിരഃ — ധീയമാനാശിരഃ സോമാഃ
സുതാസഃ — മന്ത്രേണ ഗ്രാവഭിരഭിഷുതാഃ സമ്പന്നാഃ
(ആദിത്യ ഗ്രഹേദധ്യവനയ സൽഭാവാൽ തദപേക്ഷയാ ദധ്യാശിരഃ)
ഉത വാം പീതയേ — അപി ച യുവയോഃ, പാനായ
ഉഷസഃ ബുധി — ഉഷസ്സംബന്ധിനി ബോധേ സതി, പ്രകാശേ സംജാതേ സതി
സൂര്യസ്യ രശ്മി-ഭിഃ
സാകം — സൂര്യകിരണൈസ്സഹപ്രകാശേ ഹവിഷ്പ്രദാനായ സംജാതേസതി
സുതഃ — (സോമഃ) അഭിഷുതഃ
(ഇദാനീം വിഭജ്യ ഉച്യതേ)
മിത്രായ വരുണായ — തദർത്ഥം സോമഃ സുതഃ
(കിംച) ഋതായ — യജ്ഞായ, തന്നിർവ്വാഹകായ

ീതയേ — പാനായ (യജ്ഞസിദ്ധ്യത്ഥം ഹി ദേവാനാം സോമപാനം)

പാരു: — ചരണീയഃ, ഭക്ഷണീയഃ സോമസ്സുതഃ,

അത്ഥം-അല്ലയോ മിത്രവരുണന്മാരേ, വന്നാലും. ദ്രവാത്മകങ്ങളായ സോമങ്ങരം ഇതാ മുമ്പിൽ കണ്ടൻമരികയിൽ വച്ചിരിയ്ക്കുന്നു. അതുകൊണ്ട് വന്നാലും. (ആദിത്യനുള്ള ഗ്രഹത്തിൽ, കണ്ടൻ മരികയിൽ തൈർ ചേർക്കാറുണ്ട്.) നിങ്ങരംക്ക് കുടിയ്ക്കാനായി ഉഷസ്സിൻെറ ബോധം, (ഉണർച്ച്) പ്രകാശം തെളിയുമ്പോരം, സൂര്യരശ്മികളോടൊത്തു് പ്രകാശം തെളിഞ്ഞ് ഹവിർദ്ദാനം കാലമാകുമ്പോരം, സോമം ചതച്ചൊരുക്കിയിരിയ്ക്കുന്നു. (എന്നി പരോക്ഷമായിപറയുന്നു ) മിത്രനും, വരുണനും വേണ്ടി സോമം ചതച്ചു വെച്ചിരിയ്ക്കുന്നു. യജ്ഞത്തിന്നു്, യജ്ഞനിർവ്വാഹകന്ന് കുടിക്കാനായി സോമം ചതച്ചുവെച്ചിരിയ്ക്കുന്നു. (യജ്ഞസിദ്ധി ദേവന്മാരുടെ സോമപാനത്താലത്രെ.)

3 താംവാം ധേനും ന വാസരീമംശും ദുഹന്ത്യദ്രിഭി
സ്സോമം ദുഹന്ത്യദ്രിഭിഃ
അസ്മത്രാഗന്തമുപനോവ്വാഞ്ചാ സോമപീതയേ
അയം വാം മിത്രാവരുണാനൃഭിസ്സുത
സ്സോമ ആ പീതയേ സുതഃ (വ. 1)

അന്വയം:-

വാം അംശും — യുവയോസ്സംബന്ധിനം വല്ലീരൂപം സോമം

താം വാസരീം ധേനും ന — പ്രസിദ്ധാം, അഗ്നിഹോത്രാദ്യത്ഥാം, സവ്വാങ്ഗാച്ഛാദിതപയസ്ക്കാം (ബഹുക്ഷീരാം) പ്രീണയിത്രീംഗാം ഇവ

| | |
|---|---|
| അദ്രി–ഭിഃ ദുഹന്തി | — ഗ്രാവഭിഃ അധ്വര്യവഃ സമ്പാദയന്തി |
| (കിം ച) അദ്രി–ഭിഃ സോമം ദുഹന്തി | — ഗ്രാവഭിഃ യുഷ്മദർത്ഥം സമ്പാദയന്തി |

(വല്ലീരൂപം സോമം യുഷ്മദർത്ഥമേവ ഉദകനാപ്ലാവ്യ, രസം ദുഹന്തി)

| | |
|---|---|
| (കിം ച) അവ്വാഞ്ചാ | — അസ്മദഭിമുഖൌസന്തൌ |
| സോമ–പീതയേ | — സോമപാനായ |
| അസ്മ–ത്രാ | — അസ്മൽത്രാതാരൌയുവാം |
| നഃ ഉപ ഗന്തം | — അസ്മദീയംയജ്ഞംഉപാഗച്ഛതം |
| (കിം ച) ഹേ മിത്രാവരുണാ വാം അയം സോമഃ | — മിത്രാവരുണൌ യുഷ്മദർത്ഥമയം സോമഃ |
| നൃ–ഭിഃ സുതഃ | — നേതൃഭിഃ, ഋത്വിക്ഭിഃ അഭിഷുതഃ |
| ആ പീതയേ സുതഃ | — സമ്പൂർണ്ണപാനായാഭിഷുതഃ (അതഃ ആഗച്ഛതം) |

അർത്ഥം–നിങ്ങാംക്കള്ള സോമവള്ളി, പ്രസിദ്ധമായി അഗ്നിഹോത്രത്തിനുവേണ്ടി പാലൊഴുകുന്ന പശുവിനെ കറക്കുന്നപോലെ, പിടിക്കല്ലുകളാൽ അധ്വര്യുക്കാം ഇടിച്ച് നീരൊരുക്കുന്നു., പിടിക്കല്ലുകളാൽ നിങ്ങാംക്കവേണ്ടി സോമനീർ കറക്കുന്നു. (സോമവള്ളി നിങ്ങാംക്കവേണ്ടി വെള്ളത്തിൽ മുക്കി ച്ചതച്ച് രസം കറന്നെടുക്കുന്നു ) അല്ലയോ മിത്രവരുണന്മാരേ, ഞങ്ങാംക്കഭിമുഖരായി, ഞങ്ങളുടെ രക്ഷകരായി, ഞങ്ങളുടെ യജ്ഞത്തിൽ നിങ്ങാം വന്നുചേന്നാലും ഈ സോമം ഋത്വിക്കുകളാൽ സംസ്കരിക്കപ്പെട്ടതാണ് നിങ്ങാംക്ക് മതിയാവോളം പാനത്തിന്നായി സംസ്കരിക്കപ്പെട്ടതാണ്. അതുകൊണ്ട വന്നാലും

വർഗ്ഗം —2—അത്യഷ്ടിശ്ഛന്ദഃ പൂഷാദേവതാ

1 പ്രപ്രപൂഷ്ണസ്തുവിജാതസ്യശസ്യതേ
മഹിത്വമസ്യ തവസോനതന്ദതേ
സ്തോത്രമസ്യ ന തന്ദതേ
അച്ഛാമിസുമ്നയന്നഹമന്ത്യൂതിം മയോഭുവം
വിശ്വസ്യയോമന ആയുയുവേമഖോ
ദേവ ആയുയുവേമഖഃ

അന്വയം:—

| | |
|---|---|
| തുവി–ജാതസ്യ | — ബഹുയജമാനാത്മുൽപന്നസ്യ |
| അസ്യ പൂഷ്ണഃ | — പോഷകസ്യ, ഏതന്നാമകസ്യ ദേവസ്യ |
| തവസഃ മഹി–ത്വം | — ബലസ്യ മഹത്വം |
| പ്ര–പ്ര ശസ്യതേ | — സർവ്വൈഃ പ്രശസ്യതേ |
| ന തന്ദതേ | — നഹിനസ്യി |
| അസ്യ സ്തോത്രം ന തന്ദതേ | — നഹിനസ്യി, നവിരമതി |

(ജഗൽ പോഷകത്വാൽ സർവ്വോപി ജനഃ തം സർവ്വദാ സ്തൌതി)

| | |
|---|---|
| (യജമാനഃ) അഹം | |
| (അപി) സുമ്ന–യൽ | — സുഖമിച്ഛൻ |
| അന്തി–ഊതിം | — ആസന്നരക്ഷണം, സ്തുത്യനന്തര മേവവരപ്രദം |
| മയഃ–ഭുവം | — സുഖസ്യോൽപാദകം തം |
| അച്ഛാമി | — സ്തൌമി |
| യഃ മഖഃ | — യഃ യജ്ഞവാൻ |
| വിശ്വസ്യ | — സർവ്വസ്യ സ്തോതുഃ, ഋത്വിജഃ |
| മനഃ ആ-യുയുവേ | — സമന്താൽ, ശീഘ്രവരപ്രദാനാൽ മിശ്രയതി |

(കിംച യഃ) ദേവഃ — ദീപ്യമാനഃ
മഖഃ ആ–യുയുവേ — മഖം, യജ്ഞം സമ്പൂർത്തിപര്യന്തം മിശ്രയതി (തമച്ഛാമി)

അർത്ഥം—പല യജമാനന്മാരക്കുംവേണ്ടി പലപാട് പ്രത്യക്ഷനാകുന്ന ഈ പൂഷാവെന്ന ദേവന്റെ ബലത്തിന്റെ വലുപ്പം എല്ലാവരാലും സ്തുതിയ്ക്കപ്പെടുന്ന ആത്മതിനെ ഹനിക്കുന്നില്ല. അവിടുത്തെ സ്തോത്രത്തെയും ഹനിക്കുന്നില്ല യാതൊരിക്കലും നില്ക്കുന്നില്ല ജഗൽപോഷകത്വംകൊണ്ട് എല്ലാവരുമെപ്പോഴും അവിടുത്തെ സ്തുതിക്കുന്ന യജമാനനായ ഞാനും സുഖം നേർന്നുകൊണ്ട്, ക്ഷിപ്രവരപ്രദനും, സുഖദാതാവുമായ അവിടുത്തെ സ്തുതിക്കുന്നു. യാതൊരു പൂഷാവ് യജ്ഞത്തോടു കൂടിയവനും, (യജ്ഞാത്മാവും,) എല്ലാ ഋത്വിക്കുകളുടെയും മനസ്സിനെ പെട്ടെന്നുള്ള വരദാനംകൊണ്ട് സന്തോഷിപ്പിക്കുന്നവനമാണോ, പിന്നെ യാതൊരു ദേവൻ യജ്ഞത്തെ സമാപ്തിവരെ എത്തിക്കുന്നുവോ, ആ പൂഷാവിനെ ഞാൻ സ്തുതിക്കുന്നു.

2 പ്രഹിത്വാ പൂഷന്നജിരന്നയാമനി
സ്തോമേഭിഃകൃണ്വഋണവോയഥാമൃധ
ഉഷ്ട്രോനപീപരോമൃധഃ
ഹുവേയത്വാമയോഭുവം ദേവംസഖ്യായമർത്ത്യഃ
അസ്മാകമാങ്ഗൂഷാന്ദ്യുമ്നിനസ്കൃധി
വാജേഷുദ്യുമ്നിനസ്കൃധി

അന്വയം:—

ഹേ പൂഷൻ, അജിരം ത്വാ — യജ്ഞദേശം പ്രതിഗമനവന്തം ത്വാം
യാമനി — ഗമനേനിമിത്തഭൂതേസതി
(യാമനി അജിരം) ന — ശീഘ്രഗാമിനമശ്വമിവ
സ്തോമേഭിഃ പ്ര കൃണ്വേ — പ്രകൃഷ്ടം കരോമി

| | |
|---|---|
| യഥാ മൃധഃ | — സംഗ്രാമാനദ്ദിശ്യ |
| ഋണവഃ | — ഗതിമന്തഃ തഥാ പ്രകൃണോ! |
| (കിംച) മൃധഃ | — ഹിംസകാൻയോദ്ധൄൻ സംഗ്രാമേ |
| ഉഷ്ട്രഃ ന | — യഥാഭാരംവോഢാ, പാരയതി തദ്വൽ |
| പീപരഃ ഹി | — പാരം നയസിഖലു |
| യൽ മയഃ—ഭവം | — യസ്മാൽ കാരണാൽ സുഖസാധകം |
| ദേവം ത്വാ | — ദേവനശീലം പൂഷണം ത്വാം |
| സഖ്യായ മർത്യഃ ഹ്വവേ | — പ്രിയകരണായമരണധർമ്മാഹം ആഹ്വയാമി |
| (ഏവമാഹൂതസ്സൻ) | |
| അസ്മാകം ആങ്ഗൂഷാൻ | — മന്ത്രാഹ്വാനഘോഷാൻ |
| ദ്യുമ്നിനഃ കൃധി | — ദ്യോതനവതഃ കുരു |
| (കിം ച) വാജേഷു | — സംഗ്രാമേഷു |
| ദ്യുമ്നിനഃ കൃധി | — അസ്മദ്വൈരിണോജിത്വാ, തേഷാമന്നംമയികുരു |

അർത്ഥം—അല്ലയോ പൂഷാവേ, യജ്ഞസ്ഥാനത്തെ ഉദ്ദേശിച്ച് വന്നരുളുന്ന അവിടുത്തെ, യാത്രയിൽ ശീഘ്രഗാമിയായ കുതിരയെ സന്തോഷിപ്പിക്കുന്നപോലെ, സ്തോത്രങ്ങളാൽ പുകഴ്ത്തുന്നു. പടക്കളത്തെ ഉന്നംവെച്ച് പോകുന്നവരെ എന്നപോലെ പുകഴ്ത്തുന്നു. ഭാരം വഹിക്കുന്ന ഒട്ടകം (മരുഭൂമിയുടെ) കരയെത്തിക്കുന്നപോലെ, ശൂരന്മാരായ യോദ്ധാക്കളെ യുദ്ധത്തിൽ അവിടുന്ന് കര കടത്തുന്നുവല്ലൊ. അക്കാരണത്താൽ സുഖദാതാവായി, പ്രകാശവാനായി പൂഷാവായ അവിടുത്തെ വെറും മനുഷ്യനായ ഞാൻ വിളിക്കുന്നു. അപ്രകാരം വിളിക്കപ്പെട്ട്, ഞങ്ങളുടെ സ്തോത്രഘോഷങ്ങളെ തെളിവുററതാക്കിയാലും. പിന്നെ, യുദ്ധങ്ങളിൽ ഞങ്ങളുടെ ശത്രുക്കളെ ജയിച്ച് അവരുടെ അന്നം (പുഷ്ടി) എനിക്കാക്കിയാലും.

3 യസ്യതേപൂഷന്ത്സഖ്യേവിപന്യവഃ

ക്രത്വാചിൽസന്തോവസാബുഭുജ്ഞിര

ഇതിക്രത്വാബുഭുജ്ഞിരേ

താ മന്ത്വാ നവീയസീം നിയുതം രായ ഈമഹേ

അഹേളമാന ഉരുശംസസരീ ഭവ

വാജേവാജേസരീഭവ

അന്വയം -

ഹേ പൂഷൻ, യസ്യ തേ
സഖ്യേ — തവസഖിത്വേ ഹിതകാരണേ
ക്രത്വാ ചിൽ — പ്രകൃഷ്ടേന കർമ്മണൈവ
സന്തഃ — ഭവന്തം പ്രീണയിതാരസ്സന്തഃ
വിപന്യവഃ — വിശേഷേണ സ്തോതൃശീലാ യജമാനാഃ
അവസാ — ത്വത്കൃതേന രക്ഷണേന രക്ഷിതാസ്സന്തഃ
ബുഭുജ്ഞിരേ — ഭോഗാൻ ഭുഞ്ജതേ
ഇതി ക്രത്വാ — ഏവം ഭവത്സംബന്ധാ കർമ്മണാ
ബുഭുജ്ഞിരേ — ഭോഗാൻ ഭുഞ്ജതേ
താം നവീയസീം — താദൃശീം നവതരാം രക്ഷാം
അനു — അനുസൃത്യ രക്ഷായാഃ അനന്തരം
നി-യുതം രായഃ — ഏതൽ സംഖ്യാക ധനാനി
ത്വാ ഈമഹേ — ത്വാം യാചാമഹേ
(കിം ച) ഹേ ഉരു-ശംസ — ബഹുധാ സ്തുത്യ, ത്വം
അഹേളമാനഃ — അക്രുധ്യൻ, അസ്മാസു സുമനാസ്സൻ
സരീ ഭവ — അസ്മാഭിഗ്ഗന്തവ്യോ ഭവ
വാജേ-വാജേ — സർവ്വേഷ്വപി സംഗ്രാമേഷു
സരീ ഭവ — ഗമനശീലോ ഭവ, പുരതോഗന്താ

അത്ഥം—അല്ലയോ പൂഷാവേ, യാതൊരവിടത്തെ സഖിത്വത്തിൽ ഉൽകൃഷ്ടകമ്മംകൊണ്ടുതന്നെ അവിടത്തെ പ്രസാദിപ്പിയ്ക്കുന്നവരും, നല്ല സ്തോത്രങ്ങൾ ചൊല്ലുന്നവരുമായ യജമാനന്മാർ, അവിടത്തെ പാലനത്താൽ രക്ഷിതരായി ഭോഗങ്ങൾ അനുഭവിക്കുന്നുവോ, എപ്പോഴും കമ്മങ്ങൾകൊണ്ടു ഭോഗങ്ങൾ അനുഭവിയ്ക്കുന്നുവോ, ആ അവിടത്തെ പുതുപുതുതായ ആ രക്ഷയെ അനുസരിച്ച് (രക്ഷയ്ക്കുശേഷം) ലക്ഷക്കണക്കിൽ ധനം അവിടത്തോട് യാചിയ്ക്കുന്നു. കൂടാതെ പല പാട്ട് സ്തുതിക്കപ്പെടുന്ന പൂഷാവേ, അവിടുന്ന് അക്രോധനായി, ഞങ്ങളിൽ സമ്മനസ്സാന്വനായി, അടുത്തുവരാവുന്നവനായി ഭവിച്ചാലും. എല്ലാ യുദ്ധങ്ങളിലും ഞങ്ങൾക്ക് മുമ്പിൽ നടക്കുന്നവനായി ഭവിച്ചാലും.

4 അസ്യാ ഊഷുണ ഉപസാതയേ ഭുവോ
ഹേളമാനോരരിവാ അജാശ്വ
ശ്രവസ്യതാമജാശ്വ
ഓഷുത്വാവവൃതീമഹിസ്തോമേഭിദ്ദസ്മ സാധുഭിഃ
നഹിത്വാ പൂഷന്നതിമന്യ ആഘൃണേ
നതേ സഖ്യമപഹ്നുവേ

അന്വയം:-

ഹേ അജ–അശ്വ, — (അജാ ഏവാശ്വസ്ഥാനീയാഃ യസ്യ സഃ താദൃശ, പൂഷൻ
നഃ അസ്യാഃ സാതയേ — അസ്യൈ (ചതുത്ഥ്യത്ഥേ ഷഷ്ഠീ) ലാഭായ
അഹേളമാനഃ രരി–വാൻ — അക്രുദ്ധ്യൻ, ദാതാ (ച) സൻ
സു ഉ ഉപ ഭുവഃ — സമീപസ്ഥോ ഭവ
(കിംച) ഹേ അജ–അശ്വ,
ശ്രവസ്യതാം — അന്നമിച്ഛതാമസ്മാകം (രരിവാൻ സൻ ഉപഭുവഃ)
ഹേ ദസ്മ, — ശത്രൂണാം ഉപക്ഷയിതഃ
ഹേ പൂഷൻ, ത്വാ
സാധു–ഭിഃ സ്തോമേഭിഃ — ത്വാം പ്രീണയിതും സമത്ഥൈഃ സ്തോത്രൈഃ

ഓ സു വവൃതീമഹി — സുവൃതഃ ഏവ സുതരാം വർത്തയാമഹി, യജ്ഞാന്തരഗമനാൽ നിവർത്തയാമഃ

(കിം ച) ഹേ ആഘൃണേ,
ത്വാ — ഹവിഷാമാഹർത്തഃ ത്വാം
നഹി അതി–മന്യേ — അവമതിം നൈവകരോമി
തേ സഖ്യം ന അപ–
ഹ്നുവേ — നൈവാപനയാമി, നത്യജാമി, പ്രഖ്യാപയാമി

അർത്ഥം—കതിരയുടെ സ്ഥാനത്തു് വാഹനമായി ആടോടു കൂടിയ പൂഷാവേ, ഞങ്ങൾക്കു് അതിന്റെ സിദ്ധിക്കായി (മുൻ പറഞ്ഞ ധനസമൃദ്ധിക്കായി) അവിടുന്നു് ക്രോധരഹിതനായും വദാന്യനായും സമീപസ്ഥനായി ഭവിച്ചാലും. കൂടാതെ, അല്ലയോ അജാശ്വ, അന്നമിച്ഛിക്കുന്ന ഞങ്ങൾക്കു് അതരുളുന്നവനായി ഭവിച്ചാലും. ശത്രുനാശനനായ പൂഷാവേ, പ്രിയകരങ്ങളായ സ്തോത്രങ്ങളാൽ അവിടത്തെ ഇവിടെത്തന്നെ ഞങ്ങൾ നിറുത്തുന്നു, അന്യയാഗത്തിന്നു് പോകുന്നതിൽ നിന്നു് തടഞ്ഞുനിറുത്തുന്നു. പിന്നെ ഹവിസ്സാഹരിക്കുന്ന പൂഷാവേ, അവിടത്തെ ഞങ്ങൾ ഒരിക്കലും അനാദരിക്കുകയില്ല. അവിടത്തെ സഖ്യത്തെ ഉപേക്ഷിക്കാതെ ഉച്ചത്തിൽ ഘോഷിക്കുന്നു.

വർഗ്ഗം 3–4–അത്യഷ്ടിസ്ത്രിഷ്ടുബ്ബൃഹത്യശ്ഛന്ദാംസി, വിശ്വേദേവാഃ, മിത്രാവരുണൗ, അശ്വിനൗ, ഇന്ദ്രഃ, അഗ്നിഃ, മരുതഃ, ഇന്ദ്രാഗ്നീ, ബൃഹസ്പതിശ്ചദേവതാ.

1 അസ്തുശ്രൗഷട്പുരോഅഗ്നിംധിയാദധ
ആനുതച്ഛർധോദിവ്യംവൃണീമഹ
ഇന്ദ്രവായൂവൃണീമഹേ
യദ്ധക്രാണാവിവസ്വതി നാഭാസന്ദായിനവ്യസീ
അധപ്രസൂനഉപയന്തുധീതയോ
ദേവാँഅച്ഛാനധീതയഃ

അന്വയം:—

| | |
|---|---|
| (അഹം) പുരഃ അഗ്നിം | — പുരതഃ ആഹവനീയാഖ്യം ഉത്തരവേദ്യാം തം |
| ധിയാ ദധേ | — പ്രണയനാദികമ്മണാധാരിത വാനസ്മി |
| തൽ ശർധഃ | — താദൃശം ബലവന്തമഗ്നിം |
| ദിവ്യം ന ആ വൃണീമഹേ | — ദിവിഭവം ക്ഷിപ്രം സംഭജാമഹേ |
| (കിം ച) ഇന്ദ്രവായൂ | |
| വൃണീമഹേ | — വരണം കരോമി |
| യൽഹ വിവസ്വതി | — യസ്മാൽ കാരണാൽ ദീപ്തിമതി |
| നാഭാ | — നാഭൌ, ഭൂമ്യാനാഭിസ്ഥാനേ, ദേവയജനേ, വേദീരൂപേ |
| ക്രാണാ | — സ്വാത്മപ്രകാശനം കുർവ്വാണാ |
| നവ്യസീ | — നവതരാ, സ്തുതിരൂപാവാക് |
| സം-ദായി | — സംബധ്യതേ |
| (യസ്മാൽ സ്തുതിഃ ക്രിയതേ തസ്മാൽ) | |
| അസ്യ ശ്രൌഷട് | — സ്തുതേഃ ശ്രവണം ഭവതു, അഗ്നിഃ ശ്രോതാ ഭവതു |
| അധ നഃ ധീതയഃ | — അനന്തരം അസ്മദീയ സ്തുത്യാദി രൂപാണി യാനി കമ്മാണി |
| പ്ര സു ഉപ യന്തു | — പ്രകർഷേണ സുഷ്ഠു യുഷ്മാനപഗച്ഛന്തു |
| (കിം ച) ദേവാൻ അച്ഛ ന | — അഗ്ന്യാദിദേവാൻ ആഭിമുഖ്യേന പ്രാപ്തുമിവ |
| ധീതയഃ | — അസ്മദീയാനി കമ്മാണി തേഷാം സമീപം പ്രാപ്നുവന്തു |

അത്ഥം—മുമ്പിൽ ആഹവനീയമെന്ന ഉത്തരവേദിയിലെ അഗ്നിയെ (അന്ന്യാധാനം മുതലായ) പ്രണയനകമ്മത്താൽ ഞാൻ ധരിച്ചിരിക്കുന്നു അപ്രകാരം ബലവാനായ അഗ്നിയെ ദ്യോവിലുളവായ അവിടത്തെ ബലത്തെ, ഞാൻ വിളംബം കൂടാതെ ഭജിക്കുന്നു. കൂടാതെ ഇന്ദ്രവായുക്കളെ ഭജിക്കുന്നു. പ്രകാശിക്കുന്ന നാഭിയിൽ, ഭൂമിയുടെ നാഭിസ്ഥാനമായ യാഗവേദിയിൽ, ആളിക്കത്തി സ്വയം തിളങ്ങുന്ന അവിടത്തെ പുതുപുതു സ്തുതിവാക്യം സംബന്ധിക്കുന്നു, സംഗമിക്കുന്നു. അക്കാരണ

ത്താൽ ആ സ്തുതി കേൾക്കപ്പെടട്ടെ അഗ്നി അതു കേൾക്കുന്നവ
നായി ഭവിയ്ക്കട്ടെ പിന്നെ നമ്മുടെ സ്തുതി മുതലായ ദ്രവ്യത്തി
ലുള്ള കർമ്മങ്ങൾ വേണ്ടുംപോലെ അവിടത്തെ അടുക്കലെത്തട്ടെ·
ദേവന്മാരെ നേരെ പ്രാപിയ്ക്കുവാൻ നമ്മുടെ കർമ്മങ്ങൾ അവരു
ടെ അടുക്കലെത്തട്ടെ.

2 യദ്ധത്യന്മിത്രാവരുണാവൃതാദ
ധ്യാദദാഥേഅനൃതംസ്വേനമന്യുനാ
ദക്ഷസ്യസ്വേനമന്യുനാ
യുവോരിത്ഥാധിസദ്മ
സ്വപശ്യാമഹിരണ്യയം
ധീഭിശ്ചനമനസാസ്വേഭിരക്ഷഭി
സ്സോമസ്യസ്വേഭിരക്ഷഭിഃ

അന്വയം —

ഹേ മിത്രാവരുണൌ,
ഋതാത് — ആദിത്യാത്
അനൃതം ത്യത് — നശ്വരം, ശോഷണസ്വഭാവം തത് (ഉദകം)
യത് ഹ സ്വേന മന്യുനാ — യസ്മാത് കാരണാത് സ്വകീയേന തേജസാ
അധി ആ-ദദാഥേ — സർവ്വതോ ദത്ഥഃ
(അഹോരാത്രാഭിമാനി ദേവൌ മിത്രാവരുണൌ ഖലു വൃഷ്ടിം മോചയതഃ)
ദക്ഷസ്യ സ്വേന മന്യുനാ — സമർത്ഥസ്യ സ്വകീയേന തേജസാ അധ്യാദദാഥേ
(കിം ച ഹേ മിത്രാ വരുണൌ) യുവോഃ — യുവയോഃ

| | |
|---|---|
| ഇത്ഥാ സദ്മ—സു | — ഇത്ഥം യജ്ഞസദനേഷു |
| ധീഭി: | — ത്വദ്ദ്വൈശ്യൈഃ യജ്ഞാദിരൂപൈഃ കർമ്മഭിഃ |
| മനസാ ചന | — ത്വദാസക്തേന ചേതസാ ച |
| സ്വേഭിഃ അക്ഷ-ഭിഃ | — ആത്മീയൈഃ ചക്ഷുരിന്ദ്രിയൈഃ |
| അധി അപശ്യാമ | — പശ്യേമ |
| സോമസ്യ സ്വേഭിഃ | |
| അക്ഷ—ഭിഃ | — സോമം (കർമ്മണിഷഷ്ഠി) ച ആത്മീയൈഃ ഇന്ദ്രിയൈഃ അധിപശ്യാമ |

അർത്ഥം—അല്ലയോ മിത്രവരുണന്മാരെ, വററിനശിക്കുന്ന സ്വഭാവമുള്ള ആ വെള്ളത്തെ ആദിത്യങ്കൽ നിന്നു് നിങ്ങൾ യാതൊരു കാരണത്താൽ സ്വന്തം തേജസ്സുകൊണ്ടു് എമ്പാടും പരത്തുന്നുവോ, (പകലിരവുകളുടെ അധിദേവതകളായ മിത്രവരുണന്മാരാണു് മഴയെ തുറന്നുവിടുന്നതു്") എന്തിന്നുംപോന്ന സ്വതേജസ്സുകൊണ്ടു് പരത്തുന്നുവോ, ആ കാരണത്താൽ നിങ്ങളുടെ സ്വർണ്ണമയമായ രൂപം യജ്ഞഗൃഹങ്ങളിൽ നിങ്ങളെ ഉദ്ദേശിച്ച കർമ്മങ്ങളാലും നിങ്ങളിൽ ഉറച്ച ചേതസ്സാലും ഞങ്ങൾ കൺകളാൽ കാണുമാറാകട്ടെ അതുപോലെ സോമനെയും സ്വന്തം കണ്ണുകളാൽ കാണുമാറാകട്ടെ

3 യുവാംസ്തോമേഭിർദ്ദേവയന്തോ അശ്വിനാ
ശ്രാവയന്തഇവശ്ലോകമായവോ
യുവാംഹവ്യാഭ്യാ ƒ ƒ യവഃ
യുവോർവ്വിശ്വാ അധിശ്രിയഃ
പൃക്ഷശ്ചവിശ്വവേദസാ
പ്രുഷായന്തേവാംപവയോഹിരണ്യയേ
രഥേദസ്രാഹിരണ്യയേ

അന്വയം:–

| | |
|---|---|
| ഹേ അശ്വിനാ, യുവാം സ്തോമേഭിഃ | — അശ്വിനൌ, യുവാം സ്തോത്രൈഃ |
| ദേവ– യന്തഃ | — ദേവൌയുവാം ആത്മനഇച്ഛന്തഃ |
| ആയവഃ | — മനുഷ്യാഃ, യജമാനാഃ |
| ശ്ലോകം | — യുഷ്മദീയസ്തുതിരൂപാം വാചം |
| ആശ്രവയന്തഃ_ഇവ | — ശ്രവണവിഷയാം കുർവ്വന്തഇവ (സ്തുവന്തി) |
| യുവാം ഹവ്യാ അഭി ആയവഃ | — ഹവീംഷി ആഭിമുഖ്യേനഗന്താരഃ |
| (കിം ച) ഹേ വിശ്വ–വേദസാ | — സർവ്വധനൌ |
| യുവോഃ വിശ്വാഃ ശ്രിയഃ ച | — യുവയോഃ സർവ്വാഃ ധനകനകാദി രൂപാലക്ഷ്മീശ്ച |
| അധി | — അധികം (ഭജന്തേ) |
| (കിം ച) പൃക്ഷഃ | — അന്നമപിയുഷ്മൽ പ്രസാദാൽ അധികം ലഭന്തേ |
| (കിം ച) ഹേ ദസ്രാ | — ദസ്രൌ, ശത്രൂണാമുപക്ഷയിതാരൌ |
| വാം ഹിരണ്യയേ രഥേ | — ഹിരണ്മയേമധുപൂർണ്ണരഥേ |
| പവയഃ പ്രുഷായന്തേ | — നേമയഃ സ്രവന്തി |

(മധുപൂർണ്ണപാത്രോപേതത്വാൽ ശീഘ്രഗമനേന ചക്രേഷ്വമധൂനി സ്രവന്തി)

| | |
|---|---|
| (കിം ച) ഹിരണ്യയേ | — ഹൃദയരമണേരഥേ (ഹവിർവ്വഹതം) |

അർത്ഥം:–അല്ലയോ അശ്വികളേ, സ്തോത്രങ്ങളാൽ ദേവന്മാരായ നിങ്ങളെ (നിങ്ങളുടെ അനുഗ്രഹം) ഇച്ഛിക്കുന്ന മനുഷ്യരായ യജമാനന്മാർ നിങ്ങളെക്കുറിച്ച സ്തുതിരൂപമായ വാക്ക് നിങ്ങളുടെ കേൾവിക്കു വിഷയമാകത്തക്കവണ്ണം (ഉറക്കെ) ചൊല്ലുന്നു. നിങ്ങൾ ഹവിസ്സുകൾക്ക് നേരെ വരുന്നവരാണല്ലൊ. അല്ലയോ സർവ്വധനന്മാരേ, നിങ്ങളെച്ചേർന്നാണ് കനകാദിരൂപകളായ എല്ലാ ധനലക്ഷ്മികളും കുടികൊള്ളുന്നത്. (അല്ലെങ്കിൽ നിങ്ങളുടെ ധനലക്ഷ്മികളെ യജമാനന്മാർ അത്യന്തം ഭജിക്കുന്നു.

ആശ്രയിക്കുന്നു.) അതുപോലെ നിങ്ങളുടെ പ്രസാദത്താലാണ് ധാരാളം അന്നവും ലഭിക്കുന്നതു്. കൂടാതെ, ശത്രുഹന്താക്കളേ, നിങ്ങളുടെ തേനൊഴുകുന്ന സുവർണ്ണരഥത്തിൽ ചക്രത്തിൻെറ അററങ്ങൾ തേനൊലിപ്പിക്കുന്നു. ആ ഹൃദയാഭിരാമമായ തേരിൽ ഹവിസ്സ് വഹിച്ചാലും. (തേൻ നിറച്ചപാത്രം തേരിൽ വെച്ചു് അതു് ചക്രങ്ങളിൽ ഒലിക്കുന്നു. Lubrication ന്നു് ഒരു പഴയ പ്രയോഗമാവാം )

4 അചേതിദസ്രാവ്യ/നാകമ്ഗണ്വഥോ

യുഞ്ജതേവാംരഥയുജോദിവിഷ്ടി

ഷ്വധ്വസ്മാനോദിവിഷ്ടിഷു

അധിവാംസ്ഥാമവന്ധുരേ രഥേദസ്രാഹിരണ്യയേ

പഥേവയന്താവനുശാസതാരജോ

ഞ്ജസാശാസതാരജഃ

അന്വയം:–

| | |
|---|---|
| ഹേ ദസ്രാ, നാകം | — ദസ്രാവശ്വിനൌ, യജ്ഞസ്യ പൂർത്ത്യനന്തരം യുവാം സ്വർഗ്ഗം |
| വി ഗ്മണ്വഥഃ | — വിശേഷേണ ഗച്ഛഥഃ (ഇതി) |
| അചേതി ഉ | — യുഷ്മച്ചേഷ്ടിതം സർവൈർ ജ്ഞായതേ ഖലു |
| (തദർത്ഥം) വാം രഥ-യുജഃ | — യുഷ്മൽ സംബന്ധിനോ രഥസ്യയോജയിതാരഃ, സാരഥയഃ |
| ദിവിഷ്ടിഷു | — സ്വർഗ്ഗസ്യൈഷണേഷു നിമിത്തഭൂതേഷു |
| യുഞ്ജതേ | — രഥേ അശ്വാൻ യോജയന്തി |
| ദിവിഷ്ടിഷു | — ദിവോഗമനേഷു |
| അധ്വസ്മാനഃ | — ധ്വംസമകുർവ്വാണാഃ സാരഥയഃ അശ്വാൻ യോജയന്തി |

| | |
|---|---|
| (കിംച) ഹേ ഋത്വാ, | — ഋത്വാവശ്വിനൌ, |
| വാം വന്ധുരേ | — യുവയോഃ വന്ധുരത്രിതയയുക്തേ (യുഗബന്ധനാധാരഃ കാഷ്ഠവിശേഷഃ വന്ധുരഃ) |
| ഹിരണ്യയേ രഥേ | — ഹിരണ്മയേ രഥേ |
| അധി സ്ഥാമ, | — രഥസ്യോപരി ആസ്ഥാപയാമ |
| പഥാ-ഇവ | — സുപഥേന മാർഗ്ഗേണ ഇവ നിരാലംബേ ആകാശേ |
| രജഃ യന്തൌ | — രഞ്ജനാത്മകം സ്വർഗ്ഗം പ്രതിഗച്ഛന്തൌ യുവാം |
| അനു-ശാസതാ | — അനന്തരം, ശത്രൂൻ അനുശാസന്തൌ, വിധേയീകുർവ്വന്തൌ |
| അഞ്ജസാ | — മുഖ്യത്വേന പ്രകൃഷ്ടം |
| രജഃ | — വൃഷ്ടിലക്ഷണം ജലം |
| ശാസതാ | — ബലാദ്വിധേയീ കുർവ്വന്തൌ |

അർത്ഥം—ഋത്വാക്കളായ അശ്വികളേ, യജ്ഞം കഴിച്ചശേഷം നിങ്ങൾ വേണ്ടപോലെ സ്വർഗ്ഗത്തിലേയ്ക്കു പോകുന്നുവെന്നു് എല്ലാവർക്കുമറിയാം അതിന്നുവേണ്ടി നിങ്ങളുടെ രോ3 തെളിയുന്നവർ സ്വർഗ്ഗമാർഗ്ഗങ്ങളിലൂടെ ഗമനത്തിനു് തേരിൽ കുതിരകളെ പൂട്ടുന്ന കുതിരകളെ ഉപദ്രവിയ്ക്കാത്ത സാരഥികൾ അവയെ പൂട്ടുന്ന കൂടാതെ, അശ്വികളേ, നിങ്ങളുടെ മൂന്നു നുകത്തണ്ടുകളോടുകൂടിയ സ്വർണ്ണമയമായ തേരിൽ നിങ്ങളെ ഞങ്ങൾ കയററിക്കൊള്ളാം. എത്രും പിടിയുമില്ലാത്ത ആകാശത്തിലൂടെ, നല്ലവഴിയിലൂടേയെന്നപോലെ, സ്വർഗ്ഗത്തിലേയ്ക്കു് പോകുന്നവരും പ്രതികൂലരായ ശത്രുക്കളെ കീഴ്പെടുത്തുന്നവരും ഉൽകൃഷ്ടമായ മഴവെള്ളത്തെ ബലംകൊണ്ടു് വീഴ്ത്തുന്നവരുമാണല്ലൊ നിങ്ങൾ.

5 ശചീഭിർന്നഃ ശചീവസൂ ദിവാനക്തം ദശസ്യതം

മാവാംരാതിരുപദസത് കദാചനാ

സ്മദ്രാതിഃ കദാചന (വ. 3)

അന്വയം:—

| | |
|---|---|
| ഹേ ശചീ–വസൂ, | — ജ്യോതിഷ്ടോമാദികർമ്മധനൌ, യുവാം |
| ശചീഭിഃ | — യാഗാദിഭിഃ കർമ്മഭിർന്നിമിത്ത ഭൂതൈഃ |
| ദിവാ നക്തം | — അഹനിരാത്രൌ ച |
| നഃ ദശസ്യതം | — അസ്മാകമഭിമതം ദദേഥാം |
| വാം രാതിഃ | — യുവയോർദ്ദാനം |
| കദാ ചന | — യാഗകാലേ, അയാഗകാലേ ച സർവ്വദാ |
| മാ ഉപ ദസൽ | — മാ ഉപക്ഷീണം ഭൂൽ |
| അസ്മൽ രാതിഃ കദാ ചന | — സർവ്വാവസ്ഥായാമപിമാ ഉപദസൽ |

അർത്ഥം—യജമാനന്മാരനുഷ്ഠിക്കുന്ന ജ്യോതിഷ്ടോമം മുതലായ കർമ്മങ്ങളാകുന്ന ധനങ്ങളോടുകൂടിയ അശ്വികളെ, ഞങ്ങളനുഷ്ഠിയ്ക്കുന്ന യാഗാദി കർമ്മങ്ങളെക്കൊണ്ട് (തൃപ്തരായി) പകലും രാവും നിങ്ങൾ ഞങ്ങൾക്കഭിമതമരുളമാറാകണം നിങ്ങളുടെ) ദാനം ഒരിക്കലും, യാഗകാലത്തിലും അയാഗകാലത്തിലും മങ്ങാതെ ഭവിക്കണം നിങ്ങൾക്ക്, ഞങ്ങളുടെ ഹവിസ്സു മുതലായവയുടെ ദാനവും അല്ലങ്കിൽ ധർമ്മാർത്ഥമായ ദാനവും ഒരിക്കലും മങ്ങാതിരിക്കണം.

6 വൃഷന്നിന്ദ്രവൃഷപാണാസ ഇന്ദവ

ഇമേസുതാഅദ്രിഷുതാസഉദ്ഭിദ

സ്തുഭ്യംസുതാസഉദ്ഭിദഃ

തേത്വാമന്ദന്തുദാവനേ മഹേചിത്രായരാധസേ

ഗീർഭിർഗ്ഗിർവ്വാഹസ്തവമാന ആഗഹി

സുമൃളീകോന ആഗഹി

ന്വയം —

| | |
|---|---|
| ഹ ഇന്ദ്ര, വൃഷൻ | — കാമാനാം വർഷിതഃ |
| ഷ-പാനാസഃ | — അഭിമതവർഷകേണത്വയാ പാതവ്യാഃ |
| ദ്രി—സുതാസഃ | — ദ്രൈഃ പാഷാണൈഃ അഭിഷ വസാധനൈഃ സുതാഃ |
| ൽ—ഭിദഃ | — വർഷസ്യ ഉൽഭേദകാഃ |
| മേ ഇന്ദവഃ സുതാഃ | — പുരതോദൃശ്യമാനാഃ സോമാഃ ത്വദർത്ഥമഭിഷുതാഃ |
| ഉൽ—ഭിദഃ | — ബലസ്യഉൽഭേദകാഃ സോമാഃ |
| തുഭ്യം സുതാസഃ | — ത്വദർത്ഥമേവാഭിഷുതാഃ |
| (കിം ച) തേ ത്വാ മദവനേ | — തേ സോമാഃ ത്വാം അഭിമത ദാനായ |
| മന്ദന്തു | — തൃപ്പയന്തു |
| (ത്ഥാ) മഹേ ചിത്രായ രാധസേ | — മഹതേ വിചിത്രായ ധനായ (തൃപ്പയന്തു) |
| (കിം ച) ഹേ ഗിർവ്വാഹഃ | — ഗിരാം സ്തുതിനാം വോഢഃ |
| ഗീഃ—ഭിഃ സ്തവമാനഃ | — അസ്മൽ സ്തുതിഭിസ്സ്തയമാനസ്സൻ |
| ആ ഗഹി | — ആഗച്ഛ |
| നഃ സു—മൃളീകഃ | — അസ്മാൻ സുഷ്ഠുമൃഡയിതാസൻ |
| ആ ഗഹി | — ആഗച്ഛ |

അത്ഥം—അല്ലയോ ഇന്ദ്ര, കാമവഷിതാവേ, അഭീഷ്ടവഷ കനായ അവിടേയ്ക്ക് കുടിയ്ക്കാനായി ഉറപ്പുള്ള പിടികല്ലുകളാൽ ഇടിച്ചവയും, വർഷത്തിന്നവേണ്ടി മേഘത്തെ പിളക്കുന്നവ യും, (സോമലാഭത്താൽ തുഷ്ടനായി ഇന്ദ്രൻ മഴ പൊഴിക്കുന്നതു കൊണ്ട് വർഷത്തിന്നവേണ്ടി മേഘം പിളക്കുന്നതിൻെറ കർ ത്തൃത്വം സോമത്തിന്ന് കല്പിച്ചിരിയ്ക്കുന്നു.) ആയ, മുമ്പിൽ വെ ച്ചിരിക്കുന്ന സോമങ്ങൾ അവിടേയ്ക്കുവേണ്ടി സംസ്കരിച്ചവ യാണ് (ശത്രു) ബലത്തെ പിളക്കുന്ന സോമങ്ങൾ അവിടേയ്ക്ക് വേണ്ടി സംസ്കരിച്ചവയാണ് ആ സോമങ്ങൾ അഭീഷ്ടദാ നത്തിന്നായി അവിടത്തെ തൃപ്തിപ്പെടുത്തട്ടെ മഹത്തായ, നാനാവിധമായ ധനത്തിന്നായി അവിടത്തെ തൃപ്തിപ്പെട

ത്തട്ടെ. സ്തുതികളെ വഹിക്കുന്ന ഇന്ദ്ര, ഞങ്ങളുടെ സ്തോത്രങ്ങ
ളാൽ പുകഴ്ത്തപ്പെടുന്നവനായി വന്നാലും. ഞങ്ങളെ വേണ്ട
പോലെ സുഖിപ്പിയ്ക്കുന്നവനായി വന്നാലും.

7 ഓഷുഃണോ അഗ്നേ ശൃണുഹിത്വമീളിതോ
ദേവേഭ്യോബ്രവസിയജ്ഞിയേഭ്യോ
രാജഭ്യോയജ്ഞിയേഭ്യഃ
യദ്ധത്യാമങ്ഗിരോഭ്യോധേനും ദേവാ അദത്തന
വിതാം ദുദ്രേ അര്യമാകർത്തരീസചാ
ഏഷതാം വേദമേ സചാ

അന്വയം:—

ഹേ അഗ്നേ, ത്വം ഈളിതഃ — അസ്മാഭിസ്തുതസ്സൻ
നഃ ഓ സു ശൃണുഹി — അസ്മദീയമാഹ്വാനം ആഭിമുഖ്യേ
നൈവസുഷ്ഠുശൃണു
(ശ്രുത്വാച) ദേവേഭ്യഃ — ദേവനശീലേഭ്യഃ
യജ്ഞിയേഭ്യഃ — സ്തുതിഹവിർഭാഗ്ഭ്യഃ
രാജ-ഭ്യഃ യജ്ഞിയേഭ്യഃ — രാജമാനേഭ്യഃ യജമാനേഭ്യഃ
സംബന്ധികർമ്മ
ബ്രവസി — ബ്രൂഹി
യൽ ത്യാം — യാം താം, പ്രസിദ്ധാം
ധേനും ഹ — ക്ഷീരാദിനാ പ്രീണയിത്രീംഗാം
ദേവാഃ അങ്ഗിരഃ-ഭ്യഃ
അദത്തന — ദത്തവന്തഃ
താം അര്യമാ — സർവ്വസ്യ നിയമിതാദേവഃ
കർത്തരീ — സർവ്വസ്യോൽപാദകേ ത്വയി,
അഗ്നൌ
സചാ വി ദുദ്രേ — ഇതരദേവേഭ്യസ്സാകം വിവിധം
ദുഗ്ധവാൻ
ഏഷഃ താം — അര്യമാ താം ധേനും

മേ സചാ വേദ — മൽസമവായേന ജാനാതി (അര്യമാവദഹമപി ജാനാമി. ഈദൃശീധേനഃ ത്വദർത്ഥമേവ ദുഹ്യതേ)

അർത്ഥം–ഇവിടെ ഒരു കഥ സൂചിപ്പിക്കുന്നു അംഗിരസ്സുകൾ ദേവന്മാരെ സ്തുതിച്ച്, യജ്ഞാർത്ഥം ഒരു പശുവിനെ യാചിച്ചു അവർ ഒരു കാമധേനുവിനെ കൊടുത്തു. അതിനെ കറക്കുവാൻ കഴിയാതെ അംഗിരസ്സുകൾ അര്യമാവിനെ സമീപിച്ചു അവിടുന്ന് പശുവിനെ കറന്നുകൊടുത്തു

അല്ലയോ അഗ്നേ, ഞങ്ങളുടെ സ്തുതിയാൽ പൂജിതനായി അവിടുന്ന് ഞങ്ങളുടെ വിളി വേണ്ടപോലെ നേരെ കേട്ടാലും. കേട്ടിട്ട്, തേജസ്സുററവരും, യജ്ഞത്തിൽ സ്തുതികളും ഹവിസ്സിന്നും പങ്കുവകാശികളുമായ ദേവന്മാരോട്, കർമ്മംകൊണ്ടു പ്രകാശിക്കുന്ന യജമാനന്മാരെസ്സംബന്ധിച്ചു പറഞ്ഞു മനസ്സിലാക്കിയാലും. പാൽ മുതലായവയാൽ സന്തോഷിപ്പിക്കുന്ന യാതൊരു പ്രസിദ്ധിയാർന്ന പശുവിനെ അംഗിരസ്സുകൾക്ക് ദേവന്മാർ കൊടുത്തുവോ, ആ പശുവിനെ സർവ്വനിയന്താവായ അര്യമാവ് അഖിലകർത്താവായ (അഗ്നിയായ) അവിടുന്നിലാണ് മററു ദേവന്മാരോടുകൂടി പലപാട് കറന്നത് അവിടുന്ന് (അര്യമാവ്) പശുവിനെ എന്നൊടൊപ്പമാണ് അറിയുന്നത്. അതായത്, അര്യമാവിനെപ്പോലെ ഞാനും അറിയുന്നു. ഇപ്രകാരമുള്ള പശു അഗ്നിയായ അവിടേക്കുവേണ്ടിയാണ് കറക്കപ്പെടുന്നത്.

8 മോഷുവോ അസ്മദഭിതാനി പൌംസ്യാ
സനാഭുവന്ദ്യുമ്നാനി മോതജാരിഷു
രസ്മൽ പുരോതജാരിഷുഃ
യദ്വശ്ചിത്രം യുഗേയുഗേ നവ്യം ഘോഷാദമർത്ത്യം
അസ്മാസ്വതൻ മരുതോയച്ച ദുഷ്ടരം
ദിദൃതായച്ച ദുഷ്ടരം

അന്വയം:—

| | |
|---|---|
| (ഹേ മരുതഃ,) വഃ താനി പൌംസ്യാ | — യുഷ്മൽ സംബന്ധീനി പ്രസിദ്ധാനി പൌംസ്യാനി, ബലാനി |
| സനാ ദ്യുമ്നാനി | — സനാതനാനി, ധനവന്തി |
| അസ്മൽ മോ സു അഭി ഭുവൻ | — അസ്മത്തോപഗതാനിമാ ഭുവൻ |
| ഉത (താനി ദ്യുമ്നാനി) മാ ജാരിഷുഃ | — ക്ഷീണാനി മാ ഭുവൻ |
| ഉത അസ്മൽ പുരാ | — പുരാണി, ലക്ഷണയാ തത്ര സ്ഥാഃ പ്രാണിനഃ |
| (മാ) ജാരിഷുഃ | — ജീർണ്ണാഃ നഷ്ടാ മാ ഭുവൻ |
| (കിംച) വഃ ചിത്രം | — യുഷ്മൽ സംബന്ധി നാനാവിധം |
| നവ്യം അമർത്യം | — നൂതനം മർത്യേഷു ദുർല്ലഭം |
| യൽ (അസ്തി) ഘോഷാൽ | — ശബ്ദോപേതാഗവാദയഃ യേസന്തി |
| തൽ (സർവ്വം) യുഗേ–യുഗേ | — തത്തൽകാലേ |
| അസ്മാസു | — അസ്മാസ്വേവ (ഭവതു) |
| (കിം ച) ഹേ മരുതഃ യൽ ച ദുസ്തരം | — ദുഃഖേനതരണീയം, സമ്പാദനീയം ധനം |
| ദിധൃത | — ധാരയത, തദപ്യസ്മാസുഭവതു |
| (കിം ച) യൽ ച ദുസ്തരം | — ശത്രുഭിരഹിംസിതം തൽസർവ്വമപി അസ്മാസുസ്ഥാപയത |

അർത്ഥം—അല്ലയോ മരുത്തുക്കളേ, നിങ്ങളുടെ പ്രഖ്യാതങ്ങളായ ബലങ്ങരം നിത്യങ്ങളായി, ധനവത്തുക്കളായി ഞങ്ങളെ എന്നും വിട്ടുപോകാതിരിക്കട്ടെ. ആ ധനങ്ങളെന്നും ക്ഷയിക്കാതിരിക്കട്ടെ. ഞങ്ങളുടെ നഗരങ്ങരം, അവിടങ്ങളിലുള്ള പ്രാണികരം, ഒരിക്കലും ജീർണ്ണിക്കാതെ, നശിക്കാതിരിക്കട്ടെ. നിങ്ങളെ സംബന്ധിച്ച നാനാവിധവും പുതുതും മനുഷ്യക്ക് ദുർല്ലഭവുമായ യാതൊരു ശബ്ദഘോഷം മുഴക്കുന്ന പശുസമൂഹമുണ്ടോ അതു്, മുഴുകെ ഞങ്ങളിൽ ഭവിക്കട്ടെ. കൂടാതെ അല്ലയോ മരുത്തുക്കളേ, സമ്പാദിക്കുവാൻ പ്രയാസമുള്ള യാതൊരു ധനമുണ്ടോ, അതും ഞങ്ങളിൽ ഭവിക്കട്ടെ ശത്രുക്കളാൽ പരുക്കേല്പിക്കപ്പെടാതെ അതു മുഴുവൻ ഞങ്ങളിൽ ഭവിക്കട്ടെ.

9 ദധ്യങ്ഹമേജനുഷം പൂർവ്വോ അങ്ഗിരാഃ

പ്രിയമേധഃ കണ്വോ അത്രിർമനുർവിദുഃ

സ്തേ മേ പൂർവ്വേ മനുർവിദുഃ

തേഷാം ദേവേഷ്വായതി രസ്മാകം തേഷു നാഭയഃ

തേഷാം പദേന മഹ്യാ നമേ ഗിരാ

ഇന്ദ്രാഗ്നീ ആ നമേ ഗിരാ

അന്വയം:—

| | |
|---|---|
| ദധ്യങ് | — അഥർവ്വണപുത്രഃ ഏതന്നാമകഃ ഋഷിഃ |
| പൂർവ്വഃ അങ്ഗിരാഃ | — സർവ്വസ്യ പുരാതനഃ തന്നാമകഃ ഋഷിഃ |
| പ്രിയ—മേധഃ കണ്വഃ | |
| അത്രിഃ മനുഃ | — ഏതേ മഹർഷയഃ |
| മേ ജനുഷം | — ദിവോദാസപുത്രസ്യ പരുച്ഛേപസ്യ മേ ജന്മ |
| വിദുഃ ഹ | — ജാനന്തി ഖലു |
| (കിംച) തേ പൂർവ്വേ | — പൂർവ്വോക്താഃ പൂർവ്വകാലീനാഃ |
| മേ | — അസ്മൽ പിത്രാദീൻ ജാനന്തി |
| മനുഃ വിദുഃ | — പൂർവ്വേ മനവശ്ച ജാനന്തി |
| തേഷാം | — ദധ്യങാദീനാം ഋഷീണാം |
| ദേവേഷു | — ദേവന ശീലേഷു ഇതരേഷു ഋഷിഷു മദ്ധ്യേ |
| ആ—യതിഃ | — ദീർഘകാല സംബന്ധോസ്തി (അതോവിദുഃ) |
| അസ്മാകം നാഭയഃ | — ജീവേനസഹബന്ധവന്തഃ പ്രാണാഃ |
| തേഷു | — തേഷ്വേവ (വർത്തന്തേ) |
| (അസൌവിശിഷ്ടജന്മാ, യേന തദധീനത്വം) | യജ്ഞയോഗ്യഃ ഇതി തൈർവ്വക്തവ്യ |
| തേഷാം | — ദധ്യങാദീനാം |

പദേന — ആസ്സദേന മഹത്വേന നിമിത്ത ഭൂതേന
ഗിരാ — സ്തുതിരൂപയാവാചായുക്തസ്സൻ
മഹി ആ നമേ — മഹൽ അത്യധികം സർവ്വോജനഃ നമതി
(കിം ച തേഷാമനുഗ്രഹാൽ യജ്ഞയോഗ്യസ്സൻ)
ഇന്ദ്രാഗ്നീ ഗിരാ ആ നമേ — സ്തുതിരൂപയാവാചായുക്തസ്സൻ നമാമി, സ്തൌമി

അത്ഥം—അഥവ്വണപുത്രനായ ദധ്യങ് (ദധീചി) എല്ലാവക്കം പൂവ്വനായ അംഗിരസ്സ്, മേധാപ്രിയനായ പ്രിയമേധൻ, മേധാവിയായ കണ്വൻ, ദുഃഖത്രയരഹിതനായ അത്രി, ധ്യാനവാനായ മനു—ഈ മഹഷിമാരെല്ലാം എൻെറ പിറവി അറിയും, ദിവോദാസപുത്രനായ പരുച്ഛേപനെ അറിയും. മുൻ പറഞ്ഞ പൂവ്വന്മാർ എൻെറ അച്ഛൻ മുതലായവരെ അറിയും. മുമ്പുള്ള മനുക്കളും അറിയും. ദധ്യങ്തൊട്ട മഹർഷിമാക്ക് തേജസ്സററ മററ് മഹർഷിമാക്കിടയിൽ ദീഘകാല ബന്ധമുണ്ടായിരുന്നു. അതുകൊണ്ടാണറിയുന്നത് എൻെറ പ്രാണങ്ങരം അവയിലായിരുന്നു. ''ഇവൻ സൽകുലജാതൻ, യാഗയോഗ്യൻ'' എന്ന അവരുടെ വാക്കുകൊണ്ട് ഞാൻ അവക്ധീനനായിരുന്നു. അവരുടെ മഹത്വം കാരണമായിട്ടാണ് സ്തുതിരൂപമായ വാക്കാൽ എല്ലാവരും അവരെ അത്യധികം വണങ്ങുന്നത്. അവരുടെ അനുഗ്രഹത്താൽ യജ്ഞയോഗ്യനായി ഞാനും സ്തുതിവാക്കിനാൽ ഇന്ദ്രാഗ്നികളെ നേരെ നമിക്കുന്നു.

10 ഹോതായക്ഷദ്വനിനോവന്തവാര്യം
ബൃഹസ്പതിര്യജതിവേനഉക്ഷഭിഃ
പുരുവാരേഭിരുക്ഷഭിഃ
ജഗൃഭ്മാദൂരആദിശം ശ്ലോകമദ്രേരധത്മനാ
അധാരയദരരിന്ദാനിസുക്രതുഃ
പുരുസദ്മാനിസുക്രതുഃ

അന്വയം:-

(അയം) ഹോതാ യക്ഷൽ — ദേവാനാമാഹ്വാതാ യാജ്യാം പഠതു
വനിനഃ — ഹവിഃകാമയമാനാദേവാഃ
വാര്യം വന്ത — വരണീയം സോമം സംഭജന്താം
(തദർത്ഥം) ഉക്ഷ-ഭിഃ — സേചകൈരസ്മാഭിഃ
പുരു-വാരേഭിഃ — ബഹുഭിർവ്വരണീയൈഃ
ഉക്ഷ-ഭിഃ — സേചനസമർത്ഥൈരുദകൈഃ
വേനഃ ബൃഹസ്പതിഃ — കാമയമാനഃ, ബൃഹതാം മന്ത്രസ്യ പാലകോദേവഃ
(സ്വയം) യജതി — യാഗം കരോതി
(വയം, യജമാനാഃ)
ദൂരേ-ആഭിശം — ദൂരദേശ ആദേശോ യസ്യ താദൃശം
അദ്രേഃ ശ്ലോകം — അഭിഷവസാധനസ്യ ഗ്രാവ്ണഃ വാചം, ധ്വനിം
ജഗൃഭ്മ — ഗൃഹ്ണീമഃ,
സു-ക്രതുഃ — ശോഭനകർമ്മാ, അയം യജമാനഃ
അധ — അഥ, യാഗസംപൂർത്ത്യനന്തരം
അരരിന്ദാനി — ചേഷ്ടാപ്രദാനി വൃഷ്ടിലക്ഷണാന്യുദകാനി
ത്മനാ അധാരയൻ — ആത്മനാ ധാരയതി
(താദൃശാനി ഉദകാനി യാഗേനോൽപാദിതത്വാൽ)
(കിംച) സു-ക്രതുഃ — ശോഭനകർമ്മാ, അയം
പുരു സദ്മാനി — പുരൂണി, ബഹൂനി സദനാനി, സുഖനിവാസയോഗ്യാനി ഗൃഹാണി (അധാരയൽ,)

അർത്ഥം—ഈ ഹോതാവ്, ദേവന്മാരെ വിളിയ്ക്കുന്നവൻ യാജ്യ എന്ന മന്ത്രം ചൊല്ലട്ടെ ഹവിഷ്കാമന്മാരായ ദേവന്മാർ ശ്രേഷ്ഠമായ സോമത്തെ പ്രാപിയ്ക്കട്ടെ അതിന്നുവേണ്ടി നീരിററുന്ന സോമങ്ങളെക്കൊണ്ടും, എല്ലാവരാലും വരണീയങ്ങളായ ജലങ്ങളെക്കൊണ്ടും, കാമപ്രേമിയായ ബൃഹസ്പതി തന്നെ താൻ യാഗംചെയ്യുന്ന യജമാനന്മാരായ നമ്മാം ദൂരദേശത്തിൽ നിന്ന് സോമം ചതയ്ക്കുന്ന കല്ലിന്റെ ശബ്ദം ഗ്രഹിയ്ക്കു

ന്നു. സല്കർമ്മവാനായ ഈ യജമാനൻ യാഗപൂർത്തിക്കുശേഷം ചേഷ്ടാപ്രദങ്ങളായ ജലങ്ങളെ ആത്മാവിനാൽ ധരിക്കുന്നു. (''ആപോമയഃ പ്രാണഃ'' എന്ന് ശ്രുതി) അതായതു് യാഗത്താൽ അപ്രകാരമുള്ള മഴവെള്ളങ്ങൾ ഉൽപാദിപ്പിക്കുന്നു. കൂടാതെ, സുകർമ്മാവായ ഈ യജമാനൻ സുഖനിവാസയോഗ്യങ്ങളായ അനവധി ഗൃഹങ്ങൾ ധരിക്കുന്നു, നിർമ്മിക്കുന്നു.

11 യേ ദേവാസോദിവ്യേകാദശസ്ഥ
പൃഥിവ്യാമധ്യേകാദശസ്ഥ
അപ്സുക്ഷിതോമഹിനൈകാദശസ്ഥ
തേ ദേവാസോയജ്ഞമിമം ജുഷധ്വം (വ. 4)

അന്വയം:—

| | |
|---|---|
| ഹേ ദേവാസഃ യേ ദിവി | — ദേവാഃ യേ യൂയം ദ്യുലോകേ |
| ഏകാദശ സ്ഥ | — ഏതൽ സംഖ്യാകാ ഭവഥ |
| (തഥാ) പൃഥിവ്യാം അധി | — ഉപരി |
| ഏകാദശ സ്ഥ | — ഏതൽ സംഖ്യാകാ ഭവഥ |
| അപ്സു-ക്ഷിതഃ | — അപ്സു, അന്തരിക്ഷേ ക്ഷിയന്തി, നിവസന്തി ഇത്യപ്സുക്ഷിതഃ |
| ഏകാദശ സ്ഥ | — തൽസംഖ്യാകാ ഭവഥ |
| മഹിനാ | — മഹത്വേന, സ്വസ്വവിഭൂത്യാ ത്രയസ്ത്രിംശൽസംഖ്യാകാഃ |
| ഹേ ദേവാസഃ, തേ (യൂയം) | — ദേവാഃ മിളിതാ |
| ഇമം യജ്ഞം ജുഷധ്വം | — സംഭജധ്വം |

അർത്ഥം—അല്ലയോ ദേവന്മാരേ, നിങ്ങളേവർ ദ്യുലോകത്തിൽ പതിനൊന്നു പേർ വർത്തിക്കുന്നു, പിന്നെ ഭൂമിയുടെ ഉപരിതലത്തിൽ പതിനൊന്നു പേർ വർത്തിക്കുന്നു, അന്തരിക്ഷവാസികളായി പതിനൊന്നു പേർ വർത്തിക്കുന്നു, സ്വസ്വവിഭൂതിയോടുകൂടിയ ആ മുപ്പത്തിമൂന്നു പേരായ നിങ്ങൾ അല്ലയോ ദേവന്മാരെ, കൂടിച്ചേർന്ന് ഈ യജ്ഞത്തെ പ്രാപിച്ചാലും, സ്വീകരിച്ചാലും.

വര്‍ഗ്ഗം 5-6-7 ദീര്‍ഘതമാഃ ഋഷിഃ ത്രിഷ്ടുബ്ജഗത്യൗച്ഛന്ദസീ, അഗ്നിര്‍ദ്ദേവതാ

1 വേദിഷദേപ്രിയധാമായ സുദ്യുതേ
ധാസിമിവപ്രഭരായോനിമഗ്നയേ
വസ്ത്രേണേവവാസയാമന്മനാശുചിം
ജ്യോതിരഥം ശുക്രവര്‍ണ്ണം തമോഹനം

അന്വയം;-

| | |
|---|---|
| (ഹേ അധ്വര്യോ) | |
| വേദി-സദേ | — വേദ്യാം നിത്യം സീദതേ |
| പ്രിയ-ധാമായ | — പ്രിയധാമ്നേ, ഉത്തരവേദി ലക്ഷണപ്രിയായ |
| സു-ദ്യുതേ അഗ്നയേ | — ശോഭനദ്യോതനായാഗ്നയേ, |
| യോനിം ധാസിം ഇവ | — വേദ്യാഖ്യം സ്ഥാനം ഹവിരുപാന്നമിവ |
| പ്ര ഭര | — പ്ര ഹര, പ്രകര്‍ഷേണ സമ്പാദയ |
| (തല്‍സ്ഥാനം) | |
| വസ്ത്രേണ-ഇവ | — വസ്ത്രസദൃശേന |
| മന്മനാ വാസയ | — മനനീയേനതൃകാഷ്ഠാദിനാ ആച്ഛാദയ |
| (തല്‍സ്ഥാനം) ശുചിം | — ഉല്‍പവന പ്രോക്ഷണാദിനാ അമേധ്യാസുരാദീന്‍ അപഗതത്വാല്‍ ശുദ്ധം |
| ജ്യോതിഃ-രഥം | — ആധാരഭൂതത്വാല്‍ ജ്യോതിഷഃ രഥസ്ഥാനീയം |
| ശുക്ര-വര്‍ണ്ണം | — അഗ്ന്യപേതത്വാല്‍ ദീപ്തവര്‍ണ്ണം |
| (അത ഏവ) തമഃ-ഹനം | — അന്ധകാരസ്യ അജ്ഞാനസ്യ വാ ഹന്താരം (സമ്പാദയ) |

(അഗ്നിസാധ്യ യജ്ഞദ്വാരാ ജ്ഞാനസിദ്ധിഃ,)

അത്ഥം—അല്ലയോ അധ്വര്യോ, വേദിയിൽ നിത്യവും ഇരിയ്ക്കുന്നവനും, ഉത്തരവേദിയാകുന്ന പ്രിയസ്ഥാനത്തോടു കൂടിയവനും നന്നായി ശോഭിക്കുന്നവനുമായ അഗ്നിയ്ക്കായി വേദിയെന്ന സ്ഥാനം ഹവിസ്സെന്നപോലെ ഒരുക്കുക. ആ സ്ഥാനം വസ്ത്രതുല്യമായി, ലോലമായി, ഹൃദ്യമായ ചെറു നറുങ്ങു കൂട്ടത്താൽ മൂടുക ആ സ്ഥാനം അടിക്കാട്ടുതിക്കളഞ്ഞും, കഴുകിയും, കമ്മവിരോധികളായ അസുരാദികളെ അകററിയും ശുദ്ധമായ ഇരിപ്പിടമാകയാൽ അഗ്നിയുടെ തേരിൻെറ സ്ഥാനത്തുള്ളതും, പ്രകാശമാനവും അതുകൊണ്ടുതന്നെ ഇരുട്ടിനെ അല്ലങ്കിൽ ഉള്ളിലുള്ള അജ്ഞാനത്തെ അകററുന്നതുമായി ഒരുക്കുക (അജ്ഞാനപക്ഷത്തിൽ, അഗ്നിസാധ്യമായ യജ്ഞത്താൽ ജ്ഞാനസിദ്ധി.)

2 അഭിദ്വിജന്മാത്രിവൃദന്നമൃജ്യതേ

സംവത്സരേവാവൃധേജഗ്ധമീപുനഃ

അന്യസ്യാസാജിഹ്വയാജേന്യോവൃഷാ

ന്യ്ഽന്യേനവനിനോമൃഷ്ടവാരണഃ

അന്വയം —

| | |
|---|---|
| ദ്വി—ജന്മാ | — മഥനേന, ആധാനസംസ്കാരേണ ച ഉൽപന്നഃ |
| (അയമഗ്നിഃ) ത്രി—വൃൽ അന്നം | — ആജ്യപുരോഡാശസോമ രൂപേണ ത്രിപ്രകാരമന്നം |
| അഭി മൃജ്യതേ | — ആഭിമുഖ്യേന പ്രാപ്നോതി |
| (കിംച) ഈം ജഗ്ധം | — ഇദം ഭക്ഷിതം |
| സംവത്സരേ (പൂണ്ണേ) പുനഃ വവൃധേ | — അഗ്നിവ്വദ്ധയതി, ഹവിർവൃധ്യാ യജമാനം പ്രതി സംവത്സരം യാഗസമത്ഥം കരോതി |
| (കിംചായമഗ്നിഃ) വൃഷാ | — വഷകസ്സൻ |

| | |
|---|---|
| അന്യസ്യ ആസാ | |
| ജിഹ്വയാ | — ആസ്വാദയിത്ര്യാ, സ്വീകർത്ത്യാ ജിഹ്വയാ |
| ജേന്യഃ | — പ്രവൃദ്ധഃ (ഭവതി) |
| (തഥാ) അന്യേന | — ഭാവാഗ്നിരൂപേണ |
| വാരണഃ | — സർവ്വേഷാം വാരകസ്സൻ |
| വനിനഃ നി മൃഷ്ട | — നിമാർഷ്ടി, ദഹതി, |

അർത്ഥം—അരണികരം കടഞ്ഞും, ആധാനക്രിയകൊണ്ടുമുള്ള ഉൽപത്തിയാൽ ഇരട്ടപ്പിറവിയോടുകൂടിയ ഈ അഗ്നി, നെയ്, പുരോഡാശം, സോമം എന്നിങ്ങനെ മൂന്നുവിധത്തിലുള്ള അന്നത്തെ പ്രാപിയ്ക്കുന്നു, ഭക്ഷിയ്ക്കുന്നു. കൂടാതെ ഇതു് ഭക്ഷിച്ച് ഒരുകൊല്ലം തികയുമ്പോരം വീണ്ടും യജമാനനെ യാഗസമർത്ഥനാക്കി വദ്ധിപ്പിയ്ക്കുന്നു. പിന്നെ ഈ അഗ്നി, കാമവർഷിതാവായി ഹവിസ്സു സ്വീകരിയ്ക്കുന്ന തൻെറ ഒരു നാവിനാൽ (ജ്വാലയാൽ) ഹവിസ്സുകൊണ്ടു് പ്രവൃദ്ധനായി ഭവിയ്ക്കുന്നു. മററൊരുനാവിനാൽ കാട്ടുതീയ്യിൻെറ രൂപത്തിൽ എല്ലാം തുടച്ചു നീക്കുന്നവനായി വനവൃക്ഷങ്ങളെ ദഹിപ്പിയ്ക്കുന്നു.

3 കൃഷ്ണപ്രുതൌവേവിജേഅസ്യസക്ഷിതാ

ഉഭാതരേതേ അഭിമാതരാശിശ്രും

പ്രാചാജിഹ്വംധ്വസയന്തം തൃഷുച്യുത

മാസാച്യംകുപയംവർധനംപിതുഃ

അന്വയം:—

| | |
|---|---|
| അസ്യ മാതരാ ഉഭാ | — അഗ്നേഃ മാതൃസ്ഥാനീയേ അരണ്യാഖ്യേ ഉഭേ |
| വേവിജേ | — ചലതഃ |
| (മഥനോപക്രമേ) | |
| കൃഷ്ണ–പ്രുതൌ | — അഗ്നിസമ്പർക്കാൽ കൃഷ്ണവർണ്ണതാം പ്രാപ്നുവത്യൌ |
| സ–ക്ഷിതൌ | — സമാനകാര്യം, അഗ്ന്യുല്പാദനം ഗച്ഛന്ത്യൌ മാതരൌ |

| | |
|---|---|
| പ്രാചാ–ജിഹ്വം | — പ്രാക്ദേശസ്ഥിത ജിഹ്വാ സ്ഥാനീയജ്വാലം |
| ധ്വസയന്തം | — തമോനാശയന്തം |
| തൃഷു–ച്യുതം | — അരണീഭ്യാം ക്ഷിപ്രം നിഷ്ക്രമന്തം |
| ആ സാച്യം | — ഈഷൽ സമവേതവ്യം |
| കുപ്യയം | — മൃദ്കാഷ്ഠാദിനാ ഗോപനീയം |
| പിതുഃ വർദ്ധനം | — യജമാനസ്യ പ്രവർദ്ധനം, പ്രവർദ്ധയിതാരം |
| ശിശ്രും | — ശിശ്രുവദുൽപത്തി സമയേ അത്യല്പമഗ്നിം |
| അളി തരേതേ | — ആഭിമുഖ്യേന പ്രാപ്നുതഃ |

അർത്ഥം—ഈ അഗ്നിയുടെ അമ്മമാരുടെ സ്ഥാനത്തുള്ള രണ്ടരണികൾ ചലിക്കുന്നു. കടയുമ്പോൾ അഗ്നിസ്പർശംകൊണ്ട് കറുത്തനിറം പൂകുന്നവരും തീയുണ്ടാക്കുകയെന്ന ഏകകാര്യത്തി ലേർപ്പെട്ടവരും ആയ ആ അമ്മമാർ (അരണികൾ) കിഴക്കുതിരി ഞ്ഞു നാവൊത്ത ജ്വാലയോടുകൂടിയതും, ഇരുട്ടകററുന്നതും, അരണികളിൽനിന്ന് വേഗത്തിൽ പുറത്തുവരുന്നതും അല്പാല്പ മായി (പൊരികൾ) കൂടിച്ചേരുന്നതും ചെറുതുണ്ടുകളാൽ രക്ഷി ക്കപ്പെടേണ്ടതും പാലയിതാവായ യജമാനന്ന് ശ്രേയസ്സുണ്ടാ ക്കുന്നതുമായ ശിശ്രുവിനെ, ശിശ്രുപോലെ ചെറുതായ അഗ്നി യെ അരണികൾ പ്രാപിക്കുന്നു.

4 മുമുക്ഷ്വാ ƒ ƒ മനവേ മാനവസ്യതേ
രഘുദ്രുവഃ കൃഷ്ണസീതാസ ഊജ്ജുവഃ
അസമനാ അജിരാസോ രഘുഷ്യദോ
വാതജൂതാ ഉപയുജ്യന്ത ആശവഃ

അന്വയം:—

| | |
|---|---|
| മനവേ | — മനനവതേ |
| മാനവസ്യതേ | — ഋത്വിജഃ, കർമ്മാർത്ഥമിച്ഛതേ യജമാനായ |

മുമുക്ഷവഃ — മുമുക്ഷവഃ, ആഹുതിദ്വാരാ യജമാനം മോക്തുമിച്ഛന്ത്യഃ, ബ്രഹ്മലോകം പ്രാപയന്ത്യഃ
രഘു-ദ്രുവഃ — ക്ഷിപ്രം ഗച്ഛന്ത്യഃ
കൃഷ്ണ-സീതാസഃ — കൃഷ്ണമാർഗ്ഗാഃ
ജൂവഃ — ജവനശീലാഃ ശീഘ്രകാരിണ്യഃ
അസമനാഃ — അസമാനമനസ്കാഃ
(കാശ്ചനപ്രാങ്മുഖ്യഃ, കാശ്ചനപ്രത്യങ്മുഖ്യഃ ഇതി വിവിധ മനസ്കാഃ)
അജിരാസഃ — ഗമനശീലാഃ
രഘു-സ്യദഃ — ശീഘ്രം സ്യന്ദമാനാഃ
വാത-ജൂതാഃ — വാതപ്രേരിതാഃ
ആശവഃ ഉ — വ്യാപനശീലാശ്ച
(അഗ്നേർജ്വാലാഃ) ഉപ
യുജ്യന്തേ — യജ്ഞേഷൂപയുജ്യന്തേ

അർത്ഥം—ധ്യാനപരനും, കർമ്മനിർവ്വഹണത്തിന്ന് ഋത്വിക്കുകളെ ഇച്ഛിയ്ക്കുന്നവനുമായ യജമാനന്നായിക്കൊണ്ട്, ആഹുതിമൂലം യജമാനനെ ബ്രഹ്മലോകത്തിലെത്തിപ്പിയ്ക്കുന്നവയും വേഗത്തിൽ ഗമിയ്ക്കുന്നവയും കറുത്ത (പുകകൊണ്ട്) മാർഗ്ഗങ്ങളോടുകൂടിയവയും ശീഘ്രശീലമുററവയും വിവിധ മനസ്സുകളോടു കൂടിയവയും (ചിലവ കിഴക്കോട്ടു മുഖമായും മററു ചിലവ പടിഞ്ഞാട്ടു മുഖമായും, തിരിയുന്നതുകൊണ്ട് വിവിധ മനോഗതികളോടു കൂടിയവ) എപ്പോഴും സഞ്ചരിയ്ക്കുന്നവയും വേഗത്തിൽ ഒഴുകുന്നവയും വായുവിനാൽ തിരിയ്ക്കപ്പെടുന്നവയും എമ്പാടും പടരുന്നവയുമായ അഗ്നിജ്വാലകൾ യജ്ഞങ്ങളിൽ ഉപയോഗ്യങ്ങളായി ഭവിയ്ക്കുന്നു

5 ആദസ്യ തേ ധ്വസയന്തോ വൃഥേരതേ
കൃഷ്ണമഭ്വം മഹി വർപ്പഃ കരിക്രതഃ
യത് സീം മഹീമവനിം പ്രാഭിമർമൃശദ്
അഭിശ്വസൻസ്തനയന്നേതി നാനദത്
(വ. 5)

അന്വയം —

| | |
|---|---|
| യൽ മഹീം അവനിം | — യദാമഹതീം ഭൂമിം |
| സീം മമൃശൽ | — സവ്വതഃ പുനഃ പുനരാമൃശൽ |
| അഭി-ശ്വസൻ | — സവ്വതശ്ചേഷ്ടമാനഃ |
| സ്തനയൻ നാനദൽ | — ശബ്ദം കുവ്വൻ അത്യത്ഥം ശബ്ദയൻ |
| പ്ര അഭി ഏതി | — അഭിതഃ പ്രകഷേണ ഗച്ഛതി |
| ആൽ ധ്വസയന്തഃ | — അനന്തരം, തദാ തമാംസി ധ്വംസയന്തഃ |
| (തഥാ) കൃഷ്ണം, അഭ്വം | — കൃഷ്ണവണ്ണം, മഹാന്തം |
| മഹി വർപ്പഃ കരിക്രതഃ | — മഹദ്രൂപം അത്യത്ഥം കുവ്വന്തഃ |
| അസ്യ തേ | — അഗ്നേഃ പ്രസിദ്ധാ വിസ്ഫുലിംഗാഃ |
| വൃഥാ ഈരതേ | — സഹൈവ സവ്വതോ ഗച്ഛന്തി |

അത്ഥം—എപ്പോഠ മഹതിയായ ഭൂമിയെ എല്ലാടവും ഉരുമ്മിക്കൊണ്ടു്, എമ്പാടും പരന്ന ചേഷ്ടയോടുകൂടി മുഴക്കമുണ്ടാക്കിക്കൊണ്ടു് ഉറക്കെ ശബ്ദിക്കുന്നുവോ, ശക്തിയിൽ നേരെ ഗമിയ്ക്കുന്നുവോ, അപ്പോഠ ഇരുട്ടുകളകററുന്നവയും കറുത്ത നിറവും, വലുതും മഹത്തുമായ രൂപമുണ്ടാക്കികൊണ്ടു് ഈ അഗ്നിയുടെ ആ സ്ഫുലിംഗങ്ങഠ (തീപ്പൊരികഠ) ഒന്നിച്ചു് നിഷ്പ്രയാസമായി എല്ലാടങ്ങളിലുമെത്തുന്നു

6 ഭൂഷന്നയോധിബഭ്രൂഷുനമ്നതേ
വൃഷേവപത്നീരഭ്യേതിരോരുവൽ
ഓജായമാനസ്തന്വശ്ചശുംഭതേ
ഭീമോനശൃങ്ഗാദവിധാവദുർഗൃഭിഃ

അന്വയം—

| | |
|---|---|
| യഃ (അഗ്നിഃ) ബഭ്രൂഷു | — ബഭ്രുവണ്ണാസ്വഓഷധീഷു |
| അധി നമ്നതേ | — അധികം നമതി, കാഷ്ഠാനി പ്രവിശതി |

| | |
|---|---|
| ഭ്രഷൻ ന | — ഭ്രതാന്യേവസ്വതേജസാ ഭ്രഷയന്നിവ |
| വൃഷാ–ഇവ | — സേക്താവൃഷഭഇവ |
| പത്നീഃ | — തമേവപാലയിത്രീഃ ഓഷധീഃ |
| രോരുവത് | — അത്യർത്ഥംശബ്ദയൻ |
| അഭി ഏതി | — അഭിതോഗച്ഛതി |

(പ്രഥമംഓഷധീഃ പ്രവിശ്യപശ്ചാത്താഏവ ഭഹതി)

| | |
|---|---|
| (സഃ) ഓജായമാനഃ | — സ്വയംബലമിവാചരൻ |
| തന്വഃ ച ശുംഭതേ | — സ്വശരീരഭ്രതാജ്വാലാഅപി ദീപയതി, പോഷയതി |

(ധൂമാദിരിഹിതാകേവലം തേജോരൂപസ്സൻ)

| | |
|---|---|
| ദുഃ–ഗൃഭിഃ | — കേനചിദപിഗ്രഹീതുമശക്യ സ്സൻ |
| ഭീമഃ ന | — ഭയങ്കരോമൃഗഇവ |
| ശൃങ്ഗാ | — ശൃങ്ഗവദുന്നതാജ്വാലാഃ |
| ദവിധാവ | — അത്യർത്ഥം ചാലയതി |

അർത്ഥം–യാതൊരഗ്നി പച്ചപിടിച്ച സസ്യാദികളുടെ ചില്ലകളെ കനിപ്പിച്ച്, സ്വന്തം തേജസ്സുകൊണ്ട് ഭ്രതജാതങ്ങളെ അലങ്കരിക്കുന്നപോലെ തെളിയിച്ച്, തന്നെ വളത്തുന്ന ആ സസ്യാദികളെ കൂററൻമൂരി എന്നപോലെ ഉറക്കെ ശബ്ദിച്ചുകൊണ്ട് നേരിടുന്നുവോ, ബലം മൂത്തിമത്തായപോലുള്ള ആ അഗ്നി സ്വശരീരോത്ഭവങ്ങളായ ജ്വാലകളാൽ അവയെ കത്തിക്കുന്നു. പുകയില്ലാതെ കേവലം തേജസ്സാറവനായി, ആരാലും പിടിച്ചു നിത്താൻ കഴിയാത്തവനായി, അഗ്നി കൊമ്പുകളോടൊത്ത ജ്വാലകളാൽ അവയെ ഏററവും ചലിപ്പിക്കുന്നു, വിറപ്പിക്കുന്നു.

7 സസംസ്തിരോവിഷ്ടിരസ്സംഗൃഭായതി

ജാനന്നേവജാനതീർന്നിത്യ ആശയേ

പുനവ്വർദ്ധന്തേ അപിയന്തിദേവ്യ

മന്യദ്വർപ്പുഃ പിത്രോഃ കൃണ്വതേസചാ

അന്വയം:—

| | |
|---|---|
| സഃ സം—സ്തിരഃ | — ആച്ഛന്നഃ |
| (തഥാ) വി—സ്തിരഃ | — കദാചിദ്വിസ്തീണ്ണസ്സൻ |
| സം ഗൃഭായതി | — ഓഷധീസ്സംഗൃഹ്ണാതി |
| ജാനൻ ഏവ | — യജമാനാത്ഥം പ്രവൃദ്ധേനവേദിതവ്യം അതോജ്വാലാഭിസ്സംയോജ്യം ഇത്യവഗച്ഛന്നേവ |
| ജാനതീഃ | — യജമാനാത്ഥം പ്രവൃദ്ധാഭിഃ വേദിതവ്യാഇത്യവഗച്ഛന്തീഃ ജ്വാലാഃ |
| നിത്യഃ ആ ശയേ | — അവിച്ഛിന്നസ്സൻ ആശേതേ, ആശ്രയതി |
| (ഏവം ഭൂതാജ്വാലാഃ) | |
| പുനഃ വർദ്ധന്തേ | — പൂവ്വംപ്രവൃദ്ധാഏവ പുനരപി യാഗയോഗ്യായഥാ ഭവന്തി തഥാവദ്ധന്തേ |
| ദേവ്യം | — യാഗാദിവ്യവഹാരയോഗ്യം, സ്തുത്യം |
| അപി യന്തി | — പ്രാപ്നവന്തി |
| (ഏവം പ്രവൃദ്ധാജ്വാലാഃ) | |
| സചാ | — അഗ്നിനാസഹ |
| പിത്രോഃ | — ജഗൽപാലയിത്രോഃ ദ്യാവാപൃഥിവ്യോഃ |
| അന്യൽ വപ്പുഃ കൃണ്വതേ | — പൂവ്വമവിദ്യമാനം തേജോമയം രൂപം കവ്വന്തി |

അത്ഥം—അവിടന്ന് (അഗ്നി) ചിലപ്പോരം മറഞ്ഞും ചിലപ്പോരം പരന്നും സസ്യാദികളെ പിടിക്കുന്നു. യജമാനന്മാക്ക് ജ്വാലകളാണ് മംഗല്യം ചേക്കുന്നതെന്നറിഞ്ഞു്, അവർക്കു് ശുഭം ചേക്കുന്ന ജ്വാലകളെ ഇടതടവില്ലാതെ ആശ്രയിക്കുന്നു. അപ്രകാരമുള്ള ജ്വാലകരം മുമ്പു വദ്ധിച്ചവകൂടി വീണ്ടും യാഗയോഗ്യമായി വദ്ധിക്കുന്നു. യാഗയോഗ്യതകൊണ്ടു് സ്തുത്യനായ യജമാനനെ പ്രാപിക്കുന്നു. ആ ജ്വാലകരം അഗ്നിയോടുകൂടി ജഗദ്രക്ഷിത്രികളായ ദ്യാവാപൃഥിവികരംക്കു്, മുമ്പറിയപ്പെടാത്ത ഒരു തേജോമയ രൂപം ഉണ്ടാക്കുന്നു.

8 തമഗ്രുവഃ കേശിനീസ്സംഹിരേഭിര

ഊർധ്വാസ്തസ്ഥുർമ്രുരുഷീഃ പ്രായവേപുനഃ

താസാം ജരാം പ്രമുഞ്ചന്നേതിനാനദ

ദസും പരം ജനയൻ ജീവമസ്തൃതം

അന്വയം— —

| | |
|---|---|
| തം (അഗ്നിം) അഗ്രുവഃ | — അഗ്രതസ്ഥിതാഃ |
| കേശിനീഃ | — കേശസ്ഥാനീയാ ജ്വാലാഃ |
| സം രേഭിരേ ഹി | — പരിരംഭം കുർവന്തി ഖലു |
| മമ്രുഷീഃ | — മൃതാഃ, അങ്ഗാരഭാവമാപന്നാ അപി |
| ആയവേ | — ആഗച്ഛതേ ഭർത്രേ, അഗ്നയേ |
| പുനഃ ഊർധ്വാഃ പ്ര തസ്ഥുഃ | — ഊർധ്വമുഖാം പ്രതസ്ഥിരേ |

(മൃതപ്രായാ അപി പ്രത്യുത്ഥാനം കുർവന്ത്യഃ)
(ഏവം കൃതവതീഷു സതീഷു ജ്വാലാസ്വസ ഭോതാഗ്നിഃ)

| | |
|---|---|
| താസാം ജരാം പ്ര—മുഞ്ചൻ | — വയോഹാനിം മോചയൻ |
| നാനദൽ | — മന്ത്രയന്നിവ അത്യർഥം ശബ്ദയൻ |
| പരം അസും അസ്തൃതം | — നിരതിശയം പ്രാണം അഹിംസിതം |
| ജീവം ജനയൻ | — പ്രാണധാരണസാമർഥ്യ മുല്പാദയൻ |
| ഏതി | — ഗച്ഛതി |

അർഥം—അഗ്നിയെ, മുമ്പിൽ നില്ക്കുന്ന തലമുടിയുടെ സ്ഥാനത്തുള്ള ജ്വാലകൾ നല്ലപോലെ ആലിംഗനം ചെയ്യുന്നവല്ലോ കെട്ട കരിക്കട്ടയായവകൂടി അടുത്തണയുന്ന ഭർത്താവായ അഗ്നിക്കായി മുഖമുയർത്തി നില്ക്കുന്നു, അവ കെട്ടടങ്ങിയവയെങ്കിലും വീണ്ടും കത്തിപ്പിടിക്കുന്നു അപ്രകാരം ചെയ്യുന്ന ജ്വാലകൾക്ക് ഭർത്താവായ അഗ്നി വിരുപ്പു തീർത്ത് മന്ത്രമുച്ചരിക്കുന്ന പോലെ ശബ്ദിച്ച്, നിരതിശയമായ പ്രാണശക്തിയെ, പ്രകാശത്തെ, കെടുത്താതെ വീണ്ടും ജീവൻ നല്കിക്കൊണ്ടു വരുന്നു

9 അധീവാസം പരിമാത്തുരിഹന്നഹ

തുവിഗ്രേഭിസ്സത്വഭിര്യാതി വിജ്രയഃ

വയോദധൽപദ്വതേരേരിഹൽ സദാ

നശ്യേനീ സചതേ വത്തനീരഹ

അന്വയം:—

(ദാവാഗ്നിഃ സ്തൂയതേ)
(അയമഗ്നിഃ) മാത്തുഃ — ഭ്രതാനാം നിമ്മാത്തുഃ, ഭ്രമേഃ
അധീവാസം — ഉപരിധാര്യമാണം വസ്ത്രം, തൃണ ഗുൽമൌഷധ്യാദികം
പരി രിഹൻ അഹ — പരിതഃ ലിഹൻ, ദഹൻ ഖലു
തുവി–ഗ്രേഭിഃ — പ്രഭൂതം ശബ്ദയത്ഭിഃ
സത്വ–ഭിഃ — പ്രാണിഭിസ്സഹിതഃ
ജ്രയഃ വി യാതി — ജ്രയസാ ജവേന വിവിധം ഗച്ഛതി
സദാ രേരിഹൽ — സർവ്വദാ തൃണാദികം ദഹൻ
പൽ–വതേ — പാദവതേ, ദ്വിപദേ ചതുഷ്പദേച
വയഃ ദധൽ — തത്തദുചിതമന്നം ദദൽ
(കിം ച) ശ്യേനീ
വത്തനിഃ — ശ്യാമവൎണ്ണോമാർഗ്ഗഃ
അനു സചതേ അഹ — അനുക്രമേണ സേവതേ ഹി
(യത്രയത്രാഗ്നിർഗ്ഗച്ഛതി തത്ര തത്രകൃഷ്ണോമാർഗ്ഗഃ ഭവതി)

അൎത്ഥം:—(കാട്ടുതീയ്യിനെ സ്തുതിക്കുന്നു)
ഈ അഗ്നി. ഭൂതധാത്രിയായ ഭൂമിക്കു മേലണിഞ്ഞ വസ്ത്രം പോലെയുള്ള പുൽച്ചെടി മരങ്ങളെ എമ്പാടും നക്കി (ദഹിപ്പിച്ച്) കൊണ്ടാണല്ലൊ ശബ്ദം മുഴക്കി, ഭയപ്പെട്ടോടുന്ന പ്രാണികളോടുകൂടി, വേഗത്തിലങ്ങുമിങ്ങും എത്തുന്നത് അങ്ങിനെ ചരിയ്ക്കുമ്പോഴും ഇരുകാലികളും നാൽക്കാലികളുമായ ജന്തുക്കൾക്ക് അതാതിന്നുചിതമായ അന്നവും നല്കുന്നു. (തീ കണ്ടു പേടിച്ചോടുമ്പോഴും മാൻ മുതലായ ജന്തുക്കൾ നരി മുതലായ ഹിംസ്രവർ

ഗ്ഗങ്ങൾക്ക് ഇരയാകുന്നു). പിന്നെ അവിടുന്ന് താൻ എവിടെ എവിടെ എത്തിയോ, അവിടെയവിടെ കറുത്ത വഴി (പുക) ക്രമത്തിലുണ്ടാകുന്നു.

10 അസ്മാകമഗ്നേമഘവത്സുദീദി
ഹ്യധശ്വസീവാന്വൃഷഭോദമൂനാഃ
അവാസ്യാശിശ്രമതീരദീദേ
ർവ്വർമ്മേവയുത്സുപരിജർഭുരാണഃ വ. 6

അന്വയം:—

ഹേ അഗ്നേ, അസ്മാകം

| | |
|---|---|
| മഘവൽ–സു | — അന്നവൽസുയാഗേഷു |
| ദീദിഹി | — ദീപ്യസ്വ |
| അധ ശ്വസീവാൻ | — അഥജ്വാലാഭിശ്ചേഷ്ടാവാൻ |
| വൃഷഭഃ, ദമൂനാഃ | — കാമവർഷകഃ, ദാനമനാഃ (സർവ്വത്രഭവ) |
| യുൽ–സു വർമ്മ–ഇവ | — സംഗ്രാമേഷുകവചഃ അസ്മദ്വേഷ്ടൄൻ |
| പരി–ജർഭുരാണഃ | — പുനഃ പുനഃപരിഹരൻ |
| (ത്വം) ശിശ്രു–മതീഃ | |
| അവ–അസ്യ | — ശൈശവവതീജ്ജ്വാലാഃ അപക്ഷേപ്യ, വിഹായ |
| അദീദേഃ | — ദീപ്യസ്വ |

അർത്ഥം—അല്ലയോ അഗ്നേ, ഹവിസ്സുകളോടുകൂടിയ ഞങ്ങളുടെ യാഗങ്ങളിൽ തെളിഞ്ഞു കത്തിയാലും. പിന്നെ ജ്വാലകളാൽ ചേഷ്ടപൂണ്ട്, കാമവർഷിതാവായി, ദാനമനസ്സായി ഭവിച്ചാലും. യുദ്ധങ്ങളിൽ ഞങ്ങൾക്ക് മെയ്ച്ചട്ടപോലെ ശത്രുക്കളെ വീണ്ടും വീണ്ടും അകററുന്നവനായ അവിടുന്ന് ചെറു ജ്വാലകളെ വിട്ട്, നല്ലപോലെ കത്തിയാലും.

11 ഇദമഗ്നേസുധിതംദുർധിതാദധി
പ്രിയാദുചിന്മന്മനഃ പ്രേയോഅസ്തുതേ
യത്തേശുക്രംതന്വോ ഽ ഽ രോചതേശുചി
തേനാസ്മഭ്യംവനസേരത്നമാത്വം

അന്വയം:—

ഹേ അഗ്നേ, ദുഃ-ധിതാൽ — ദൃഷ്ടം സ്ഥാപിതാൽ, കഠിനാൽ കാഷ്ഠാദേഃ
അധി സു-ധിതം — ഉപരി, സുഹിതം, സുഷ്ഠുദത്തം
ഇദം — അസ്മദീയം സോമാദിരൂപം ഹവിഃ
മന്മനഃ പ്രിയാൽ ഉ ചിൽ — മനനീയാൽ ഹൃദ്യാദപി
തേ പ്രേയഃ അസ്തു — തവ അതിപ്രിയതമം ഭവതു
(ഹേ അഗ്നേ,) തേ തന്വഃ — തവ ശരീരസ്യ ഘൃതേന പ്രജ്വലിതായാഃ ജ്വാലായാഃ
ശുചി ശുക്രം യൽ
രോചതേ — നിർമ്മലം ദീപ്തം യൽ തേജഃ പ്രകാശതേ
തേന (സഹ) ത്വം രത്നം — രമണീയം മണിമുക്താദികം വിതരൻ
അസ്മഭ്യം ആ വനസേ — അസ്മാൻ ആസമന്താൽ സംഭജസ്വ

അർത്ഥം—അല്ലയോ അഗ്നേ, ഉറപ്പുള്ള മരപ്പാത്രത്തിൽ നന്നായിവെച്ച ഈ സോമാദിരൂപമായ ഹവിസ്സ്, അവിടേക്ക പ്രിയത്തിലും വെച്ച് പ്രിയതരമായി ഭവിയ്ക്കട്ടെ. അവിടുത്തെ ശരീരത്തിൽ നിന്നു നെയ് വീഴ്ത്തി, കാളുന്ന ജ്വാലകളുടെ നിർമ്മലവും പ്രദീപ്തവുമായ യാതൊരു തേജസ്സ് പ്രകാശിയ്ക്കുന്നുവോ, അതോടുകൂടി അവിടുന്ന് മനോഹരങ്ങളായ മുത്തുമണി മുതലായവയെ നല്കിക്കൊണ്ടു ഞങ്ങളെ പൂർണ്ണമായും പ്രാപിച്ചാലും.

കൂടിയതുമായ തോണിയെ, സംസാരത്തിൻെറ കരകടത്തുന്ന സോമയാഗരൂപമായ തോണിയെ ഞങ്ങാംക്കരുളിയാലും. ആ യാഗാനുഷ്ഠാനത്തിന്ന് വേണ്ട പുണ്യമുണ്ടാക്കിയാലും. പിന്നെ ഞങ്ങളുടെ പുത്രാദികളെ യാതൊരു തോണി ഹവിരന്നത്തോടു കൂടിയവർ (യാഗാദികർമ്മങ്ങളിലേപ്പെട്ടവർ) ആക്കുമോ, ഏതു തോണി യജമാനന്മാരെ ബഹുദുഃഖാത്മകമായ സംസാരത്തിൻെറ കരയായ ബ്രഹ്മലോകത്തിലെത്തിയ്ക്കുമോ, ഏതു തോണി അതിരററ സുഖം, ബ്രഹ്മാനുഭൂതി അണയ്ക്കുമോ, ആ തോണി ഞങ്ങാംക്ക തന്നരുളിയാലും.

13 അഭീനോഅഗ്നഉക്ഥമിജ്ജുഗുര്യാ
ദ്യാവാക്ഷാമാസിന്ധവശ്ചസ്വഗൂർത്താഃ
ഗവ്യംയവ്യംയന്തോദീർഘാഹേ
ഷം വരമരുണ്യോവരന്ത

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, നഃ ഉക്ഥം | — ശസ്ത്രം |
| അഭി ജുഗുര്യാഃ | — ആഭിമുഖ്യേന സ്തുഹി പ്രോത്സാഹയ, സമ്യക് ശസ്തമിത്യങ്ഗീകുരു |
| (തഥാ) ദ്യാവാക്ഷാമാ | — തേപി യജ്ഞസാധന സമ്പാദനേന പ്രോത്സാഹയതാം |
| (തഥാ) സിന്ധവഃ ച | — സ്യന്ദനശീലാനദ്യശ്ച |
| സ്വ–ഗൂർത്താഃ | — സ്വയമേവ ഗാമിന്യഃ |
| ഗവ്യം | — ഗോസംഭവം, ക്ഷീരാദികം (തൃണാദ്യുൽപാദനദ്വാരാ) |
| യവ്യം | — യവവ്രീഹ്യാദിജന്യം പുരോഡാശാദികം |
| യന്തഃ | — പ്രാപയന്തഃ, പ്രോത്സാഹയന്തു |
| (തഥാ) അരുണ്യഃ | — അരുണവർണ്ണയുക്താഃ ഉഷസഃ |
| ദീർഘാ അഹാ | — സർവ്വാണ്യഹാനി, സർവ്വകാലം |
| ഇഷം | — ഇഷ്യമാണമന്നരസാദികം |

വരം വരന്ത — വരണീയം അന്യദപിയാഗ സാധനം പ്രാപയന്തു

(ഏതൽ സർവ്വമഗ്നേഃ പ്രസാദാദിതി അഗ്നേരേവസ്തുതിഃ)

അർത്ഥം—അല്ലയോ അഗ്നേ, ഞങ്ങളുടെ ശസ്ത്രത്തെ നേരെ പ്രശംസിച്ചാലും—വേണ്ടപോലെ ചൊല്ലി എന്നംഗീകരിച്ചാലും. അതുപോലെ ദ്യാവാപൃഥിവികൾ യാഗസംഭാരങ്ങൾ നേടുന്നതിൽ പ്രോത്സാഹിപ്പിക്കട്ടെ. പശ്ച മുതലായവയെ നനവുകൊണ്ട് ഉൽപാദിപ്പിച്ച് സ്വയം ഒഴുകുന്ന നദികൾ ക്ഷീരാദികളും യവം നെല്ല മുതലായ ധാന്യങ്ങളെക്കൊണ്ടുള്ള പുരോഡാശാദികളും എത്തിക്കട്ടെ. അതുപോലെ ഇളം ചുകപ്പാൻ രശ്മികളോടുകൂടിയ ഉഷസ്സുകൾ എല്ലാ ദിവസങ്ങളിലും അന്നത്തെയും മററു യാഗസാധനങ്ങളെയും എത്തിക്കട്ടെ. (ഇതെല്ലാം അഗ്നിപ്രസാദത്താലാണെന്ന് അഗ്നിയെ സ്തുതി.)

വർഗ്ഗം—8—9 ജഗതീച്ഛന്ദഃ

1 ബളിത്ഥാതദ്വപുഷേധായി ദർശതം
ദേവസ്യ ഭർഗ്ഗസ്സഹസോയതോജനി
യദീമുപഹ്വരതേ സാധതേ മതി
രൃതസ്യധേനാ അനയന്ത സസ്രുതഃ

അന്വയം:—

| | |
|---|---|
| ദേവസ്യ | — ദ്യോതനശീലസ്യാദിത്യസ്യ |
| ദർശതം തൽ ഭർഗ്ഗഃ | — സർവ്വൈർദ്ദർശനീയം തേജഃ |
| ബട് ഇത്ഥാ | — ഇത്ഥം |
| വപുഷേ ധായി | — ശരീരവ്യവഹാരായ സർവ്വൈഃ ധാര്യതേ |

(ജാഠാഗ്നിനാ ഭുക്താനാം ജാരണേന ശരീരധാരണം)

| | |
|---|---|
| യതഃ സഹസഃ ജനി | — മഥനകാലേ ബലേനോൽപന്നഃ അതോബലായ ധാര്യതേ |
| യൽ ഈം | — യദേതൽപ്രസിദ്ധം |

| | |
|---|---|
| മതിഃ ഉപ ഹ്വരതേ | — മദീയ ബുദ്ധിഃ ഉപഗച്ഛതി |
| സാധതേ | — തേനൈവതേജസാസ്വാഭീഷ്ടം സാധയതി |
| (കിംച) ഋതസ്യ | — യജ്ഞസാധകസ്യാഗ്നേഃ (തേജസാ) |
| ധേനാഃ | — സർവ്വപ്രാണിനാം വാചഃ |
| സ–സ്രുതഃ | — സമാനം ഗച്ഛന്ത്യഃ, സഹൈവ വർത്തമാനാഃ |
| അനയന്ത | — നയന്തി ജഗദ്വ്യവഹാരം നിർവ്വഹന്തി |

അർത്ഥം—പ്രകാശശീലനായ ആദിത്യന്റെ, എല്ലാവരാലും ദർശനീയമായ തേജസ്സ് (അഗ്നി) ഇപ്രകാരം എല്ലാവരാലും ശരീരധാരണത്തിന്നായി ധരിയ്ക്കപ്പെടുന്നു. (തിന്നതു് ദഹിപ്പിക്കുന്ന ജഠരാഗ്നിയാണല്ലൊ ശരീരധാരണത്തിന്നു് മൂലം) കടച്ചിലിൽ ബലത്താൽ ഉൽപാദിതനായി, ബലത്തിന്നായി ധരിയ്ക്കപ്പെടുന്ന യാതൊരു പ്രസിദ്ധമായ ഈ തേജസ്സുണ്ടോ, അതിനെയാണു് എന്റെ ബുദ്ധി ഉപഗമിയ്ക്കുന്നതു്. ആ തേജസ്സിനാൽ സ്വാഭീഷ്ടം നേടുന്നു. കൂടാതെ യജ്ഞസാധകനായ അഗ്നിയുടെ തേജസ്സുകൊണ്ടു് എല്ലാ പ്രാണികളുടേയും വാക്കുകൾ ഒരുപോലെ ഗമിച്ചു്, ഒപ്പം പ്രവർത്തിച്ചു് ലോക വ്യവഹാരം നിർവ്വഹിയ്ക്കുന്നു.

2 പൃക്ഷോവപുഃ പിതുമാന്നിത്യആശയേ
ദ്വിതീയമാസപ്തശിവാസുമാതൃഷു
തൃതീയമസ്യവൃഷഭസ്യദോഹസേ
ദശപ്രമതിംജനയന്തയോഷണഃ

അന്വയം:—

| | |
|---|---|
| (അയമഗ്നിഃ) പൃക്ഷഃ | — അന്നസാധകഃ |
| (പാകാദിനാ) വപുഃ | — വപുഷ്മാൻ, ശരീരാദിവൃദ്ധിഹേതുഃ |

പിതു-മാൻ — ഹവിർല്ലക്ഷണാന്നയുക്തഃ
നിത്യഃ — ശാശ്വതഃ (ഈദൃശസ്സൻ)
(പ്രഥമംപൃഥിവീസ്ഥാന
സ്സൻ) ആ ശയേ — ആശേതേ
(ഭാഹപാകാദിലൌകികംകർമ്മ, യജ്ഞാദിവൈദികം കർമ്മ ച
നിർവ്വർത്തയൻ ധ്രുവോഭൂമൌ വർത്തതേ)
(തഥാ) സപ്ത-ശിവാസു
മാതൃഷു — സപ്തലോകഹിതകാരിഷു
വൃഷ്ടിഷു
ദ്വിതീയം ആ (ശേതേ) — മധ്യമസ്ഥാനോവിദ്യുദ്രൂപോ
വർത്തതേ
അസ്യ വൃഷഭസ്യ — വർഷിതുരസ്യവൈദ്യുതാഗ്നേഃ
സഹായത്വേനസംബന്ധിനേ
ദോഹസേ — ദോഗ്ധ്രേ ആദിത്യസ്യോദകസ്യ
വർഷയിത്രേ, ആദിത്യരശ്മയേ,
ഘർമ്മകാലേഭൂമിസ്ഥജലമാകൃ
ഷ്യസൂര്യം പ്രാപയ്യപുനരന്തരി
ക്ഷം പ്രാപ്യമേഘേഷുസ്ഥിതാഃ,
കാലേപ്രവർഷന്തി അതഃ രശ്മേഃ
ദോഗ്ധൃത്വം
(താൻ പ്രവൃത്തയേ)
തൃതീയം — ആശേതേ, ദ്യുസ്ഥാനോവർത്തതേ
(ഈദൃശം ത്രിസ്ഥാന
മഗ്നിം) യോഷണഃ — മിശ്രണശീലാസ്സർവ്വാദിശഃ
ജനയന്ത — ഉൽപാദയന്തി
(സർവ്വാസുദിക്ഷുപ്രസൃതം
തം) ദശ-പ്രമതിം — ദശദിക്ഷുവ്യാപ്തം (ജനയന്ത)

അർത്ഥം-ഈ അഗ്നി അന്നം നേടിത്തരുന്നവനത്രെ. വേവി ക്കൽ, ദഹിപ്പിക്കൽ മുതലായവകളാൽ ശരീരപോഷകനത്രേ. ഹവിരന്നങ്ങളോടുകൂടിയവനത്രെ. ശാശ്വതനത്രെ ഇപ്രകാരം ഒന്നാമതായി ഭൂമിയിൽ വർത്തിക്കുന്ന, ലൌകിക വൈദിക ക ർമ്മങ്ങളെ നിർവ്വഹിച്ചുകൊണ്ട് സ്ഥിരമായി ഭൂമിയിൽ വർത്തിക്കു ന്ന രണ്ടാമതായി ഏഴ് ലോകങ്ങൾക്കു ഹിതമായ മഴയിൽ മധ്യസ്ഥാനത്ത് ഇടിമിന്നലിൻെറ രൂപത്തിൽ വർത്തിക്കുന്നു. വേനലിൽ ഭൂമിയിലെ ജലം വലിച്ചെടുത്ത് സൂര്യകലെത്തി

ച്ച്, വീണ്ടും കാലത്തു് വർഷരൂപത്തിൽ പെയ്യുന്ന സൂര്യരശ്മി കൾ വേണ്ടി മൂന്നാമതായി ദ്യോവിൽ വർത്തിക്കുന്നു. (വർഷിതാ വായ വൈദ്യുതാഗ്നിയുടെ സഹായം കൊണ്ടാണ് സൂര്യരശ്മി കൾക്കിപ്രകാരം മഴ പെയ്യാൻ കഴിയുന്നതു്). ഇപ്രകാരം മൂന്നി ടങ്ങളിൽ വർത്തിക്കുന്ന അഗ്നിയെ എല്ലാം കൂട്ടിച്ചേർക്കുന്ന ദിക്കു കൾ ഉല്പാദിപ്പിക്കുന്നു. പത്തു ദിക്കുകളിലും വ്യാപിച്ചവനായി ഉൽപാദിപ്പിക്കുന്നു.

3 നിര്യദീം ബു ധ്നാൻ മഹിഷസ്യ വപ്പ്സ

ഈശാനാസശ്ശവസാക്രന്തസൂരയഃ

യദീമനുപ്രദിവോമധ്വ ആധവേ

ഗുഹാസന്തം മാതരിശ്വാമഥായതി

അന്വയം:–

| | |
|---|---|
| ഈം യൽ | — ഏനമഗ്നിം യസ്മാൽ കാരണാൽ |
| മഹിഷസ്യ ബുധ്നാൽ | — മഹതോ യജ്ഞസ്യമൂലാൽ (ആധാനാൽ ആരഭ്യ) |
| വപ്പ്സഃ | — ഉപക്രമോപസംഹാരാത്മകസ്യ യജ്ഞസ്യ സിദ്ധയേ |
| ഈശാനാസഃ സൂരയഃ | — സ്വകീയ വ്യാപാരസമർത്ഥാഃ മേധാവിനഃ ഋത്വിജഃ |
| ശവസാ | — മന്ത്രാദിരൂപേണ ബലേന |
| നിഃ ക്രന്ത | — നിഷ്പന്നന്തി, സാധയന്തി |
| (കിംച) യൽ ഈം | |
| പ്ര–ദിവഃ | — യസ്മാൽ കാരണാൽ ഏനമേ വാഗ്നിം പുരാണാൽ, അനാദി കാലാദാരഭ്യ |
| മധ്വഃ ആ–ധവേ | — മധുസദൃശസ്യപ്രക്ഷേപേ നിമിത്തേസതി |
| ഗുഹാ സന്തം | — ഗുഹായാം, അരണ്യോഃ നിഗൂഢം സന്തം |

ഉർവ്വിയാ വി വവൃധേ — ഉത, അതിപ്രവൃദ്ധം പ്രവൃദ്ധോ ഭവേൽ

മാതൃഃ — ഉൽപാദയിത്രീഃ, മാതൃസ്ഥാനീയാദശദിശഃ

ആ അവിശൽ — സർവ്വതഃ പ്രവിശതി

(തഥാ) അവരാസു

നവ്യസീഷു — പശ്ചാൽ ഭാവിനീഷ്വോഷധീഷു

നി ധാവതേ — നിതരാംഗച്ഛതി, അന്തഃ പ്രവിശതി, ജ്വലതി, തദാദിക്ഷു പ്രകാശിതോ ഭവേൽ

അർത്ഥം—ഈ അഗ്നി ഉൽപന്നനായപ്പോഴം തന്നെ, കുറേ കാലമായി വിട്ടുപിരിഞ്ഞവയും ഇട്ടുകൊടുത്തവയുമായ വിറകുകളിന്മേൽ എപ്പോഴം പിടിച്ച് കയറുന്നുവോ, അപ്പോഴം പൂർണ്ണ പ്രകാശനായി, ഏതുവരിലാണോ താൻ ആരാലും കേടേല്പിക്കപ്പെടാതെ വളർന്നു വലുതായതു്, ആ പത്തുദിക്കുകളാകുന്ന അമ്മമാരെ പ്രാപിച്ചു. (ലോകത്തിൽ അമ്മയാൽ കേടുപാടു കൂടാതെ വളർത്തപ്പെട്ട മകൻ പിന്നീടമ്മയെ സമീപിക്കുന്ന പോലെ പത്തു ദിക്കുകളും പ്രകാശിപ്പിച്ചു എന്നു് ഭാവം). അതിനുശേഷം ഇട്ടുകൊടുത്ത വിറകുകളിൽ പ്രവേശിച്ച്, ജ്വലിച്ചു പത്തു ദിക്കുകളിൽ പ്രകാശിതനായി.

6 ആദിദ്ധോതാരം വൃണതേ ദിവിഷ്ടിഷു

ഭഗമിവ പപൃചാനാസ ഋഞ്ജതേ

ദേവാൻ യൽക്രത്വാമജ്മനാ പുരുഷ്ടുതോ

മർത്തം ശംസം വിശ്വധാ വേതിധായസേ

അന്വയം'—

യൽ (അയമഗ്നിഃ)

പുരു—സ്തുതഃ — ബഹുധാ സ്തൂയമാനഃ

ക്രത്വാ മജ്മനാ — യാഗാദിരൂപേണ ശരീരേണ യുക്താൻ

| | |
|---|---|
| ദേവാൻ | — യജ്ഞമുഖാൻ |
| മർത്തം | — യജമാനം |
| ശംസം | — സ്തുതിം ച |
| വിശ്വധാ | — വിശ്വാത്മകഃ (അയം) |
| ധായസേ വേതി | — ഹവിരന്നായ കാമയതേ, തസ്മാൽ |
| ഹോതാരം | — ദേവാനാമാഹ്വാതാരം തം |
| ദിവിഷ്ടിഷു വൃണതേ | — ദിവസേഷു സംഭജതേ |
| ആൽ ഇൽ | — അനന്തരമേവ |
| വപ്രചാനാസഃ | — ഹവിഷാസ്തുത്യാച സംപ്രചാനാഃ ഋത്വിജോ യജമാനാശ്ച |
| ഭഗം–ഇവ | — തം യഥാജനാഃ പ്രസാധയന്തി തദ്വൽ |
| ഋഞ്ജതേ | — പ്രസാധയന്തി |

അത്ഥം—യാതൊരു കാരണത്താൽ യാഗാത്മാക്കളായ, യജ്ഞമുഖന്മാരായ ദേവന്മാരെയും യജമാനനെയും സ്തോത്രത്തെയും വിശ്വരൂപനായ ഈ അഗ്നി ഹവിരന്നത്തിന്നായി കാമിയ്ക്കുന്നുവോ, ആ കാരണത്താൽ ഋത്വിക്കുകൾ, ദേവന്മാരെ വിളിക്കുന്ന അവിടുത്തെ ദിവസം തോറും ഭജിക്കുന്ന ഹവിസ്സും സ്തുതിയും അവിടുത്തോടു ചേർക്കുന്ന ഋത്വിഗ്യജമാനന്മാർ ഭാഗ്യത്തെ (ഭഗനെന്ന ദേവനെ)യെന്നപോലെ അവിടുത്തെ ചമയിച്ചുകൊണ്ടാടുന്നു.

7 വിയദസ്ഥാദ്യജതോവാതചോദിതോ

ഹ്വാരോനവക്വാജരണാ അനാകൃതഃ

തസ്യപത്മൻ ദക്ഷുഷഃ കൃഷ്ണജംഹസ

ശുചിജന്മനോ രജ ആവ്യധ്വനഃ

അന്വയം:—

| | |
|---|---|
| യൽ വാത–ചോദിതഃ | — യദാ (അയമഗ്നിഃ) വായുനാ പ്രേരിതഃ |
| യജതഃ | — സവ്വൈഃ യഷ്ടവ്യസ്സൻ |

മാതരിശ്വാ — ഫലസ്യമാതരി, യാഗേശ്വസതി, ചേഷ്ടതേ ഇതിമാതരിശ്വാ വായുഃ

അനു മഥായതി — ക്രമേണമഥ്നാതി, ചാലയതി, ഉൽബോധയതി (തസ്മാദയം സ്തോതവ്യഃ)

അർത്ഥം—ഈ അഗ്നിയെ യാതൊരു കാരണത്താൽ ആധാനം മുതലാരംഭിച്ച്, ഉപക്രമോപസംഹാര ശരീരത്തോടുകൂടിയ യജ്ഞത്തിന്റെ സിദ്ധിയ്ക്കായി, സ്വകൃത്യസമർത്ഥന്മാരും വിദ്വാന്മാരുമായ ഋത്വിക്കുകൾ മന്ത്രരൂപമായ ശക്തികൊണ്ട് ഉണ്ടാക്കുന്നുവോ, നേടുന്നുവോ, കൂടാതെ യാതൊരു കാരണത്താൽ ഈ അഗ്നിയെത്തന്നെ പണ്ടേമുതൽ അരണികളിൽ ഒളിഞ്ഞു കിടക്കുന്നതിൽ നിന്ന് യാഗത്തിൽ ശ്വസിക്കുന്ന, ഇളകുന്ന വായു ക്രമത്തിൽ കടയുന്നുവോ, ചലിപ്പിക്കുന്നുവോ, ഉണർത്തുന്നുവോ, ആ കാരണത്താൽ അവിടുന്ന് സ്തുതിക്കപ്പെടേണ്ടവനാകുന്നു

4 പ്രയൽപിതുഃ പരമാന്നീയതേപ
ര്യാപൃക്ഷുധോവീരുധോദംസുരോഹതി
ഉഭായദസ്യജനുഷംയദിന്വത
ആദിദ്യവിഷ്ഠോഅഭവദ്ഘൃണാശുചിഃ

അന്വയം —

യൽ പിതുഃ പരമാൽ — യസ്മാൽ ഉൽപാദകാൽ, ഉൽകൃഷ്ടാൽ ഗാർഹപത്യലക്ഷണാദഗ്നേസ്സകാശാൽ

പ്ര പരി ആ നീയതേ — പ്രകർഷേണ ആഹവനീയം പ്രതിനീയതേ

(കിം ച) യൽ പൃക്ഷുധഃ — പ്രക്ഷോധ്യാഃ, പ്രകർഷേണ ബുഭുക്ഷിതാഃ, ദഗ്ധുമിഷ്യമാണാഃ

വീരുധഃ ദം—സു — ദന്തേഷുമധ്യേ

രോഹതി — ആരോഹതി, പ്രവിശതി

യൽ ഉഭാ — യസ്മാൽ ഉഭൌ, അധ്വര്യ യജമാനൌ

| | |
|---|---|
| അസ്യ ജനുഷം | — അഗ്നേജ്ജന്മ, ഉൽപത്തിം |
| ഇനുതഃ | — വ്യാപ്നതഃ, സ്വീകുരുതഃ |
| ആൽ ഇൽ | — അത ഏവ കാരണാൽ |
| ശുചിഃ ഘൃണാ | — ശുദ്ധഃ, ഘൃണഃ, ദീപ്തിമാനയമഗ്നിഃ |
| യവിഷ്ഠഃ അഭേൽ | — യുവതമഃ സമ്പന്നഃ, സ്വീകാര സമത്ഥഃ |

അത്ഥം–യാതൊരു കാരണത്താൽ ഉൽകൃഷ്ടമായ ഗാർഹ പത്യസ്ഥാനത്തുനിന്നു് ആഹവനീയ സ്ഥാനത്തേയ്ക്കു് വേണ്ട പോലെ നയിയ്ക്കപ്പെടുന്നുവോ, യാതൊരു കാരണത്താൽ തങ്ങ ളെ തിന്നാനിച്ഛിക്കുന്ന പുൽച്ചെടിമരങ്ങരം അവിടുത്തെ (ജ്വാല കളാകുന്ന) പല്ലുകരംക്കിടയിൽ കയറിക്കൂടുന്നുവോ, യാതൊരു കാരണത്താൽ അധ്വര്യുവും യജമാനനും അവിടുത്തെ പിറവി യെ സ്വീകരിയ്ക്കുന്നുവോ, അതേ കാരണത്താൽ പരിശുദ്ധനും, ദീപ്തിമാനുമായ ഈ അഗ്നി വളച്ച് പ്രാപിച്ചു് ഹവിസ്വീകാര ത്തിന്നു് കരുത്തനായി ഭേവിച്ചിരിയ്ക്കുന്നു.

5 ആദിന്മാതൄരാവിശദ്യാസ്വാ ശുചി
രഹിംസ്യമാന ഉവ്വിയാ വിവാവൃധേ
അനുയൽപൂവ്വാ അരുഹൽസനാജുവോ
നിനവ്യസീഷ്വവരാസുധാവതേ (വ. 8)

അന്വയം:—

(അയമഗ്നിഃ) യൽ

| | |
|---|---|
| സനാ–ജുവഃ | — യദാദീർഘകാലവിയോഗിന്യഃ സ്ഥാപനകാല ഏവ പ്രക്ഷിപ്താഃ |
| (അത ഏവ) പൂവ്വാഃ അനു | — പ്രഥമഭാവിനീരോഷധീഃ അനുക്രമേണ |
| അരുഹൽ | — ആരോഹതി |
| ആൽ ഇൽ ആ ശുചിഃ | — ആസമന്താൽ ദീപ്യസ്സൻ |
| യാ സു അഹിംസ്യമാനഃ | — മാതൃഷ്വപരൈരപീഡ്യമാനഃ |

| | |
|---|---|
| അനാകൃതഃ | — അനിവാരിതഃ, അപ്രതിബദ്ധ പ്രസരഃ |
| വക്വാ | — ബഹുവക്താ |
| ഹ്വാരഃ ന | — കടിലഃ, വിദൂഷകാദിരിവ |
| ജരണാഃ | — സ്തുതീഃ |
| വി അസ്ഥാൽ | — വിതിഷ്ഠതേ, സർവ്വതോവ്യാപ്തോ ഭവതി |
| (തദാ) ധക്ഷുഷഃ | — ദഹതഃ |
| കൃഷ്ണ-ജംഹസഃ | — കൃഷ്ണമാർഗ്ഗസ്യ |
| ശുചി-ജന്മനഃ | — മന്ത്രസഹിതാരണ്യോരുൽപന്നത്വാൽ ശുദ്ധജന്മനഃ |
| വി-അധ്വനഃ | — വിവിധ ജ്വാലസ്യ, അനിയത മാർഗ്ഗസ്യ |
| തസ്യ (അഗ്നേഃ) പത്മൻ | — പതനേ, യജ്ഞരൂപേ മാർഗ്ഗേ |
| രജഃ | — രഞ്ജനാത്മകോ ലോകഃ |
| ആ (അസ്ഥാൽ) | — ആതിഷ്ഠതി, സർവ്വതഃ ആശ്രയതി, അഗ്നൌ ബഹുധായജതി |

അർത്ഥം—എപ്പോഴും ഈ അഗ്നി വായുപ്രേരിതനായി സർവ്വരാലും യജിയ്ക്കപ്പെടേണ്ടവനായി വർത്തിയ്ക്കുന്നു, എല്ലാടവും വ്യാപിയ്ക്കുന്നു, അപ്പോൾ അനിവാരിതമായ പ്രസരത്തോടു കൂടിയവനും ധാരാളം ശബ്ദമുണ്ടാക്കുന്നവനുമായി, കടിലമതിയായ ഒരു പരദൂഷകനെന്നപോലെ എല്ലാടവും വ്യാപിയ്ക്കുന്നു. ദഹിപ്പിയ്ക്കുന്നവനും പുകകൊണ്ട് കറുത്ത വഴിയുണ്ടാക്കുന്നവനും അരണികളിൽ നിന്ന് മന്ത്രപൂർവ്വമായ ഉൽപത്തികൊണ്ട് ശുദ്ധജന്മാവും, ആയ അവിടുത്തെ യജ്ഞരൂപമാർഗ്ഗത്തിലൂടെയുള്ള പതനത്തിലാണ്, ഗമനത്തിലാണ് ലോകം നിലകൊള്ളുന്നതു്. അതായതു്, അഗ്നിയെ പലവിധത്തിൽ യജിച്ചാണ് ലോകം പുലരുന്നതു്.

8 രഥോനയാതശ്ശിക്വഭിഃകൃതോ
ദ്യാമങ്ഗേഭിരരുഷേഭിരീയതേ
ആദസ്യതേ കൃഷ്ണാസോ ദക്ഷിസൂരയ
ശ്ശൂരസ്യേവത്വേഷഥാദീഷതേ വയഃ

അന്വയം:–

(അയമഗ്നിഃ)
ശികാ–ഭിഃ കൃതഃ — രജ്ജുഭിഃ ബദ്ധഃ
രഥഃ ന യാതഃ — രഥ ഇവ യഥാ സ്വീയൈശ്ചക്രാദിഭിഃ ന ഈയതേ, തദ്വൽ സ്ഥാപിതസ്സൻ
അരുഷേഭിഃ അങ്ഗേഭിഃ — ജ്വാലാദിഭിഃ അവയവൈഃ
ദ്യാം ഈയതേ — അന്തരിക്ഷം ഗച്ഛതി
ആൽ അസ്യ — പ്രവൃദ്ധ്യനന്തരമഗ്നേഃ
തേ സ്രുതയഃ — സരണയഃ, മാർഗ്ഗാഃ
കൃഷ്ണാസഃ — കൃഷ്ണവർണ്ണാഃ (ഭവന്തി)
(യതഃ ഏവംഭവതി
തദർത്ഥം) ധക്ഷി — കാഷ്ഠാൻ ദഹതി
(കിംച ജ്വലി
തസ്യാഗ്നേഃ)
ത്വേഷഥാൽ — ദീപ്താൽ തേജസസ്സകാശാൽ
ശൂരസ്യ–ഇവ — കസ്യചിദ്വിക്രാന്തസ്യ സകാശാൽ ജനാ ഭീത്യാ പലായമാനാഃ തദ്വൽ
വയഃ ഈഷതേ — ഗമനവന്തഃ പക്ഷിണഃ ഗച്ഛന്തി

അർത്ഥം–കയർകൊണ്ട് കെട്ടിയിട്ട തേർ, ചക്രാദികളാൽ ഇളകാതെ നില്ക്കുന്നപോലെ, ഈ അഗ്നി ഒരിടത്തു് സ്ഥാപിതനായിട്ട്, ഗമനശീലങ്ങളായ തൻെറ ജ്വാലകളാകുന്ന അംഗങ്ങളാൽ അന്തരിക്ഷത്തെ പ്രാപിക്കുന്നു. കത്തിപ്പിടിച്ച വളൎന്ന ശേഷം അവിടുത്തെ മാർഗ്ഗങ്ങൾ കറുത്തവയായി ഭവിക്കുന്നു. ഇപ്രകാരമാവാൻ വേണ്ടിയാണ് വിറകുകൾ ദഹിപ്പിക്കുന്നതു്. കൂടാതെ ദീപ്തമായ അവിടുത്തെ തേജസ്സിൻെറ അടുക്കൽനിന്നു് വിക്രമിയായ ഒരാളെപ്പേടിച്ച് ജനങ്ങളോടിപ്പോകുന്നപോലെ, ഗമനശീലങ്ങളായ പക്ഷികൾ പറന്നകലുന്നു.

9 ത്വയാഹ്യഗ്നേവരുണോധൃതവ്രതോ
മിത്രശ്ശാശദ്രേഅര്യമാസുദാനവഃ
യൽസീമനുക്രതുനാവിശ്വഥാവിഭു
രരാന്നനേമിഃപരിഭൂരജായഥാഃ

അന്വയം:–

| | |
|---|---|
| ഹേ അഗ്നേ, യത് സീം | — യസ്മാത് കാരണാത് സർവ്വതഃ |
| ക്രത്വാ വിശ്വ–ഥാ | — വിശ്വാത്മക ഇവ |
| വി–ഭുഃ | — മിത്രാര്യമാദ്യാത്മനാ സർവ്വവ്യാപീ |
| പരി–ഭുഃ | — സ്വതേജസാ സർവ്വതഃ പരിഭവിതാ |
| അരാൻ നേമിഃ ന | — രഥസ്യശങ്കൂൻ ബാഹ്യവലയഃ ഇവ (സൻ) |
| അന (ക്രമേണ) | |
| അജായഥാഃ | — ജായസേ, പ്രാദുർഭവസി |
| (തേന) ത്വയാ ഹി | |
| വരുണഃ | — രാത്ര്യഭിമാനീദേവഃ ഖലു |
| ധൃത–വ്രതഃ | — സ്വീകൃതവർഷണാദി കർമ്മാ (ഭവതി) |
| (തഥാ) മിത്രഃ ശാശദ്രേ | — അഹരഭിമാനീദേവഃ തമഃ ശാതയതി |
| (തഥാ) അര്യമാ സു–ദാനവഃ | — ഉഭയോർമ്മധ്യവർത്തീദേവഃ ശോഭനദാനഃ (ഭവതി) വ്യത്യയേനബഹുവചനം |

അർത്ഥം:–അല്ലയോ അഗ്നേ, യാതൊരു കാരണത്താൽ അവിടന്ന് വിശ്വരൂപനെന്നപോലെ എല്ലാടവും വ്യാപിച്ച വൈഭവാൻ വർത്തിച്ച്, സ്വതേജസ്സുകൊണ്ട് എങ്ങും ശോഭിച്ച് തേർ ചക്രത്തിന്റെ അരങ്ങളെ (അഴികളെ) പുറംപോള എന്നപോലെ താങ്ങികൊണ്ട് ക്രമത്തിൽ പ്രാദുർഭവിച്ചുവോ, ആ അവിടന്നാലാണ് രാത്ര്യഭിമാനി ദേവനായ വരുണൻ മഴ പെയ്യിക്കുന്ന കർമ്മം നിറവേറ്റുന്നത്, ദിവസാഭിമാനി ദേവനായ മിത്രൻ ഇരുട്ടകറ്റുന്നത്, അവരുടെ മധ്യത്തിൽ വർത്തിക്കുന്ന അര്യമാവ് ദാനശീലനായി ഭവിക്കുന്നത്.

10 ത്വമഗ്നേശശമാനായസുന്വതേ

രത്നംയവിഷ്ഠദേവതാതിമിന്വസി

തംത്വാനുനവ്യം സഹസോയുവൻവയം

ഭഗംനകാരേമഹിരത്നധീമഹി

അന്വയം:–

| | |
|---|---|
| ഹേ അഗ്നേ, യവിഷ്ഠ ത്വം | — യുവതമ, ത്വം |
| ശശമാനായ സുന്വതേ | — ത്വാംസ്തുവതേ, ത്വദർത്ഥമഭിഷവം കുർവ്വതേ |
| (തദ്യാഗാർത്ഥം) രത്നം | — രമണീയം ഹവിഃ |
| ദേവ–താതിം | — ദേവേഷുവിസ്താര്യമാണം |
| ഇന്വസി | — വ്യാപ്നോഷി, അസ്മൽപ്രത്തം ഹവിഃ ദേവാൻ പ്രാപയസി |
| ഹേ സഹസഃ യുവൻ | — മഥനകാലേ ബലേനോൽപന്ന |
| ഹേ മഹി–രത്ന | — അസ്മൽ പ്രദേയമഹദ്രമണീയ ധന |
| നവ്യം തം ത്വാ | — നവതരം, താദൃശംഹവിർഭുജം ത്വാം |
| വയം ഭഗം ന | — യജമാനാഃ വയം ആദിത്യമിവ |
| കാരേ ന ധീമഹി | — സ്തോത്രലക്ഷണശബ്ദേ ക്ഷിപ്രംസ്ഥാപയാമഃ |

അർത്ഥം–അല്ലയോ അഗ്നേ, നിത്യയുവാവേ, അവിടത്തെ സ്തുതിയ്ക്കുന്നവനും അവിടേയ്ക്കുവേണ്ടി സോമം സംസ്കരിയ്ക്കുന്നവനും വേണ്ടി (അവരുടെ യാഗനിർവ്വഹണത്തിന്നുവേണ്ടി) ഞങ്ങൾ തന്ന ശോഭനമായ ഹവിസ്സിനെ ദേവന്മാർക്കിടയിൽ വിതരണം ചെയ്യുകൊണ്ട്, അവിടന്ന് വ്യാപിക്കുന്നു. അല്ലയോ ബലത്തിൽ നിന്നുളവായവനേ, ഞങ്ങൾക്ക് തരുവാനുള്ള അനർഘധനത്തോടുകൂടിയവനേ, എന്നും പുതിയവനായി അപ്രകാരമുള്ള ഹവിസ്സു ഭുജിയ്ക്കുന്നവനായ അവി

ട്ടത്തെ, യജമാനന്മാരായ ഞങ്ങൾ ആദിത്യനെയെന്നപോലെ സ്തോത്രത്തിൽ സ്ഥാപിക്കുന്നു, സ്തോത്രത്താൽ ആകർഷിച്ച് ഒരിടത്ത് നിർത്തുന്നു.

11 അസ്മേരയിം ന സ്വർഥംദമൂനസം
ഭഗംദക്ഷം ന പപൃചാസിധർണ്ണസിം
രശ്മീംരിവയോയമതി ജന്മനീ ഉഭേ।
ദേവാനാം ശംസമൃത ആച സുക്രതുഃ

അന്വയം:–

| | |
|---|---|
| (അയമഗ്നിഃ അസ്മേ | — അസ്മാസു |
| സു–അർഥം, ദമൂനസം | — സുഷ്ഠു അരണീയം, ദമനീയം, ഉപാർജ്യം |
| രയിം ന പപൃചാസി | — ധനമിവ സംപൃണക്തി |
| (തഥാ) ഭഗം, ദക്ഷം ന ധർണ്ണസിം | — സർവ്വൈർഭജനീയം, ഉത്സാഹവന്തം, വിദ്യാദിധാരണാകുശലം പുത്രം (യഥാ പപൃചാസി) ദദാതി |
| യഃ (അഗ്നിഃ) രശ്മീൻ–ഇവ | — സ്വകീയാൻ രശ്മീൻ യഥാ |
| യമതി | — നിയമതി, വിസ്താരയതി തദ്വത് സഃ |
| ഉഭേ ജന്മനീ | — ജനനാധാരഭൂതൌ ഉഭൌ ലോകൌ (യമതി) |
| (തഥാ) സു–ക്രതുഃ ഋതേ | — ശോഭനകർമ്മാ, അസ്മദീയേ യജ്ഞേ |
| ദേവാനാം ശംസം ച | — ദേവസംബന്ധിനം സ്തവം ച |
| ആ (യമതി) | — ആ യച്ഛതി, സർവ്വദാ ദദാതി |

അർത്ഥം—ഈ അഗ്നി ഞങ്ങളിൽ ശോഭനവും യത്നപ്രാപ്യവുമായ ധനം ചേർക്കുന്ന പോലെ, (തന്നരുളുന്ന പോലെ) ഭാഗ്യവാനും ഉത്സാഹവാനും (കർമ്മശീലനും) വിദ്യാധാരണകുശലനുമായ പുത്രനെയും നല്കുന്നു. യാതൊരഗ്നി സ്വന്തം രശ്മികളെ

പരത്തുന്നുവോ, അതുപോലെ അവിടന്ന് തൻെറ ഉൽപത്തി യ്ലാധാരഭൂതങ്ങളായ രണ്ടു ലോകങ്ങളെയും (ദ്യോവിനെയും ഭൂവിനെയും) നിയന്ത്രിക്കുന്നു. പിന്നെ, ശോനേകൎമ്മാവായി, നമ്മളുടെ ഈ യജ്ഞത്തിൽ ദേവസ്തുതിയെ തന്നരുളുന്നു. അതായതു് അതു ചൊല്ലാൻ പ്രേരിപ്പിക്കുന്നു.

12 ഉതന്സ്സുദ്യോത്മാജീരാശ്വോ
ഹോതാമന്ദ്രശ്ശൃണവച്ചന്ദ്രരഥഃ
സനോനേഷന്നേഷതമൈരമൂരോ
ഗ്നിർവ്വാമംസുവിതം വസ്യോ അച്ഛ

അന്വയം:—

| | |
|---|---|
| സു—ദ്യോത്മാ | — സുദ്യോതമാനഃ |
| ജീര—അശ്വഃ | — ശീഘ്രഗമനാശ്വയുക്തഃ |
| ഹോതാ, മന്ദ്രഃ | — ആഹ്വാതാ, മദനശീലഃ |
| ചന്ദ്ര—രഥഃ | — സുവൎണ്ണമയരഥോപേതഃ സോഗ്നിഃ |
| നഃ ഉത ശൃണവൽ | — അസ്മാൻ ദേവേഷു മധ്യേപി പ്രഖ്യാപയേൽ |
| (കിം ച) അമൂരഃ | — അമൂഢബലഃ |
| വസ്യഃ സഃ അഗ്നിഃ | — വസനീയഃ സോഗ്നിഃ |
| നേഷ—തമൈഃ | — അത്യൎത്ഥം നേതൃഭിഃ കൎമ്മഭിഃ സ്തോത്രൈർവ്വാ |
| വാമം സുവിതം അച്ഛ | — വനനീയം, സുപ്രാപ്യം സ്വൎഗ്ഗം ആഭിമുഖ്യേന |
| നഃ നേഷൽ | — നയേൽ, യജ്ഞസ്യപാരം പ്രാപയേൽ |

അൎത്ഥം—ഏററവും പ്രകാശമാനനും, വേഗതയുള്ള കുതിരകളോടുകൂടിയവനും, ദേവന്മാരെ വിളിയ്ക്കുന്നവനും, ഹൎഷണശീലനും, സ്വൎണ്ണമയമായ തേരോടുകൂടിയവനുമായ ആ അഗ്നി നമ്മേക്കുറിച്ച് ദേവന്മാരുടെ ഇടയിലും കേൾപ്പിക്കുമാറാകണം

(ഗുണം പ്രശംസിക്കുമാറാകണം ) തളരാത്ത ബലത്തോടുകൂടിയ വനം, കടിവെച്ചുപാസിക്കേണ്ടവനം (ആഗ്ന്യാധാനം ചെയ്ത്, ഗൃഹത്തിൽ സ്ഥാപിച്ച്, സേവിക്കേണ്ടവനം) ആയ ആ അഗ്നി നന്മയിലേയ്ക്ക് ഏററവും നയിക്കുന്ന കർമ്മങ്ങളാൽ മോഹനവും സുപ്രാപ്യവുമായ സ്വർഗ്ഗത്തിലേക്ക്, അതായത് യജ്ഞത്തിൻെറ പരമഫലത്തിലേക്ക് നമ്മെ നയിക്കുമാറാകണം, എത്തിക്കുമാറാകണം

13 അസ്മാവ്യഗ്നിസ്ത്രീമിവദ്ഭിരർക്കൈ

സ്സാമ്രാജ്യായപ്രതരംദധാനഃ

അമീചയേമഘവാനോവയംച

മിഹന്നസൂരോഅതിനിഷ്ടതന്യുഃ വ 9

അന്വയം —

| | |
|---|---|
| സാം—രാജ്യായ | — സമ്യക് രാജമാനത്വം (കാമണിഷ്ഷീ സ്ഥാനേചഇഷഫി) |
| പ്ര—തരം ദധാനഃ | — പ്രകൃഷ്ട ന രംധാരയൻ |
| (അയം) അഗ്നിഃ | |
| ശിമീവൽ-ഭിഃ | — ഹവിഷ്പ്രദാനാദി കർമ്മവദ്ഭിഃ |
| അർക്കൈഃ അസ്മാവി | — അച്ചനമന്ത്രൈഃ അസ്മാഭിര്യജമാനൈസ്സുതഃ |
| (കിംചേമമഗ്നിം) | |
| അമീ ച | — പുരോവത്തമാനാഃ പുത്രാശ്ച |
| യേ മഘ-വാനഃ വയം ച | — പൂർവ്വം സ്തോതൃത്വേന പ്രസിദ്ധാ വയമപി |
| മിഹം ന സൂരഃ | — സൂര്യഃ മേഹനശീലം മേഘമിവ |
| അതി നിഃ തതന്യുഃ | — അത്യർത്ഥം ശബ്ദയന്തു |

അർത്ഥം—നല്ല ശോഭമാനത്വം ഏററവുമിയന്ന ഈ അഗ്നി, ഹവിസ്സേകുന്ന കർമ്മത്തോടുകൂടിയവരാലും അർച്ചനമന്ത്രങ്ങളാൽ യജമാനന്മാരായ നമ്മളാലും സ്തുതിക്കപ്പെടുന്ന കൂടാതെ ഈ മുമ്പിൽ നില്ക്കുന്ന പുത്രന്മാരും, ഹവിർധനന്മാരും, മുമ്പു മുതൽക്കേ സ്തോതാക്കളെന്ന് പ്രസിദ്ധരുമായ നമ്മളും,

ജലവർഷിയായ മേഘത്തെ സൂര്യൻ എന്നപോലെ, ഏററവും ശബ്ദം പുറപ്പെടുവിക്കുക. (സൂര്യൻ അഗ്ന്യാത്മാവായി ഇടി വെട്ടുന്നപോലെ നമ്മാം സ്തോത്രശബ്ദം മുഴക്കുക.)

വർഗ്ഗം 10–11 (ആപ്രീസൂക്തം) അനുഷ്ടുപ്ഛന്ദഃ, സമിദ്ധോ ഗ്നിഃ, തനൂനപാൽ, നരാശംസഃ, ഇളഃ, ബർഹിഃ, ദേവീഃ ദ്വാരഃ, ഉഷാസാനക്താ, ദേവ്യൗഹോതാരൌ പ്രചേതസൌ, തിസ്രോദേവ്യഃ സരസ്വതീളാഭാരത്യഃ, ത്വഷ്ടാ, വനസ്പതിഃ, സ്വാഹാകൃതിഃ, ഇന്ദ്രശ്ചദേവതാ.

1 സമിദ്ധോഅഗ്നആവഹ ദേവാ് അദ്യയതസ്രുചേ
തന്തുന്തനുഷ്വപൂർവ്യം സുതസോമായദാശുഷേ

സമിദ്ധഃ

അന്വയം:–

| | |
|---|---|
| ഹേ അഗ്നേ, സം–ഇദ്ധഃ | — സമ്യക്ദീപിതഃ, ഏതന്നാമ കസ്ത്വം |
| അദ്യ ദേവാൻ | — അസ്മിൻ യാഗദിനേ ഹവിഷാം ഭോക്തൄൻ ദേവാൻ |
| ആവഹ | — അസ്മഭ്യം പ്രതി പ്രാപയ |
| യത–സ്രുചേ (ആവാഹ്യ) | — യാഗയോഗ്യസ്രുചേ, തദർത്ഥം |
| സുത–സോമായ | — യാഗാർത്ഥമഭിഷുതസോമായ |
| ദാശുഷേ | — ഹവിർദ്ദത്തവതേ യജമാനായ |
| പൂർവ്യം തന്തും തനുഷ്വ | — പൂർവ്വകാലീനം യജ്ഞംവിസ്താരയ |

അർത്ഥം—അല്ലയോ അഗ്നേ, സമിദ്ധൻ എന്ന പേരായി ആ ദിക്കപ്പെടുന്ന അവിടന്ന് ഈ യാഗദിനത്തിൽ ഹവിർഭോക്താക്ക ളായ ദേവന്മാരെ ഞങ്ങൾക്കുവേണ്ടി ആനയിച്ചാലും. യാഗ ത്തിന്നായി സ്രുവം കയ്യിലേന്തിയ യജമാനന്നുവേണ്ടി ദേവ ന്മാരെ വിളിച്ച്, ചതച്ച സംസ്കരിച്ച സോമത്തിന്നായി, ഹ വിസ്സേകുന്ന യജമാനന്റെ പണ്ടുതൊട്ടു പ്രചരിച്ചുവരുന്ന യാഗ ത്തെ സമൃദ്ധമാക്കിയാലും.

2 ഘൃതവന്തമുപമാസി മധുമന്തം തനൂനപാത്

യജ്ഞം വിപ്രസ്യമാവതശ്ശശമാനസ്യ ദാശുഷഃ

തനൂനപാത്

അന്വയം:—

ഹേ തനൂ-നപാത്, — ഏതന്നാമക, ഹേ അഗ്നേ,

വിപ്രസ്യ ശശമാനസ്യ

ദാശുഷഃ — മേധാവിനഃ, ശംസമാനസ്യ. ത്വാം സ്തുവതഃ, ഹവിർദത്തവതഃ

മാ-വതഃ — മത്സദൃശസ്യ യജമാനസ്യ

ഘൃത-വന്തം — ക്ഷരദാജ്യോപേതം

മധു-മന്തം — സോമാദി മധുദ്രവ്യേണ മാധുര്യോപേതം

യജ്ഞം ഉപ മാസി — ഉപേത്യ നിർമ്മിമീഷേ

താത്പര്യം—അല്ലയോ തനൂനപാത്തെന്ന പേരോടുകൂടിയ അഗ്നേ, വിദ്വാനും, അവിടുത്തെ സ്തുതിക്കുന്നവനും, ഹവിസ്സു കൊടുക്കുന്നവനുമായ എന്നെപ്പോലെയുള്ള യജമാനന്റെ, ഉരുകിയ നെയ്യോടുകൂടിയതും, സോമം മുതലായ മധുദ്രവ്യങ്ങൾ കൊണ്ട് മാധുര്യമുററതുമായ യജ്ഞത്തെ അവിടുന്നടുത്തു വന്ന് നിർമ്മിക്കുന്നു. (പാലിൽനിന്ന് നെയ്യ്, നെയ്യോട് കൂടിയ യജ്ഞം, അതിൽ നിന്നുത്പന്നൻ എന്നും, വെള്ളത്തിൽനിന്ന് ഓഷധികൾ, അവ (അരണികൾ) യിൽ നിന്ന് ഉത്പന്നൻ എന്നമിങ്ങിനെ തനൂനപാത് എന്ന പദത്തിന് പശുക്കളുടെയും വെള്ളത്തിന്റെയും പൌത്രൻ എന്നർത്ഥം പറയുന്നു)

3 ശുചിഃ പാവകോ അദ്ഭുതോ മധ്വായജ്ഞം മിമിക്ഷതി

നാരാശംസസ്ത്രിരാദിവോ ദേവോ ദേവേഷു യജ്ഞിയഃ

നരാശംസഃ

അന്വയം —

ദേവേഷു (മധ്യേ) ശുചിഃ — ദീപ്തഃ

പാവകഃ, അദ്ഭുതഃ — അപൂതസ്യ ശോധയിതാ, ആശ്ചര്യഭൂതഃ

| | |
|---|---|
| ദേവഃ, യജ്ഞിയഃ | — ദ്യോതനശീലഃ, യജ്ഞാർഹഃ |
| നരാശംസഃ | — നരൈഃ, കർമ്മനേതൃഭിഃ ഋത്വിഗ്ഭിഃ ശംസനീയഃ (അഗ്നിഃ) |
| ദിവഃ | — ദ്യുലോകാദാഗത്യ |
| മധ്വാ യജ്ഞം | — മധുരേണരസേനയജ്ഞം |
| ത്രിഃ ആ മിമിക്ഷതി | — ത്രിവാരംസമന്താൽ സിഞ്ചതി, സ്വദയതി |

അർത്ഥം—ദേവന്മാരുടെ ഇടയിൽ തിളങ്ങുന്നവനും, അശുദ്ധമായതിനെ ശുദ്ധമാക്കുന്നവനും, മുമ്പുണ്ടാവാത്തമട്ടിൽ എന്നും പുത്തനായി, ആശ്ചര്യഭൂതനായി ഉളവാകുന്നവനുമായ നരാശംസനെന്ന അഗ്നി (നരന്മാരായ ഋത്വിക്കുകളാൽ സ്തുതിക്കപ്പെട്ടവൻ) ദ്യുലോകത്തിൽ നിന്നാഗമിച്ച്, മധുരരസത്തോടുകൂടിയ യജ്ഞത്തെ മൂന്നുപ്രാവശ്യം (തന്റെ നാളങ്ങളാകുന്ന നാവുകൾകൊണ്ട്) നക്കുന്നു, ആസ്വദിക്കുന്നു. (നരാശംസൻ യജ്ഞാഭിമാനി ദേവൻ.)

4 ഈളിതോഅഗ്നആവഹേന്ദ്രംചിത്രമിഹപ്രിയം
ഇയംഹിത്വാമതിർമ്മമാ ച്ഛാസുജിഹ്വവച്യതേ

ഇളഃ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, ഈളിതഃ | — സർവൈസ്തുതഃ, ഇട്നാമകസ്ത്വം |
| ഇഹ ചിത്രം പ്രിയം | — ചായനീയം, പ്രീണയിതാരം |
| ഇന്ദ്രം ആ വഹ | — ആഹ്വയ |
| ഹേ സു-ജിഹ്വ | — ഘൃതപാനേന ശോഭനജ്വാല, |
| ഇയം മമ മതിഃ | — മനനസാധനാ സ്തുതിരൂപാവാക് |
| ത്വാ അച്ഛ വച്യതേ ഹി | — ത്വാം ആഭിമുഖ്യേന പ്രാപ്തും ഉച്യതേഖലു |

അർത്ഥം—അല്ലയോ അഗ്നേ, എല്ലാവരാലും സ്തുതിക്കപ്പെട്ടവനും, ഇട് എന്ന പേരോടുകൂടിയവനുമായ അവിടുന്ന് സുഭഗനും, എല്ലാവരെയും സന്തോഷിപ്പിക്കുന്നവനും ആയ ഇന്ദ്രനെ ഇവിടേയ്ക്ക് വിളിച്ചാലും. നെയ് കുടിച്ചു തെളിഞ്ഞ നാളങ്ങളോടുകൂടിയ അഗ്നേ, എന്റെ ഈ ധ്യാനസാധനമായ സ്തുതി അ

വിട്ടത്തെ നേരെ എത്തുവാനായി ചൊല്ലപ്പെടുന്ന (പുരോഡാശാദി സന്തർപ്പണതരങ്ങളായ ഇട്ടകളുടെ അഭിമാനദേവതാത്വം കൊണ്ടു് ഇടു് എന്ന പേരോടുകൂടിയവൻ ഇവിടെ ഈളിതഃ എന്ന പദത്തിന്നു് ഇളൻ എന്ന അർത്ഥം എടുക്കപ്പെട്ടിരിക്കുന്ന ശബ്ദത്തിൻെറ ഛായകൊണ്ടു്, ആഭിരൂപ്യംകൊണ്ടുള്ള സങ്കല്പ സമ്പ്രദായമാണിതു് )

5 സ്തൃണാനാസോയതസ്രുചോ ബർഹിര്യജ്ഞേസ്വധ്വരേ

വൃഞ്ജേദേവവ്യചസ്തമ മിന്ദ്രായശർമ്മസപ്രഥഃ

ബർഹിഃ

അന്വയം —

| | |
|---|---|
| സു-അധ്വരേ | — അവാന്തരയാഗവതി |
| യജ്ഞേ ബർഹിഃ | |
| സ്തൃണാനാസഃ | — സോമയാഗേഷ്ഠാൻ ആസ്തരന്തഃ |
| യത-സ്രുചഃ | — നിയമിതജുഹ്വാദിപാത്രാഃ, ഋത്വിജഃ |
| ദേവവ്യചഃ-തമം | — അതിശയേന ദേവഗാമിനം |
| സ-പ്രഥഃ ശർമ്മ | — സർവ്വതോ വിസ്തീർണ്ണം, സുഖസാധനം ഗൃഹം |
| ഇന്ദ്രായ വൃഞ്ജേ | — വിവർജ്ജയതി, സമ്പാദയതി |

അർത്ഥം-യാഗത്തിൻെറ ഇടയിലുള്ള കർമ്മങ്ങളോടുകൂടിയ യജ്ഞത്തിൽ ദർഭപ്പുല്ലുകരം വിരിക്കുന്നവരും, സ്രുവം കയ്യിലേന്തിയവരും, ആയ ഋത്വിക്കുകരം ഇന്ദ്രന്നായി സുവിസ്തൃതമായ ഒരു ഇരിപ്പിടം സജ്ജമാക്കുന്നു

6 വിശ്രയന്താമൃതാവൃധഃ പ്രയൈദേവേഭ്യോമഹീഃ

പാവകാസഃപുരുസ്പൃഹോ

ദ്വാരോദേവീരസശ്ചതഃ

ദേവീർദ്വാരഃ

അന്വയം:—

| | |
|---|---|
| ഋത-വൃധഃ | — യജ്ഞസ്യ വർധയിത്ര്യഃ, പൂജ്യാഃ |
| മഹീഃ, പാവകാസഃ | — മഹത്യഃ ശോധയിത്ര്യഃ |
| പുരു-സ്പൃഹഃ | — ബഹുസ്പൃഹണീയാഃ |
| അസശ്ചതഃ | — അസജ്ജമാനാഃ, പരസ്പരം വിപ്രകൃഷ്ടാഃ |
| ദ്വാരഃ ദേവീഃ | — യജ്ഞസ്യ ദ്വാരാഭിമാനിന്യോ ദേവ്യഃ |
| ദേവേഭ്യഃ പ്ര-യൈ | — പ്രയാതും, ദേവാനാം പ്രാപണായ |
| വി ശ്രയന്താം | — വിവിധം ശ്രയന്തു, വിവൃതാ ഭവന്തു |

അർത്ഥം—യജ്ഞത്തെ വളർത്തുന്നവരും, മഹതികളും, അശുദ്ധമായതിനെ ശുദ്ധമാക്കുന്നവരും, എല്ലാവർക്കും ഇഷ്ടപ്പെട്ടവരും, അന്യോന്യം അകന്നുനില്ക്കുന്നവരും യജ്ഞഗൃഹത്തിൻെറ കവാടങ്ങളുടെ (ഉമ്മറങ്ങളുടെ) അഭിമാനദേവതകളുമായ ദ്വാരദേവികൾ, ദേവന്മാർക്ക് ഉള്ളിലേക്ക് വരുവാനായി വാതിലുകൾ തുറക്കട്ടെ.

7 ആഭന്ദമാനേ ഉപാകേ നക്തോഷാസാസുപേശസാ

യഹ്വീഋതസ്യമാതരാ സീദതാം ബഹിരാസുമൽ

നക്തോഷസാ

അന്വയം —

| | |
|---|---|
| ആ ഭന്ദമാനേ | — സർവ്വൈഃ ആസമന്താൽ സ്തൂയമാനേ |
| ഉപാകേ | — പരസ്പരം സന്നിഹിതേ |
| സു-പേശസാ | — ശോഭനരൂപേ |
| യഹ്വീ | — പ്രതിദിനം ജായമാനത്വാൽ അപത്യരൂപേ |
| ഋതസ്യ മാതരാ | — യജ്ഞസ്യ നിർമ്മാത്ര്യൌ |

നക്തോഷസാ — അഹോരാത്രദേവതേ
സ്വ–മത് — സ്വയമേവ
ബർഹിഃ ആ സീദതാം — ആസ്തൃതം ദർഭമുപവിശതാം

അർത്ഥം—എല്ലാവരാലും എപ്പോഴും സ്തുതിക്കപ്പെടുന്നവരും, അന്യോന്യം ഒന്നുമാറി വരുന്നവരും, ശോഭനരൂപമുറ്റവരും, ദിവസം പ്രതി പുതുപുതായി ജനിക്കുന്നതുകൊണ്ട് കുട്ടിത്തമുറ്റവരും, യജ്ഞത്തെ നിർമ്മിക്കുന്നവരുമായ അഹോരാത്ര ദേവതകൾ തന്നെത്താൻ ഈ വിരിച്ച ദർഭപ്പുല്ലിൽ വന്നിരിക്കട്ടെ.

8 മന്ദ്രജിഹ്വാജുഗുർവ്വണീ ഹോതാരാദൈവ്യാകവീ
യജ്ഞന്നോയക്ഷതാമിമം സിധ്രമദ്യദിവിസ്പൃശം

ദൈവ്യൗഹോതാരൗ

അന്വയം—
മന്ദ്ര–ജിഹ്വാ — ദേവാനാം മാദനജ്വാലൗ
ജുഗുർവ്വണീ — ഭൃശം ഗൃണന്താം, സ്തുവതാം യജമാനാനാം സംഭക്താരൗ
കവീ, ദൈവ്യാ, ഹോതാരാ — മേധാവിനൗ, ദേവസംബന്ധിനൗ, ഹോതാരൗ അയമഗ്നിർമധ്യസ്ഥാനശ്ച, ഉഭൗ
സിധ്രം — ഫലസാധനരൂപം
ദിവി–സ്പൃശം — ദ്യുലോകവാസി ദേവാൻ ഹവിസ്വീക്രിയമാണത്വാൽ സ്പൃശന്തം
ഇമം നഃ യജ്ഞം
അദ്യ യക്ഷതാം — അനുതിഷ്ഠതാം നിർവ്വാഹയതാം

അർത്ഥം—ദേവന്മാർക്ക് മദമിയറ്റുന്ന ജ്വാലകളോടുകൂടിയവരും, (ആ ജ്വാലകളാണല്ലോ സോമാദി ഹവിസ്സുകൾ കൊണ്ടുവരുന്നത്) സ്തുതിക്കുന്ന യജമാനനെ പ്രാപിക്കുന്നവരും, മേധാവികളും, ദേവന്മാരുടെ ഹോതാക്കളുമായ ഈ പ്രത്യക്ഷാഗ്നിയും, മധ്യസ്ഥാനാഗ്നിയും, ഫലസാധനരൂപവും ഹവിസ്സ്വീകരിക്കുന്ന വഴിക്ക് സ്വർഗ്ഗസ്ഥരായ ദേവന്മാരെ തൊടുന്നതുമായ ഈ യാഗത്തെ ഇപ്പോൾ നിർവ്വഹിക്കുമാറാകണം.

9 ശുചിദ്ദേവേഷ്വപ്പിതാ ഹോത്രാ മരുൽസു ഭാരതീ

ഇളാസരസ്വതീ മഹീ ബഹിസ്സീദന്തുയജ്ഞിയാഃ

ഭാരതീളാ സരസ്വതീ

അന്വയം:—

| | |
|---|---|
| ശുചിഃ | — ശുദ്ധാ |
| ദേവേഷു മരുൽ—സു | — ദ്യോതനശീലേഷു മരുത്സു |
| അപ്പിതാ ഹോത്രാ | — നിയതാ ഹോമനിഷ്പാദികാ |
| ഭാരതീ | — ഭരതസ്യ, ആദിത്യസ്യ സംബന്ധിനീ ദ്യുസ്ഥാനാവാക് |
| (തഥാ) ഇളാ | — പാത്ഥിവീ, പ്രൈഷാദിരൂപാ |
| മഹീ സരസ്വതീ | — മാധ്യമികാവാക് |
| യജ്ഞിയാഃ | — യജ്ഞാഹാഃ (സത്യഃ) |
| (സ്തീണ്ണം) ബഹിഃ സീദന്തു | — ഉപവിശന്തു |

അത്ഥം—ശുദ്ധയും, പ്രകാശമാനരായ മരുത്തുക്കളിൽ നിയതയും, ഹോമനിവ്വാഹികയും ഭരത (ആദിത്യ) സംബന്ധിനിയായി സ്വഗ്ഗത്തിൽ സ്ഥാനമുള്ള വാക്കായ ഭാരതിയും, ഭൂമിയിൽ പ്രൈഷം മുതലായ (കമ്മഫലങ്ങരം പ്രവചിയ്ക്കുന്ന ശ്രൌതവചനങ്ങരം) രൂപത്തിലുള്ള ഇളാ എന്ന വാക്കും, മാധ്യമിക (അന്തരിക്ഷസ്ഥ) വാക്കായ സരസ്വതിയും യജ്ഞാഹകളായി ഈ വിരിച്ചദഭയിൽ വന്നിരിയ്ക്കട്ടെ.

10 തന്നസ്തുരീപമദ്ഭുതം പുരുവാരംപുരുത്മനാ

ത്വഷ്ടാപോഷായവിഷ്യതു രായേനാഭാനോ അസ്മയുഃ

ത്വഷ്ടാ

അന്വയം:—

| | |
|---|---|
| നഃ തൽ തുരീപം | — അസ്മദത്ഥം താദൃശംതൂണ്ണം, വ്യാപി |
| അദ്ഭുതം | — സദ്യഃ ആവിർഭവൽ, സാരതോ മഹൽ |

| | |
|---|---|
| പുരു വാ | — ബഹൂനാം പ്രാണിനാം അത്ഥായച |
| അരം | — അലം, സമത്ഥം |
| ത്മനാ പുരു | — ആത്മനാബഹുക്രിയാത്ഥം ഉദകം |
| ത്വഷ്ടാ | — വൃഷ്ട്യാദേഃ കത്താ, തന്നാമകോ വൈദ്യുതാഗ്നിഃ |
| അസ്മ-യുഃ | — അസ്മാൻ കാമയമാനഃ |
| നഃ പോഷായ രായേ | — അസ്മൽപുഷ്ടയേ, സമൃദ്ധയേ ച |
| നാഭാ | — നാഭൌ, മേഘസ്യനാഭിസ്ഥാനേ അവസ്ഥിതമുദകം |
| വി സ്യതു | — വിവിധംഗമയതു വൃഷ്ടിം മുഞ്ചതു |

അത്ഥം—ഞങ്ങാംക്കവേണ്ടി നിറഞ്ഞും വ്യാപിച്ചും വെട്ടെന്നുളവായതും, സാരംകൊണ്ടു് മഹത്തും ബഹുപ്രാണികാംക്കു് ജീവനത്തിന്നു് നന്നായി ഉതകുന്നതും തനിക്കു് പല വിധം ക്രിയകാംക്കുള്ളതുമായ വെള്ളം വൃഷ്ടികത്താവായ വൈദ്യുതാഗ്നി നമ്മളിൽ തല്പരനായി നമ്മളുടെ പുഷ്ടിക്കും സമൃദ്ധിക്കുമായി, മേഘത്തിൻെറ മദ്ധ്യസ്ഥാനത്തു് നിന്നു് പലവിധത്തിൽ വിട്ടയയ്ക്കട്ടെ, മഴ പെയ്യിക്കട്ടെ

11 അവസൃജന്നുപത്മനാ ദേവാൻ യക്ഷിവനസ്പതേ
അഗ്നിഹവ്യാസുഷൂദതി ദേവോദേവേഷുമേധിരഃ

വനസ്പതിഃ

അന്വയം —

| | |
|---|---|
| ഹേ വനസ്പതേ, | — വനാനാം പാലക, യൂപാഭിമാനിദേവ, (അഗ്നേ,) |
| അവ—സൃജൻ | — സ്വൈരം വത്തയൻ ഋത്വിജാം സ്വാസ്വകമ്മസു വ്യാപാരയൻ |
| ത്മനാ ദേവാൻ | — ആത്മനാ ഹവിർഭുജഃ ദേവാൻ |
| ഉപ യക്ഷി | — ഉപേത്യ യജ |
| ദേവഃ മേധിരഃ അഗ്നിഃ | — ദ്യോതമാനഃ മേധാവാൻ ആഹവനീയഃ |
| ദേവേഷു (മദ്ധ്യേ) ഹവ്യാ | — ഹവീംഷി |
| സുസൂദതി | — പ്രേരയതി |

അൎത്ഥം—അല്ലയോ വനപാലകനും യൂപാഭിമാനിദേവനു മായ അഗ്നേ, ഋത്വിക്കുകളുടെ സ്വസ്വകൎമ്മങ്ങളിൽ ഇഷ്ടം പോലെ വിഹരിയ്ക്കുന്നവനായി അവിടുന്ന് ഹവിൎഭുക്കുകളായ ദേവന്മാരെ സ്വയം അടുത്തുചെന്ന് യജിച്ചാലും. പ്രകാശമാ നനും മേധാവിയുമായ ആഹവനീയാഗ്നിയാണല്ലൊ ദേവ ന്മാരുടെ ഇടയിൽ ഹവിസ്സുകളാം വേണ്ടപോലെ എത്തിയ്ക്കു ന്നതു്.

12 പൂഷണ്വതേമരുത്വതേ വിശ്വദേവായ വായവേ

സ്വാഹാഗായത്രവേപസേഹവ്യമിന്ദ്രായ കൎത്തന

സ്വാഹാകൃതവഃ

അന്വയം:—

| | |
|---|---|
| പൂഷൺ—വതേ | — പൂഷ്ണാ, തദ്വതേ |
| മരുത്വതേ | — മരുത്ഭിഃ, തദ്വതേ |
| വിശ്വ—ദേവായ, വായവേ | — സൎവ്വദേവ സംഘായ, വായവേച |
| (തഥാ) | |
| ഗായത്ര—വേപസേ | — ഗായത്ര സാമരൂപായ |
| ഇന്ദ്രായ ഹവ്യം | — പ്രദാതും ഹവിഃ |
| സ്വാഹാ കൎത്തന | — സ്വാഹാകാരം കുരുത |

അൎത്ഥം—പൂഷാവോടു കൂടിയതും മരുത്തുക്കളോടു ചേൎന്നു മായ എല്ലാ ദേവന്മാരുടെ സംഘത്തിന്നും വായുവിന്നും ഗായ ത്രസാമമാകുന്ന ശരീരത്തോടുകൂടിയ ഇന്ദ്രന്നും നല്കേണ്ടുന്ന ഹവിസ്സ്, ഋത്വിക്കുകളേ, സ്വാഹാകരിയ്ക്കുക, ഹോമിയ്ക്കുക.

13 സ്വാഹാകൃതാന്യാഗഹ്യുപഹവ്യാനിവീതയേ

ഇന്ദ്രാഗഹിശ്രുധീഹവം ത്വാംഹവന്തേഅധ്വരേ വ. 11

ഇന്ദ്ര

അന്വയം:–

| | |
|---|---|
| (ഹേ ഇന്ദ്ര) സ്വാഹാ–കൃതാനി | |
| ഹവ്യാനി | — ഏതാനിഹവീംഷി |
| വീതയേ ഉപ ആ ഗഹി | — ഭക്ഷണായഉപേത്യ ആഗച്ഛ |
| (തഥാ) ഹേ ഇന്ദ്ര, ആ | |
| ഗഹി | — സ്തോത്രാണ്യഭിലക്ഷ്യ ആഗച്ഛ |
| (യതഃ) ത്വാം അധ്വരേ | — അഹിംസകാത്മകേയാഗേ |
| (ഋത്വിജഃ) ഹവന്തേ | — ആഹ്വയന്തി |
| (ആഗത്യ ത്വം) ഹവം ശ്രുധി | — ആഹ്വാനം ശൃണു |

അത്ഥം—അല്ലയോ ഇന്ദ്ര, ഹോമിയ്ക്കപ്പെട്ട ഹവിസ്സുകളുടെ ഭക്ഷണത്തിന്നായി അടുത്തുവന്നാലും. അതുപോലെ ഞങ്ങളുടെ സ്തോത്രങ്ങളെ കരുതിയും വന്നാലും. ഋത്വിക്കുകൾ അവിടുത്തെ അഹിംസകമായ ഈ യാഗത്തിൽ വിളിക്കുന്നതുകൊണ്ട് വന്നിട്ട് വിളികേട്ടാലും. (അധ്വരം എന്നാൽ ധ്വരം, ഹിംസ ഇല്ലാത്ത യാഗമെന്ന് സായണാചാര്യർ പല ദിക്കിലും അത്ഥം പറഞ്ഞിട്ടുണ്ട്. ഹിംസയില്ലാത്ത യാഗം എന്നതുകൊണ്ട് പശുഹിംസ ഇല്ലാ എന്നല്ല യാഗത്തിലെ പശുഹിംസ ഹിംസയല്ലാ എന്നാണത്ഥമാക്കേണ്ടതെന്ന് കേരളത്തിലെ മികച്ച യജ്ഞവിശാരദനായ ശ്രീ ഏക്കരെ രാമൻ നമ്പൂതിരി പറയുന്നു).

വർഗ്ഗം—12 ജഗതീത്രിഷ്ടുഭൗച്ഛന്ദസീ, അഗ്നിർദ്ദേവതാ

1 പ്രതവ്യസീംനവ്യസീംധീതിമഗ്നയേ
വാചോമതിം സഹസസ്സൂനവേഭരേ
അപാന്നപാദ്യോവസുഭിസ്സഹപ്രിയോ
ഹോതാപൃഥിവ്യാംന്യസീദദൃത്വിയഃ

അന്വയം:—

| | |
|---|---|
| (അഹം) സഹസഃ സൂനവേ | |
| അഗ്നയേ | — ബലസ്യപുത്രായാഗ്നയേ |
| തവ്യസീം | — തവീയസീം, അതിശയേന വർദ്ധയിത്രീം |

| | |
|---|---|
| നവ്യസീം | — നവതരാം, അപൂർവ്വാം |
| ധീതിം പ്ര ഭരേ | — യാഗലക്ഷണം കർമ്മ പ്രകർഷേണ കരോമി |
| വാചഃ മതിം | — സ്തുതിരൂപംകർമ്മ (പ്രഭരേ) |
| (കിംച) യഃ അപാം | |
| നപാൽ | — ജലാനാംനപ്താ |
| (തഥാ) പ്രിയഃ ഹോതാ | — യജമാനസ്യ പ്രീണയിതാ, ഹോമനിഷ്പാദകഃ (സോഗ്നിഃ) |
| ഋതചിയഃ | — പ്രാപ്തപ്രദാനസമയഃ (സൻ) |
| പൃഥിവ്യാം | — വേദ്യാം |
| വസു—ഭിഃ സഹ | — നിവാസയോഗ്യൈഃ ഗവാദി ധനൈഃ (സഹിതഃ) |
| നി അസീദൽ | — നിതരാംസീദതി |

അർത്ഥം—ബലപുത്രനായ അഗ്നിക്കായി ബലവർദ്ധകവും മുമ്പില്ലാത്തവിധം പുതുതുമായ യാഗകർമ്മത്തെ ഞാൻ വേണ്ട പോലെ ചെയ്യുന്നു. യാതൊരഗ്നി അപ്പുകളുടെ (ജലങ്ങളുടെ) പൌത്രനാണൊ, യജമാനന്മാരെ പ്രീതിപ്പെടുത്തുന്നവനാണൊ, ഹോമനിർവ്വാഹകനാണൊ, ആ അഗ്നി ഹവിരർപ്പണസമയത്തെ പ്രാപിച്ചവനായി വേദിയിൽ പശു മുതലായി ജീവിതോപ യോഗികളായ ധനങ്ങളോടുകൂടി ഇരുന്നരുളുന്നു.

2 സജായമാനഃപരമേവ്യോമ
ന്യാവിരഗ്നിരഭവന്മാതരിശ്വനേ
അസ്യക്രത്വാസമിധാനസ്യമജ്മനാ
പ്രദ്യാവാശോചിഃപൃഥിവീഅരോചയൽ

അന്വയം:—

| | |
|---|---|
| സഃ അഗ്നിഃ ജായമാനഃ | — അരണ്യോരുൽപദ്യമാനസ്സൻ |
| (തദാനീമേവ) പരമേ | |
| വി–ഓമനി | — വിവിധരക്ഷണവതി വേദിദേശേ |
| മാതരിശ്വനേ | — വായവേ (പ്രഥമം) |

ആവിഃ നഭവൽ — പ്രത്യക്ഷോദ്ഭൂൽ (വായുസംയോഗാൽ പ്രജ്വലിതഃ)

(കിംച) സം-ഇധാനസ്യ അസ്യ — ഇന്ധനൈസ്സമ്യക് വദ്ധമാനസ്യ തസ്യ

മജ്മനാ ക്രത്വാ ശോചിഃ — ബലവതാ കമ്മണാജ്വലനാദി വ്യാപാരേണോല്ലാദിതം തേജഃ

ദ്യാവാ പൃഥിവീ (ച) പ്ര അരോചയൽ — പ്രകഷേണാദീപയൽ

അത്ഥം—ആ അഗ്നി അരണികളിൽ നിന്ന് പിറന്ന്, അപ്പോഠം തന്നെ വിവിധ രക്ഷണത്തോടുകൂടിയ വേദിയിൽ ഒന്നാമതായി വായുവിന്ന് പ്രത്യക്ഷനായി (വായുസംയോഗത്താൽ ജ്വലിച്ച ) പിന്നെ, മേലേരി (പുലാവ്, തെങ്ങ് മുതലായ ഉത്തമവൃക്ഷങ്ങളുടെ നറുങ്ങുവിറക്) യാൽ കത്തിപ്പിടിച്ച അഗ്നിയുടെ ബലവത്തായ ജ്വലനകമ്മത്താൽ ഉളവായ തേജസ്സ്, ദ്യോവിനെയും ഭുവിനെയും നല്ലപോലെ പ്രകാശിപ്പിച്ചു

3 അസ്യത്വേഷാ അജരാ അസ്യ ഭാനവ

സ്സുസംദൃശസ്സുപ്രതീകസ്യ സുദ്യുതഃ

ഭാത്വക്ഷസോ അത്യക്തുന്ന സിന്ധവോ

ഗ്നേരേജന്തേ അസസന്തോ അജരാഃ

അന്വയം —

അസ്യ ത്വേഷാഃ — സ്സയമാനസ്യാഗ്നേഃ ദീപ്തയഃ

അജരാഃ — ജരാരഹിതാഃ അവിരതാഃ

(തഥാ) സു-പ്രതീകസ്യ അസ്യ — ശോഭനമുഖസ്യാഗ്നേഃ

ഭാനവഃ — രശ്മയഃ, വിസ്ഫുലിംഗാഃ അവഗന്തവ്യാഃ

(തേ ച) സു-സന്ദൃശഃ — സമ്യസമ്യക് ദ്രഷ്ടാരഃ, സവ്വതോ വ്യാപ്താഃ

| | |
|---|---|
| സു–ദൃതഃ | — സുഷ്ഠുസൎവ്വതോ ദ്യോതമാനാഃ |
| (തഥാ അസ്യ) അഗ്നേഃ | |
| ഭാ–ത്വക്ഷസഃ | — ഭാസമാനബലാഃ |
| അക്തൂഃ അതി | — ജഗദഞ്ജകം നൈശം തമഃ (ദ്വിതീയാൎത്ഥേ പ്രഥമാ) അതിക്രമ്യ |
| സിന്ധവഃ | — സ്യന്ദമാനാഃ, സൎവ്വത്ര വ്യാപ്നുവന്തഃ |
| അസസന്തഃ | — സ്വവ്യാപാരേഷു അസ്വപന്തഃ അവിരതാഃ (അത ഏവ) |
| അജരാഃ ന രേജന്തേ | — ന കമ്പന്തേ |

അൎത്ഥം:—സ്തുതിക്കപ്പെടുന്ന ആ അഗ്നിയുടെ പ്രകാശങ്ങൾ മങ്ങാത്തവയും നിലയ്ക്കാത്തവയുമത്രേ. ശോഭനമുഖനായ അവിടുത്തെ രശ്മികൾ, തീപ്പൊരികൾ, അറിയപ്പെടേണ്ടവയത്രേ, ആദരത്തോടുകൂടി സ്തുതിക്കപ്പെടേണ്ടവയത്രേ. ആ രശ്മികൾ എല്ലാം കാണുന്നവയായി, എങ്ങും വ്യാപിച്ചവയായി, എല്ലാടവും തെളിയിക്കുന്നവയായി ഭവിക്കുന്നു. പിന്നെ ഈ അഗ്നിയുടെ തേജോബലങ്ങൾ, ജഗത്തിനെ ബാധിച്ച രാവിരുട്ടിനെ അതിക്രമിച്ച്, ഒഴകിക്കൊണ്ട് എമ്പാടും പരന്ന്, തന്റെ കൎമ്മത്തിൽ ആലസ്യം ബാധിക്കാതെ, അതിൽനിന്ന് വിട്ടുമാറാതെ, ചലിക്കാതെ, നിലകൊള്ളുന്നു.

4 യമേരിരേ ഭൃഗവോ വിശ്വവേദസം
നാഭാ പൃഥിവ്യാ ഭുവനസ്യ മജ്മനാ
അഗ്നിം തം ഗീൎഭിൎഹിനുഹി സ്വ ആദമേ
യ ഏകോവസ്വോ വരുണോ ന രാജതി

അന്വയം:—

| | |
|---|---|
| യഃ വരുണഃ ന | — യോഗ്നിൎവ്വാരക ആദിത്യ ഇവ, സയഥാ സൎവ്വസ്യേഷ്ടേ തഥാ |
| ഏകഃ വസ്വഃ | — മുഖ്യസ്സൻ വസുനഃ, ഗവാദിധനസ്യ |

| | |
|---|---|
| രാജതി | — പ്രദാതുമീശ്വരോ വേതി |
| വിശ്വ–വേദസം യം | — സർവ്വധനം യമഗ്നിം |
| ഭൃഗവഃ | — ഭൃഗുഗോത്രോൽപന്നാഃ. പാപസ്യ ഭർജ്ജകാഃ |
| പൃഥിവ്യാഃ നാഭാ | — ഭൂമേർന്നാഭൌ, ഉത്തരവേദ്യാം |
| ഭുവനസ്യ മജ്മനാ | — ഭൂതജാതസ്യ ബലസ്യ നിമിത്തേന |
| ആ–ഈരിരേ | — ഈരിതവന്തഃ സ്ഥാപിതവന്തഃ |
| തം അഗ്നിം സ്വേ ദമേ | — സ്വകീയേ യജ്ഞഗൃഹേ, ഉത്തരവേദ്യാം |
| ഗീഃ–ഭിഃ ആ ഹിനുഹി | — പ്രാപ്നുഹി |

അർത്ഥം–യാതൊരഗ്നി തമോനിവാരകനായ ആദിത്യൻ എല്ലാററിന്നുമീശ്വരനായിരിക്കുന്നപോലെ, മുഖ്യനായി, പശു മുതലായ ധനം തന്നരുളുന്നതിന്ന് ഈശ്വരനാണോ, സർവ്വധന നായ യാതൊരഗ്നിയെ പാപഹന്താക്കളായ ഭൃഗുക്കൾ ഭൂമിയി ലെ മുഖ്യസ്ഥാനമായ ഉത്തരവേദിയിൽ, ഭൂതജാതത്തിന്റെ ബലത്തിന്നുവേണ്ടി, സ്ഥാപിച്ചുവോ ആ അഗ്നിയെ സ്വന്തം യജ്ഞഗൃഹത്തിൽ, ഉത്തരവേദിയിൽ സ്തോത്രങ്ങളോടുകൂടി പ്രാ പിക്കുക. (ഇവിടെ വേദിയെന്ന പരിമിത സ്ഥലത്തിന്ന് പൃഥിവി എന്ന സുവിസ്തൃതമായ അർത്ഥമുള്ള പദം പ്രയോഗി ച്ചിരിക്കുന്നു. പരിമിത ദേശത്തിന്ന് അപരിമിത ദേശപദം ഉപയോഗിക്കുക മാത്രമല്ല വേദി പൃഥിവി ഭൂമി തന്നെയാണ്, എന്ന ശ്രുതിസിദ്ധാന്തവും പ്രയോഗത്തിൽ അന്തർഭവിച്ചിരി ക്കുന്നു.)

5 നയോവരായമരുതാമിവസ്വന

സ്സേനേവസൃഷ്ടാദിവ്യായഥാശനിഃ

അഗ്നിർജംഭൈസ്തിഗിതൈരത്തിഭർവ്വതി

യോധോനശത്രൂന്ത്സവനാന്യൃഞ്ജതേ

അന്വയം:—

യഃ (അഗ്നിഃ) മരുതാം-ഇവ

| | |
|---|---|
| സ്വനഃ | — സയഥാ അഗ്രാഹ്യഃ തദ്വൽ |
| സൃഷ്ടാ സേനാ—ഇവ | — വൈരിക്ഷയായ പ്രബലേന സജ്ജീകൃതാസായഥാ അന്യൈ രനിരോദ്ധ്യാ തഥാ |
| ദിവ്യാ അശനിഃ യഥാ | — ദിവിഭവാ അശനിഃ യഥാപത ത്യേവ, നനിവാര്യതേ തദ്വൽ |
| വരായ ന | — വരണായ, നിഗ്രഹായ, നിവാര ണായശക്യോനഭവതി |
| (അയം) അഗ്നിഃ | |
| തിഗ്മിതൈഃ | — നിശിതൈഃ, തീക്ഷ്ണീഭൂതൈഃ |
| ജംഭൈഃ | — ദന്തൈഃ, ദന്തസ്ഥാനീയാഭി ജ്ജ്വാലാഭിഃ |
| യോധഃ ശത്രൂൻ ന | — ശൂരഃ ശത്രൂനിവ |
| അത്തി (തഥാ) ഭർവ്വതി | — ഭക്ഷയതി, ഹിനസ്തി (ച) |
| (കിംച) സഃ വനാ | — അഗ്നിഃ വനാനി, വൃക്ഷാദി സമൂഹാൻ |
| നി ഋഞ്ജതേ | — നിതരാം പ്രസാധയതി, ദഹതി |

അർത്ഥം—യാതൊരഗ്നി, മരുത്തുക്കളുടെ (കാററിൻെറ) പിടികിട്ടാത്ത ഒച്ചപോലെ, പ്രബലനായ ഒരു സേനാനിയാൽ ശത്രുക്ഷയത്തിന്നു സജ്ജമായി, തടുക്കാൻ കഴിയാത്ത പടപോലെ, അന്തരിക്ഷത്തിൽ പതിയ്ക്കുന്ന ഉടനെ ഒഴിച്ചു മാററാൻ പററാത്ത ഇടിമിന്നൽപോലെ, നിവാരണം ചെയ്വാൻ, നിഗ്രഹിക്കാൻ പററാത്തവനാണോ, ആ അഗ്നി, മൂർച്ചയേറിയ പല്ലുകളാൽ, പല്ലിൻെറ സ്ഥാനത്തുള്ള ശക്തിയേറിയ ജ്വാലകളാൽ, ശൂരനായ ഒരു പടയാളി ശത്രുക്കളെ എന്നപോലെ എല്ലാം ഭക്ഷിക്കുന്നു, ഹനിക്കുന്നു. പിന്നെ ആ അഗ്നി വനങ്ങളെ വൃക്ഷാദി സമൂഹങ്ങളെ എമ്പാടും ദഹിപ്പിക്കുന്നു.

6 കവിർന്നോ അഗ്നിരുചഥ്യസ്യവീരസ

ദ്രസ്യഃസുവിദ്രസ്യഭിഃകാമമാവർൽ

ചോദഃകവിത്തുതുജ്യാൽസാതയേധിയ

ശ്ശുചിപ്രതീകംതമയാധിയാഗൃണേ

അന്വയം —

(അയം) അഗ്നിഃ നഃ

| | |
|---|---|
| ഉചഥസ്യ | — അസ്മദീയസ്യ ഉക്ഥസ്യ, സ്തോത്രസ്യ |
| കവിൽ വിഃ അസൽ | — ബഹുവാരം കാമയിതാഭവതു |
| (തഥാ) വസുഃ വസു–ഭിഃ | — വാസയിതാ, വാസയിതൃഭിർധനൈഃ |
| കാമം കവിൽ ആ–വരൽ | — അത്യന്തം പ്രദത്തമാവൃണോൽ |
| (അഭിമതപ്രദാനേന കാമം നിവൃത്തയതു) | |
| (അയമഗ്നിഃ) ചോദഃ | — അസ്മാകം കർമ്മസുപ്രേരകഃ (സൻ) |
| ധിയഃ സാതയേ | — കർമ്മണഃ ലാഭായ |
| കവിൽ തുതുജ്യാൽ | — ബഹു ത്വരയതു, പ്രേരയതു |
| ശുചി–പ്രതീകം തം | — ശോഭനാവയവം, ശോഭനജ്വാലം തം |
| അയാ ധിയാ ഗൃണേ | — അനയാ സ്തുതിരൂപയാ പ്രജ്ഞയാ സ്തൗമി |

അർത്ഥം—ഈ അഗ്നി ഞങ്ങളുടെ സ്തോത്രം (കേൾക്കാൻ) വീണ്ടും വീണ്ടും ഇഷ്ടപ്പെടുന്നവനായി ഭവിക്കട്ടെ അതുപോലെ എല്ലാവരെയും അതാതിടത്ത് നിവസിപ്പിക്കുന്ന അവിടുന്ന് നിവാസസാധകങ്ങളായ ധനങ്ങൾ ഏററവും സമൃദ്ധമായി നിറയ്ക്കട്ടെ, തന്നരുളട്ടെ അഭിമതപ്രദാനം കൊണ്ട് അഭിലാഷം നിവർത്തിക്കട്ടെ നമുക്ക് കർമ്മപ്രേരകനായി ഈ അഗ്നി (സുകൃതലാഭത്തിനായി) കർമ്മങ്ങൾ നടത്തുവാൻ നമ്മളെ ധൃതികൂട്ടട്ടെ ശോഭനജ്വാലകളോടുകൂടിയ അവിടത്തെ, സ്തുതിരൂപയായ പ്രജ്ഞയാൽ, ബുദ്ധിയാൽ സ്തുതിക്കുന്നു

7 ഘൃതപ്രതീകം വ ഋതസ്യ ധൂർഷദ
മഗ്നിം മിത്രം ന സമിധാന ഋഞ്ജതേ
ഇന്ധാനോ അക്രോവിദഥേഷു ദീദ്യ
ച്ഛുക്രവർണ്ണാമുദുനോയംസതേധിയം

അന്വയം:—

| | |
|---|---|
| ഘൃത–പ്രതീകം | — ഘൃതാങ്ഗം, ദീപ്തജ്വാലം |
| വഃ ഋതസ്യ ധൂഃ—സദം | — യുഷ്മൽ സംബന്ധിനഃ യജ്ഞസ്യ ധുരി, നിർവ്വഹണേ സീദന്തം |
| അഗ്നിം മിത്രം ന | — മിത്രമിവ |
| സം—ഇധാനഃ | — ഇധ്മൈർദ്ദീപ്യമാനഃ, |
| ഋഞ്ജതേ | — പ്രസാധയതി |
| (ഏവം) ഇന്ധാനഃ | — ദീപ്യമാനഃ |
| അക്രഃ | — ജ്വാലാഭിരാക്രാന്തഃ |
| നഃ വിദഥേഷു ദീദ്യൽ | — അസ്മാകം യജ്ഞേഷു സ്വയം ദീപ്യമാനഃ |
| (അസ്മദീയം) ധിയം | — യാഗാദി വിഷയാം പ്രജ്ഞാം |
| ശുക്ര–വർണ്ണാം | — ശുഭ്രവർണ്ണാം, നിർമ്മലാം |
| ഉൽ ഉ യംസതേ | — ഉദ്യോജയത്യേവ |

അർത്ഥം—നെയ് കലൻ അംഗങ്ങളോടുകൂടി ആളിക്കത്തുന്നവനും, നിങ്ങളുടെ യജ്ഞത്തിൻെറ നിർവ്വഹണത്തിൽ ഇരിയ്ക്കുന്നവനും, ഒരു ചങ്ങാതിപോലെയുള്ളവനുമായ അഗ്നിയെ പിലാശിൻ ചമതകളാൽ കത്തിപ്രകാശിയ്ക്കുന്നവനായി യജമാനൻ ശുശ്രൂഷിച്ചുകൊണ്ടാടുന്നു. ഇപ്രകാരം പ്രകാശമാനനായി ജ്വാലകളാൽ മൂടിയ അഗ്നി, യജ്ഞങ്ങളിൽ സ്വയം തെളിഞ്ഞു്, നമ്മുടെ കർമ്മവിഷയകമായ പ്രജ്ഞയെ നിർമ്മലമായി അനുഷ്ഠാനത്തോടു് ഉത്തരോത്തരം യോജിപ്പിയ്ക്കുന്നു (ഇവിടെ ആർ ആരോടു പറയുന്നു എന്നു് വ്യക്തമല്ല. യജ്ഞത്തിൽ ആചാര്യസ്ഥാനത്തുള്ള ഒരാൾ ഋത്വിഗാദികളോടു് പറയുന്നതായി കണക്കാക്കാം.)

8 അപ്രയുച്ഛന്നപ്രയുച്ഛദ്ഭിരഗ്നേ

ശിവേഭിർന്നഃ പായുഭിഃ പാഹിശഗ്മൈഃ

അദബ്ധേഭിരദൃപിതേഭിരിഷ്ടേ

നിമിഷദ്ഭിഃ പരിപാഹിനോജാഃ വ. 12

അന്വയം –

ഹേ അഗ്നേ,

അപ്ര–യുച്ഛൻ — അസ്മാസു അപ്രമാദ്യൻ അവിച്ഛിന്നപ്രവൃത്തിഃ (സൻ)

അപ്രയുച്ഛൽ–ഭിഃ — അപ്രമാദ്യത്ഭിഃ, അനവധാനരഹിതൈഃ

ശിവേഭിഃ — മന്ത്രകല്യാണൈഃ

ശഗ്മൈഃ പായു–ഭിഃ — സുഖകരൈഃ രക്ഷണപ്രകാരൈഃ

നഃ പാഹി — അസ്മാൻ രക്ഷ

(കിം ച) ഹേ ഇഷ്യേ — സർവൈരേഷണീയാഗ്നേ

അദബ്ധേഭിഃ — അഹിംസിതൈഃ

അദൃപിതേഭിഃ — കേനചിദപ്യ പരിഭ്രതൈഃ

അനിമിഷൽ–ഭിഃ — നിമേഷരഹിതൈഃ, അനലസസ്വഭാവൈഃ

നഃ ജാഃ പരി പാഹി — അസ്മദീയ സംബന്ധിനീഃ പുത്രപൌത്രാദിരൂപാഃ പ്രജാഃ (ച) പരിതഃ പാലയ

സാരം.–അല്ലയോ അഗ്നേ, അവിടുന്ന് ഞങ്ങളിൽ പിഴ പററാതെ, കമ്മം മുടങ്ങാതെ, അതിൽ അശ്രദ്ധകൊണ്ടുള്ള വീഴ്ചവരാതെ മന്ത്രപൂതങ്ങളും സുഖകരങ്ങളുമായ രക്ഷണപ്രകാരങ്ങളാൽ ഞങ്ങളെ കാത്താലും. അല്ലയോ സർവരാലും പ്രാപ്യനായ അഗ്നേ കേടുപററാത്തവയും, തോൽവി ഏല്ക്കാത്തവയും കൺചിമ്മലില്ലാതെ നിരന്തരം ഉണർവ്വുററവയുമായ അവിടുത്തെ രക്ഷണപ്രകാരങ്ങളാൽ ഞങ്ങളുടെ പുത്രപൌത്രാദി സന്തതികളെയും എമ്പാടും രക്ഷിച്ചാലും

വർഗ്ഗം–13 ജഗതീ ഛന്ദഃ

1 ഏതി പ്രഹോതാവ്രതമസ്യമായയോ

ധ്വാന്ദധാനശ്ശുചിപേശസംധിയം

അഭിസ്സ്രുചഃ ക്രമതേക്ഷിണാവൃതോ

യാ അസ്യധാമപ്രഥമംഹനിംസതേ

അന്വയം:—

| | |
|---|---|
| അസ്യ (യജമാനസ്യ) | |
| വ്രതം | — കമ്മ (കത്തും) |
| ഊർധ്വാം | — ഊർധ്വവത്തി |
| ശ്രുചി—പേശസം | — ശോഭനരൂപോപേതം |
| ധിയം ദധാനഃ | — ജ്വാലാചലനാദിരൂപം കമ്മ ധാരയമാണഃ |
| (അയം) ഹോതാ | — ദേവാനാമാഹ്വാതാഗ്നിഃ |
| മായയാ | — കത്തവ്യവിശേഷപ്രജ്ഞയാ യുക്തഃ (സൻ) |
| പ്ര ഏതി | — പ്രകർഷേണാഗച്ഛതി |
| (ആഗത്യ ച) | |
| ദക്ഷിണാ—ആവൃതഃ | — പ്രാദക്ഷിണ്യേനവത്തമാനാഃ |
| യാഃ പ്രഥമം | — പാത്രാസാദനകാലേ |
| അസ്യ ധാമ | — അഗ്നേസ്ഥാനം |
| നിംസതേ | — ചുംബന്തി, ഭജന്തേ |
| (താഃ) സ്രുചഃ അഭി | |
| ക്രമതേ ഹ | — ജുഹ്വാദീഃ അഭിഗൃഹ്ണാതി ആക്രമതേ |

അത്ഥം—ഈ യജമാനന്റെ കമ്മം നിവ്വഹിക്കാനായി മുകളിലേയ്ക്കു പൊങ്ങുന്നതും, ശോഭനരൂപവുമായ, ജ്വാലകളെ ചലിപ്പിക്കുന്ന പ്രവൃത്തിയിൽ ഏപ്പെട്ടു്, ദേവന്മാരെ വിളിക്കുന്ന ഈ അഗ്നി അഗ്നിഷ്ടോമാദികമ്മത്തെക്കുറിച്ച് നന്നായറിവേന്തിയാണ് ആഗമിക്കുന്നതു്. വന്നുചേന്നിട്ടു്, പ്രദക്ഷിണമായിവെച്ചവയും പാത്രങ്ങൾ നിരത്തുന്ന സമയത്തു് അഗ്നിയുടെ സ്ഥാനമായ വേദിയെ പ്രാപിച്ചവയുമായ ജുഹൂമുതലായ ഹോമോപകരണങ്ങളെ ആക്രമിക്കുന്നു, ഗ്രഹിക്കുന്നു

2 അഭീമൃതസ്യ ദോഹനാ അനൂഷത

യോനൌ ദേവസ്യസദനേ പരീവൃതാഃ

അപാമുപസ്ഥേ വിഭൃതോയദാവസ

ദധസ്വധാ അധയദ്യാഭിരീയതേ

അന്വയം:—

| | |
|---|---|
| യൽ അപാം ഉപ—സ്ഥേ | — യദാ ഉദകാനാമുത്സങ്ഗേ, അന്തഃ |
| വി—ഭൃതഃ | — വിശേഷേണ ധാരിതാർദ്ധാര്യമാണഃ (സൻ) |
| (അയമഗ്നിഃ) | |
| ആ അവസൽ | — ആക്രമ്യനിവസതി, |
| (തദാ) ഋതസ്യ ദോഹനാഃ — | ഉദകസ്യ ധാരാഃ |
| യോനൌ | — ഉൽപത്തിസ്ഥാനേ |
| ദേവസ്യ സദനേ | — ആദിത്യസ്യസ്ഥാനേ |
| പരി—വൃതാഃ | — തദ്രശ്മിഭിഃ പരിതോവ്യാപ്താഃ സത്യഃ |
| അഭി അനൂഷത ഈം | — അഭിനവാഭവന്ത്യേവ |
| (അയമഗ്നിഃ) അധ | — അധുനാ |
| യാഭിഃ (ഭൂമിഃ) ഈയതേ | — സംഗച്ഛതേ, വിദ്യുദാത്മനാ ഏതദുദകാനി ജഗൽപായയതേ |
| (താഃ) സ്വധാഃ | — അമൃതോപമാ അപഃ |
| അധയൽ | — സർവ്വലോകഃ പിബതി |

അത്ഥം—എപ്പോഠം ജലങ്ങളുടെ മടിയിൽ, ജലങ്ങളാൽ ധരിയ്ക്കപ്പെട്ടവനായി, ഈ അഗ്നി കയറിച്ചെന്നാവസിയ്ക്കുന്നുവോ, അപ്പോഠം ജലധാരകഠം ഉൽപത്തിസ്ഥാനമായ ആദിത്യങ്കൽ, അവിടത്തെ രശ്മികളാൽ എമ്പാടും വ്യാപ്തങ്ങളായി, അഭിനവങ്ങളായി ഭവിയ്ക്കുന്നു. ഈ അഗ്നി ഇപ്പോഠം ഏതു പ്രകാരമുള്ള വെള്ളങ്ങളാൽ ഭൂമിയെ സംഗമിയ്ക്കുന്നുവോ, അതായതു് ഇടിമിന്നലിൻെറ രൂപത്തിൽ വന്നു് ജഗത്തിനെ വെള്ളം കുടിപ്പിയ്ക്കുന്നുവോ, ആ അമൃതതുല്യങ്ങളായ ജലങ്ങളാണ് ലോകത്തിൽ എല്ലാ പ്രാണികളും കുടിയ്ക്കുന്നതു്.

3 യുയൂഷതസ്സ്വയസാ തദിദ്വപു

സ്സമാനമത്ഥം വിതരിത്രതാമിഥഃ

ആദീംഭഗോനഹവ്യസ്സമസ്മദാ

വോള്ഹുർന്നരശ്മീന്ത്സമയംസ്ത സാരഥിഃ

അന്വയം:—

| | |
|---|---|
| സ–വയസാ | — സമാനവയസ്സൌ, സമാനസാമൎത്ഥ്യൌ |
| (യദാഗ്നിഃ പ്രവൃദ്ധോ ഭവേതി) തൽ ഇൽ | — തദാനീമേവ |
| സമാനം അൎത്ഥം | — സമാനപ്രയോജനം |
| മിഥഃ വി–തരിത്രതാ | — പ്രത്യേകം ഭൃശം തരന്തൌ (ഹോതൃധ്വൎയ്യൂ) |
| (അഗ്നേഃ) വപുഃ | — ശരീരം |
| യുയൂഷതഃ | — സ്വസ്വവ്യാപാരേണ മിശ്രയിതു മിച്ഛതഃ |

(പ്രൈഷാനന്തരം യാജ്യാദി പാഠോഹോതൃവ്യാപാരഃ; വഷട്ട് കാരാനന്തരം ഹോമഃ അധ്വൎയ്യോൎവ്വിഭാഗഃ)

| | |
|---|---|
| ആൽ ഈം | — അനന്തരമേവ |
| ഹവ്യഃ | — ആഹവനീയോഗ്നിഃ |
| അസ്മൽ രശ്മീൻ | — അസ്മാകം സംബന്ധിനഃ രശ്മിവദായതാ ഘൃതധാരാഃ |
| ഭഗഃ ന | — സൎവ്വൈർഭജനീയഃ ആദിത്യഃ യഥാ സൎവ്വതഃ പൂജാമാദത്തേ തദ്വൽ |
| (യഥാ) സാരഥിഃ വോ ള്ഹഃ ന രശ്മീൻ | — രഥസ്യയന്താ അശ്വാദേഃ രശ്മീനിവ |
| ആ സം അയംസ്ത | — സൎവ്വതസ്സമ്യക് സ്വീകരോതി |

അൎത്ഥം—സമാനവയസ്സരും തുല്യസാമൎത്ഥ്യമുററവരുമായി, അഗ്നി വളൎന്നകത്തുമ്പോഠം സമപ്രയോജനമായി ഒററയ്ക്കൊററ ക്കു് കടന്നചെല്ലുന്ന ഹോതാവും അധ്വൎയ്യുവും, അഗ്നിയുടെ ശരീരത്തെ അവനവന്റെ കൎമ്മത്തോട്ട് ചേൎക്കാനിച്ഛിക്കുന്നു. (പ്രൈഷത്തിന്നുശേഷം യാജ്യം പറയൽ ഹോതാവിന്റെ പണി; വഷട്കാരത്തിന്നുശേഷം ഹോമിക്കൽ അധ്വൎയ്യുവി ന്റെയും; രണ്ടുപേരുടെയും ഉദ്ദേശം അഗ്നിപ്രസാദനം) അതിന്നുശേഷം ആഹവനീയാഗ്നി നമ്മുടെ നീണ്ട നെയ്യ് ധാരകളെ, എല്ലാവരാലും ഭജനീയനായ സൂൎയ്യൻ എല്ലാടത്തു

നിന്നും പൂജയേല്ക്കുന്നപോലെ, ഒരു തേരാളി കുതിരകളെ കടി ഞ്ഞാണിടുന്നപോലെ (നെയ്ധാരകളെ കടിഞ്ഞാണുകളാക്കി) സ്വീകരിക്കുന്നു

4 യമീം ദ്വാസവയസാ സപര്യത്
സ്സമാനേയോനാമിഥുനാസമോകസാ
ദിവാനനക്തം പലിതോ യുവാജനി
പുരുചരന്നജരോ മാനുഷായുഗാ

അന്വയം —

യം ഈം ദ്വാ സ—വയസാ — ഏനമഗ്നിം ദ്വൌ സമാന വയസ്കൌ
സമാനേ യോനാ — ഫലോൽപത്തിസ്ഥാനേ യജ്ഞേ വർത്തമാനൌ
മിഥുനാ — മിഥുനൌ, ദമ്പതീ ഇവ ഏക കാര്യോദ്യുക്തൌ
സം—ഓകസാ — യജനസ്ഥാനേ സമാന നിവാസൌ
ദിവാ ന നക്തം — അഹനീവരാത്രാവപിഹോതൃ ധ്വര്യൂ
സപര്യതഃ — പൂജയതഃ, പ്രീണയതഃ
(ഏവം പൂജ്യമാനോഗ്നിഃ)
പലിതഃ — അങ്ഗാരാവസ്ഥായാം ജീർണ്ണോപി
(സമിന്ധനാനന്തരം)
യുവാ അജനി — തരുണഃ ജായതേ
(ഏവം ജാതോയം)
മാനുഷാ യുഗാ — മനോസ്സംബന്ധീനി ജായാപതീ രൂപാണിയുഗാന്യുദ്ദിശ്യ
പുരു ചരൻ — ബഹ്വാജ്യാദികം ഭക്ഷയൻ
അജരഃ — ജരാരഹിതഃ (വർത്തതേ)

അൎത്ഥം—ഈ അഗ്നിയെ രണ്ടു സമാനവയസ്സന്മാർ, ഭാൎയ്യാഭൎത്താക്കന്മാരെപ്പോലെ ഒരേ കാൎയ്യത്തിന്നു് പുറപ്പെട്ടവർ, യാഗശാലയാകുന്ന ഏകനിവാസത്തോടുകൂടിയവർ (ഹോതൃധ്വൎയ്യുക്കൾ) പകലെന്ന പോലെ രാവിലും പൂജിക്കുന്നു, പ്രീണിപ്പിക്കുന്നു. അപ്രകാരം പൂജിക്കപ്പെടുന്ന അഗ്നി, വെണ്ണീറു കൂടി നരച്ചപോലെ ഇരുന്നവനെങ്കിലും വീശിക്കത്തിച്ചപ്പോൾ ഒരു ചെറുപ്പക്കാരനായിത്തീൎന്നു. അപ്രകാരം വീണ്ടും ഉയൎന്ന അവിടുന്നു് ഭാൎയ്യാഭൎത്തൃരൂപരെപ്പോലെയുള്ള അധ്വൎയ്യുഹോതാക്കളെ ഉദ്ദേശിച്ചു്, അവൎക്കുവേണ്ടി, ധാരാളം നെയ്യ് മുതലായവ ഭക്ഷിച്ചു്, അജരനായി വൎത്തിയ്ക്കുന്നു,

5 തമീംഹിന്വന്തിധീതയോദശവ്രിശോ

ദേവംമൎത്താസഊതയേഹവാമഹേ

ധനോരധിപ്രവതആസൠണ്വ

ത്യഭിവ്രജദ്ഭിൎവ്വയുനാനവാധിത

അന്വയം:—

| | |
|---|---|
| ദേവം തം | — ദ്യോതമാനമേനമഗ്നിം |
| ദശ ധീതയഃ | — ദശസംഖ്യാകാ അംഗുലയഃ |
| വ്രിശഃ | — വിശഃ, പരസ്പരംവിശ്ലിഷ്ടാഃ |
| ഹിന്വന്തി ഈം | — മഥനകാലേപ്രീണയന്തി ഹി |
| (തഥാ) മൎത്താസഃ | — മനുഷ്യാഃ യജമാനാവയം |
| ഊതയേ ഹവാമഹേ | — രക്ഷണായാഹ്വയാമഃ |
| ധനോഃ അധി പ്ര—വതഃ | |
| ആ | — ധനുഷസ്സകാശാൽ പ്രകൃഷ്ടവേഗേനഗച്ഛതഃ ബാണാൻ ശത്രൂനു പരിയഥാമുഞ്ചതിതഥാ (ആ ഇതിഉപമാൎത്ഥേ) |

സഃ (അഗ്നിഃ ധനുസ്ഥാനീയാൽ സ്വശരീരസകാശാൽ പ്രവതഃ, പ്രകൃഷ്ടവേഗവതഃ രശ്മീൻ)

| | |
|---|---|
| സൃണ്വതി | — ഗമയതി |

| | |
|---|---|
| (കിം ച ഏവം പ്രവൃദ്ധോ ഗ്നിഃ) അഭിപ്രജൻ–ഭിഃ | — അനുഷ്ഠാനാർത്ഥം അഭിതസ്സഞ്ചരദ്ഭിഃ |
| നവാ വയുനാ | — നൂതനാനി അനുഷ്ഠാനവിഷയാണി പ്രജ്ഞാനാനി |
| അധിത | — ധാരയതി, പ്രജ്ഞാപയതി |

അർത്ഥം–പ്രകാശമാനനായ അഗ്നിയെ അരണികൾ കടയുന്ന കാലത്തിൽ പത്തു വിരലുകൾ വെവ്വേറെ പ്രീണിപ്പിക്കുന്നു, പരിചരിക്കുന്നു. യജമാനന്മാരായ നമ്മൾ രക്ഷണത്തിന്നായി അവിടത്തെ വിളിക്കുന്നു. വില്ലിൽനിന്ന് അതിവേഗത്തിൽ അമ്പുകൾ ശത്രുശിരസ്സിലെത്തിക്കുന്നപോലെ, ആ അഗ്നി വില്ലൊത്ത സ്വശരീരത്തിൽ നിന്ന് അതിവേഗത്തിൽ അമ്പുകൾക്കൊത്ത രശ്മികൾ വിടുന്നു. കൂടാതെ, ആളിക്കത്തുന്ന അഗ്നി അനുഷ്ഠാനത്തിന്നായി ചുററും പെരുമാറുന്നവർക്ക് യാഗാനുഷ്ഠാന പ്രജ്ഞാനങ്ങൾ അപ്പപ്പോൾ ഉണ്ടാക്കിക്കൊടുക്കുന്നു. (ഓർമ്മവിട്ടത് ഓർമ്മിപ്പിക്കുന്നു.)

6 ത്വംഹ്യഗ്നേദിവ്യസ്യരാജസി

ത്വംപാർത്ഥിവസ്യപശുപാഇവത്മനാ

ഏനീതഏതേബൃഹതീഅഭിശ്രിയാ

ഹിരണ്യയീവക്വരീബർഹിരാശാതേ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, ത്വം ഹി | |
| ദിവ്യസ്യ | — ദിവിഭവസ്യ ദേവാദേഃ |
| രാജസി | — ഈശിഷേ, ഈശ്വരോഭവസി |
| (തഥാ) പാർത്ഥിവസ്യ | — പൃഥിവീ സംബന്ധിനോ മനുഷ്യാദേഃ (രാജസി.) |
| ത്വം പശുപാഃ–ഇവ | — സ്വസാമർത്ഥ്യേനൈവ പശൂനാം നിരോധന നിഗ്രഹനാ ദിവ്യാപാര |

ത്മനാ — ആത്മനൈവ സാമത്ഥ്യനൈവ
അത്യന്തസ്വതന്ത്രഃ
(കിംച യസ്മാദേവം
തസ്മാൽ) (തേ) ബർഹിഃ — യജ്ഞം
ബൃഹതീ — മഹത്യൌ, അതിവിസ്തൃതേ
അഭി-ശ്രിയാ — പ്രാപ്തൈശ്വര്യേ
ഹിരണ്യയീ — ഹിതരമണീയേ
വകരീ — അതികുശലം ശബ്ദയന്ത്യൌ
തേ ഏതേ ഏനീ — പ്രസിദ്ധേ, ഏതവർണ്ണേ,
ശുഭ്രവർണ്ണേ, ദ്യാവാപൃഥിവ്യൌ
ആശാതേ — അശ്നുവാതേ, വ്യാപ്നുവതഃ

അത്ഥം—അല്ലയോ അഗ്നേ, അവിടുന്നുതന്നെ ദ്യോവിലുള്ള ദേവാദികളുടെ ഈശനായി ഭവിയ്ക്കുന്നു. ഭൂവിലുള്ള മനുഷ്യാദികളുടേയും ഈശ്വരനാകുന്നു. അവിടുന്ന് പശുക്കളെ തടഞ്ഞും വിട്ടും കൊണ്ടുനടക്കുന്ന മാട്ടുമേപ്പുകാരനെന്നപോലെ സ്വന്തമായ കഴിവിനാൽ ഏററവും സ്വതന്ത്രനാകുന്നു. ഇപ്രകാരമാകയാൽ പരന്ന് പെരുമയാന്നവരും ഐശ്വര്യസമൃദ്ധിയാന്നവരും സ്വർണ്ണവർണ്ണമുററവരും അതികൌശലത്തോടുകൂടി ശബ്ദിക്കുന്നവരും പച്ചനിറംപൂണ്ടവരും ആയ ആ ദ്യാവാപൃഥിവികൾ ഈ യജ്ഞത്തെ പ്രാപിക്കുന്നു.

7 അഗ്നേ ജുഷസ്വ പ്രതിഹര്യതദ്വചോ
മന്ദ്രസ്വധാവ ഋതജാതസുക്രതോ
യോ വിശ്വതഃ പ്രത്യങ്ങസി ദശതോ
രണ്വഃസ്സംദൃഷ്ടൌ പിതുമാം ഇവക്ഷയഃ വ, 13

അന്വയം:—

ഹേ അഗ്നേ, ജുഷസ്വ — ഹവിസ്സേവസ്വ
തൽ വചഃ പ്രതി ഹര്യ — താദൃശം വാഗ്രൂപം സ്തോത്രം
പുനഃ കാമയസ്വ

ഹേ മന്ദ്ര, സ്വധാ–വഃ,
ഋത–ജാത, സു–ക്രതോ, — മദനശീല, ഹവിർല്ലക്ഷണാന്ന വൻ, യജ്ഞാത്ഥമുൽപന്ന, ശോഭനകമ്മൻ, (അഗ്നേ,)
യഃ വിശ്വതഃ — സവ്വസ്യ സ്ഥാവരജംഗമസ്യ ജഗതഃ
പ്രത്യങ് അസി — അഭിമതഃ, അനകൂലഃ അപരാങ്മുഖോസി
(തഥാ) ദശതഃ — ദശനീയഃ
സം–ദൃഷ്ടൌ രണ്വഃ — സമ്യക് ദശനേ സവ്വസ്യ രമയിതാ
പിതുമാൻ–ഇവ — അതിപ്രഭൂതാന്ന സ്വാമീയഥാ സവ്വൈഃ സ്തവ്യഃ, ഗന്തവ്യഃ തഥാ
ക്ഷയഃ — നിവാസവാൻ (ഭവതി)

അത്ഥം–അല്ലയോ അഗ്നേ, ഹവിസ്സ സ്വീകരിച്ചാലും, പ്രീതനായാലും, വാഗ്രൂപമായ സ്തോത്രത്തെ ഇനിയും ഇഷ്ട പ്പെട്ടാലും ഹഷശീലനും ഹവിരന്നത്തോടുകൂടിയവനും യജ്ഞ ത്തിന്നായി പിറന്നവനും ശോഭനകമ്മാവുമായ അഗ്നേ, യാ തൊരവിടുന്ന് സ്ഥാവരജംഗമാത്മകമായ ജഗത്തിന്ന് മുഴുവൻ അഭിമതനും, അനുകൂലനും, അഭിമുഖനുമാണോ, അതുപോലെ എല്ലാവക്കും കാണത്തക്കവനാണോ, കാഴ്ചയിൽ എല്ലാവരെയും സുഖിപ്പിക്കുന്നവനാണോ, ആ അവിടുന്ന് മികച്ച ഒരു നെല്ല് ടമ എപ്രകാരമെല്ലാവക്കും സ്തുത്യനും ശരണ്യനുമാകുന്നുവോ, അപ്രകാരം ആശ്രയഭൂതനായി ഭവിക്കുന്ന

1 തം പൃച്ഛന്താസജഗാമാസവേദ
സചികിത്വാ ഈയതേ സാന്വീയതേ
തസ്മിന്ത്സന്തി പ്രശിഷസ്തസ്മിന്നിഷ്ടയ
സ്സവാജസ്യ ശവസശ്ശുഷ്മിണസ്പതിഃ

അന്വയം:—

| | |
|---|---|
| (ഹേ യജമാനാഃ,) തം | |
| (അഗ്നിം) പൃച്ഛത | — യൽ സ്വഗ്ഗാദി വിഷയം തൽ |
| സഃ ജഗാമ | — സൎവ്വത്ര ഗച്ഛതി |
| സഃ വേദ | — പ്രഷ്ടവ്യം ജാനാതി |
| സഃ ചികിത്വാൻ | — ചേതനാവാൻ, വിശേഷജ്ഞഃ |
| (സഃ ഏവ) ഈയതേ | — ജ്ഞേയസകാശം ഗച്ഛതി |
| സഃ നു ഈയതേ | — യൽ യജമാനസ്യ ജ്ഞേയ മസ്തിതദൎത്ഥം ജ്ഞാതും ശീഘ്രമേവ ഗച്ഛതി |
| (തത്ര അപേക്ഷിതാഃ കാമാസ്സന്തി) | |
| (കിംച) തസ്മിൻ | |
| പ്ര—ശിഷഃ സന്തി | — അഗ്നൌ പ്രശാസനാനി നിയമനസാമൎത്ഥ്യാനി സാധയിതും ശക്തിരസ്തി |
| (കിംച) തസ്മിൻ ഇഷ്ടയഃ | — അഗ്നൌ ഏഷ്ടവ്യാ ഭോഗാസ്സന്തി |
| സഃ വാജസ്യ | — അന്നസ്യ |
| ശവസഃ പതിഃ | — ബലസ്യപാലയിതാ, ദാതാ |
| (കിംച) ശുഷ്മിണഃ | |
| (പതിഃ) | — ബലവതാംസ്വാമീ |

(യസ്മാദയം താദൃശോമഹാനുഭാവഃ തസ്മാൽ തമേവപൃഷ്ട്വാ പുരുഷാൎത്ഥംസാധയത)

അൎത്ഥം—അല്ലയോ യജമാനന്മാരേ, സ്വൎഗ്ഗാദിവിഷയമേതോ, അതു് അവിടുത്തോടു് (അഗ്നിയോടു്) ചോദിക്കുക. അവിടുന്നു് എല്ലാടങ്ങളിലും പോയിട്ടുണ്ടു്. ചോദിയ്ക്കപ്പെടേണ്ടതു് അറിയുന്നു. അവിടുന്നു് ചേതനാവാനാണു്, വിജ്ഞനാണു്. അവിടുന്നുതന്നെ അറിയേണ്ടുന്നിടത്തു് പോകുന്നു. യജമാനന്നു് എന്തൊന്നറിയേണ്ടതുണ്ടോ അതിന്നുവേണ്ടി വേഗത്തിൽ പോകുന്നു. അവിടെ അപേക്ഷിക്കപ്പെട്ട അഭിലാഷങ്ങളൊക്കെ സാധിതങ്ങളാണു്. കൂടാതെ അഗ്നിയിൽ ശാസനശീലങ്ങളുണ്ടു്. അസാദ്ധ്യമായതിനെ നിയന്ത്രിച്ചു സാധിക്കാൻ ശക്തിയുണ്ടു്. അഗ്നിയിൽ, പ്രാപിക്കേണ്ട ഭോഗസുഖങ്ങളും ഉണ്ടു്. ആ അഗ്നി അന്നബലത്തിന്റെ പാലയിതാവാ

ണ്; ബലവാന്മാരുടെ നാഥനാണ്. അവിടന്ന് അപ്രകാരം മഹാനുഭാവനാകയാൽ അവിടത്തോട് ചോദിച്ച് പുരുഷാർത്ഥം സാധിക്കുക.

2 തമിൽപൃച്ഛന്തിനസിമോവിപൃച്ഛതി
സ്വേനേവധീരോമനസായദഗ്രഭീൽ
നമൃഷ്യതേപ്രഥമംനാപരംവചോ
സ്യക്രത്വാസചതേ അപ്രദൃപിതഃ

അന്വയം:—

(സഃ അനന്യേനപ്രഷ്ടവ്യഃ)

| | |
|---|---|
| തം ഇത് പൃച്ഛന്തി | — തമേവാഗ്നിം പ്രശ്നസമയേപി |
| സിമഃ ന വി പൃച്ഛതി | — സർവ്വജനഃ വിപരീതംനപൃച്ഛതി |
| (പൃച്ഛ്യോപി) ധീരഃ | — ധീമാനയം |
| സ്വേന-ഇവ മനസാ | — സ്വകീയയൈവബുദ്ധ്യാ (ഇവശബ്ദഃ ഏവാർത്ഥഃ) |
| യത് അഗ്രഭീത് | — യദ്വാക്യംവക്തവ്യത്വേനസ്വീകര്യാൽ, തദേവാഗ്നിംപൃച്ഛതി, നതുബഹുഭാഷിതം |
| (അസ്മദഗ്നിഃ) പ്രഥമം വചഃ | — സ്വസ്വവാക്യാത്പൂർവ്വമാവി വചനം |
| ന മൃഷ്യതേ | — ന സഹതേ |
| (തഥാ) അപരം (വചഃ) ന | — സ്വോക്ത്യനന്തരമാവി പ്രതിവചനം നമൃഷ്യതേ |
| (അസ്മാത്) അപ്ര-ദൃപിതഃ | — അപ്രദൃപ്തഃ, അനുദ്ധതഃ |
| അസ്യ | — മഹാനുഭാവസ്യാഗ്നേഃ |
| ക്രത്വാ സചതേ | — രക്ഷണാദികർമ്മണാസഹസം ഗച്ഛതേ, ഭജതി |

അൎത്ഥം—(അഗ്നിയോട ചോദിക്കുന്നതു് നയത്തിലും മയത്തിലും വേണം) ചോദിക്കുമ്പോഴും അവിടുത്തോട മാത്രമേ ചോദിക്കാവു, അന്യനോട്ടു് പാടില്ല. ആരും വിപരീതം ചോദിക്കാറില്ല. ചോദിക്കപ്പെട്ടാലും ബുദ്ധിമാനായ അവിടുന്നു് സ്വന്തം ബുദ്ധികൊണ്ടു തന്നെ പറയേണ്ടതു് സ്വീകരിക്കും. അതിന്നു തക്കവിധമേ ചോദിക്കാവു അതിവാദം പാടില്ല. തന്റെ ഓരോ വാക്യത്തിന്നും ഇടയിൽ, മുമ്പുഞാനെന്നമട്ടിൽ, പറയുന്നതു് അവിടുന്നു് പൊറുക്കുകയില്ല. അവിടുന്നു് പറഞ്ഞശേഷം വീണ്ടും പറയുന്നതായ വാക്കും അവിടുന്നു് പൊറുക്കുകയില്ല. അതിനാൽ ഗൎവ്വിഷ്ഠനാവാതെ, ഉദ്ധതനാകാതെ വേണം മഹാനുഭാവനായ അഗ്നിയോടു്, അവിടുത്തെ രക്ഷണം സ്വീകരിച്ചുകൊണ്ടു വേണം, സംഗമിക്കാൻ, പെരുമാറാൻ. (ജ്ഞാനിയായ ഒരു മഹാന്റെ അടുക്കൽ സംശയനിവൃത്തിക്കു ചെല്ലുമ്പോഠം ആചരിക്കേണ്ടു പെരുമാററരീതിയാണു് ഇവിടെ പ്രതിപാദിച്ചിട്ടുള്ളതു്.)

3 തമിദ്ഗച്ഛന്തിജുഹ്വ / സ്തമൎവ്വതീ

ൎവ്വിശ്വാന്യേകശ്ശൃണവദ്വചാംസിമേ

പുരുപ്രൈഷസ്തതുരിൎയ്യജ്ഞസാധനോ

ച്ഛിദ്രോതിശ്ശിശ്ശുരാദത്തസംരഭഃ

അന്വയം:—

| | |
|---|---|
| ജുഹ്വഃ | — അസ്മദീയാ ജുഹ്വൂപഭൃദാദയഃ ആജ്യപൂൎണ്ണാഃ |
| തം ഇൽ ഗച്ഛന്തി | — തമേവാഗ്നിം പ്രീണയിതും ഗച്ഛന്തി |
| (കിംച) അൎവ്വതീഃ | — പ്രാപ്തിമത്യഃ സ്തുതയഃ |
| തം (ഇൽഗച്ഛന്തി) | — തമേവഗച്ഛന്തി |
| (സഃ) ഏകഃ വിശ്വാനി മേ വചാംസി | — സൎവ്വാണിമമസ്തോത്രാണി |
| ശൃണവൽ | — ശൃണോതി (സൎവ്വദേവതാത്മകത്വാൽ) |

| | |
|---|---|
| പുത്ര–പ്രൈഷഃ | — സർവ്വസ്യാജ്ഞാപയിതാ |
| തത്തുരിഃ | — താരയിതാ |
| യജ്ഞ–സാധനഃ | — അഗ്ന്യധീനത്വാൽ യജ്ഞ സാധകഃ |
| അച്ഛിദ്ര–ഊതിഃ | — അവിച്ഛിന്ന രക്ഷണഃ |
| ശിശുഃ | — ശിശുവത് പ്രിയകാരീ |
| (ഏവം ഭൂതോഗ്നിഃ) | |
| സം രഭഃ | — യജ്ഞാദിസംരംഭവാൻ (സൻ) |
| ആ അദത്ത | — ആദത്തേ, ഹവിരാദികം സ്വീകരോതി |

അർത്ഥം–എന്റെ ജൂഹൂ, ഉപഭൃത്ത് (ചക്രാകൃതിയിലുള്ള ഒരു യാഗോപകരണം) മുതലായവ നെയ് നിറഞ്ഞ് ആ അഗ്നിയെത്തന്നെ ചെന്ന് പ്രാപിക്കുന്നു. അവിടെ എത്താൻ കഴിവുള്ള സ്തോത്രങ്ങളും അവിടുത്തെത്തന്നെ പ്രാപിക്കുന്നു. സർവ്വദേവതാത്മകത്വത്താൽ അവിടുന്നേകനാണ്, എന്റെ എല്ലാ സ്തോത്രങ്ങളും കേൾക്കുന്നത് (എല്ലാ ദേവന്മാരും അഗ്നിയിലുണ്ടെന്ന് ശ്രുതി) എല്ലാവരോടും ആജ്ഞാപിക്കുന്നവനും എല്ലാവരെയും വിഷമങ്ങളിൽ നിന്ന് കരകയററുന്നവനും യജ്ഞം അഗ്നിക്കധീനമാകയാൽ അതു് സാധിപ്പിക്കുന്നവനും നിരന്തരമായ രക്ഷണത്തോടുകൂടിയവനും ഒരു കുട്ടിപോലെ പ്രിയങ്കരനുമായ ആ അഗ്നി യജ്ഞാദികർമ്മങ്ങളിൽ ഏർപ്പെട്ട് ഹവിസ്സുമുതലായവ സ്വീകരിക്കുന്നു.

4 ഉപസ്ഥായം ചരതി യത് സമാരത
സദ്യോജാതസ്തത്സാര യുജ്യേഭിഃ
അഭിശ്വാന്തം മൃശതേ നാന്ദ്യേമുദേ
യദീം ഗച്ഛന്ത്യുശതീരപിഷ്ഠിതം

5 സ ഈം മൃഗോ അപ്യോവനർഗ്ഗു
തപത്വച്യുപമസ്യാം നിധായി
വ്യബ്രവീദ്വയുനാ മർത്തേഭ്യോ
ഗ്നിർവ്വിദ്വാൻ ഋതചിദ്ധി സത്യഃ (വ 14)

അന്വയം –

| | |
|---|---|
| സഃ ഈം ഉപ–മസ്യാം | — സ ഏവാഗ്നിഃ ഉപമായാം, ഉപമാസ്പദായാം |
| ത്വചി | — ഓഷധ്യാദിഭിരാച്ഛാദിതായാം വേദ്യാം |
| ഉപ നി ധായി | — നിധിവത് ഉപസ്ഥാപ്യതേ |
| (സഃ) മൃഗഃ | — അന്വേഷണശീലഃ |
| അപ്യഃ | — ആപ്യഃ ഗന്തവ്യഃ, കർമസുസാധുഃ |
| വനർഗ്ഗുഃ | — വനഗാമീ |
| മർത്ത്യേഭ്യഃ | — മരണധർമേഭ്യോ യജമാനേഭ്യഃ |
| വയുനാ | — വയുനാനി, പ്രജ്ഞാനാനി, അനന്വേഷ്യജ്ഞാനാനി |
| വി അബ്രവീത് | — വിശേഷേണ ബ്രവീതി, ഉപദിശതി |
| (അയം) അഗ്നിഃ വിദ്വാൻ | — സർവ്വജ്ഞഃ |
| ഋത–ചിത് | — യജ്ഞസ്യചേതിതാ, ജ്ഞാതാ |
| സത്യഃ ഹി | — സത്സു ഭവഃ, സമ്യക് ഫലപ്രദഃ ഖലു |

അർത്ഥം–ആ അഗ്നി തന്നെ ഉപമാസ്പദവും (പലതിനോടും തുല്യതയാർന്നതും) ദർഭ, സോമലത, പലവിധം ചമതകൾ, മുതലായവയാൽ മൂടിയതുമായ വേദിയിൽ ഒരു നിധിപോലെ സ്ഥാപിയ്ക്കപ്പെടുന്ന അവിടന്ന് അന്വേഷണശീലനാണ് (എല്ലാം നോക്കിക്കണ്ട് മനസ്സിലാക്കുന്നവൻ) അടുത്ത് ചെല്ലാവുന്നവനാണ്, കർമ്മങ്ങളിൽ ഇണങ്ങിയവനാണ് കാടു പൂകുന്ന

വനാണ്. അപ്രകാരമുള്ള അഗ്നി മരണധർമ്മികളായ യജമാനന്മാക്ക് കർമ്മാനുഷ്ഠാനവിധികരം വേണ്ടപോലെ ഉപദേശിയ്ക്കുന്നു. ഈ അഗ്നി സർവ്വജ്ഞനും യജ്ഞവിത്തുമാണ്. സത്തിൽ നിന്ന് ഉൽപന്നനായി, കർമ്മഫലം വേണ്ടപോലെ കൊടുക്കുന്നവനുമത്രേ.

1 ത്രിമൂർധാനം സപ്തരശ്മിം ഗൃണീഷേ
ന്യൂനമഗ്നിം പിത്രോരുപസ്ഥേ
നിഷത്തമസ്യ ചരതോധ്രുവസ്യ
വിശ്വാദിവോരോചനാപപ്രിവാംസം

അന്വയം:—

| | |
|---|---|
| ത്രി–മൂർധാനം | — ക്ഷിത്യന്തരിക്ഷദ്യുലോകാവസ്ഥാനത്രയോപേതം |
| സപ്ത–രശ്മിം | — നിയാമക സപ്തജ്വാലായുക്തം |
| അന്യൂനം | — അന്യൂനം, അവികലം, സമ്പൂർണ്ണം |
| പിത്രോഃ ഉപ–സ്ഥേ | |
| നി–സത്തം | — ദ്യാവാപൃഥിവ്യോരുത്സംങ്ഗേ, തയോർമ്മധ്യേ ഭൂമിസ്ഥ ദ്രവ്യേണ ദ്യുലോകസ്ഥദേവതാഭ്യസ്സാധ്യത്വാൽ |
| ആപപ്രി–വാംസം | — സർവ്വതഃ പൂരയന്തം |
| അഗ്നിം ഗൃണീഷേ | — ഗൃണീഹി, സ്തുഹി |
| (കിംച) ധ്രുവസ്യ | — ധ്രുവത്വാൽ അവിചലിതസ്യ |
| ചരതഃ | — സർവ്വത്ര ജ്വാലാഭിർഗ്ഗച്ഛതഃ |
| ദിവഃ അസ്യ | — രോചമാനസ്യാഗ്നേഃ |
| വിശ്വാ രോചനാ | — സർവ്വാണി രോചമാനാനി തേജാംസി (പ്രാപ്നുവന്തി) |

അർത്ഥം–ഭൂമി, അന്തരിക്ഷം, ദ്യോവ് എന്നീ മൂന്ന ലോകങ്ങളിലും സ്ഥാനമുള്ളവനം, ഏഴ ജ്വാലാവിശേഷങ്ങളോട കൂടിയവനം, (കാളി, കരാളി, മനോജവ, സുലോഹിത, സുധൂമ്രവർണ്ണ, സ്ഫുലിംഗിനി, വിശ്വരുചി എന്നിവ അഗ്നിയുടെ ഏഴ ജ്വാലകാം അല്ലെങ്കിൽ നാവുകാം) സമ്പൂർണ്ണനം, ദ്യാവാപൃഥിവികളുടെ മധ്യത്തിൽ ഭൂമിയിലെ ദ്രവ്യങ്ങാം ദ്യുലോകദേവന്മാക്ക് എത്തിച്ചുകൊടുത്തുകൊണ്ടിരിക്കുന്നവനം, എല്ലാടവും നിറയുന്നവനമായ അഗ്നിയെ, ഹേ അന്തരാത്മാവേ, സ്തുതിച്ചാലും. കൂടാതെ നെയ്യൊഴിച്ച് ഇളകാതെ ഉറച്ചവനം ജ്വാലകളാൽ എങ്ങും ചരിക്കുന്നവനം, പ്രകാശമാനനമായ അവിടുത്തെ തേജസ്സുകാം എമ്പാടും വ്യാപിക്കുന്നു.

2 ഉക്ഷാമഹാം അഭിവവക്ഷഏനേ
അജരസ്തസ്ഥാവിതഊതിരൃഷ്വഃ
ഉർവ്യാഃ പദോനിദധാതിസാനൌ
രിഹന്ത്യൂധോ അരുഷാസോഅസ്യ .

അന്വയം.—

ഉക്ഷാ — സേക്താ, ഫലപ്രദാനസമർത്ഥഃ
മഹാൻ — സ്വമഹിമ്നാരൂപേണ ഉദ്ധൃതവൃഷഭസദൃശഃ (അയമഗ്നിഃ)
ഏനേ അഭി — ദ്യാവാപൃഥിവ്യൌ അഭിക്രമ്യ, വ്യാപ്യ
വവക്ഷേ — വഹതി, വ്യാപ്നോതി
(വൃഷ്ട്യാദിപ്രദാനേന ഹവിർവ്വഹനേനച ലോകദ്വയസ്യ വാസിനഃ, ദേവാൻ മനുഷ്യാംശ്ചരക്ഷതി)
(കിംചായം) അജരഃ,
ഋഷ്വഃ — ജരാരഹിതഃ, ഉക്ഷഃ
ഇതഃ–ഊതിഃ — പ്രാപ്തരക്ഷണഃ (സൻ)
തസ്ഥൌ — സ്ഥിതോവർത്തതേ
(തദനന്തരം) ഉർവ്യാഃ — വിസ്തൃതായാഭൂമ്യാഃ
സാനൌ — സമുച്ഛിതപ്രദേശേ, വേദ്യാം

പദഃ നി ദധാതി — പദാനിസ്ഥാപയതി
(കിംച) അസ്യ
അരുഷാസഃ — അഗ്നേഃ ആരോചമാനാഃ
ഊധഃ രിഹന്തി — ഊധസ്ഥാനീയം
യജ്ഞംരിഹന്തി
ബ്രഹ്മവച്ച്സേനയജമാനാരി
ഹന്തി, അഭിമതസ്വർഗ്ഗാദീനി
ലിഹന്തി

അർത്ഥം–കർമ്മഫലപ്രദാതാവും പെരുത്ത സ്വരൂപംകൊണ്ട് തലയുയർത്തിയ കാളയെപ്പോലത്തവനുമായ ഈ അഗ്നി ദ്യാവാപൃഥിവികളെ അതിക്രമിച്ച് വ്യാപിയ്ക്കുന്നു. മഴ പെയ്യിച്ചും ഹവിസ്സുകൊണ്ടുപോയും മനുഷ്യർക്കും ദേവന്മാർക്കും രക്ഷനല്കുന്നു. കൂടാതെ, അവിടുന്ന് ക്ഷീണിയ്ക്കാത്തവനും കാമം വർഷിയ്ക്കുന്നവനും ഏവർക്കും എത്തിച്ച രക്ഷണത്തോടുകൂടിയവനുമായി വർത്തിയ്ക്കുന്നു. പിന്നെ, വിസ്തൃതയായ ഭൂമിയുടെ മുകംം പ്രദേശത്ത് അതായത് യാഗവേദിയിൽ (യാഗവേദി സമുച്ഛ്രിതം, ഉന്നതമായത് ഭൗതികമായിട്ടല്ല, പരിശുദ്ധിയും ശ്രേഷ്ഠതയും കൊണ്ട് അത് താണിടത്തായാലും ഉയർന്നതാണ്.) കാൽകുത്തുന്നു. ആ അഗ്നിയുടെ അകിടിന്റെ സ്ഥാനത്തുള്ള യജ്ഞത്തെ ബ്രഹ്മവർച്ചസ്സുകൊണ്ട് പ്രകാശിയ്ക്കുന്ന യജമാനന്മാർ നക്കുന്നു; അഭീഷ്ടമായ സ്വർഗ്ഗാദിഫലത്തെ നക്കുന്നു അതായത് യജ്ഞം അഗ്നിയാകുന്ന പശുവിന്റെ അകിടുപോലെയാണ്. അതു കറന്നാൽ, യാഗമനുഷ്ഠിച്ചാൽ, ഫലം യജമാനന്ന് നക്കാവുന്ന വിധം, അനുഭവിയ്ക്കാവുന്ന വിധം കിട്ടുന്നു.

3 സമാനം വത്സമഭിസഞ്ചരന്തീ
വിഷ്വഗ്ധേനൂ വിചരതസ്സുമേകേ
അനപവൃജ്യാ് അധ്വനോ മിമാനേ
വിശ്വാൻ കേതാ് അധിമഹോദധാനേ

അന്വയം —

സു-മേകേ — ശോഭനകർമ്മാണൌ, പരിചരണ കശലേ

അനപ-വൃജ്യാൻ — അപവർജ്ജനീയ രഹിതാൻ

അധ്വനഃ മിമാനേ — അഗ്നേഃ പ്രാന്തപ്രദേശാൻ കേശാദ്യമേധ്യരഹിതാൻ സമ്പാദയിത്ര്യൌ

വിശ്വാൻ കേതാൻ — സർവ്വാണി പ്രവർദ്ധന വിഷയാണി പ്രജ്ഞാനാനി

മഹഃ അധി ദധാനേ — മഹാന്തി അധികം ധാരയന്ത്യൌ

(ദ്വേ) ധേനൂ — അഗ്നിഹിതകരണേന പ്രീണയിത്ര്യൌജായാപതീരൂപേ അധ്വര്യുയജമാനരൂപേ

സമാനം വത്സം — ഏകമേവവത്സസ്ഥാനീയം, പുത്രവദ്ധർഷഹേതും അഗ്നിം

അഭി സം-ചരന്തീ — അഭിമുഖം സഞ്ചരന്ത്യൌ

വിഷ്വക് വി ചരതഃ — സഞ്ചരതഃ

അർത്ഥം-ശോഭനകർമ്മമുററവരും പരിചരണശീലമുള്ളവരും, അടിച്ചുമാറേറണ്ടും തലനാരു മുതലായ അശുദ്ധികൾ അഗ്നി സമീപത്തിൽ നിന്ന് ഒഴിച്ചു തെളിയിക്കുന്നവരും, അഭിവൃദ്ധി വിഷയങ്ങളായ അറിവുകൾ നന്നായി അധികമുംകൊണ്ടവരു മായ രണ്ടു പശുക്കൾ, അഗ്നിയെ ഹിതാനുവർത്തനംകൊണ്ട് പ്രീണിപ്പിക്കുന്ന ഭാര്യാഭർത്താക്കൾപോലെയുള്ള (അധ്വര്യുയജ മാനന്മാരാകുന്ന പശുക്കൾ, രണ്ടുപേരും ചേർന്ന് കുട്ടിയെപ്പോ ലെ ഹർഷകരനായ അഗ്നിയെ അഭിമുഖമായി ചരിച്ചുകൊണ്ട് വളർത്തുന്നു (മുലകൊടുക്കുന്ന സ്ഥാനത്തു് നറുങ്ങുകുട്ടിയും, നക്കി ത്തലോടുന്ന സ്ഥാനത്തു് അമ്മ് ഞെക്കിക്കുട്ടിയും, ഹററും അഗ്നി ശിശുവിനെ ശുശ്രൂഷിക്കുന്ന അധ്വര്യുയജമാനന്മാർക്ക് ഭാര്യാ ഭർത്തൃഭാവത്തെ കല്പിച്ചിട്ടുള്ളതു് അവരുടെ ഇണക്കം കാണി ക്കാനാണ് ആ ഇണക്കംകൊണ്ടു മാത്രമേ യാഗം പൂർണ്ണമാകൂ)

4 ധീരാസഃ പദംകവയോനയന്തി
നാനാഹൃദാരക്ഷമാണാ അജൂര്യം
സിഷാസന്തഃ പര്യപശ്യന്തസിന്ധു
മാവിരേഭ്യോഅഭവൽസൂര്യോനൄൻ

അന്വയം:—

| | |
|---|---|
| കവയഃ | — ക്രാന്തദശിനഃ, അനൂചാനാഃ |
| നാനാ ഹൃദാ രക്ഷമാണാഃ | — ബഹുപ്രകാരയാബുധ്യാധാരയമാണാഃ |
| സിന്ധും സിസാസന്തഃ | — സ്യന്ദമാനം, യജ്ഞദ്വാരാ ഫലാനിസ്രവന്തം, (അഗ്നിം) സംഭക്തുമിഛന്തഃ |
| ധീരാസഃ | — ധീരാഃ, ധീമന്തഃ, പ്രയോഗജ്ഞാഃ, അധ്വര്വ്വാദയഃ |
| അജൂര്യം | — അജര്യം, അജീണ്ണം (അഗ്നിം) |
| പദം നയന്തി | — സവ്വകാമാനാമാസ്പദം വേദിലക്ഷണം സ്ഥാനം മഥനദേശാൽ പ്രാപയന്തി |
| പരി അപശ്യന്ത | — പരിതഃ പശ്യന്തി, ശുശ്രൂഷന്തേ |
| (കിംച) സൂര്യഃ | — സവ്വസ്യ പ്രസവിതാ (അയമഗ്നിഃ) |
| ഏഭ്യഃ നൄൻ | — ഏവം കവ്വദ്ഭ്യഃ നേതൃഭ്യഃ |
| ആവിഃ അഭവൽ | — തേഷാമനുഗ്രഹേണ പ്രത്യക്ഷോഭൂൽ |

അത്ഥം—അപ്പുറം കാണുന്നവരും വേദവേദാംഗ വിദ്വാന്മാരും നാനാവിധമായ ബുദ്ധികൊണ്ടു ബഹുവിഷയങ്ങളെ ഉൾക്കൊള്ളുന്നവരും യജ്ഞം വഴിക്കു സൽഫലമൊഴുക്കുന്ന അഗ്നിയെ ആശ്രയിയ്ക്കുന്നവരും ധീമാന്മാരും പ്രയോഗജ്ഞരുമായ അധ്വര്യു മുതലായവർ അഗ്നിയെ കടഞ്ഞു തെളിഞ്ഞ ദിക്കിൽനിന്നു സവ്വാഭീഷ്ടസ്ഥാനമായ വേദിയിലേക്കു കൊണ്ടു പോകുന്നു; എമ്പാടും നോക്കി ശുശ്രൂഷിക്കുന്നു. കൂടാതെ എല്ലാ

ററിനെയും ഉളവാക്കുന്ന ഈ അഗ്നി ഇപ്രകാരം പരിചരിക്കുന്ന യാഗനേതാക്കന്മാൎക്ക്, അവരിൽ അനുഗ്രഹത്തോടുകൂടി പ്രത്യക്ഷപ്പെടുന്നു.

5 ദിദൃക്ഷേണ്യഃപരികാഷ്ഠാസുജേന്യ
ഈളേന്യോമഹോഅർഭായജീവസേ
പുരുത്രായദഭവദ്സൂനരോഹ്യഭ്യോ
ഗർഭേഭ്യോമഘവാവിശ്വദർശതഃ വ 15

അന്വയഃ:—

| | |
|---|---|
| (അയമഗ്നിഃ) പരി കാഷ്ഠാസു | — പാരസ്പരം ക്രാന്താ വൎത്തമാനാസു ദേശസു ദിക്ഷു |
| ദിദൃക്ഷേണ്യഃ | — അനുഗ്രഹബുദ്ധ്യാദൎശനയുക്തഃ (ഭവതി) |
| (അത ഏവ) ജേന്യഃ | — ജയശീലഃ (ഭവതി) |
| മഹഃ | — മഹതോ ദേവാദേഃ (ഹവിൎപ്രദാനേന) |
| അർഭായ | — അല്പസ്യ, അല്പസ്യ യജമാനാദേഃ (ധനപ്രദാനേന) |
| ജീവസേ | — ജീവനായ |
| (കിംച താദൃശപ്രദാന സമയേ) ഈളേന്യഃ | — സ്തുത്യഃ |
| യത് അഹ പുരു-ത്രാ | — യസ്മാത് ഖലു ബഹുദേശേഷു |
| മഘ-വാ | — ഹവിരന്നവാൻ |
| വിശ്വ-ദർശതഃ | — സൎവ്വവിഷയ ദൃഷ്ടിവ്യവാൻ (അഗ്നിഃ) |
| ഏഭ്യഃ ഗർഭേഭ്യഃ | — ഏതാദൃശേഭ്യോ ഗർഭവൽ, ശിശുവദത്യന്ത രക്ഷണീയാനാം |
| സൂഃ അഭവത് | — പ്രസവിതാ, ഉത്പാദയിതാ (ഭവതി) |

(തസ്മാത് തം തേ പദം നയന്തി)

അർത്ഥം—ഈ അഗ്നി പരസ്പരം കടന്നുനില്ക്കുന്ന പത്തുദിക്കു കളിലും അനുഗ്രഹശീലനായി കാണപ്പെടുന്നവനാകുന്നു. ജയ ശീലനാകുന്നു. മഹാന്മാരായ ദേവന്മാർക്ക് ഹവിസ്സെത്തിച്ചു കൊടുത്തും, അല്പന്മാരായ യജമാനന്മാർക്ക് ജീവിക്കാൻ കർമ്മ ഫലമായി ഐശ്വര്യം നല്കിയും വർത്തിക്കുന്ന അവിടുന്ന്, അപ്ര കാരം ഫലദാനം ചെയ്യുന്ന വേളയിൽ സ്തുതിക്കപ്പെടേണ്ടവനാ കുന്നു. യാതൊരു കാരണത്താലാണോ അവിടുന്ന് ബഹുദേശ ങ്ങളിൽ കാണേണ്ടതുമുഴുവൻ കണ്ടുകൊണ്ട്, സമസ്തലോകകർമ്മ സാക്ഷിയായി ഗൃഹശിശുക്കളെപ്പോലെ രക്ഷിക്കപ്പെടേണ്ടവ രായ ഋത്വിഗാദികളുടെ ഉൽപാദയിതാവായി ഭവിക്കുന്നത് ആ കാരണത്താലാണ് അവർ അവിടുത്തെ വേദിയിലേക്കു നയിക്കുന്നത്.

വർഗ്ഗം—16—

1 കഥാതേ അഗ്നേ ശുചയന്ത ആയോ

ർദദാശുർവ്വാജേഭിരാശുഷാണാഃ

ഉഭേയത്തോകേ തനയേ ദധാനാ

ഋതസ്യ സാമന്രണയന്ത ദേവാഃ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, തേ | — തവസംബന്ധിനോ രശ്മയഃ |
| ശുചയന്തഃ | — ദീപ്തിം സർവ്വത്ര പ്രകടയന്തഃ |
| ആശുഷാണാഃ | — ആശു, ശീഘ്രംസംഭക്താരഃ |
| വാജേഭിഃ | — അന്നൈഃ (സഹിതം) |
| ആയോഃ | — ആയുഃ, ആയുഷ്യം (കർമ്മണി ഷഷ്ഠീ) |
| കഥാ ദദാശുഃ | — കേനോപായേനദദാതി? |
| യൽ ഉഭേ | — ഉഭേ അന്നായുഷീ |
| തോകേ തനയേ | — പുത്രേ തൽ പുത്രാദൌച |
| ദധാനാഃ | — ധാരയന്തഃ |
| ദേവാഃ | — വ്യവഹർത്താരോയജമാനാഃ |
| ഋതസ്യ സാമൻ | — യജ്ഞസ്യസംബന്ധിനി രഥന്ത രാദൌസാമ്നി |

രണയന്ത — രമന്തേ രമയന്തി, ശബ്ദയന്തി (യസ്മാത് അന്നായുഷ്പുത്രാദിസഹിതാഃ സോമേനേഷ്ട്വാസാമ്നി രമന്തേ തസ്മാത് രശ്മയഃ ദദാതി).

അർത്ഥം—അല്ലയോ അഗ്നേ, അവിടുത്തെ രശ്മികൾ പ്രകാശമെങ്ങും വിതറിക്കൊണ്ടും വേഗമെല്ലാടത്തുമെത്തിക്കൊണ്ടും അന്നങ്ങളെയും (ജീവനോപായങ്ങളെയും) ആയുസ്സ് എന്നുപായംകൊണ്ടാണ് കൊടുക്കുന്നത്? ഏതു കാരണത്താൽ മേൽ പറഞ്ഞ രണ്ടും, അന്നവും ആയുസ്സും, പുത്രനിലും പൌത്രപ്രപൌത്രാദികളിലും ധരിച്ചുകൊണ്ട് (ആശംസിച്ചുകൊണ്ട്) കർമ്മത്തിലേപ്പെട്ട യജമാനന്മാർ യജ്ഞസംബന്ധമായ രഥന്തരാദി സാമത്തിൽ രമിക്കുന്നുവോ, സാമം ചൊല്ലുന്നുവോ, ആ കാരണത്താലാണ് അഗ്നിരശ്മികൾ അന്നായുസ്സുകളരുളുന്നത് (അന്നം, ആയുസ്സ്, മുറിയാത്ത സന്തതി എന്നിവ മൂന്നും അഗ്നിയെ മുൻനിർത്തിയ സല്ലക്ഷണങ്ങൾകൊണ്ടാണ് ലഭിക്കുന്നത്. സാമഘോഷം ഉപലക്ഷണമായി പറഞ്ഞ യാഗഭാഗം മാത്രം )

2 ബോധാമേ അസ്യവചസോയവിഷ്ഠ
മംഹിഷ്ഠസ്യപ്രഭൃതസ്യസ്വധാവഃ
പീയതിത്വോഅനുത്വോഗൃണാതി
വന്ദാരുസ്തേതന്വം വന്ദേ അഗ്നേ

അന്വയം:—

| | |
|---|---|
| ഹേ യവിഷ്ഠ സ്വധാ-വഃ, | — യുവതമ, ഹവിർല്ലക്ഷണാന്നവൻ |
| മേ മംഹിഷ്ഠസ്യ | — മദീയസ്യ അതിശയേന പൂജനീയസ്യ |
| പ്ര-ഭൃതസ്യ | — പ്രകർഷേണ സമ്പാദിതസ്യ |
| അസ്യ വചസഃ | — ഇദാനീം ക്രിയമാണസ്യ സ്തുതിരൂപസ്യ വചനസ്യ (കർമ്മണി ഷഷ്ഠീ) |
| ബോധ | — ബുദ്ധ്യസ്വ, സ്തുതോഭവ |
| ഹേ അഗ്നേ, ത്വഃ | — ഏകഃ (ജനഃ) |

| | |
|---|---|
| പീയതി | — ഹിനസ്തി, യജ്ഞാദിനാ ന പൂജയതി |
| ത്വഃ അന ഗൃണാതി | — ഏകഃ അനുകൂലമുച്ചാരയതി |
| (തയോർമ്മധ്യേ) വന്ദാരുഃ | — വന്ദനശീലഃ (അഹം) |
| തേ തന്വം വന്ദേ | — തവമൂർത്തിം സ്തൗമി |

അർത്ഥം—അല്ലയോ നിത്യയുവാവേ, ഹവിരന്നത്തോടുകൂടിയ ഭഗവാനേ, ഏററവു പൂജനീയവും നന്നായി ഉരുവിട്ടു പഠിച്ചതുമായ എന്റെ (ഈ ചൊല്ലുന്ന) സ്തോത്രത്തെ അറിഞ്ഞാലും, അവിടുന്ന് സ്തുതിക്കപ്പെട്ടവനായി കരുതിയാലും. അല്ലയോ അഗ്നേ, ലോകത്തിൽ ഒരുവൻ വകവെക്കാതിരിക്കുന്നു യജ്ഞാദിയാൽ പൂജിയ്ക്കാതിരിക്കുന്നു ഒരുവൻ അവിടേയ്ക്കനുകൂലമായി പറയുന്നു. അവരുടെ ഇടയിൽ വന്ദനശീലനായ ഞാൻ അവിടത്തെ മൂർത്തിയെ സ്തുതിക്കുന്നു

3 യേ പായവോ മാമതേയന്തേ അഗ്നേ
പശ്യന്തോ അന്ധം ദുരിതാദരക്ഷൻ
രരക്ഷതാന്ഥ്സുകൃതോ വിശ്വവേദാ
ദിഫ്സന്ത ഇദ്രിപവോനാഹദേഭുഃ

അന്വയം:—

ഹേ അഗ്നേ,

| | |
|---|---|
| തേ യേ പായവഃ | — തവസംബന്ധിനഃ പ്രസിദ്ധാഃ പാലയിതാരോരശ്മയഃ |
| മാമതേയം | — മമതായാഃ പുത്രം ദീർഘതമസം |
| അന്ധം പശ്യന്തഃ | — ''അന്ധോയം, അതോസ്മാഭിഃ രക്ഷണീയഃ'' ഇത്യവഗച്ഛന്തസ്സന്തഃ |
| ദുഃ—ഇതാൽ അരക്ഷൻ | — ദുഷ്ടംപ്രാപ്താൽ ദുഃഖാൽ രക്ഷിതവന്തഃ |
| താൻ (രശ്മീൻ) ഇൽ സു—കൃതഃ | — സുഖകർത്തൃനേവ |

വിശ്വ-വേദാഃ രരക്ഷ — വിശ്വപ്രജ്ഞഃ (ത്വം) രക്ഷതി (ഭക്തിപാലനായ തൈഃ ഭോഗാ നപിരക്ഷിഷ്യതി)

(ഏവം രക്ഷിതാനസ്മാൻ)

ദിപ്സന്തഃ — ഹിംസിതുമിച്ഛന്തഃ

രിപവഃ ന അഹ ദേഭുഃ — കാമാദയഃ ന ഖലു ഹിംസിതും ശക്നുവന്തി

ഭാഷ്യം—ഇവിടെ ഒരു കഥ സൂചിപ്പിച്ചിരിക്കുന്നു. ഉചഥ്യൻ, ബൃഹസ്പതി എന്ന രണ്ടു ഋഷികളുണ്ടായിരുന്നു ഉചഥ്യന്റെ പത്നി മമത ഗർഭിണിയായ കാലത്ത് ബൃഹസ്പതി അവളെപ്പിടിച്ചുകൊണ്ടുപോയി രമിച്ചു ശുക്ലസ്രവണ സമയത്ത് മുമ്പ് ഗർഭത്തിലുണ്ടായിരുന്ന ഉചഥ്യന്റെ ഗർഭശിശുരൂപമായ രേതസ്സ് ഇപ്രകാരം പറഞ്ഞു, "മുനേ, രേതസ്സ് വിടരുത്, ഞാൻ ഇവിടെ മുമ്പ് വന്നിരിക്കുന്നു ശുക്ലസങ്കരം വരുത്തരുത്" ഇതുകേട്ട ബൃഹസ്പതി രേതസ്സ് പിൻവലിച്ച്, ഇപ്രകാരം ശപിച്ചു "ഗർഭമേ, എന്റെ രേതസ്സിനെ നീ നിരോധിച്ചതിനാൽ നീണ്ടകാലം ഇരുട്ടിലാവും, ജന്മനാ അന്ധത ഭവിക്കും" ഇപ്രകാരം ശപിക്കപ്പെട്ട മമതയുടെ ഗർഭത്തിൽ നിന്ന് ദീർഘതമസ്സുണ്ടായി. അന്ധതാവ്യഥിതനായ അദ്ദേഹം അഗ്നിയെ സ്തുതിച്ചു. പ്രീതനായി അഗ്നി അന്ധത്വം നീക്കിക്കൊടുത്തു

അല്ലയോ അഗ്നേ, അവിടത്തെ പ്രസിദ്ധിയാർന്ന രക്ഷണശീലങ്ങളായ രശ്മികളേവയാണോ, മമതയുടെ പുത്രനായ ദീർഘതമസ്സിനെക്കണ്ട്, ("ഇവൻ അന്ധൻ, രക്ഷിക്കപ്പെടേണ്ടവൻ" എന്നു തോന്നി) ഘോരമായ ദുഃഖത്തിൽ നിന്ന് രക്ഷിച്ചത്, ആ സുഖകർത്താക്കളായ രശ്മികളെത്തന്നെ സർവ്വജ്ഞനായ അവിടുന്ന് (ഇപ്പോഴും) രക്ഷിക്കുന്നു, വഹിച്ചുകൊണ്ടിരിക്കുന്നു. മേലിലും അവയാൽ ഞങ്ങളെ രക്ഷിക്കും അപ്രകാരം രക്ഷയോടുകൂടിയ ഞങ്ങളെ ശല്യമാക്കാൻ നോക്കുന്ന കാമാദി ശത്രുക്കൾ അതിന് ശക്തരാകയില്ല അവിടത്തെ രക്ഷയുള്ളപ്പോൾ കാമാദികൾക്ക് ഞങ്ങളെ ബാധിക്കാൻ പാടുകയില്ല.

4 യോനോഅഗ്നേ അരരിവാꣳഅഘായു

രരാതീവാമച്ഛയതിദ്വയേന

മന്ത്രോഗുരുഃ പുനരസ്തുസോഅസ്മാ

അനുമൃക്ഷീഷ്ടതന്വംദുരുക്തൈഃ

അന്വയം:—

ഹേ അഗ്നേ, നഃ യഃ

| | |
|---|---|
| അഘ–യുഃ | — യുഷ്മദ്രക്ഷിതാനസ്മാൻ യഃ മാരണാദിരൂപപാപേച്ഛാവാൻ |
| അരരി–വാൻ | — അസ്മദ്ദാനപ്രതിബന്ധകഃ |
| അരാതി–വാ | — സ്വയമദാനവാൻ, ശത്രുത്വമാച രൻ യഃ |
| ദ്വയേന | — മാനസവാചികഭേദേനദ്വിവി ധേനമന്ത്രേണ |

(ന ദദാമീതിമാനസോമന്ത്രഃ നിന്ദാദ്യാരോപേണദാനനിവാര ണംവാചികോമന്ത്രഃ അഥവാ വാചികകായികഭേദേനദ്വിവി ധേനമന്ത്രേണയോവിരുദ്ധമാചരതി, തംനസങ്കീർത്തയതി, യ ച്ചപ്രിയംബ്രൂതേ തംന കരോതി)

(ഈദൃശേനമന്ത്രേണയശ്ശത്രുഃ)

| | |
|---|---|
| മച്ഛയതി | — ഭർത്സയതി |
| സഃ മന്ത്രഃ അസ്മൈ പുനഃ | |
| ഗുരുഃ അസ്തു | — മന്ത്രഃ അസ്യപ്രയോക്തുരേവ ഗുരുഃ, ഗരിതാ, ക്ഷേപകോസ്തു |
| (തഥാ) ദുഃ–ഉക്തൈഃ | — നിന്ദാരൂപൈർദുർവ്വാക്യൈഃ |
| തന്വം | — സ്വകീയാം തനും |
| അനു മൃക്ഷീഷ്ട | — അനുക്രമേണ ലുമ്പതു, സ്വാത്മാന മേവാവൃത്യ ഹേതു |

അർത്ഥം—അല്ലയോ അഗ്നേ, അവിടുത്തെ രക്ഷയിലുള്ള ഞങ്ങളെ മാരണോപദ്രവമേല്പിയ്ക്കാനിച്ഛിച്ച്, ഞങ്ങളുടെ ദാന കർമ്മത്തെ മുടക്കുന്നവനായോ സ്വയം ദാനം കൊടുക്കാത്തവനും ശത്രു പോലെ പെരുമാറുന്നവനുമായോ, രണ്ടുതരത്തിൽ ഏവൻ പുറപ്പെടുന്നുവോ, അവൻെറ ദുരാലോചന (ഞങ്ങളെ ദ്രോഹി

യ്യാനുള്ള ഉദ്ദേശം) അവനുതന്നെ വല്യതായ വിഘ്നമാവട്ടെ, അതിന്റെ ഫലം അവൻതന്നെ അനുഭവിയ്ക്കട്ടെ. അതുപോലെ നിന്ദാരൂപങ്ങളായ ദുർവ്വാക്കുകളാൽ (ഞങ്ങളെ ഭർത്സിക്കുന്നവൻ) അവന്റെ സ്വന്തം ദേഹം ക്രമേണ നശിപ്പിയ്ക്കട്ടെ. ആത്മാവിനെ ദഹിപ്പിയ്ക്കട്ടെ (രണ്ടുതരത്തിലുള്ള ശത്രുക്കളെ എന്നുപറഞ്ഞത് മാനസിക വാചിക വിധന്മാരെയാണ്: ഞാൻ ദാനം ചെയ്യുകയില്ല എന്നു പറയുന്നത് മാനസിക നിഷേധം, നിന്ദാരോപണങ്ങളാൽ ദാനം മുടക്കുന്നത് വാചികനിഷേധം അല്ലെങ്കിൽ രണ്ടുതരത്തിലെന്നത്, വാചിക കായികഭേദങ്ങൾ: എതിരുചെയ്യുന്നവൻ അതു് വിളിച്ചു പറയുകയില്ല. പ്രിയം പറയുന്നതു് ചെയ്യുകയില്ല. ഇത്തരക്കാരെ ദ്വയാവികൾ എന്നു പറയാം.)

5 ഉത വാ യസ്സഹസ്യ പ്രവിദ്വാ
മർത്തോ മർത്തം മർച്ചയതി ദ്വയേന
അതഃ പാഹി സ്തവമാന സ്തുവന്ത
മഗ്നേ മാകിർനോ ദുരിതായ ധായീഃ വ. 16

അന്വയം:—

(അത്രനന്തരന്നാൽ പാഹീത്യഗ്നിഃ പ്രാർത്ഥ്യതേ,)

| | |
|---|---|
| ഉത വാ ഹേ സഹസ്യ, | — ബലേഭവ, (അഗ്നേ,) |
| യഃ മർത്തഃ | — മരണധർമ്മാ മനുഷ്യഃ |
| പ്ര-വിദ്വാൻ | — മായാമന്ത്രണം പ്രകർഷേണ ജാനൻ |
| ദ്വയേന | — പൂർവ്വോക്തരീത്യാ ദ്വിവിധമന്ത്രേണ |
| മർത്തം മർച്ചയതി | — മനുഷ്യം ഭർത്സയതി, വിധേയീ കരോതി |
| അതഃ | — തൽകർത്തൃസകാശാൽ |
| ഹേ സ്തവമാന, അഗ്നേ, | — സ്തൂയമാനാഗ്നേ |
| സ്തുവന്തം പാഹി | — സ്തുതിം കുർവ്വന്തം മാം രക്ഷ |

(കിംച) നഃ ദുഃ—ഇതായ — അസ്മാൻ തൽ കൃതായ ദുർമ്മന്ത്രണ പ്രയുക്തായ ദുഃഖായ

(സമർത്ഥം, ഭാജനം)
മാകിഃ ധായീഃ — മാസ്ഥാപയ, മാകാർഷീഃ

അർത്ഥം.–(ഇവിടെ ആ ദ്വയാവികളുടെ മന്ത്രണത്തിൽ നിന്നു് രക്ഷിയ്ക്കണമെന്നു് അഗ്നിയോടു് പ്രാർത്ഥിക്കുന്നു.) അല്ലയോ ബലോൽപന്ന, അഗ്നേ, മരണധർമ്മിയായ യാതൊരു മനുഷ്യൻ ചതിപ്രയോഗങ്ങളറിയുന്നവനായി, മുൻപറഞ്ഞ രണ്ടു തരത്തിൽ മനുഷ്യനെ ഭർത്സിക്കുന്നുവോ, കീഴ്പ്പെടുത്തുന്നുവോ, അങ്ങനെ ചെയ്യുന്നവനിൽ നിന്നു്, സ്തുതിക്കപ്പെടുന്ന അഗ്നേ, സ്തവകർത്താവായ എന്നെ രക്ഷിച്ചാലും. കൂടാതെ, അവൻ ചെയ്ത ചതിപ്രയോഗം മൂലമുള്ള ദുഃഖത്തിന്നു് എന്നെ പാത്രമാക്കരുതേ.

1 മഥീദ്യദീം വിഷ്ടോമാതരിശ്വാ
ഹോതാരം വിശ്വാപ്സും വിശ്വദേവ്യം
നിയന്ദധുർമ്മനുഷ്യാസുവിക്ഷു
സ്വാ൪ണ്ണചിത്രം വപുഷേ വിഭാവം

അന്വയം:—

| | |
|---|---|
| യൽ ഈം | — യം ഏനമഗ്നിം |
| മാതരിശ്വാ | — അന്തരിക്ഷ ശ്വസനോ വായുഃ |
| വിഷ്ടഃ | — കാഷ്ഠേഷ്വന്തഃ പ്രവിഷ്ടഃ (സൻ) |
| മഥീൽ | — അമഥ്നാൽ, പ്രാവർദ്ധയൽ |
| യം മനുഷ്യാസു വിക്ഷു | — മത്വാ കർമ്മ കുർവ്വതീഷു ഋത്വിഗ്രൂപാസു പ്രജാസു |
| വപുഷേ | — ശരീരസിദ്ധയേ |
| സ്വഃ ന ചിത്രം വിഭാ-വം | — ആദിത്യമിവചായനീയം വിവിധ പ്രകാശവന്തം |
| നി ദധുഃ | — യജമാനാധാരയന്തി |

| | |
|---|---|
| ഹോതാരം | — ദേവാനാമാഹ്വാതാരം |
| വിശ്വ-അപ്സം | — നാനാരൂപം, പാർഥിവവൈദ്യുത ജാഠരാദിഭേദേന, ആഹവനീയാദിഭേദേന, കാളീ കരാള്യാദിരൂപാണാം ജ്വാലാനാം വൈരൂപ്യാദ്വിശ്വ രൂപം |
| വിശ്വ-ദേവ്യം | — സർവ്വദേവയോഗ്യ ക്രിയാസാധ്യം (നഷ്ടനിം ഗ്ലോമി) |

അർത്ഥം—യാതൊരഗ്നിയെ അന്തരിക്ഷത്തിൽ ശ്വസിക്കുന്ന വായു, അരണികളുടെ ഉള്ളിൽ കടന്ന് കടഞ്ഞുവരുത്തിയോ, യാതൊരഗ്നിയെ മന്ത്രപൂർവ്വം കർമ്മംചെയ്യുന്ന ഋത്വിക്കുകളാകുന്ന പ്രജകളിൽ യജമാനന്മാർ യജ്ഞശരീരസിദ്ധിയ്ക്കായി ആദിത്യനെന്നപോലെ മോഹനനും വിവിധ പ്രകാശനുമായി ധരിച്ചുവോ, ദേവന്മാരെ വിളിക്കുന്നവനും പാർഥിവ വൈദ്യുത ജാഠരാദിയും ആഹവനീയാദിയുമായി നാനാരൂപനും, കാളീ കരാളി മുതലായ ഏഴ് ജ്വാലാഭേദങ്ങളാൽ വിശ്വരൂപനും ദേവന്മാർക്ക് അർഹമായ എല്ലാ ക്രിയകളും ഉണ്ടാക്കുന്നവനുമായ (ഹവിസ്സ് സ്വീകരിക്കുന്നവനായ) ആ അഗ്നിയെ സ്തുതിക്കുന്നു

2 ദദാനമിന്നദദഭന്തമന്മാ

ഗ്നിർവ്വരൂഥം മമതസ്യചാകൻ

ജൂഷന്തവിശ്വാന്യസ്യകർമ്മോ

പസ്തുതിംഭരമാണസ്യകാരോഃ

അന്വയം:—

| | |
|---|---|
| മന്മ ദദാനം | — മനനീയം സ്തോത്രം അഗ്നയേ കല്യാണം മാം |
| (ദംഭിതാരഃ വൈരിണഃ) | |
| ന ദഭന്ത | — ദംഭിതും, ഹിംസിതും ന പ്രഭവന്തി |
| തസ്യ (പ്രദാതുഃ) മമ | |

വശ്രഥം — വരണീയം സ്തോത്രാദികം
അഗ്നിഃ ചാകൻ ഇൽ — അത്യർത്ഥം കാമയതേഹി
(ന കേവലമഗ്നിരേവ, സർവ്വേദേവാഃ കാമയന്തേ)
കർമ്മ ഉപ-സ്തുതിം (ച)
ഭരമാണസ്യ — കർവ്വാണസ്യ
കാരോഃ അസ്യ — സ്തോതുരസ്യ മമ
വിശ്വാനി — സർവ്വാണി ഹവിഷ്പ്രദാനാദി രൂപാണി
(സർവ്വേദേവാഃ) ജുഷന്ത — സേവന്തേ

അർത്ഥം-അഗ്നിക്കു സാരഭൂതമായ സ്തോത്രം ചൊല്ലുന്ന എന്നെ ദ്രോഹിക്കുവാൻ ശത്രുക്കൾ ശക്തരാകയില്ല. ഹവിസ്സേകുന്ന എന്റെ ശ്രേഷ്ഠമായ സ്തോത്രാദിയെ അഗ്നി ഏററവുമിഷ്ടപ്പെട്ടകതന്നെ ചെയ്യുന്നു. (അഗ്നി മാത്രമല്ല എല്ലാ ദേവന്മാരും ഇഷ്ടപ്പെടുന്നു.) കർമ്മവും സ്തോത്രവും നടത്തുന്ന ഈ സ്തോതാവായ എന്റെ ഹവിർദ്ദാനാദികളെല്ലാം എല്ലാദേവന്മാരും സ്വീകരിക്കുന്നു. (തന്റെ പ്രാർത്ഥനയും അർപ്പണവും ഉപാസ്യദേവൻ സ്വീകരിയ്ക്കുന്നു എന്നതു് ഭക്തന്റെ ഉറച്ച വിശ്വാസമാണു്.)

3 നിത്യേ ചിന്നയം സദനേ ജഗൃഭ്രേ
പ്രശസ്തിഭിർദ്ദധിരേ യജ്ഞിയാസഃ
പ്രസൂനയന്ത ഗൃഭയന്ത ഇഷ്ടാ
വശ്വാസോ നരഥ്യോരാരഹാണാഃ

അന്വയം:—
യജ്ഞിയാസഃ — യജ്ഞയോഗ്യാ യജമാനാഃ
യം (മഥനോൽപന്നമഗ്നിം)
നിത്യേ ചിൽ സദനേ — നിത്യേ ഏവ ഗാർഹപത്യ ലക്ഷണേ അഗ്ന്യാ സാദനസ്ഥാനേ
ന ജഗൃഭ്രേ — ക്ഷിപ്രം ഗൃഹ്ണന്തി,
(ഗൃഹീത്വാ) പ്രശസ്തി-ഭിഃ
ദധിരേ — സ്തുതിഭിഃ ആഹവനീയാർത്ഥം ധാരയന്തി

(ഗൃഭായ) ഗൃഭയന്തഃ — ഋത്വിജഃ
ഇഷ്ടൗ — യാഗേ നിമിത്തേ സതി
രാരഹാണാഃ — രംഹസാഗച്ഛന്തഃ
രഥ്യഃ അശ്വാസഃ ന — രഥേനിയുക്താഃ അശ്വാഃ യഥാ രഥസ്വാമിനം അഭിമതദേശം നയന്തി തഥാ
പ്ര സു നയന്ത — സുഷ്ഠു പ്രണയന്തി

അർത്ഥം-യജ്ഞയോഗ്യരായ യജമാനന്മാർ കടഞ്ഞുണ്ടായ അഗ്നിയെ നിത്യമായ ഗാർഹപത്യസ്ഥാനത്തേക്ക് (കുണ്ഡത്തിലേക്ക്) വേഗത്തിൽ എടുക്കുന്നു. എടുത്ത്, ആഹവനീയത്തിന്നായി സ്തുതികളോടുകൂടി ധരിക്കുന്നു. പിന്നെ, ഋത്വിക്കുകൾ യജ്ഞത്തിന്നുവേണ്ടി, ഊക്കോടുകൂടി ഓടുന്ന തേർകുതിരകൾ തേരാളിയെ ഉദ്ദിഷ്ടസ്ഥലത്തെത്തിക്കുന്നപോലെ, അഗ്നിയെ നല്ലപോലെ നയിച്ചുകൊണ്ടുപോകുന്നു.

4 പുരൂണിദസ്മോനിരിണാതിജംഭൈ
രാദ്രോചതേവനആവിഭാവാ
ആദസ്യവാതോഅനുവാതിശോചി
രസ്തുർന്നശര്യാമസനാമനുദ്യൂൻ

അന്വയം:-
(ദാവാഗ്നിസ്തൂയതേ)
ദസ്മഃ ജംഭൈഃ — ഉപക്ഷയിതായോഗ്നിഃ ദന്തസ്ഥാനീയാഭിർജ്ജ്വാലാഭിഃ
പുരൂണി ആ നിരിണാതി — ബഹൂനി വൃക്ഷാദീനി സമന്താൽ നിതരാം ഹിനസ്തി
ആൽ വനേ വിഭാ-വാ രോചതേ — ദാഹാനന്തരം വിവിധപ്രകാശഃ ദീപ്തോഭവതി
ആൽ അസ്യ ശോചിഃ വാതഃ — ജ്വാലാനുകൂലഃ അഗ്നിസഖീഭൂതോവായുഃ

| | |
|---|---|
| അസ്തുഃ അസനാം | |
| ശര്യാം ന | — ക്ഷേപ്പുസ്സകാശാൽ ഗച്ഛന്തീം ശര്യാം, ശരംഇവ |
| അനു ദ്യൻ അനു വാതി | — പ്രതിദിനമനുകൂലം വാതി |

അൎത്ഥം—സംഹാരശീലനായ അഗ്നി തന്റെ പല്ലുകളുടെ സ്ഥാനത്തുള്ള ജ്വാലകളാൽ എത്രയോ വൃക്ഷാദികളെ അമ്പേ, ആമൂലം നശിപ്പിക്കുന്നു ദഹിച്ച ശേഷം വിവിധ പ്രകാശനായി കത്തുന്നു. അനന്തരം അനലസഖനായ അനിലൻ ജ്വാലാനുകൂലനായി, എയ്യുന്നവന്റെ അടുക്കൽ നിന്ന് അമ്പെന്നപോലെ, (അഗ്നിസ്ഫുലിംഗങ്ങളെ) ദിവസംതോറും അനുകൂലിച്ച് വീശുന്നു. (അങ്ങുമിങ്ങുമെത്തിക്കുന്നു.)

5 നയംരിപവോ നരിഷണ്യവോ
ഗൎഭേസന്തംരേഷണാരേഷയന്തി
അന്ധാഅപശ്യാനദഭന്നഭിഖ്യാ
നിത്യാസഈം പ്രേതാരോഅരക്ഷൻ വ 17

അന്വയം:—

| | |
|---|---|
| യം ഗൎഭേ സന്തം | — അരണിമധ്യേ ഗർഭേവൽ രക്ഷകേ വൎത്തമാനമഗ്നിം |
| രേഷണാഃ | — ഹിംസനസ്വഭാവാഃ |
| രിപവഃ ന രേഷയന്തി | — ന ദുഃഖയന്തി |
| (തഥാ) രിഷണ്യവഃ ന | — അന്യേഹിംസകാ നഹിംസന്തി, |
| (കിംചാസ്യ) അഭി—ഖ്യാ | — അഭിതഃഖ്യാതിം, മാഹാത്മ്യം |
| അന്ധാഃ അപശ്യാഃ | — ജ്ഞാനശക്തിരഹിതാഃ, അവിദ്വാംസഃ, അദ്രഷ്ടാരഃ |
| ന ദഭൻ | — നദഭ്നുവന്തി, നഹിംസന്തി |
| നിത്യാസഃ | — നിത്യാഃ, അവിചലിതഭക്തയഃ, അഗ്നിഹോത്രാദി നിത്യകൎമ്മരതാഃ, യജമാനാഃ |
| പ്രേതാരഃ | — യജ്ഞാദിനാതമേവ തൎപ്പയിതാരഃ |
| ഈം അരക്ഷൻ | — ഏനം യജ്ഞാദിരൂപേണ രക്ഷന്തി, ജേന്തേ |

അത്ഥം—അരണിമദ്ധ്യത്തിൽ ഗർഭരൂപത്തിൽ വർത്തിക്കുന്ന യാതൊരഗ്നിയെ ഹിംസാശീലരായ ശത്രുക്കൾ ഉപദ്രവിക്കുന്നില്ല (ആക്കം ഉപദ്രവിയ്ക്കാൻ കഴിയുകയില്ല) മററു ഹിംസകന്മാരും (അല്ലെങ്കിൽ കമ്മവിരോധികൾ) ഹനിക്കുന്നില്ല, യാതൊരവിടുത്തെ കീർത്തിയെ, മാഹാത്മ്യത്തെ അറിവററവർ, അവിദ്വാന്മാർ, ഉൾക്കാഴ്ചയില്ലാത്തവർ കേട്ടവരുന്നില്ല, ആ അഗ്നിയെയാണ് ചലിക്കാത്ത ഭക്തിയോടുകൂടി, അഗ്നിഹോത്രാദികമ്മങ്ങളിൽ തല്പരരായ യജമാനന്മാർ യജ്ഞാദ്യനുഷ്ഠാനത്താൽ ഭജിയ്ക്കുന്നതു്, രക്ഷിയ്ക്കുന്നതു്

വർഗ്ഗം—18 വിരാട്ഛന്ദഃ

1 മഹഃസ്സരായ ഏഷതേ പതിർ
ന്നിന ഇനസ്യവസുനഃ പദ ആ
ഉപധ്രജന്തമദ്രയോവിധന്നിൽ

അന്വയം —

| | |
|---|---|
| മഹഃ രായഃ പതിഃ | — മഹതഃ ഗവാദിരൂപസ്യ ധനസ്യ പാലകഃ |
| സഃ (അഗ്നിഃ) ദൻ | — അഭിമതം പ്രയച്ഛൻ |
| ആ ഈഷതേ | — ആഭിമുഖ്യേന ഗച്ഛതി |
| (കിംച) ഇനസ്യ ഇനഃ | — സർവ്വേഷാം സ്വാമിനാം സ്വാമീ സഃ |
| വസുനഃ പദേ ആ | — ധനസ്യാസ്പദഭൂതേ വേദിസ്ഥാനേ ആശ്രയതി |
| (കിംച) ഉപ ധ്രജന്തം | — ഉപഗച്ഛന്തമേനം |
| അദ്രയഃ വിധൻ ഇൽ | — ഗ്രാവവന്തോ യജമാനാഃ പരിചരന്ത്യേവ |

അത്ഥം—മഹാനായ പൂജ്യമായ (പശു മുതലായ) ധനത്തിന്റെ രക്ഷകനായ ആ അഗ്നി അഭീഷ്ടപ്രദാതാവായി ഇതാ നേരെ വരുന്നു കൂടാതെ ഈശ്വരന്മാം ഈശ്വരനായ അവിടുന്ന് എല്ലാ ഐശ്വര്യങ്ങൾക്കും ആസ്പദഭൂതമായ വേദിയെ ആശ്രയിക്കുന്നു ഞങ്ങളിനെ അടുത്തണയുന്ന അവിടുത്തെ സോമം ചതക്കുന്ന കല്ലുകളോടുകൂടിയ (സോമസംസ്കാരത്തിലേപ്പെട്ട) യജമാനന്മാർ സ്വീകരിച്ചുപചരിയ്ക്കുന്നു

2 സയോവൃഷാനരാന്നരോദസ്യോ
ശ്രവോഭിരസ്തിജീവപീതസർഗ്ഗഃ
പ്രയസ്സസ്രാണശ്ശിശ്രീതയോനൌ

അന്വയം:—

യഃ (അഗ്നിഃ) നരാം ന — മനുഷ്യാണാമിവ
രോദസ്യോഃ വൃഷാ — ദ്യാവാപൃഥിവ്യോരപിസേക്താ, ഉൽപാദകഃ
(സ്വദത്തംഹവിഃ ആദിത്യം പ്രാപയ്യ തദ്രശ്മിഭിസ്സഹ വൈദ്യുത രൂപേണ മേഘദ്വാരാ ഉദകേന പ്രവർഷ്യ, സർവ്വാൻപ്രാണിനഃ പ്രാപയതി ഇത്യൽപാദയിതാ)
യഃ (അഗ്നിഃ) യോനൌ
പ്ര സസ്രാണഃ — ഗർഭാശയേ പ്രവിഷ്ടസ്സൻ
ശിശ്രീത — നിഷിക്തംരേതഃ പാരയതി, പാചയതി, നൃപശ്വാദി ദേഹാകാരേണ പരിണമയതി, യദ്യഗ്നിന്നപചേൽനോൽ പദ്യതേ, തസ്മാൽ സാക്ഷാ ദേവോൽപാദകഃ
(യതഃ) ജീവപിത—സർഗ്ഗഃ— നാനാവിധൈജ്ജീവൈഃ പീതഃ, ആസ്വാദിതഃ സർഗ്ഗഃ, സൃഷ്ടിക്രമോയസ്യ
സഃ ശ്രവഃ—ഭിഃ — ശ്രൂയമാണൈഃ യശോഭിര്യുക്തസ്സൻ
അസ്തി — വർത്തതേ

അർത്ഥം—യാതൊരഗ്നി, മനുഷ്യർക്കെന്നപോലെ ദ്യാവാപൃഥിവികൾക്കും വർഷകനാണോ, ഉല്പാദകനാണോ, യാതൊരഗ്നി ഗർഭാശയത്തിൽ പ്രവേശിച്ച് അവിടെ നിക്ഷേപിച്ച രേതസ്സിനെ പാകപ്പെടുത്തുന്നവോ, യാതൊന്നുകൊണ്ട് നാനാവിധ ജീവികളാൽ ആസ്വദിയ്ക്കപ്പെട്ട, അനുഭവിയ്ക്കപ്പെട്ട സൃഷ്ടി കർമ്മത്തോടു കൂടിയവനാണോ, ആ അഗ്നി എങ്ങും മുഴങ്ങികേൾ

ക്കുന്ന കീർത്തിയോടുകൂടി വർത്തിക്കുന്നു. (ഹവിസ്സ് ആദിത്യനെത്തിച്ച് വൈദ്യുതരൂപത്തിൽ മേഘം വഴിവർഷിച്ച്, എല്ലാ പ്രാണികൾക്കും എത്തിക്കുന്നതുകൊണ്ട്, ഉത്പാദകനും. ഗർഭാശയത്തിലെ രേതസ്സ് ജാഠരരൂപനായി പാകംവരുത്തി പശു മനുഷ്യാദിരൂപം പരിണമിപ്പിക്കുന്നതിനാലും ഉല്പാദകനും.)

3 ആ യഃ പുരം നാർമ്മിണീമദീദേ-
ദത്യഃ കവിർന്നഭന്യോ൩ നാർവാ
സൂരോ ന രുരുക്വാഞ്ഛതാത്മാ

അന്വയഃ:—

| | |
|---|---|
| അത്യഃ | — അപേക്ഷിതദേശം പ്രതി അതനശീലഃ |
| കവിഃ യഃ (അഗ്നിഃ) നാർമ്മിണീം | — ക്രാന്തദർശീ, നർമ്മവതീം യജമാനാനാം സംബന്ധിനീം ഉത്തരവേദീം |
| അർവ്വാ നഭന്യഃ ന | — ഗമനകുശലഃ നഭോ ജാത വായുരിവ |
| പുരം ആ അദീദേത് | — ഉത്സ്ഥാനം ദീപയതി |
| (കിംച) ശത-ആത്മാ | — അപരിമിതരൂപഃ, യജമാനഗൃഹാപേക്ഷയാ നാനാരൂപഃ |
| (സഃ) സൂരഃ ന രുരുക്വാൻ | — സൂര്യ ഇവ ദീപ്യമാനഃ (വർത്തതേ) |

അർത്ഥം—എത്തേണ്ടിടങ്ങളിൽ എപ്പോഴുമെത്തുന്നവനും എല്ലാററിന്റെയും അപ്പുറം കാണുന്നവനുമായ യാതൊരഗ്നി യജമാനന്റെ പ്രിയകാരിണിയായ വേദിയെ, സഞ്ചാരശീലനായ വായു പോലെ പ്രാപിച്ച് പ്രകാശിപ്പിക്കുന്നു, ആ അഗ്നി യജമാനന്മാരുടെ അപേക്ഷപ്രകാരം മാറി മാറി രൂപം പൂണ്ട് നാനാകാരനായി സൂര്യൻ എന്ന പോലെ ശോഭമാനനായ വർത്തിക്കുന്നു.

4 അഭിദ്വിജന്മാത്രീരോചനാനി

വിശ്വാരജാംസി ശുശുചാനോ അസ്ഥാൽ

ഹോതായജിഷ്ഠോ അപാം സധസ്ഥേ

അന്വയം:—

(അയമഗ്നിഃ) ദ്വി–ജന്മാ — ദ്വാഭ്യാമരണീഭ്യാം ജായമാനഃ
ത്രീ രോചനാനി
ശുശുചാനഃ അഭി — ത്രീണിരോചനാനി ക്ഷിത്യാദി സ്ഥാനാനി അഭിതഃ പ്രകാശയൻ
(ന കേവലം ത്രീണ്യേവ, കിന്തു)
വിശ്വാ രജാംസി — സർവ്വാണി രഞ്ജകാനി ലോകാനി പ്രകാശയൻ
ഹോതാ, യജിഷ്ഠഃ — ദേവാനാമാഹ്വാതാ, യഷ്ടൃതമഃ (സൻ)
അപാം സധ–സ്ഥേ
അസ്ഥാൽ — പ്രോക്ഷണ്യാദ്യുദകാനാം സഹ സ്ഥാനേ തിഷ്ഠതി

അർത്ഥം—ഈ അഗ്നി രണ്ടരണികളിൽ നിന്ന് ഉളവായവനാകയാൽ ദ്വിജനാകുന്നു ഭൂമി, അന്തരിക്ഷം, ദ്യോവ്, ഈ മൂന്നു സ്ഥാനങ്ങളേയും അടുത്തു പ്രകാശിപ്പിയ്ക്കുന്നവനാകുന്നു. മൂന്നു സ്ഥാനങ്ങളെ അല്ല, എല്ലാ ലോകങ്ങളെയും പ്രകാശിപ്പിയ്ക്കുന്നവനാകുന്നു. ദേവന്മാരെ വിളിയ്ക്കുന്നവനും യജിക്കുന്നവരിൽ വെച്ച് മുന്തിയവനുമായ അവിടുന്ന് പ്രോക്ഷണി മുതലായ ജലപാത്രങ്ങളോടൊപ്പം യാഗശാലയിൽ സ്ഥിതിചെയ്യുന്നു.

5 അയംസഹോതായോദ്വിജന്മാ

വിശ്വാദധേവാര്യാണിശ്രവസ്യാ

മർത്തോയോഅസ്മൈസുതുകോദദാശ വ 18

*19

അന്വയം:—

യഃ ദ്വി-ജന്മാ സഃ
ഹോതാ — ഹോമനിഷ്പാദകഃ
ശ്രവസ്യാ — ശ്രവസ്യയാ, ഹവിർല്ലക്ഷണാന്നേച്ഛയാ
അയം വിശ്വാ വാര്യാണി — സർവ്വാണി വരണീയാനി ധനാനി
ദധേ — ധാരയതി
അസ്മൈ യഃ മർത്തഃ ദദാശ — ദദാതി
(സഃ) സു-ജന്തുഃ — ശോഭനപുത്രഃ (ഭവതി)

അർത്ഥം.—രണ്ടുജന്മങ്ങളോടുകൂടിയ അവിടുന്ന് ഹോമനിഷ്പാദകനാകുന്നു. ഹവിരന്നത്തിലുള്ള താൽപര്യംകൊണ്ട് (അതേകുന്നവക്ക് കൊടുക്കാനായി) എല്ലാ ശ്രേഷ്ഠധനങ്ങളും അവിടുന്ന് ധരിക്കുന്നു. അവിടേക്ക് ആർ കൊടുക്കുന്നുവോ, അവൻ, സൽപുത്രവാനായി ഭവിക്കുന്നു.

വർഗ്ഗം—19 ഉഷ്ണിക്ഛന്ദഃ

1 പുരുത്വാദാശ്വാൻവോചേരിരഗ്നേതവസ്വിദാ
തോദസ്യേവശരണആമഹസ്യ

അന്വയം:—

(ഹേ അഗ്നേ,) ത്വാ പുരു
വോചേ — ത്വാം ബഹുവോചേ
(പുത്രം ദേഹി, വിത്തം ദേഹി ഇത്യാദി)
(യതഃ) ദാശ്വാൻ — യതഃ അഭിമതം, ഹവിർദ്ദത്തവാൻ, അതഃ വോചേ
മഹസ്യ തോദസ്യ-ഇവ — മഹതഃ ശിക്ഷകസ്യ സ്വാമിനഃ
ശരണേ ആ — ഗൃഹേ ആസമന്താൽ നിയതോ വർത്തതേ തദ്വൽ
(യത്തോഹം) ഹേ അഗ്നേ,
തവ സ്വിൽ — തവൈവ

ആ അരിഃ — ആഭിമുഖ്യേന അത്താ ഹവിരാദി പ്രാപണേന സേവകഃ

(യസ്മാദേവം തസ്മാൽ അഭിമതം ബഹുവോചേ, ത്വമിഹതൽ സവ്വം ദേഹി)

അത്ഥം—അല്ലയോ അഗ്നേ, ഞാൻ വളരെ കാര്യങ്ങരം അവിടത്തോട് ചോദിക്കുന്നു–പുത്രനെ തരണം, ധനം തരണം എന്നിങ്ങനെ അലട്ടുന്നു. ഞാൻ അവിടേക്ക് ഇഷ്ടമായ ഹവിസ്സ് നല്കുന്നതുകൊണ്ടാണ് ഇങ്ങിനെ ചോദിക്കുന്നത്. ഒരു വലിയ പ്രഭുവിൻെറ വീട്ടിൽ പറഞ്ഞതു്കേട്ട പാക്കുന്നവൻ പോലെ ഞാൻ അവിടേക്ക് ചേൎന്നവനാകുന്നു, ഗൎദാസനാകുന്നു. ഹവിസ്സു മുതലായവ എത്തിച്ചു സേവിക്കുന്നവനാകുന്നു. അതുകൊണ്ട് അഭീഷ്ടങ്ങരം പലതും പറയുന്നു. തന്നരുളിയാലും.

2 വ്യനിനസ്യ ധനിനഃ പ്രഹോഷേ ചിദരരുഷഃ
കദാചനപ്രജിഗതോ അദേവയോഃ

അന്വയം:—

(ഹേ അഗ്നേ, ത്വാം) വി
അനിനസ്യ — വിശേഷേണ ബ്രവീമി അസ്വാമിനഃ, ത്വാം അസ്വാമിനം കവ്വാണസ്യ
(തഥാ) ധനിനഃ — സമഗ്രധനവതഃ
(കിംച) പ്ര–ഹോഷേ
ചിൽ —പ്രകഷേണ ഹോത്രം ച
അരരുഷഃ — ദക്ഷിണാദ്യപേണ അദദതഃ
കദാ ചന പ്ര–ജിഗതഃ — കദാചിദപി ദേവാൻ അസ്തുവതഃ
അദേവ–യോഃ — ദേവാൻ ആത്മനോനേച്ഛതഃ
(എതേഷാം നദാതവ്യം ഇതിവോചേ)

അത്ഥം—അല്ലയോ അഗ്നേ, ഞാനവിടത്തോട് വേണ്ടപോലെ പറയുന്നു: അവിടത്തെ സ്വാമിയായി ഗണിക്കാത്തവനും ധാരാളം ധനമുള്ളവനും (ആ ധനം യാഗാദി ധമ്മകമ്മങ്ങരംക്ക് ഉപയോഗിയ്ക്കാത്തവനും) ഹോമിയ്ക്കുന്നതിന്ന് (കമ്മം ചെയ്യ

മ്പോഴും) ദക്ഷിണ കൊടുക്കാത്തവനും ഒരിക്കലും ദേവന്മാരെ വന്ദിക്കാത്തവനും ദേവന്മാരെ ആത്മാവിനാൽ ഇഷ്ടപ്പെടാത്തവനും ഒന്നും അവിടുന്ന് കൊടുക്കേണ്ടതില്ല

3 സചന്ദ്രോവിപ്രമർത്യോ മഹോവ്രാധന്തമോദിവി
പ്രപ്രേത്തേഅഗ്നേവനുഷസ്യാമ വ 19

അന്വയം —

(ഹേ അഗ്നേ,) വിപ്ര,
(യഃ) മർത്യഃ (ത്വാം
യജതേ)

| | |
|---|---|
| സഃ (യജമാനഃ) ദിവി | — ദ്യുലോകേ |
| ചന്ദ്രഃ | — ആഹ്ളാദകഃ, ചന്ദ്രസദൃശോ ഭവതി |
| മഹഃ | — മഹതഃ |
| വ്രാധൻ-തമഃ | — പ്രവൃദ്ധതമഃ, ഇതരദേവാനാമപിശ്രേഷ്ഠഃ |
| (അതഃ) ഹേ അഗ്നേ തേ | — ത്വാം |
| പ്ര-പ്ര ഇത് | — പ്രകർഷേണൈവ |
| വനുഷഃ സ്യാമ | — സംഭക്താരോഭവേമ |

അർത്ഥം—അല്ലയോ അഗ്നേ, യാതൊരു മനുഷ്യൻ അവിടത്തെ യജിക്കുന്നു, അവൻ ദ്യോവിൽ സർവ്വാഹ്ളാദകനായ ചന്ദ്രനു തുല്യനായിത്തീരുന്നു (യാഗാദികർമ്മങ്ങളും ചെയ്യുന്നവൻ തനിക്കു സദ്ഗതി നേടുക മാത്രമല്ല, ലോകത്തിന്ന് സന്തോഷമുണ്ടാക്കുകയും ചെയ്യുന്നു അവിടുന്ന് മഹത്തുക്കളിലും വെച്ച് ഇതരദേവന്മാരേക്കാളും, ഉത്കൃഷ്ടനാകുന്നു അതുകൊണ്ട് അഗ്നേ, ഞാൻ വേണ്ടപോലെ അവിടത്തെ ആശ്രിതനാകാവൂ

വർഗ്ഗം—20–21 ജഗതീഛന്ദഃ മിത്രാവരുണൌ ദേവതാ

1 മിത്രംനയംശിമ്യാഗോഷുഗവ്യവ

സ്സ്വാധ്യോവിദഥേ അപ്സുജീജനൻ

അരേജേതാംരോദസീപാജസാഗിരാ

പ്രതിപ്രിയംയജതംജനുഷാമവഃ

അന്വയം:—

| | |
|---|---|
| യം (മിത്രം) മിത്രം ന | |
| ശിമ്യാ | — പ്രകാശവൃഷ്ട്യുൽപാദനാദികർമ്മണാ സഖായമിവസ്ഥിതം |
| ഗോഷു ഗവ്യവഃ | — ബഹ്വീഷുഗോഷുനിമിത്തഭൂതേഷു ഗാഃ ആത്മനഇച്ഛന്തഃ |
| (തഥാ) സു-ആധ്യഃ | — ശോഭനധ്യാനാഃ |
| വിദഥേ | — യാഗേ |
| അപ്—സു | — അന്തരിക്ഷേവർത്തമാനം (ച) |
| പ്രിയം, യജതം | — സർവ്വേഷാം പ്രീണയിതാരം, യഷ്ടവ്യം |
| ജനുഷാം അവഃ പ്രതി | |
| ജീജനൻ | — ജന്മവതാം രക്ഷണംനിമിത്തീകൃത്യയജമാനാഃ ജനയന്തി |
| (ഏവമുൽപന്നസ്യ മിത്രസ്യ) പാജസാ | — ബലേന |
| ഗിരാ | — ശബ്ദേന ച |
| രോദസീ അരേജേതാം | — അകമ്പേതാം |

അർത്ഥം—പ്രകാശം, വൃഷ്ടിപ്രദാനം മുതലായ കർമ്മത്താൽ ചങ്ങാതിപോലെ ഇരിക്കുന്ന യാതൊരു മിത്രനെ, തങ്ങൾക്ക് ധാരാളം പശുക്കൾ ഉളളതുകാരണം പശുപ്രിയന്മാരും ശോഭനധ്യാനന്മാരുമായ ഋത്വിക്കുകൾ യാഗത്തിലും അന്തരിക്ഷത്തിലും വർത്തിക്കുന്നവനായി, എല്ലാവരെയും പ്രീണിപ്പിക്കുന്നവനായി, യജിക്കപ്പെടേണ്ടവനായി, ജന്മംപൂണ്ട മനുഷ്യരുടെ രക്ഷണത്തെ ഉദ്ദേശിച്ച് ജനിപ്പിച്ചുവോ, ആ മിത്രൻെറ ബല

ത്താലും ശബ്ദത്താലും ദ്യാവാപൃഥിവികൾ ഇളകിമറിയുന്ന (യാഗാദികർമ്മ കർത്താക്കൾ ധ്യാനംകൊണ്ട്, തപസ്സാധനകൊണ്ടാണ് മിത്രാദിദേവന്മാരെ സൃഷ്ടിച്ചത്).

2 യദ്ധത്യദ്വാം പുരുമീള്ഹസ്യ സോമിനഃ
പ്രമിത്രാസോനദധിരേസ്വാഭുവഃ
അധക്രതും വിദതം ഗാതുമർച്ചത
ഉതശ്രുതം വൃഷണാപസ്ത്യാവതഃ

അന്വയഃ—

(ഹേ മിത്രാ വരുണൌ,)

| | |
|---|---|
| യത് വാം | — യസ്മാത് യുവാം |
| പുരു-മീള്ഹസ്യ | — ഏതന്നാമകസ്യ രാജ്ഞഃ |
| സോമിനഃ സ്വ-ആഭുവഃ | — സോമവതഃ, സ്വാഭവനശീലാഃ, സ്വസ്വവ്യാപാരനിരതാഃ |
| ത്യത് | — ഉക്ത ലക്ഷണം കർമ്മ |
| മിത്രാസഃ ന | — മിത്രാണിവ, മിത്രഭൂതാ ഋത്വിജഃ |
| പ്ര ദധിരേ ഹ | — പ്രകർഷേണ ധാരയന്തി ഖലു |
| അധ | — അതഃ കാരണാത് |
| ഗാതും അർച്ചത | — യുഷ്മദ്ഗമനം അർച്ചയതഃ (ഷഷ്ഠ്യർത്ഥേ ചതുർത്ഥി) |
| ക്രതും വിദതം | — കർമ്മ ജാനീതം |
| ഉത വൃഷണാ | — അപിച കാമവർഷിതാരൌ (യുവാം) |
| പസ്ത്യ-വതഃ | — പ്രാചീനവംശാദി ഗൃഹവതഃ യജമാനസ്യാഹ്വാനം |
| ശ്രുതം | — ശൃണുതം |

അർത്ഥം:—അല്ലയോ മിത്രാവരുണന്മാരേ, നിങ്ങൾക്കായി പുരുമീള്ഹനെന്ന രാജാവിന്റെ ചേർന്നുവരും സോമം കയ്യിലേന്തിവരും സ്വസ്വകർമ്മങ്ങളിൽ കുശലന്മാരുമായവർ, ഋത്വിക്കുകൾ മിത്രങ്ങൾ പോലെ മുൻപറഞ്ഞ കർമ്മം വേണ്ടപോലെ

ധരിയ്ക്കുന്നു, അനുഷ്ഠിയ്ക്കുന്നു. അതുകൊണ്ടു് നിങ്ങളുടെ വരവിനെ കൊണ്ടാടുന്ന അവരുടെ കർമ്മത്തെ അറിയുമാറാകണം. കൂടാതെ കാമവർഷകരായ നിങ്ങൾ പഴം മുളകൾകൊണ്ടും മററുമുള്ള ഗൃഹമുററ യജമാനന്റെ വിളി കേൾക്കമാറാകണം.

3 ആവാം ഭൂഷൻക്ഷിതയോ ജന്മരോദസ്യോഃ

പ്രവാച്യം വൃഷണാ ദക്ഷസേമഹേ

യദീമൃതായ ഭരഥോയദർവ്വതേ

പ്രഹോത്രയാശിമ്യാവീഥോ അധ്വരം

അന്വയം:—

| | |
|---|---|
| ഹേ വൃഷണാ, വാം | — കാമാനാം വർഷിതാരൌ, |
| രോദസ്യോഃ | — ദ്യാവാപൃഥിവ്യോസ്സകാശാൽ |
| (യുവയോഃ) പ്ര-വാച്യം | |
| ജന്മ | — സ്തുത്യം ജനനം |
| മഹേ ദക്ഷസേ | — മഹതേ സർവ്വവിഷയബലായ |
| ക്ഷിതയഃ ആ ഭൂഷൻ | — മനുഷ്യാഃ സർവ്വതോലംകർവ്വന്തി• ശ്ശാഘന്തേ |
| യൽ ഈം | — യസ്മാദേവ കാരണാൽ |
| ഋതായ ഭരഥഃ | — യജ്ഞായ സാമർത്ഥ്യം |
| യൽ അർവ്വതേ | — യസ്മാൽ പ്രാപ്തവതേ യജമാനായ അഭിമതഫലം ഭരഥഃ |
| (യജ്ഞം യജമാനം ച ഭരഥഃ) | |
| (യസ്മാച്ച) ഹോത്രയാ | — സ്തുതിരൂപയാ വാചാ |
| ശിമ്യാ | — ഹവിഷ്പ്രദാനാദി കർമ്മണാ (ച) |
| അധ്വരം പ്ര വീഥഃ | — യജ്ഞം പ്രകർഷേണ പ്രാപ്നഥഃ (തസ്മാൽ പ്രവാച്യം ജന്മഭൂഷയന്തി) |

അർത്ഥം—അല്ലയോ കാമവർഷകരേ, ദ്യാവാപൃഥിവികളിൽ നിന്നുള്ള നിങ്ങളുടെ സ്തുത്യമായ ജനനത്തെ, ഉൽപത്തിയെ സർവ്വവിഷയങ്ങളിലും മഹത്തായ ബലത്തിന്നാവേണ്ടി മനുഷ്യർ

കൊണ്ടാടുന്നു, പുകഴ്ത്തുന്ന യജ്ഞത്തിനുള്ള കഴിവും, നിങ്ങളെ ഉപാസിക്കുന്നവർക്ക് അഭിമതഫലസിദ്ധിയും കൊണ്ട് നിങ്ങൾ യജ്ഞത്തെയും യജമാനനെയും രക്ഷിക്കുന്നുവല്ലൊ അതുപോലെ സ്തുതിരൂപമായ വാക്കുകൊണ്ടും ഹവിർദ്ദാനാദി കർമ്മം കൊണ്ടും നിങ്ങൾ യജ്ഞത്തെ വേണ്ടപോലെ പ്രാപിക്കുന്നു അതുകൊണ്ടാണ് നിങ്ങളുടെ ജനനത്തെ കൊണ്ടാടുന്നത്.

4 പ്രസാക്ഷിതിരസുരയാമഹിപ്രിയ

ഋതാവാനാവൃതമാഘോഷഥോബൃഹൽ

യുവംദിവോബൃഹതോദക്ഷമാഭുവം

ഗാം ന ധുര്യുപയുഞ്ജാഥേഅപഃ

അന്വയം –

| | |
|---|---|
| ഹേ അസുരാ | — അസുരൌ, ബലവന്തൌ, മിത്രാവരുണൌ യുവാം |
| യാ (ക്ഷിതിഃ) മഹി പ്രിയാ | — ദേവയജനരൂപാ യാഗഭൂമിഃ മഹതീ, അത്യധികംപ്രിയതരാ |
| സാ ക്ഷിതിഃ പ്ര | — പ്രകർഷേണ സമ്പാദിതാ (ആസീദതം) |
| (ആസാദ്യച) ഹേ ഋത–വാനൌ | – ഋതവന്തൌ |
| ബൃഹൽ ഋതം ആ ഘോഷഥഃ | — മഹൽ അസ്മദീയം യജ്ഞം അവൈകല്യേന സമ്പാദിതഃ ഇതിസ്തുതം |
| (യതഃ) യുവം ബൃഹതഃ | — യുവാം മഹതഃ |
| ദിവഃ ദക്ഷം | — ദ്യുലോകസ്യധുരിദേവാൻ പ്രീണയിതും സമർത്ഥം |
| ആ–ഭുവം അപഃ | — സർവ്വതോഭവനശീലം സോമയാഗരൂപം കർമ്മ |

| | |
|---|---|
| ധുരി ഗാം ന | — ശരീരബലസ്യനിർവ്വാഹേ ധേനുമിവ, ക്ഷീരാദികമിവ |
| ഉപ യുഞ്ജാഥേ | — സേവേഥേ (തത്രത്യം ഹവിഃ സ്വീകൃത്യ) |

. അർത്ഥം—അല്ലയോ ബലവാന്മാരായ മിത്രവരുണന്മാരേ, നിങ്ങൾക്ക് എപ്രകാരമുള്ള യാഗഭൂമിയാണോ അത്യധികം ശ്രേഷ്ഠം, പ്രിയപ്പെട്ടതു്, അപ്രകാരമുള്ളവേദി ഇതാ ഒരുക്കി യിരിക്കുന്നു, വന്നരുളിയാലും. അല്ലയോ സത്യവാന്മാരേ, ഇ തുന്നരുളിയിട്ട്, ഞങ്ങളുടെ മഹത്തായ യജ്ഞത്തെ അററകുററ മില്ലാത്തതെന്നു് ഉറക്കെ അരുളിചെയ്യാലും നിങ്ങൾ പെരു തായ ദ്യുലോകത്തിലെ ദേവന്മാരെ പ്രീണിപ്പിക്കാൻ പോന്ന തും എങ്ങും നടക്കുന്നതുമായ സോമയാഗത്തെ, ശരീരബലം നി ലനിർത്താൻ പശുവിൻപാൽ എന്നപോലെ, അവിടങ്ങളിൽ ഹവിസ്സു സ്വീകരിച്ച് എപ്പോഴും സേവിക്കുന്നുവല്ലൊ.

5 മഹീ അത്ര മഹിനാ വാരമൃണ്വഥോ
അരേണവസ്തുജ ആസദ്മന്ധേനവഃ
സ്വരന്തിതാ ഉപരതാതി സൂര്യ
മാനിമ്രുച ഉഷസസ്തക്വവീരിവ വ 20

അന്വയം:—

| | |
|---|---|
| (ഹേ മിത്രാവരുണൌ, യുവാം) മഹീ | — മഹത്യാം |
| അത്ര മഹിനാ | — അസ്യാം പൃഥിവ്യാം, മഹിമ്നാ, മഹത്വേന യാ ധേനുഃ |
| വാരം ഋണ്വഥഃ | — വരണീയം പ്രദേശം ഗമയഥഃ |
| (താ ഏതാഃ) ധേനവഃ | — ഗാവഃ സായംകാലേ യുഷ്മന്മഹത്വേന |
| അരേണവഃ | — അനവദ്യാഃ തസ്കരാദ്യനപഹാരേണ അനഷ്ടാഃ |
| ഉസ്രഃ സദ്മൻ ആ | — ക്ഷീരാണാം പ്രദാത്ര്യഃ സദ്മനി ഗോഷ്ഠേ ആശ്രിതാഃ ആഗച്ഛന്തി |

| | |
|---|---|
| താഃ ഉപര–താതി | — ഉപരതാതൌ മേഘാനാം വിസ്താരവതി അന്തരിക്ഷേ മേഘച്ഛന്നേ സതി |
| സൂര്യം | — സർവ്വസ്യപ്രസവിതാരമാദിത്യ മഭിലക്ഷ്യ |
| നി–മ്രുചഃ ഉഷസഃ | — സർവ്വേഷ്വപി സായം കാലേഷു, ഉഷഃ കാലേഷു ച |
| തകവാഃ–ഇവ | — സ്തേന ഇവ, തസ്യവേതാ, ഗന്താ, മനുഷ്യഃ യഥാക്രോശതി തഥാ |
| ആ സ്വരന്തി | — സുഖസഞ്ചാരായ ശബ്ദയന്തി |

അർത്ഥം—അല്ലയോ മിത്രാവരുണന്മാരേ, മഹതിയായ ഈ ഭൂമിയിൽ മഹത്വത്തോടുകൂടിയ പശുക്കളെ ഏതുവഴിയാണോ നല്ല പ്രദേശത്തേയ്ക്കു മേയ്ക്കാൻ കൊണ്ടുപോകന്നതു്, ആ പശുക്കളെ സന്ധ്യാകാലത്തു് നിങ്ങളുടെ മഹത്വംകൊണ്ടാണ് തസ്കരാദികളാൽ അപഹരിക്കപ്പെടാതെ, നഷ്ടപ്പെടാതെ, കേടുപറ്റാതെ, പാൽ നല്കുന്നവയായി തൊഴുത്തിൽ തിരിച്ചെത്തുന്നതു്. അവ, വിസ്തൃതമായ അന്തരിക്ഷം മഴക്കാറിനാൽ മറയുമ്പോഴും സർവ്വോത്പാദകനായ സൂര്യനെ ഉദ്ദേശിച്ചു് എല്ലാ സായംസന്ധ്യകളിലും പ്രാതസ്സന്ധ്യകളിലും ചോരന്റെ പിന്നാലെ ഓടുന്ന മനുഷ്യൻ കൂകുന്നപോലെ ശബ്ദം പുറപ്പെടുവിക്കുന്നു (പശുക്കളുടെ സുരക്ഷിതഗതി നിങ്ങളുടെ കനിവുകൊണ്ടാണു്.)

6 ആവാമൃതായ കേശിനീരനൂഷത
മിത്രയത്ര വരുണഗാതുമർച്ചഥഃ
അവത്മനാസൃജതം പിന്വതം ധിയോ
യുവം വിപ്രസ്യ മന്മനാമിരജ്യഥഃ

അന്വയം:—

(ഹേ മിത്രാവരുണൌ,)

| | |
|---|---|
| കേശിനീഃ | — കേശവത്യഃ അഗ്നേർജ്ജ്വാലാഃ |
| വാം ഋതായ | — യുവാം യജ്ഞാർത്ഥം |
| ആ അനൂഷത | — ഹവിസ്സമർപ്പണേനാഭിപൂജയന്തി |
| ഹേ മിത്ര, ഹേ വരുണ, | |
| യത്ര ഗാതും | — യാഗേ, യജ്ഞദേശം |
| അർച്ചഥഃ | — പൂജഥഃ, സ്വീകുരുഥഃ |
| (ആഗത്യ ച) ത്മനാ | |
| അവ സൃജതം | — ആത്മനൈവ വൃഷ്ടിം അവാങ് മുഖം വിസൃജതം |
| (തഥാ കൃത്വാ) ധിയഃ | |
| പിന്വതം | — അസ്മദീയാനി കർമ്മാണി പ്രവർദ്ധയതം |
| (ഏവം കൃത്വാ) വിപ്രസ്യ | |
| മന്മനാം | — മേധാവിനഃ യജമാനസ്യ മനനവതീനാം സ്തുതീനാം |
| യുവം ഇരജ്യഥഃ | — യുവാം ഈശ്വരൌ ഭവഥഃ |

അർത്ഥം—അല്ലയോ മിത്രവരുണന്മാരേ, അഗ്നിയുടെ തലമുടികൊത്ത ജ്വാലകൾ നിങ്ങളെ യജ്ഞത്തിന്നുള്ള ഹവിസ്സമർപ്പണം കൊണ്ടു് അഭിപൂജിയ്ക്കുന്നു അല്ലയോ മിത്ര, വരുണ, നിങ്ങൾ എവിടെ യാഗത്തിൽ യജനദേശത്തെ പൂജിയ്ക്കുന്നുവോ, അവിടെ അർപ്പിതമായ ഹവിസ്സു് സ്വീകരിക്കുന്നുവോ, സ്വയം മഴ കീഴ്പോട്ടു വീഴ്ത്തുന്നുവോ, അപ്രകാരമെല്ലാം ചെയ്തിട്ടു്, ഞങ്ങളുടെ കർമ്മങ്ങളെ വളർത്തണം. എന്നിട്ടു്, മേധാവിയായ യജമാനന്റെ സ്തുതികൾക്കു്, ഈശ്വരന്മാരായി ഭവിയ്ക്കണം.

7 യോവാംയജ്ഞൈശ്ശശമാനോഹദാശതി
കവിർഹോതായജതിമന്മസാധനഃ
ഉപാഹതംഗച്ഛഥോവീഥോഅധ്വരം
അച്ഛാഗിരസ്സുമതിംഗന്തമസ്മയു

അന്വയം —

| | |
|---|---|
| യഃ ഹ വാം | — യഃ ഖലു യുവാം ഉദ്ദിശ്യ |
| യജ്ഞൈഃ ശശമാനഃ | |
| ദാശതി | — ശംസമാനഃ ഹവിരാദികം സ്വസ്വത്വം നിവർത്യ യുഷ്മൽ സ്വത്വാപാദനം കരോതി |
| (യഃ ഏവ) കവിഃ ഹോതാ | — അനൂചാനഃ ഹോമനിഷ്പാദകഃ യജമാനഃ |
| മന്മ–സാധനഃ | — മനനീയ ദ്രവ്യദക്ഷിണാദി സാധനോപേതഃ (സൻ) |
| യജതി | — സോമയാഗാദികം കരോതി |
| സ്വ–മതിം തം | — തമേവ യജമാനം |
| ഉപ ഗച്ഛഥഃ അഹ | — ഉപലക്ഷ്യ പ്രാപ്നഥഃ, കാമയഥഃ ഖലു |
| (തദീയം) അധ്വരം വീഥഃ | — കാമയേഥേ |
| (കിംച) അസ്മ–യു | — അസ്മാൻ കാമയമാനൌ യുവാം |
| ഗിരഃ അച്ഛ ഗന്തം | — സ്തുതീഃ ആഭിമുഖ്യേന ഗച്ഛതം |

അർത്ഥം—യാതൊരു യജമാനനാണോ നിങ്ങളെ ഉദ്ദേശിച്ച് യജ്ഞങ്ങളോടുകൂടി സ്തോത്രം ചെയ്ത് ഹവിസ്സുമുതലായവയെ ഇത് മിത്രാവരുണന്മാരുടേതാണ്, എനിക്കുള്ളതല്ല'' (മിത്രാവരുണാഭ്യാം ഇദം, നമമ) എന്ന് അർപ്പണബുദ്ധിയോടു കൂടി തരുന്നത്, പിന്നെ വേദവേദാംഗജ്ഞനും ഹോമനിർവ്വാഹകനുമായ യാതൊരു യജമാനനാണോ നല്ല ദക്ഷിണാസാധനങ്ങളോടുകൂടി സോമയാഗാദികർമ്മം ചെയ്യുന്നത്, ആ യജമാനന്റെ തന്നെ അടുക്കലാണല്ലൊ നിങ്ങൾ വന്നുചേരുന്നത്, അവനെയാണല്ലൊ ഇഷ്ടപ്പെടുന്നത് അവന്റെ യാഗമാണല്ലൊ കാമിയ്ക്കുന്നത് എന്നെ ഇഷ്ടപ്പെടുന്ന നിങ്ങൾ എന്റെ സ്തുതികൾ കൈക്കൊണ്ടാലും.

8 യുവാംയജ്ഞൈഃ പ്രഥമാഗോഭിരഞ്ജത

ഋതാവാനാമനസോനപ്രയുക്തിഷു

ഭരന്തിവാംമന്മനാസംയതാഗിരോ

ഽദൃപ്യതാമനസാരേവദാശാഥേ

അന്വയം:–

| | |
|---|---|
| ഹേ ഋത–വാനാ | — യജ്ഞവന്തൌ, മിത്രാവരുണൌ |
| യുവാം പ്രഥമാ | — പ്രഥമൌ |
| പ്ര–യുക്തിഷു മനസഃ ന | — തദ്യഥാപ്രഥമംവ്യഞ്ജതി, മുഖ്യം കുർവന്തിതൽപൂർവകത്വാൽ സർവ്വ വ്യവഹാരായ |
| യജ്ഞൈഃ | — യജനസാധനൈഃ |
| ഗോഭിഃ അഞ്ജതേ | — വാഗ്ഭിഃ സ്തുവന്തി |
| (കിം ച) വാം മന്മനാ | |
| സം–യതാ | — മനനവതാ സമ്യക്ഗച്ഛതാ ചിത്തേന |
| ഗിരഃ ഭരന്തി | — സമ്പാദയന്തി |
| അദൃപ്യതാ മനസാ | — അനഭിഭവതാ പ്രകൃഷ്ടേനചേത സായുക്തൌ സന്തൌ |
| രേവൽ | — അസ്മദീയം ധനവൽകർമ്മ |
| ആശാഥേ | — അശ്നവാഥേ, വ്യാപ്നുഥഃ, ഭദാഥേ |

അർത്ഥം–അല്ലയോ യജ്ഞവാന്മാരായ മിത്രവരുണന്മാരേ, നിങ്ങളെ യജ്ഞാങ്ഗളായ സ്തോത്രങ്ങളാൽ, അനുഷ്ഠാനത്തിൽ ഒന്നാമതായിവേണ്ട മനസ്സുപോലെ മുമ്പിൽ കണ്ടുകൊണ്ട്, മുഖ്യന്മാരായി കണ്ടുകൊണ്ട്, സ്തുതിക്കുന്നു. (ഏതു കർമ്മത്തിന്നും മുമ്പിൽ വേണ്ടതു മനസ്സാണല്ലൊ. ആ മനസ്സുപോലെ നിങ്ങളെ കണ്ടുകൊണ്ട്) കൂടാതെ ധ്യാനംകൊണ്ട് നിങ്ങളെ എത്തുന്നതായ മനസ്സോടുകൂടി സ്തുതികൾ ഒരുക്കുന്നു, ചൊല്ലുന്നു. തോല്ക്കാത്തതും ഉൽകൃഷ്ടവുമായ ബുദ്ധിയോടുകൂടി നിങ്ങൾ എന്റെ ധനവത്തായ (ധനപ്രാപ്തിഫലമായ) കർമ്മത്തെ പ്രാപിച്ചാലും.

9 രേവദ്വയോദധാഥേരേവദാശാഥേ
നരാമായാഭിരിതഊതിമാഹിനം
നവാന്ദ്യാവോഹഭിർന്നോതസിന്ധവോ
നദേവത്വംപണയോനാനശുർമ്മഘം വ. 21

അന്വയം:-

(ഹേ മിത്രാവരുണൌ)

| | |
|---|---|
| മായാഭിഃ | — യുവയോഃ പ്രജ്ഞാഭിഃ |
| ഋതഃ-ഊതി | — ഋതോസ്സദഭിമുഖംഗമനവൽ |
| മാഹിനം രേവൽ വയഃ | — അതിമഹൽ ധനവദന്നം (ഉഭയം) |
| ധോഥേ | — ധാരയഥഃ |
| ഹേ നരാ, രേവൽ | — നേതാരൌ, ധനംവയശ്ച |
| (യുവാം) ആശാഥേ | — അശ്നവാഥേ, അസ്മഭ്യംദദാഥേ |
| വാം ദേവ-ത്വം | — യുവയോർദ്ദേവഭാവം |
| അഹ-ഭിഃ | — അഹോഭിഃ രാത്രിഭിഃ |
| (താഭിസ്സഹിതാഃ) ദ്യാവഃ | — ദിവസാഃ |
| ന ആനശുഃ | — ന പ്രാപ്നുവന്തി |
| ഉത സിന്ധവഃ ന | — സ്യന്ദനശീലാനദ്യഃ ന പ്രാപ്നുവന്തി |
| പണയഃ ന | — അസുരാഅപി നപ്രാപ്നുവന്തി |
| മഘം ന | — ധനം ന ആനശിരേ |

(ലോകത്രയേയുവയോഃ പരാഭവിതാരോനകോപി)

അർത്ഥം-അല്ലയോ മിത്രവരുണന്മാരേ, നിങ്ങളുടെ സൂക്ഷ്മ ജ്ഞാനങ്ങളാൽ (മുൻകൂട്ടിയുള്ള അറിവുകളാൽ) ഞങ്ങൾക്ക് നേരെ അടുത്തെത്തുന്നതും അതിമഹത്തുമായ ധനമെന്നപോലെ അന്നവും നിങ്ങൾ ധരിക്കുന്ന, നിങ്ങളിലിരിക്കുന്ന അല്ലയോ നേതാക്കളെ, ആ ധനവും അന്നവും ഞങ്ങൾക്ക് തന്നരുളിയാലും. നിങ്ങളുടെ ദേവഭാവത്തെ രാത്രികളും പകലുകളും അവയോടു ചേർന്ന ദിവസങ്ങളും ബാധിക്കുന്നില്ല ഒഴുകുന്ന നദികൾ ബാധിക്കുന്നില്ല, അസുരന്മാരും ബാധിക്കുന്നില്ല. ധനവും (ധനശക്തിയും) ബാധിക്കുന്നില്ല മൂന്നു ലോകങ്ങളിലും നിങ്ങളെ തോല്പിക്കുന്നവരായി ആരുമില്ല

വർഗ്ഗം—22 —

1 യുവം വസ്ത്രാണിപീവസാവസാഥേ

യുവോരച്ഛിദ്രാമന്തവോഹസർഗ്ഗാഃ

അവാതിരതമനൃതാനി വിശ്വ

ഋതേന മിത്രാവരുണാ സചേഥേ

അന്വയം:—

ഹേ മിത്രാവരുണാ,

| | |
|---|---|
| പീവസാ | — മിത്രാവരുണൌ, സ്ഥൂലേന പ്രഭൃതേന തേജസാ |
| യുവം വസ്ത്രാണി വസാഥേ | — യുവാം ആച്ഛാദനയോഗ്യാനി, വാസാംസി, ആച്ഛാദയഥഃ, ധാരയഥഃ |
| (കിംച) യുവോഃ സൎഗ്ഗാഃ | — യുവയോസ്സൃഷ്ടയഃ |
| അച്ഛിദ്രാഃ മന്തവഃ ഹ | — അച്ഛിന്നാഃ മനനീയാഃ ഖലു |
| (ഈദൃശൌ യുവാം) | |
| വിശ്വാ അനൃതാനി | — സൎവ്വാണ്യസത്യാനി, അപ്രിയാണി, പാപാനി |
| അവ അതിരതം | — നാശയതം |
| ഋതേന | — ഫലസാധനേന യജ്ഞേന |
| സചേഥേ | — സംഗച്ഛേഥേ അസ്മഭ്യം യോജയ |

അൎത്ഥം-അല്ലയോ മിത്രവരുണന്മാരേ, സ്ഥൂലവും മികച്ചതുമായ തേജസ്സുകൊണ്ടാണല്ലൊ നിങ്ങൾ ദേഹം മറയ്ക്കാൻ പററിയ വസ്ത്രങ്ങളുടുത്തിരിക്കുന്നതു്-അതായതു് തേജസ്സാകുന്ന വസ്ത്രമുടുത്തവരാണ് നിങ്ങൾ കൂടാതെ, പ്രകാശവൃഷ്ട്യാദികളായ നിങ്ങളുടെ സൃഷ്ടികൾ ഏടമുറിയാത്തവയും മനോഹരങ്ങളും തന്നെയല്ലൊ. ഇപ്രകാരമുള്ള നിങ്ങൾ ലോകത്തിൽ എല്ലാ അസത്യങ്ങളെയും അഹിതങ്ങളായ പാപങ്ങളെയും ഒടുക്കിയാലും. ഫലസാധനമായ യജ്ഞത്തോടു്, സത്യത്തോടു് ഞങ്ങളെ യോജിപ്പിച്ചാലും. നിങ്ങളേപ്പോലെ സത്യതേജസ്സുകളും സത്യസൃഷ്ടിസാമൎത്ഥ്യങ്ങളും ഞങ്ങൾക്കുമുണ്ടാക്കിയാലും (ഈ ഋക്ക് വേളി മുതലായ ക്രിയകൾക്കു വരൻ മുതലായവർ തററുടുക്കാൻ ചൊല്ലുന്ന മന്ത്രമാകുന്നു.)

2 ഏതച്ചനത്വോ വിചികേതദേഷാം
സത്യോ മന്ത്രഃ കവിശസ്ത ഋഘാവാൻ
ത്രിരശ്രിംഹന്തി ചതുരശ്രിരുഗ്രോ
ദേവനിദോഹ പ്രഥമാ അജൂൎയ്യൻ

അന്വയം:—

| | |
|---|---|
| ഏഷാം | — ഏതയോർമധ്യേ (ബഹുവചനം പൂജാർത്ഥം) |
| ത്യഃ ചന | — ഏക ഏവ |
| ഏതൽ വി ചികേതൽ | — വക്ഷ്യമാണം സാമർത്ഥ്യരൂപം കർമ വിശേഷേണ ചേതതി അനുതിഷ്ഠതി |
| (സഃ) സത്യഃ മന്ത്രഃ | — സൽസ്വഭാവഃ, അബാധ്യഃ, മനനവാൻ |
| കവി-ശസ്തഃ | — കവിഭിഃ പ്രശംസനീയഃ |
| ഋഘാവാൻ | — ഹിംസാവാൻ |
| (സഃ) ചതുഃ-അശ്രിഃ | — അശ്രിചതുഷ്ടോപേതമായുധം യസ്യ സഃ, ആയുധവാൻ |
| ഉഗ്രഃ | — ഉത്കൃഷ്ടബലഃ |
| ത്രിഃ-അശ്രിം | — അശ്രിത്രയോപേതം ആയുധം യസ്യ സഃ (തം) |
| ഹന്തി | — ഹിനസ്തി |

(കിം ച യുവയോഃ ഏകസ്യൈവസാമർത്ഥ്യേന)

| | |
|---|---|
| ദേവ-നിദഃ ഹ | — ദേവനിന്ദകാസ്തു |
| പ്രഥമാഃ അജൂര്യൻ | — സമർത്ഥംസ്സന്തോപി സ്വയം ജീർണ്ണാ ഭവന്തി |

(ഏകോഹി മഹാബലഃ മിളിതയോസ്തുസാമർത്ഥ്യേ കിമുവ ക്തവ്യം?)

അർത്ഥം-ഇവരിൽ ഏകൻതന്നെ സാമർത്ഥ്യമൊത്ത കർമ്മത്തെ ചെയ്യുന്ന ആ ഏകൻ സത്തുക്കളിൽ മേിച്ചവനായി, (ആരാധ്യനായി) ആരാലും ബാധിക്കപ്പെടാൻ കഴിയാത്തവനായി, ബുദ്ധിമാനായി, മേധാവികളാൽ പ്രശസ്തനായി, ശത്രുഹന്താവായ മേിക്കുന്ന ആ ഏകൻ മൂന്ന വായ്ത്തലകളുള്ള ആയുധങ്ങളോടുകൂടിയ ശത്രുവെ (തീക്ഷ്ണായുധനായ ശത്രുവെ) നാലു വായ്ത്തലകളോടുകൂടിയ ആയുധമിയന്നവനായി (അധികായുധനായി) ഹനിക്കുന്ന നിങ്ങളിൽ ഏകന്റെ സാമർത്ഥ്യത്താൽ ബലത്താൽ ദേവനിന്ദകന്മാർ, അസുരന്മാർ, അവർ ദുര്യന്മാരെന്നാകിൽ കൂടി, സ്വയം തളർന്ന, തകരുന്നു (രണ്ടു പേരിൽ ഏകൻ തന്നെ മഹാബലൻ, കൂടിച്ചേർന്നാൽ ശക്തി പറയാനുണ്ടോ?)

3 അപാദേതിപ്രഥമാപദ്വതീനാം
കസ്തദ്വാംമിത്രാവരുണാചികേത
ഗർഭോഭാരംഭരത്യാചിദസ്യ
ഋതംപിപർത്യനൃതം നിതാരീൽ

അന്വയം:—

| | |
|---|---|
| ഹേ മിത്രാവരുണാ, പദ്വതീനാം | — മിത്രാവരുണൌ, പാദവതീനാം മനുഷ്യാദീനാം പ്രജാനാം |
| പ്രഥമാ അപാൽ ഏതി | — പ്രഥമഭാവിനീ, പാദരഹിതാ ഉഷാഃ പ്രതിദിനംസ്വസ്യാഃ പരിഭ്രമണഭാവാൽ സൂര്യഗമനേ നൈവസ്വഗമനാൽ ഏതി, ഉദേതി |
| തൽ വാം | — താദൃശം യുവയോഃ പ്രസിദ്ധം കർമ്മ |
| കഃ ആ ചികേത? | — ആഭിമുഖ്യേനജാനാതി? |

(മിത്രാവരുണയോഃ അഹോരാത്രദേവതാത്വാൽ അഹോരാത്രയോഃ അന്തരാളസ്യൈവ ഉഷസ്ത്വാൽ ഏതൽ കർത്തൃത്വം)

| | |
|---|---|
| (കിംച) അസ്യ ഭാരം | — ലോകസ്യ നിർവ്വാഹം |
| ഗർഭഃ | — യുവയോർഗ്ഗർഭസ്ഥാനീയഃ ശിശുരാദിത്യഃ |
| ആ ഭരതി | — നിർവ്വഹതി |
| ചിൽ ഋതം പിപർത്തി | — ജഗതഃ പ്രകാശനാദിരൂപം സത്യം പൂരയതി |
| അനൃതം നി താരീൽ | — അന്ധകാരം നിതരതി, നാശയതി |

(ശിശോർജ്ജഗൽ ഭാരവഹനരൂപം കർമ്മയുഷ്മൽ സാമർത്ഥ്യാൽ)

അർത്ഥം—അല്ലയോ മിത്രവരുണന്മാരേ, കാലുള്ളവരിൽ, മനുഷ്യാദിക പ്രജകളിൽ ഒന്നാമത്തവളായി, എന്നാൽ കാലില്ലാതെ ഒന്നാമതായി ദിവസംതോറും ലോകംചുററിക്കൊണ്ടു്

സൂര്യന്റെ വരവിനോടൊപ്പം, ഉഷസ്സെത്തുന്നു. അപ്രകാരമുള്ള നിങ്ങളുടെ കർമ്മം (ഉഷസ്സിനെ ഉദിപ്പിക്കുന്ന കർമ്മം) നേരാ ആരറിഞ്ഞു? (അഹോരാത്രദേവതകളായ മിത്രാവരുണന്മാർ തങ്ങൾക്കിടയിൽ വിടവുവരാതിരിക്കാനാണ് ഈ ഉഷസ്സിനെ ഏർപ്പെടുത്തിട്ടുള്ളത്) ഈ ലോകത്തിന്റെ ഭാരം നിങ്ങൾക്ക് വേണ്ടി ഗർഭസ്ഥാനത്തുള്ള സൂര്യശിശുവാണ് നിർവ്വഹിക്കുന്നത്. അവിടന്ന് ജഗത്പ്രകാശനമെന്ന സത്യം പൂർണ്ണമാക്കുന്ന അന്ധകാരത്തെ അകറ്റുന്ന അങ്ങനെ ബാലസൂര്യൻ ജഗദ്ഭാരം വഹിക്കുന്നത് നിങ്ങളുടെ സാമർത്ഥ്യംകൊണ്ടത്രേ.

4 പ്രയന്തമിത് പരിജാരംകനീനാം
പശ്യാമസിനോപനിപദ്യമാനം
അനവപൃഗ്ണാവിതതാവസാനം
പ്രിയംമിത്രസ്യവരുണസ്യധാമ

അന്വയം —

| | |
|---|---|
| കനീനാം ജാരം | — ദീപ്താനാം കന്യകാസ്ഥാനീയാനാം ഉഷസാംജരയിതാരം, ആദിത്യം |
| പ്ര–യന്തം ഇത് | — പ്രഗച്ഛന്തമേവ |
| പരി പശ്യാമസി | — വയം പരിപശ്യാമഃ |
| ഉപ–നിപദ്യമാനം ന | — ക്ഷണമാത്രമപിനിഷീദന്തം നപശ്യാമഃ |
| അനവ–പൃഗ്ണാ വി–തതാ | — അനവപൃഗ്ണാനി, അതഏവ വിതതാനിതേജാംസി |
| വസാനം | — ആച്ഛാദയന്തം |
| പ്രിയം മിത്രസ്യ വരുണസ്യ ധാമ | — തയോഃ തേജസ്ഥാനഭൂതം പ്രേമസ്ഥാനം പശ്യാമഃ |

(ഈദൃശം ആദിത്യം യുഷ്മദനുജ്ഞയാപശ്യാമഃ)

അത്ഥം–കാന്തിമതികളായ കന്യകമാർപോലെയുള്ള ഉഷസ്സുകളുടെ ജാരനായ (ജരിപ്പിക്കുന്നവൻ, ക്ഷീണിപ്പിക്കുന്നവൻ) ആദിത്യൻ വരുന്നതു് തന്നെ ഞങ്ങൾ കാണുന്നു. അവിടുന്നു് ക്ഷണമാത്രംപോലും ഒരിടത്തിരിക്കുന്നതു് കാണുന്നില്ല. കൂടി നില്ക്കുന്നതുകൊണ്ടു് പരന്ന തേജസ്സിനാൽ മൂടിയതും പ്രിയഭ്രതവും ആയ മിത്രന്റെയും വരുണന്റെയും സ്ഥാനം ഞങ്ങൾ കാണുന്നു. ഇപ്രകാരം ആദിത്യദശ്നം സാധിക്കുന്നതു് മിത്രവരുണന്മാരുടെ അനുജ്ഞകൊണ്ടത്രേ (ജാരൻ എന്ന പദം ലോകത്തിൽ ഭത്താവിനെ അറിയാതെ സ്ത്രീയെ പ്രാപിക്കുന്നവനാണല്ലൊ ഉപയോഗിക്കുന്നതു്. എന്നാൽ ജരിപ്പിക്കുന്നവൻ ആത്മനാശംവരുത്തുന്നവൻ എന്നത്ഥത്തിൽ ആ പദം പുരുഷനും സ്ത്രീക്കും ബാധകമാണു്. ഇവിടെ ഉഷഃകാലത്തെ അവസാനിപ്പിക്കുന്നവൻ എന്നത്ഥത്തിലാണു് ആ പദം ആദിത്യനെ വിശേഷിപ്പിക്കുന്നതു്).

5 അനശ്വോ ജാതോ അനഭീശുരർവ്വാ
കനിക്രദൽ പതയദൂർധ്വസാനുഃ
അചിത്തം ബ്രഹ്മജുജുഷുര്യുവാനഃ
പ്രമിത്രേ ധാമ വരുണേ ഗൃണന്തഃ

അന്വയം:–

| | |
|---|---|
| (സ ഏവാദിത്യഃ) | |
| അനശ്വഃ | — ശീഘ്രഗാമ്യശ്വരഹിതഃ |
| (തഥാ) അനഭീശുഃ | — ആലംബനാധാരപ്രഗ്രഹസ്ഥാനീയരശ്മിരഹിതഃ |
| (തഥാപി) അർവ്വാ ജാതഃ | — ശീഘ്രഗമനവാൻ സമ്പന്നഃ |
| (തഥാവിധസ്സഃ) | |
| കനിക്രദൽ | — അത്യത്ഥം ക്രന്ദയൻ |
| ഊർധ്വ–സാനുഃ | — ഉപര്യുപരി സമുച്ഛ്രയണസ്സൻ |
| പതയൽ | — ഗച്ഛതി |
| അചിത്തം ബ്രഹ്മ | — ചിത്താവിഷയം, പരിവൃഢം, കമ്മ |

| | |
|---|---|
| മിത്രേ വരുണേ (പ്ര) ധാമ | — തേജസ്ഥാനം |
| യുവാനഃ | — മിശ്രയന്തഃ, തയോർധാമ്നി ആരോപയന്തഃ |
| (തഥാ) പ്ര ഗൃണന്തഃ | — പ്രകർഷേണ സ്തുവന്തഃ |
| ജുജുഷുഃ | — (മനുഷ്യാഃ) സേവന്തേ |

അർത്ഥം—ആ ആദിത്യൻ വേഗവാനായ കുതിരയോ, കടിഞ്ഞാണോ ഇല്ലാത്തവനെങ്കിലും ശീഘ്രഗാമിയായിത്തന്നെ ജനിച്ചിരിയ്ക്കുന്നു. അപ്രകാരമുള്ള അവിടുന്ന് ഏററവും ശബ്ദത്തോടുകൂടി (പകൽ ശബ്ദമയമാണല്ലൊ. ആ ശബ്ദം സൂര്യന്റേതെന്ന് കല്പന) മേൽപ്പോട്ടുയർന്നുയർന്നു പോകുന്നു. മനസ്സിന്ന് പിടികിട്ടാത്ത വിധം മഹത്തായ മിത്രന്റെയും വരുണന്റെയും കർമ്മത്തെയും തേജസ്ഥാനത്തെയും, ആ സ്ഥാനം തേജോമയമെന്ന് സങ്കല്പിച്ച കൊണ്ട് മനുഷ്യർ അവരെ സ്തുതിച്ച് സേവിയ്ക്കുന്നു.

6 ആധേനവോമാമതേയമവന്തീ
ബ്രഹ്മപ്രിയംപീപയന്ഥ്സസ്മിന്നൂധൻ
പിത്വോഭിക്ഷേതവയുനാനിവിദ്വാ
നാസാവിവാസന്നദിതിമുരുഷ്യേൽ

അന്വയം—

| | |
|---|---|
| മാമതേയം | — മമതാപുത്രം ദീർഘതമസം മാം |
| ബ്രഹ്മ—പ്രിയം | — പരിവൃഢസ്യകർമ്മണഃ പ്രിയതമം |
| അവന്തീഃ ധേനവഃ | — പ്രീണയന്ത്യോഗാവഃ |
| സസ്മിൻ ഊധൻ | — സ്വകീയേ ഊധനി |
| ആ പീപയൻ | — സർവ്വത്രആപ്യായയന്തു |

(യുവാഭ്യാം പ്രദേയേന ഊധോഗതേനക്ഷീരേണ അസ്മാൻ രക്ഷന്തി)
(ഏവം പ്രദത്തഹവിഃ)

| | |
|---|---|
| വയുനാനി വിദ്വാൻ | — അനുഷ്ഠാന വിഷയാണിജ്ഞാനാനിജാനൻ (ഹുതശേഷോഭക്ഷണീയഇത്യവഗച്ഛൻ) |

| | |
|---|---|
| പിതുഃ | — പിതോർഹുതശിഷ്ടസ്യാന്നസ്യ (ഭാഗം) |
| ആസാ ഭിക്ഷേത | — ആസ്യേനഭക്ഷയിതും യുഷ്മാൻ യാചേത |
| (കിം'ച) ആ–വിവാസൻ | — യുവാംപരിചരൻ |
| അദിതിം | — അഖണ്ഡനീയം, അന്യൂനമേതൽ കമ്മ |
| ഉരുഷ്യേൽ | — യഥാ ശിഷ്ടം ഭക്ഷയത, യഥാ കമ്മസമാപനേനരക്ഷേൽ തഥാ ആപീപയൻ |

അത്ഥം—മമതാപുത്രനായ, ദീഘതമസ്സായ എന്നെ ഉൽകൃഷ്ട കമ്മത്തിൽ പ്രിയമുള്ള എന്നെ, സുഖകാരിണികളായ പശുക്കരം സ്വന്തം അകിടുകളിൽ പാൽ നിറച്ച് അഭിവൃദ്ധിപ്പെടുത്തട്ടെ. (നിങ്ങരംക്ക് നല്ലവാനുള്ള പാൽ അകിട്ടിലുണ്ടായി, എന്നെ രക്ഷിയ്ക്കട്ടെ. മിത്രവരുണന്മാക്ക് പാൽ ചേത്ത ഹവിസ്സ് പ്ര ധാനം) അപ്രകാരം ഹവിസ്സേകിയ ഈയുള്ളവൻ അനുഷ്ഠാന വിധികളിൽ വിജ്ഞനായി, ഹോമിച്ചതിൻെറ ഉച്ഛിഷ്ടം (ശേ ഷം) മാത്രം ഭക്ഷിയ്ക്കാവുന്നതെന്നറിഞ്ഞു്, പിതൃക്കരംക്ക് ഹോ മിച്ചതിൻെറ ശിഷ്ടഭാഗത്തെ വായാൽ ഭക്ഷിക്കുവാൻ നിങ്ങ ളോട് യാചിക്കട്ടെ അനുജ്ഞ ചോദിക്കട്ടെ. കൂടാതെ നിങ്ങളെ എല്ലാ വിധത്തിലും പരിചരിച്ചുകൊണ്ട് അന്യൂനമായ ഈ കമ്മം ഉച്ഛിഷ്ടമാത്ര ഭക്ഷണ നിയമപ്രകാരം സമാപനംവരെ രക്ഷിച്ച് വദ്ധിപ്പിക്കട്ടെ.

7 ആവാം മിത്രാ വരുണാ ഹവ്യജുഷ്ടിം
നമസാ ദേവാ വവസാവവൃത്യാം
അസ്മാകം ബ്രഹ്മപൃതനാസുസഹ്യാ
അസ്മാകം വൃഷ്ടിദ്ദിവ്യാ സുപാരാ

വ. 22

അന്വയം:—

| | |
|---|---|
| ഹേ ദേവൌ, | |
| മിത്രാവരുണാ, | — ദേവനശീലൌ, മിത്രാവരുണൌ |
| വാം ഹവ്യ—ജുഷ്ടിം | — യുവാം ഹവിസ്സേവാം |
| നമസാ അവസാ | — നമസ്കാരേണ, രക്ഷണേന ച നിമിത്തഭൂതേന |
| ആ വവൃത്യാം | — ആവൃത്യകരോമി |
| (കിം ച) അസ്മാകം ബ്രഹ്മ | — പരിവൃഢം കർമ്മ |
| പൃതനാസു സഹ്യാഃ | — ശത്രൂൻ അഭിഭവതാൽ |
| (കിംച) അസ്മാകം | |
| ദിവ്യാ വൃഷ്ടിഃ | — ദിവിഭവാ വൃഷ്ടിഃ |
| സു—പാരാ | — സുഷ്ഠുപാരയിതാ (ഭവതു) |

അർത്ഥം—അല്ലയോ പ്രകാശശീലരായ മിത്രാവരുണന്മാരേ, രക്ഷണത്തെ ഉദ്ദേശിച്ചുള്ള നമസ്കാരത്തോടുകൂടി നിങ്ങളേ ഹവിസ്സുകൊണ്ടുള്ള സേവ, ഞാൻ ആവർത്തിച്ച് തുടർന്ന ചെയ്യുന്നു. എന്റെ ഈ ഉത്തമമായ കർമ്മം യുദ്ധങ്ങളിൽ ശത്രുക്കളെ ജയിയ്ക്കട്ടെ (ജയിക്കാൻ മതിയാവട്ടെ) പിന്നെ, ദ്യോവിലുള്ള മഴ ഞങ്ങളെ കഷ്ടപ്പാടിൽ നിന്ന് കരകയററുന്നതായി ഭവിയ്ക്കട്ടെ

വർഗ്ഗം—23

1 യജാമഹേവാംമഹസ്സുജോഷാ

ഹവ്യേഭിർമ്മിത്രാവരുണാനമോഭിഃ

ഘൃതൈർഘൃതസ്നൂഅധയദ്വാമസ്മേ

അധ്വര്യവോനധീതിഭിർഭരന്തി

അന്വയം.—

| | |
|---|---|
| ഹേ ഘൃത—സ്നൂ മിത്രാവരുണാ | — ആജ്യസ്യസ്രാവയിതാരൌ, മിത്രാവരുണൌ |
| മഹഃ വാം | — മഹാന്തൌ യുവാം |

| | |
|---|---|
| സ—ജോഷാഃ | — സമാനപ്രീതിയുക്താഃ യജമാനാഃ ഋത്വിജശ്ച |
| ഘൃതൈഃ ഹവ്യേഭിഃ | |
| നമഃ—ഭിഃ | — ആജ്യൈഃ പുരോഡാശാദിഭിഃ നമസ്കാരോപലക്ഷിതൈഃ |
| യജാമഹേ | — പൂജയാമഃ |
| അധ യത് | — അപിച യസ്മാൽ കാരണാൽ |
| വാം അസ്മേ അധ്വര്യവഃ ന — | അസ്മദീയാ അധ്വര്യവോപി |
| ധീതി—ഭിഃ ഭരന്തി | — സ്വകീയൈഃ കർമ്മഭിഃ പോഷയന്തി |

അത്ഥം—(പശ്ചക്കറവു് വഝിപ്പിച്ചു്) നെയ്ധാരയുണ്ടാക്കുന്ന മിത്രവരുണന്മാരേ, മഹാന്മാരായ നിങ്ങളെ തുല്യപ്രീതരായ ഋത്വിഗ്യജമാനന്മാർ നെയ്യുകൾകൊണ്ടും പുരോഡാശാദി ഹവിസ്സുകൾകൊണ്ടും നമസ്കാരത്തോടുകൂടിയും പൂജിക്കുന്നു. ഞങ്ങളുടെ അധ്വര്യുക്കളും സ്വന്തം കർമ്മങ്ങളാൽ നിങ്ങളെ പോഷിപ്പിക്കുന്നു.

2 പ്രസ്തുതിർവ്വാം ധാമനപ്രയുക്തി
രയാമിമിത്രാവരുണാ സുവൃക്തിഃ
അനക്തിയദ്വാം വിദഥേഷു ഹോതാ
സുമ്നം വാം സൂരിർവ്വൃഷണാ വിയക്ഷൻ

അന്വയം:—

| | |
|---|---|
| ഹേ മിത്രാവരുണാ വാം | — മിത്രാവരുണൌ, യുവാം |
| പ്ര—സ്തുതിഃ | — യുവയോസ്സംബന്ധിനഃ യാഗസ്യ സ്തുതിഃ കരോമീതി സങ്കല്പ്യ ഏവ |
| ന പ്ര—യുക്തിഃ | — കൃത്സ്നപ്രയോഗേന സമ്പന്നഃ |
| (തദൈവ യുവയോഃ) ധാമ | — തേജസ്ഥാനം |
| അയാമി | — പ്രാപ്നോമി |

| | |
|---|---|
| സു-വൃക്തിഃ | — യുവയോഃ ശോഭനാവർജ്ജകശ്ച യുഷ്മൽ പരിഗ്രഹാദസ്മി |
| യൽ വിദഥേഷു | — യദാ തു യജ്ഞേഷു |
| വാം ഹോതാ | — യുവാം ഹോമനിഷ്പാദകോധ്വര്യുഃ |
| ആനക്തി | — ഹവിഷാ ആഗച്ഛതി |
| (തദാ) സൂരിഃ | — യുഷ്മന്മാഹാത്മ്യവിത് |
| ഇയക്ഷൻ | — യാഗം കർത്തുമിച്ഛൻ |
| ഹേ വൃഷണൌ, | — കാമവർഷകൌ, |
| വാം സുമ്നം | — യുഷ്മൽ സംബന്ധിസുഖം, ദേവത്വം അയാമി |

അത്ഥം-അല്ലയോ മിത്രാവരുണന്മാരേ, നിങ്ങളേക്കുറിച്ചുള്ള സ്തുതി ചൊല്ലുവാൻ സങ്കല്പിച്ചതേയുള്ളൂ. അതുചൊല്ലി മുഴുമിച്ചില്ല. അപ്പോഴേയ്ക്കുതന്നെ നിങ്ങളുടെ തേജസ്സുററ സ്ഥാനം പ്രാപിക്കുകയായി, നിങ്ങളാൽ ആകൃഷ്ടനായി, പരിഗൃഹീതനായി എപ്പോഴെങ്കിലും യജ്ഞങ്ങളിൽ ഹോമനിർവ്വാഹകനായ അധ്വര്യു നിങ്ങളെ ഹവിസ്സോടുകൂടി പ്രാപിയ്ക്കുന്നവോ, അല്ലയോ കാമവർഷകരേ, നിങ്ങളുടെ മഹത്വമറിയുന്നവനും യാഗം ചെയ്‌വാനിച്ഛിയ്ക്കുന്നവനുമായ ഞാൻ അപ്പോൾ തന്നെ നിങ്ങളെക്കുന്ന സുഖം, ദേവത്വം പ്രാപിയ്ക്കുന്ന (മിത്രാവരുണന്മാരെ ഉദാഹരണമാക്കി ഈശ്വരൻെറ ക്ഷിപ്രപ്രസാദത്വം വെളിപ്പെടുത്തുന്ന സല്കർമ്മേച്ഛ തന്നെ സൽഫലം ഉളവാക്കുന്നു.)

3 പരീപായധേന്നരദീതിരൃതായ
ജനായമിത്രാവരുണാഹവിർദ്ദേ
ഹിനോതിയദ്വാം വിദഥേസപര്യ
ന്ത്സരാതഹവ്യോമാനുഷോനഹോതാ

അന്വയം —

| | |
|---|---|
| യൽ സഃ രാത-ഹവ്യഃ | — ദത്തഹവിഷ്കഃ |
| സപര്യൻ | — സ്തുത്യാപൂജയൻ |
| മാനുഷഃ ഹോതാ ന | — യജമാനസ്യ ഋത്വിഗിവ |

| | |
|---|---|
| വാം വിദഥേ ഹിനോതി | — യുവാം യജ്ഞേഹവിരാദിനാ പ്രീണയതി, തദാ |
| ഹേ മിത്രാവരുണൗ, | |
| ഋതായ | — മിത്രാവരുണൌ, യജ്ഞായ |
| ഹവിഃ–ദേ ജനായ | — ഹവിഷോദാത്രേ യജമാനായ |
| ധേനുഃ അദിതിഃ പീപായ | — ഗൌഃ ബഹുക്ഷീരാ സതീപുനഃ പുനരാപ്യായതാം |

അത്ഥം–അല്ലയോ മിത്രവരുണന്മാരേ, എപ്പോൾ ദത്തഹവിസ്സായ യജമാനൻ സ്തുതിയാൽ ഉപാസിക്കുന്നവനായി ഋത്വിക്കപോലെ നിങ്ങളെ യജ്ഞത്തിൽ ഹവിസ്സ മുതലായവയാൽ വദ്ധിപ്പിക്കുന്നുവോ, അപ്പോൾ ഹവിസ്സേകുന്ന യജമാനന്നു് അവൻെറ പശു ധാരാളം പാലുള്ളതായി വീണ്ടും വീണ്ടും പുഷ്ടി പ്രാപിക്കട്ടെ.

4 ഉത വാം വിക്ഷു മദ്യാസ്വന്ധോ
ഗാവ ആപശ്ച പീപയന്ത ദേവീഃ
ഉതോ നോ അസ്യ പൂവ്യഃ പതിർദൻ
വീതം പാതം പയസ ഉസ്രിയായാഃ വ. 23

അന്വയം:–

| | |
|---|---|
| ഉത (ഹേ മിത്രാവരുണൌ,) വാം | — അപിച യുവാം |
| അന്ധഃ | — അദനീയമന്നം, പയോരൂപം |
| ദേവീഃ ഗാവഃ ആപഃ ച | — ദ്യോതനശീലാധേനവഃ വ്രീഹ്യാദിവദ്ധകാന്യദകാനിച |
| മദ്യാസു വിക്ഷു | — യുഷ്മാഭിമ്മദനീയാസുപ്രജാസു യജമാനേഷു, തേഷാംവൃദ്ധ്യത്ഥം |
| പീപയന്ത | — ആപ്യായയന്തു |
| ഉതോ നഃ അസ്യ | — അപിചാസ്മദീയസ്യയജ്ഞസ്യ |
| പൂവ്യഃ പതിഃ ദൻ | — പൂവ്വകാലീനഃ പാലകോഗ്നിഃ ദാതാ-(ഭവതി) |

(യസ്മാദേവം തസ്മാൽ)

| | |
|---|---|
| വീതം | — (പുരോഡാശാദികം) ഭക്ഷയതം |
| ഉസ്രിയായാഃ പയസഃ | — ധേനോഃ പയഃ (കർമ്മണിഷഷ്ഠീ) |
| പാതം | — പാനംകരുതം |

അർത്ഥം—പിന്നെ മിത്രവരുണന്മാരേ നിങ്ങളാൽ സന്തോഷിപ്പിക്കപ്പെടേണ്ടും യജമാനന്മാരിൽ നിങ്ങൾ അവരുടെ അഭിവൃദ്ധിക്കുവേണ്ടി പ്രകാശവതികളായ പശുക്കളെയും സസ്യവൃദ്ധിക്കുതകുന്ന ജലങ്ങളെയും (മഴയെയും) ക്ഷീരാന്നത്തെയും വർദ്ധിപ്പിച്ചാലും യജ്ഞത്തിന്റെ പണ്ടുമുതല്ക്കേ നാഥനായ അഗ്നി നിങ്ങൾക്ക് ആഭീഷ്ടമേകുന്നവനാണല്ലൊ അതുകൊണ്ട് പുരോഡാശാദി ഹവിസ്സ് ഭക്ഷിച്ചാലും പാലൊഴുക്കുന്ന പശുവിന്റെ പാൽ കുടിച്ചാലും

വ—24

1 വിഷ്ണോർനുകംവീര്യാണി പ്രവോചം
യഃ പാർത്ഥിവാനിവിമമേരജാംസി
യോഅസ്കഭായദുത്തരംസധസ്ഥം
വിചക്രമാണസ്ത്രേധോരുഗായഃ

അന്വയം —

| | |
|---|---|
| (ഹേ നരാഃ) വിഷ്ണോഃ | — വ്യാപനശീലസ്യ |
| വീര്യാണി | — വീരകർമ്മാണി |
| നു കം | — അതിശീഘ്രം, |
| പ്ര വോചം | — പ്രബ്രവീമി |
| യഃ (വിഷ്ണുഃ) പാർത്ഥിവാനി രജാംസി | — പൃഥിവീസംബന്ധീനി, ക്ഷിത്യാദിലോകത്രയാഭിമാനീനി, അഗ്നിവായ്വാദിത്യരൂപാണി |
| വി–മമേ | — വിശേഷേണ നിർമ്മമേ, |
| യഃ (വിഷ്ണുഃ) ഉത്–തരം | — വിസ്തീർണ്ണം |

സധ—സ്ഥം — സഹസ്ഥാനം, ലോകത്രയാശ്രയം, അന്തരിക്ഷം
ത്രേധാ — ത്രിപ്രകാരം
വി—ചക്രമാണഃ — വിവിധം കല്പ്യാണഃ
ഉരു—ഗായഃ — മഹത്ഭിഃ ഗീയമാനഃ
അസ്കഭായൽ — സ്തംഭിതവാൻ, നിർമ്മിതവാൻ

അത്ഥം—അല്ലയോ നരന്മാരേ, യാതൊരു വ്യാപനശീലനായ വിഷ്ണുവാണോ, അഗ്നിവായ്വാദിത്യന്മാരോടുകൂടി ഭൂമി മുതൽ മൂന്നുലോകങ്ങളെ നിമ്മിച്ചതു്, യാതൊരു വിഷ്ണുവാണോ ലോകത്രയാശ്രയമായ അന്തരിക്ഷം മൂന്നുവിധത്തിൽ അടിവെച്ചു് സ്തംഭിപ്പിച്ചു നിത്തി, മഹാന്മാരാൽ കീത്തിക്കപ്പെടുന്നതു്, ആ വിഷ്ണുവിൻെറ കമ്മങ്ങളെ ഞാൻ അതിവേഗം പറയുന്നു.

2 പ്രതദ്വിഷ്ണുസ്തവതേ വീര്യേണ
മൃഗോനഭീമഃ കുചരോഗിരിഷ്ഠാഃ
യസ്യോരുഷുത്രിഷുവിക്രമണേ
ഷ്വധിക്ഷിയന്തിഭുവനാനിവിശ്വാ

അന്വയം:—

തൽ — തസ്മാൽ
(സഃ മഹാനുഭാവഃ)
വീര്യേണ — സ്വകീയേനവീരകമ്മണാ
മൃഗഃ ന — സിംഹാദിരിവ
ഭീമഃ — ഭീതിജനകഃ
കുചരഃ — കുത്സിതഹിംസാദികത്താ, ദുർഗ്ഗമപ്രദേശഗന്താവാ
ഗിരി—സ്ഥാഃ — ഗിരിസ്ഥായീ, സവ്വദാവത്തമാനഃ (ഭവതി)
യസ്യ (വിഷ്ണോഃ) ഉരുഷു
ത്രിഷു — വിസ്തീണ്ണേഷു ത്രിസംഖ്യാകേഷു

വി-ക്രമണേഷു — പാദപ്രക്ഷേപേഷു
വിശ്വാ — സർവ്വാണി, ഭൂതജാതാനി
അധി-ക്ഷിയന്തി — ആശ്രിത്യനിവസന്തി
(സഃ) വിഷ്ണുഃ
(സർവ്വൈഃ) പ്ര സ്തവതേ— പ്രകർഷേണസ്തൂയതേ

അർത്ഥം—യാതൊരു വിഷ്ണുവിന്റെ വിസ്തീർണ്ണങ്ങളായ മൂന്നു കാൽവെപ്പുകളിൽ, എല്ലാ ചരാചരഭൂതങ്ങളും ആശ്രയിച്ചു നില്ക്കുന്നുവോ, ആ വിഷ്ണു സ്വകീയാപദാനങ്ങളെക്കൊണ്ട് സിംഹാദികൾപോലെ ഭയജനകനും ദുർഗ്ഗമപ്രദേശചാരിയും സാർവ്വകാലികനും ആകുന്ന ആ വിഷ്ണു സർവ്വരാലും ഏററവും സ്തുതിക്കപ്പെടുന്നു

3 പ്രവിഷ്ണവേശൂഷമേതുമന്മ

ഗിരിക്ഷിത ഉരുഗായായവൃഷ്ണേ

യ ഇദം ദീർഘം പ്രയതം സധസ്ഥ

മേകോവിമമേത്രിഭിരിത് പദേഭിഃ

അന്വയം —

യഃ ഇദം ദീർഘം — അതിവിസ്തൃതം
പ്ര-യതം — നിയതം
സധ-സ്ഥം — സഹസ്ഥാനം ലോകത്രയം
ഏകഃ ഇത് — ഏക ഏവാദ്വിതീയഃ
ത്രി-ഭിഃ പദേഭിഃ
വി-മമേ — പാദൈഃ വിശേഷേണ നിർമ്മിതവാൻ
ഗിരി-ക്ഷിതേ — വാചി, ഉന്നതപ്രദേശേവാതിഷ്ഠതേ
ഉരു-ഗായായ — ബഹുഭിഃ ഗീയമാനായ
വൃഷ്ണേ, — കാമാനാം വർഷിത്രേ (തസ്മൈ)
വിഷ്ണവേ ശൂഷം — ബലം, മഹത്വം
മന്മ — മനനം, സ്തോത്രം
പ്ര ഏതു — പ്രാപ്നോതു

അൎത്ഥം—യായൊരു വിഷ്ണു അതി വിസ്തൃതവും നിയതമായി ചരിയ്ക്കുന്നതുമായ ലോകത്രയത്തെ താൻ തനിച്ച്, മൂന്നു കാലടിവെപ്പുകളാൽ വിശേഷമായി നിൎമ്മിച്ചുവോ, വാക്കിൽ (ഉന്നത പ്രദേശത്തിൽ) സ്ഥിതിചെയ്യുന്നവനും സൎവ്വരാലും ഗീയമാനനും ആശ്രയിക്കുന്നവൎക്ക് അഭീഷ്ടങ്ങൾ വൎഷിക്കുന്നവനുമായ ആ വിഷ്ണുവിന്നായി മഹത്വവും സ്തോത്രവും എത്തിച്ചേരട്ടെ.

4 യസ്യ ത്രീപൂൎണ്ണാ മധുനാ പദാ

ന്യക്ഷീയമാണാസ്വധയാ മദന്തി

യ ഉത്രിധാതു പൃഥിവീമുതദ്യാ

മേകോദാധാര ഭുവനാനി വിശ്വാ

അന്വയം:—

| | |
|---|---|
| യസ്യ (വിഷ്ണോഃ) മധുനാ | — മധുരേണ, ദിവ്യേനാമൃതേന |
| പൂൎണ്ണാ | — പൂൎണ്ണാനി |
| ത്രീപദാനി | — ത്രീണിപാദപ്രക്ഷേപണാനി |
| അക്ഷീയമാണാ | — അക്ഷീയമാണാനി, |
| സ്വധയാ | — അന്നേന |
| മദന്തി (ആശ്രിതാൻ) | — മാദയന്തി |
| യഃ ഉ ഏകഃ | — യഃ ഏവാസഹായഃ |
| പൃഥിവീം | — ഭൂമിം |
| ദ്യാം ഉത | — ദ്യോതമാനമന്തരിക്ഷഞ്ച |
| വിശ്വാ ഭുവനാനി | — സൎവ്വാണി ഭുവനാനി |
| ത്രി-ധാതു | — പൃഥിവ്യപ്തേജോരൂപ ധാതുത്രയവിശിഷ്ടം യഥാ ഭവതി തഥാ |
| ദാധാര | — ധൃതവാൻ (തസ്മൈ വിഷ്ണവേമന്മഏതു) |

അൎത്ഥം—യാതൊരു വിഷ്ണുവിൻെറ ദിവ്യാമൃത പൂൎണ്ണമായ മൂന്നു പാദപ്രക്ഷേപണങ്ങൾ തളരാത്തവയാണോ; ആശ്രിതന്മാരെ (ഭക്തന്മാരെ) അന്നം കൊണ്ട് (പാലനംകൊണ്ട്) മദി [illegible]

തൊരു വിഷ്ണുതന്നെ പൃഥിവീ, അപ്പ്, തേജസ്സ് ഈ ധാതു ത്രയം ചേർക്കുന്ന മട്ടിൽ ഭൂമിയെയും ദ്യോവിനെയും എല്ലാ ഭുവനങ്ങളേയും സ്വാത്മാവിങ്കൽ ധരിക്കുന്നുവോ, ആ വിഷ്ണുവിന്ന് സ്തുതി എത്തിച്ചേരട്ടെ.

5 തദസ്യപ്രിയമഭിപാഥോഅശ്യാം
നരോയത്രദേവയവോമദന്തി
ഉരുക്രമസ്യസഹിബന്ധുരിത്ഥാ
വിഷ്ണോഃ പദേപരമേമധ്വഉത്സഃ

അന്വയം:–

| | |
|---|---|
| യത്ര | — *യസ്മിൻസ്ഥാനേ* |
| ദേവ-യവഃ | — ദേവം (വിഷ്ണും) ആത്മന ഇച്ഛന്തഃ |
| നരഃ | — മനുഷ്യാഃ |
| മദന്തി | — തൃപ്തിമനുഭവന്തി |
| അസ്യ (മഹതോ വിഷ്ണോഃ) പ്രിയം | — പ്രിയഭൂതം |
| തത് | — പ്രസിദ്ധം |
| പാഥഃ | — അന്തരിക്ഷം (അവിനശ്വരം, ബ്രഹ്മലോകം) |
| അഭി അശ്യാം | — അഭി വ്യാപ്നവാം |
| ഉരു-ക്രമസ്യ | — സർവ്വംജഗത് ആക്രമമാണസ്യ |
| വിഷ്ണോഃ പരമേ | — ഉത്കൃഷ്ടേ |
| പദേ | — സ്ഥാനേ |
| മധ്വഃ | — മധുരസ്യ |
| ഉത്സഃ | — നിഷ്യന്ദഃ (വർത്തതേ തത് അശ്യാം) |
| ഇത്ഥാ | — ഇത്ഥം, ഉക്തപ്രകാരേണ |
| സഃ ഹി | — ഏഷ |
| ബന്ധുഃ | — സർവ്വേഷാം സുകൃതിനാം ഹിതകരഃ |

അത്ഥം—സ്വഹൃദയത്തിൽ വിഷ്ണുവിനെ ഇച്ഛിക്കുന്ന, ധ്യാനിക്കുന്ന മനുഷ്യൻ യാതൊരേടത്തു് ആത്മതൃപ്തി അനുഭവിക്കുന്നുവോ, അവർ അവിടേയ്ക്കു് പ്രിയവ്രതവും പ്രസിദ്ധവുമായ അന്തരിക്ഷം, അനശ്വരബ്രഹ്മലോകം പ്രാപിക്കുമാറാകട്ടെ. ജഗത്തുമുഴവൻ ആക്രമമാണനായ വിഷ്ണുവിൻെറ ഉൽകൃഷ്ടമായ ഇരിപ്പിടത്തിൽ, മധുരത്തിൻെറ, സച്ചിദാനന്ദത്തിൻെറ, അനസ്യൂതധാരയത്രേ. ഭക്തന്മാർ അതു പ്രാപിക്കുമാറാകട്ടെ. എല്ലാ സുകൃതികാംക്കും അവിടുന്നു് തന്നെയാണു് ഹിതകാരി.

6 താവാം വാസ്തൂന്യുശ്മസിഗമധ്യൈ
യത്ര ഗാവോ ഭൂരിശൃങ്ഗാ അയാസഃ
അത്രാഹതദുരുഗായസ്യവൃഷ്ണഃ
പരമം പദമവഭാതി ഭൂരി (വ. 24)

അന്വയം:—

(ഹേ പത്നീയജമാനൌ,)

| | |
|---|---|
| യത്ര | — യേഷുവാസ്തുഷു |
| ഗാവഃ | — രശ്മയഃ |
| ഭൂരി—ശൃങ്ഗാഃ | — അത്യന്തോന്നത്യപേതാഃ |
| അയാസഃ | — ഗന്താരഃ (അത്യന്ത പ്രകാശയുക്താഃ) |
| അത്ര അഹ | — അത്ര ഖലു (വാസ്ത്വാധാര ഭൂതേ ലോകേ) |
| ഉരു—ഗായസ്യ വൃഷ്ണഃ | — കാമാനാം വരഷിതുഃ |
| പരമം | — നിരതിശയം |
| തൽ പദം | — സ്ഥാനം |
| ഭൂരി | — അതിപ്രഭൂതം |
| അവ ഭാതി | — സ്വമഹിമ്നാ സ്ഫുരതി |
| (പത്നീയജമാനൌ) | |
| വാം താ | — താനി |
| വാസ്തൂനി | — സുഖനിവാസയോഗ്യാനി സ്ഥാനാനി |

ഗമധ്യൈ — യുവയോഃ ഗമനായ
ഉശ്മസി — കാമയാമഹേ, വിഷ്ണും പ്രാത്ഥയാമഃ

അത്ഥം:—അല്ലയോ പത്നീയജമാനന്മാരേ, ഏതേതു വാസ്തുക്കളിൽ രശ്മികൾ അത്യുന്നതതലവത്തികളും, അത്യന്തപ്രകാശയുക്തങ്ങളുമാണോ, വാസ്തുാധാരഭൂതമായ ആ ദ്യുലോകത്തിൽ ഏറ്റവും കീത്തിയ്ക്കപ്പെടുന്ന കാമവർഷിതാവിന്റെ, ഭക്തപ്രിയനായ വിഷ്ണുവിന്റെ, നിരതിശയമായ സ്ഥാനം സ്വമഹിമയാൽ അത്യന്തം ശോഭിയ്ക്കുന്ന പത്നീയജമാനന്മാരായ നിങ്ങൾ ആ വാസ്തുക്കളിൽ എത്തിച്ചേരാനായി ഞങ്ങൾ ആശംസിയ്ക്കുന്ന, വിഷ്ണുവിനോട് പ്രാത്ഥിയ്ക്കുന്ന (ഇവിടെ ഋത്വിഗാദികൾ പത്നീ യജമാനന്മാരോട് പറഞ്ഞിരിയ്ക്കുകയാണ് യജ്ഞത്തിന്റെ ഫലം ഇഷ്ടസിദ്ധിയല്ലെന്നും വിഷ്ണുലോകപ്രാപ്തിയാണെന്നും ഇതുകൊണ്ട് വരുന്ന മഹത്തായ സൽക്കമം ഏതും യജ്ഞമാണ് )

വഗ്ഗം—25 ജഗതീച്ഛന്ദഃ വിഷ്ണുഃ ഇന്ദ്രാവിഷ്ണൂദേവതാ

1 പ്രവഃ പാന്തമന്ധസോധിയായതേ
മഹേശൂരായവിഷ്ണവേചാച്ചത
യാസാനുനിപവ്വതാനാമദാഭ്യാ
മഹസ്തസ്ഥതുരവ്വതേവസാധുനാ

അന്വയം —

(ഹേ അധ്വര്യ്വാദയഃ) യാ — യൌ ഇന്ദ്രാവിഷ്ണൂ
പവ്വതാനാം — പ്രീണനവതാം ലോകാനാം
സാനുനി തസ്ഥതുഃ — സമുച്ഛ്രിതപ്രദേശേ സവ്വലോകേതിഷ്ഠതഃ
(യൌ) അദാഭ്യാ, മഹഃ — അദംഭനീയൌ, പരൈരനഭിഭാവ്യൌ, മഹാന്തൌ
സാധുനാ അവ്വതാ-ഇവ — അഭിമതപ്രാപണസമത്ഥേനാശ്വേന അത്യുച്ഛ്രിതപ്രദേശമാരോഹതി തദ്വൽ

| | |
|---|---|
| ധിയാ–യതേ | — സ്തുതിരിച്ഛതേ |
| മഹേ ശൂരായ | — മഹതേ, വിക്രാന്തായ |
| (ഇന്ദ്രായ) വിഷ്ണവേ ച | — വ്യാപകായദേവായ |
| വഃ പാന്തം | — യുഷ്മാകം സംബന്ധിപാതവ്യം |
| അന്ധസഃ | — അന്ധഃ, സോമരൂപമന്നം |
| പ്ര അർച്ചത | — പ്രകർഷേണ സമ്പാദയ |

അർത്ഥം-അല്ലയോ അധ്വര്യുപ്രമുഖന്മാരേ, ഇന്ദ്രവിഷ്ണുക്കളായ ഏവർ അവരെ സന്തോഷിപ്പിക്കുന്ന ലോകങ്ങളുടെ ഒത്ത മുകളിൽ, സർവ്വലോകത്തിലും, സ്ഥിതിചെയ്യുന്നുവോ, യാവർ ശത്രുക്കളാൽ അജയ്യരും മഹാന്മാരുമായി, ഉട്ടിഷ്ഠപ്രദേശത്തെത്തിക്കുന്ന കുതിരയാൽ അത്യന്നത പ്രദേശം എത്തപ്പെട്ടന്നപോലെ, അവിടെ സ്ഥിതിചെയ്യുന്നുവോ, സ്തോത്രേച്ഛുവും മഹാനഭാവനും വിക്രാന്തനുമായ ആ വിഷ്ണുവിന്നും (ഇന്ദ്രന്നും) കുടിക്കാൻ പററിയ നിങ്ങളുടെ സോമഹവിസ്സ് വേണ്ടപോലെ ഒരുക്കുക.

2 ത്വേഷമിത്ഥാസമരണം ശിമീവതോ
രിന്ദ്രാവിഷ്ണൂസുതപാവാമുരുഷ്യതി
യാമർത്ത്യായപ്രതിധീയമാനമിൽ
കൃശാനോരസ്തുരസനാമുരുഷ്യഥഃ

അന്വയം:—

| | |
|---|---|
| യാ മർത്ത്യായ | — യൌ (ഇന്ദ്രാവിഷ്ണൂ) ഹവിർദ്ദാത്രേ യജമാനായ |
| പ്രതി–ധീയമാനം ഇൽ | — പ്രതിധാതവ്യം, ഫലരൂപം |
| അസനാം | — അസനം, ചലനശീലം പ്രദാനശീലം അന്നാദികം |
| അസ്തുഃ കൃശാനോഃ | — അഭിമതക്ഷേപ്തുഃ അഗ്നേസ്സകാശാൽ |
| ഉരുഷ്യഥഃ | — അവിച്ഛിന്നേന പ്രവർത്തയഥഃ |

ഹേ, ഇന്ദ്രാവിഷ്ണൂ
ശിമീ–വതോഃ — ഇഷ്ടപ്രദാനാദി കർമ്മവതഃ
വാം ഇത്ഥാ ത്വേഷം
സം–അരണം — യുവയോഃ ഇത്ഥം പ്രസിദ്ധം
(ദീപ്തം) സമ്യക്
യാഗദേശഗമനം
സുത–പാഃ — ഹുതശിഷ്ട സോമപീത
യജമാനഃ
ഉരുഷ്യതി — രക്ഷതി, യാഗേന പൂജയതി

അർത്ഥം–(ഇന്ദ്രവിഷ്ണുക്കളായ) ഏവർ ഹവിസ്സേകുന്ന യജമാനന്ന് ഫലരൂപവും ദാനാർഹവുമായ അന്നാദിയെ, അഭീഷ്ടം എറിഞ്ഞുകൊടുക്കുന്ന അഗ്നിയുടെ അടുക്കൽകൂടെ മുടക്കം കൂടാതെ എത്തിക്കുന്നവോ, (അഗ്നിയിൽകൂടെ ഹവിസ്സ് സ്വീകരിച്ച് അഗ്നിയിൽകൂടെത്തന്നെ ഫലം കൊടുക്കുന്നവോ,) അല്ലയോ ഇന്ദ്രവിഷ്ണുക്കളേ, അഭീഷ്ടദാനകർമ്മവാന്മാരായ നിങ്ങളുടെ ഇപ്രകാരമുള്ള, പ്രകാശം ചിതറുന്നയാഗദേശാഗമനത്തെ, യജമാനൻ, ഹോമിച്ചതിന്റെ ഉച്ഛിഷ്ടമായ സോമം കുടിക്കുന്ന യജമാനൻ, (വിധിപോലെ എല്ലാം അനുഷ്ഠിക്കുന്ന യജമാനൻ) യാഗത്താൽ പൂജിക്കുന്നു, കൊണ്ടാടുന്നു

3 താഈംവർദ്ധന്തിമഹ്യസ്യപൌംസ്യം
നിമാതരാനയതിരേതസേഭുജേ
ദധാതിപുത്രോവരംപരംപിതു
ർന്നാമതൃതീയമധിരോചനേദിവഃ

അന്വയം —
താഃ — യജമാനേന ഹുതാഃസോമരൂപാ
ആഹുതയഃ
ഈം അസ്യ മഹി
പൌംസ്യം — ഏതൽ ഇന്ദ്രസ്യമഹൽ പുംസഃ
കർമ്മ ബലം
വർദ്ധന്തി — വർദ്ധയന്തി (സച ഇന്ദ്രഃ
സോമപാന ജനിതം സാമർത്ഥ്യം)

| | |
|---|---|
| രേതസേ | — പ്രാണിനാം പുത്രാദ്യുല്പാദന സാമത്ഥ്യായ |
| ഭുജേ | — തേഷാംഭോഗായ |
| മാതരാ നി നയതി | — ദ്യാവാപൃഥിവ്യൌനിതരാം പ്രാപയതി |
| ദിവഃ അധി രോചനേ | — ദ്യോതമാനസ്യാദിത്യസ്യ അധികം രോചമാനേമണ്ഡലേ |
| പിതുഃ | — സോപാൽപാദകാൽ സ്വയമുൽപന്നം സൽ |
| അവരം നാമ | — നിഷ്കൃഷ്ടം പൌത്രസംജ്ഞം |
| പരം | — തദുൽകൃഷ്ടം |
| പുത്രഃ | — (ഇതിനാമ തദുഭയോപേക്ഷയാ) |
| തൃതീയം ദധാതി | — പിതേതിനാമ ധാരയതി |

(അഗ്നൌ ഹുതാസ്സോമാഹുതയഃ ആദിത്യമണ്ഡലം പ്രാപ്യ സവിതുർമ്മൂർത്ത്യന്തരൌ ഇന്ദ്രാവിഷ്ണൂപോഷയതഃ തുഷ്ടൌ തൌ വൃഷ്ട്യാ സസ്യാദിദ്വാരാ പ്രജാഃ പുത്രപൌത്രാദിരൂപേണ വർദ്ധയതഃ)

അത്ഥം—യജമാനൻ ഹോമിച്ച സോമഹവിസ്സ് ഇന്ദ്രന്റെ ആ മഹത്തായ പൌരുഷത്തെ വർദ്ധിപ്പിക്കുന്നു. അവിടുന്ന് സോമലബ്ധമായ ശക്തിയെ പ്രാണികൾക്ക് സന്താനോൽപാദനത്തിന്നും ഭോഗസുഖത്തിന്നും വേണ്ടി ദ്യാവാപൃഥിവികൾക്ക് എത്തിക്കുന്നു. ശോഭിക്കുന്ന സൂര്യന്റെ അതിതേജസ്സുററ മണ്ഡലത്തിൽനിന്ന് ആ രേതസ്സിന്റെ ബലം പിതാവു പുത്രനിൽ, പിന്നെ താഴെ പൌത്രനിൽ (പൌത്രൻ പുത്രൻ പിതാവ്) എന്നീ ക്രമത്തിൽ പിതൃപുത്രപൌത്ര പരമ്പരയെ ധരിക്കുന്നു. ആദിത്യന്റെ മൂർത്തിഭേദങ്ങളായ ഇന്ദ്രവിഷ്ണുക്കൾ സോമസന്തുഷ്ടരായി മഴവഴി സസ്യാദി വർദ്ധിപ്പിച്ച് പ്രാണിപരമ്പരയെ പുലർത്തുന്നു.

4 തത്തദിദസ്യപൌംസ്യംഗൃണീമസീ

നസ്യത്രാതുരവൃകസ്യമീള്ഹുഷഃ

യഃ പാർത്ഥിവാനിത്രിഭിരിദ്വിഗാമഭി

രുരുക്രമിഷ്ടോരുഗായായജീവസേ

അന്വയം:—

| | |
|---|---|
| യഃ പാർത്ഥിവാനി | — പൃഥിവ്യാദീനിലോകത്രയാണി |
| ത്രി–ഭിഃ ഇൽ വിഗാമ–ഭിഃ | — ത്രിഭിരേവവിവിധഗമനൈഃ |
| ഉരു ക്രമിഷ്ട | — വിസ്തീർണ്ണം യഥാഭവതിതഥാ ക്രാന്തവാൻ |
| ഉരു–ഗായായ | — ഉരുഗായസ്യ (ഷഷ്ഠ്യർത്ഥേ ചതുർത്ഥീ) |
| ഇനസ്യ, ത്രാതുഃ | — സർവ്വസ്യസ്വാമിനഃ, പാലകസ്യ |
| അവൃകസ്യ, മീള്ഹുഷഃ | — ശത്രുരഹിതസ്യ, സേക്തുഃ, നിത്യതരുണസ്യ |
| അസ്യ തൽ–തൽ ഇൽ പൌംസ്യം | — പുംസ്ത്വം, പരാക്രമാതിശയം |
| ജീവസേ ഗൃണീമസി | — ജീവനായ, രക്ഷണായ, ഗൃണീമഃ, സ്തുമഃ |

അർത്ഥം–യാതൊരു വിഷ്ണുവാണോ, ഭൂമിതൊട്ടു മൂന്നു ലോകങ്ങളെ മൂന്നുമാത്രം അടിവെപ്പുകൾകൊണ്ടു് വിസ്തീർണ്ണമായ വിധം കവച്ചുവെച്ചതു്, ബഹുഭക്തന്മാരാൽ സ്തുത്യനും എല്ലാററിന്നും നാഥനും രക്ഷകനും ശത്രുരഹിതനും അഭിമത വർഷകനും (നിത്യയുവാവുമായ) അവിടുത്തെ പരാക്രമാതിശയത്തെ രക്ഷണത്തിന്നായി സ്തുതിക്കുന്നു.

5 ദ്വേ ഇദസ്യ ക്രമണേ സ്വർദൃശോ

ഭിഖ്യായമർത്ത്യോ ഭുരണ്യതി

തൃതീയമസ്യനകിരാദധർഷതി

വയശ്ചനപതയന്തഃ പതത്രിണഃ

അന്വയം:—

| | |
|---|---|
| ഹേ ശവസഃ നപാതഃ, | — ബലസ്യ നപാതയിതാരഃ, ഋഭവഃ, |
| യുഷ്മാൻ ഇച്ഛന്തഃ | — വൃഷ്ട്യനുകൂലചികീർഷയാ സർവ്വേദേവാഃ |
| യാന്തി | — ആഗച്ഛന്തി |
| മരുതഃ ദിവാ | — ദ്യുലോകാൽ യാന്തി |
| ഭൂമ്യാ അഗ്നിഃ | — ഭൂമേഃ സകാശാൽയാതി, ആഗച്ഛതി |
| അയം വാതഃ | |
| അന്തരിക്ഷേണ യാതി | — ഗച്ഛതി |
| (തഥാ) വരുണഃ | — ജലാഭിമാനീ ദേവഃ |
| സമുദ്രൈഃ അൽ-ഭിഃ | |
| യാതി | — താദൃ ആയാതി |

അർത്ഥം—അല്ലയോ ബലപുത്രരായ ഋഭുക്കളേ, നിങ്ങളുടെ മഴ പെയ്യിയ്ക്കുന്ന കർമ്മത്തിൽ താല്പര്യത്തോടുകൂടി എല്ലാ ദേവന്മാരും വന്നുചേരുന്നു. ദ്യുലോകത്തിൽ നിന്ന് മരുത്തുക്കളും വരുന്നു. ഭൂമിയിൽ നിന്ന് അഗ്നി വരുന്നു. അന്തരിക്ഷം വഴി ഈ വായു വരുന്നു. ജലാഭിമാനിദേവനായ വരുണൻ സമുദ്രജലങ്ങളിൽ നിന്ന് വരുന്നു

വർഗ്ഗം 7—8—9—10 ത്രിഷ്ടുബ് ജഗത്യൗച്ഛന്ദസീ, അശ്വോ ദേവതാ.

1 മാനോമിത്രോവരുണോഅര്യമായു

രിന്ദ്രഋഭുക്ഷാമരുതഃപരിഖ്യൻ

യദ്വാജിനോദേവജാതസ്യസപ്തേഃ

പ്രവക്ഷ്യാമോവിദഥേവീര്യാണി

അന്വയം:—

(അശ്വം സ്തോതും പ്രവൃത്താഃ) നഃ — അസ്മാൻ

മിത്രഃ, വരുണഃ, അര്യമാ,
ആയുഃ, (വായുഃ) ഇന്ദ്രഃ,
ഋഭുക്ഷാഃ,
(പ്രജാപതിഃ) മരുതഃ,
മാ പരി ഖ്യൻ — പരിഖ്യാനം, നിന്ദാംമാകുർവ്വന്തു
യത് വാജിനഃ — യസ്മാത്‌വേജനവതഃ
ദേവ–ജാതസ്യ — ബഹുദേവതാ സ്വരൂപേണോത്
പന്നസ്യ, ഗന്ധർവ്വകുലേ
ഉത്പന്നത്വാത് ദേവേഭ്യോ
ജാതസ്യ
സപ്തേഃ വീര്യാണി — അശ്വസ്യവീരകർമ്മാണി
വിദഥേ പ്ര–വക്ഷ്യാമഃ — പ്രകർഷേണ ബ്രൂമഃ
(അതോമാപരിഖ്യൻ, പ്രത്യുത അനുഗൃഹ്ണന്തു)

അർത്ഥം–അശ്വത്തെ സ്തുതിക്കുവാൻ പുറപ്പെടുന്ന ഞങ്ങളെ മിത്രനും, വരുണനും, അര്യമാവും, വായുവും, ഇന്ദ്രനും, പ്രജാപതിയും, മരുത്തുക്കളും, നിന്ദിക്കാതിരിക്കട്ടെ (ദേവാംശങ്ങൾ കൊണ്ട് ഉത്പന്നമായ കുതിരയെ ഈ മനുഷ്യർ സ്തുതിക്കുന്നത് പരിഹാസ്യമെന്ന നിലയിൽ ) (ഉഷസ്സ് കുതിരയുടെ തലയാണെന്ന് ശ്രുതി) വേഗത്തോടുകൂടിയതും, ഗന്ധർവ്വകുലത്തിൽ ജനിച്ച നിലയിൽ ദേവസന്തതിയെന്ന മഹാത്മാവായതും ആയ കുതിരയുടെ വീരകർമ്മങ്ങളെ ഈ യാഗത്തിൽ വെച്ച് പറയുന്ന അതുകേട്ട്, മിത്രാദിദേവന്മാർ നിന്ദിക്കരുത്, നേരേ മറിച്ച് അനുഗ്രഹിക്കട്ടെ

2 യന്നിർണ്ണിജാരേക്ണസാപ്രാവൃതസ്യ
രാതിംഗൃഭീതാംമുഖതോനയന്തി
സുപ്രാങജോമേമ്യദ്വിശ്വരൂപ
ഇന്ദ്രാപൂഷ്ണോഃപ്രിയമപ്യേതിപാഥഃ

അന്വയം:—

| | |
|---|---|
| യൽ നിഃ—നിജാ | |
| രേക്ണസാ | — രൂപവതാഹിരണ്യവതാ ഭരണേന |
| പ്രാവൃതസ്യ | — സർവ്വതോവേഷ്ടിതസ്യാശ്വസ്യ |
| മുഖതഃ | — പുരസ്താൽ |
| ഗൃഭീതാം രാതിം | — ഗൃഹീതാം (ദാതവ്യത്വേന) അജാം |
| (ഋത്വിജഃ) നയന്തി | |
| (സഃ) അജഃ സു—പ്രാങ്ങ് | — സുഷ്ഠുപ്രശസ്യഗമനഃ |
| മേമ്യൽ | — മേമേശബ്ദം കുർവ്വൻ |
| വിശ്വ—രൂപഃ (അയം) | — അനേകവർണ്ണഃ കൃഷ്ണഗ്രീവഃ അജഃ |
| ഇന്ദ്രാപൂഷ്ണോഃ പ്രിയം | |
| പാഥഃ | — അന്നം |
| അപി ഏതി | — പ്രാപ്നോതു |

അർത്ഥം—യാതൊരു കാരണത്താൽ രൂപം കൊത്തിയ സ്വർണ്ണാഭരണംകൊണ്ട് അലങ്കരിയ്ക്കപ്പെട്ട കുതിരയുടെ മുമ്പിലൂടെ കൊടുക്കാനായി പിടിച്ചുനിർത്തപ്പെട്ട ആടിനെ ഋത്വിക്കുകൾ കൊണ്ടുനടക്കുന്നുവോ, ആ ആട് നല്ല നടത്തത്തോടുകൂടി 'മേ മേ' ശബ്ദം പുറപ്പെടുവിച്ചു (നില്ക്കുന്നു.) കറുത്ത കഴുത്തും, പല നിറത്തിലുള്ള ഉടലുമാണ്ട ആ ആട് ഇന്ദ്രന്നും പൂഷാവിന്നും (അഗ്നിക്കും) ഇഷ്ടപ്പെട്ട അന്നമായി ഭവിക്കട്ടെ.

3 ഏഷഛാഗഃ പുരോഅശ്വേനവാജിനാ

പൂഷ്ണോഭാഗോനീയതേവിശ്വദേവ്യഃ

അഭിപ്രിയംയൽപുരോളാശമർവ്വതാ

ത്വഷ്ടേദേനംസൌശ്രവസായജിന്വതി

അന്വയം:—

| | |
|---|---|
| ഏഷഃ ഛാഗഃ | — ശൃങ്ഗഹീനോജഃ |
| അശ്വേന വാജിനാ | — ശീഘ്രവ്യാപകേനാശ്വേനസഹ |
| പൂഷ്ണഃ ഭാഗഃ | — പോഷകസ്യാഗ്നേഃ ഭജനീയഃ |
| വിശ്വ–ദേവ്യഃ | — അഗ്നേഃ സർവ്വദേവാത്മകത്വാൽ തദ്ഭാഗത്വേനസർവ്വദേവപ്രിയസ്യ |
| (ഏവം വിധഃ അജഃ) പുരഃ | |
| നീയതേ | — പുരസ്താൽ പ്രാപ്യതേ |
| യൽ | — യസ്മാദേവം ക്രിയതേ തസ്മാൽ |
| അഭി–പ്രിയം പുരോളാശം | |
| ഏനം | — പ്രീണയിതാരം പുരസ്താദ്ദാതവ്യം അജം |
| ത്വഷ്ടാ ഇൽ | — സർവ്വസ്യോൽപാദകോ ദേവഃ ഏവ |
| അർവ്വതാ | — അശ്വേനസഹ |
| സൌശ്രവസായ | — ദേവാനാം ശോഭനാന്നനിമിത്തം |
| ജിന്വതി | — പ്രീതിഹേതുകം കരോതി |

അർത്ഥം—ഈ കൊമ്പില്ലാത്ത ആട് വേഗതയുള്ള കുതിരയോടുകൂടി പൂഷാവിന്ന് (പോഷകദേവനായ അഗ്നിക്ക്) ഭാഗമായി, പ്രാപ്യമായി; അഗ്നി സർവ്വദേവരൂപനാകയാൽ എല്ലാ ദേവന്മാർക്കും പ്രിയമായി, മുമ്പിൽ കൊണ്ടുവരപ്പെടുന്നു. ഇപ്രകാരം ചെയ്യുന്നതുകൊണ്ട് പ്രീതികരമായ പുരോഡാശമായി (നല്ലന്നമായി മേൽ നിർത്തപ്പെട്ട) ആടിനെ സർവ്വോൽപാദകനായ ത്വഷ്ടാവുതന്നെ കുതിരയോടുകൂടി ദേവന്മാർക്ക് രുചികരമായ അന്നമാക്കിച്ചെയ്യുന്നു.

4 യദ്ധവിഷ്യമൃതുശോ ദേവയാനം

ത്രിർമ്മാനുഷാഃ പര്യശ്വം നയന്തി

അത്രാപൂഷ്ണഃ പ്രഥമോ ഭാഗ ഏതി

യജ്ഞം ദേവേഭ്യഃ പ്രതിവേദയന്നജഃ

അന്വയം:—

ഹവിഷ്യം ദേവ–യാനം — ഹവിര്യോഗ്യം ദേവാനാം പ്രാപണീയം
അശ്വം യൽ മാനുഷാഃ — യദാ ഋത്വിജഃ
ഋതു–ശഃ — ഋതൌ ഋതൌ, കാലേ കാലേ
ത്രിഃ പരി നയന്തി — പര്യഗ്നിം കുർവന്തി
അത്ര പൂഷ്ണഃ ഭാഗഃ — അസ്മിൻ സമയേ അഗ്നേർഭാഗഃ
അജഃ യജ്ഞം ദേവേഭ്യഃ
പ്രതി–വേദയൻ — പ്രഖ്യാപയൻ
പ്രഥമഃ ഏതി — പുരോഗാമീ സൻഗച്ഛതി

അർത്ഥം—ഹവിസ്സിന്ന് യോഗ്യവും ദേവന്മാർക്ക് എത്തിയ്ക്കേണ്ടതുമായ കുതിരയെ എപ്പോഠം ഋത്വിക്കുകഠം കാലത്തിൽ കാലത്തിൽ മൂന്നുവട്ടം പര്യഗ്നി ചെയ്യുന്നുവോ, (ഹോമിയ്ക്കാനുള്ള സാധനത്തെ ദർഭപ്പുൽ കത്തിച്ചു കത്തിച്ച് നാലുപാടും മൂന്നുവട്ടം ചുററിക്കാട്ടി ശുദ്ധിവരുത്തുന്നുവോ,) അപ്പോഠം അഗ്നിയുടെ ഭാഗമായി യജ്ഞം ദേവന്മാർക്ക് അറിയിച്ചുകൊണ്ട്, ആട് മുമ്പിൽവന്നെത്തുന്നു.

5 ഹോതാധ്വര്യുരാവയാ അഗ്നിമിന്ധോ
ഗ്രാവഗ്രാഭ ഉത ശംസ്താ സുവിപ്രഃ
തേന യജ്ഞേന സ്വരംകൃതേന
സ്വിഷ്ടേന വക്ഷണാ ആ പൃണധ്വം

വ 7

അന്വയം:—

ഹോതാ — ഏതന്നാമക ഋത്വിക്
ആ–വയാഃ — ആഭിമുഖ്യേന ഹവിഷാം ഗമയിതാ
അധ്വര്യുഃ — അധ്വരസ്യനേതാ (പ്രതിപ്രസ്ഥാതാ വാ)
അഗ്നിം–ഇന്ധഃ — അഗ്നീ
ഗ്രാവ–ഗ്രാഭഃ — ഗ്രാവസ്തുത്

| | |
|---|---|
| ഉത ശംസ്താ | — പ്രശാസ്താ |
| സു-വിപ്രഃ | — ബ്രഹ്മാ |
| (ഏതേസർവ്വേ) തേന | |
| സു-അരങ്കൃതേന | — സ്വലംകൃതേന, ഉച്ചാരണസൌഷ്ഠ വാദിനാസുഷ്ഠുസമ്പാദിതേന |
| സു-ഇഷ്ടേന യജ്ഞേന | — സുഷ്ഠു ഇഷ്ടേന, യാഗേന |
| വക്ഷണാഃ | — അഭിതോഘൃതകല്യാദീൻ പ്രവഹണസ്വഭാവാഃ നദീർവ്വാ |
| ആ പൃണധ്വം | — സർവ്വതഃ പൂരയത |

അത്ഥം—ഹോതാവ്, അധ്വര്യ (പ്രതിപ്രസ്ഥാതാവ്) അഗ്നീധ്രൻ, ഗ്രാവസ്തുത്ത്, പ്രശാസ്താവ്, മേധാവിയായ ബ്രഹ്മൻ—ഈ ഋത്വിക്കുകളെല്ലാം തെളിഞ്ഞ ഉച്ചാരണം കൊണ്ട് അലംകൃതമായി ഒരുക്കിയ നന്മയുററ യജ്ഞത്താൽ നെയ്ത്തോടുകളെ അഭ്രതോപമജലപ്രവാഹകളായ നദികളെ നിറയ്ക്കട്ടെ (യാഗാനുഷ്ഠാനംകൊണ്ട് മഴപെയ്യിച്ച് നദികൾ നിറയട്ടെ.)

6 യൂപവ്രസ്കാഉതയേയൂപവാഹാ

ശ്ചഷാലംയേഅശ്വയൂപായതക്ഷതി

യേചാർവ്വതേപചനംസംഭര

ന്ത്യുതോതേഷാമഭിഗൂർത്തിർന്നഇന്വതു

അന്വയം:—

| | |
|---|---|
| യൂപ-വ്രസ്കാഃ | — യൂപാർഹവൃക്ഷസ്യവ്രശ്ചന കർത്താരഃ, ഛേത്താരഃ |
| ഉത യേ യൂപ-വാഹാഃ | — ഛിന്നസ്യവോഢാരഃ |
| യേ (ച) ചഷാലം | — യൂപസ്യോപരിസ്ഥാപ്യം, യൂപാഗ്രഭാഗം |
| അശ്വ-യൂപായ | — അശ്വബന്ധനായൂപായ |
| തക്ഷതി | — സാധുസമ്പാദയന്തി |
| യേ ച അർവ്വതേ | — അരണവതേ അശ്വായ |

| | |
|---|---|
| പചനം സം–ഭരന്തി | — പാകസാധനം കാഷ്ഠഭാണ്ഡാദി കം സമ്പാദയന്തി |
| ഉതോ നഃ തേഷാം | — അപിച അസ്മൽ സംബന്ധി നാം ഋത്വിജാം |
| അഭി–ഗൂർത്തിഃ ഇന്വതു | — സർവ്വഥാകരണീയമിതി ബുദ്ധിഃ സങ്കല്പഃ വ്യാപ്നോതു |

അർത്ഥം–യൂപത്തിന്നു് (യാഗപശുവിനെ, ആടായാലും കുതിരയായാലും കെട്ടാനുള്ള മരക്കാൽ) പററിയ വൃക്ഷംവെട്ടുന്നവരും, വെട്ടിമുറിച്ച കഷണങ്ങൾ ഏററികൊണ്ടുവരുന്നവരും, യൂപത്തിന്നു് മുകൾഭാഗത്തു് സ്ഥാപിക്കേണ്ടും തലപ്പു് കുതിരയെ കെട്ടുന്നതിനു്വേണ്ടപോലെ ഒരുക്കുന്നവരും കുതിരയെ പാകം ചെയ്യുവാനുള്ള വിറകിൻകെട്ടു് സംഭരിക്കുന്നവരും ആരെല്ലാമോ, നമ്മളേ സംബന്ധിച്ച ആ ഋത്വിക്കുകളുടെ ബുദ്ധി, ഏതു വിധത്തിലും യാഗമനുഷ്ഠിക്കണമെന്ന സങ്കല്പം, വ്യാപിക്കട്ടെ, ഫലയുക്തമാവട്ടെ.

7 ഉപപ്രാഗാൽ സുമന്മേധായി മന്മ
ദേവാനാമാശാ ഉപവീതപൃഷ്ഠഃ
അന്വേനം വിപ്രാ ഋഷയോമദന്തി
ദേവാനാം പുഷ്ടേ ചകൃമാസുബന്ധും

അന്വയം:–

| | |
|---|---|
| മന്മ | — മനനീയം ഫലം |
| സു–മൽ ഉപ പ്ര അഗാൽ (സ്വയമേവ മാദയി തൃതമേ) മേ അധായി | — സ്വയം ഉപപ്രൈതു |
| | — മയിധീയതേ, ഫലഭൂത്യാ അശ്വഃ ആഗതഃ സചതയാ ധാര്യതേ |
| വീത–പൃഷ്ഠഃ | — കാന്തപൃഷ്ഠഃ അയം |
| ദേവാനാം ആശാഃ (പൂരയിതും) ഉപ | — ഉപഗച്ഛതു |

| | |
|---|---|
| ഏനം സു–ബന്ധും | — ശോഭനബന്ധനമശ്വം |
| ദേവാനാം പുഷ്ടേ ചകൃമ | — പോഷണായ കുമ്മഃ |
| (തം ച) വിപ്രാഃ | — മേധാവിനഃ ഋത്വിജഃ |
| ഋഷയഃ | — അതീന്ദ്രിയദ്രഷ്ടാരോന്യേ വിപ്രാഃ |
| അനു മദന്തി | — അനുമോദന്താം സമ്യക് കൃതമിതി പരി തുഷ്യന്തു |

അത്ഥം—മഹത്തായ ഫലം താനേ വന്നുചേരട്ടെ. സ്വയം ദേവന്മാരെ സന്തോഷിപ്പിയ്ക്കുന്ന എനിയ്ക്ക്, ഫലശ്രുതികൊണ്ട് കുതിര വന്നുചേൻവല്ലൊ എന്നാൽ അതു് ധരിയ്ക്കപ്പെട്ടിരിയ്ക്കുന്നു, എൻെറ അധീനത്തിൽ വന്നിരിയ്ക്കുന്നു. തെളിവുററ പിൻഭാഗത്തോടുകൂടിയ ആ കുതിര ദേവന്മാരുടെ ആശകം പൂരിപ്പിയ്ക്കുവാനായി അടുത്തുവരട്ടെ. നന്നായി ബന്ധിച്ച ആ കുതിരയെ ദേവന്മാക്കു് പോഷണത്തിന്നായി സമപ്പിയ്ക്കുന്നു. ആ കമ്മത്തെ മേധാവികളായ ഋത്വിക്കുകളും അതീന്ദ്രിയദ്രഷ്ടാക്കളായ ഋഷികളും അനുമോദിയ്ക്കട്ടെ; വേണ്ടപോലെ ചെയ്യപ്പെട്ടു എന്നു് പരിതോഷിയ്ക്കട്ടെ

8 യദ്വാജിനോദാമസന്ദാനമവ്വതോ
യാശീഷണ്യാരശനാരജ്ജുരസ്യ
യദ്വാഘാസ്യപ്രഭൃതമാസ്യേ ƒ ƒ തൃണം
സവ്വാതാതേഅപിദേവേഷ്വസ്തു

അന്വയം:—

| | |
|---|---|
| വാജിനഃ യൽ ദാമ | — ഗമനവതോശ്വസ്യ ഗ്രീവാബദ്ധാരജ്ജുഃ |
| (യദ്വ) അസ്യ അവ്വതഃ സം–ദാനം | — അശ്വസ്യ സമ്യഗവച്ഛേദകം, ബന്ധകം പാദബന്ധനമസ്തി |
| യാ (ച) അസ്യ ശീഷണ്യാ രശനാ രജ്ജുഃ | — ശിരസിബദ്ധാ ഖലീനരജ്ജുഃ അസ്തി |

| | |
|---|---|
| യൽ വാ ഘ ആസ്യേ | |
| പ്ര–ഭൃതം തൃണം | — പ്രക്ഷിപ്തം തൃണമസ്തി |
| സർവ്വാ താ അപി തേ | — സർവ്വാണി താന്യപി തവസംബന്ധീനി |
| ദേവേഷു അസ്തു | — സന്തു, ദേവേഷുമദ്ധ്യേ ഭവന്തു, ദേവത്വം പ്രാപ്നുവന്തു |

(അത്രോപയുക്താനാം സർവ്വേഷാം ദേവത്വംകില, അശ്വസ്യതൽ പ്രാപ്തിഃ ന ആശംസനീയാ)

അർത്ഥം–ഗമനശീലമിയന്ന കതിരയുടെ കഴുത്തിൽ കെട്ടിയ കയറും, കാലുകരം മടക്കിച്ച് കെട്ടിയ കെട്ടും തലയിൽ കെട്ടി ദേഹത്തോട്ട് ചേൎന്ന കയറും, അതിന്റെ വായിൽ നിറച്ചിട്ടുള്ള പുല്ലും—നിന്നെ സംബന്ധിയ്ക്കുന്ന ഇവയെല്ലാംതന്നെ (അല്ലയോ അശ്വമേ,) ദേവന്മാരിലെത്തട്ടെ, ദേവത്വം പ്രാപിക്കട്ടെ. (കതിരയുടെ ഉപയുക്തങ്ങളാതന്നെ ദേവത്വം പ്രാപിക്കമ്പോരം കതിരക്ക ദേവത്വം ആശംസിക്കേണ്ടതില്ലല്ലൊ )

9 യദശ്വസ്യക്രവിഷോ മക്ഷികാശ

യദ്വാസ്വരൌ സ്വധിതൌരിപ്തമസ്തി

യദ്ധസ്തയോശ്ശമിതുര്യന്നഖേഷു

സർവ്വാതാതേ അപിദേവേഷ്വസ്തു

അന്വയം:—

| | |
|---|---|
| അശ്വസ്യ ക്രവിഷഃ | — തദവയവഭൂതസ്യ ആമമാംസസ്യ |
| യൽ മക്ഷികാ ആശ | — യദംശം അക്ഷേയൽ |
| വാ സ്വരൌ | — അഥവാ പശുവ്രശ്ചനകാലേ |
| യൽ രിപ്തം അസ്തി | — ലിപ്തമസ്തി |
| (അഥവാ) സ്വ–ധിതൌ | — ഛേദനകാലേച അവദാനകാലേ യൽ രിപ്തമസ്തി |

യൽ ശമിതുഃ ഹസ്തയോഃ (ലിപ്തമസ്തി)
(വിശസനകാലേ) യൽ (പ) നഖേഷു (ലിപ്തം)

| | |
|---|---|
| താ സർവ്വാ അപി | — താനി സർവ്വാണി അപി |
| (ഹേ അശ്വ,) തേ | — തവസംബന്ധീനി |
| ദേവേഷു അസ്തു | — സന്തു, ദേവേഷു സന്തോഷാർത്ഥായ ഭവന്തു |

അർത്ഥം—കുതിരയുടെ ആമ (വയററിലെ) മാംസത്തിൽ ഈച്ച ഭക്ഷിച്ചതു്, അതിനെ അറുക്കുമ്പോഠം പുറത്തുവന്നതു്, അതിനെ മുറിക്കുമ്പോഴും, ശുദ്ധമാക്കുമ്പോഴും കയ്യിൽ പുരണ്ടതു്, ശമിതാവിൻെറ (അറക്കുന്ന ആളുടെ) കയ്യിൽ പുരണ്ടതു്, നഖങ്ങളിൽ പുരണ്ടതു്—നിന്നെപ്പററിയ ഇതെല്ലാം അല്ലയോ അശ്വമേ, ദേവന്മാരിൽ ഭവിക്കട്ടെ, ദേവന്മാരുടെ സന്തോഷത്തിന്നായിത്തീരട്ടെ, ദേവത്വം പ്രാപിക്കട്ടെ.

10 യദൂവധ്യമുദരസ്യാപവാതി
യ ആമസ്യ ക്രവിഷോ ഗന്ധോ അസ്തി
സുകൃതാതച്ഛമിതാരഃ കൃണ്വന്തൂ
തമേധം ശൃതപാകം പചന്തു (വ. 8)

അന്വയം:—

| | |
|---|---|
| ഉദരസ്യ (സംബന്ധി) | |
| യൽ ഊവധ്യം | — ഈഷജ്ജീർണ്ണം തൃണം, പുരീഷം |
| അപ—വാതി | — അപഗച്ഛതി |
| യഃ (ച) ആമസ്യ | |
| ക്രവിഷഃ | — അപക്വസ്യമാംസസ്യ |
| ഗന്ധഃ അസ്തി | — ലേശോസ്തി |
| തൽ (സർവ്വം) ശമിതാരഃ | — വിശസനകർത്താരഃ |
| സു—കൃതാ കൃണ്വന്തു | — ദോഷരഹിതം കുർവ്വന്തു |
| ഉത മേധം | — അപിചമേധ്യം, യജ്ഞാർഹം പശ്വവയവം |
| ശൃത—പാകം പചന്തു | — ദേവയോഗ്യപാകോപേതം പചന്തു |

അൎത്ഥം—കുതിരയുടെ വയററിലെ ഏതാനും ദഹിച്ച പുല്ലി ൻെറ പ്രാണകം, ദഹിക്കാതെ വയററിൽ കിടക്കുന്നതിൻെറ ചെറുഗന്ധം, ഇതെല്ലാം ശമിതാക്കൾ കേടററതാക്കട്ടെ. കൂടാതെ, പരിശുദ്ധമായി യജ്ഞാൎഹമായതിനെ ദേവന്മാൎക്ക പററിയ വേവോടുകൂടി (ദേവന്മാൎക്ക് അധികം വേവരുത്, നന്ന കറച്ചു മാവരുത്; തിളച്ചു വേവേവേണ്ടു.) പാകം ചെയ്യട്ടെ.

11 യത്തേഗാത്രാദഗ്നിനാപച്യമാനാ

ദഭിശൂലംനിഹതസ്യാവധാവതി

മാതദ്ഭൂമ്യാമാശ്രിഷന്മാതൃണേഷു

ദേവേഭ്യസ്തദുശദ്ഭ്യോരാതമസ്തു

അന്വയം:—

(ഹേ അശ്വ) തേ അഗ്നിനാ പച്യമാനാൽ ഗാത്രാൽ
യൽ അവ—ധാവതി — നിൎഗ്ഗച്ഛതി
(തഥാ) നി—ഹതസ്യ — നിശ്ശേഷേണഹതസ്യ
തവയദംഗംരസരൂപം
ശൂലം അഭി — അഭിലക്ഷ്യാവധാവതി
തൽ ഭൂമ്യാം മാ ആ
ശ്രിഷൽ — ആശ്ലിഷ്ടംമാഭൂൽ
(പാകസമയേ തഥാ)
മാ തൃണേഷു — വിശസനസമയേ ദൎഭേഷുമാ
അപഗച്ഛതു
തൽ ഉശൽ—ഭ്യഃ ദേവേഭ്യഃ— താദൃശംകൃത്സ്നംഹവിഃ കാമ
യമാനേഭ്യഃ ദേവേഭ്യഃ
രാതം അസ്തു — ദത്തം ഭവതു

അൎത്ഥം—അല്ലയോ അശ്വമേ, തീയ്യിൽ വേവിക്കപ്പെടുന്ന നിൻെറ ഉടലിൽ നിന്ന് പുറത്തു വരുന്നതും, കൊല്ലപ്പെട്ട നി ൻെറ അവയവം തീയ്യിൽ തിളച്ചു പൊങ്ങുമ്പോൾ ദ്രാവകമായി വരുന്നതുമായ ഹവിസ്സ് നിലത്തു തെറിയ്ക്കരുത്. വേവിക്കു മ്പോൾ ദൎഭപ്പുല്ലിൽ തെറിച്ചു പോകരുത്. ആ ഹവിസ്സു മുഴു വൻ കിട്ടാനാഗ്രഹിയ്ക്കുന്ന ദേവന്മാൎക്ക് നല്ലപ്പെട്ടതായി ഭവി ക്കട്ടെ.

12 യേ വാജിനം പരിപശ്യന്തി പക്വം
യ ഈമാഹുസ്സുരഭിർന്നിർഹരേതി
യേ ചാർവ്വതോമാംസഭിക്ഷാമുപാസത
ഉതോതേഷാമഭിഗൂർത്തിർന്ന ഇന്വതു

അന്വയം:—

യേ പക്വം വാജിനം — അശ്വം, തദവയവം
പരി— പശ്യന്തി — പരിതഃ പാവനബുദ്ധ്യാ ഈക്ഷന്തേ
യേ ''ഈം സുരഭിഃ (അതഃ) നിഃ ഹര'' ഇതി ആഹുഃ — യേ ചൈനം ''ശോഭനഗന്ധഃ നിശ്ശേഷേണ ദേവേഭ്യോ ഹര'' ഇത്യാഹുഃ
(കിം ച) യേ ച അർവ്വതഃ — അശ്വസ്യ
മാംസ—ഭിക്ഷാം
ഉപ—ആസതേ — കാംക്ഷന്തേ
ഉതോ തേഷാം
അഭി—ഗൂർത്തിഃ — സങ്കല്പഃ, ഉദ്യമനം
നഃ ഇന്വതു — അസ്മാൻ വ്യാപ്നോതു

സാരം—യാവർ, വേവിച്ച കുതിരമാംസം പരിശുദ്ധബുദ്ധിയോടുകൂടി എമ്പാടും നോക്കി, ''ഈ സുഗന്ധമുള്ള വസ്തുക്കൾ ദേവന്മാർക്ക കൊടുക്കുക'' എന്നു പറയുന്നുവോ, കുതിരമാംസത്തെ (ഹോമിച്ചതു് കഴിച്ച ബാക്കി യാവർ) കാംക്ഷിക്കുന്നുവോ, അവരുടെ ആ സങ്കല്പത്തിന് ആഗ്രഹത്തിന്, ഫലം വന്നുചേരട്ടെ (കാര്യത്തിലും ഗന്ധത്തിലും അത്ര ആകർഷകമാവണം എന്നു സാരം )

13 യന്നീക്ഷണം മാംസ്പചന്യാ ഉഖായാ
യാപാത്രാണി യൂഷ്ണ ആസേചനാനി
ഊഷ്മണ്യാപിധാനാചരൂണാ
മങ്കാസ്സൂനാഃ പരിഭൂഷന്ത്യശ്വം

അന്വയം:—

യൽ മാംസ്വചന്യാഃ

| | |
|---|---|
| ഉഖായാഃ | — മാംസപചന്യാഃ സ്ഥാല്യാഃ |
| നി–ഈക്ഷണം | — പാകപരീക്ഷാസാധനംകാഷ്ഠം |
| (തഥാ) യാ പാത്രാണി | |
| യൂഷ്ണഃ | — കഥിതസ്യരസസ്യ |
| ആ–സേചനാനി | — ആസേചനസാധനാനി |
| (തഥാ) ഊഷ്മണ്യാ | — ഊഷ്മനിവാരണാർഹാണി പാത്രാണി |
| (തഥാ) ചരൂണാം | — മാംസപൂർണ്ണാനാം പാത്രാണാം |
| അപി–ധാനാ | — അപിധാനാനി |
| (തഥാ) അങ്കാഃ | — ഹൃദയാദ്യവയവാങ്കന സാധനാഃ |
| സൂനാഃ | — അവദാനസാധനാഃ സ്വധിത്യാദയഃ |
| (ഏതം) അശ്വം | — അശ്വാവയവം |
| പരി ഭൂഷന്തി | — പരിതോഭൂഷയന്തി |

അർത്ഥം—മാംസം വേവിയ്ക്കുന്ന ഉരുളികളിൽ വേവുനോക്കാൻ ഇളക്കാനുള്ള മരക്കയ്യിൽ, നീക്കിവെച്ച രസം നളിയ്ക്കുന്ന ഉപകരണങ്ങൾ, ചൂടാററാനുള്ള പാത്രങ്ങൾ, മാംസം നിറഞ്ഞ പാത്രങ്ങൾക്കുള്ള അടപ്പുകൾ, ഹൃദയം മുതലായവ അടയാളപ്പെടുത്താനുള്ള സാധനങ്ങൾ മുറിയ്ക്കാനുള്ള കത്തികൾ മുതലായവയെല്ലാം കുതിരയെ (അതിൻെറ ജഡത്തെ) അലങ്കരിക്കുന്നു.

14 നിക്രമണം നിഷദനം വിവർത്തനം
യച്ച പഡ്ബീശമർവ്വതഃ
യച്ച പപൗയച്ചഘാസിംജഘാസ
സർവ്വാതാതേഅപിദേവേഷ്വസ്തു

*25

അന്വയം:–

| | |
|---|---|
| അർവ്വതഃ (യത്) | |
| നി–ക്രമണം | — അശ്വസ്യനിതരാംക്രമണം |
| നി–സദനം | — നിതരാം സീദനം |
| വി–വർത്തനം | — വിവിധവർത്തനം |
| യത് ച പഡ്ബീശം | — പാദബന്ധനം |
| യത് ച പപൌ | — യദുദകമപിബത് |
| യത് ച ഘാസിം | — അദനീയം തൃണാദികം |
| ജഘാസ | — അഭക്ഷയത് |
| (ഹേ അശ്വ,) സർവ്വാ | |
| തേ താ അപി | — തവതാനി സർവ്വാണ്യപി |
| ദേവേഷു അസ്തു | — സന്തു, വ്യാപ്നോതു |

അർത്ഥം—കതിരയുടെ നടത്തം, ഇരുത്തം, (കിടപ്പ്) മററ പല വിധത്തിലുള്ള പ്രവർത്തനം, കാൽ ബന്ധനം, കുടിച്ച വെള്ളം, തിന്ന പുല്ല് മുതലായതു്, അല്ലയോ അശ്വമേ, നിന്റെ ഇവയെല്ലാം ദേവന്മാരിൽ ചേരട്ടേ ദേവത്വം പ്രാപിയ്ക്കട്ടെ.

15 മാത്വാഗ്നിരധ്വനയീദ്ധൂമഗന്ധി
മോഖാഭ്രാജന്ത്യഭിവിക്തജഘ്രിഃ
ഇഷ്ടം വീതമഭിഗൂർത്തംവഷട്കൃതം
തം ദേവാസഃ പ്രതിഗൃഭ്ണന്ത്യശ്വം (വ.9)

അന്വയം:–

| | |
|---|---|
| (ഹേ അശ്വ,) ത്വാ | |
| ധൂമ–ഗന്ധിഃ അഗ്നിഃ | — ത്വാം ധൂമേന വ്യാപ്തോഗ്നിഃ |
| മാ ധ്വനയീത് | — മാധ്വനയത്, ധൂമം ദൃഷ്ട്വാ ശബ്ദം മാ കരു |
| (ഉഖാ ച) ഭ്രാജന്തി | — അത്യന്താഗ്നിസംയോഗേന ദീപ്താ |

| | |
|---|---|
| ജഗ്ഹ്രിഃ ഉഖാ മാ അഭി വിക്ത | — താപേന ജിഘ്രന്തീ സ്ഥാലീ അഭിതോമാചീചലൽ, താപാതിശയേന മാനീനശൽ |
| തം അശ്വം ഇഷ്ടം | — ഹോതുമിഷ്ടിതം |
| വീതം | — ഹോമായാനീതം |
| അഭി-ഗൂർത്തം | — ആഭിമുഖ്യേന പ്രദാനായോദ്യതം |
| വഷട്-കൃതം | — വഷട്കാരേണ ദേവസംസ്കൃതം |
| (തം) ദേവാസഃ പ്രതി ഗൃഭ്ണന്തി | — പ്രതിഗൃഹ്ണന്തി |

അർത്ഥം-അല്ലയോ അശ്വമേ, നിന്നെ, പുകയുടെ ഗന്ധമററ അഗ്നി (പുക പരത്തുന്ന അഗ്നി) ശബ്ദിപ്പിയ്ക്കരുത്, പുക കണ്ട് നീ ശബ്ദമുണ്ടാക്കരുത്. (കുതിരയുടെ ശബ്ദം കർമ്മഭംഗകരമാണ്, പ്രായശ്ചിത്ത വിഷയമാണ്.) പിന്നെ തീയാളിക്കത്തി ചൂടേററ് ഉരുളി പഴക്കരുത്. ഹോമിയ്ക്കാൻ ഉദ്ദിഷ്ടമായ ആ കുതിരയെ, ഹോമകുണ്ഡത്തിന്നടുത്തണച്ച് നേരേ ഹോമിയ്ക്കുവാൻ ഒരുങ്ങിയതിനെ, വഷട്കാരമെന്ന ദേവസംസ്കാരത്തോടുകൂടി ദേവന്മാർ പ്രതിഗ്രഹിയ്ക്കുന്നു, സ്വീകരിക്കുന്നു.

16 യദശ്വായവാസ ഉപസ്തൃണ

ന്ത്യധീവാസംയാ ഹിരണ്യാന്യസ്മൈ

സന്ദാനമർവ്വന്തം പഡ്ബീശം

പ്രിയാദേവേഷ്വായാമയന്തി

അന്വയം:—

| | |
|---|---|
| അശ്വായ അധീവാസം യത് വാസഃ | — ഉപര്യാഛാദനയോഗ്യം |
| ഉപ-സ്തൃണന്തി | — സർവ്വതഃ ആഛാദയന്തി |
| (തഥാ) അസ്മൈ യാ ഹിരണ്യാനി | — അശ്വായയാനിസൌവർണ്ണരാജത കാംസ്യാനി കല്പയന്തി |

(തഥാ) അർവന്തം — അർവ്വതഃ (ഷഷ്ഠ്യർത്ഥേ ദ്വിതീയാ)
സം–ദാനം — ശിരോബന്ധനം
പഡ്ബീശം — പാദബന്ധനം
(ഏതാനി) പ്രിയാ — ദേവാനാം പ്രിയതരാണി
ദേവേഷു ആ യമയന്തി — പ്രാപയന്തി

അർത്ഥം–കുതിരയുടെ മുകാംഭാഗം ഏതു വസ്ത്രം കൊണ്ടു മൂടുന്നുവോ, അതിന്നു് സ്വർണ്ണം, വെള്ളി, ഓട്ട് എന്നിവകൊണ്ടു് എന്തൊക്കെയുണ്ടാക്കീട്ടുണ്ടോ, അതിന്റെ തലയിലെ കെട്ട്, കാലിലെ കെട്ട്, എന്നിവയൊക്കെയും, അവ ദേവന്മാക്കു് ഇഷ്ടപ്പെട്ടവയായി, അവരിലെത്തിച്ചേരുന്നു

17 യത്തേസാദേമഹസാ ശൂകൃതസ്യ
പാർഷ്ണ്യാവാകശയാവാതുതോദ
സ്രുചേവതാഹവിഷോഅധ്വരേഷു
സർവ്വാതാതേബ്രഹ്മണാസൂദയാമി

അന്വയം –

| | |
|---|---|
| മഹസാ ശൂകൃതസ്യ | — ബലേനശൂൽകാരം കർവ്വതഃ |
| തേ സാദേ | — തവസദനേ, ആഗമനേ നിമിത്തഭൂതേ |
| (ത്വാം) പാർഷ്ണ്യാ വാ | |
| കശയാ വാ തുതോദ | — വ്യഥയതിസ്മ |
| യത് തേ താ സർവ്വാ | — തവയാനി താനിസർവ്വാണി |
| അധ്വരേഷു ബ്രഹ്മണാ താ | — യാഗേഷു മന്ത്രേണതാനി |
| ഹവിഷഃ സ്രുചാ–ഇവ | — ഹവിഃ സ്രുചായഥാ സൂദയതിതഥാ |
| സൂദയാമി | — ആഹുതിത്വേനക്ഷരാമി |

അർത്ഥം–(അശ്വമേ) ബലത്തോടുകൂടി 'ശൂ' എന്ന ശബ്ദം പുറപ്പെടുവിച്ച് യാത്രയിൽ നീ നിന്നപ്പോഴം, നിന്നെ കാൽ മടമ്പുകൊണ്ടും, ചാട്ടവാർകൊണ്ടും (തെളിക്കുന്നവൻ) വേദനി

പ്പിച്ചവല്ലൊ. ആയവ (ആ വ്യസനം) മുഴവൻ യാഗങ്ങളിൽ മന്ത്രത്താൽ, സ്രുക്കകൊണ്ട് ഹവിസ്സ് (ഹോമിച്ച്) ദഹിപ്പിക്കന്ന പോലെ, ആഹൂതിത്വംകൊണ്ട് ഇല്ലാതാക്കന്നു. (നിന്നെ ഹോമിച്ച് ആ വ്യസനം ശമിപ്പിക്കുന്നു.)

18 ചതുസ്ത്രിംശദ്വാജിനോദേവബന്ധോ

വ്ങ്ക്രീരശ്വസ്യസ്വധിതിസ്സമേതി

അച്ഛിദ്രാഗാത്രാവയുനാകൃണോത

പരുഷ്പരുരനുഘുഷ്യാവിശസ്ത

അന്വയം:–

വാജിനഃ അശ്വസ്യ

| | |
|---|---|
| ദേവ–ബന്ധോഃ | — ദേവാനാം പ്രിയസ്യ |
| ചതുഃ–ത്രിംശൽ വങ്ക്രീഃ | — ഏതൽസംഖ്യാനി ഉഭയപാർശ്വാസ്ഥീനി |
| സ്വ–ധിതിഃ | — ഛേദനസാധനോസിഃ |
| സം ഏതി | — സമ്യക് ഗച്ഛതി |
| (ഹേ ശമിതാരഃ, അശ്വസ്യ) ഗാത്രാ | |
| അച്ഛിദ്രാ | — അവയവാനി അച്ഛിദ്രാണിയഥാ ഭവന്തിതഥാ |
| വയുനാ കൃണോത | — പ്രജ്ഞാനാനി കുരുത |

(ഹൃദയ ജിഹ്വാ വക്ഷഃ പ്രഭൃതീനി പ്രജ്ഞായ മദ്ധ്യേഛിന്നാനി മാ കുരുത)

| | |
|---|---|
| (തദർത്ഥം) പരുഃ–പരുഃ | — പ്രതിപർവ്വം, പ്രത്യവയവം |
| അനു–ഘുഷ്യ | — ഇദമവദ്യം ഇതിസംശബ്ദ്യൈവ |
| വി ശസ്ത | — വിശസനം കുരുത |

സാരം:–വേഗവാനായ കുതിരയുടെ, ദേവന്മാൎക്ക് പ്രിയമായ ശരീരത്തിൽ രണ്ടു ഭാഗങ്ങളിലുമുള്ള മുപ്പത്തിനാല് എല്ലുകറിന്മേൽ വെട്ടുകത്തി ചെല്ലുന്നു. അല്ലയോ ശമിതാക്കളേ, കുതിരയുടെ അവയവങ്ങളെ മുറിയാതെ മനസ്സിരുത്തി വേർ

പെടുത്തുക ഹൃദയം, നാവ്, മാറിടം മുതലായവ ഇടയിൽ മുറിയാതെയാക്കുക അതിന്നവേണ്ടി ഓരോ അവയവം കീറുമ്പോഴും ഇതു് കൊള്ളേണ്ടതു്, ഇത് തള്ളേണ്ടതു് എന്ന പറഞ്ഞുകൊണ്ടു് കീറുക (യാഗത്തിൽ ആടിന്നു് ഇരുപത്താറെല്ലുകളേ വേർപെടുത്താനുള്ളു )

19 ഏകസ്ത്വഷ്ടുരശ്വസ്യാ വിശസ്താ

ദ്വായന്താരാ ഭവതസ്തഥ ഋതുഃ

യാതേ ഗാത്രാണാമൃതുഥാ കൃണോമി

താതാപിണ്ഡാനാം പ്രജുഹോമ്യഗ്നൗ

അന്വയം –

| | |
|---|---|
| ത്വഷ്ടുഃ അശ്വസ്യ | — ദീപ്തസ്യാശ്വസ്യ |
| വി–ശസ്താ ഏകഃ | — വിശസനസ്യകർത്താ ഏക ഏവ |
| (സഃ കഃ?) ഋതുഃ | — ഏതദുപലക്ഷിതഃ കാലാത്മാ |
| തഥാ ദ്വാ യന്താരാ | — നിയമിതാരൌ, അഹോരാത്രേ ദേവൌ |

(തൌ ഋത്വിക്ഷു) ഭവതഃ
(ഹേ അശ്വ ) തേ ഗാത്രാണാം (മധ്യേ)
യാ ഋതു–ഥാ കൃണോമി — കാലേകാലേ ഛിനദ്മി
പിണ്ഡാനാം (മധ്യേ)
താ–താ — താനി താനി
അഗ്നൌ പ്ര ജുഹോമി — പ്രകർഷേണ ഹുതം കരോമി

അർത്ഥം—തെളിവുററ കതിരയുടെ ശമിതാവ് ഒരുത്തൻ മാത്രമാണ്— ഋതു എന്ന സൂചിതവാക്കാൽ അറിയേണ്ടും കാലാത്മാവായ സർവ്വേശ്വരൻ തെളിയുന്ന രണ്ടുപേരോ, പകലിരവുകളാകുന്ന ദേവന്മാർ അവർ ഋത്വിക്കുകളിൽ ഭവിക്കുന്നു അല്ലയോ അശ്വമേ നിൻെറ ഹൃദയം മുതലായ അവയവങ്ങളെ കാലത്തിൽ കാലത്തിൽ (ഋത്വിക്കായ) ഞാൻ ഛേദിക്കുന്ന മാംസപിണ്ഡങ്ങളിൽ നിന്നു് ശാസ്ത്രപ്രകാരം അതാതിനെ അഗ്നിയിൽ ഹോമിക്കുന്നു

20 മാത്വാതപൽപ്രിയ ആത്മാപിയന്തം

മാസ്വധിതിസ്തന്വ ആതിഷ്ഠിപത്തേ

മാതേഗൃധ്നരവിശസ്താതിഹായ

ഛിദ്രാഗാത്രാണ്യസിനാമിഥൂകഃ

അന്വയം:—

| | |
|---|---|
| (ഹേ അശ്വ) അപി–യന്തം ത്വാ | — ദേവാൻ പ്രതിഗച്ഛന്തം ത്വാം |
| പ്രിയഃ ആത്മാ | — ഭോഗായതനത്വാൽ തവപ്രിയ തരോദേഹഃ |
| മാ തപൽ | — തപ്തം മാകാർഷീൽ, വിയോഗ ജനിതാ വ്യഥാമാഭൂൽ |
| സ്വ–ധിതിഃ തേ തന്വഃ | — ശസ്ത്രം തവതന്വഃ |
| മാ ആ തിസ്ഥിപൽ | — ത്വയിചിരമാസ്ഥിതാനി മാകാർഷീൽ |
| (തഥാ) തേ ഗാത്രാണി ഗൃധ്നുഃ | — കേവലമാംസഗ്രഹണേപ്സുഃ |
| അവി–ശസ്താ | — വിശസനേ അകുശലഃ ശമിതാ |
| അതി–ഹായ | — ന്യൂനാതിരേക ഭാവേനതത്ത ദങ്ഗമതിക്രമ്യമധ്യേ |
| മിഥു | — മിഥ്യാ വ്യർത്ഥം |
| അസിനാ ഛിദ്രാ | — ഛിദ്രാണി, തിര്യക്ഛിന്നാനി |
| മാ കഃ | — മാകാർഷീൽ |

അർത്ഥം—അല്ലയോ അശ്വമേ, ദേവന്മാരെ പ്രാപിക്കുന്ന നിന്നെ ഭോഗസുഖസിദ്ധികൊണ്ട് നിനക്ക് പ്രിയമായ ദേഹം (കുടുംബത്തോടുള്ള) വിരഹത്താൽ തപിക്കരുത്. വ്യസനിക്കരുത്. ആയുധം നിന്റെ ശരീരാവയവങ്ങളിൽ ഏല്പിച്ച മുറിവ് നീണ്ടുനില്ക്കരുത്. അസമർത്ഥനായ ശമിതാവ് നിന്റെ അവയവങ്ങളെ കൂടിയോ, കുറഞ്ഞോ, അസ്ഥാനത്ത്, അങ്ഗങ്ങളുടെ നടുക്ക് മുറിച്ച്, വിലങ്ങനെയുള്ള കഷ്ണങ്ങളാക്കരുത്.

21 നവാ ഉ ഏതന്മ്രിയസേനരിഷ്യസി

ദേവാ ഇദേഷി പഥിഭിസ്സുഗേഭിഃ

ഹരീതേയുഞ്ജാ പൃഷതീ അഭൂതാ

മുപാസ്ഥാ ദ്വാജീധുരിരാസഭസ്യ

അന്വയം:-

(ഹേ അശ്വ,) ന വൈ ഉ — നൈവഖല്വ, നൈവ ഇദാനീം ഇതരാശ്വവൽ

ഏതൽ മ്രിയസേ — മ്രിയസേ (ദേവത്വപ്രാപ്ത്യാ)

(അത ഏവ) ന രിഷ്യസി — ന ഹിംസ്യതേ

സു-ഗേഭിഃ പഥി-ഭിഃ — ദേവയാനലക്ഷണൈഃ ശോഭന ഗമനൈർമ്മാർഗ്ഗൈഃ

ദേവാൻ ഇൽ ഏഷി — ദേവാനേവ പ്രാപ്നോഷി

തേ ഹരീ — ത്വാം വോഢും ഇന്ദ്രസ്യാശ്വൌ

യുഞ്ജാ അഭൂതാം — രഥേയുക്തൌ ഭവിഷ്യതഃ

(തഥാ) പൃഷതീ — മരുതാം വാഹനഭൂതൌ പൃഷത്യൌ (യുഞ്ജാ അഭൂതാം)

(തഥാ) രാസഭസ്യ ധുരി — അശ്വിനോർവ്വാഹനസ്യ സ്ഥാനേ വർത്തമാനസ്യ

വാജീ ഉപ അസ്ഥാൽ — ഉപസ്ഥാസ്യതി, വഹതി

(ദേവത്വം ഗച്ഛതസ്തവഗമനായ ഇന്ദ്രാദയഃ സ്വസ്വവാഹനാനി പ്രേഷയന്തി.)

അർത്ഥം—ഇപ്പോൾ മരുതരത്തിലും മററൊരുകുതിരയെപ്പോലെയല്ല, അശ്വമേ, നീ മരിച്ചിരിയ്ക്കുന്നതു്; ദേവത്വപ്രാപ്തിയോടു കൂടിയാണു്. നീ എന്നി ആരാലും ഉപദ്രവിയ്ക്കപ്പെടുകയില്ല, ദേവയാനങ്ങളായ നല്ല മാർഗ്ഗങ്ങളിലൂടെ നീ ദേവന്മാരെ തന്നെ പ്രാപിയ്ക്കുന്നു. നിന്നെ വഹിയ്ക്കാൻ ഇന്ദ്രൻെറ കുതിരകളായ ഹരികൾ തേരിൽ പൂട്ടപ്പെട്ടു. അതുപോലെ മരുത്തുക്കളുടെ വാഹനങ്ങളായ പുള്ളിമാനുകൾ തേരിൽ പൂട്ടപ്പെട്ടു. അശ്വികളുടെ വാഹനമായ കഴുതയുടെ സ്ഥാനത്തുള്ള കുതിര നിൻെറ അടുത്തുവരും, വഹിയ്ക്കും. ദേവത്വം നേടിയ നിൻെറ യാത്രയ്ക്കു് ഇന്ദ്രാദി ദേവന്മാർ അവരവരുടെ വാഹനങ്ങളയയ്ക്കുന്നു.

22 സുഗവ്യംനോവാജീസ്വശ്വ്യം
പുംസഃ പുത്രാ ഉത വിശ്വാപുഷംരയിം
അനാഗാസ്ത്വന്നോ അദിതിഃ കൃണോതു
ക്ഷത്രന്നോ അശ്വോവനതാംഹവിഷ്മാൻ (വ. 10)

അന്വയം:–

| | |
|---|---|
| വാജീ | — ആലഭ്യമാനോശ്വഃ |
| നഃ സു–ഗവ്യം | — ശോഭനേന ഗോസമൂഹേന യുക്തം |
| സു–അശ്വ്യം | — ശോഭനാശ്വ സമൂഹയുക്തം |
| വിശ്വ–പുഷം രയിം | — വിശ്വസ്യ പോഷകം ധനം |
| കൃണോതു | — കരോതു |
| ഉത പുംസഃ പുത്രാൻ | — പുമപത്യാൻ കൃണോതു |
| (കിംച) അദിതിഃ | — അദീനോശ്വഃ |
| നഃ അനാഗാഃ–ത്വം | — ഉക്താനാം ഫലാനാം ന്യൂനാതിരേക ജനിത പാപക്ഷയാഭാവേ അസംഭവാൽ അപാപത്വം കൃണോതു |
| (കിംച) ഹവിഷ്മാൻ | — ഹവിർഭൃതാവയവോപേതഃ |
| അശ്വഃ നഃ ക്ഷത്രം | |
| വനതാം | — അസ്മാകം ബലം കരുതാം |

അർത്ഥം—(ഈ യാഗത്തിൽ) കൊല്ലപ്പെടുന്ന കുതിര, നല്ല പശുക്കൂട്ടത്തോടും, നല്ല കുതിരക്കൂട്ടത്തോടും കൂടിയതും, ലോക വൃദ്ധികരവുമായ ധനം നമുക്ക് തന്നരുളട്ടെ. പിന്നെ നമുക്ക് പുരുഷസന്താനങ്ങളും ഉണ്ടാക്കട്ടെ. ശാസ്ത്രപ്രകാരമുള്ള ഫലങ്ങൾക്കായി ഏറ്റക്കുറച്ചിൽ കൂടാതെ നടന്നാൽ മാത്രം കിട്ടുന്ന അപാപത്വവും നമുക്കുണ്ടാക്കട്ടെ. കൂടാതെ ഹവിസ്സായിത്തീർന്ന അംഗങ്ങളോടുകൂടിയ കുതിര നമുക്ക് ബലമുണ്ടാക്കിത്തരട്ടെ.

വർഗ്ഗം–11–12–13 ത്രിഷ്ടുപ്ഛന്ദഃ

1 യദക്രന്ദഃ പ്രഥമംജായമാന

ഉദ്യന്ത്സമുദ്രാദുതവാപുരീഷാത്

ശ്യേനസ്യപക്ഷാഹരിണസ്യബാഹൂ

ഉപസ്തുത്യംമഹിജാതംതേഅർവൻ

അന്വയം –

| | |
|---|---|
| ഹേ അർവൻ | — അരന്നക ശലാശ്വ |
| യത് സമുദ്രാത് പ്രഥമം | |
| ജായമാനഃ | — സൂര്യാത് പൂർവ്വമുല്പന്നഃ |
| ഉത വാ പുരീഷാത് | — പുരകാദുദകാത് |
| ഉത്–യൻ | — ജായമാനഃ |
| (സത്വം യത്) അക്രന്ദഃ | — യജമാനമനുഗൃഹീതും മഹാശബ്ദമകരോഃ |
| തേ മഹി ജാതം | |
| ഉപ–സ്തുത്യം | — മഹത്യുത്പത്തിഃ ഉപേത്യ സവൈസ്തോതവ്യാ |
| (കിംച തേ) പക്ഷാ | — പതനസാധനൌപക്ഷൌ |
| ശ്യേനസ്യ (പക്ഷാവിവ തവ) ബാഹൂഹരിണസ്യ | — ബാഹൂ ഇവ |

അർത്ഥം—അല്ലയോ ശീഘ്രഗാമിയായ അശ്വമേ, നീ ഒന്നാമതായി സൂര്യങ്കൽ നിന്ന് ഉല്പവായവനം പിന്നെ നിറഞ്ഞ വെള്ളത്തിൽ നിന്ന് പിറന്നവനം ആകയാലും, യജമാനനെ അനുഗ്രഹിപ്പാൻ ഉച്ചൈസ്ത്വരം പുറപ്പെടുവിച്ചതിനാലും നിന്റെ മഹത്തായ ജന്മം അടുത്തുവന്ന സ്തുതിയ്ക്കത്തക്കതാണ് പിന്നെ നിന്റെ ചിറകുകൾ (വേഗതയെ കാണിപ്പാൻ ചിറകുകൾ സങ്കല്പിച്ചിരിക്കുകയാണ്) പരുന്തിന്റേതുപോലെയും, കൈകൾ മാനിന്റേതുപോലെയുമാകുന്നു (രണ്ടും വേഗതയെക്കുറിക്കുന്നു)

2 യമേനദത്തംത്രിതഏനമായുന

ഗിന്ദ്രഏണംപ്രഥമോഅധ്യതിഷ്ഠൽ

ഗന്ധർവ്വോഅസ്യരശനാമഗൃഭ്ണാൽ

സൂരാദശ്വംവസവോനിരതഷ്ട

അന്വയം:-

| | |
|---|---|
| യമേന ദത്തം ഏനം | — നിയാമകേനാഗ്നിനാദത്തമശ്വം |
| ത്രിതഃ | — പൃഥിവ്യാദിഷുത്രിഷുസ്ഥാനേഷു വർത്തമാനഃ വായുഃ |
| അയുനക് | — രഥേന യോജിതവാൻ |
| (കിംച) ഏനം ഇന്ദ്രഃ | |
| പ്രഥമഃ അധി അതിഷ്ഠൽ | — മുഖ്യഃ അധിഷ്ഠിതവാൻ |
| അസ്യ രശനാം ഗന്ധർവ്വഃ | — സോമഃ |
| അഗൃഭ്ണാൽ | — അഗ്രഹീൽ |
| ഹേ വസവഃ, | — രശ്മയഃ (യൂയം) |
| സൂരാൽ അശ്വം നിഃ | |
| അതഷ്ട | — ആദിത്യാദതക്ഷത |

അർത്ഥം-നിയന്താവായ അഗ്നിയാൽ നല്കപ്പെട്ട കുതിരയെ ഭൂമിതൊട്ട മൂന്നു സ്ഥാനങ്ങളിലും വർത്തിക്കുന്ന വായു തേരിൽ പൂട്ടി. ഇന്ദ്രൻ മുമ്പനായി അതിൽ കയറി. സോമൻ അതിന്റെ കയർ (കടിഞ്ഞാൺ) പിടിച്ചു. അല്ലയോ രശ്മികളേ, നിങ്ങളാണല്ലൊ ആദിത്യങ്കൽ നിന്നു് കുതിരയെ ഉണ്ടാക്കിയതു്. (ആദിത്യന്റെ സപ്തവർണ്ണങ്ങളിലുള്ള രശ്മികളെ ഏഴു കുതിരകളെന്നു് സങ്കല്പിക്കുന്നു. ഇവിടേയും രശ്മികളാണു് കുതിരകൾക്കു് മൂലഭൂതമെന്നു് പറയുന്നു. അപ്പോൾ അശ്വം, ആ പദത്തിന്നു് വ്യാപകം എന്നർത്ഥമുണ്ടു്, അശ്വം സാങ്കല്പികമാണെന്നു് വരുന്നു. യാഗത്തിലെ അശ്വവും അതിന്റെ വിശസനവും സാങ്കല്പികമായിക്കൂടെന്നില്ല. പുരുഷസൂക്തത്തിൽ സാങ്കല്പിക പശുവിനെക്കൊണ്ടു് യാഗം ചെയ്ത ഋഷികൾ പിന്നീടുള്ള കാലങ്ങളിലും സാങ്കല്പികാശ്വത്താലാവാം യാഗം നടത്തിയതു്. അനന്തരകാലങ്ങളിൽ പശ്വാലംഭനം സങ്കല്പശക്തി കുറഞ്ഞപ്പോൾ യഥാർത്ഥമാക്കിയതാവാം.)

3 അസിയമോ അസ്യാദിത്യോ അർവ്വ
ന്നസി ത്രിതോ ഗുഹ്യേന വ്രതേന
അസി സോമേന സമയാവിപൃക്ത
ആഹുസ്തേ ത്രീണി ദിവിബന്ധനാനി

അന്വയം:—

ഹേ അർവ്വൻ, (ത്വം)
യമഃ അസി — നിയമിതാഗ്നിരസി (തേനദത്തത്വാൽ)
ഗുഹ്യേന വ്രതേന — യാഗാദിസാധനരൂപേണ ഗോപനീയകർമ്മണാ
ത്രിതഃ അസി — വായുരസി (വ്യാപകത്വാൽ)
(തഥാ) ആദിത്യഃ അസി — (തസ്മാൽ സംഭൃതത്വാൽ)
(കിംചത്വം) സോമേന
സമയാ — സമയഃ, കാലഃ തേന
വി—പൃക്തഃ അസി — സംപൃക്തഃ, ചന്ദ്രഗത്യധീനത്വാൽ കാലേന പൃക്തഃ ഭവസി
(ഹേ അശ്വ, ഏവം രൂപം) തേ ദിവി — ദ്യുലോകേ വർത്തമാനസ്യ തേ
ത്രീണി ബന്ധനാനി
ആഹുഃ — പുരാവിദഃ വദന്തി, (വസവഃ, ആദിത്യഃ ദ്യൌശ്ചേതിത്രീണി)

അർത്ഥം—അല്ലയോ അശ്വമേ, നീ നിയന്താവായ അഗ്നിയാകുന്നു (അഗ്നിയാൽ നല്കപ്പെട്ടതുകൊണ്ട് ) യാഗസാധനരൂപമായി ഗുഹ്യമായ കർമ്മത്താൽ, വ്യാപ്തികൊണ്ട് നീ വായുവാകുന്നു നീ ആദിത്യനാകുന്നു (ആദിത്യകൽ നിന്നുളവായതുമൂലം.) കൂടാതെ ചന്ദ്രനാൽ കാലത്തോടു ചേർക്കപ്പെട്ടവനാകുന്നു (കാലം ചന്ദ്രഗതിയ്ക്കധീനമാകയാൽ) അല്ലയോ അശ്വമേ, ഇപ്രകാരം രൂപമാന്ന നിനക്ക്, പഴങ്കഥയറിയുന്നവർ മൂന്ന് ഉൽപ്പത്തി കാരണങ്ങളം പറയുന്നു-വസുക്കളം, (രശ്മികൾ) ആദിത്യൻ, ദ്യോവ്.

4 ത്രീണിത ആഹുട്ദിവിബന്ധനാനി

ത്രീണ്യപ്സുത്രീണ്യന്തസ്സമുദ്രേ

ഉതേവമേ വരുണശ്ഛന്ഥ്സ്യർവ്വൻ

യത്രാത ആഹുഃ പരമം ജനിത്രം

അന്വയം:—

ഹേ അർവ്വൻ, തേ ദിവി — തവ ദ്യുലോകേ
ത്രീണി ബന്ധനാനി
ആഹുഃ — പൂർവ്വമുക്താനി
അപ്—സു (ച) ത്രീണി — ഭുവി അന്നം, സ്ഥാനം, ബീജം
ഇതിത്രീണി ബന്ധനാനി
(തഥാ) സമുദ്രേ അന്തഃ
ത്രീണി — അന്തരിക്ഷമദ്ധ്യേ മേഘോ
വിദ്യൽസ്തനിതമിതി ത്രീണി
ഉത—ഇവ വരുണഃ — അപിച പാപസ്യ വാരയിതാ
ത്വം (ഇവശബ്ദശ്ചാർത്ഥേ)
മേ തേ പരമം ജനിത്രം — മഹ്യം തവനിരതിശയംജന്മ
യത്ര ആഹുഃ — ത്രിഷുക്തേഷുസ്ഥാനേഷു
കഥയന്തി
(താദൃശം പ്രശസ്യം ജന്മ യജ്ഞസാധനഭാവേന കഥ്യതേ ഇതി
യൽ)
(തൽ) ഛന്ഥ്സി — കഥയസി

അർത്ഥം—അല്ലയോ അശ്വമേ, നിനക്ക് ദ്യോവിലുള്ള മൂന്നു ൽപത്തിസ്ഥാനങ്ങൾ പറഞ്ഞുവല്ലൊ. ഭൂമിയിലും മൂന്ന് ഉൽ പത്തിസ്ഥാനങ്ങളുണ്ട്—അന്നം, സ്ഥാനം, ബീജം (ഇവിടെ അപ്ശബ്ദംകൊണ്ട് ഭൂമിയെ ഉദ്ദേശിച്ചിരിക്കുന്നു.) അതുപോലെ അന്തരിക്ഷത്തിലും മൂന്നുസ്ഥാനങ്ങൾ—മഴക്കാറ്, മിന്നൽ, ഇടി. കൂടാതെ പാപനിവാരകനായ നിന്റെ മൂന്നു സ്ഥാനങ്ങളിലുള്ള അതിമഹത്തായ ഉൽപത്തി പറയപ്പെടുന്നുണ്ടല്ലൊ, അതു് യജ്ഞസാധന ഭാവത്തിൽ എന്നോട് നീ പറയുന്നു. (പറഞ്ഞാലും).

5 ഇമാതേവാജിന്നവമാർജ്ജനാ

നീമാശഫാനാംസനിതുർന്നിധാനാ

അത്രാതേഭദ്രാരശനാഅപശ്യ

മൃതസ്യയാഅഭിരക്ഷന്തിഗോപാഃ വ. 11

അന്വയം:–

ഹേ വാജിൻ, തേ — തവസംബന്ധീനി
ഇമാ അവ–മാർജ്ജനാനി — അങ്ഗസംശോധകസ്ഥാനാനി
ഇമാ ശഫാനാം നി–ധാനാ — ഇമാന്യക്താനിദേവയജനദേശേ
നിനിധാനാനി, സ്ഥാനാനി
സനിതുഃ അത്ര ഭദ്രാഃ — യാഗസംഭക്തുസ്തവകല്ല്യാണാഃ
യാഃ ഗോപാഃ — ഗോപയിത്ര്യഃ
തേ രശനാഃ — ഗ്രീവാദിഷുസംയുക്താഃ രജ്ജവഃ
ഋതസ്യ — യജ്ഞസാധനഭൂതസ്യാശ്വസ്യ
(കർമ്മണിഷഷ്ഠീ) അശ്വം
അഭി–രക്ഷന്തി — അഭിതഃ പാലയന്തി
(താനി) അപശ്യം — ദൃഷ്ടവാനസ്മി

അർത്ഥം–അശ്വമേ, നിന്റെ മെയ് കഴുകാനുള്ള വെള്ളങ്ങളുടെ സ്ഥാനങ്ങളും ഇതാ, യാഗത്തിന്ന് പ്രാപ്തനായ നിന്റെ കുളമ്പുകളും ഈ ദേവയജനഭൂമികളിൽ വെയ്ക്കും, (സഞ്ചരിക്കും) ഇവിടെ മംഗളങ്ങളും, നിന്നെ രക്ഷിക്കുന്നവയുമായി നിന്റെ കഴുത്തുതലായ അംഗങ്ങളിൽ കെട്ടിയ കയറുകളും യജ്ഞസാധനഭൂതമായ നിന്നെ എല്ലാ വിധത്തിലും രക്ഷിക്കുന്നു. അത് ഞാൻ കണ്ടു

6 ആത്മാനന്തേമനസാരാദ്ജാനാ

മവോദിവാപതയന്തംപതങ്ഗം

ശിരോഅപശ്യംപഥിഭിസ്സുഗേഭി

രരേണുഭിർജ്ജേഹമാനംപതത്രി

അന്വയം:—

| | |
|---|---|
| (ഹേ അശ്വ) തേ | |
| ആത്മാനം | — സശിരസ്കം ശരീരം |
| അവഃ | — അവസ്താൽ ഭൂമിമാരഭ്യ |
| ദിവാ പതങ്ഗം | — അന്തരിക്ഷേണാദിത്യം |
| പതയന്തം | — ഗച്ഛന്തം, വ്യാപ്നുവന്തം |
| മനസാ | — പ്രകൃഷ്ടഗമനവതാചേതസാ |
| ആരാൽ അജാനാം | — അതിദൂരേസ്ഥിതംജാനാമി, അതിവ്യാപ്തം ഭാവയാമി |
| (കിംച) ശിരഃ | — തവ ശിരഃ |
| സു-ഗേഭിഃ, അരേണു-ഭിഃ | |
| പഥി-ഭിഃ | — ശോഭനഗമനസാധനൈഃ അപാപൈർമ്മാർഗ്ഗൈഃ ആദിത്യ മണ്ഡലാദപ്യുപരിഭൂതൈഃ സത്യലോകമാർഗ്ഗൈഃ |
| ജേഹമാനം | — ഉപര്യുപരിവ്യാപ്നുവൽ |
| പതത്രി അപശ്യം | — പതനവൽപശ്യാമി |

അർത്ഥം—അശ്വമേ, നിന്റെ തലയോടുകൂടിയ ഉടൽ ഭൂമിയിൽ നിന്നു് പുറപ്പെട്ടു് അന്തരിക്ഷമാർഗ്ഗത്തിലൂടെ ആദിത്യനെ പ്രാപിയ്ക്കുന്നതു് വേഗവത്തായ മനസ്സുകൊണ്ടു് ഞാനറിയുന്നു, സങ്കല്പിക്കുന്നു (കണ്ണുകൊണ്ടല്ല മനസ്സുകൊണ്ടു് കാണുന്നു) നിന്റെ തല, സുഖഗമനങ്ങളും അപാപങ്ങളുമായ മാർഗ്ഗങ്ങളിലൂടെ ആദിത്യമണ്ഡലത്തിന്നും മുകളിലുള്ള സത്യലോകത്തിലേയ്ക്കുള്ള വഴികളിലൂടെ, ഉയർന്നുയർന്നു്, പക്ഷിപറക്കുന്നപോലെ, പോകുന്നതു ഞാൻ കാണുന്നു (ഭാവനയിൽ കാണുന്നു)

7 അത്രാതേരൂപമുത്തമമപശ്യം

ജിഗീഷമാണമിഷ ആ പദേഗോഃ

യദാതേമർത്തോ അനുഭോഗമാന

ളാദിദ്ഗ്രസിഷ്ഠ ഓഷധീരജീഗഃ

അന്വയം —

(ഏവം ഗമനാന്തരം ഹേ

| | |
|---|---|
| അശ്വ) തേ | — തവ |
| ഗോഃ പദേ | — ഭൂമ്യാസ്ഥാനേ, ദേവസ്ഥാനേ |
| ഇഷഃ ആ ജിഗീഷമാണം | — ഇഷം, അന്നം ഗന്തുമിച്ഛന്തം (കർമ്മണിഷഷ്ഠീ) |
| ഉത്-തമം രൂപം | — ഉത്കൃഷ്ടം രൂപം |
| അത്ര അപശ്യം | — അസ്മിൻ യാഗദേശേപശ്യാമി |
| യദാ തേ മർത്തഃ | — യദാതവമനുഷ്യഃ |
| ഭോഗം അനു ആനട് | — ഭോക്തവ്യമന്നം അനുക്രമേണ സമീപംഗമയതി |
| ആത് ഇത് | — അനന്തരമേവ, വിളംബമകൃത്വാ |
| ഗ്രസിഷ്ഠഃ | — മഹാഗ്രസ്തൃയേവ ഭക്ഷയിതൃതമസ്സൻ |
| ഓഷധീഃ അജീഗഃ | — അന്നാനിഗിരസി, ഭക്ഷയസി |

(ത്വം ലൌകികാശ്വവത് അസ്മാഭിർദ്ദീയമാനം സ്വല്പംഭക്ഷ്യം അനുഗ്രഹാത് സ്വീകരോഷി)

അർത്ഥം—അശ്വമേ, ഇപ്രകാരം ഉപരിലോകങ്ങളിലേയ്ക്ക് പോയ ശേഷം ഭൂമിയിൽ ദേവസ്ഥാനത്ത്, ദേവയജനസ്ഥാനത്ത് അന്നം കിട്ടാനിച്ഛിച്ച് (നില്ക്കുന്ന) നിന്റെ ഉൽകൃഷ്ടരൂപം ഞാൻ (മനസ്സുകൊണ്ട്) കാണുന്നു അശ്വമേ, മനുഷ്യൻ എപ്പോഴാം നിനക്ക് ഭക്ഷിയ്ക്കാവുന്ന അന്നം ക്രമപ്രകാരം സമീപമെത്തിയ്ക്കുന്നുവോ, അപ്പോഴാം താമസം കൂടാതെ അതിബുഭുക്ഷയോടുകൂടിയെന്നപോലെ സ്വീകരിച്ച് അന്നങ്ങളെ നീ ഭക്ഷിക്കുന്നു ലോകത്തിലെ സാധാരണ കുതിരപോലെ ഞങ്ങളാൽ നല്കപ്പെടുന്ന ചെറുതിനെ അനുഗ്രഹബുദ്ധികൊണ്ട് നീ സ്വീകരിക്കുന്നു

8 അനുത്വാരഥോ അനുമർയ്യോ അർവ്വ

ന്നനുഗാവോനുഭഗഃ കനീനാം

അനുവ്രാതാസസ്തവസഖ്യമീയു

രനുദേവാമമിരേ വീര്യം തേ

അന്വയം:—

ഹേ അർവ്വൻ, ത്വാ അനു — ത്വാമനുസൃത്യ
(പുരതോശ്വസ്യ ഗമനാൽ) രഥഃ (ഗച്ഛതി)
(തഥാ) മര്യഃ അനു — മർത്ത്യസ്ത്വാമനുഗച്ഛതി
ഗാവഃ അനു — അനുഗച്ഛതി
(തഥാ) കനീനാം
ഭഗഃ അനു — കന്യകാനാം ഭാഗ്യം, സൌന്ദര്യം, ത്വൽഭഗം അനുഗച്ഛതി
(തഥാ) വ്രാതാസഃ — വ്രാതാഃ, സംഘാത്മകാഃ അന്യേ അശ്വസമൂഹാഃ, വസ്വാദി ദേവ ഗണാഃ ത്വാം
അനു തവ സഖ്യം ഈയുഃ — സഖിഭാവമനുഗച്ഛതി
ദേവാഃ തേ വീര്യം — ഋത്വിജഃ തവ വീരകർമ്മ
അനു മമിരേ — സ്തുത്യാമാന്തി
(ത്വന്തു സർവ്വസ്യ ശ്രേഷ്ഠഃ)

അർത്ഥം—അശ്വമേ, നിന്നെ അനുസരിച്ചാണ് (നിൻെറ പിന്നിലാണ്) തേർ പോകുന്നതു്. (തേരിൻെറ മുമ്പിലാണല്ലൊ കുതിര) മനുഷ്യനും നിന്നെ അനുഗമിയ്ക്കുന്നു. പശുക്കളും നിന്നെ പിന്തുടരുന്നു. കന്യകമാരുടെ ഭാഗ്യം, സൌന്ദര്യം നിൻെറ ഭാഗ്യത്തെ അനുസരിച്ചാണ്. (അതായതു് സമർത്ഥരും വീരരുമായ അശ്വാരൂഢയോദ്ധാക്കളെയാണ് കന്യകമാർ കാമിയ്ക്കുന്നതു്.) മററു് അശ്വസമൂഹങ്ങളും വസുക്കളും മുതലായ ദേവഗണങ്ങളും നിൻെറ ചങ്ങാതം തേടുന്നു. ഋത്വിക്കുകൾ നിൻെറ വീരകർമ്മത്തെ ക്രമത്തിൽ സ്തുതിയാൽ ധ്യാനിയ്ക്കുന്നു. നീയത്രേ സർവ്വശ്രേഷ്ഠൻ.

9 ഹിരണ്യശൃങ്ഗോയോ അസ്യപാദാ

മനോജവാ അവര ഇന്ദ്ര ആസീൽ

ദേവാ ഇദസ്യഹവിരദ്യമായൻ

യോ അർവ്വന്തം പ്രഥമോ അധ്യതിഷ്ഠൽ

അന്വയം:—

| | |
|---|---|
| (അയമശ്വഃ) ഹിരണ്യ-ശൃങ്ഗഃ | — ഉന്നതശിരസ്കഃ |
| അസ്യ പാദാഃ അയഃ | — ആയോമയഃ |
| (തഥാ) മനഃ-ജവാഃ | — മനോവേഗാഃ |
| യഃ (ഇന്ദ്രഃ) അസ്യ പ്രഥമഃ | — പ്രഥമമാവിസൻ |
| അധി-അതിഷ്ഠൻ | — അധിതിഷ്ഠവാൻ, സ്വഹവിഷ്യേന ആശ്രിതവാൻ |
| (സഃ) ഇന്ദ്രഃ അവരഃ ആസീത് | — ഇന്ദ്രോപിനികൃഷ്ടഃ |
| (കിംച) അസ്യ ഹവിഃ— അദ്യം | — ഹവിഷഃ അദനം, ഭക്ഷണം |
| ദേവാഃ ഇത് ആയൻ | — സർവ്വേപി ദേവാഃ പ്രാപ്താഃ |

അർത്ഥം—ഈ കുതിര, സ്വർണ്ണമയമായ ഉയൎന്ന ശിരസ്സോടു കൂടിയതാകുന്നു. ഇതിന്റെ കാലുകരം ഇരുമ്പുകൊണ്ടുള്ളവയാകുന്നു. ഇതു് മനോവേഗത്തോടുകൂടിയതാകുന്നു ഏതിന്ദ്രനാണോ ഈ കുതിരയുടെ പുറത്തു് ഒന്നാമതായി കയറിയതു് (ഹവിസ്സായി ഉപയോഗിച്ചതു്) ആ ഇന്ദ്രൻ (ഇതിനേക്കാൾ) താഴ്ന്നവനായിരിക്കുന്നു. (അതായതു്, യാഗത്തിൽ ഇന്ദ്രനും മറ്റും ഹോമിക്കപ്പെട്ട കുതിര പിന്നീടു്, സ്വപുണ്യം കൊണ്ടു് ഇന്ദ്രനേക്കാൾ ഉൽകൃഷ്ടനായിരിക്കുന്നു ) കൂടാതെ ഈ കുതിര മുമ്പു ഭക്ഷിക്കുന്ന ഹവിരന്നമാണു് എല്ലാ ദേവന്മാരും പിൻപേ പ്രാപിയ്ക്കുന്നതു്.

10 ഈർമാന്താസസ്സിലികമധ്യമാസ
സ്സംശൂരണാസോ ദിവ്യാസോ അത്യാഃ
ഹംസാഇവ ശ്രേണിശോയതന്തേ
യദാക്ഷിഷുർദ്ദിവ്യമജ്മമശ്വാഃ

വ. 12

അന്വയം:—

അത്യാഃ — അതനശീലാഅശ്വാഃ
ഈൎമ്മ—അന്താസഃ — ഈരിതാഃ, പ്രേരിതാഃ അന്താഃ യേഷാംതേ
സിലിക-മധ്യമാസഃ — സംസൃതാഃ, സങ്ഗതാഃ, മധ്യപ്രദേശാഃ യേഷാംതേ, മധ്യേനിബിഡാഃ
ശൂരണാസഃ, ദിവ്യാസഃ — വിക്രമശീലാഃ ദിവിഭവാഃ
യൽ അശ്വാഃ — യദാ അശ്വാഃ
ദിവ്യം അജ്മം — ദിവിഗന്തവ്യമാൎഗ്ഗം
ആക്ഷിഷുഃ — വ്യാപ്നുവന്തി, തദാ
ഹംസാഃ—ഇവ
ശ്രേണി-ശഃ — യഥാശ്രേണീഭൂതാഃ പതന്തേ തഥാ
സം യതന്തേ — യത്നം കുൎവ്വന്തി

അൎത്ഥം—സഞ്ചാരശീലമുള്ള കുതിരകൾ തള്ളിയ പിന്നററങ്ങളോടുകൂടിയവയും, തടിച്ച മധ്യഭാഗങ്ങളോടുകൂടിയവയും വിക്രമശീലമുററവയും ദ്യോവിൽ ഭവിച്ചവയുമാകുന്നു. എപ്പോൾ കുതിരകൾ അന്തരിക്ഷമാൎഗ്ഗത്തിൽ വ്യാപിക്കുന്നുവോ, അപ്പോൾ അരയന്നങ്ങൾ പന്തിയായി പറക്കുന്നപോലെ ചേരിചേൎന്നു പ്രയത്നിക്കുന്നു.

11 തവശരീരംപതയിഷ്ണ്വൎവ്വ
തവചിത്തംവാതഇവധ്രജീമാൻ
തവശൃങ്ഗാണിവിഷ്ഠിതാപുരുത്രാ
രണ്യേഷുജൎഭുരാണാചരന്തി

അന്വയം:—

ഹേ അൎവ്വൻ, തവ ശരീരം
പതയിഷ്ണു — പതനശീലം, വ്യാപ്യം
തവ ചിത്തം വാതഃ—ഇവ
ധ്രജീമാൻ — ശീഘ്രഗമനാനുകൂലഃ

| | |
|---|---|
| തവ ശൃങ്ഗാണി | — ശൃങ്ഗസ്ഥാനീയാഃ കേശാഃ |
| പുരു-ത്രാ, വി-സ്ഥിതാ | — പുരുഷു, ബഹുഷുപ്രദേശേഷു വിവിധം സ്ഥിതാഃ |
| (കിംച ത ഏവ) | |
| അരണ്യേഷു ജർഭുരാണാ | — മനോഹരാണി |
| ചരന്തി | — സഞ്ചരന്തി |

അർത്ഥം—അശ്വമേ, നിന്റെ ശരീരം പറക്കുന്നതാണ്, എങ്ങും വ്യാപിച്ചതാണ്. നിന്റെ മനസ്സ് വായുപോലെ ശീഘ്രഗമനോത്സുകമാണ്. നിന്റെ കൊമ്പിന്റെ സ്ഥാനത്തുള്ള കഞ്ചിരോമങ്ങൾ പലേടവും വ്യാപിച്ച പല വിധത്തിൽ നില്ക്കുന്നു. അവ കാടുകളിൽ മനോഹരങ്ങളായി (കാററിൽ) ഇളകിക്കളിക്കുന്നു.

12 ഉപപ്രാഗാച്ഛസനം വാജ്യർവ്വാ
ദേവദ്രീചാ മനസാദീധ്യാനഃ
അജഃ പുരോനീയതേ നാഭിരസ്യാ
നുപശ്ചാൽ കവയോയന്തിരേഭാഃ

അന്വയം:—

| | |
|---|---|
| (അയം) അർവ്വാ വാജീ | — അരണകശലോശ്വഃ |
| ദേവദ്രീചാ മനസാ | |
| ദീധ്യാനഃ | — ദേവാൻ ഗച്ഛതാമനസാധ്യായൻ, ''അസ്യദേവയവേന അച്ഛയാമി'' ഇതിമനസാധ്യായൻ |
| ശസനം ഉപ പ്ര അഗാൽ | — വിശസനസ്ഥാനം ഉപപ്രൈതി |
| (കിംച) അസ്യ നാഭിഃ | — പുരസ്താൽ ബന്ധുഭ്രതഃ |
| അജഃ പുരഃ നീയതേ | — പുരതഃ പ്രാപ്യതേ |
| അനു പശ്ചാൽ | — അനുസൃത്യ അനന്തരം (അശ്വം) |
| കവയഃ രേഭാഃ യന്തി | — മേധാവിനസ്തോതാരഃ ഗച്ഛന്തി |

അത്ഥം—ഗമനസാമത്ഥ്യമുള്ള കുതിര ദേവന്മാരിൽ ചെന്ന മനസ്സോടുകൂടി ''എന്റെ അവയവങ്ങൾ കൊണ്ടു് അച്ഛിയ്ക്കുന്നു'' എന്നു് മനസ്സാൽ ധ്യാനിച്ചുകൊണ്ടു്, വിശസന പ്രദേശത്തേയ്ക്കു (കൊല്ലുന്ന സ്ഥലത്തേയ്ക്കു്) ചെല്ലുന്നു. അതിന്നു മുമ്പിൽ ബന്ധു വായിച്ചമഞ്ഞ ആടും നയിയ്ക്കപ്പെടുന്നു. ആടിനെത്തുടൎന്നു പി ന്നാലെയാണു് കുതിര ചെല്ലുന്നതു്. അപ്പോൾ മേധാവികളായ ഋത്വിക്കുകളും സ്തോതാക്കളും കുതിരയുടെ അടുത്തുവരുന്നു.

13 ഉപപ്രാഗാൽ പരമം യൽ സധസ്ഥ

മൎവ്വാ അച്ഛാപിതരം മാതരം ച

അദ്യാദേവാഞ്ജുഷ്ടതമോഹിഗമ്യാ

അഥാശാസ്തേ ദാശുഷേവാൎയ്യാണി (വ. 13)

അന്വയം:—

| | |
|---|---|
| അൎവ്വാൻ | — അരണകുശലോയമശ്വഃ |
| യൽ പരമം സധ–സ്ഥം | — ഉൽകൃഷ്ടം സഹസ്ഥാനം, സുകൃതിഭിരേകത്രനിവാസ യോഗ്യം സ്വൎഗ്ഗസ്ഥാനം |
| പിതരം മാതരം ച അച്ഛ | — ആഭിമുഖ്യേന പ്രാപ്തും |
| ഉപ പ്ര അഗാൽ | — ഉപഗച്ഛതി |
| (ഹേ അശ്വ,) അദ്യ | |
| ജുഷ്ട–തമഃ | — അസ്മിൻകാലേ പ്രീതതമഃ, സ്വൎഗ്ഗം പ്രാപ്സ്യാമീതിഹൃഷ്ടഃ |
| ദേവാൻ ഗമ്യാഃ ഹി | — ദേവാൻ ഗച്ഛേഃ ഏവ |
| ദാശുഷേ വാൎയ്യാണി | — ഹവിൎദ്ദത്തവതേ യജമാനായ വരണീയാനി ധനാനി |
| അഥ ആ ശാസ്തേ | — പ്രാത്ഥയേ (പുരുഷവ്യത്യയഃ) |

അത്ഥം—ഗമനസാമത്ഥ്യമുള്ള ഈ കുതിര, ഉൽകൃഷ്ടമായി സുകൃതികൾക്കൊറ നിവാസസ്ഥാനമേതോ, ആ സ്വൎഗ്ഗത്തിൽ അച്ഛനോടുമമ്മയോടും നേരെ ചേരാനായി എത്തുന്നു. (അച്ഛനമ്മമാരായ കുതിരകളും യാഗപശുക്കളായി സ്വൎഗ്ഗം പ്രാപിച്ചിരിക്കുമിരിക്കും. അല്ലെങ്കിൽ 'സഗൎഭ്യോനസഖാസയൂഥ്യഃ' എന്ന

ശ്രുതിപ്രകാരം യാഗപശു ബന്ധുമിത്രാദികളോടുകൂടി സ്വർഗ്ഗം പ്രാപിക്കുന്നു അപ്പോൾ അതിന്റെ കൂടെ, മരിച്ചുപോയ അച്ഛനമ്മമാരും മററും സ്വർഗ്ഗത്തിലെത്തും). അല്ലയോ അശ്വമേ, ഇപ്പോൾ താൻ സ്വർഗ്ഗം പ്രാപിക്കുന്നു എന്ന് എഷ്ടനായ നീ ദേവന്മാരെ പ്രാപിക്കുക തന്നെ ചെയ്യാവൂ എന്നും, ഹവിസ്സേകുന്ന യജമാനന്ന് ശ്രേഷ്ഠധനങ്ങൾ ഉണ്ടാവട്ടെ എന്നും പ്രാർത്ഥിക്കുന്നു.

വർഗ്ഗം 14 മുതൽ 23 കൂടി–ദീർഘതമാഃ ഋഷിഃ ജഗതീപ്രസ്താരപംക്ത്യനുഷ്ടുപ്ത്രിഷ്ടുപ്ഛന്ദാംസി–വിശ്വേദേവാഃ, വാക്, *ആപഃ, ശകധൂമഃ, സോമഃ, കേശിനഃ, (അഗ്നിസ്സൂര്യോവായുശ്ച)* സൂര്യഃ, സരസ്വാൻ, സരസ്വതീ, സാധ്യാഃ, ച ദേവതാ

1 അസ്യവാമസ്യപലിതസ്യ ഹോതു
സ്തസ്യഭ്രാതാ മധ്യമോ അസ്ത്യശ്നഃ
തൃതീയോഭ്രാതാഘൃതപൃഷ്ഠോ അസ്യാ
ത്രാപശ്യം വിശ്പതിം സപ്തപുത്രം

അന്വയം:—

| | |
|---|---|
| (യഃ അയം ദിവിദ്യോതതേ) അസ്യ വാമസ്യ | — വനനീയസ്യ, ആരോഗ്യാർത്ഥിഭിസ്സർവൈഃ സംഭജനീയസ്യ, സേവമാനസ്യ |
| പലിതസ്യ | — പ്രകാശവൃഷ്ട്യാദി പ്രദാനേന പാലയിതുഃ |
| തസ്യ ഹോതുഃ | — ആഹ്വാതവ്യസ്യ, ആഹ്വാനാർഹസ്യ ആദിത്യസ്യ |
| മധ്യമഃ | — മധ്യമസ്ഥാനഃ (ആദിത്യാഗ്നീ അപേക്ഷ്യ മധ്യമത്വം) വായുഃ |
| അശ്നഃ ഭ്രാതാ അസ്തി | — സർവ്വത്രവ്യാപ്തഃ ഭ്രാതൃസ്ഥാനീയോ ഭവതി |
| (കിംച) ഘൃതപൃഷ്ഠഃ | — ഘൃതം ആഹുതിലക്ഷണം പൃഷ്ഠേയസ്യ താദൃശഃ |

| | |
|---|---|
| അസ്യ ഭ്രാതാ തൃതീയഃ | — ത്രയാണാം പൂരണഃ തൃതീയഃ (അഗ്നിഃ) ഉക്തോഭയാപേക്ഷയാ തൃതീയത്വം. രാത്രൌ സവിതുസ്തേജസഃ ഭാഗസ്യ ഹരണാൽ, ദിവാ സ്വകീയ തേജസഃ ഭാഗസ്യ ക്ഷേപ്തൃത്വാച്ച ഭ്രാതൃത്വം |
| അത്ര | — ഏഷു ഭ്രാതൃഷു മദ്ധ്യേ |
| വിശ്പതിം | — വിശാം, പ്രജാനാം പാലയിതാരം സൎവ്വസ്യപാലകം പരമേശ്വരം |
| സപ്ത-പുത്രം | — സപ്തണരശ്മി പുത്രോപേതം, അദിതേഃ സപ്തമപുത്രം, സപ്തലോകാഃ പുത്രായസ്യതം |
| (ഈദൃശം മഹാനുഭാവ മാദിത്യം) അപശ്യം | — അദ്രാക്ഷം, ആത്മത്വേന സാക്ഷാൽകരോമി |

അൎത്ഥം—യാതൊരു ദേവനാണോ ദ്യോവിൽ പ്രകാശിക്കുന്നതു്, ഭജനീയനായ, ആരോഗ്യം പ്രാൎത്ഥിക്കുന്ന എല്ലാവരാലും സേവ്യനായ, വെളിച്ചം മഴ മുതലായവയെ കൊടുക്കുന്ന രക്ഷിതാവായ, എപ്പോഴും ആരാലും വിളിക്കപ്പെടുവാൻ യോഗ്യനായ ആദിത്യന്റെ മധ്യമനായ (ആദിത്യാഗ്നികളുടെ നടുക്കുള്ള) സഹോദരനായ വായു എങ്ങും വ്യാപിച്ചവനായി ഭവിക്കുന്നു. (മഴപെയ്യിക്കുന്നതിൽ സൂര്യനൊപ്പം കൎത്തൃത്വത്താൽ സഹോദരത്വം) പിന്നെ അഗ്നി, ഹോമിക്കപ്പെട്ട നെയ്യാൽ മിഴുകിയ പൃഷ്ഠത്തോടു് (ശരീരത്തോടു്) കൂടിയ മൂന്നാമത്തെ സഹോദരനായും ഭവിക്കുന്നു. (രാത്രി സൂര്യന്റെ തേജോഭാഗം ഹരിച്ചും പകൽ സ്വന്തം തേജസ്സ് വഹിച്ചും അഗ്നിക്കു സഹോദരത്വം) ഈ മൂന്നു ഭ്രാതാക്കളിൽ പ്രജകളുടെ, സൎവ്വ ചരാചരങ്ങളുടെയും, പാലകനും എങ്ങും പരന്ന രശ്മികളാകുന്ന ഏഴ് പുത്രന്മാരോടുകൂടിയവനും, (അല്ലെങ്കിൽ അദിതിയുടെ ഏഴാമത്തെ പുത്രനും, അതുമല്ലെങ്കിൽ ഏഴുലോകങ്ങളാകുന്ന പുത്രന്മാരോടുകൂടിയ മഹാനും) ആയ ആദിത്യനെ കാണുന്നു, ആത്മത്വേന ഞാൻ ധ്യാനിക്കുന്നു, സാക്ഷാൽകരിക്കുന്നു.

സൃഷ്ടികർത്താവും തന്നിലേക്ക് സർവ്വവും ലയിപ്പിച്ച് സംഹരിക്കുന്നവനമായ സർവ്വേശ്വരന്ന് വിരാഡ്രൂപമായ പ്രപഞ്ചം ഭ്രാതാവിൻെറ സ്ഥാനത്താകുന്നു അതുപോലെ ശരീരാഭിമാനിയായ ജീവൻ മൂന്നാമത്തെ ഭ്രാതാവാകുന്നു. ഏഴുലോകങ്ങളാകുന്ന പുത്രന്മാരോടു കൂടിയവനായി സ്വമായയാൽ ലോകം സൃഷ്ടിച്ചു രക്ഷിക്കുന്ന അവിടുത്തെ ശ്രവണമനനാദി സാധനത്താൽ സാക്ഷാൽകരിക്കുന്നു.—എന്നും അർത്ഥം പറയാം.

2 സപ്തയുഞ്ജന്തിരഥമേകചക്ര

മേകോഅശ്വോവഹതിസപ്തനാമാ

ത്രിനാഭിചക്രമജരമനർവ്വം

യത്രേമാവിശ്വാഭുവനാധിതസ്ഥുഃ

അന്വയം:—

| | |
|---|---|
| ഏക–ചക്രം | — യദ്യപിത്രീണിചക്രാണി തേഷാമേകരൂപത്വാൽ ഏകചക്രമിത്യുച്യതേ, ഏകരൂപചക്രോപേതം |
| രഥം സപ്ത യുഞ്ജന്തി | — ഏതൽസംഖ്യാകാനശ്വാൻ അഹോരാത്ര നിർവ്വാഹായ അനുബധ്നന്തി |
| ഏകഃ അശ്വഃ സപ്ത–നാമാ വഹതി | — ഏക ഏവ സപ്താദിത്യാനഃ വഹതി |
| അജരം, അനർവ്വം | — അമരണധർമ്മകം, അനാദിനിധനം, അശിഥിലം |
| യത്ര ഇമാ വിശ്വാ ഭുവനാ | — ഇമാനി സർവ്വാണി ഭൂതജാതാനി |
| ത്രി–നാഭി ചക്രം | — തിസ്രോനാഭിസ്ഥാനീയാഃ |

സന്ധ്യാഃ ഗ്രീഷ്മവർഷ
ഹേമന്താഖ്യാഃ ത്രയഋതവഃ
ഭൂതഭവിഷ്യദ്വർത്തമാനാഖ്യാഃ
ത്രയഃ കാലാഃ ത്രിനാഭയഃ, ചക്രം
ചക്രവൽപുനഃ പുനഃ
പരിഭ്രമാണം സംവത്സരം,
തദാഖ്യം ചക്രം

അധി തസ്ഥുഃ — ആശ്രിത്യതിഷ്ഠന്തി

അർത്ഥം—ഒരേപോലെയുള്ള മൂന്നു ചക്രങ്ങളോടുകൂടിയ തേരിൽ പകലിരവുകളുണ്ടാക്കാനായി ഏഴു കതിരകളെ (ഏഴു നിറങ്ങളിലുള്ള രശ്മികളെ) ബന്ധിപ്പിക്കുന്നു. ഒരേ കുതിരയാണ് ഏഴുപേരുകരം ഉരംക്കൊണ്ടു സൂര്യനെ വഹിക്കുന്നതു്. അതായതു് ഒരേ പ്രകാശമാണ് ഏഴു നിറങ്ങളിൽ കാണപ്പെടുന്നതു്. അനാദ്യന്തമായി, ശാശ്വതമായി എന്നും മുറിയാതെ ഇന്നുള്ള എല്ലാ ചരാചരങ്ങളെയും, മൂന്നു് ആധാരങ്ങളെ ഉരംച്ചേർത്തി (മൂന്നു സന്ധ്യകരം, വർഷഗ്രീഷ്മഹേമന്തങ്ങളാകുന്ന മൂന്നു് ഋതുക്കരം, അല്ലങ്കിൽ ഭൂതം, വർത്തമാനം, ഭാവി എന്നീ കാലങ്ങരം ഉരംച്ചേർത്തി) വീണ്ടും വീണ്ടും ഉരുളുന്ന സംവത്സരമാകുന്ന ചക്രം അവിടുത്തെ (ആദിത്യനെ) ആശ്രയിച്ചു നിലനില്ക്കുന്നു.

3 ഇമം രഥമധിയേസപ്തതസ്ഥു
സ്സപ്തചക്രം സപ്തവഹന്ത്യശ്വാഃ
സപ്തസ്വസാരോ അഭിസന്നവന്തേ
യത്രഗവാംനിഹിതാസപ്തനാമ

അന്വയം:—

യത്ര — യസ്മിൻവിധേ
ഗവാം സപ്ത നാമ
നി-ഹിതാ — സ്തുതിരൂപാണാം വാചാം സപ്തവിധാനിനമനാനിനിഹിതാനി (സപ്തസ്വരോപേതൈഃ സാമഭിഃ)

ഇമം സപ്ത-ചക്രം രഥം — സപ്തരശ്മ്യുപേതം ആദിത്യമണ്ഡലാഖ്യം സംവത്സരാഖ്യം വാ രഥം
യേ സപ്ത അധി തസ്ഥുഃ — യേ രശ്മയഃ അധിഷ്ഠിതാഃ
സപ്ത അശ്വാഃ വഹന്തി — സപ്തവ്യാപനശീലാഃ നിർവ്വഹന്തി
സപ്ത സ്വസാരഃ — സ്വയം സരണാഃ ഋതവഃ രശ്മയശ്ച
അഭി സം നവന്തേ — ആഭിമുഖ്യേന സംഗച്ഛന്തേ
(അസാധാരണാഃ, പരസ്പരവിലക്ഷണാഃ, ഷഡൃതവഃ സർവ്വസാധാരണഃ ഏകഃ ഇതി സപ്തത്വം)

അർത്ഥം—സ്തുതിരൂപങ്ങളായ വാക്കുകളുടെ, സപ്തസ്വരവിശേഷങ്ങളോടുകൂടിയ സാമങ്ങളുടെ, സ്തുതിയെവിടെ ഏഴുവിധം നമസ്കാരങ്ങളെ ഏർപ്പെടുത്തിട്ടുണ്ടോ, ആ ഏഴു രശ്മികളോടുകൂടിയ ആദിത്യമണ്ഡലമാകുന്ന രഥത്തിൽ, അല്ലെങ്കിൽ സംവത്സരമാകുന്ന രഥത്തിൽ ഏഴുവിധത്തിലുള്ള രശ്മികൾ അധിഷ്ഠിതങ്ങളായിരിക്കുന്ന ഏഴു കുതിരകൾ വഹിക്കുന്നു. ഏഴ് ഋതുക്കളാകുന്ന സഹോദരിമാർ നേരെ ചെന്ന് പ്രാപിക്കുന്നു. (ഭിന്നങ്ങളായ ആറ് ഋതുക്കളും എല്ലാ ഋതുക്കൾക്കും സാമാന്യമായ സ്വഭാവത്തോടുകൂടിയ ഒരു ഋതുവും കൂടി ഏഴ്.)

4 കോദദർശപ്രഥമം ജായമാന

മസ്ഥന്വന്തം യദനസ്ഥാബിഭർത്തി

ഭൂമ്യാ അസുരസൃഗാത്മാക്വസ്വിത്

കോവിദ്വാംസമുപഗാത് പ്രഷ്ടുമേതത്

അന്വയം:—

യത് അസ്ഥന്വന്തം — യസ്മാത് അസ്ഥിമന്തം സശരീരം, കാര്യഭാവമാപന്നം
അനസ്ഥാ — അസ്ഥിരഹിതാ, അശരീരാ പ്രകൃതിഃ ഈശ്വരായത്തമായാ

| | |
|---|---|
| ബിഭർത്തി | — അവ്യാകൃതാവസ്ഥായാം പരമേശ്വരോബിഭർത്തി, ഇദം ജഗന്നിർമ്മിതവാൻ |
| പ്രഥമം ജായമാനം | — സൃഷ്ടേഃ പൂർവ്വം, അവ്യാകൃതാവസ്ഥായാം പ്രഥമഭാവി വികാരമാപന്നം, ഉൽപദ്യമാനം പ്രപഞ്ചം |
| കഃ ദദശ? | — കോദ്രഷ്ടും ശക്നയാൽ? |
| ഭൂമ്യാഃ | — സംബന്ധി, പാർത്ഥിവം സ്ഥൂലശരീരം |
| അസുഃ | — പ്രാണഃതദുപലക്ഷിതം സൂക്ഷ്മശരീരം |
| അസൃക് | — ശോണിതം, സപ്തധാതൂപലക്ഷകം യദ്യപി ശരീരം പഞ്ചഭൂതാത്മകം |
| ആത്മാ | — തൈസ്സംബദ്ധശ്ചേതനഃ |
| ക്വ സ്വിൽ? | — കുത്രാസ്തേ? നകശ്ചിദസ്തി |
| വിദ്വാംസം | — ജഗൽകാരണവിഷയജ്ഞാനവന്തം അന്യം |
| ഏതൽ പ്രഷ്ടും കഃ | — ശിഷ്യഃ, അല്പമതിഃ |
| ഉപ ഗാൽ? | — ഉപഗച്ഛതി? |

അർത്ഥം—(പ്രപഞ്ചത്തിൻെറ അനാദ്യന്തത്വം പ്രസ്താവിച്ച ശേഷം അതിൻെറ കാരണഭൂതനായ ഈശ്വരൻെറ അവിഷയത്വം പറയുന്നു )

എന്തു കാരണത്താൽ, എല്ലോടുകൂടിയ, ശരീരയുക്തമായ കാരണത്തിൽ നിന്നു് കാര്യഭാവത്തിലെത്തിയ പ്രപഞ്ചത്തെ, എല്ലില്ലാത്ത, അശരീരയായ പ്രകൃതി, അതായതു് മായയായി ഒന്നും രൂപപ്പെടാത്ത നിലയിൽ സർവ്വേശ്വരൻ ഈ ജഗത്തിനെ നിർമ്മിച്ചുവോ, (ആ ജഗത്തു്) സൃഷ്ടിക്കുമുമ്പു് രൂപപ്പെടാത്ത നിലയിൽ ആദ്യവികാരത്തെ പ്രാപിച്ചു് ഉൽപാദിപ്പിക്കപ്പെട്ടന്നതു് ആർ കണ്ടിട്ടുണ്ടു്? ആക്കു കാണാൻ കഴിയും? ഭൂമിയെസ്സംബന്ധിച്ച സ്ഥൂലശരീരവും പ്രാണഭൂതമായ സൂക്ഷ്മശരീരവും ചോര ഉൾപ്പെട്ട ഏഴു ധാതുക്കളും അഞ്ചു ഭൂതങ്ങളും ചേൻ സൂക്ഷ്മശരീരവും അവയാൽ സംബദ്ധനായ ചേതനാരൂപനായ ആത്മാ

വും (ജീവനം) എവിടെയുണ്ട്? അപ്രകാരമാത്രമില്ല. (കാണാൻ കഴിയുന്നില്ല ) പ്രപഞ്ചകാരണജ്ഞാനിയായ ഒരാളോട് അല്പമതിയായ, അറിവില്ലാത്ത ആർ ചെന്നുചോദിക്കുന്നു?

5 പാകഃ പൃച്ഛാമിമനസാവിജാന

ന്ദേവാനാമേനാനിഹിതാപദാനി

വത്സേബഷ്കയേധിസപ്തതന്തൂൻ

വിതത്നിരേ കവയ ഓതവാ ഉ വ. 14

അന്വയം:—

| | |
|---|---|
| പാകഃ | — പക്തവ്യഃ, അപക്വമതിഃ (അഹം) |
| മനസാ അവി–ജാനൻ | — അസംസ്കൃതേന ചേതസാ അതിഗഹനം തത്വം വിശേഷേണ ജ്ഞാതുമശക്നുവൻ |
| പൃച്ഛാമി | — പ്രശ്നം കരോമി |
| എനാ പദാനി | — ഏതാനി സന്ദേഹാസ്പദാനി തത്വാനി |
| ദേവാനാം നി–ഹിതാ (താനികാനീത്യുച്യതേ) | — ദേവാനാമപി നിഗൂഢാനി |
| വത്സേ ബഷ്കയേ | — സർവ്വസ്യ നിവാസഭൂതേ ആദിത്യേ (ബട് ഇതിസത്യനാമ, തൽകഷതീതി ബഷ്കയഃ) |
| അധി സപ്ത തന്തൂൻ | — അധികം തായമാനാൻ സോമസംസ്ഥാൻ |
| കവയഃ | — മേധാവിനോ യജമാനാഃ |
| ഓതവൈ | — ജഗദ്രൂപതിര്യക് തന്തൂൻ വേതും |
| ഉ വി തത്നിരേ | — വിതന്വന്തിഹി |

അർത്ഥം—പാകംവരാത്ത (പഴപ്പില്ലേണ്ടും) ബുദ്ധിയോടുകൂടിയ ഞാൻ, അസംസ്കൃത മനസ്സുകൊണ്ട് അത്യന്തം വിജ്ഞേയമായ തത്വമറിവാൻ അശക്തനായി ചോദിക്കുന്നു സംശയാസ്പദങ്ങളായ ഈ തത്വങ്ങൾ ദേവന്മാർക്കു പോലും അറിയാത്തവയാണ്. (അവർക്കു കൂടി മറഞ്ഞുകിടക്കുന്നവയാണ്. അവ

യേവയെന്ന പറയുന്നു.) എല്ലാവക്കും നിവാസസ്ഥാനമായി, സത്യത്തെ മഥിയ്ക്കുന്ന (അതായത്ത് സത്യം കടഞ്ഞു കടഞ്ഞ് കൂടുതൽ കൂടുതൽ തെളിയിയ്ക്കുന്ന) സൂര്യകൽ സ്ഥിതിചെയ്യുന്ന സോമസംസ്ഥങ്ങളായ (സോമാന്തങ്ങളായ) ഏഴു തന്തുക്കളെ, നൂലുകളെ മേധാവികളായ ഋത്വിക്കകരം പ്രപഞ്ചമാകുന്ന വസ്ത്രം നെയ്യാൻ വിലങ്ങനേയുള്ള, ഊടനൂലുകളായി കെട്ടുന്നു. അതായത്ത് പ്രപഞ്ചത്തിൻെറ പ്രഭവാവസ്ഥാനങ്ങരം സോമം ഉരംപ്പെട്ട യാഗാദി സല്ക്കർമ്മങ്ങളുടെ വരുതിയിലാണെന്ന് സാരം.

6 അചികിത്വാഞ്ചികിതുഷശ്ചിദത്ര

കവീൻപൃച്ഛാമിവിദ്മനേനവിദ്വാൻ

വിയസ്തസ്തംഭഷളിമാരജാം

സ്യജസ്യരൂപേകിമപിസ്വിദേകം

അന്വയം:—

അചികിത്വാൻ — ദേവതാതത്വമജാനന്നഹം

ചികിതുഷഃ ചിൽ

കവീൻ — വിശേഷേണ തത്വം ജാനതഃ ക്രാന്തദശിനഃ, അധിഗത പരമാത്മാൻ

വിദ്മനേ — വേദനായ, പരമാത്മജ്ഞാനായ

അത്ര പൃച്ഛാമി — തത്വവിഷയേ പ്രശ്നം കരോമി

വിദ്വാൻ ന — അജ്ഞാനാദേവ

യഃ (പരമേശ്വരഃ) ഇമാ

ഷട് രജാംസി — ഷട്ലോകാൻ–യദ്യപി ലോകാഃ സപ്ത തഥാപി സത്യലോകസ്യ സർവ്വേഷാം കർമ്മിണാമപി സാധാരണത്വാഭാവാൽ ഷഡിത്യുക്തം

വി തസ്തംഭ — വിശേഷേണ സ്തംഭിതവാൻ, നിയമിതവാൻ

(തസ്യ) അജസ്യ — ജനനാദിരഹിതസ്യ ആദിത്യസ്യ (ബ്രഹ്മണഃ വാ)
രൂപേ — സ്വരൂപേ
ഏകം കിം അപി സ്വിത്? — സത്യലോകാഖ്യം പുനരാവൃത്തി രഹിതം സ്ഥാനം കിംസ്വി ദേവ?

അർത്ഥം–ദേവതാതത്വങ്ങളറിയാത്ത ഞാൻ തത്വ വിജ്ഞാനികളും എല്ലാററിൻെറയും മറുകരകണ്ടവരുമായ പരമാത്മജ്ഞാനികളോട്, യഥാതഥമായ തത്വമറിയാനായി തത്വവിഷയം ചോദിക്കുന്ന അറിഞ്ഞുകൊണ്ട് ചോദിച്ച തോല്പിക്കാനല്ല, അറിവില്ലായ്മകൊണ്ടുതന്നെയാണ്. യാതൊരു സർവ്വേശ്വരൻ സത്യലോകമൊഴിച്ച് (സത്യലോകം കർമ്മികൾക്കും കൂടി സുഗമമല്ലാത്തതിനാൽ അതുവിട്ട്,) ആറുലോകങ്ങളെ വേണ്ടപോലെ സു ഭിപ്പിച്ച്, നിയതമായി നിർത്തീട്ടുണ്ടോ, ആ അനാദ്യനായ ആദിത്യൻെറ, ആദിത്യരൂപനായ പരമാത്മാവിൻെറ (ബ്രഹ്മാവിൻെറ) സ്വരൂപത്തിൽ എത്തിയാൽ മടങ്ങിവരവില്ലാത്ത സത്യലോകമെന്ന സ്ഥാനം ഏതുതന്നെയാണ്?

7 ഇഹബ്രവീതുയ ഈമംഗവേദാ
സ്യവാമസ്യനിഹിതംപദംവേഃ
ശീർഷ്ണഃ ക്ഷീരംദുഹ്രതേഗാവോഅസ്യ
വവ്രിംവസാനാഉദകംപദാപുഃ

അന്വയം:—
യഃ വേദ (സഃ)
ഇഹ ഈം — ഇദാനീമേതത്തത്വം
അംഗ ബ്രവീതു — ക്ഷിപ്രം ബ്രവീതു
അസ്യ വാമസ്യ വേഃ — പൂർവോദ്ദിഷ്ടസ്യ വനനീയസ്യ, ഗന്തുഃ ആദിത്യസ്യ
പദം — സർവൈർഗ്ഗന്തവ്യം സ്വരൂപം
നി–ഹിതം — ഗൂഢംവർത്തതേ

| | |
|---|---|
| (കിംച അസ്യ) ശീർഷ്ണഃ | — ശിരോവദന്നതസ്യ |
| ഗാവഃ | — വഷ്കാലീനാരശ്മയഃ |
| ക്ഷീരം ദുഹ്രതേ | — ഉദകംക്ഷരന്തി |
| വവ്രിം വസാനാഃ | — രൂപമാച്ഛാദയന്തഃ, അതിവിസ്ത രേണതേജസാതപന്തഃ |
| അസ്യ (ഗാവഃ, രശ്മയഃ) | |
| ഉദകം പദാ | — സ്വസൃഷ്ടം ജലംസൃഷ്ടേനൈവ മാർഗ്ഗേണ |
| അപുഃ | — പിബന്തി, ഭൂമിംനിരുദകം കുർവ്വന്തി |

അത്ഥം—അറിയുന്നവൻ ഇപ്പോൾ ആ തത്വം വേഗത്തിൽ പറയട്ടെ: മുമ്പിൽ കാണപ്പെടുന്ന മജനീയനായ ഈ ഗമനശീലൻെറ, (ആദിത്യൻെറ) എല്ലാവക്കും എത്താവുന്ന (തെന്നുതോന്നുന്ന) സ്വരൂപം (യഥാത്ഥത്തിൽ) ഗൂഢമായിട്ടത്രേ വത്തിക്കുന്നതു്. മാത്രമല്ല ശിരസ്സുപോലെ ഉയൻനില്ക്കുന്ന അവിടത്തെ വഷ്കാലരശ്മികരം വെള്ളം പൊഴിക്കുന്നു, മഴ പെയ്യിക്കുന്നു. (എന്നാൽ) പരന്നതേജസ്സിനാൽ സ്വന്തം രൂപം മറച്ച് ലോകം നിറച്ച് ചുടിയററുന്ന അവിടത്തെ (വേനൽ കാലത്തെ) രശ്മികളാവട്ടെ താൻ സൃഷ്ടിച്ച ജലത്തെ വിട്ടവഴിക്കുതന്നെ കുടിച്ചു തീക്കുന്നു; ഭൂമിയെ ജലരഹിതമാക്കുന്നു.

8 മാതാപിതരമൃതആബഭാജ

ധീത്യഗ്രേമനസാസംഹിജഗ്മേ

സാബീഭത്സുർഗ്ഗർഭരസാനിവിദ്ധാ

നമസ്വന്തഇദുപവാകമീയുഃ

അന്വയം:—

| | |
|---|---|
| മാതാ | — സർവ്വസ്യ നിർമ്മാത്രീ പൃഥിവീ |
| ഋതേ ധീതീ | — ഉദകേ, യജ്ഞേ, ധീത്യാ യാഗാദിരൂപേണ കർമ്മണാ സ്വഹിതേന ആദ്യസോമാദി ഹവിഷാ |

| | |
|---|---|
| പിതരം ആ ബഭാജ | — പാലകം ദ്യുലോകം, തൽസ്ഥ മാദിത്യം ആജേതേ |
| അഗ്രേ | — തതഃപൂർവ്വം പിതാച |
| മനസാ | — അസ്യാം അഭിപ്രായവതാ ചേതസാ |
| സം ജഗ്മേ ഹി | — സംശ്ലിഷ്ടോ വർത്തതേഖലു, വൃഷ്ടി മകരോൽ |
| (അനന്തരം) സാ | |
| ബീഭത്സുഃ | — മാതാ ഗർഭബന്ധനേച്ഛാവതീ |
| ഗർഭ–രസാ | — ഗർഭരസേന, ഗർഭോല്പത്തി നിമിത്തേന രസേന |
| നി–വിദ്ധാ | — നിതരാം വിദ്ധാ ഭാരിതാ ആസീൽ |

(യഥാകാചനയോഷിൽ അപത്യാർത്ഥം സ്വപതിംയൌതി സചാനുരാഗയുക്തസ്സംഗതോ ഭവതി, സാചാന്തർവ്വത്നീസതീ പുത്രാൻ ജനയതി തദ്വൽ)

| | |
|---|---|
| (അനന്തരം) നമസ്വന്തഃ | |
| ഇൽ | — ഭാവിവ്രീഹിപ്രിയങ്ഗ്വാദ്യന്ന വന്തഏവ |
| ഉപ–വാകം | — ഉപേത്യപരസ്പരം വചനം, സസ്യാനി സമ്യഗഭിവൃദ്ധാ നീതി വചനം |
| ഈയുഃ | — പ്രാപ്നുവന്തി |

അർത്ഥം—ഇക്കാണുന്നതെല്ലാം നിർമ്മിച്ച അമ്മയായ ഭൂമി, യജ്ഞാദിരൂപമായ കർമ്മംകൊണ്ട്, സ്വന്തം നെയ്, സോമം മുതലായ ഹവിസ്സുകൊണ്ട് അച്ഛനായ ദ്യുലോകത്തെ, അവിടെ നിലകൊള്ളുന്ന ആദിത്യനെ ഭജിക്കുന്നു, സേവിക്കുന്നു. (വിരാഡ്രൂപയായ അമ്മ സ്വരാഡ്രൂപനായ അച്ഛനെ, സ്രഷ്ടാവിനെ പരമേശ്വരനെ സേവിക്കുന്നു) അതിനുമുമ്പെ അച്ഛനാകട്ടെ ഭൂമിയിൽ പ്രീതിയാർന്ന മനസ്സിനാൽ അവരോട് ഇണങ്ങി വർത്തിക്കുന്നു, ഭൂമിയിൽ വർഷജലം പൊഴിച്ചുകൊണ്ട്, തൽഫലമായി അമ്മ ഗർഭധാരണമിച്ഛിച്ച്, ഗർഭോൽപത്തിമൂലമായ രസത്താൽ (ശുക്രസ്ഥാനത്തുള്ള ജലത്താൽ) ഏറ്റവും ക്ലിഷ്ടയായ്വന്നു (സസ്യാദി കൃഷിയ്ക്കായി കർഷകരാൽ അങ്ങുമിങ്ങും പിളർന്നവളായി, ഒരു സ്ത്രീ സന്താനസിദ്ധിക്കുവേണ്ടി അനുരാഗയുക്ത

നായ ഭത്താവിനോട്ട് സംഗമിച്ച് ഗഭവതിയായി പ്രസവിക്ക ന്നപോലെ.) പിന്നെ നെല്ല്, തിന മുതലായ ധ്യാന്യങ്ങളുടെ വിളവോടുകൂടി കഷകന്മാർ തങ്ങളിൽ പരസ്പര സംഭാഷണം (സസ്യാദികം വേണ്ടപോലെ വിളഞ്ഞുവല്ലൊ എന്നും മററും) നടക്കുന്നു. (ഇവിടെ കഷകർ സ്വന്തം അദ്ധ്വാനത്താലാണ് വിളവുല്പാദിപ്പിച്ചതെന്ന് അഭിമാനം കൊള്ളുന്നത് മിഥ്യയാ ണെന്നും ഭൂമിയുടെയും ആദിത്യന്റെയും കമ്മത്താലാണവ ഉള വാകുന്നതെന്നും സൂചിപ്പിക്കുന്നു.)

9 യുക്താമാതാസീദ്ധുരിദക്ഷിണായാ
അതിഷ്ഠദ്ഗഭോവൃജനീഷ്വന്തഃ
അമീമേദ്വത്സോഅനുഗാമപശ്യ
ദ്വിശ്വരൂപ്യംത്രിഷുയോജനേഷു

അന്വയം:—

| | |
|---|---|
| മാതാ | — നിമ്മീയന്തേ അസ്മിൻ ഭൂതാനീ തിമാതാദ്യൌഃ |
| ദക്ഷിണായാഃ | — അഭിമതപൂരണസമത്ഥായാഃ, പൃഥിവ്യാഃ |
| ധുരി യുക്താ ആസീൽ | — വഷനിവ്വഹണേ സമത്ഥാഭൂൽ |
| ഗഭഃ വൃജനീഷു | — ഗഭസ്ഥാനീയഃ ഉദകസംഘഃ ഉദകവത്സുമേഘപങ്ക്തിഷു |
| അന്തഃ അതിഷ്ഠൽ | — മധ്യേതിഷ്ഠതി |
| (അനന്തരം) വത്സഃ | — പുത്രസ്ഥാനീയഃ ഉദകസംഘഃ |
| ത്രിഷു യോജനേഷു | — മേഘരശ്മിവായുസംയുക്തേഷു സൽസു |
| അമീമേൽ | — വഷണസമയേ ശബ്ദയതി |
| (അനന്തരം) വിശ്വ- | |
| രൂപ്യം ഗാം | — നാനാരൂപവതീം ഭൂമിം |
| അനു അപശ്യൽ | — അനുക്രമേണപശ്യതി |

അർത്ഥം—ഇക്കണ്ട ഭൂതജാതങ്ങളുടെ നിർമ്മാതാവായ ദ്യോവ്, അഭീഷ്ടപൂർത്തി നേടാൻ പോന്നവളായ ഭൂമിക്ക് വഷഭാരം നിർവ്വഹിയ്ക്കുന്നതിൽ സമർത്ഥനായി എങ്ങിനെ? ഗർഭത്തിന്റെ സ്ഥാനത്ത് വെള്ളക്കൂട്ടം കാർമ്മേഘപടലങ്ങളുടെ ഉള്ളിൽ വർത്തിയ്ക്കുന്ന പിന്നെ പുത്രന്റെ സ്ഥാനത്തുള്ള വെള്ളക്കൂട്ടം, മേഘം, രശ്മി (മിന്നൽ) വായു, എന്നീ മൂന്നും കൂടിച്ചേർന്ന് മഴ പെയ്യുന്ന സമയത്ത് ശബ്ദിക്കുന്ന (ഇടിവെട്ടുന്ന) അതിന്റെ ഫലമായി സസ്യാദികളാൽ പലപല രൂപമാർന്നവളായി ഭൂമിയെ ദ്യോവ് കാണുന്നു

10 തിസ്രോമാതൄസ്ത്രീൻപിതൄൻബിഭ്രദേക
ഊർധ്വസ്തസ്ഥൌനേമവഗ്ലാപയന്തി
മന്ത്രയന്തേദിവോഅമുഷ്യപൃഷ്ഠേ
വിശ്വവിദംവാചമവിശ്വമിന്വാം വ 15

അന്വയം —

| | |
|---|---|
| ഏകഃ | — പ്രധാനഭൂതഃ, അസഹായഃ പുത്രസ്ഥാനീയഃ ആദിത്യഃ |
| തിസ്രഃ മാതൄഃ | — സസ്യവൃഷ്ട്യാദ്യുൽപാദയിത്രീഃ ക്ഷിത്യാദീഃ, ലോകത്രയം |
| (തഥാ) ത്രീൻ പിതൄൻ | — ജഗതാം പാലയിതൄൻ, ലോകത്രയാഭിമാനിനഃ അഗ്നി വായു സൂര്യാഖ്യാൻ |
| ബിഭ്രൽ (സൻ) ഊർധ്വഃ തസ്ഥൌ | — ഉന്നതസ്ഥിതി, ഭൂതഭവിഷ്യ ദാദ്യാത്മനാ |
| ഈം ന അവ ഗ്ലപയന്തി | — കോപിഗ്ലാനിം നൈവകുർവന്തി |
| (നഹി ആദിത്യഃ അന്യേനപരാഭൂയതേ) | |
| ദിവഃ പൃഷ്ഠേ | — ദ്യുലോകസ്യോപരി അന്തരിക്ഷേ |
| (ദേവാഃ) വിശ്വ-വിദം | — വിശ്വ വേദന സമർത്ഥാം |
| അവിശ്വ-മിന്വാം | — അസർവ്വവ്യാപിനീം |

| | |
|---|---|
| വാചം അമുഷ്യ | — ആദിത്യസ്യ സംബന്ധിനീം |
| മന്ത്രയന്തേ | — ഗുപ്തം പരസ്പരം ഭാഷന്തേ |

അത്ഥം-പ്രധാന ഭ്രതനായി, അസഹായനായി, പുത്രന്റെ സ്ഥാനത്തു് (തന്റെ കൃത്യങ്ങരം നിവ്വഹിയ്ക്കുന്ന) ആദിത്യന്നു് മൂന്നു് അമ്മമാരുണ്ടു്; സസ്യവും മഴയും കാററുമുല്പാദിപ്പിയ്ക്കുന്ന ഭ്രവും, ദ്യോവും അന്തരിക്ഷവും. അതുപോലെ മൂന്നു ഷ്ഷന്മാരുണ്ടു്. മൂന്നുലോകങ്ങളുടെ അഭിമാന ദേവന്മാരും ലോകപാലകരുമായ അഗ്നിയും സൂര്യനും വായുവും (ഇവിടെ ആദിത്യനെയും സൂര്യനെയും രണ്ടായി പറഞ്ഞിരിയ്ക്കുന്നു. മണ്ഡലാധിപതിയായി ആദിത്യനെയും ആ മണ്ഡലത്തിന്റെ അഭിമാനദേവനായി സവ്വപ്രേരകനായ സൂര്യനെയും എടുക്കണം) ഇവരെ ഭരിച്ചുകൊണ്ടു് ഭ്രതഭവിഷ്യദ്വത്തമാനകാലരൂപനായി ഉയന്നു നില്ക്കുന്നു. ആരും അവിടേയ്ക്കു ക്ഷീണം വരുത്തുന്നില്ല. ആരാലും അവിടുന്നു് തോല്പിയ്ക്കപ്പെടുന്നുമില്ല. ദ്യുലോകത്തിന്നു മുകളിലുള്ള അന്തരിക്ഷത്തിൽ എല്ലാരേയും അറിയിയ്ക്കാൻ കെല്പുററതെങ്കിലും എല്ലാടത്തും വ്യാപിയ്ക്കാത്തവിധം ദേവന്മാർ ആദിത്യനെസ്സംബന്ധിച്ചവാക്കു് പരസ്പരം ഗൂഢമായി സംസാരിയ്ക്കുന്നു.

11 ദ്വാദശാരം നഹിതജ്ജരായ
വവ്ത്തി ചക്രം പരിദ്യാമൃതസ്യ
ആ പുത്രാ അഗ്നേ മിഥുനാസോ അത്ര
സപ്ത ശതാനി വിംശതിശ്ച തസ്ഥുഃ

അന്വയം:—

| | |
|---|---|
| ഋതസ്യ | — സത്യാത്മകസ്യാദിത്യസ്യ |
| ദ്വാദശ-അരം | — ദ്വാദശ സംഖ്യാകമേഷാദി രാശ്യാത്മകൈഃ, അരൈഃ, രഥാങ്ഗാവയവൈരുക്തം |
| ചക്രം ദ്യാം പരി | — പുനഃ പുനഃ ക്രമണശീലം ദ്യുലോകസ്യ പരിതഃ |
| വവ്ത്തി | — പുനഃ പുനവ്വത്തതേ സഞ്ചരതി |

| | |
|---|---|
| തൽ നഹി ജരായ | — ന ജരതേ ജീര്യതേ |
| ഹേ അഗ്നേ, | — ആദിത്യ (അഗ്നേരേവതത്തദാത്മനാവസ്ഥാനത്വാൽ അഗ്നിരിതി |
| അത്ര മിഥുനാസഃ | — അസ്മിൻ ത്വദീയേ ചക്രേസ്ത്രീപും സത്രൂപേണ പരസ്പരം മിഥുനഭൂതാഃ |
| സപ്ത ശതാനി | |
| വിംശതിഃ ച | — വിംശത്യുത്തരസപ്തശത സംഖ്യാകാഃ |
| പുത്രാഃ ആ തസ്ഥുഃ | — പ്രാണിനാം ദുഃഖാൽ ത്രാതാരഃ തിഷ്ഠന്തി |

അത്ഥം—സത്യസ്വരൂപനായ ആദിത്യന്റെ മേടം മുതൽ പന്ത്രണ്ടു രാശികളാകുന്ന അരങ്ങളോട് (അഴികളോട്) കൂടിയ ചക്രം, വീണ്ടും വീണ്ടും ചുററുന്നതു്, ദ്യോവിന്റെ മുകളിൽ പിന്നെയും പിന്നെയും തിരിഞ്ഞുകൊണ്ടു ചരിക്കുന്നു. അതൊരിക്കലും കേടുവരുന്നില്ല അല്ലയോ അഗ്നേ, (അഗ്നി തന്നെയാണ് ആദിത്യനായും പ്രകാശിക്കുന്നതു്) അവിടത്തെ ഈ ചക്രത്തിൽ സ്ത്രീപുമാന്മാരെന്ന പോലെ ഇണചേർന്ന ദ്യാവാപൃഥിവികളിൽ എഴുനൂററി ഇരുപതു് മക്കാം, പ്രാണികളെ ദുഃഖത്തിൽ നിന്ന് ത്രാണം ചെയ്യുന്ന പുത്രന്മാർ, ഉൽപന്നരായി വത്തിക്കുന്നു, (ഒരു കൊല്ലത്തെ മുന്നൂററുപതു് പകലുകളും മുന്നൂററുപതു് രാവുകളുമാകുന്ന പുത്രന്മാർ).

12 പഞ്ചപാദം പിതരം ദ്വാദശാകൃതിം
ദിവ ആഹുഃ പരേ അർദ്ധേപുരീഷിണം
അഥേമേ അന്യ ഉപരേവിചക്ഷണം
സപ്തചക്രേഷളര ആഹുരർപ്പിതം

അന്വയം —

| | |
|---|---|
| പഞ്ച-പാദം | — പഞ്ചസംഖ്യാകർത്വാത്മക പാദോപേതം (ഹേമന്തശിശിരയോരേകത്വാദിപ്രായാർപഞ്ച) |

| | |
|---|---|
| ദ്വാദശ–ആകൃതിം | — ദ്വാദശമാസാ ഏവാകൃതയോ യസ്യതാദൃശം |
| പുരീഷിണം | — വൃഷ്ട്യുദകവന്തം |
| പിതരം | — സർവ്വസ്യപാലയിതാരം സംവത്സരചക്രം |
| ദിവഃ പരേ അർദ്ധേ | — അന്തരിക്ഷരക്ഷണേ പരസ്മിന്ന ദ്ധേ ആദിത്യേ അർപ്പിതം |

ആഹുഃ (യദ്യത്രാർപ്പിതം തത്തദധീനം, അതഃ സംവത്സരം സൂര്യായത്തം)

| | |
|---|---|
| അഥ ഇമേ അന്യേ | — അപിചകേചനവേദവാദിനഃ |
| ഉപരേ സപ്ത–ചക്രേ | — സംവത്സരേ, അയനർത്തുമാസ പക്ഷാഹോരാത്രിമുഹൂർത്താനി സപ്തചക്രാണിപുനഃ പുനഃ ക്രമ മാണാനിയസ്യതാദൃശേ |
| ഷട്–അരേ | — ഷഡൃതവഏവ അരാഃ നാഭൌ പ്രത്യൃതാഃ സംബദ്ധാഃ യസ്യ തസ്മിൻ സംവത്സരേരഥേ |
| വി–ചക്ഷണം | — വിവിധദർശനകരമാദിത്യം |
| അർപ്പിതം ആഹുഃ | — (കാലസ്യസൂര്യാധീനത്വം സൂര്യ സ്യകാലാധീനത്വഞ്ച ഉച്യതേ) |

അർത്ഥം—അഞ്ചു് ഋതുക്കളാകുന്ന (ഹേമന്തവും ശിശിരവും ഈഷൽ ഭിന്നങ്ങളാകയാൽ രണ്ടും ഒന്നായി കണക്കാക്കുമ്പോൾ അഞ്ചു് ഋതുക്കൾ) കാലുകളോടുകൂടിയതും, മേടം മുതൽ പന്ത്രണ്ടു മാസങ്ങളാകുന്ന ആകൃതികളോടുകൂടിയതും, മഴവെള്ളത്തോടു കൂടിയതുമായി എല്ലാവരെയും രക്ഷിക്കുന്ന സംവത്സര ചക്രം ദ്യോവിന്റെ പരാർദ്ധത്തിലുള്ള ആദിത്യങ്കൽ അർപ്പിതമാകുന്നു. (അർപ്പിതമെന്നതുകൊണ്ടു് അധീനമായി; സംവത്സരംസൂര്യാധീനം) മററു ചില വേദവേദികൾ, അയനം, ഋതു, മാസം, പക്ഷം, പകൽ, രാത്രി, മുഹൂർത്തം എന്നിങ്ങനെ ഏഴു ചക്രങ്ങളോടുകൂടിയും, ആറു് ഋതുക്കളാകുന്ന അരങ്ങളോടുകൂടിയുമുള്ള സംവത്സര രഥത്തിൽ സൂര്യൻ അർപ്പിതനാണെന്നു് പറയുന്നു. (കാലത്തിന്നു് സൂര്യാധീനത്വം ചിലർ പറയുന്നു, സൂര്യന്നു് കാലാധീനത്വം മററു ചിലരാൽ പറയപ്പെടുന്നു.)

13 പഞ്ചാരേ ചക്രേ പരിവർത്തമാനേ

തസ്മിന്നാതസ്ഥുർഭുവനാനി വിശ്വാ

തസ്യ നാക്ഷസ്തപ്യതേ ഭൂരിഭാര

സ്സനാദേവനശീര്യതേ സനാഭിഃ

അന്വയം —

പഞ്ച–അരേ — പഞ്ചഋതുരൂപൈരരൈര്യുക്തേ
ചക്രേ പരി–വർത്തമാനേ— സംവത്സരരൂപേണ പുനഃപുനരാ വർത്തമാനേ
തസ്മിൻ വിശ്വാ ഭുവനാനി
ആ തസ്ഥുഃ — സർവ്വാണി ഭൂതജാതാനി വർത്തന്തേ
തസ്യ അക്ഷഃ — ചക്രസ്യ മധ്യേ സ്ഥിതഃ അക്ഷഃ
ഭൂരി–ഭാരഃ — പ്രഭൂതഭാരഃ (അപി)
ന തപ്യതേ — നപീഡ്യതേ
സനാത് ഏവ സ–നാഭിഃ — സനാതന ഏവ സമാനനാഭികഃ
ന ശീര്യതേ — നഭിദ്യതേ

അർഥം—അഞ്ച് ഋതുക്കളാകുന്ന അരങ്ങളോട് (അഴികളോട്) കൂടി സംവത്സരരൂപത്തിൽ പിന്നെയും പിന്നെയും ചുററുന്ന ഈ ചക്രത്തിൽ എല്ലാ ചരാചരങ്ങളും വർത്തിക്കുന്നു അതിന്റെ അച്ചുതണ്ട് എത്രയോ കനത്ത ഭാരം വഹിക്കുന്നുവെങ്കിലും കേടുവരുന്നില്ല നിത്യമായി, അനശ്വരമായിത്തന്നെ മധ്യഭാഗം ഒടിയാതെ പൊട്ടാതെ നില്ക്കുന്നു (ഒരു ചക്രമാകുമ്പോഴം അച്ചുതണ്ട് എങ്ങിനെ ഉണ്ടാകുന്നു എന്ന് ചിന്തനീയമാണ് ആ ചക്രത്തെ താങ്ങുന്ന ഒരു ബലമുള്ള തണ്ട് എന്നു സങ്കല്പിക്കാം അല്ലെങ്കിൽ ചക്രത്തിന്റെ പുറംവലയമാവാം )

14 സനേമി ചക്രമജരം വിവാവൃത

ഉത്താനായാം ദശയുക്താവഹന്തി

സൂര്യസ്യ ചക്ഷൂരജസൈന്യാവൃതം

തസ്മിന്നാർപ്പിതാ ഭുവനാനി വിശ്വാ

അന്വയം:—

| | |
|---|---|
| സ–നേമി ചക്രം | — സമാനനേമി, ഏകപ്രകാര ബഹിർവ്വലയമക്ഷീണനേമിസം വത്സരാഖ്യം ചക്രം |
| അജരം | — സദാതനമപി ജരാ രഹിതം |
| വി വവൃതേ | — പുനഃ പുനർവ്വിശേഷേണ വർത്തതേ |
| ഉത്താനായാം | — ഊർധ്വതനായാം ഈഷായാം (ഉപരി വിസ്തൃതഭൂമ്യാം) |
| ദശ | — ഇന്ദ്രാദയഃ പഞ്ചലോകപാലാഃ നിഷാദപഞ്ചമാശ്ചത്വാരോ വർണ്ണാശ്ചമിളിത്വാ ദശസംഖ്യാകാഃ |
| യുക്താഃ വഹന്തി | — സ്വസ്വവ്യാപാരയുക്താഃ കൃത്സ്നം ജഗന്നിർവ്വഹന്തി |
| (കിംച) സൂര്യസ്യ ചക്ഷുഃ | — സർവ്വസ്യ ചക്ഷുസ്ഥാനീയം മണ്ഡലം |
| രജസാ ആ–വൃതം ഏതി | — വൃഷ്ട്യുദകേന വ്യാപ്തം ഗച്ഛതി |
| തസ്മിൻ വിശ്വാ ഭുവനാനി | — സർവ്വാണി ഭൂതജാതാനി |
| ആർപ്പിതാ | — തേഷാം തദധീനത്വാദർപ്പിതാനി |

അർത്ഥം—ഒരേ പ്രകാരത്തിലുള്ള കേടുവരാത്ത നേമിയോടു് (പുറം വളയത്തോടു്) കൂടിയ സംവത്സരമാകുന്ന ചക്രം, അനാദ്യന്തമെങ്കിലും ജീർണ്ണത കൂടാതെ വീണ്ടും വീണ്ടും ചുററിക്കൊണ്ടു വർത്തിക്കുന്നു. മുകൾ ഭാഗമായ പരന്ന ഭൂമിയിൽ ഇന്ദ്രൻ മുതൽ അഞ്ചു ലോകപാലകന്മാരും (ഇന്ദ്രൻ, യമൻ, വരുണൻ, സോമൻ എന്നീ നാലു ദിക്പാലകന്മാരും അഗ്നിയും) ബ്രാഹ്മണക്ഷത്രിയ വൈശ്യ ശൂദ്രനിഷാദന്മാരും ആയ പത്തുകൂട്ടർ സ്വസ്വവൃത്തികളിലേർപ്പെട്ടു് ജഗൽകാര്യം നിർവ്വഹിക്കുന്നു. എല്ലാവർക്കും കണ്ണിന്റെ സ്ഥാനത്തുള്ള സൂര്യന്റെ മണ്ഡലം മഴവെള്ളത്താൽ വ്യാപ്തമായിത്തീരുന്നു. (അതായതു് സൂര്യരശ്മികളാകർഷിച്ചെടുത്ത ജലങ്ങൾ മഴപെയ്യു തീരുവോളം സൂര്യമണ്ഡലത്തിൽ വ്യാപ്തങ്ങളെന്നു് സങ്കല്പം.) അപ്രകാരമുള്ള സൂര്യമണ്ഡലത്തിൽ ഇക്കണ്ട സർവ്വചരാചരങ്ങളും സൂര്യാധീനത്വം കാരണമായി അർപ്പിതങ്ങളായിരിക്കുന്നു.

15 സാകംജാനാം സപ്തഥമാഹുരേകജം
ഷളിദ്യമാ ഋഷയോ ദേവജാ ഇതി
തേഷാമിഷ്ടാനിവിഹിതാനിധാമശ
സ്ഥാത്രേരേജന്തേവികൃതാനിരൂപശഃ വ 16

അന്വയം —

സാകം–ജാനാം — ഏകസ്മാദാദിത്യാൽ സഹോൽപന്നാനാം സപ്താനാമൃതൂനാംമധ്യേ
സപ്തഥം — സപ്തമമൃതും
ഏക–ജം ആഹുഃ — ഏകേനോൽപന്നമിതികാലതത്വവിദഃ ആഹുഃ (മാസാനാം ദ്വയദ്വയമേളനേനവസന്താദ്യാഃ ഷഡൃതവഃ ഭവന്തി അധികമാസേനസപ്തമൃതുഃ ഉൽപദ്യതേ
ഋഷയഃ ഷട് ഇൽ യമാഃ — ഗന്താരഃ ഷഡേവ ഋതവഃ
ദേവ–ജാഃ ഇതി — ദേവാദാദിത്യാജ്ജാതാഃ ഏവമാഹുഃ
(സപ്തമാധാരസ്യത്രയോദശസ്യമാസസ്യദേവാഭാവഃ, ഷഡേവ ദേവജാഃ, ഏകഃ അദേവജഃ)
തേഷാം ഇഷ്ടാനി — ഋതൂനാം സ്വരൂപാണി സർവ്വലോകാഭിമതാനി
ധാമ–ശഃ വി–ഹിതാനി — തത്തൽസ്ഥാനേപൃഥക് പൃഥക് സ്ഥാപിതാനി
രൂപ–ശഃ വി–കൃതാനി — രൂപഭേദേനവിവിധാകൃതിയുക്താനി
സ്ഥാത്രേ രേജന്തേ — അധിഷ്ഠാത്രേ, തദർത്ഥായ ചലന്തി

അർത്ഥം—ഒരേ ആദിത്യങ്കൽ നിന്ന് ഒപ്പം പിറന്നവയായ ഏഴ് ഋതുക്കളിൽ ഏഴാമത്തേത് ഒറ്റക്കു പിറന്നതാണെന്ന് കാലതത്വവേദികൾ പറയുന്ന (ഈരണ്ടു മാസങ്ങൾക്കൂടിയ ആറ് ഋതുക്കൾ, അധിമാസം പതിമൂന്നാമത്തേത് മൂന്ന വാവുകൾ വ

രുന്നതത്രേ ഏഴാമത്തെ ഋതു) വന്നുംപോയിക്കൊണ്ടുമിരിക്കുന്ന ആറ് ഋതുക്കൾ മാത്രമാണ് ആദിത്യങ്കൽനിന്നുണ്ടായവ (ഏഴാമത്തേത് ആദിത്യങ്കൽ നിന്നുണ്ടായതല്ല.) ആ ഋതുക്കളുടെ സർവ്വലോകാഭിമതങ്ങളായ സ്വരൂപങ്ങൾ സ്ഥാനാനുസാരമായി വേറെവേറെ സ്ഥാപിതങ്ങളായിരിക്കുന്നു. രൂപഭേദംകൊണ്ട് വിവിധാകൃതികളായി അവ ചലിക്കുന്നു. (''നിസ്സൂര്യോധികമാസഃ'' എന്ന് ശ്രുതിപ്രകാരം അധിമാസം സൂര്യായത്തമല്ലെന്ന് പ്രസിദ്ധം.)

16 സ്ത്രീയസ്സതീസ്താംഉമേപുംസ ആഹുഃ
പശ്യദക്ഷണ്വാന്നവിചേതദന്ധഃ
കവിര്യഃ പുത്രസ്സഈമാചികേത
യസ്താവിജാനാൽസപിതുഷ്പിതാസൽ

അന്വയം:—

| | |
|---|---|
| മേ | — മദീയാ ദീധിതയഃ, രശ്മയഃ |
| സ്ത്രിയഃ സതീഃ | — യോഷിതഃ സത്യഃ, യോഷിദ്വദ്ദകരൂപഗർഭധാരണാൽസ്ത്രീത്വം |
| താൻ ഉ | — താൻ രശ്മീനേവ |
| പുംസഃ ആഹുഃ | — പ്രഭൃതവൃഷ്ട്യാദികസേക്തൃൻ പുരുഷാനാഹുഃ |
| (അമുമർത്ഥമത്യന്തഗൂഢം) | |
| അക്ഷൺ—വാൻ | — ജ്ഞാനദൃഷ്ട്യുപേതഃ കശ്ചിൽ മഹാൻ |
| പശ്യൽ | — ജാനാതി |
| അന്ധഃ ന വി ചേതൽ | — സ്ഥൂലദൃഷ്ടിഃ ന ജാനാതി |
| (കിംച) യഃ കവിഃ | — ക്രാന്തദർശീ |
| പുത്രഃ | — സ്ത്രീപുരുഷാണാം രശ്മീനാം പുത്രസ്ഥാനീയഃ, ജഗതാം പുരത്രാതാ |
| സഃ ഈം | — സ ഏവ |

(സ്ത്രീണാം സതീനാം പശ്ചാൽ പുരുഷഭാവം)
ആ ചികേത — സർവ്വതോജാനാതി
(പിത്രോസ്ഥിതിം പുത്രഏവ ജാനാതി, നാന്യഃ)
യഃ (കശ്ചിൽ) താ
വി–ജാനാൽ — താനി, സ്ത്രീപുരുഷപുത്രരൂപാ
ണിജാനീയാൽ
സഃ പിതുഃ പിതാ അസൽ— പിതാ, വൃഷ്ട്യാജഗൽപാലകോ
രശ്മിസമൂഹഃ തസ്യാപിപിതാ
ആദിത്യ ഏവഭവതി

അത്ഥം—(സൂര്യൻ പറയുന്നതായി ഋഷി സങ്കൽപിച്ചു പറയുന്നു) എന്റെ രശ്മികൾ ജലരൂപമായ ഗർഭധാരണത്താൽ സ്ത്രീകളായി പറയപ്പെടുന്ന അവയെത്തന്നെ മഴവെള്ളം (ആകുന്ന ശുക്ലം) സേചനം ചെയ്യുന്ന പുരുഷന്മാരായും പറയുന്നു ഈ അത്യന്തഗൂഢമായ അത്ഥം ജ്ഞാനദൃഷ്ടിയുള്ള ഒരാൾ കാണുന്നു സ്ഥൂലദൃഷ്ടിയായ അന്ധൻ കാണുന്നില്ല ഏവൻ കാര്യങ്ങളുടെ അപ്പുറം കാണുന്നവനാകുന്നു സ്ത്രീപുരുഷരായ രശ്മികൾക്ക് പുത്രസ്ഥാനീയനായി ജഗത്തിന്റെ മികച്ച രക്ഷകനാണോ, അവൻ മാത്രം സ്ത്രീകൾക്ക് പിന്നീട് പുരുഷഭാവമറിയുന്നു പിതാവിന്റെ സ്ഥിതി പുത്രൻമാത്രമറിയുന്നു യാവൻ സ്ത്രീപുരുഷ രൂപങ്ങളെ വേണ്ടപോലെ അറിയുന്നവോ, അവൻ പിതാവിന്നും പിതാവാകുന്നു (പിതാവ് ഇവിടെ ലോകരക്ഷകമായ രശ്മിസമൂഹം അതിന്റെ പിതാവു ആദിത്യൻ )

ഈ ഋക്കിന് ആധ്യാത്മികമായ ഒരത്ഥവും സായണാചാര്യൻ പറയുന്നുണ്ട് നിരസ്ത സമസ്തോപാധികനായ ഒരുത്തന്റെ ആത്മാവിന്ന് ദേഹാവസ്ഥാനം മാത്രംകൊണ്ട് സ്ത്രീത്വവും പുംസ്ത്വവും ഇല്ല പിതൃപുത്ര ഗുരുത്വലഘുത്വങ്ങളുമില്ല പുത്രൻ വയസ്സു കുറഞ്ഞാലും ജ്ഞാനിയായാൽ സ്വന്തം ഉൽപാദകനായ പിതാവിന്നും പിതാവായി, പൂജ്യനായി ഭവിക്കുന്നു 'നൈവസ്ത്രീനപുമാനേവ നൈവചായന്നപുംസകഃ (ആത്മാവ് സ്ത്രീയല്ല പുരുഷനല്ല നപുംസകവുമല്ല ) ഈ ഋക്കിൽ ഉന്നിപ്പറയുന്നത് സ്ത്രീപുരുഷഭേദം ബാഹ്യം മാത്രമാണെന്നും ആത്മാവിനെ അത് ബാധിക്കുന്നില്ലെന്നുമാണ്

17 അവഃപരേണപരഏനാവരേണ

പദാവത്സംബിഭ്രതീഗൌരുദസ്ഥാൽ

സാകദ്രീചീകംസ്വിദദ്ധംപരാഗാൽ

ക്വസ്വിൽസൂതേനഹിയൂഥേഅന്തഃ

അന്വയം:—

| | |
|---|---|
| ഗൌഃ | — ഗോരൂപാ ഏഷാ ആഹുതിഃ (തയാ പോഷ്യം) |
| വത്സം | — വത്സസ്ഥാനീയമഗ്നിം |
| അവഃ | — അവസ്താൽ, അധോദേശേ |
| പരേണ പദാ ബിഭ്രതീ | — പാദദ്വയേനാകൃഷ്യധാരയന്തീ |
| (തഥാ) പരഃ | — പരസ്താൽ |
| ഏനാ അവരേണ (പദാ) | — പാദദ്വയേനാകൃഷ്യതമേവവത്സം ബിഭ്രതീ |
| ഉൽ അസ്ഥാൽ | — സൂര്യം പ്രതി ഉത്തിഷ്ഠതി |
| (അഥൈവം കൃതവതീ) സാ | — ആഹുതിഃ |
| കദ്രീചീ | — അദൃശ്യമാനാസതീ ആദിത്യം പ്രാപ്തവതീ |
| കം സ്വിൽ | — കം ഫലഭാജം പുരുഷം പ്രതി |
| അദ്ധം പരാ അഗാൽ | — അദ്ധമാർഗ്ഗമാഗത്യപരാഗച്ഛതി |
| (ച) ക്വ സ്വൽ സൂതേ? | — കുത്രപ്രദേശേ ഫലമുൽപാദയതി |
| യൂഥേ അന്തഃ നഹി (സൂതേ) | |

അർത്ഥം—പശുരൂപയായ ആഹുതി (അഗ്നിയിൽ ഹവിസ്സിന്റെ ഹോമത്താൽ) പോററപ്പെടേണ്ട കുട്ടിയെ (അഗ്നിയെ) മുൻകാലുകാംകൊണ്ടു് താഴേയും, പിൻകാലുകാംകൊണ്ടു മീതേയും താങ്ങിപ്പിടിച്ചു് സൂര്യനോളം ഉയരന്നെത്തുന്നു. അതായതു് അഗ്നിയിങ്കലുള്ള ആഹുതി, ഹവിഹോമം, അഗ്നിയെ തന്നോടു കൂടി ആദിത്യനോളമുയത്തുന്നു (അഗ്നൌ പ്രാസ്താഹുതിസ്സമ്യഗാദിത്യമുപതിഷ്ഠതേ എന്നു് മനു). ഇപ്രകാരം ചെയ്ത ആ പശുരൂപയായ ആഹുതി അദൃശ്യമായിപ്പോയി,ആദിത്യനെ പ്രാ

പിച്ചവളായി, ഫലഭാക്കായ പുരുഷനെപ്പററിയിടത്തോളം പ കതിവഴിപോയി മടങ്ങുന്ന ഉന്നിട്ട് എവിടെ പ്രസവിക്കുന്ന എവിടെ ഫലമുൽപാദിപ്പിക്കുന്നു? കൂട്ടത്തിൽ പ്രസവിക്കുന്നി ല്ല അതായതു് ആ ആഹുതി സൂര്യനെ പ്രാപിച്ചു് മഴയായി ഭൂമിയിൽ പതിക്കുന്നതു് എല്ലാവരും കാണുന്നു എന്നാൽ ആഹു തികർത്താവായ യജമാനന്നു് കിട്ടുന്ന പുണ്യഫലം എല്ലാവരും കാണത്തക്കതല്ല

18 അവഃ പരേണ പിതരം യോ അസ്യ
നവേദപര ഏനാവരേണ
കവീയമാനഃ കഇഹപ്രവോചദ്
ദേവം മനഃ കുതോ അധിപ്രജാതം

അന്വയം —

| | |
|---|---|
| അവഃ | — അവസ്ഥാൽ സ്ഥിതം |
| അസ്യ പിതരം | — ഏതല്ലോകപാലകമഗ്നിം |
| പരേണ യഃ അനു–വേദ | — ആദിത്യേന സഹ അനുക്രമേണ ജാനാതി |
| (തഥാ)പരഃ | — പരസ്മാൽ സ്ഥിതമാദിത്യം |
| ഏനാ അവരേണ | — അനേനാഗ്നിനാ സഹയഃ അനു വേദ, അഗ്ന്യാദിത്യൗ വ്യതിഹാരേണ ഉപാസ്തേ |

(യദ്വാ അലി ഭൂതരജസ്സമസ്സൌ, ഉൽബുദ്ധസത്വൌ, സ്വാധീന മായൌ, ഏകത്വേനാധിഗച്ഛതി)
(സഃ പുരുഷഃ)

| | |
|---|---|
| കവി–യമാനഃ | — കവിവദാചരൻ ക്രാന്തദർശിത്വ മാത്മനഃ ഖ്യാപയൻ |
| കഃ ഇഹ പ്ര വോചൽ? | — അസ്മിൻ ലോകേ പ്രബ്രവീതി? |
| (കിംച) ദേവം മനഃ | — അലൌകികം മനഃ |
| കുതഃ അധി പ്ര–ജാതം? | — കസ്മാൽ അദൃഷ്ടവിശേഷാൽ ആധിക്യേന ഉൽപന്നം? |

അൎത്ഥം—താഴെയുള്ള ലോകപിതാവായ, ജഗൽപാലകനായ, അഗ്നിയെ മുകളിലുള്ള ആദിത്യനോടൊപ്പം ക്രമത്തിലറിഞ്ഞും അതുപോലെ മുകളിലുള്ള ആദിത്യനെ താഴെയുള്ള അഗ്നിയായി അറിഞ്ഞും ഉപാസിയ്ക്കുന്നവനാരോ, (അല്ലങ്കിൽ രജസ്സും തമസ്സുമകന്നു് സത്വഗുണപൂൎണ്ണതയോടുകൂടി മായയെ കീഴടക്കി, അഗ്ന്യാദിത്യന്മാരെ ഒന്നായിക്കണ്ടു് ആർ സേവിയ്ക്കുന്നുവോ) ആ പുരുഷൻ എല്ലാററിൻെറയും അപ്പുറം കാണുന്നവനായി, സ്വയം പ്രഖ്യാപിയ്ക്കുന്നു. അപ്രകാരം ആരുണ്ടു് ഈ ലോകത്തിൽ? (തത്വം പറഞ്ഞുതരുന്നു.) പിന്നെ അലൌകികമനസ്സ്, സംസാരത്തിൽ ഒട്ടിപ്പിടിയ്ക്കാത്ത മനസ്സ്, എന്തു ഭാഗ്യവിശേഷം കൊണ്ടാണു് ഒരാളിൽ മികച്ചുണ്ടാവുന്നതു്?

19 യേ അൎവ്വാഞ്ചസ്താംഉപരാചആഹു
രൃപരാഞ്ചസ്താം ഉ അൎവ്വാച ആഹുഃ
ഇന്ദ്രശ്ചയാചക്രഥുസ്സോമതാനി
ധുരാനയുക്തരജസോവഹന്തി

അന്വയം:—

| | |
|---|---|
| യേ | — സൂര്യസോമയോശ്ചക്രേവൎത്തമാനാ രശ്മയഃ ഗ്രഹാദയശ്ച തൽ പരിഭ്രമണവശേന |
| അൎവ്വാഞ്ചഃ | — അധോമുഖാസ്സന്തി |
| താൻ ഉ പരാചഃ ആഹുഃ | — താനേവകാലവിദഃ ഊൎദ്ധ്വമുഖാൻ ആഹുഃ |
| (തഥാ പ്രഥമം) യേ | |
| പരാഞ്ചഃ | — ഊൎദ്ധ്വമുഖാഃ |
| താൻ ഉ അൎവ്വാചഃ ആഹുഃ | — താനേവ അധോമുഖാനാഹുഃ |
| ഹേ സോമ, (ത്വം) ഇന്ദ്രഃ | — ദ്വാദശാനാമാദിത്യാനാമന്യതമഃ |
| (സഃ) ച (യുവാം) യാ | — യാനി മണ്ഡലപരിഭ്രമണാനി |
| ചക്രഥുഃ | — കൃതവന്തൌ |
| താനി രജസഃ | — ലോകം (കൎമ്മണി ഷഷ്ഠീ) |

| | |
|---|---|
| ധുരാ ന | — ശകടാദൌധുരി |
| യുക്താഃ വഹന്തി | — സംബദ്ധാഃ അശ്വാദയ ഇവ നിർവ്വഹന്തി |

അർത്ഥം–സൂര്യചന്ദ്രന്മാരുടെ ചക്രത്തിൽ വർത്തിയ്ക്കുന്ന രശ്മികളും ഗ്രഹാദികളും ചുററുന്നതു കാരണമായി അവ അധോമുഖങ്ങളായി ഭവിയ്ക്കുന്നു, കീഴ്പോട്ടുനോക്കുന്നവയായി തോന്നപ്പെടുന്നു. അവയെത്തന്നെ കാലജ്ഞന്മാർ ഊർദ്ധ്വമുഖങ്ങളെന്ന്, മേല്പോട്ടുനോക്കുന്നവയെന്ന് പറയുന്നു. അതുപോലെ ഊർദ്ധ്വമുഖങ്ങളായവയെ, അങ്ങിനെ തോന്നുന്നവയെ, അധോമുഖങ്ങളെന്നു പറയുന്നു. അല്ലയോ സോമ, (ചന്ദ്ര) അവിടുന്ന്, ചന്ദ്രാദിത്യന്മാരിൽ പെട്ട ഇന്ദ്രനാണ്. അവിടുന്നും ഇവിടുന്നും (നിങ്ങളും ഇരുവരും) മണ്ഡലമായി (വട്ടത്തിൽ) ചുററൽ കൊണ്ട് ലോകത്തെ വണ്ടി മുതലായവയുടെ നുകത്തണ്ടിൽ കെട്ടപ്പെട്ട കുതിര മുതലായ വാഹനങ്ങൾ പോലെ കൊണ്ടുനടക്കുന്നു.

20 ദ്വാ സുപർണ്ണാ സയുജാ സഖായാ
സമാനം വൃക്ഷം പരിഷസ്വജാതേ
തയോരന്യഃ പിപ്പലം സ്വാദ്വ
ത്യനശ്നന്നന്യോ അഭിചാകശീതി (വ. 17)

അന്വയം:–

(അത്രലൌകികപക്ഷിദ്വയദൃഷ്ടാന്തേന ജീവാത്മപരമാത്മാനൌ സ്തൂയേതേ)

| | |
|---|---|
| ദ്വാ സു–പർണ്ണാ | — സുപതനൌ, ശോഭനഗമനൌ |
| സ–യുജാ, സഖായാ | — സമാനയോഗൌ, സമാനഖ്യാനൌ |
| സമാനം വൃക്ഷം | — ഏകമേവ വൃക്ഷം |
| പരി സസ്വജാതേ | — ആശ്രയതഃ |
| തയോഃ അന്യഃ സ്വാദു | |
| പിപ്പലം അത്തി | — മധുരം പക്വം ഫലം ഭക്ഷയതി |
| അന്യഃ അനശ്നൻ അഭി | |
| ചാകശീതി | — അപരഃ അഭിപശ്യതി |

അത്ഥം–(ഇവിടെ ഇരു പക്ഷികളുടെ ദൃഷ്ടാന്തം കൊണ്ടു് ജീവാത്മപരമാത്മാക്കരം സ്തുതിയ്ക്കപ്പെടുന്നു )

നല്ല പറക്കലോടു് (ഗമനത്തോടു്) കൂടിയ രണ്ടു പക്ഷി കരം യോജിച്ചു് ചങ്ങാതികളായി ഒരേ മരത്തെ ആശ്രയിച്ചി രിയ്ക്കുന്നു. അവയിൽ ഒന്നു് രുചികരമായ മധുരമായ പഴം കൊത്തിത്തിന്നുന്നു മററതു് ഒന്നും തിന്നാതെ നോക്കിയി രിയ്ക്കുന്നു.

ജീവാത്മാവിനേയും പരമാത്മാവിനേയുമാണിവിടെ അ ന്യാപദേശമായി രണ്ടു പക്ഷികളായി വിവക്ഷിക്കുന്നതു് പര മാത്മാവിൻെറ ഭാഗമായ ജീവാത്മാവു് സ്വാദുവായ കമ്മഫലം (കമ്മഫലമെപ്പോഴും നല്ലതായാലും തീയതായാലും രുചികര മായിരിക്കും ) അനുഭവിക്കുന്നു പരമാത്മാവാകട്ടെ എല്ലാം സാക്ഷിയായി നോക്കിക്കാണുന്നു ഒന്നും അനുഭവിക്കുന്നില്ല. വാസ്തവത്തിൽ ഇരുപക്ഷികളും ഒന്നുതന്നെയാണു്

''സമാനേ വൃക്ഷേ പുരുഷോനിമഗ്നോ–
നീശയാ ശോചതിമുഹ്യമാനഃ
ജുഷ്ടം യദാ പശ്യത്യന്യമീശ–
മസ്യമഹിമാനമിതിവീത ശോകഃ''

എന്നു് ആഥവ്വണികന്മാർ മന്ത്രാന്തരംകൊണ്ടു് ഇതിനെ വിശദീകരിയ്ക്കുന്നു ഒരേ ശരീരത്തിൽ പൂണ്ണനായ പുരുഷൻ പരമാത്മാവു് നിമഗ്നനായി, സ്വയം ഈശ്വരനെങ്കിലും അനീ ശത്വബുദ്ധികൊണ്ടു് മോഹബാധിതനാവുന്നു, ദുഃഖിയ്ക്കുന്നു– സംസാരത്തിൽ ഞാൻ സുഖിയാണു്, ദുഃഖിയാണു്, ജനനമര ണങ്ങളനുഭവിയ്ക്കുന്നു, എന്നെല്ലാം ദുഃഖിയ്ക്കുന്നു അപ്പോരം നിത്യ തൃപ്തനും സംസാര ശോകമററവനുമായ പരമേശ്വരനെകാണുന്നു, തന്നിൽനിന്നന്യനല്ലെന്ന ബോധത്താൽ ആത്മവൽക്കരിയ്ക്കുന്നു, സാക്ഷാൽകരിയ്ക്കുന്നു പിന്നെ ശോകമററു് ദേഹവ്യതിരിക്ത നായി, സ്വസ്വരൂപ സാക്ഷാൽകാരത്താൽ താപത്രയവിമുക്ത നായി ഭവിയ്ക്കുന്നു ഇതാണു് പരമാത്മാവായ പരമേശ്വരൻെറ മഹിമ (വൃക്ഷം എന്നിവിടെ പറയുന്നതു ദേഹത്തെയാണു് )

21 യത്രാ സുപർണ്ണാ അമൃതസ്യ ഭാഗ
മനിമേഷം വിദഥാഭിസ്വരന്തി
ഇനോ വിശ്വസ്യ ഭുവനസ്യ ഗോപാ
സ്സമാധീരഃ പാകമത്രാവിവേശ

അന്വയം:-

| | |
|---|---|
| യത്ര സു-പർണ്ണാഃ | — ആദിത്യമണ്ഡലേ സുപതനാഃ, ശോഭനഗമനാ രശ്മയഃ |
| അമൃതസ്യ | — ഉദകസ്യ, വിഷയാസ്പൃഷ്ട ചൈതന്യസ്യ |
| ഭാഗം | — ഭജനീയമംശമാദായ |
| അനി-മേഷം | — അനവരതം, അനാരതം |
| വിദഥാ | — വേദനേന, ജ്ഞാനേന |
| അഭി-സ്വരന്തി | — അഭിപ്രാപയന്തി, ആവരണാ പഗമനേന സ്ഫുരന്തി |
| (യത്ര) വിശ്വസ്യ ഭുവനസ്യ ഇനഃ (തഥാ തസ്യൈവ) | — സർവ്വസ്യ ഭൂതജാതസ്യ സ്വാമീ |
| ഗോപാഃ | — ഗോപയിതാ, രക്ഷിതാ |
| സഃ ധീരഃ | — പരമേശ്വരഃ ആദിത്യഃ, ധീമാൻ, പ്രാണ്യനുഗ്രഹബുദ്ധിയുക്തസ്സൻ |
| മാ പാകം | — മാം അപക്വപ്രജ്ഞം |
| അത്ര ആ വിവേശ | — അസ്മദീയദേഹേ നിയാമകതയാ പ്രവിഷ്ടഃ |

അർത്ഥം:–ശോഭനഗമനങ്ങളായ,ഏതാദിത്യ മണ്ഡലത്തിലെ രശ്മികൾ വെള്ളത്തിന്റെ അല്ലെങ്കിൽ വിഷയനിവൃത്തമായ ചൈതന്യത്തിന്റെ (അതുതന്നെ അമൃതം) ഭജനീയഭാഗം സ്വീകരിച്ച്, ഇടവിടാതെ, ഒന്നിലും ഭേദമില്ലാതെ, കർത്തവ്യ ബോധരൂപ ജ്ഞാനത്തോടുകൂടി സ്വയമെങ്ങുമെത്തിക്കുന്നു; അല്ലെങ്കിൽ അന്ധകാര (അജ്ഞാന) മെന്ന മറവു നീക്കി തെളി വിക്കുന്നു എല്ലാ ചരാചരങ്ങളുടെയും സ്വാമിയും രക്ഷകന

മായ, പരമേശ്വരനായ ആ ആദിത്യൻ പ്രാണികളെ അനുഗ്രഹിക്കുന്ന ബുദ്ധിയോടുകൂടിയവനായി, പാകംവരാത്ത അറിവുകരം മാത്രമുള്ള എന്നെ, എന്റെ ഉള്ളിൽ, വേണ്ടപോലെ നയിയ്ക്കാനും നിയന്ത്രിയ്ക്കാനുമായി പ്രവേശിച്ചിരിക്കുന്നു. അല്ലെങ്കിൽ സമാധിനിഷ്ഠനും അവിക്രിയനുമായ ആ പരമേശ്വരൻ എന്നെ പരിപക്വമനസ്സനാക്കി രജസ്സും തമസ്സുമൊഴിച്ച്, ഉള്ളിൽ പ്രവേശിച്ചിരിക്കുന്നു—അതായത്ത് എന്റെ മനസ്സിൽ ആ തേജസ്സ് ഞാൻ കാണുന്നു.

22 യസ്മിന്വൃക്ഷേമധ്വദസ്സുപർണ്ണാ
നിവിശന്തേസുവതേചാധിവിശ്വേ
തസ്യേദാഹുഃപിപ്പലംസ്വാദ്വഗ്രേ
തന്നോന്നശദ്യഃപിതരംനവേദ

അന്വയം:—

(അത്രവൃക്ഷസ്വരൂപകല്പനയാ അധിദൈവമാദിത്യമാത്മാനഞ്ച പ്രശംസതി)

| | |
|---|---|
| യസ്മിൻ വൃക്ഷേ | — വൃക്ഷവൽ സർവ്വഫലാശ്രയഭൂതേ |
| മധ്വ—അദഃ | — (മധ്വിത്യുദകനാമ) ഉദകസ്യ അത്താരഃ |
| സു—പർണ്ണാഃ | — സുപതനാരശ്മയഃ |
| അധി വിശ്വേ | — വിശ്വസ്യോപരി |
| നി—വിശന്തേ | — രാത്രൌ പ്രവിശന്തി |
| സുവതേ ച | — പുനരുദയകാലേ പ്രകാശം ജനയന്തി |
| തസ്യ ഇൽ പിപ്പലം | — ആദിത്യവൃക്ഷസ്യൈവപാലകം ഫലം |
| അഗ്രേ സ്വാദ്വ ആഹുഃ | — ഉപരി, ഉപാസനാനന്തരം രസവദിതി തത്വവിദഃ കഥയന്തി |
| (ഈദൃശം) പിതരം | — ജഗതഃ പാലയിതാരം |
| യഃ ന വേദ | — നോപാസ്തേ സഃ |
| തൽ ന ഉൽ നശൽ | — തൽഫലം ന പ്രാപ്നോതി |

അത്ഥം—(ഇവിടെ വൃക്ഷസ്വരൂപം കല്പിക്കുന്ന ആദിത്യനെയും ആത്മാവിനെയും സ്തുതിക്കുന്നു)

സവ്വഫലാശ്രയമായ വൃക്ഷത്തോട് സാദൃശ്യമുള്ള യാതൊരു ആദിത്യകൻ വെള്ളം വലിച്ചെടുക്കുന്ന ഗമനശീലങ്ങളായ രശ്മികാം രാത്രിയിൽ എല്ലാററിന്നും മുകറ്റിൽ പ്രവേശിയ്ക്കുന്നു, ഒളിഞ്ഞിരിക്കുന്ന വീണ്ടും പ്രഭാതത്തിൽ അവ പ്രകാശമുളവാക്കുന്നു, ആ ആദിത്യവൃക്ഷത്തിന്റെ തന്നെ പോഷകമായ ഫലം ഉപാസനാനന്തരം രസവത്തെന്ന് തത്വവിത്തുകാം പറയുന്ന ഇപ്രകാരമുള്ള ലോകപിതാവിനെ ജഗൽപാലകനെ ആർ അറിയുന്നില്ലയോ, ഉപാസിയ്ക്കുന്നില്ലയോ അയാാം ആ ഫലം നേടുന്നില്ല അല്ലെങ്കിൽ വൃക്ഷംപോലെ സ്വസ്ഥനായി അവിക്രിയനായ പരമാത്മാവിൽ ചാസ്വഭാവങ്ങളായ ഇന്ദ്രിയങ്ങാം ജ്ഞാനമധു കടിച്ചുകൊണ്ടു ഉറക്കത്തിൽ പ്രവേശിക്കുന്ന സ്വസ്വവിഷയങ്ങളിൽ നിന്ന് നിവത്തിച്ച് ആത്മനിർവൃതിയിൽ ലയിക്കുന്ന പ്രബോധത്തിൽ സ്വസ്വവിഷയങ്ങാം വീണ്ടും തേടുന്ന ഏതാസ്വദിച്ചാൽ പിന്നെ വിശപ്പ്, ദാഹം, മോഹം, ജനനമരണങ്ങാം, എന്നിവയില്ലയോ ആ അമൃതസമമായ ജ്ഞാനം ക്രമേണ പ്രാപിക്കുന്ന (ഇട്ടു് വിഷയങ്ങളിൽ മുഴകിയാലും സ്ഥായിയായ പരമേശ്വരധ്യാനം മനസ്സിൽ, അന്തഃകരണത്തിൽ അലിഞ്ഞുനിൽപുണ്ടെങ്കിൽ തൽപദപ്രാപ്തി സുസാദ്ധ്യമെന്ന് സൂചിപ്പിക്കുന്നു)

23 യദ് ഗായത്രേ അധിഗായത്രമാഹിതം

ത്രൈഷ്ടുഭാദ്വാ ത്രൈഷ്ടുഭം നിരതക്ഷത

യദ്വാജഗജ്ജഗത്യാഹിതം പദം

യ ഇത്തദ്വിദുസ്തേ അമൃതത്വമാനശുഃ

അന്വയം,—

ഗായത്രേ അധി ഗായത്രം
ആ-ഹിതം (ഇതി) യൽ — പ്രാഥമ്യാൽ സവ്വൈസ്തുത്യത്വാച്ച ഗായത്രീഭ്യഃ അധി ഉപരി തത്ര ആഗ്നേയം പദം പ്രഥമസൃഷ്ടത്വാൽ ഗായതി, ത്രായതേച ഇതി വ്യുല്പത്യാ അഗ്നിഃ ഗായത്രഃ, ഭൂമ്യാം അഗ്നിഃ സ്ഥാപിതഃ ഇതിയൽ

(തഥാ) ത്രൈസ്തുഭാൽ വാ

| | |
|---|---|
| ത്രൈസ്തുഭം | — വൃഷ്ടിപർജ്ജന്യവിദ്യുദ്രൂപ ത്രിസ്തോഭയുക്താൽ, അന്തരിക്ഷാൽ ഊർദ്ധ്വാധസ്തിര്യഗ് ലക്ഷണസ്തോഭത്രയോപേതം വായും ച (വാശബ്ദശ്ചാർത്ഥേ) |
| നിഃ-അതക്ഷത | — ദേവാഃ സാധുസമ്പാദിതവന്തഃ ഇതിയൽ |
| വാ ജഗതി | — അഥവാ സർവ്വൈർഗ്ഗന്തവ്യേ തൃതീയഭൂതേ ദ്യുലോകേ |
| ജഗൽ പദം | — ഗമനശീലമാദിത്യരൂപം സ്ഥാനം |
| ആ-ഹിതം യൽ | — സ്ഥാപിതം ഇതി യൽ |
| തൽ | — ഇദം ത്രിഷുസ്ഥാനേഷു അഗ്ന്യാദീനാം ത്രയാണാം പദാധാനം |
| യേ ഇൽ വിദുഃ | — യേ ഏവ നരാഃ ജാനന്തി |
| തേ അമൃത-ത്വം ആനശുഃ | — അമരണരൂപം പദമാപ്നുവന്തി |

അർത്ഥം—ഗായത്രിയെന്നാൽ ഗാനം ചെയ്യുന്ന, ത്രാണം (രക്ഷണം) ചെയ്യുന്ന എന്നർത്ഥം. പ്രജാപതിയുടെ മുഖത്തുനിന്ന് ആദ്യം സൃഷ്ടിക്കപ്പെട്ടതാകയാലും, അതിൻെറ സർവ്വാദരണീയതകൊണ്ടും ഗായത്രിയെന്നാൽ ഭൂമി; ഗായത്രൻ അഗ്നി. അപ്പോൾ ഭൂമിയിൽ അഗ്നി സ്ഥാപിതനായതു് യാതൊന്നൊ, പിന്നെ മഴ, മുകിൽ, മിന്നൽ എന്നീ മൂന്നു സ്തോഭങ്ങളോടുകൂടിയ വായു, ഇതു് മൂന്നിൻെറ സ്ഥാനമായ അന്തരിക്ഷത്തിൽ നിന്നുളവായതു് യാതൊന്നോ, അല്ലെങ്കിൽ മൂന്നാമത്തെ സ്ഥാനമായ ദ്യോവിൽ ഗമനശീലമുററ ആദിത്യരൂപമായ സ്ഥാനം സ്ഥാപിതമായതു് യാതൊന്നോ ഈ മൂന്നു സ്ഥാനങ്ങളിലുമുള്ള അഗ്നി, വായു, ആദിത്യൻ എന്നിവരുടെ കാൽ വെപ്പ്, യാവർ തന്നെ അറിയുന്നുവോ, അവർ അമരന്മാരായ, ശാശ്വതമായ സ്ഥാനം പ്രാപിയ്ക്കുന്നു. (ഈ ഋക്കിന്നു് യജ്ഞസംബന്ധമായും അർത്ഥം പറയുന്നു. ഗായത്രം പ്രാതസ്സവനം, ത്രൈഷ്ടുഭം മാധ്യന്ദിനസവനം, ജാഗതം തൃതീയസവനം എന്നു പ്രമാണപ്രകാരം മൂന്നു സവനങ്ങളിൽ അധിഷ്ഠിതങ്ങളായ മന്ത്രങ്ങളെയാണ് പരാമർശിക്കുന്നതെന്നു്.)

മുണ്ടാവുന്നു. വാകംകൊണ്ട്, ഇരുപദങ്ങൾ ബന്ധിച്ച വിരാട്ട് മുതലായ ഛന്ദസ്സിലും നാലുപദങ്ങൾ ബന്ധിച്ച അനുഷ്ടുപ് മുതലായ ഛന്ദസ്സിലുമുള്ള മന്ത്രത്താൽ അനുവാകം (വർഗ്ഗം) ഉണ്ടാവുന്നു. അക്ഷരങ്ങളാൽ മാത്രമാണ് ഏഴ് ഛന്ദസ്സുകളുടെ നിർമ്മാണം ചെയ്യുന്നതു്. (അക്ഷരങ്ങളാൽ പാദം, പാദങ്ങളാൽ വൃത്തം)

25 ജഗതാസിന്ധും ദിവ്യസ്തഭായ

ദ്രഥംതരേ സൂര്യം പര്യപശ്യൽ

ഗായത്രസ്യ സമിധസ്തിസ്ര ആഹു

സ്തതോമഹ്നാ പ്രരിരിചേമഹിത്വാ (വ. 18)

അന്വയം:—

(ജഗതീച്ഛന്ദസ്സായാം ഋചിഉൽപന്നം സാമ ജഗൽ തേന ബ്രഹ്മാ സൃഷ്ടികാലേ)

ജഗതാ സിന്ധും ദിവി

| | |
|---|---|
| അസ്തഭായൽ | — സ്യന്ദനശീലമുദകം സ്തംഭിതവാൻ |
| രഥം–തരേ | — ഏതന്നാമകേ സാമ്നി സ്തംഭിതം |
| സൂര്യം പരി അപശ്യൽ | — പ്രജാപതിഃ പരിദൃഷ്ടവാൻ |
| ഗായത്രസ്യ | — ഗായത്ര്യാമുൽപന്നസ്യ സാമ്നഃ |
| സം–ഇധഃ തിസ്രഃ ആഹുഃ | — സമിന്ധനാഃ വികേതീഃ, പാദത്രയമാഹുഃ |
| തതഃ മഹ്നാ മഹി–ത്വാ | — ബലേന മഹത്വേന ച |
| പ്ര രിരിചേ | — പ്രരിച്യതേ |

(ഗായത്രീഛന്ദസാം കനിഷ്ഠാസതീബലേന മഹത്വേന ച സർവ്വാണിഛന്ദാസ്യതിക്രാമതി)

അർത്ഥം–ജഗതീഛന്ദസ്സിലുള്ള സാമത്തിന്നു് ജഗത്തെന്നു പേർ. അതിനാൽ സൃഷ്ടികാലത്തിൽ ബ്രഹ്മാവു് ദ്യോവിൽ ഒഴുകുന്ന വെള്ളം (മേഘരൂപത്തിൽ) സ്തംഭിപ്പിച്ചുനിർത്തി. രഥന്തരം എന്ന സാമത്തിൽ പ്രജാപതി സൂര്യനെ കണ്ടു. ഗായ

ത്രത്തിലുള്ള സാമത്തിന്ന് വികേതികം, പാദങ്ങൾ മൂന്നായി പറയുന്നു. അപ്രകാരമാണെങ്കിലും സ്വബലംകൊണ്ടും മഹത്വംകൊണ്ടും ഗായത്രി സ്വതേ അത്ത് ഛന്ദസ്സുകളിൽ ഇളയതെങ്കിലും മറ്റെല്ലാ ഛന്ദസ്സുകളെയും അതിശയിച്ചു നില്ക്കുന്നു.

26 ഉപഹ്വയേസുദുഘാംധേനുമേതാം
സുഹസ്തോഗോധുഗുതദോഹദേനാം
ശ്രേഷ്ഠംസവംസവിതാസാവിഷന്നോ
ഽഭീദ്ധോഘർമ്മസ്തദുഷുപ്രവോചം

അന്വയം:—

| | |
|---|---|
| (അഹം ഹോതാ) | |
| സു-ദുഘാം | — സുഷ്ഠു ദോഗ്ധ്രീം |
| ഏനാം ഏതാം ധേനും | — ഉദകേനാഗച്ഛന്തീം, പ്രീണയിത്രീം മേഘലക്ഷണാം ഗാം |
| ഉപ ഹ്വയേ | — ഉപേത്യാഹ്വയാമി |
| സു-ഹസ്തഃ, ഗോ-ധുക് | — ശോഭനഹസ്തഃ, ദോഹനകുശലഃ ആദിത്യഃ |
| ദോഹത് | — ദോഗ്ധി |
| (തദർത്ഥം) സവിതാ | — സർവ്വസ്യാനുജ്ഞാതാപരമേശ്വരഃ |
| നഃ ശ്രേഷ്ഠം സവം | — അസ്മദീയം പ്രശസ്യംവർഷം |
| ഉത സാവിഷത് | — അപിച അനുജാനാതു |
| (യത്) ഘർമ്മഃ | |
| അഭി-ഇദ്ധഃ | — അഭിദീപ്തഃ |
| തത് ഉ സു പ്ര വോചം | — തസ്മാത് സുഷ്ഠുബ്രവീമി (ഉപ ഹ്വയേ ഇതി) |

അർത്ഥം—ഹോതാവായ ഞാൻ നല്ലപോലെ കറവുള്ള, ധാരധാരയായി ഒഴുകിവരുന്ന ഹർഷദാത്രിയായ മുകിൽപയ്യിനെ അടുത്തുചെന്ന് വിളിക്കുന്നു. ശോഭനഹസ്തനും നല്ല കറവുകാരനുമായ ആദിത്യനിതാ കറക്കുന്നു. അതിനുവേണ്ടി എല്ലാ കർമ്മ

ങ്ങളുടെയും അനുജ്ഞാതാവായ പരമേശ്വരൻ സ്തുത്യർഹമായ വർഷത്തെ അനുവദിച്ചരുളട്ടെ. വേനൽ കത്തിയെരിയുന്നതു കൊണ്ടാണ് ഞാൻ വിളിക്കുന്നു എന്നു പറയുന്നത്. (യാഗാർത്ഥം പാൽ കറക്കാൻ പശുവിനെ വിളിക്കുന്നു എന്നും അർത്ഥം പറയാം.)

27 ഹിങ്കൃണ്വതീവസുപത്നീവസൂനാം

വത്സമിച്ഛന്തീമനസാഭ്യാഗാൽ

ദുഹാമശ്വിഭ്യാംപയോ അഘ്ന്യേയം

സാവർദ്ധതാം മഹതേ സൌഭഗായ

അന്വയം:–

(യഥാ ആഹൂതാ ഗൌഃ)

| | |
|---|---|
| ഹിങ്–കൃണ്വതീ | — വർഷണായ ശബ്ദയന്തീ |
| വസൂനാം വസു–പത്നീ | — ഗോസസ്യാദി ധനാനാം പാലയിത്രീ |
| മനസാ വത്സം ഇച്ഛന്തീ | — വത്സവൽപ്രിയം ലോകം പ്രീണയിതും |
| അഭി ആ അഗാൽ | — അഭ്യാഗമൽ |
| ഇയം അഘ്ന്യാ | — അഹന്തവ്യാ, പ്രസ്തുത്യാ |
| അശ്വി–ഭ്യാം പയഃ ദുഹാം | — വ്യാപ്താഭ്യാം സ്ഥാവര ജംഗമാഭ്യാം ഉദകം ദുഗ്ധാം |
| സാ മഹതേ സൌഭഗായ | — പ്രവൃദ്ധായ സൌഭാഗ്യായ |
| വർദ്ധതാം | — പ്രവൃദ്ധാഭവതു |

അർത്ഥം–വിളിയ്ക്കപ്പെട്ട ആ മേഘപ്പശു വർഷണശബ്ദം പുറപ്പെടുവിച്ചുകൊണ്ട്, പശു സസ്യാദി ധനങ്ങളുടെ രക്ഷാകർത്രിയായി, മനസ്സുകൊണ്ട് തന്റെ കുട്ടിപോലെയുള്ള ലോകത്തെ സന്തോഷിപ്പിക്കാനായി ഇതാ വന്നുചേർന്നു. ആരാലും ഹനിയ്ക്കപ്പെടരുതാത്തവളും, വന്ദനീയയുമായ ഇവൾ വ്യാപ്തങ്ങളായ സ്ഥാവരജംഗമങ്ങൾക്കുവേണ്ടി വെള്ളം കറന്നുകൊടുക്കുന്നു. അവൾ മഹത്തായ സൌഭാഗ്യത്തിന്നുവേണ്ടി പ്രവൃദ്ധയായി ഭവിക്കട്ടെ (ഇതിലും പശു എന്നർത്ഥത്തിൽ വിശേഷണങ്ങളും മററും യോജിപ്പിക്കാവുന്നതാണ്.)

28 ഗൌരമീമേദനുവത്സം മിഷന്തം
മൂർധാനംഹിങ്ങ്ങകൃണോന്മാതവാ ഉ
സൃക്വാണംഘർമമഭിവാവശാനാ
മിമാതിമായും പയതേപയോഭിഃ

അന്വയം –

(മേഘരൂപാ) ഗൌഃ

| | |
|---|---|
| മിഷന്തം | — വൃഷ്ടിരൂപക്ഷീരഭാവേന നിമീലിതാക്ഷം |
| വത്സം അനു അമീമേത് | — ലോകാഖ്യം പുത്രമനസൃത്യ പ്രാപ്യ ശബ്ദംകരോതി |
| (വത്സസ്യ) മൂർധാനം | |
| ഉ മാതവൈ | — മാതും, നിർമാതും, സസ്യാദി യുക്തം കർതും |
| ഹിങ് അകൃണോത് | — ഹിങ്കാരശബ്ദം അകരോത് |
| (കിം ച) സൃക്വാണം | |
| ഘർമം | — ഫലസ്യ സ്രഷ്ടാരം ദീപ്തം (പുത്രം) |
| അഭി വാവശാനാ | — അഭിലക്ഷ്യഭൃശം കാമയമാനാ |
| പയഃ–ഭിഃ പയതേ | — ഉദകൈഃ പ്യായതേ |
| മായും മിമാതി | — ശബ്ദം നിർമാതി, കരോതി |

അർഥം–മേഘരൂപയായ പശു കണ്ണടച്ച ലോകമാകുന്ന കുട്ടിയെ പ്രാപിച്ച് ശബ്ദം പുറപ്പെടുവിക്കുന്ന കുട്ടിയുടെ തല യിൽ, ഭൂമിയിൽ, സസ്യാദികളുണ്ടാവാൻ ഹിങ്കാരശബ്ദം (പെരുമഴ പെയ്യുന്ന ശബ്ദം) ഉണ്ടാക്കുന്നു കൂടാതെ കർമംകൊ ണ്ട് ഫലം സൃഷ്ടിക്കുന്ന പ്രകാശമാന് ലോകത്തെ (മകനെ) കണ്ട് സന്തുഷ്ടയായി വെള്ളത്താലെങ്ങും വർധിക്കുന്ന, ശബ്ദമു ണ്ടാകുന്നു (ഇതിലും കേവലം പശു എന്നർഥം പറയാം )

29 അയം സശിങ്ക്തേയേന ഗൌരഭീവൃതാ
മിമാതിമായും ധ്വസനാവധിശ്രിതാ,
സാചിത്തിഭിർന്നിഹിചകാര മർത്യം
വിദ്യുദ്ഭവന്തി പ്രതിവവ്രിമൌഹത

അന്വയം:-

സഃ അയം (വത്സഃ)
ശിങ്ക്തേ — അവ്യക്തധ്വനിം കരോതി
യേന (വത്സേന) ഗൌഃ
അഭി-വൃതാ — മാതാ ആഗത്യാഭിതോ വേഷ്ടിതാ ഭവതി
(കിംച സാ ഗൌഃ)
ധ്വസനൌ അധി ശ്രിതാ — ധ്വസനസ്ഥാനേ, മേഘസ്ഥാനേ അധിഷ്ഠിതാ
മായും മിമാതി — ശബ്ദം കരോതി
സാ ചിത്തി-ഭിഃ — ദ്യോതമാനലക്ഷണൈഃ കർമ്മഭിഃ
മർത്യം നി ചകാര ഹി — നീചൈഃ കരോതി, മനുഷ്യാൻ പ്രണതാൻ കരോതി, ഓഷധ്യാദികം ഫലേനാവനതം കരോതി
(കിംച) വി-ദ്യുൽ ഭവന്തീ — വിദ്യുതി വിദ്യോതമാപദ്യമാനാ
വവ്രിം പ്രതി ഔഹത — രൂപം ഉപസംഹരതി, ഉദകലക്ഷണം രൂപം പുനരാദത്തേ, പുനർഘർമ്മകാലേ രശ്മിദ്വാരാ വൃഷ്ടമുദകമാദത്തേ

അർത്ഥം_(വർഷപ്രവേത്തിൽ) ലോകമാകുന്ന കുട്ടി അവ്യക്തശബ്ദങ്ങൾ പുറപ്പെടുവിക്കുന്നു. (പക്ഷികൾ, തവളകൾ മുതലായവയുടെ ശബ്ദങ്ങൾ) അമ്മയായ മേഘപശു അടുത്തു നിന്നുകൊണ്ട് അതിനെ ചുററിപ്പിടിച്ചപോലെ നില്പായി. കൂടാതെ ആ പശു മേഘസ്ഥാനത്ത് നിന്നുകൊണ്ട് ശബ്ദം പുറപ്പെടുവിക്കുന്നു. അവൾ പ്രകാശമിയന്ന കർമ്മങ്ങളാൽ, ഫ

ലപ്രകാശങ്ങളായ വൃത്തികളാൽ, മനുഷ്യരെ തലകനിപ്പി ക്കുന്നു, സസ്യാദികളെ കായ് പഴങ്ങളാൽ കുനിയിക്കുന്നു. പിന്നെ ഇടിമിന്നലിൽ പ്രകാശമിയററിക്കൊണ്ട് തന്റെ രൂപം പിൻവലിക്കുന്നു. താൻ പെയ്യുണ്ടാക്കിയ വെള്ള ത്തെ വേനലിൽ രശ്മികരം വഴിയ്ക്ക് വീണ്ടും വലിച്ചെടുക്കുന്നു. (ഇതിലും കേവല പശുവായി ഒരത്ഥം പറയാം.)

30 അനച്ഛയേതുരഗാതുജീവ
മേജദ്ധ്രുവം മധ്യ ആപസ്ത്യാനാം
ജീവോമൃതസ്യ ചരതിസ്വധാഭി
രമർത്ത്യോ മർത്ത്യേനാസയോനിഃ (വ. 19)

അന്വയം:—

| | |
|---|---|
| അനൽ | — പ്രാണധാരണം കുവ്വൽ |
| ജീവം തുര—ഗാതു | — സ്വസ്വവ്യാപാരായ തൂണ്ണഗമനം സൽ |
| ഏജൽ | — ചേഷ്ടൽ, പ്രാണധാരണയുക്തം |
| (തൽ) ശയേ | — ശേതേ, വത്തതേ |
| (പശ്ചാൽപ്രാണാപഗമനാനന്തരം ഉക്തവിലക്ഷണം സൽ) | |
| ധ്രുവം | — അവിചലിതം സൽ |
| പസ്ത്യാനാം മധ്യേ ആ | — ഗൃഹാണാംമധ്യേ ആശേതേ, സ്ഥാണവത്തിഷ്ഠതി |
| മൃതസ്യ ജീവഃ | — ശരീരസ്യ സംബന്ധീജീവഃ |
| മർത്ത്യേന | — മരണധമ്മകേണ ശരീരേണ |
| സ—യോനിഃ | — പൂവ്വം സമാനോല്പത്തിസ്ഥാനഃ |
| അമർത്ത്യഃ | — അമരണസ്വഭാവഃ (യദ്യപി ജീവസ്യ നമന്മാസ്തി തഥാപി വപുഷസ്സൽഭാവാൽ തൽസംബന്ധേനോപചര്യതേ) |
| സ്വധാഭിഃ ചരതി | — പുത്രകൃതൈഃ സ്വധാകാര പൂവ്വകദത്തൈഃ അന്നൈഃ വർത്തതേ |

അത്ഥം—പ്രാണൻ ധരിയ്ക്കുന്ന ജീവൻ സ്വസ്വകൃത്യങ്ങളിൽ വ്യാപൃതനായി ചേഷ്ടയോടുകൂടി വർത്തിയ്ക്കുന്നു. പ്രാണൻ പോയ ശേഷം ചലനരഹിതനായി തൻെറ തൻെറ ഗൃഹങ്ങളുടെ മദ്ധ്യത്തിൽ തൂണപോലെയിരിക്കുന്നു. ശരീരത്തെപ്പററിയിടത്തോളം മരണപ്പെട്ട ജീവൻ ശരീരമുണ്ടെന്ന നിലയിൽ സങ്കല്പിച്ച് പുത്രന്മാരാൽ സ്വധാരൂപത്തിൽ (ശ്രാദ്ധാന്നരൂപത്തിൽ) കൊടുക്കപ്പെട്ട അന്നങ്ങളോടുകൂടി വർത്തിക്കുന്നു. മരണപ്പെട്ട ജീവൻ ശരീരമുണ്ടെന്ന നിലയിൽ സങ്കൽപിച്ച എന്നു പറയുന്നിടത്തു് സ്ഥൂലശരീരമെന്നല്ല, സൂക്ഷ്മശരീരമെന്നാണത്ഥം.)

31 അപശ്യംഗോപാമനിപദ്യമാന

മാചപരാചപഥിഭിശ്ചരന്തം

സസധ്രീചീസ്സവിഷൂചീർവ്വസാന

ആവരീവർത്തിഭുവനേഷ്വന്തഃ

അന്വയം: –

(അഹം) ഗോപാം — സർവ്വസ്യ ലോകസ്യവൃഷ്ടി പ്രകാശാദിനാ ഗോപയിതാരം

അനി—പദ്യമാനം — കദാചിദപി അവിഷണ്ണം (അനിഷണ്ണം)

(തഥാ) പഥി—ഭിഃ ആ ച പരാ ച ചരന്തം — ഉദയപ്രഭൃതി ആമധ്യാഹ്നമാഗച്ഛന്തം മധ്യാഹ്നപ്രഭൃതി ആസായം പരാങ്മുഖം ഗച്ഛന്തം

അപശ്യം — യാഥാത്മ്യേന പശ്യേയം

(കിംച) സഃ സധ്രീചീഃ — സഹാഞ്ചതീഃ

സഃ വിഷൂചീഃ — വിഷ്വഗഞ്ചതീഃ, രാത്രാവപി ചന്ദ്രമോമാദിത്യാനാം പ്രകാശയിത്രീഃ ത്വിഷഃ

വസാനഃ — ആച്ഛാദയൻ

ഭുവനേഷു അന്തഃ — ഭുവനൈകദേശേഷു മധ്യേ

ആ വരീവർത്തി — ഉദയാസ്തമയം കുർവ്വൻ പുനഃ പുനരാവർത്തതേ (തമപശ്യം)

അർത്ഥം–സർവ്വലോകത്തിനും മഴ, വെളിച്ചം മുതലായവയാൽ രക്ഷിതാവായി ഒരിയ്ക്കലും വല്ലായ്മയോ ക്ഷീണിച്ചിരിപ്പോ ഇല്ലാത്തവനായി, തന്റെ മാർഗ്ഗങ്ങളിലൂടെ ഉദയം മുതൽ ഉച്ചവരെ കയറിയും, ഉച്ച മുതൽ അസ്തമയം വരെ ഇറങ്ങിയും ചലിയ്ക്കുന്ന ആദിത്യനെ കാണാവൂ പിന്നെ അവിടന്ന് തന്റെ ഒപ്പം നില്ക്കുന്ന തേജസ്സുകളാൽ രാത്രിയിൽ ചന്ദ്രനെയും അഗ്നിയെയും പ്രകാശിപ്പിക്കുന്ന തേജസ്സുകളാൽ സ്വയം കൂടി ഭുവനങ്ങളിൽ ഒരു ഭാഗത്തല്ലെങ്കിൽ മറ്റൊരു ഭാഗത്ത് ഉദയാസ്തമയങ്ങൾ ചെയ്തുകൊണ്ട് വീണ്ടും വീണ്ടും ആവർത്തിയ്ക്കുന്ന ആ ദേവനെ കാണാവൂ (സൂര്യൻ ചരിക്കുന്നതായി വേദത്തിൽ പലയിടങ്ങളിലും പറഞ്ഞുകാണും. എന്നാൽ യഥാർത്ഥത്തിൽ ചരിക്കുന്നു എന്ന് പറയുന്നതായി അർത്ഥമെടുക്കേണ്ടതില്ല ദ്രഷ്ടാവായ മനുഷ്യന്റെ തോന്നലനുസരിച്ച് പറയുന്നതായി മാത്രമേ കണക്കാക്കേണ്ടതുള്ളൂ ഈ മന്ത്രത്തിൽ ഭുവനേഷ്വന്തഃ (ഭുവനൈകദേശേഷുമധ്യേ) ഉദയാസ്തമയങ്ങൾ നടത്തുന്നു എന്ന പ്രസ്താവം കൊണ്ട് സൂര്യൻ ഭൂമിയിൽ ഒരിടത്ത് അദൃശ്യനാകുമ്പോൾ മറ്റൊരിടത്ത് ദൃശ്യനാകുന്ന സംഗതി എടുത്തു പറയുന്നു )

32 യ ഈം ചകാര ന സോ അസ്യ വേദ
യ ഈം ദദർശ ഹിരുഗിന്നു തസ്മാത്
സ മാതുര്യോനാ പരിവീതോ അന്തർ
ബഹുപ്രജാ നിരൃതിമാവിവേശ

അന്വയം –

യഃ ഈം ചകാര — ഏനം ഗർഭം കരോതി
സഃ അസ്യ (രൂപം)
ന വേദ — ഏനം ഗർഭം ന ജാനാതി
യഃ (ച മാതുരുദരാന്തഃ)
ഈം ദദർശ — അനുമാനേന ദർശയതി
തസ്മാത് (ദ്രഷ്ടുസ്സകാശാത്
സഃ) ഹിരുക് ഇത് നു — അത്യന്തമന്തർഹിത ഏവ ഖലു

(അത്രാനഭവം സർവ്വം ജന്മാന്തരേ ലോകാന്തരേവാ)

സഃ മാതുഃ യോനാ — താദൃശഃ ജനന്യാഃയോനൌ

അന്തഃ പരി–വീതഃ — ഉൽബജരായുഭ്യാം പരിതോ വേഷ്ടിതസ്സൻ

ബഹ്ഹു–പ്രജാഃ — ബഹുജന്മഭാക്

(ഏവം) നിഃ-ഋതിം

ആ വിവേശ — ഗർഭദുഃഖമനഭവൻ നിരൃത്യ ഭിധാനം പ്രദുഃഖമനഭവേതി

(തൽ പരിഹാരായ ആത്മാജ്ഞാതവ്യഃ)

അർത്ഥം–ഏവൻ ഗർഭമുൽപാദിപ്പിച്ചവോ, (അല്ലങ്കിൽ കൃഷിവാണിജ്യാദികളിൽ പ്രവർത്തിച്ചവോ) അവൻ അതിൻെറ തത്വം, സ്വാഭ്രതമായ ഗർഭത്തെ അറിയുന്നില്ല. ഏവൻ മാതാവിൻെറ വയററിൽ ഇരുന്നവനായി തന്നെ അനുമാനംകൊണ്ടു് കാണുന്നു, ആ കാണുന്നവൻെറ അടുക്കൽ അതത്യന്തം അന്തഹിതമാണു്, നിഗൂഢമാണു്. അനുമാനംകൊണ്ടുള്ള ആ അനുഭവവും ജന്മാന്തരത്തിലൊ, ലോകാന്തരത്തിലൊ ഇല്ലതാനും. അതാതു് അമ്മയുടെ യോനിയിൽ (ഗർഭപാത്രത്തിൽ) തോൽ പാടയാലും മറുപിള്ളയാലും ചുററപ്പെട്ടു് (ജീവി) അധിക ജനനഭോക്കായി ഭവിക്കുന്നു. ഇപ്രകാരം ഗർഭജനനദുഃഖമനുഭവിച്ചു് നിരൃതി എന്ന മഹാദുഃഖം അനുഭവിക്കുന്നു. (നിരൃതി ആയുഃക്ഷയകാരിണിയായ പാപദേവത) അതിൻെറ പരിഹാരത്തിന്നു് ആത്മജ്ഞാനം മാത്രം മാർഗ്ഗം

33 ദ്യൌർമ്മേ പിതാജനിതാനാഭിരത്ര

ബന്ധുർമ്മേമാതാപൃഥിവീമഹീയം

ഉത്താനയോശ്ചമ്വോ൨ ൨ ർയോനിരന്ത

രത്രാപിതാദുഹിതുർഗ്ഗർഭമാധാൽ

അന്വയം:-

(ദീർഘതമാഃ ബ്രവീതി)

മേ ദ്യൗഃ പിതാ — പാലകഃ

(അപിച) ജനിതാ — ജനയിതാ, ഉൽപാദയിതാ

നാഭിഃ അത്ര — ഭൗമോരസോത്രതിഷ്ഠതി, തത
ശ്ചാന്നം, അന്നാദ്രേതഃ,
രേതസോ മനുഷ്യഃ,
ഇതിരസസ്യാത്ര സത്ഭാവാത്

(അത ഏവ) ബന്ധുഃ — ബന്ധികാ

ഇയം മഹീ പൃഥിവീ മേ

മാതാ — മാതൃസ്ഥാനീയാ. സോൽഭൂതേ
നൗഷധ്യാദിനാപോഷയിത്രീ

(കിംച) ഉത്താനയോഃ — ഊർധ്വതാനയോഃ

ചമ്വോഃ — സർവ്വസ്യ അമത്ര്യാഃ, ഭോഗ
സാധനയോഃ,
ദ്യാവാപൃഥിവ്യോഃ

അന്തഃ യോനിഃ — മധ്യേ സർവ്വഭൂതനിർമ്മാണാ
ത്മകമന്തരിക്ഷം (വർത്തതേ)

അത്ര പിതാ — അസ്മിന്നന്തരിക്ഷേ ദ്യുലോകഃ
അധിഷ്ഠാത്രധിഷ്ഠാനയോഃ അഭ
ദേന ആദിത്യഃ സ്വരശ്മിഭിഃ

ദുഹിതുഃ — ദൂരേനിഹിതായാഃ

ഗർഭം — സർവ്വോൽപാദനസമർത്ഥം
വൃഷ്ട്യുദകലക്ഷണം

ആ അധാത് — സർവ്വതഃ കരോതി

അർത്ഥം:- എനിക്കു ദ്യോവാണ് പാലകൻ. പാലകൻ മാ
ത്രമല്ല, ജനയിതാവ്, ഉൽപാദയിതാവ് (ശരിക്കു് അച്ഛൻ) രസ
(ജലം) രസത്തിൽ നിന്ന് അന്നം, അന്നത്തിൽ നിന്ന് ശുക്
ലത്തിൽ നിന്ന് ജനനം, എന്ന പാരമ്പര്യമനുസരിച്ച്
രസാധാനത്താൽ എന്നെ ബന്ധിയ്ക്കുന്ന ഈ മഹതി
യ ഭൂമി എനിക്കമ്മയാണ്; തന്നിലുൽപന്നങ്ങളായ സസ്യാ
കളാൽ എന്നെ പോഷിപ്പിയ്ക്കുന്ന, വളർത്തുന്നവളാണ്. കൂ
ടെ എല്ലാ ഉൽകൃഷ്ടഭോഗവിഭവങ്ങളോടും കൂടിയ ദ്യാവാപൃ
ഥിവികളുടെ മധ്യമായ, സർവ്വ ചരാചരനിർമ്മാണാത്മകമാ

അന്തരിക്ഷം വർത്തിയ്ക്കുന്നു. അവിടെ അച്ഛനായ ദ്യോവ് അധിഷ്ഠാതാവിന്നും അധിഷ്ഠാനത്തിന്നും (ഇരിയ്ക്കുന്നവനും ഇരിപ്പിടത്തിന്നും) ഭേദം കൂടാതെ (ആദിത്യൻ) ദൂരേ അയയ്ക്കപ്പെട്ട (മകളായ) ഭൂമിയ്ക്കു സർവ്വസമൃദ്ധികരമായ വൃഷ്ടിഗർഭം (മഴയുടെ ഗർഭത്തിൽ നിന്നാണല്ലൊ സസ്യാദികരം ജനിയ്ക്കുന്നതു്, ആ ഗർഭം) ഉല്പാദിപ്പിയ്ക്കുന്നു. (മകരം എന്നർത്ഥത്തിലുള്ള ദുഹിതാ എന്ന പദത്തിന്നു് ദൂരേ അയയ്ക്കപ്പെട്ടവരം എന്നു് അർത്ഥം പറഞ്ഞിരിയ്ക്കുന്നു. മകരം അന്യന്നു് കൊടുക്കപ്പെട്ടു് സ്വഗൃഹത്തിൽ നിന്നു് അയയ്ക്കപ്പെടുന്നവളാണല്ലൊ.)

34 പൃച്ഛാമിത്വാപരമന്തം പൃഥിവ്യാഃ
പൃച്ഛാമിയത്ര ഭുവനസ്യ നാഭിഃ
പൃച്ഛാമിത്വാ വൃഷ്ണോ അശ്വസ്യരേതഃ
പൃച്ഛാമി വാചഃ പരമം വ്യോമ

അന്വയം:—

| | |
|---|---|
| (ഹേ യജമാന,) (കിം) പൃഥിവ്യാഃ പരം അന്തം ത്വാ പൃച്ഛാമി? | — ഉൽകൃഷ്ടാം കാഷ്ഠാം, യത്ര സർവ്വാ പൃഥിവീ സമാപ്യതേ ഇതി ത്വാം പൃച്ഛാമി |
| (തഥാ) പൃച്ഛാമി യത്ര ഭുവനസ്യ നാഭിഃ | — ഭൂതജാതസ്യസന്നാഹഃ, ബന്ധനം, യത്രസർവ്വം സന്നദ്ധം ഭവതി |
| ത്വാ വൃഷ്ണഃ അശ്വസ്യ രേതഃ പൃച്ഛാമി | — വർഷകസ്യ വ്യാപ്തസ്യാദിത്യസ്യ കാരണം തൽ കിം? |
| (തഥാ) വാചഃ പരമം വ്യോമ പൃച്ഛാമി | — വാഗ്ജാതസ്യ നിരതിശയം സ്ഥാനം, സർവ്വസ്യ വചസഃ കാരണം കിം? |

അർത്ഥം—അല്ലയോ യജമാന, അങ്ങയോട് ഞാൻ ചോദിക്കുന്നു: ഭൂമിയുടെ പരമകാഷ്ഠ ഏത്, എവിടെ അവസാനിയ്ക്കുന്നു? ഭൂതപ്രപഞ്ചത്തിന്റെ കൂടം എവിടെ, എവിടെ എല്ലാ ചരാചരങ്ങളും ബദ്ധമായിരിക്കുന്നു എന്ന് ഞാൻ ചോദിക്കുന്നു. വർഷകനായ എങ്ങും വ്യാപിച്ച ആദിത്യന്റെ കാരണമെന്താണ്?—ചോദിയ്ക്കുന്നു. വാക്സമൂഹത്തിന്റെ, എല്ലാ വാക്കിന്റെയും അതിമഹത്തായ സ്ഥാനം, കാരണമേത് എന്നും ഞാൻ ചോദിയ്ക്കുന്നു.

35 ഇയംവേദിഃ പരോഅന്തഃ പൃഥിവ്യാ
അയം യജ്ഞോഭുവനസ്യനാഭിഃ
അയംസോമോവൃഷ്ണോ അശ്വസ്യരേതോ
ബ്രഹ്മായംവാചഃ പരമംവ്യോമ     വ–20

അന്വയം—

| | |
|---|---|
| (ഹേ) പൃഥിവ്യാഃ പരഃ അന്തഃ | — പ്രഥനവത്യാഃ ഭൂമ്യാഃ പര്യവസാനം |
| ഇയം വേദിഃ | — (നവേദ്യതിരിക്താ ഭൂമിരസ്തി) |
| (തഥാ) അയം യജ്ഞഃ ഭുവനസ്യ നാഭിഃ | — സന്നാഹഃ, തത്രൈവവൃഷ്ട്യാദി സർവ്വഫലോത്പത്തേഃ സർവ്വപ്രാണിനാം ബന്ധകത്വാൽ |
| (അഥ) വൃഷ്ണഃ അശ്വസ്യ രേതഃ | — വർഷകസ്യ ആദിത്യസ്യകാരണം |
| അയം സോമഃ | — രസാത്മകസ്സോമഃ, അഗ്നൌ ഹുതസ്സോമരസഃ ആദിത്യം പ്രാപ്യവൃഷ്ട്യാദി ഫലംജനയതി |
| അയം ബ്രഹ്മാ | — പ്രജാപതിരേവ |
| വാചഃ പരമം വ്യോമ | — ഉൽകൃഷ്ടം രക്ഷകംസ്ഥാനം, തത്രൈവോത്പത്തേഃ തത്രൈവപര്യവസാനാച്ച |

അർത്ഥം-(യജമാനന്റെ മറുപടി), അല്ലയോ ഋഷേ, പരന്ന ഈ ഭൂമിയുടെ പര്യവസാനം ഈ (യജ്ഞ) വേദിയാകുന്നു. വേദിയിൽ നിന്നു് വ്യത്യസ്തമായി കടന്നു നിൽക്കുന്ന ഭൂമിയില്ല. (''ഏതാവതീവൈപൃഥിവീയാവതീവേദിഃ'' എന്നു് ശ്രുതി) അതുപോലെ ഈ യജ്ഞമാണു് ഭുവനത്തിന്റെ (ചരാചരപ്രപഞ്ചത്തിന്റെ) കൂടം. (അവിടെ മഴ മുതലായ ഫലസിദ്ധിയാൽ എല്ലാപ്രാണികൾക്കും ചേച്ച്) പിന്നെ വർഷകനായ ആദിത്യന്റെ മൂലം, കാരണം, ഈ സോമമാകുന്നു. രസാത്മകമായ സോമം (സോമച്ചാറ്) അഗ്നിയിലൂടെ ആദിത്യനെ പ്രാപിച്ച് മഴ മുതലായ ഫലമുണ്ടാകുന്നു. (''അഗ്നൌ പ്രാസ്താഹുതിസ്സമ്യഗാദിത്യമുപതിഷ്ഠതി. ആദിത്യാജ്ജായതേ വൃഷ്ടിർവൃഷ്ടേരന്നംതതഃ പ്രജാഃ'' എന്നു മനുസ്മൃതി) ഈ യജ്ഞത്തിലെ ബ്രഹ്മൻ, പ്രജാപതി തന്നെയാണു്; മന്ത്രരൂപങ്ങളായ എല്ലാ വാക്കുകൾക്കും(ആ വഴിക്കു വാക്കിന്നു് പൊതുവേ) ഉൽകൃഷ്ടവും രക്ഷകവുമായ സ്ഥാനം. അവിടെയാണതു് തുടങ്ങുന്നതു്, അവസാനിക്കുന്നതും.

36 സപ്താർദ്ധഗർഭാ ഭുവനസ്യരേതോ
വിഷ്ണോസ്തിഷ്ഠന്തിപ്രദിശാവിധർമ്മണി
തേധീതിഭിർമ്മനസാതേ വിപശ്ചിതഃ
പരിഭുവഃ പരിഭവന്തി വിശ്വതഃ

അന്വയം:—

| | |
|---|---|
| സപ്ത | — സപ്തസംഖ്യാകാരശ്മയഃ |
| അർദ്ധ-ഗർഭാഃ | — സംവത്സരസ്യാർദ്ധേ ഗർഭം, ഗർഭസ്ഥാനീയമുദകം ധാരയമാണാഃ (അന്തരിക്ഷേ ഗർഭവദ്വർത്തമാനാഃ) |
| ഭുവനസ്യ രേതഃ | — വൃഷ്ടിപ്രദത്വേന |
| വിഷ്ണോഃ വി-ധർമ്മണി | — വ്യാപകസ്യാദിത്യസ്യ ജഗദ്ധാരണ വ്യാപാരേ |
| പ്ര-ദിശാ തിഷ്ഠന്തി | — പ്രദേശേന വർത്തന്തേ |

| | |
|---|---|
| (കിംച) തേ ധീതി-ഭിഃ | — പ്രജ്ഞാദിഃ |
| മനസാ | — ജഗദുപകാരഃ കർത്തവ്യഃ ഇതി ബുദ്ധ്യാ |
| വിശ്വതഃ | — വിശ്വം (ദ്വിതീയാർത്ഥേതസിഃ) |
| പരി ഭവന്തി | — പരിതോഭാവയന്തി, കൃത്സ്നം ജഗദ്വ്യാപ്നുവന്തി |
| (യസ്മാദേവം തസ്മാത്) | |
| തേ വിപഃ-ചിതഃ | |
| പരി-ഭുവഃ | — തേ ഏവ ബുദ്ധിയുക്താഃ, സർവ്വത്രവ്യാപ്താഃ |

അർത്ഥം—(സൂര്യന്റെ) ഏഴു രശ്മികൾ അന്തരിക്ഷത്തിൽ ഗർഭരൂപത്തിൽ നിലകൊണ്ടു മഴ പെയ്യിക്കുന്ന സാരഭൂതങ്ങളായ അവ, എങ്ങും വ്യാപിച്ച ആദിത്യന്റെ ലോകരക്ഷണകർമ്മത്തിൽ അതാതിടത്തു് (സംബന്ധിച്ചു്) വർത്തിക്കുന്നു. അവ സ്വന്തം പ്രജ്ഞകളാലും, ലോകരക്ഷണം കർത്തവ്യമെന്ന ബുദ്ധിയാലും വിശ്വത്തെ എമ്പാടും വ്യാപിക്കുന്നു. ഇപ്രകാരമാകയാൽ ആ രശ്മികൾ തന്നെയാണു് ബുദ്ധിയോടുകൂടി, *ജ്ഞാനപ്രകാശകളായി എങ്ങും വ്യാപിക്കുന്നതു്.* (സൂര്യരശ്മികൾക്കു് ദേവത്വം, മഹത്വം കല്പിച്ചുകൊണ്ടുള്ള സ്തുതികൾ മുമ്പും വന്നിട്ടുണ്ടു്.)

37 ന വി ജാ നാ മി യ ദി വേ ദ മ സ്മി
നി ണ്യഃ സ ന്ന ദ്ധോ മ ന സാ ച രാ മി
യ ദാ മാ ഗ ൻ പ്ര ഥ മ ജാ ഋ ത സ്യാ
ദി ദ്വാ ചോ അ ശ്നു വേ ഭാ ഗ മ സ്യാഃ

അന്വയം —

| | |
|---|---|
| യത്-ഇവ | — യദാപരോക്ഷജ്ഞാനം, സർവ്വൈകാത്മ്യരൂപം ജ്ഞാനമാവികമസ്തി, തദാ |

| | |
|---|---|
| ഇദം (അഹം) അസ്മി | |
| (ഇതി) ന വി ജാനാമി | — ഇദം സർവ്വമഹമസ്മീതി ശാസ്ത്രജനിതം ജ്ഞാനംമേജാതം, നതു ആനുഭാവികം; പാരമാർത്ഥ്യനനജാനാമി |
| (യതോഹം) നിണ്യഃ | — അന്തർഹിതഃ, മൂഢചിത്തഃ |
| സം–നദ്ധഃ | — അവിദ്യാ കാമകർമ്മഭിഃ സമ്യക് ബദ്ധഃ, വേഷ്ടിതഃ |
| (അത ഏവ) മനസാ | |
| ചരാമി | — ഇന്ദ്രിയപരവശഃ ബഹിർമ്മുഖേന ചേതസായുക്തഃ സംസാരേ സഞ്ചരാമി |
| യദാ ഋതസ്യ | — പരമാർത്ഥസ്യ പരസ്യബ്രഹ്മണഃ |
| പ്രഥമ–ജാഃ | — പ്രഥമോന്മേഷഃ, പ്രഥമാനുഭവഃ |
| മാ ആ അഗൻ | — മാം പ്രാപ്നോതി |
| ആൽ ഇൽ അസ്യാഃ | |
| വാചഃ | — അനന്തരമേവ അവിളംബേന ഏകാത്മ്യപ്രതിപാദികായാഃ ഉപനിഷദ്വാചഃ |
| ഭാഗം അശ്നുവേ | — ഭജനീയം ശബ്ദബ്രഹ്മണാ വ്യാപ്തവ്യം പരം ബ്രഹ്മപദം പ്രാപ്നോതി |

(ചിത്തസ്യ ബഹിർമ്മുഖതാം പരിത്യജ്യ അന്തർമ്മുഖതാ യദാസ്യാൽ, തദാനീമേവസ്വരൂപം ദ്രഷ്ടും സുശകം ഭവതി)

അർത്ഥം—പ്രപഞ്ചവും ബ്രഹ്മവും ഒന്നാണെന്നും പ്രപഞ്ചത്തിൽ പെട്ട ഞാനും ആ ബ്രഹ്മമാണെന്നുമുള്ള സർവ്വൈകാത്മ്യരൂപമായ ജ്ഞാനം പരോക്ഷമായുണ്ടെങ്കിലും, ശാസ്ത്രപ്രകാരമുള്ള അറിവെനിക്കുണ്ടെങ്കിലും, അനുഭവത്തിൽ പരമാർത്ഥമായി ഞാനതറിയുന്നില്ല. കാരണം, ഞാൻ (മായയാൽ) മറയ്ക്കപ്പെട്ടവനാണ്, മൂഢചിത്തനാണ്. അജ്ഞാനമൂലങ്ങളായ കർമ്മങ്ങളാൽ കെട്ടപ്പെട്ടവനായി, ചുററപ്പെട്ടവനായി, ഇന്ദ്രിയങ്ങൾക്ക് വശനായി ബഹിർമ്മുഖമായ മനസ്സാൽ സംസാരത്തിൽ ചരിക്കുന്നു. എപ്പോൾ പാരമാർത്ഥ്യരൂപമായ പരബ്രഹ്മത്തിന്റെ പ്രഥമോന്മേഷം, ആദ്യാനുഭൂതി എന്നെ പ്രാപിക്കുന്നുവോ, അപ്പോൾ

മാത്രമേ വിളംബം കൂടാതെ ഐകാത്മ്യപ്രതിപാദകങ്ങളായ ഉപനിഷദ്വാക്യങ്ങളും, ജ്ഞേയമായ ആ ശബ്ദബ്രഹ്മത്തിൽ ഉറപ്പുള്ള പരബ്രഹ്മപദവും പ്രാപിക്കുകയുള്ളൂ. മനസ്സിന്റെ ബഹിർമ്മുഖത്വം, പുറത്തേക്കു നോക്കൽ, വിട്ട്, അന്തർമ്മുഖത്വം, ഉള്ളിലേക്കു നോക്കൽ വന്നാലേ സ്വരൂപം ദർശിപ്പാൻ ശക്യമാവൂ.

38 അപാങ്പ്രാങേതി സ്വധയാ ഗൃഭീതോ

മർത്ത്യോ മർത്ത്യേനാ സയോനിഃ

താ ശശ്വന്താ വിഷൂചീനാ വിയന്താ

ന്യന്യം ചികൃയുർന്ന നി ചികൃയുരന്യം

അന്വയം:—

അമർത്ത്യഃ — അമരണധർമ്മാ അയമാത്മാ
മർത്ത്യേന — മരണധർമ്മണാ ഭൂതാത്മനാ ദേഹേന
സ—യോനിഃ — സമാനോൽപത്തിസ്സൻ
സ്വധയാ ഗൃഭീതഃ — അന്നോപലക്ഷിത തൽഭോഗേന ഗൃഹീതസ്സൻ
അപാങ് ഏതി — അശുക്ലം കർമ്മ കൃത്വാ അധോ ഗച്ഛതി
പ്രാങ് (ഏതി) — ഊർദ്ധ്വം, സ്വർഗ്ഗാദിലോകം പ്രാപ്നോതി
(ആത്മൈവ സ്ഥൂലസൂക്ഷ്മാദിശരീരപരിഗ്രഹണേ ലോകേ ഷ്വണത്രയാന്വിതസ്സൻ പരിഭ്രമതി.)
താ ശശ്വന്താ — തൌ അവിഭാഗേന സർവ്വദാവർത്തമാനൌ
വിഷൂചീനാ — ഇഹലോകേ സർവ്വത്രഗമനൌ
വി—യന്താ — തത്തൽ ഫലോപഭോഗായ ലോകാന്തരേഷു ഗച്ഛന്തൌ വർത്തേതേ

| | |
|---|---|
| (തത്ര നരാഃ) അന്യം | — ഭൂതാത്മാനം |
| നി ചികൃഃ | — നിതരാം ജാനന്തി |
| അന്യം ന നി ചികൃഃ | — അപരം ന ജാനന്തി |

അർത്ഥം—അമരണ ധർമ്മത്തോട്ട കൂടിയ ആത്മാവു്, മരണ ധർമ്മമായ ദേഹത്തോടുകൂടി ഉല്പന്നനായി സുഖഭോഗത്താൽ ഗ്രഹിയ്ക്കപ്പെട്ടു്, പരമാത്മപ്രാപ്തികരമല്ലാത്ത ഐഹികകർമ്മ നഷ്ഠിച്ച് കീഴ്ലോകങ്ങളിലും മേൽ സ്വർഗ്ഗാദിലോകങ്ങളിലും എത്തുന്നു. (ആത്മാവു തന്നെയാണു് സ്ഥൂലസൂക്ഷ്മശരീര സ്വീകാരത്തോടുകൂടി സത്വരജസ്തമോ ഗുണങ്ങളും ചേർന്ന ചുററി ക്കറങ്ങുന്നതു്.) ആ സ്ഥൂല സൂക്ഷ്മ ശരീരികൾ, ആത്മജീവാ ത്മാക്കൾ എപ്പോഴും ഈ ലോകത്തിലെങ്ങും ഗമിച്ചും ലോകാ ന്തരങ്ങളിലും തൻെറ തൻെറ കർമ്മഫലങ്ങളനുഭവിച്ചു് വർത്തി യ്ക്കുന്നു, അവർ ഭൂതാത്മാവായ ശരീരത്തെ നന്നായറിയുന്നു, അപരനായ ആത്മാവിനെ അറിയുന്നില്ല.

39 ഋചോ അക്ഷരേ പരമേവ്യോമൻ
യസ്മിൻ ദേവാ അധിവിശ്വേനിഷേദുഃ
യസ്തന്നവേദകിമൃചാകരിഷ്യതി
യ ഇത്തദ്വിദുസ്ത ഇമേ സമാസതേ

അന്വയം:—

| | |
|---|---|
| ഋചഃ അക്ഷരേ | — ഋക്ശബ്ദേന സാങ്ഗാഃ പരവിദ്യാത്മകാശ്ചത്വാരോ വേദാഃ ഉച്യന്തേ, തസ്യാസ്സംബ ന്ധിനി അക്ഷരേ, ക്ഷരണ രഹിതേ നിത്യേ ബ്രഹ്മണി |
| പരമേ വി—ഓമൻ | — നിരതിശയേവ്യോമനി (അലേ പത്വ നീരൂപത്വ വ്യാപിത്വാദി സാദൃശ്യേന) |
| യസ്മിൻ വിശ്വേ ദേവാഃ | — യസ്മിൻ പരമാത്മനി സർവ്വേ ദേവാഃ |

| | |
|---|---|
| അധി നി–സേദുഃ | — ആശ്രിത്യ തിഷ്ഠന്തി |
| യഃ തൽ ന വേദ | — യോമർത്യഃ താദൃശം ദേവാദീനാം സ്വത്രപലാഭാസ്പദം ന ജാനാതി |
| (സഃ) ഋചാ | — ഋഗാദിശബ്ദ ജാലേന |
| കിം കരിഷ്യതി? | — കിംസാധയതി |

(യോക്ഷരമവിദിത്വാ കർമ്മണാംകർത്താ ഭവതി, യാഗാദീനനു തിഷ്ഠതി, തേന കിഞ്ചിദപി കർമ്മ കൃതം ന ഭവതി)

| | |
|---|---|
| യേ ഇൽ തൽ വിദുഃ | — യേ ഏവ തത്വം ജാനന്തി |
| തേ ഇമേ സം ആസതേ | — തേ ഏവ ഇമേ ജ്ഞാതാരഃ സമ്യക്തിഷ്ഠന്തി (അപുനരാവൃത്ത്യാസ്വരൂപേപസ്ഥാനം സമാസനം) |

അത്ഥം–അലേപത്വം, (ഒന്നും പററിപിടിയ്ക്കായ്ക) അത്രപത്വം വ്യാപിത്വം എന്നിവയാൽ ആകാശസദൃശമായ, പരമപദമായി എല്ലാ ദേവന്മാരും ആശ്രയിച്ച് അധിവസിയ്ക്കുന്ന സ്ഥാനമായ നാലു വേദങ്ങളിലെയും അക്ഷരത്തിൽ അക്ഷയവും നിത്യവുമായ മന്ത്രജാതത്തിൽ (യാതൊന്നുണ്ടോ) അതിനെ അറിയാത്തവൻ, സകല ദേവപ്രസിദ്ധിയ്ക്കാസ്പദമായ അതിനെ അറിയാത്തവൻ, ഋക്കിനാൽ, വേദശബ്ദജാലത്താൽ എന്തുചെയ്യുന്ന എന്തു സാധിയ്ക്കുന്നു? (അക്ഷയമായ അതിനെ അറിയാതെ, കർമ്മകർത്താവായി യാഗാദികളനുഷ്ഠിയ്ക്കുന്നവനാൽ കർമ്മം ചെയ്യപ്പെട്ടതാകുന്നില്ല) ഏവർ തന്നെ ആ തത്വമറിയുന്നുവോ അവർ വിജ്ഞരായി, മടങ്ങി വരവില്ലാത്ത ഉൽകൃഷ്ടാവസ്ഥയെ പ്രാപിയ്ക്കുന്നു (ഋക് എന്ന ശബ്ദത്തിന്ന് ആദിത്യനെന്നും പ്രണവമെന്നും പരമാത്മാവെന്നും അത്ഥമെടുത്ത് യോജിപ്പിച്ചു പറയുന്നുണ്ട് )

40 സൂയവസാദ്ഭഗവതീഹിഭൂയാ

അഥോ വയം ഭഗവന്തസ്യാമ

അദ്ധിതൃണമഘ്ന്യേ വിശ്വദാനീം

പിബശുദ്ധമുദകമാചരന്തീ

വ 21

അന്വയം:—

ഹേ അഘ്ന്യേ, — അഹനനീയേ ഗൌഃ (ത്വം)
സുയവസ—അൽ
ഭഗ-വതീ ഹി ഭൂയാഃ — ശോഭനാവയവസ്യതൃണാദികസ്യ അത്രീസതീ, പ്രഭൂതക്ഷീരാദി ഭജനീയധനദാത്രീ ഭവ
അഥോ വയം — യജമാനാ അപി
ഭഗ-വന്തഃ സ്യാമ — പ്രഭൂതധനയുക്താ ഭവേമ
വിശ്വ-ദാനീം — വിശ്വകാലം, സർവ്വദാ
ആ-ചരന്തീ തൃണം അഘ്നി — നിർഗ്ഗച്ഛന്തീ തൃണം ഭക്ഷയ
ശുദ്ധം ഉദകം പിബ

അർത്ഥം—ഹനിയ്ക്കപ്പെടരുതാത്ത പശ്വേ, നീ മുഴപ്പുള്ള പുല്ല തിന്നു സമൃദ്ധയായ പാലാകുന്ന ധനത്തോടുകൂടി (ഭഗവതിയായി) ഭവിച്ചാലും. യജമാനന്മാരായ ഞങ്ങളും ഭഗവാന്മാർ, സമൃദ്ധ ധനന്മാർ ആകാവു. എന്നും നീ മേഞ്ഞു നടന്നു പുല്ല ഭക്ഷിയ്ക്കുക. ശുദ്ധജലം കുടിയ്ക്കുക. (വേദത്തിൽ പശു വിനെ പലേടത്തും അഘ്ന്യാ, ഒരിയ്ക്കലും ഉപദ്രവിയ്ക്കപ്പെടരുതാ ത്തവരം എന്ന പേരിലാണു പറയുന്നതു്. പശുവിന്നു പരി ശുദ്ധത്വം അത്രയേറേ ദൂഷികരം കല്പിച്ചിരുന്നു )

41 ഗൌരീർമ്മിമായ സലിലാനിതക്ഷ
ത്യേകപദീദ്വിപദീസാചതുഷ്പദീ
അഷ്ടാപദീ നവപദീബഭൂവുഷീ
സഹസ്രാക്ഷരാപരമേവ്യോമൻ

അന്വയം:—

സാ ഗൌരീഃ — ഗരണശീലാ, ശബ്ദബ്രഹ്മാത്മികാവാക്
സലിലാനി തക്ഷതീ — വാചകത്വേന നിഷ്പാദയന്തീ
ഏക-പദീ — പ്രണവാത്മനാ ഏകരൂപാ
ദ്വി—പദീ — സുപ്തിങ്ഭേദേന പദദ്വയവതീ

ചതുഃ-പദീ — നാമാഖ്യാതോപസർഗ്ഗ നിപാത ഭേദേന

അഷ്ടാ—പദീ — ആമന്ത്രിതസഹിതാഷ്ടഭേദേന

നവ—പദീ — ഉക്തൈരഷ്ടഭിസ്സാവ്യയൈഃ

പരമേ വി-ഓമൻ — ഉൽകൃഷ്ടഹൃദയാകാശേ

സഹസ്ര—അക്ഷരാ

ബഭൂവുഷീ — അനേകാകാരേണവ്യാപ്താ. ബഹുവിധാദിവ്യക്തിരൂപേയുഷീ

മിമായ — മാതി ശബ്ദതി

അർഥം -ആർദ്രത (നനവ്) ചേർക്കുന്ന ശബ്ദത്തോടുകൂടിയ ശബ്ദബ്രഹ്മരൂപമായ ആ വാക്ക് ധാതുവിൽ പ്രതിഷ്ഠിതയായി വാചകരൂപത്തിൽ സ്വയംഭൂവായി പ്രണവരൂപത്തിൽ ഏകപദിയായും, സുബന്തതിങന്തഭേദങ്ങളാൽ ദ്വിപദിയായും, നാമം, ആഖ്യാതം, ഉപസർഗ്ഗം, നിപാതം എന്ന നാലു വിധങ്ങളോടുകൂടി ചതുഷ്പദിയായും, സംബോധനയടക്കം എട്ടു വിഭക്തികളോടുകൂടി അഷ്ടാപദിയായും, ആ എട്ടു വിഭക്തികളോട് അവ്യയം ചേർന്ന് നവപദിയായും, വിവിധാകാരങ്ങളാൽ വ്യാപിച്ച് നാനാവിധ വ്യക്തിത്വം പ്രാപിച്ച് ശബ്ദിക്കുന്നു (ഗൌരീഃ എന്ന പദത്തിന് മാധ്യമികയായ വാക്ക് എന്നും സലിലാനി എന്നതിന് വൃഷ്ടിജലമെന്നും ഏകപദി എന്നതിന് മേഘത്തിലുള്ള ജലമെന്നും ദ്വിപദി എന്നതിന് മേഘാന്തരിക്ഷങ്ങളിലുള്ള ജലമെന്നും ചതുഷ്പദി, അഷ്ടാപദി എന്നിവക്ക് ദിക്കുകളിലും വിദിക്കുകളിലും എത്തിയ ജലമെന്നും നവപദി എന്നതിന് അഷ്ടദിക്കുകളോട് ഊർധ്വദിക്കുംകൂടിയ ദിക്കുകളിലെ ജലമെന്നും അർഥം പറയുന്നുണ്ട് )

42 തസ്യാസ്സമുദ്രാഅധിവിക്ഷരന്തി

തേനജീവന്തിപ്രദിശശ്ചതസ്രഃ

തതഃ ക്ഷരത്യക്ഷരംതദ്വിശ്വമുപജീവതി

അന്വയം —

തസ്യാഃ സമുദ്രാഃ — മധ്യമവാഗ്രൂപായാഃ ഗൌരീസ്സകാശാദ്വൃഷ്ട്യുദകസമുദ്രനാധികരണഭൂതാമേഘാഃ

ധി വി ക്ഷരന്തി — പ്രഭൃതമുദകം വിവിധം ക്ഷരന്തി
ന ചതസ്രഃ പ്ര–ദിശഃ — വിദിശോദിശശ്ച, തൽസ്ഥാഃ പുരുഷാഃ
വന്തി
തഃ അക്ഷരം ക്ഷരതി — പശ്ചാൽ ഉദകം സസ്യാദിക മുല്പാദയതി
ൽ വിശ്വം ഉപ ജീവതി — സസ്യാദികം ജഗൽ ജഗൽസ്ഥാഃ ഉപജീവതി

അർത്ഥം–മധ്യമവാഗ്രൂപയായ പശ്രുവിങ്കൽ നിന്നു് മഴ വള്ളമൊഴുക്കുന്ന മേഘങ്ങൾ ധാരാളം വെള്ളം ഒഴിയ്ക്കുന്നു. തിനാൽ നാലുദിക്കുകളിലും വിദിക്കുകളിലുമുള്ള ജനങ്ങൾ ീവിയ്ക്കുന്നു പിന്നീടു് ആ വെള്ളങ്ങൾ സസ്യാദികളുല്പാദി ിയ്ക്കുന്നു. ആ സസ്യാദികളെ ജഗത്തിലുള്ളവർ ഉപയോ ിച്ചു് ജീവിയ്ക്കുന്നു

43 ശകമയം ധൂമമാരാദപശ്യം
വിഷുവതാപരഏനാവരേണ
ഉക്ഷാണം പൃശ്നിമപചന്തവീരാ
സ്താനിധർമ്മാണി പ്രഥമാന്യാസൻ

അന്വയം:–

| | |
|---|---|
| ശക–മയം | — ശകൃന്മയം, ശുഷ്കഗോമയസംഭൃതം |
| ധൂമം ആരാൽ അപശ്യം | — നാതിദൂരദേശ്ഷ്ടവാനസ്മി |
| വിഷു–വതാ ഏനാ | — വ്യാപ്തിമതാ അനേന |
| അവരേണ | — ന്യകൃഷ്ടേന ധൂമേന |
| പരഃ | — പരസ്താൽ, തൽ കാരണഭൂത മഗ്നിം അഹം ദൃഷ്ടവാൻ |
| (കിംച) ഉക്ഷാണം പൃശ്നിം | — ഫലസ്യസേക്താരം ശുക്ലവർണ്ണം വല്ലീരൂപം സോമം |
| വീരാഃ | — വിവിധേരണകുശലാഃ ഋത്വിജഃ |
| അപചന്ത | — അഭിഷവേണ കൃതവന്തഃ, സമ്പാദിതവന്തഃ |

| | |
|---|---|
| താനി ധർമ്മാണി | — തൽസാധനാനി അനുഷ്ഠാനാനി |
| പ്രഥമാനി | — പ്രതമാനി, പ്രകൃഷ്ടാനി ഫലപര്യവസായീനി |
| ആസൻ | — സമ്പാദിതാന്യഭവൻ (യജ്ഞാത്ഥഭവോധൂമഃ മേഘ ആസീൽ) |

അത്ഥം—ഉണങ്ങിയ ചാണകം കത്തിച്ച പുക അടുത്തു് ഞാൻ കണ്ടിരിക്കുന്നു. താഴത്തു് വ്യാപിക്കുന്ന ആ പുകയാൽ അപ്പുറത്തു് കാരണഭൂതനായ തിയ്യിനെ കണ്ടിരിക്കുന്നു കൂടാതെ ഫലം വഷിക്കുന്ന സോമവള്ളിയെ കമ്മകുശലരായ ഋത്വിക്കുകൾ ചതച്ചു് സംസ്കരിച്ചിരിക്കുന്നു അപ്രകാരം അനുഷ്ഠാനത്തിനുള്ള സംഭാരങ്ങൾ ഉൽകൃഷ്ടങ്ങളായി, ഫലപര്യവസായികളായി ഒരുക്കിയിരിക്കുന്നു (യജ്ഞാത്ഥം ഉണ്ടായ പുക മേഘമായിമാറി മഴ പെയ്യിക്കുന്നു. അതായതു്, ഹോമിച്ച ഹവിസ്സു് അഗ്നി ധൂമരൂപത്തിൽ കൊണ്ടുപോയി ഇന്ദ്രാദികൾക്കു് കൊടുക്കുന്നതിൻെറ ഫലമായി മഴ പെയ്യുന്നു അല്ലെങ്കിൽ മുകളിലോട്ടു പോകുന്ന ധൂമത്തിന്നു് മേഘസാദൃശ്യം ഉണ്ടെന്നു് മാത്രവും കരുതാം )

44 ത്രയഃ കേശിനഋതുഥാവിചക്ഷതേ
സംവഥ്സരേവപതഏകഏഷാം
വിശ്വമേകോ അഭിചഷ്ടേശചീഭി
ധ്രാജിരേകസ്യദദൃശേനരൂപം

അന്വയം:—

| | |
|---|---|
| ത്രയഃ കേശിനഃ | — കേശസ്ഥാനീയ പ്രകൃഷ്ടരശ്മിയുക്താഃ ത്രയഃ, അഗ്ന്യാദിത്യവായവഃ |
| ഋതു—ഥാ വി ചക്ഷതേ | — കാലേ കാലേ വിവിധലക്ഷണാം ഭൂമിംപശ്യന്തി |
| ഏഷാം (മദ്ധ്യേ) ഏകഃ | — അഗ്നിഃ |
| സംവഥ്സരേ | — അതീതേസതിപ്രതിസംവത്സരം |

| | |
|---|---|
| വപതേ | — ദാഹേന ഓഷധിവനസ്പത്യാദികേ ഛേദനം കരോതി |
| ഏകഃ | — അന്യഃ ആദിത്യഃ |
| വിശ്വം ശചീഭിഃ | — സർവ്വം ജഗൽസ്വകീയൈഃ പ്രകാശവൃഷ്ട്യാദികർമ്മഭിഃ |
| അഭി ചഷ്ടേ | — പശ്യതി |
| ഏകസ്യ ധ്രാജിഃ ദദൃശേ | — വായോർഗ്ഗതിഃ സർവ്വൈർദൃശ്യതേ |
| ന രൂപം (ദൃശ്യതേ) | — (സ്പർശശബ്ദധൃതികമ്പനാലിംഗ ഗമ്യഃ) |

അർത്ഥം—തലമുടിയുടെ സ്ഥാനത്തുള്ള ഉത്തമരശ്മികളോടു കൂടിയ അഗ്നി, ആദിത്യൻ, വായു എന്നീ മൂവർ, കാലത്തിൽ കാലത്തിൽ വിവിധാകാരയായ ഭൂമിയെ ദർശിക്കുന്നു. അവരിൽ ഏകൻ, അഗ്നി, സംവത്സരം തോറും (വേനൽകാലങ്ങളിൽ) സസ്യവൃക്ഷാദികളെ കത്തിച്ചു മുറിച്ചിടുന്നു. അന്യൻ, ആദിത്യൻ, ജഗത്തു് മുഴുവൻ പ്രകാശം, വർഷം മുതലായ കർമ്മങ്ങളാൽ കാണുന്നു. *അപരന്റെ, വായുവിന്റെ, ഗതി എല്ലാവരാലും* കാണപ്പെടുന്നു. ഗതിയേ കാണപ്പെടുന്നുള്ളൂ. അഗ്നിസൂര്യന്മാരെപ്പോലെ ശബ്ദസ്പർശധൃതികമ്പനങ്ങൾ മാത്രമുള്ള വായുവിന്റെ രൂപം ആരാലും കാണപ്പെടുന്നില്ല.

45 ചത്വാരിവാക്പരിമിതാപദാനി

താനിവിദുർബ്രാഹ്മണായേമനീഷിണഃ

ഗുഹാത്രീണിനിഹിതാനേങ്ഗയന്തി

തുരീയംവാചോമനുഷ്യാവദന്തി

അന്വയം:—

| | |
|---|---|
| വാക് | — കൃത്സ്നായാവാചഃ പദാനി |
| ചത്വാരി പരി—മിതാ | — പരിമിതാനി |
| യേ മനീഷിണഃ | |
| ബ്രാഹ്മണാഃ | — മനസഃ ഈഷിണഃ മേധാവിനഃ വേദവിദഃ |

താനി പദാനി വിദുഃ — ജാനന്തി
(തേഷാം മധ്യേ) ത്രീണി
ഗുഹാ നി–ഹിതാ — ഗുഹായാം സ്ഥാപിതാനി
ന ഇംഗയന്തി — ന ചേഷ്ടന്തേ, പ്രകാശന്തേ
വാചഃ തുരീയം (പദം)
മനുഷ്യാഃ വദന്തി — അജ്ഞാസ്തജ്ജ്ഞാശ്ച
ഉച്ചാരയന്തി വ്യവഹരന്തി

അർഥം – ... വാക്ക് നാലുവിധമായി പരിമിതപ്പെട്ടിരിക്കുന്നു യാവരോ ജ്ഞാനികൾ, ആ വേദജ്ഞന്മാർ ആ പദങ്ങളെ അറിയുന്നു അവയിൽ മൂന്നുവിധം വാക്കുകളും ഗുഹയിൽ അജ്ഞാതവ്യങ്ങളായി കിടക്കുന്നു, അവ പ്രകാശിക്കുന്നില്ല വാക്കിന്റെ നാലാമത്തെ വിധം (മാത്രം) മനുഷ്യർ, അറിവററവരും അറിവുററവരും, ഉച്ചരിക്കുന്നു, വ്യവഹരിക്കുന്നു (ഈ മൂന്നുവിധം വാക്കുകൾ ഇന്നിന്നവയാണെന്നതിൽ പല മതക്കാരും പലവിധം പറയുന്നു ഭൂരാദിവ്യാഹൃതികളാണെന്നും പ്രണവത്തിലെ അകാരാദ്യക്ഷരങ്ങളാണെന്നും മന്ത്രകല്പബ്രാഹ്മണങ്ങളാണെന്നും ഋക്യജുസ്സാമങ്ങളാണെന്നും പരാപശ്യന്തീമധ്യമകളാണെന്നും ഭിന്നമതക്കാർ വ്യാഖ്യാനിയ്ക്കുന്നു വാഗ്രൂപഭേദങ്ങളായ പരാപശ്യന്തീ മധ്യമാ എന്നിവയാണ് ഉദ്ദിഷ്ടം ചെയ്ത നാലാമത്തെ രൂപമായ വാക്ക്, വൈഖരി എന്നറിയപ്പെടുന്ന അതത്രെ മനുഷ്യർ വ്യവഹരിക്കുന്നത് )

46 ഇന്ദ്രം മിത്രം വരുണമഗ്നിമാഹു
രഥോ ദിവ്യസ്സ സുപർണ്ണോ ഗരുത്മാൻ
ഏകം സദ്വിപ്രാ ബഹുധാവദ
ന്ത്യഗ്നിം യമം മാതരിശ്വാനമാഹുഃ

വ 22

അന്വയം –
(അമുമാദിത്യം) ഇന്ദ്രം
ആഹുഃ — കഥയന്തി

മിത്രം (ആഹുഃ) വരുണം (ആഹുഃ) അഗ്നിം (ആഹുഃ)
അഥോ സഃ ദിവ്യഃ സു–പൎണ്ണഃ ഗരുത്മാൻ (ഇത്യാഹുഃ)
ഏകം സൽ — വസ്തുതസ്സന്തം
വിപ്രാഃ ബഹുധാ വദന്തി — മേധാവിനഃ, ദേവതാതത്വവിദഃ
ഇന്ദ്രാദ്യാത്മാനം വദന്തി
അഗ്നിം യമം
മാതരിശ്വാനം ആഹുഃ — കഥയന്തി

അൎത്ഥം—ഈ ആദിത്യനെ (സൎവ്വേശ്വരനെ) ഇന്ദ്രനെന്നു പറയുന്നു, മിത്രനെന്നു പറയുന്നു, വരുണനെന്നു പറയുന്നു, അഗ്നിയെന്നു പറയുന്നു. പിന്നെ ദ്യോവിലുണ്ടായ നല്ല പറക്കലോടു കൂടിയ ഗരുഡനെന്നും പറയുന്നു. വാസ്തവത്തിൽ ഉള്ള ഒന്നിനെയാണ് ദേവതാതത്വവിത്തുക്കളായ മേധാവികൾ, പണ്ഡിതന്മാർ ഇന്ദ്രാദിരൂപന്മാരായി പലവിധം പറയുന്നത് (അവിടത്തെത്തന്നെ) വൈദ്യുതാഗ്നിയായും നിയന്താവായ യമനായും അന്തരിക്ഷത്തിൽ ശ്വസിക്കുന്ന വായുവായും പറയുന്നു.

47 കൃഷ്ണന്നിയാനം ഹരയസ്സുപൎണ്ണാ
അപോവസാനാദിവമുൽപതന്തി
ത ആവവൃത്രന്ഥ്സദനാദൃതസ്യാ
ദിദ്ഘൃതേന പൃഥിവീവ്യുദ്യതേ

അന്വയം:—

കൃഷ്ണം നി–യാനം — കൃഷ്ണവൎണ്ണം നിയമേനഗച്ഛന്തം മേഘം
ഹരയഃ സു–പൎണ്ണാഃ — ഹരന്താരഃ ശോഭനപതനാരശ്മയഃ
അപഃ വസാനാഃ — ഉദകാനിമേഘേഷ്വാച്ഛാദയന്തഃ, അത്ഭിഃ മേഘാൻ പൂരയന്തഃ
ദിവം ഉൽ പതന്തി — ദ്യുലോകം ഊൎദ്ധ്വം ഗച്ഛന്തി
തേ (രശ്മയഃ) ഋതസ്യ
സദനാൽ — ഉദകസ്യസ്ഥാനാൽ
ആ അവവൃത്രൻ — ആവൎത്തന്തേ, അൎവ്വാങ്ഗച്ഛന്തി

ആൽ ഇൽ ഘൃതേന — ആനന്തരമുദകേന
പൃഥിവീ വി ഉദ്യതേ — വിവിധം ക്ലിദ്യതേ

അൎത്ഥം—ശോഭന പതനങ്ങളായ സൂര്യരശ്മികൾ വെള്ളം നിറച്ചുകൊണ്ടു് മേൽപ്പോട്ടുയരുമ്പോൾ, മേഘങ്ങൾ കൃഷ്ണവൎണ്ണ ങ്ങളാക്കപ്പെട്ടു്, ഉദകസ്ഥാനത്തുനിന്നാണു് കീഴോട്ടു വരുന്നതു്. അനന്തരം മാത്രമാണു് ആ ജലത്താൽ ഭൂമി പല വിധത്തിൽ നനയ്ക്കപ്പെടുന്നതു്, നനവേല്ക്കുന്നതു്.

48 ദ്വാദശപ്രധയശ്ചക്രമേകം
ത്രീണിനഭ്യാനികഉതച്ചികേത
തസ്മിന്ത്സാകംത്രിശതാനശങ്കവോ
പ്പിതാഷ്ഷഷ്ടിന്നചലാചലാസഃ

അന്വയം:—

ദ്വാദശ പ്ര-ധയഃ — ഏതൽ സംഖ്യാകാഃ പരിധയഃ പ്രഹിതാവൎത്തന്തേ
ഏകം ചക്രം — സംവത്സരാഖ്യമാശ്രിതാ വൎത്തന്തേ
(തഥാ) ത്രീണി നഭ്യാനി — ത്രിസംഖ്യാകാനിനാഭ്യാശ്രയാ ണിഫലകാനി, തൽസ്ഥാനീ യാനിഗ്രീഷ്മവൎഷഹേമന്താഖ്യാ ന്യാശ്രിതാനിസന്തി
കഃ ഉ തൽ ചികേത? — കോപിമഹാൻ തൽ ജാനാതി?
തസ്മിൻ സാകം
ശങ്കവഃ ന — സംവത്സരചക്രേ സഹശങ്കവ ഇവ
ത്രി-ശതാഃ ഷഷ്ടിഃ ന — ഷഷ്ടിശ്ച (ന ശബ്ദശ്ചാൎത്ഥേ)
അൎപ്പിതാഃ ചലാചലാസഃ — അരാഃ സ്ഥാപിതാഃ

അൎത്ഥം—കാലത്തിന്നു് മാസങ്ങളാകുന്ന പന്ത്രണ്ടു പരിധി കൾ വച്ചിരിക്കുന്നു അവ സംവത്സരരൂപമായ ഒരു ചക്രത്തെ ആശ്രയിക്കുന്നു അതുപോലെ ഗ്രീഷ്മവൎഷഹേമന്തങ്ങളാകുന്ന

ഋതുക്കളെ ആശ്രയിച്ചുകൊണ്ടു് മൂന്നു പലകകളും ഉണ്ടു്. ഏവ നാണിതറിയുന്നതു്? ആ സംവത്സരചക്രത്തിൽ കററികളെ പ്പോലെ ചലനസ്വഭാവങ്ങളായ മുന്നൂററി അറുപതു് അഴികളും (ദിവസങ്ങറം) പിടിപ്പിച്ചിരിക്കുന്നു.

49 യസ്തേസ്തനശ്ശശയോയോമയോഭൂ

രേനവിശ്വാപുഷ്യസിവാര്യാണി

യോരത്നധാവസുവിദ്യസ്സുദത്രഃ

സ്സരസ്വതിതമിഹധാതവേകഃ

അന്വയം:—

ഹേ സരസ്വതി, തേ

| | |
|---|---|
| യഃ സ്തനഃ | — ശിശുസ്ഥാനീയാനാം പ്രാണിനാം സുശബ്ദരൂപഃ സ്തനഃ |
| ശശയഃ | — ശയാനഃ, ത്വയിവർത്തമാനഃ |
| മയഃ—ഭൂഃ | — സുഖസ്യ ഭാവയിതാ |
| യേന | — യേനസ്തനേന |
| വിശ്വാ | — സർവ്വാണി |
| വാര്യാണി | — വരണീയാനി ധനാനി |
| പുഷ്യസി (ലോകിത്ര്യഃ) | — പോഷയസി |
| യഃ രത്ന—ധാഃ | — ബഹുവിധരമണീയരസാനാം ധാരയിതാ |
| യഃ | — യസ്തനഃ |
| വസു—വിത് | — ധനാനാം വേത്താ |
| യഃ സു—ദത്രഃ | — ശോഭനദാനഃ |
| തം ഇഹ | — അസ്മിൻ കർമ്മണി, ഇദാനീം |
| ധാതവേ | — പാനായ |
| കഃ | — കുരു |

അർത്ഥം—അല്ലയോ സരസ്വതി, വൈദിക ലൌകികസുശബ്ദരൂപമായ യാതൊരു സ്തനം അവിടുത്തെ ദേഹത്തിൽ വർത്തിച്ചു് സുഖത്തെ ഉണ്ടാക്കുന്നുവോ, യാതൊരു സ്തനംകൊ

ണ്ട് എല്ലാ ആശാസ്യധനങ്ങളും, അതായത് സിദ്ധികളും ലോകന്മാർക്ക് വേണ്ടി അവിടുന്ന വർദ്ധിപ്പിക്കുന്നുവോ, യാതൊരു സ്തനം നാനാവിധ മനോഹര രസങ്ങളെ ധരിക്കുന്നുവോ യാതൊരു സ്തനം ധനത്തെ ദാനിക്കുന്നുവോ, ശോഭനദാനങ്ങൾ ചെയ്യുന്നുവോ, ആ സ്തനത്തെ, സുശസ്വതീ ഇവിടെ ഇപ്പോൾ ഞങ്ങൾക്ക് പാനം ചെയ്‌വാൻ തന്നാലും.

50 യജ്ഞേന യജ്ഞമയജന്ത ദേവാ
സ്താനി ധർമ്മാണി പ്രഥമാന്യാസൻ
തേഹനാകം മഹിമാനസ്സചന്ത
യത്രപൂർവ്വേ സാധ്യാസ്സന്തിദേവാഃ

അന്വയം:–

| | |
|---|---|
| ദേവാഃ യജ്ഞേന | — വ്യവഹർത്താരഃ യജമാനാഃ നിമന്ത്ര്യാഗ്നിനാ |
| യജ്ഞം അയജന്ത | — ഹോമസാധനമാഹവനീയം പൂജിതവന്തഃ, അനുഷ്ഠാനം സംയോജിതവന്തഃ |
| താനി ധർമ്മാണി | — അഗ്നിസാധനാനി കർമ്മാണി |
| പ്രഥമാനി | — മുഖ്യാനി പ്രകൃഷ്ടതമാനി |
| ആസൻ | — ഫലപ്രസവസമർത്ഥാന്യഭവൻ |
| തേ ഹ | — തേ ച യജമാനാഃ |
| യത്ര പൂർവ്വേ | — പൂർവ്വതനാഃ |
| സാധ്യാഃ ദേവാഃ സന്തി | — ഛന്ദോഭിമാനിനഃ യജ്ഞാദീൻ സാധനവന്തഃ കർമ്മദേവാഃ |
| (തം) നാകം മഹിമാനഃ സചന്ത | — സ്വർഗ്ഗം നിവസന്തി, മാഹാത്മ്യയുക്താഃ സംഗതാഃ |

(തസ്മാദിമാ നിമപിതന്നൈവ്യാവേകത്തവ്യം)

സാരം:–കർമ്മപരായ യജമാനന്മാർ കടഞ്ഞുണ്ടാക്കിയ തീ കൊണ്ട് ഹോമസാധനമായ ആഹവനീയാഗ്നിയെ പൂജിച്ചു തങ്ങളുടെ കർമ്മം ആ അഗ്നിയോട് ചേർത്തു അഗ്നിസാധന

ങ്ങളായി, ആ കമ്മങ്ങറം ഉൽകൃഷ്ടതമങ്ങളായി ഫലഭൂതങ്ങളായി ഭവിച്ച ആ യജമാനന്മാരാകട്ടെ, എവിടെ പ്രപൂവ്വരായ യജ്ഞസാധനന്മാരും, കമ്മദേവന്മാരുമായ സാധ്യന്മാരുണ്ടൊ, ആ സ്വഗ്ഗത്തെ, മാഹാത്മ്യമൊത്തവരായി സംഗമിച്ചു. (അതു കൊണ്ടിന്നും മനുഷ്യരാൽ യാഗാദികമ്മം കത്തവ്യം).

51 സമാനമേതദ്ദക

മുച്ചൈത്യവചാഹഭിഃ

ഭൂമിം പജ്ജന്യാജിന്വന്തി

ദിവംജിന്വന്ത്യഗ്നയഃ

അന്വയം:-

| | |
|---|---|
| ഏതൽ ഉദകം സമാനം | — പ്രസിദ്ധംജലം ഏകരൂപം |
| അഹ-ഭിഃ ഉൽ ച ഏതി | — ഗ്രീഷ്മകാലീനൈഃ ദിവസൈഃ ഊർദ്ധ്വംഗച്ഛതി |
| (തഥാ അഹഭിഃ) അവ ച (ഏതി) | — വഷ്കാലീനൈഃ ദിവസൈഃ അവാങ്മുഖം ഗച്ഛതി |
| പർജ്ജന്യാഃ | — പ്രീണയിതാരോമേഘാഃ |
| ഭൂമിം ജിന്വന്തി | — ഉദകസംസ്ഥായേന സസ്യാദ്യുല്പാദനദ്വാരാഭ്രയിഷ്ഠാൻ പ്രീണയന്തി |
| അഗ്നയഃ (സ്വേഹുതേ ആഹുത്യാ) | — ആഹവനീയാദ്യാഃ |
| ദിവം ജിന്വന്തി | — പ്രീണയന്തി |

അത്ഥം-ഒരേ രൂപത്തിലുള്ള ഈ ജലമാണ് വേനൽകാല ദിവസങ്ങളിൽ മേല്പോട്ടു പോകുന്നതും വഷക്കാല ദിവസങ്ങളിൽ താഴെ പെയ്യുന്നതും പ്രാണികളെ പ്രീണിപ്പിയ്ക്കുന്ന മേഘങ്ങറം വെള്ളം കട്ടിയാക്കിസ്സൂക്ഷിച്ച് സസ്യാദികളുടെ ഉല്പാദനം വഴി ഭൂമിയിലുള്ളവരെ സന്തോഷിപ്പിയ്ക്കുന്നു. ആഹവനീയാദ്യന്മാരായ അഗ്നികറം തങ്ങളിൽ ഹോമിച്ച ഹവിസ്സുകൊണ്ട് ദ്യോവിനെ സന്തോഷിപ്പിയ്ക്കുന്നു.

52 ദിവ്യംസുപൎണ്ണംവായസംബൃഹന്ത
മപാംഗൎഭംദൎശതമോഷധീനാം
അഭീപതോവൃഷ്ടിഭിസ്തൎപ്പയന്തം
സരസ്വന്തമവസേജോഹവീമി വ 23

അന്വയം:—

| | |
|---|---|
| ദിവ്യം, സു-പൎണ്ണം | — ദിവി ഭവം, ശോഭനഗമനം |
| വായസം, ബൃഹന്തം | — ഗമനശീലം മഹാന്തം |
| അപാം ഗൎഭം | — വൃഷ്ട്യുദകാനാം ഗൎഭവദുൽപാദകം |
| ഓഷധീനാം ദൎശതം | — സസ്യാദീനാം ഗൎഭം ദൎശതം |
| (കിംച) അഭീപതഃ | — അഭിഗമനവതഃ, സലിലാധാരസ്തടാകാദീനി |
| വൃഷ്ടി—ഭിഃ തൎപ്പയന്തം | — പ്രീണയന്തം |
| സരസ്വന്തം | — ഉദകവന്തം ദേവം ആദിത്യം |
| അവസേ ജോഹവീമി | — രക്ഷണായ പുനഃ പുനരാഹ്വയാമി |

അൎത്ഥം-ദ്യോവിൽ ഉണ്ടായി, ശോഭനഗമനനായി, പക്ഷിയെപ്പോലെ വാനിൽ ചരിക്കുന്നവനായി, മഹാനായി, മഴവെള്ളത്തെ ഗൎഭംപോലെ ധരിച്ചുൽപാദിപ്പിക്കുന്നവനായി, സസ്യാദികൾക്ക ഗൎഭസ്ഥാനീയനായി നേരെവരുന്ന, ജലാധാരങ്ങളായ കുളം—കിണറുകളെ മഴയാൽ സന്തോഷിപ്പിക്കുന്ന (നിറക്കുന്ന), ജലവാനായ ദേവനെ രക്ഷക്കായി വീണ്ടും വീണ്ടും വിളിക്കുന്ന

വൎഗ്ഗം—24—25—26—അഗസ്ത്യോ മൈത്രാവരുണഃ മരുതാനിന്ദ്രഃ ഋഷിഃ ത്രിഷ്ടുപ്ഛന്ദ ഇന്ദ്രമരുതോ ദേവതാ.

1 കയാശുഭാ സവയസഃ സനീളാ
സ്സമാന്യാ മരുതസ്സം മിമിക്ഷുഃ
കയാമതീ കുത ഏതാസ ഏതേ
ൎച്ചന്തി ശുഷ്മം വൃഷണോ വസൂയാ

അന്വയം:–

(ഇന്ദ്രാഗസ്ത്യമരുതാം സംവാദഃ)
(ഇന്ദ്ര വാക്യം) സ–വയസഃ

| | |
|---|---|
| സ–നീളാഃ | — സമാന വയസ്കാഃ സമാന സ്ഥാനാഃ ഏതേ |
| മരുതഃ കയാ ശുഭാ | — കൈരപിദുർജ്ഞേയയാ ശോഭയാ |
| സമാന്യാ | — സർവ്വേഷാമേകരൂപേണമഹിമ്നാ യുക്താഃ |
| സം മിമിക്ഷുഃ | — ലോകം സമ്യക് സിഞ്ചന്തി |
| (തദത്ഥമേതേ മരുതഃ) | |
| കയാ മതീ | — മത്യാ |
| കുതഃ ആ–ഇതാസഃ | — കസ്മാദ്ദേശാദാഗതാഃ |
| (ആഗത്യച) ഏതേ | |
| വൃഷണഃ | — വർഷിതാരഃ |
| വസൂ–യാ | — വസൂയയാ, ധനേച്ഛയാ |
| ശുഷ്മം അച്ചന്തി | — മമബലം വർദ്ധയന്തി |

(ഇന്ദ്രമരുൽസംവാദരൂപേ സവ്വത്ര പ്രാണജീവാത്മപരതയാപി യോജനീയം)

അർത്ഥം–(ഈ സൂക്തം ഇന്ദ്രനും അഗസ്ത്യനും മരുത്തുക്കളും തങ്ങളിലുള്ള സംവാദമാണ് ആദ്യം ഇന്ദ്രവാക്യം)

വയസ്സൊപ്പമായവരും ഇരിപ്പിടമൊന്നായവരുമായ മരുത്തുകൾ ആരാലും മനസ്സിലാക്കാൻ കഴിയാത്ത ശോഭാവിശേഷത്താൽ എല്ലാവരും ഒരേ മട്ടിലുള്ള മഹിമയോടുകൂടി ലോകത്തെ വേണ്ടപോലെ (മഴവെള്ളം കൊണ്ടു) നനയ്ക്കുന്ന അതിനാൽ മരുത്തുക്കളെ ഏതു (അനുഗ്രഹ) ബുദ്ധിയാൽ, ഏതു ദേശത്തിൽ നിന്ന് വന്നുചേർന്നു? വന്നിട്ട്, വർഷിതാക്കളായ അവർ ഐശ്വര്യേച്ഛുക്കളായി എന്റെ ശക്തി വർദ്ധിപ്പിക്കുന്നു. (ഇന്ദ്രമരുൽ സംവാദത്തിൽ എല്ലായിടത്തും പ്രാണജീവാത്മ ബന്ധം യോജനീയമാണ് ഇന്ദ്രൻ ജീവാത്മാവ്, മരുത്തുക്കൾ പ്രാണങ്ങൾ)

2 കസ്യ ബ്രഹ്മാണി ജുജുഷുര്യുവാനഃ

കോ അധ്വരേ മരുത ആവവര്‍ത്ത

ശ്യേനാം ഇവ ധ്രജതോ അന്തരിക്ഷേ

കേന മഹാ മനസാ രീരമാമ

അന്വയം:—

| | |
|---|---|
| യുവാനഃ | — നിത്യതരുണാഃ, മഹാന്തോ വാ മരുതഃ |
| കസ്യ ബ്രഹ്മാണി ജുജുഷുഃ? | — കസ്യ മഹാഭാഗസ്യ പരിവൃഢാനി ഹവീംഷി സേവന്തേ? |
| കഃ (ച) അധ്വരേ | — സ്വകീയേ യാഗേ |
| (ഏതാന്‍) മരുതഃ ആവവര്‍ത്ത | — യാഗാന്തരേഭ്യോ നിവര്‍ത്തയതി? |
| അന്തരിക്ഷേ ധ്രജതഃ | — ഗച്ഛതഃ |
| ശ്യേനാന്‍-ഇവ | — ശംസനീയഗമനാന്‍ ഏതന്നാമകാന്‍ പക്ഷിണ ഇവ |
| കേന മഹാ മനസാ | — തത്പ്രീതിസാധനേന മഹതാ മനനവതാ സ്തോത്രേണ |
| രീരമാമ? | — രമയേമഹി? |

അര്‍ത്ഥം—നിത്യതരുണന്മാരായ മരുത്തുകള്‍ ഏതു ഭാഗ്യവാന്റെ ശ്രേഷ്ഠങ്ങളായ ഹവിസ്സുകളാണ് കൈക്കൊള്ളുന്നത്? ആരാണ് സ്വന്തം യാഗത്തില്‍ ഈ മരുത്തുക്കളെ മറ്റു യാഗങ്ങളില്‍ നിന്ന് പിന്തിരിപ്പിച്ചുവരുത്തുന്നത്? അന്തരിക്ഷത്തില്‍ നന്നായി പറക്കുന്ന പരുന്തുകളെപ്പോലെയുള്ള ഇവരെ പ്രീണനസാധനമായ, വിചാരമധുരമായ ഏതു സ്തോത്രത്താലാണ് മനം കളിപ്പിക്കുന്നത്?

3 കതസ്ത്വമിന്ദ്രമാഹിനസ്സ

നേകോയാസിസൽപതേകിന്തഇത്ഥാ

സംപൃച്ഛസേസമരാണശ്ശുഭാനൈ

ർവ്വോചേസ്തന്നോഹരിവോയത്തേ അസ്മേ

അന്വയം —

(മരുതഃ പ്രതിബ്രുവതേ)

| | |
|---|---|
| ഹേ ഇന്ദ്ര, സൽ–പതേ | — സതാംപാലക |
| ത്വം മാഹിനഃ സൻ | — മഹനീയഃ, പൂജനീയഃ അനുച<br>രൈരനുഗന്തവ്യസ്സൻഅപി |
| ഏകഃ കുതഃ യാസി? | — അസഹായസ്സൻ കുത്രയാസി? |
| തേ കിം ഇത്ഥാ | — കിം ത്വമേവം |
| സം—അരാണഃ | — അസ്മാഭിസ്സംഗച്ഛമാനഃ |
| സം പൃച്ഛസേ? | — സമീചീനംപൃച്ഛസി? |
| ഹേ ഹരി–വഃ, തേ | — ഹരിഭ്യാംയുക്ത, തവ |
| അസ്മേ യൽ | — അസ്മാസുവക്തുമിഷ്ടതമമസ്തി |
| തൽ നഃ ശുഭാനൈഃ | |
| വോചേഃ | — അസ്മഭ്യം ശോഭനവചനൈഃ<br>ബ്രൂഹി |

അർത്ഥം—(മരുത്തുക്കളുടെ മറുപടി) അല്ലയോ ഇന്ദ്ര, സത്തുക്കളുടെ രക്ഷക, അവിടുന്ന് മഹനീയനും അനുചരന്മാരാൽ പിൻതുടരപ്പെടേണ്ടവനുമായിട്ടും ഒററയ്ക്ക്, അസഹായനായി എവിടെപ്പോകുന്നു? എന്തുകൊണ്ടിപ്രകാരം (അനുചരന്മാരില്ലാതെ) ഞങ്ങളോട് കൂടിച്ചേർന്ന് അവിടുന്ന് ഉചിതമായത് ചോദിക്കുന്നു? ഹരി കളെന്ന കുതിരകളോടുകൂടിയവനേ, ഞങ്ങളോട് അവിടേയ്ക്ക് പറയാനിഷ്ടമുള്ളത് ശോഭനവചനങ്ങളാൽ പറഞ്ഞാലും.

4 ബ്രഹ്മാണി മേ മതയഃ ശം സുതാസ

ശുഷ്മ ഇയർത്തി പ്രഭൃതോ മേ അദ്രിഃ

ആശാസതേ പ്രതിഹര്യന്ത്യുക്ഥേ

മാഹരീവഹത സ്താനോ നാച്ഛ

അന്വയഃ—

(ഹേ മരുതഃ,)

| | |
|---|---|
| ബ്രഹ്മാണി മേ | — സർവ്വാണി കർമ്മാണി മമസ്വഭൂതാനി |
| (തഥാ) മതയഃ ശം | — സ്തുതയശ്ച മമസുഖകാര്യഃ |
| (തഥാ) സുതാസഃ | — അഭിഷുതാഃ സോമാഃ മദീയാഃ, മദർത്ഥാ ഏവ, |
| ഉക്ഥാ പ്രതി ഹര്യന്തി | — മാം പ്രതിഗച്ഛന്തി (അതഃ യജ്ഞം പ്രതി ഗന്തവ്യം) |
| (കിം ച രാക്ഷസാദിബാധാ പരിഹാരായ) | |
| ശുഷ്മഃ മേ അദ്രിഃ | — ബലവാൻ ശത്രൂണാം ക്ഷേപകഃ മദ്വജ്രം |
| പ്ര-ഭൃതഃ ഇയർത്തി | — ലക്ഷ്യം പ്രതിഗച്ഛതി, ന നിവർത്തതേ |
| (അപിച യജമാനാഃ ആ) | |
| ശാസതേ | — മാമേവ പ്രാർത്ഥയന്തേ |
| നഃ ഇമാ ഹരീ | — ഇമാവശ്വൌ |
| താ അച്ഛ വഹതഃ | — താനി ഗന്തവ്യാനി കർമ്മാദീനി അഭിപ്രാപ്തും മാം അഭിമതദേശം പ്രാപയതഃ |

(അത ഏവ ശീഘ്രം ഗച്ഛാമി യുഷ്മാഭിരപി തത് പ്രാപ്തും ഗന്തവ്യം)

അർത്ഥം—നല്ലയോ മരുത്തുകളേ എല്ലാ കർമ്മങ്ങളും എന്നിൽ നിന്നുണ്ടായവയാണ് സ്തുതികൾ എനിയ്ക്ക് സുഖത്തിനുള്ളവയാണ് എനിയ്ക്കുവേണ്ടിയാണ് സോമങ്ങൾ ചതച്ച് സംസ്കരിയ്ക്കപ്പെടുന്നത് ഉക്ഥങ്ങൾ എന്റെ നേരെയാണ്

ചൊല്ലപ്പെടുന്നതു്. (അതുകൊണ്ടു് യജ്ഞത്തിന്നുപോകേണ്ട തുണ്ടു്.) പിന്നെ രാക്ഷസാദികളുടെ ബാധ നീക്കുവാൻ ശത്രുക്കളെ വിഴുങ്ങുന്ന ബലമുററ എന്റെ വജ്രായുധം ഉന്നംവെച്ചു പോകുന്നു. എന്നില്ല പോകേണ്ടുന്ന ആ കമ്മങ്ങൾക്കു് എന്റെ ഈ കതിരകം എന്നെ അഭീഷ്ട പ്രദേശത്തെത്തിയ്ക്കുന്നു. (അതുകൊണ്ടു് എനിയ്ക്കു വേഗം പോകണം. നിങ്ങൾക്കും പോകണമല്ലൊ. ഈ ഋക്കിൽ മുൻസൂചിപ്പിച്ച ജീവാത്മപ്രാണബന്ധം ഏറ്റവും പ്രകടമായി കാണാം. സവ്വകർത്തൃത്വം തനിയ്ക്കെന്നു് ജീവാത്മാവു് സങ്കല്പിയ്ക്കുന്നതും, പ്രാണങ്ങളെ തനിയ്ക്കൊപ്പം കൊണ്ടുപോകാനിച്ഛിയ്ക്കുന്നതും കാണുക.)

5 അതോവയമന്തമേഭിര്യുജാനാ
സ്വക്ഷത്രേഭിസ്തന്വഃ ശുംഭമാനാഃ
മഹോഭിരേതാ ഉപയുജ്മഹേ
ന്വിന്ദ്ര സ്വധാമനുഹിനോബഭൂഥ (വ. 24)

അന്വയം:—

| | |
|---|---|
| (മരുതഃ ബ്രുവതേ) (ഹേ ഇന്ദ്ര, ത്വം യസ്മാ ദേവം കരോഷി) അതഃ | — അതഃ കാരണാൽ |
| വയം സ്വ-ക്ഷത്രേഭിഃ | |
| അന്തമേഭിഃ | — സ്വായത്തബലൈഃ അന്തികതമൈഃ അശ്വൈഃ |
| യുജാനാഃ | — യുക്താസ്സന്തഃ |
| മഹഃ-ഭിഃ തന്വഃ | |
| ശുംഭമാനാഃ | — തേജോഭിഃ ആത്മശരീരാണി ദീപയന്തഃ |
| ഏതാൻ നു ഉപ യുജ്മഹേ | — ഗന്തൄൻ ക്ഷിപ്രം ത്വസാകം ഹവിരാദി സ്വീകമ്മഹേ |
| ഹേ ഇന്ദ്ര നഃ സ്വധാം | — അസ്മൽ ഉദകജാതം, ഹവിഃ, സംബന്ധി ഉദകം |
| അനു ബഭൂഥ ഹി | — ത്വമപി അനുഭവസി ഖലു |

അർത്ഥം—(മരുത്തുകൾ പറയുന്നു.) അല്ലയോ ഇന്ദ്ര, അവിടുന്നിപ്രകാരം ചെയ്യുന്നതുകൊണ്ട് ഞങ്ങളും സ്വയം ബലവത്തുകളും അടുത്തുനില്ക്കുന്നവയുമായ കതിരകളോടൊത്ത്, തേജസ്സുകളാൽ തെളിഞ്ഞ സ്വശരീരങ്ങളോടുകൂടി, വേഗത്തിൽ അവിടത്തെക്കൂടെ ഹവിസ്സ് മുതലായതു് സ്വീകരിയ്ക്കുന്നുണ്ട്. അല്ലയോ ഇന്ദ്ര, ഞങ്ങളെസ്സംബന്ധിച്ച വെള്ളത്തെ, (മഴവെള്ളത്തെ,) ആ വെള്ളംകൊണ്ട് ഉല്പന്നമായ ധാന്യങ്ങൾ കൊണ്ടുള്ള ഹവിസ്സിനെ അവിടുന്നു് ഭുജിക്കുന്നുണ്ടല്ലൊ. (ഇവിടെയും ജീവാത്മാവിന്റേയും പ്രാണങ്ങളുടെയും അനന്യവൈക്യം സൂചിപ്പിക്കുന്നു.)

6 ക്വ സ്യാ വോ മരുതഃ സ്വധാസീ
ദ്യന്മാമേകം സമധത്താഹിഹത്യേ
അഹം ഹ്യു ഗ്രസ്തവിഷസ്തുവിഷ്മാൻ
വിശ്വസ്യ ശത്രോരനമം വധസ്നൈഃ

അന്വയം:—

(ഇന്ദ്രോ ബ്രൂതേ) ഹേ

| | |
|---|---|
| മരുതഃ, സ്യാ സ്വധാ | — സാ സ്വധാ, തൽബലം |
| വഃ ക്വ ആസീൽ | — യുഷ്മാകം നൈവാസീൽ |
| (അസ്മാകം ബലം ത്വം അനമവസീതിബ്രൂധ) | |
| യൽ ഏകം മാം | — യാസ്വധാ അസഹായം മാം |
| അഹി—ഹത്യേ | — വൃഷ്യഹം വൃത്രവധേ, ദോഷലക്ഷണേ, |
| സം—അധത്ത | — സഹിതമകുരുത |
| അഹം ഹി ഉഗ്രഃ | -- ഉൽഗൂർണ്ണബലഃ ഖലു |
| തവിഷഃ തുവിഷ്മാൻ | — ബലവാൻ മഹതോപേതഃ അസ്മി |

| | |
|---|---|
| (അതഃ) വിശ്വസ്യ | |
| ശത്രോഃ | — (വൃത്രസ്യശത്രുരേവ) സർവ്വം ശത്രുസംഘം (കർമ്മണിഷഷ്ഠീ) |
| വധ-സ്സ്നൈഃ അനമം | — വധത്രൈപെരായുധൈഃ അനമയൽ |

അത്ഥം-(ഇന്ദ്രൻ പറയുന്നു) മരുത്തുക്കളേ, ആ സ്വധ, അതിന്റെ ബലം നിങ്ങൾക്കെവിടെയുണ്ടായിരുന്നു? ഉണ്ടായിരുന്നതേ ഇല്ല. ഞങ്ങളുടെ ബലം അവിടുന്നനുഭവിക്കുന്നു എന്നല്ലേ നിങ്ങൾ പറഞ്ഞതു്? ആ സ്വധ വൃത്രവധത്തിൽ ഒററയ്ക്കു എന്റെകൂടെയാണുണ്ടായിരുന്നതു്. ഞാൻ തന്നെയാണു് ഊക്കോടുകൂടി ബലവാനായി മഹത്വമുററിരുന്നതു്. അക്കാരണത്താലാണു് ലോകത്തിന്നു് മുഴുവൻ ശത്രുവായ വൃത്രന്റെ ശത്രുസംഘത്തെ വധായുധത്താൽ കീഴടക്കിയതു്.

7 ഭൂരിചകത്ഥയുജ്യേഭിരസ്മേ
സമാനേഭിർവൃഷഭപൌംസ്യേഭിഃ
ഭൂരീണിഹികൃണവാമാശവി
ഷ്ഠേന്ദ്രക്രത്വാമരുതോയദ്വശാമ

അന്വയം:—

| | |
|---|---|
| (മരുതഃ പുനരാഹുഃ) | |
| (ഹേ ഇന്ദ്ര) വൃഷഭ | — വർഷിതഃ (ത്വം) |
| ഭൂരി ചകത്ഥ | — പ്രഭൂതംകൃതവാനസി |
| (തഥാപി) അസ്മേ | |
| സമാനേഭിഃ | — അസ്മാകം സമാനൈഃ |
| യുജ്യേഭിഃ പൌംസ്യേഭിഃ | — അസ്മാഭിര്യുക്തൈഃ പുംസഃ കർമ്മഭിഃ, സാമത്ഥ്യൈഃ ചകത്ഥ ന തു ഏകഏവ |
| ഹേ ശവിഷ്ഠ | — ബലവത്തമ, (വയം) |
| ഭൂരീണി ഹി കൃണവാമ | — ത്വൽകൃതാദപി പ്രഭൂതാനി കർമ്മാണികൃതവന്തഃ |

ഹേ ഇന്ദ്ര, ക്രത്വാ — ക്രതുനാ, കർമ്മണാ
യത് വശാമ — യത്പൃഥിവ്യാദികം കാമയാമഹേ താനിത്വത്തോപ്യധികാനി
(വയം) മരുതഃ — (ഏതേനസ്വമഹത്വം സ്ഥാപിതവന്തഃ)

അർത്ഥം (മരുത്തുക്കൾ വീണ്ടും പറയുന്നു) അല്ലയോ ഇന്ദ്ര, വർഷിതാവേ, അവിടുന്ന് ധാരാളം ചെയ്യുന്നതാണ്. എങ്കിലും ഞങ്ങളുടെയൊപ്പം, ഞങ്ങളുമൊത്താണ് പൌരുഷപരങ്ങളായ കർമ്മങ്ങൾ ചെയ്യുന്നത്, ഒറ്റയ്ക്കല്ല അല്ലയോ മഹാബല, ഞങ്ങൾ അവിടുന്ന് ചെയ്തതിനേക്കാൾ വളരെ അധികം കർമ്മങ്ങൾ ചെയ്തിട്ടുണ്ട്. അല്ലയോ ഇന്ദ്ര, വൃഷ്ട്യാദികളെ ഉദ്ദേശിച്ച് ഞങ്ങൾ ചെയ്തത് അവിടത്തേക്കാൾ അധികമാണ് മരുത്തുക്കളായ ഞങ്ങൾ സ്വമഹത്വം സ്ഥാപിച്ചിരിക്കുന്നു

8 വധീംവൃത്രംമരുത ഇന്ദ്രിയേണ
സ്വേനഭാമേനതവിഷോബഭൂവാൻ
അഹമേതാ മനവേ വിശ്വശ്ചന്ദ്രാ
സുഗാ അപശ്ചകര വജ്രബാഹുഃ

അന്വയഃ:—

(ഇന്ദ്ര ആഹ)
ഹേ മരുതഃ, അഹം
ഇന്ദ്രിയേണ — സ്വസാമർത്ഥ്യേന
സ്വേന ഭാമേന — കോപേന
തവിഷഃ
ബഭൂവാൻ — മനോരഥായ ബലവാൻ ഭൂതഃ
വൃത്രം വധീം — ഘാതിതവാനസ്മി
ഏതാഃ വിശ്വചന്ദ്രാഃ — സർവാഹ്ലാദകാഃ
സുഗാഃ അപഃ — സുഗമനാഃ, നദ്യാദിഷുഗമന ശീലാനി വൃഷ്ട്യുദകാനി

ചകര — ചകാര, കൃതവാൻ
(യതോഹം) വജ്ര-ബാഹുഃ — (സഹായനൈരപേക്ഷ്യമുക്തം വേതി)

അർത്ഥം—(ഇന്ദ്രൻ പറയുന്നു) ബുദ്ധിയോ മരുത്തുക്കളേ, ഞാൻ സ്വവീര്യത്താൽ, ഉജ്വലമായ കോപത്താൽ മനുവിന്നു് വേണ്ടി (മനുപരമ്പരയായ മനുഷ്യർക്കുവേണ്ടി) ബലവാനായി വൃത്രനെ ഹനിച്ചു നദികളിലും തോടുകളിലും ഒഴുകുന്ന സുപ്രസന്നോദക ങ്ങളായ മഴവെള്ളങ്ങളുണ്ടാക്കി അതുകൊണ്ടാണു് ഞാൻ വജ്രാ യുധനായതു്. (അന്യസഹായമാവശ്യമില്ലെന്നു് സൂചന. കഴി ഞ്ഞ മൂന്നു് ശ്ലോകങ്ങളിലും ജീവാത്മപ്രാണങ്ങളുടെ പരസ്പരപൂര കത്വവും അതിൽ ജീവാത്മാവിന്നുള്ള പ്രാധാന്യവും സൂചിപ്പി ച്ചിരിക്കുന്നു )

9 അനുത്തമാതേ മഘവന്നകിർന്നു
നത്വാവാം അസ്തി ദേവതാ വിദാനഃ
നജായമാനോ നശതേന ജാതോ
യാനി കരിഷ്യാ കൃണുഹി പ്രവൃദ്ധ

അന്വയം:—

(മരുതഃ പ്രത്യാഹുഃ)
(ആ ഇതിസ്മരണേ സ്മൃതവന്തോ വയമിദാനീം)
ഹേ മഘ-വൻ ആ തേ
അനുത്തം — അപ്രേരിതം
നകിഃ ന — നൈവാസ്തി (ന നിശ്ചയേ)
(ഹേ ദേവ,) ത്വാ—വാൻ
വിദാനഃ — ത്വൽസദൃശഃ വിദ്വാൻ, ജഗദുപായവേദിതാ
ദേവതാ ന അസ്തി — ദേവഃ നാസ്തി
(കിംച) ഹേ പ്ര-വൃദ്ധ, — ദാനിബല,
ജായമാനഃ ജാതഃ (വാ) — കശ്ചിദ്ദേവോമർത്ത്യോവാജാതം

യാനി കരിഷ്യാ കൃണഹി — വൃത്രവധാദീനികത്തവ്യാനി കതവ്വേ

ന നശതേ — നവ്യാപ്നോത്യേവ

അത്ഥം—(മരുത്തുക്കളെ മറുപടി പറയുന്നു). അല്ലയോ മഘവൻ, (അവിടുന്നു ചെയ്തതുപോലെ) അപ്രതിതമായ, സ്വയം കൃതമായ ആ കമ്മം വേറെ ആരുമില്ല (ആ കമ്മം എന്നതുകൊണ്ട് വൃത്രവധത്തെക്കരിച്ച ഓമ്മ കറിയ്ക്കുന്നു) അല്ലയോ ദേവ, അവിടുത്തോട് സദൃശനായി ജ്ഞയാപായവേദിയായ, യുദ്ധതന്ത്രജ്ഞനായ ദേവൻ വേറെ ഇല്ല, പിന്നെ അല്ലയോ മഹാബല, എനി ജനിയ്ക്കുന്നവനും ജനിച്ചവനുമായ ഒരു ദേവനോ, മനുഷ്യനോ അവിടുത്തെ വൃത്രവധം മുതലായ കമ്മങ്ങളേവയോ അവയെ വ്യാപിക്കുന്നില്ല തന്നെ അതായത് അത്തരം കമ്മം ചെയ്‌വാൻ ജനിച്ചവരും ജനിയ്ക്കാൻ പോകുന്നവരും ശക്തരല്ല. (ഇവിടെ പ്രാണങ്ങളാം ജീവാത്മാവിൻെറ പ്രാധാന്യാതിരേകം സമ്മതിക്കുന്നു )

10 ഏക്സ്യചിന്മേവിഭ്വ്സ്ത്വോജോ

യാനുദധൃഷ്വാൻകൃണവൈമനീഷാ

അഹംഹ്യുഗ്രോമരുതോവിദാനോ

യാനിച്യവമിന്ദ്രഇദീശഏഷാം ‍ വ 25

അന്വയം:—

(ഇന്ദ്ര ആഹ)

ഹേ മരുതഃ യാ മനീഷാ — യാനികമ്മാണി മനീഷയാ, മനസഃ ഈഷയാ

മേ ഏകസ്യ ചിൽ — ഏകസ്യൈവ

വി–ഭു ഓജഃ അസ്തു — സവ്വത്രഗമനശീലം ബലംഭവതു

ദധൃഷ്വാൻ ന കൃണവൈ — അഹംധർഷിതവാൻ ക്ഷിപ്രം കത്തുംശക്നവാനി

അഹം ഹി ഉഗ്രഃ,
വിദാനഃ — ഉൽഗൂണ്ണബലഃ, വേദനവാൻ

| | |
|---|---|
| യാനി ച്യവം | — യാനിവസ്തനി അവഗച്ഛാമി |
| ഏഷാം ഇന്ദ്രഃ ഇൽ ഈശേ | — ഈശ്വര ഏവസൻ, സ്വാമീഭവാമി |

അത്ഥം—(ഇന്ദ്രൻ പറഞ്ഞു) ഒററയ്ക്കുതന്നെ എനിക്കു് എങ്ങും വ്യാപിച്ച ബലമുണ്ടാവട്ടെ. അല്ലയോ മരുത്തുക്കളേ, മനസ്സിന്റെ ഇച്ഛകൊണ്ടു്, പ്രേരണകൊണ്ടു് തുനിഞ്ഞു് ക്ലേശംകൂടാതെ (ഏതേതു കാര്യങ്ങളെ) വേഗത്തിൽ ചെയ്‌വാൻ ഞാൻ ശക്തനാണോ, മഹാബലനായി, ജയോപായജ്ഞനായി ഏതേതു ധനങ്ങളെ പ്രാപിക്കുന്നുവോ, അവയുടെയെല്ലാം ഇന്ദ്രൻ തന്നെയായി—അതായതു് ഈശ്വരനായി, അധിപതിയായി ഞാൻ ഭവിക്കുന്നു.

11 അമന്ദന്മാമരുതസ്തോമോഅത്ര

യന്മേനരശ്രുത്യംബ്രഹ്മചക്ര

ഇന്ദ്രായവൃഷ്ണേസുമഖായമഹ്യം

സഖ്യേസഖായസ്തന്വേതനൂഭിഃ

അന്വയം—

(ഇന്ദ്രവാക്യം)

| | |
|---|---|
| ഹേ മരുതഃ, മാ അത്ര സ്തോമഃ അമന്ദൽ | — ഉദകോല്പാദനവിഷയേ മാദയതി |
| ഹേ നരഃ, സഖായഃ, മേ യൽ ശ്രുത്യം | — സ്തയം മമസർവ്വൈശ്രോതവ്യം |
| ബ്രഹ്മ ചക്ര | — പരിവൃഢസ്തോത്രധാരണാദിരൂപം കൃതവന്തഃ |
| (തൽ) ഇന്ദ്രായ വൃഷ്ണേ | — പരമൈശ്വര്യഗുണകായ കാമിതവർഷിത്രേ |
| സു-മഖായ | — ശോഭനയാഗായ |

സഖ്യേ തനൂഭിഃ — യുഷ്മാഭിഃ സമാനഖ്യാനായ,
അനേകശരീരൈരുപേതായ
മഹ്യം തന്വേ — മദീയശരീരപോഷായ ഭവേത്

അർത്ഥം—(ഇന്ദ്രൻ പറയുന്നു) അല്ലയോ മരുത്തുക്കളേ, വൃത്രനെക്കൊന്ന് മേഘജലം വർഷിക്കുന്ന കാര്യത്തിൽ നിങ്ങളുടെ സ്തോത്രം എന്നെ മദിപ്പിക്കുന്നു അല്ലയോ നേതാക്കളേ സഖാക്കളേ, എല്ലാവരാലും ഗ്രാഹ്യമായ മേഘധാരണം മുതലായ മഹത്കർമ്മങ്ങളേവ നിങ്ങൾ ചെയ്യുവോ, അതു് പരൈശ്വര്യ ഗുണവാനും അഭീഷ്ട വർഷകനും ശോഭനയജ്ഞനും നിങ്ങളുമായി ചങ്ങാതത്തിന്നുവേണ്ടി നാനാ ശരീരങ്ങളോടുകൂടിയവനുമായ എന്റെ ശരീരത്തിന്ന് പോഷകമായി ഭവിക്കട്ടെ (കഴിഞ്ഞ രണ്ട് ഋക്കുകളിൽ വീണ്ടും ജീവാത്മപ്രാണസംബന്ധങ്ങൾ സൂചിപ്പിക്കുന്ന സർവ്വൈശ്വര്യമാണെങ്കിലും ഇന്ദ്രൻ (ജീവാത്മാവ്) പ്രാണങ്ങളുടെ (മരുത്തുക്കളുടെ) സഹായത്തെ വിലയിരുത്തിപ്പറയുന്നു )

12 ഏവേദേതേ പ്രതി മാ രോചമാനാ
അനേദ്യ ശ്രവ ഏഷോ ദധാനാഃ
സംചക്ഷ്യാ മരുതശ്ചന്ദ്രവർണ്ണാ
അച്ഛാന്ത മേ ഛദയാഥാ ച നൂനം

അന്വയം —

ഹേ മരുതഃ ഏവ ഇത് — ഏവമേവ
ഏതേ (യൂയം) മാ പ്രതി — മാംപ്രതി
രോചമാനാഃ — ദ്യോതയന്തഃ
അനേദ്യഃ ശ്രവഃ — അനിന്ദിതം കീർത്തിം
ആ ഇഷഃ ദധാനാഃ — അന്നമാധാരമാനാഃ
(ആ ഇതി ചാദേവ)
ചന്ദ്ര-വർണ്ണാഃ — ഹിരണ്യവർണ്ണായുധം

| | |
|---|---|
| മ സം-ചക്ഷ്യ | — മാം സംപ്രകാശ്യ |
| നം അച്ഛാന്ത | — യശോഭിരാച്ഛാദിതവന്തഃ |
| ദയാഥ ച | — ആച്ഛാദയഥ ച |

അത്ഥം—അല്ലയോ മരുത്തുക്കളേ, നിങ്ങൾ എന്നെക്കുറിച്ച് പ്രഖ്യാപിക്കുന്നവരായി (എന്റെ മഹത്വമുച്ചത്തിൽ പ്രശംസിക്കുന്നവരായി) ദൂരസ്ഥമായ യശസ്സും പുഷ്ടിയുമേന്തുന്നവരായി, സ്വർണ്ണവർണ്ണന്മാരായി എന്നെ പ്രകാശിപ്പിച്ചുകൊണ്ട് സ്വയം കീർത്തികളാൽ നിറഞ്ഞുകൊണ്ട്, പ്രകാശപ്പുതപ്പണിയുന്നു. (പ്രാണങ്ങൾ ജീവാത്മാവിന് വിധേയങ്ങളായി തമ്മിൽ രഞ്ജിപ്പോടുകൂടിയ സ്ഥിതി കാണിക്കുന്നു).

13 കോന്വത്ര മരുതോമാമഹേവഃ
പ്രയാതനസഖീരച്ഛാസഖായഃ
മന്മാനിചിത്രാ അപിവാതയന്ത
ഏഷാം ഭൂത നവേദാമ ഋതാനാം

അന്വയം:—

| | |
|---|---|
| ഹേ മരുതഃ | |
| (യൂയം) അത്ര | — ലോകേ |
| വഃ കഃ ന മമഹേ? | — കഃ ഖലുമർത്ത്യഃ പൂജയതി? |
| ഹേ സഖായഃ, | — സർവ്വസ്യ സഖിവൽ പ്രിയകാരിണഃ |
| സഖീൻ | — ഹവിഷ്പ്രദാനേന സഖീഭൂതാൻ യജമാനാൻ |
| അച്ഛ പ്ര യാതന | — ആഭിമുഖ്യേന ഗച്ഛത |
| ഹേ ചിത്രാഃ, മന്മാനി | — ചായനീയാഃ യൂയം മനനീയാനി ധനാനി |
| അപി-വാതയന്തഃ ഭൂത (കിംച) മേ ഏഷാം | — സമൃദ്ധിം പ്രാപയന്തഃ ഭവത |
| ഋതാനാം | — മദീയാനാം സ്താവിതൄണാം |
| നവേദാഃ (ഭൂത) | — ജ്ഞാതാരോ ഭവത |

അത്ഥം—അല്ലയോ മരുത്തുക്കളേ, നിങ്ങളെ ലോകത്തിൽ ആർ തന്നെ പൂജിയ്ക്കുന്നു? ഏവക്കം ചങ്ങാതികളെപ്പോലെ പ്രിയകാരികളേ, ഹവിസ്സേകി സഖ്യം പ്രാപിച്ച യജമാനന്മാരെ നേരെ പ്രാപിയ്ക്കുക. മോഹനന്മാരേ, നല്ല ധനങ്ങൾ അവക്ക് എത്തിയ്ക്കുന്നവരാവുക. പിന്നെ സത്യഫലങ്ങളായ എന്റെ ആ കമ്മങ്ങളെക്കുറിച്ച് അറിഞ്ഞാലും.

14 ആയദ്ദുവസ്യാദ്ദുവസേന കാരു

റസ്മാഞ്ചക്രേമാന്യസ്യ മേധാ

ഓഷുവത്ത മരുതോ വിപ്രമച്ഛേ

മാബ്രഹ്മാണി ജരിതാവോ അച്ചൻ

അന്വയം:—

(അഗസ്ത്യഃ ബ്രൂതേ)

| | |
|---|---|
| (ഹേ മരുതഃ) ദുവസ്യാൽ | — യുഷ്മൽ പരിചരണാഹ സ്തോത്രാൽ, തേന സ്തോത്രേണ |
| ദുവസേ കാരുഃ | — പരിചരണായ പര്യാപ്താ, കത്ത്രീ, സ്തുതികശലാ |
| മാന്യസ്യ മേധാ | — മനനീയസ്യവിദുഷഃ ബുദ്ധിഃ |
| യൽ അസ്മാൻ ന ആ ചക്രേ | — യസ്മാൽ ആഭിമുഖ്യേനകരോതി പ്രാപ്നോതി (ന ഇതിസം പ്രത്യത്ഥേ) |
| ഇമാ ബ്രഹ്മാണി | — ഇമാനിപരിവൃദ്ധാനികമ്മാണ്യുദ്ദിശ്യ |
| ജരിതാ വഃ അച്ചൻ | — സ്തോതാ യുഷ്മാൻ അച്ചതി |
| ഹേ മരുതഃ വിപ്രം | — മേധാവിനം അഗസ്ത്യംമാം |
| (യസ്മാദേവം തസ്മാൽ) അച്ഛ സു ഓ വത്ത | — സുഷ്ഠുആവത്തസ്വ (ഓ ഇതി നിപാതമായ സമുച്ചയഃ) |

അൎത്ഥം—(അഗസ്ത്യനാണിനി പറയുന്നതു്) അല്ലയോ മരുത്തുക്കളേ, നിങ്ങളെ പരിചരിപ്പാൻ സേവിപ്പാൻ പററിയ സ്തോത്രത്താൽ പരിചരണത്തിന്നു്, കുശലമായി വൈദഗ്ദ്ധ്യ മിയന്നബുദ്ധി ഞങ്ങളെ നേരെ പ്രാപിക്കുന്നു. അതായതു് നി ങ്ങളെ വേണ്ടപോലെ സ്തുതിപ്പാൻവേണ്ട സ്തോത്രങ്ങൾ ഞങ്ങ ളുടെ ബുദ്ധിയിൽ പ്രകാശിച്ചു വരുന്നു. ഈ ശ്രേഷ്ഠകൎമ്മങ്ങളെ ഉദ്ദേശിച്ചു് സ്തോതാവു് നിങ്ങളെ അൎച്ചിക്കുന്നു. അതുകൊ ണ്ടു് നിങ്ങൾ മേധാവിയും യജമാനനുമായ, അഗസ്ത്യനായ എന്റെ കൎമ്മത്തിൽ നന്നായി, പൂൎണ്ണമായി വന്നുചേൎന്നാലും.

15 ഏഷവസ്സ്തോമോമരുതഇയംഗീ
ൎമ്മാന്ദാൎയ്യസ്യമാന്യസ്യകാരോഃ
ഏഷായാസീഷ്ടതന്വേവയാം
വിദ്യാമേഷംവൃജനംജീരദാനും വ. 26

അന്വയം:—

| | |
|---|---|
| ഹേ മരുതഃ ഏഷഃ സ്തോമഃ | — ഇദാനീം ക്രിയമാണമസ്മാകം സ്തോത്രം |
| വഃ | — യുഷ്മദൎത്ഥം, യുഷ്മൽ പ്രീണ നായ (ഭവതു) |
| (തഥാ) ഇയം ഗീഃ | — സ്തുതിരൂപാവാഗപിയുഷ്മ ദൎത്ഥായ |
| മാന്ദാൎയ്യസ്യ | — സ്തുതിവിശേഷൈൎമ്മദയിതുഃ |
| മാന്യസ്യ | — വരപ്രദാനാദിനാ മാനനീയസ്യ |
| കാരോഃ | — സ്തോതുഃ |
| തന്വേ | — ശരീരായ, തൽപോഷണായ |
| ഇഷാ ആ യാസീഷ്ട | — ഇച്ഛയാ ആഗച്ഛത |

വയാം ഇഷം വൃജനം
ജീര–ദാനം — വയമപി അന്നം, ബലം, ജയശീലം ച
വിദ്യാമ — ലഭേമഹി

അർത്ഥം–അല്ലയോ മരുത്തുക്കളേ, ഇപ്പോഠം ചൊല്ലുന്ന സ്തോത്രം നിങ്ങഠംക്കുള്ളതാണ്, നിങ്ങളുടെ പ്രീതിക്കായിവേണ്ടിയുള്ളതു. ഈ സ്തുതിരൂപമായ വാക്കും നിങ്ങഠംക്കുള്ളതാണ്. സ്തുതിവിശേഷങ്ങളാൽ ഹർഷം ജനിപ്പിക്കുന്നവനും, വരം നല്കി മാനിക്കത്തക്കവനുമായ സ്തോതാവിന്ന് ശരീരപോഷണാർത്ഥം അനുഗ്രഹേച്ഛയോടുകൂടി വന്നാലും. ഞങ്ങളും അന്നവും ബലവും ജയശീലവും നേടാവൂ.

മൂന്നാമദ്ധ്യായം സമാപ്തം

# അദ്ധ്യായ പീഠിക

## അഷ്ടകം—2 അദ്ധ്യായം—4

1–2–3–വർഗ്ഗങ്ങളിൽ മരുത്തുക്കൾ ദേവത. മരുത്തുക്കളെ മാഹാത്മ്യം പറഞ്ഞു സ്തുതിക്കുന്ന കൂട്ടത്തിൽ 8–ാം മന്ത്രത്തിൽ പാപമോചനവും ഭോഗസുഖവും സന്താനപുഷ്ടിയും പ്രാർത്ഥിക്കുന്നു. 4 മുതൽ 7 കൂടി വർഗ്ഗങ്ങളിൽ ഇന്ദ്രനും മരുത്തുക്കളും ദേവത. 8–9–ഇന്ദ്രൻ മാത്രം ദേവത ഇന്ദ്രന്റെ കൂട്ടുകാരെന്ന നിലയിൽ മരുത്തുക്കളും ഇതിൽ പുകഴ്ത്തപ്പെടുന്നു 10–ാം വർഗ്ഗത്തിൽ ഇന്ദ്രാഗസ്ത്യന്മാർ ദേവത. അവർ തമ്മിലുള്ള സംവാദമാണ്. ഇക്കണ്ടതെല്ലാം മായയാണെന്നു് പറയുന്നു. അശ്രദ്ധമായ യജ്ഞകർമ്മത്തിന്റെ അപൂർണ്ണത ഇന്ദ്രൻ സൂചിപ്പിക്കുന്നു. 11–ാം വർഗ്ഗത്തിൽ വീണ്ടും മരുത്തുക്കൾ ദേവത. ഇതിൽ ഇന്ദ്രനെ പരമാത്മാവായും മരുത്തുക്കളെ ജീവാത്മാവായും കല്പിക്കുന്നു. 12–മരുദ്ദേവതാകം. 13–14–15ൽ ഇന്ദ്രൻ ദേവത. 6–ാംമന്ത്രത്തിൽ ഇന്ദ്രന്റെ അപാരത്വം കാണിക്കുന്നു. 11–ാം മന്ത്രം ഈശ്വരോപാസകന്റെയും നിരീശ്വരന്റെയും ഗതിവിഗതികൾ പ്രതിപാദിക്കുന്നു. 16 മുതൽ 21 കൂടിയും ദേവത ഇന്ദ്രൻ തന്നെ. 22–ാം വർഗ്ഗത്തിൽ അഗസ്ത്യനും ഭാര്യ ലോപാമുദ്രയും അഗസ്ത്യശിഷ്യന്മാരുമാണ് ഋഷികൾ. രതിയാണ് ദേവത. നീണ്ട കാലം തപശ്ശുശ്രൂഷകൾ കൊണ്ടു് മനഃക്ഷീണം വന്ന ലോപാമുദ്ര അഗസ്ത്യനോട് കാമഭോഗം യാചിക്കുന്നു അഗസ്ത്യനതരുളുന്നു. അഗസ്ത്യശിഷ്യന്മാരിൽ ആ സംഭാഷണമുളവാക്കിയ പ്രതികരണവും ഇതിൽ വിവരിക്കുന്നു 23 മുതൽ 29 കൂടി അശ്വികൾ ദേവത. 29ൽ ഒടുവിലത്തെ മന്ത്രം സംസാരമോചനം, മോക്ഷം യാചിക്കുന്നതാണ്.

അഷ്ടകം 2 അധ്യായം 4 വർഗ്ഗം 1–2–3–അഗസ്ത്യോമൈത്രാവരുണിഃ ഋഷിഃ ജഗതീത്രിഷ്ടുപ്ഛന്ദസീ, മരുതോദേവതാ.

1 തന്നവോചാമരഭസായജന്മനേ

പൂർവ്വംമഹിത്വംവൃഷഭസ്യകേതവേ

ഐധേവയാഌമരുതസ്തുവിഷ്വണോ

യുധേവശക്രാസ്തുവിഷാണികർത്തന

അന്വയം:–

| | |
|---|---|
| ഹേ മരുതഃ, തൽ പൂർവ്വം | |
| മഹി–ത്വം | — യുഷ്മദീയം പൂർവ്വതനം മാഹാത്മ്യം |
| വൃഷസ്യ കേതവേ | — ഫലസ്യവർഷിതുര്യജ്ഞസ്യ പ്രജ്ഞാനായ (വായുഃ പ്രേരണേ മേഘാഗമനം പ്രസിദ്ധം) |
| രഭസായ ജന്മനേ | — രാഭസ്യ യുക്തായ (വേഗ്യം) പ്രാദുർഭാവായ, സന്നിധാനായ |
| ന വോചാമ | — ക്ഷിപ്രം ബ്രൂമഃ |
| ഹേ തുവി–സ്വനഃ, | — ഗമനസംരംഭേണ പ്രവൃദ്ധധ്വനിയുക്താഃ |
| ഹേ ശക്രാഃ, | — സർവ്വമപികർത്തും ശക്തായൂയം |
| യാമൻ | — യാഗഗമനേ പ്രസ്തുതേസതി |
| ഐധാ–ഇവ | — ഏധസ്സംബന്ധീനിതേജാംസി പ്രാപ്യേണ മഹത്വേന ഇവ |

അർത്ഥം–അല്ലയോ മരുത്തുക്കളേ, ഫലവർഷിയായ യജ്ഞത്തിന്റെ പ്രജ്ഞാനത്തിന്നുവേണ്ടി, വേഗവത്തായ നിങ്ങളുടെ സാന്നിദ്ധ്യമുണ്ടാവാനായി നിങ്ങളുടെ പുരാതനമായ മഹത്വത്തെ വേഗം പറയുന്നു. ഗമനസംരംഭത്തിൽ ബഹുശബ്ദത്തോടു കൂടിയവരും എന്തും ചെയ്‌വാൻ കരുത്തുററവരുമായ മരുത്തുക്കളേ, നിങ്ങരം യാഗത്തിന്നുള്ള വരവിൽ വിറകുകൂട്ടികത്തിയ തേജോമഹത്വംകൊണ്ടെന്നപോലെയും യുദ്ധം നിമിത്തമായെന്ന പോലെയും എത്താവുന്ന ബലങ്ങളും, കർമ്മസാമർത്ഥ്യങ്ങളും ഞങ്ങരംക്കുണ്ടാക്കിയാലും.

2 നിത്യം ന സൂനും മധുബിഭ്രത ഉപ
ക്രീളന്തി ക്രീളാവിദഥേഷു ഘൃഷ്വയഃ
നക്ഷന്തി രുദ്രാ അവസാനമസ്വിനം
നമർധന്തിസ്വതവസോ ഹവിഷ്കൃതം

അന്വയം:–

| | |
|---|---|
| നിത്യം ന സൂനും | — ഔരസം പ്രിയപുത്രമിവ |
| മധു ബിഭ്രതഃ | — മധുരം ഹവിർധാരയന്തോ മരുതഃ |
| വിദഥേഷു ഘൃഷ്വയഃ | — യാഗേഷു രക്ഷഃപ്രഭൃതീനാം ഘർഷകാസ്സന്തഃ |
| ക്രീളാഃ ഉപ ക്രീളന്തി | — ക്രീഡാശീലാഃ ഉപേത്യവിഹരന്തി |
| (കിംച) രുദ്രാഃ | — രുദ്രപുത്രാ മരുതഃ |
| നമസ്വിനം ഹവിഃ–കൃതം | — നമസ്കാരോപലക്ഷിത സ്തോത്രോപേതം ഹവിർദ്ദാതാരം |
| അവസാ നക്ഷന്തി | — രക്ഷണേന പ്രാപ്നുവന്തി |
| (കിംച) സ്വ–തവസഃ ന മർദ്ധന്തി | — സ്വായത്ത ബലാഃ ന സംഗ്രാമയന്തി, ക്ലേശയന്തി |

അർത്ഥം–തൻെറ പ്രിയപ്പെട്ട ഔരസപുത്രനെയെന്നപോലെ മധുരമായ ഹവിസ്സ് കൈയിലേന്തിയ മരുത്തുക്കൾ യാഗങ്ങളിൽ രക്ഷസ്സുകളെ എതിർത്തകററുന്നവരായും ക്രീഡാശീലരായും വന്നു വിഹരിക്കുന്നു. കൂടാതെ രുദ്രപുത്രരായ മരുത്തുക്കൾ നമസ്തോത്രങ്ങളോടുകൂടി ഹവിസ്സേകുന്ന യജമാനനെ രക്ഷണത്താൽ വ്യാപിക്കുന്നു. (യജമാനൻെറ രക്ഷയ്ക്കെത്തുന്നു) സ്വന്തം ബലമുള്ള അവർ യുദ്ധം ചെയ്യുന്നില്ല, ആരെയും ക്ലേശിപ്പിക്കുന്നില്ല.

3 യസ്മാ ഊമാസോ അമൃതാ അരാസത
രായസ്പോഷഞ്ച ഹവിഷാദദാശുഷേ
ഉക്ഷന്ത്യസ്മൈ മരുതോഹിതാഇവ
പുരൂരജാംസി പയസാ മയോഭുവഃ

അന്വയം:–

| | |
|---|---|
| യസ്മൈ ഹവിഷാ ദദാശുഷേ | — സോമാദിഹവിർദ്ദത്തവതേ ഹവിഷാപ്രീതാഃ |
| ഊമാസഃ അമൃതാഃ | — അവിതാരഃ അമരാമരുതഃ |

| | |
|---|---|
| രായഃ പോഷം ച | — ധനസ്യപുഷ്ടിം പശ്വാദി പുഷ്ടിം ച |
| അരാസത | — പ്രായച്ഛൻ |
| അസ്മൈ ഹിതാഃ—ഇവ | — ഹിതാചരണാത്സുഖായ ഇവസന്തഃ |
| മയഃ—ഭുവഃ | — സുഖസ്യഭാവയിതാരഃ |
| മരുതഃ രജാംസി | — ലോകാൻ |
| പൃഥ പയസാ ഉക്ഷന്തി | — പ്രഭൂതേനോദകേനസിഞ്ചന്തി |

അർത്ഥം—സോമാദികളായി യജമാനനേകുന്ന ഹവിസ്സാൽ സന്തോഷിച്ച്, രക്ഷിതാക്കളും ഭാമരന്മാരുമായ മരുത്തുക്കൾ ധനപുഷ്ടിയും പശുവൃദ്ധിയും കൊടുക്കുന്നു. ഇഷ്ടചാരികളായ സഖാക്കൾക്ക് തുല്യരായി മരുത്തുക്കൾ സുഖപ്രദരായി ലോകങ്ങളെ സമൃദ്ധമായ ജലത്താൽ നനയ്ക്കുന്നു.

4 ആയേരജാംസിതവിഷീഭിരവ്യത

പ്രവഏവാസസ്വയതാസോഅധ്രജൻ

ഭയന്തേവിശ്വാഭുവനാനിഹർമ്മ്യാ

ചിത്രോവോയാമഃപ്രയതാസ്വൃഷ്ടിഷു

അന്വയം:—

| | |
|---|---|
| (ഹേ മരുതഃ യുഷ്മത് സംബന്ധിനഃ) യേ | |
| ഏവാസഃ | — ഏവാഃ അശ്വവിശേഷാഃ |
| തവിഷീഭിഃ | — വൃഷ്ടിപ്രദാനാദിരൂപൈഃ സ്വകീയൈർബ്ബലൈഃ |
| രജാംസി ആ അവ്യത | — ലോകാൻ സർവ്വതഃ ആവൃണ്വന്തി |
| (തേ) വഃ സ്വയതാസഃ | — യുഷ്മാകമശ്വാഃ സാരഥിനാവിനാസ്വയമേവ യുക്താഃ |
| പ്ര അധ്രജൻ | — പ്രകർഷേണ ഗച്ഛന്തി |

| | |
|---|---|
| (കിംച യുഷ്മദാഗമനാൽ) | |
| വിശ്വാ ഭുവനാനി | — സർവ്വാണി ഭൂതജാതാനി |
| ഹർമ്മ്യാ | — സർവ്വാണി ഹർമ്മ്യാണിച |
| ത്ത്വിഷ്വി പ്ര–യതാസു | — ആയുധേഷ്വുദ്യതേഷു യഥാ ജനാസ്തഥാ |
| ഭയന്തേ | — പതനാൽ ബിഭ്യതി |
| (തസ്മാൽ) വഃ യാമഃ | |
| ചിത്രഃ | — ആശ്ചര്യഭൂതഃ |

അർത്ഥം—അല്ലയോ മരുത്തുക്കളേ, നിങ്ങളുടെ കതിരകരം മഴ പെയ്യിക്കുക മുതലായ സ്വന്തം ബലങ്ങളാൽ ലോകങ്ങളെ മുഴുവൻ മൂടിയിരിക്കുന്നു നിങ്ങളുടെ ആ കതിരകരം തേരാളി യോടു കൂടാതെ സ്വയം പൂട്ടപ്പെട്ടുന്നവയായി, വേണ്ടപോലെ പോയി കൊണ്ടിരിക്കുന്നു നിങ്ങളുടെ വരവിൽ എല്ലാ ഭൂതസ ഞ്ചയങ്ങളും, കെട്ടിടങ്ങളും, ആയുധങ്ങൾ ഉയർത്തിക്കാണിയ്ക്കുവേ ജനങ്ങളെന്നപോലെ, വീഴു പേടിക്കുന്നു അപ്രകാരമാകയാൽ നിങ്ങളുടെ ഗമനം ആശ്ചര്യകരമാകുന്നു

5 യത്ത്വേഷയാമാനദയന്തപർവ്വതാ

ന്ദിവോവാപൃഷ്ഠം നര്യാ അച്ചുച്യവുഃ

വിശ്വോവോ അജ്മൻ ഭയതേ വനസ്പതീ

രഥീയന്തീവപ്രജിഹീത ഔഷധിഃ

വ.–1

അന്വയം –

| | |
|---|---|
| (മരുതഃ) ത്വേഷ–യാമാഃ | — പ്രദീപ്തഗമനാഃ |
| യൽ പർവ്വതാൻ | — യദാ പർവ്വവതോഗിരി ഗഹ്വരാണി |
| നദയന്ത | — നാദയന്തി |
| വാ ദിവഃ പൃഷ്ഠം | — അഥവാവിദ്യോതനാത്മകസ്യാ ന്തരിക്ഷസ്യ ഉപരിഭാഗം |
| നര്യാഃ അച്ചുച്യവുഃ | — നരേഭ്യോഹിതാഃ ഗച്ഛന്തി |

(തദാ) വഃ അജ്മൻ — യുഷ്മത്സംബന്ധിനിഗമനേ നിമിത്തഭൂതേസതി
വിശ്വഃ വനസ്പതിഃ — വനസ്യപാലയിതാ വൃക്ഷസമൂഹഃ
ഭയതേ — ബിഭേതി
(തഥാ) രഥിയന്തീ–ഇവ — രഥമാത്മന ഇച്ഛന്തീ, രഥാരൂഢാ സ്ത്രീ ഇവ
ഓഷധിഃ — പ്രിയങ്ഗുവ്രീഹ്യാദിഃ
പ്ര ജിഹീതേ — പ്രകർഷേണഗച്ഛതി സ്വസ്ഥാനാൽ ഇതസ്തതശ്ചലതി

അർത്ഥം—മരുത്തുക്കളേ എപ്പോഴും ഊക്കേറ്റടിച്ചുവന്ന് പർവ്വതങ്ങളിലെ ഗുഹകളെ മുഴിപ്പിക്കുന്നുവോ അല്ലെങ്കിൽ തിളങ്ങുന്ന അന്തരിക്ഷത്തിന്റെ മുകൾഭാഗത്തു് മനുഷ്യക്ഷേമകാരികളായി (മിന്നലും മഴയുമുണ്ടാക്കിക്കൊണ്ടു്) ഗമിക്കുന്നുവോ, അപ്പോഴും (മരുത്തുക്കളേ,) നിങ്ങളുടെ ഈ വരവിൽ വൃക്ഷസമൂഹമെല്ലാം പേടിക്കുന്നു അതുപോലെ (സാമർത്ഥ്യം പോരാതെ മോഹിച്ചു്) തേരിലേറിയ ഒരു സ്ത്രീ എന്നപോലെ തിന, നെല്ലു് മുതലായ ഓഷധി (സസ്യാദി) സ്വസ്ഥാനത്തിൽ നിന്നു് ഇളകിയാടുന്നു

6 യൂയന്ന ഉഗ്രാ മരുതസ്സുചേതുനാ
രിഷ്ടഗ്രാമാസ്സുമതിം പിപർത്തന
യത്രാവോദിദ്യുദ്രദതിക്രിവിർദ്ദതീ
രിണാതിപശ്വസ്സുധിതേവ ബർഹണാ

അന്വയം –

ഹേ ഉഗ്രാഃ, മരുതഃ, യൂയം — ഉദ്ഗൂർണ്ണബലാമരുതഃ,
സു–ചേതുനാ — ശോഭനേ ചേതസാ
അരിഷ്ട-ഗ്രാമാഃ — അഹിംസിതസംഘാസ്സന്തഃ
യത്ര വഃ ക്രിവിഃ–ദതീ — യുഷ്മത് സംബന്ധിനീ വിക്ഷേപണശീലദന്തീരൂപാ രൂപാ

ൗ) നഃ സു–മതിം
ചത്തന — അസ്മാകം ശോഭനബുദ്ധിം
പൂരയത

ൽ സുധിതാ–ഇവ
ഥണാ — ഹേതിഃ സുഹിതാ.
സുഷ്ഠപ്രേരിതാ ഇവ
ി — മേഘസംസ്ത്യായം വിലിഖതി
ഃ രിണാതി — പശ്ശുംശ്ചരേഷതി, ഹിനസ്തി

അൎത്ഥം–അല്പയോ ഊക്കന്മാരായ മരുത്തുക്കളേ, ശോഭനേ
സ്സോടുകൂടി, ആരാലും ഉപദ്രവിയ്ക്കപ്പെടാതെ, കൂട്ടമായി
ങ്ങൾ ഞങ്ങൾക്കു് സൽബുദ്ധിയെ പൂൎണ്ണമാക്കുക. പല്ലിളി
ം എറിയുന്നതും കാണുമ്പോഴേയ്ക്കു രൂപം മറയുന്നതുമായ നി
ടെ ആയുധം (ഇടിമിന്നൽ) എപ്പോൾ നേരെ വിട്ട, കത്തി
ാലെ മുകിൽക്കൂട്ടത്തെ ചെന്നു് ചുരണ്ടുന്നുവോ, പശുക്കളെ
ിയ്ക്കുന്നുവോ, അപ്പോൾ (നിങ്ങളുടെ ആ ഉഗ്രമായ ഭാവ
ലും) ഞങ്ങൾക്കു് സൽബുദ്ധിയെ പൂരിപ്പിക്കുക

7 പ്രസ്കംഭദേഷ്ണാ അനവഭ്രരാധസോ
ലാതൃണാസോവിദഥേഷുസുഷ്ടുതാഃ
അൎച്ചന്ത്യർക്കംമദിരസ്യപീതയേ
വിദുർവ്വീരസ്യപ്രഥമാനിപൌംസ്യം

ന്വയം:–

സ്കംഭ–ദേഷ്ണാഃ — പ്രകർഷേണസ്കംഭിതദാനാഃ
അവിരതദാനാഃ
നവഭ്ര–രാധസഃ — അഭ്രഷ്ടഹവിരാദിധനാഃ
ലാതൃണാസഃ
-സ്തുതാഃ — അലം, അത്യൎത്ഥംഫലാനാം
ദാതാരഃ (മരുതഃ) സുഷ്ടുതാഃ
ദഥേഷു അർക്കം — യാഗേഷ്വൎച്ചനീയമിന്ദ്രം

മദിരസ്യ പീതയേ — മാദനസാധനസ്യസോമസ്യ പാനായ
അർച്ചന്തി — പൂജയന്തി
(തേമരുതഃ) വീരസ്യ
പ്രഥമാനി — ഇന്ദ്രസ്യ പ്രഥമാനി, മുഖ്യാനി
പൌംസ്യാ വിദുഃ — പൌംസ്യാനി ജാനന്തി

അർത്ഥം—സ്തംഭിപ്പിച്ചു്, ഒരുപ്പോഴും നിലയ്ക്കാതെ നിൽക്കുന്ന ദാനങ്ങളോടുകൂടിയവരും, ഒരിക്കലും തെറിച്ചുപോകാത്ത ഹവിർധനത്തോടുകൂടിയവരും മികച്ചവിധം കർമ്മഫലം കൊടുക്കുന്നവരും ഏററവും സ്തുതിക്കപ്പെടുന്നവരുമായ മരുത്തുക്കൾ യാഗങ്ങളിൽ ആരാധ്യനായ ഇന്ദ്രനെ ഹർഷകരമായ സോമപാനത്തിന്നായി പൂജിക്കുന്നു ആ മരുത്തുക്കൾ വീരനായ ഇന്ദ്രന്റെ ഉൽകൃഷ്ടതമങ്ങളായ പൌരുഷങ്ങളറിയുന്നു.

8 ശതഭുജിഭിസ്തമഭിഹ്രുതേരഘാത്
പൂർഭീരക്ഷതാമരുതോയമാവത
ജനംയമുഗ്രാസ്തവസോവിരപ്ശിനഃ
പാഥനാശംസാത്തനയസ്യപുഷ്ടിഷു

അന്വയം:—

ഹേ മരുതഃ അഭി-ഹ്രുതേഃ — അഭിദ്രവകാരണാത് കുടില സ്വഭാവാത്
അഘാത് യം ആവത — പാപാദ്രക്ഷത
തം ശതഭുജി-ഭിഃ പൂ-ഭിഃ — അസംഖ്യാതഭോഗവതീഃ പാലനൈഃ
രക്ഷത — പാലയത
(കിംച) ഹേ ഉഗ്രാഃ, ഹേ തവസഃ — ഉൽകൃഷ്ടതേജസഃ
വി-രപ്ശിനഃ, — വേഗവന്തഃ മഹാന്തഃ, (യൂയം)
യം ജനം പാഥന — പാഥ, രക്ഷഥ

(തം) തനയസ്യ — പുത്രാദീനാം (ഉപലക്ഷണമേതൽ)
പുഷ്ടിഷു ശംസാൽ — പോഷേഷുനിമിത്തഭൂതേഷു അഭിശംസനാൽ രക്ഷഥ

അൎത്ഥം—ആല്പയോ മരുത്തുക്കളേ, നിങ്ങളേവനെ (ജീവിത) പരാജയ കാരണമായ കുടിലസ്വഭാവത്തിൽനിന്നു് പാപത്തിൽ നിന്നു് രക്ഷിച്ചുവോ, അവാന (എന്നെ) അളവററ ഭോഗങ്ങളൊത്ത പാലനങ്ങളാൽ രക്ഷിയ്ക്കുക. പിന്നെ, ഉഗ്രതേജസ്സുകളേ, വേഗവാന്മാരേ, മഹാന്മാരേ, നിങ്ങളേവനെ (അപ്രകാരം) രക്ഷിക്കുന്നുവോ, അവന്റെ പുത്രപൌത്രന്മാരുടെ പോഷണത്തിന്നുവേണ്ടി, പ്രാൎത്ഥനാനുസാരം, അനുഗ്രഹിക്കുന്നു (ഇവിടെ പരമ്പരയായി മൂന്നുകൂട്ടം പറഞ്ഞിരിയ്ക്കുന്നു; കൌടില്ല്യാദി ദുസ്വഭാവങ്ങളിൽ നിന്നും പാപത്തിൽനിന്നും രക്ഷ, സുഖഭോഗാനുഭൂതികം, പുത്രപൌത്രാദിപുഷ്ടി.)

9 വിശ്വാനിഭദ്രാമരുതോരഥേഷുവോ
മിഥസ്പൃധ്യേവതവിഷാണ്യാഹിതാ
അംസേഷ്വാവഃപ്രപഥേഷുഖാദയോ
ക്ഷോവശ്ചക്രാസമയാവിവാവൃതേ

അന്വയം:—

ഹേ മരുതഃ വഃ രഥേഷു വിശ്വാനി ഭദ്രാ — യുഷ്മൽ സംബന്ധി രഥേഷു
ആ-ഹിതാ — സൎവ്വാണി കല്ല്യാണാന്യാഹിതാനി
(തഥാവഃ) അംസേഷു ആ— അംസേഷ്വപി
മിഥസ്പൃധ്യാ-ഇവ — പരസ്പരസ്പൎദ്ധാവിഷയാണീവ
തവിഷാണി — ആയുധാനി (ആഹിതാനി)
(കിംച) വഃ പ്ര-പഥേഷു — പ്രഗതാഃ പന്ഥാനോയേഷു, വിശ്രമസ്ഥാനേഷു

| | |
|---|---|
| ധാമയഃ | — ധാമ്യാനിക്ഷേപ്യാണി (ആഹിതാനി) |
| (കിംച) വഃ അക്ഷഃ | — യുഷ്മത്സംബന്ധിരഥ്യഃ അക്ഷഃ |
| ചക്രാ | — തത്രോപനിബദ്ധാനി ചക്രാണി |
| സമയാ | — സമീപേ, തേഷാം പരിസരേ |
| വി വവൃതേ | — വിശേഷേണ വർത്തതേ |

(തസ്മാൽ ദേവയജനദേശം ശീഘ്രമാഗച്ഛധ്വം)

അർത്ഥം—അല്ലയോ മരുത്തുക്കളേ, നിങ്ങളുടെ തേരുകളിൽ ഞങ്ങൾക്ക് തന്നരുളുവാനുള്ള എല്ലാ മംഗളദ്രവ്യങ്ങളും വെച്ചിട്ടുണ്ടല്ലൊ അതുപോലെ നിങ്ങളുടെ ചുമലുകളിൽ ബലത്തിൽ പരസ്പരം മത്സരിക്കുന്ന ആയുധങ്ങളും നിഹിതങ്ങളാണല്ലൊ. (യാഗത്തിന്ന് ദ്രവ്യങ്ങളും യാഗവിരോധികളെ തോല്പിക്കാൻ ആയുധങ്ങളും) പിന്നെ, വിശ്രമസ്ഥാനങ്ങളിൽ നിങ്ങൾക്ക് ഭക്ഷണസാധനങ്ങളും ഒരുക്കിയിരിക്കുന്നു കൂടാതെ നിങ്ങളുടെ തേരിന്റെ അച്ചുതണ്ടും അതിൽ പിടിപ്പിച്ച ചക്രങ്ങളും കതിരകളുടെ സമീപത്തുതന്നെ (കതിരകളും പൂട്ടപ്പെട്ടുതന്നെ) നില്ക്കുന്നു അതുകൊണ്ട് ദേവയജനദേശത്തേയ്ക്കു വേഗം പുറപ്പെട്ടാലും,

10 ഭൂരീണിഭദ്രാനര്യേഷു ബാഹുഷു
വക്ഷസ്സുരുക്മാരഭസാസോ അഞ്ജയഃ
അംസേഷ്വേതാഃ പവിഷുക്ഷുരാ അധി
വയോനപക്ഷാന്വ്യനുശ്രിയോധിരേ (വ. 2)

അന്വയം:—

| | |
|---|---|
| (ഹേ മരുതഃ,) നര്യേഷു ബാഹുഷു | — നരേഭ്യോഹിതേഷു ഭുജേഷു |
| ഭൂരീണി ഭദ്രാ ധിരേ | — ബഹൂന്യേവ പ്രഭൂതാനി കല്യാണാനി ധനാനി ദധിരേ, ധാരയന്തി |

| | |
|---|---|
| രഭസാസഃ അഞ്ജയഃ (തഥാ) | — കാന്തിമന്തി, വ്യക്താനി |
| വക്ഷഃ–സു രുക്മാഃ | — ഉരസ്ഥലേഷു സുവർണ്ണരത്ന നിർമ്മിതാന്യാഭരണാനി ധാരയന്തി |
| അംസേഷു ഏതാഃ | — ഭുജമൂലേഷു ശുക്ലവർണ്ണാമാലാഃ |
| പവിഷു ക്ഷുരാഃ | — വജ്രസദൃശേഷ്വായുധേഷു ക്ഷുരധാരാഃ |
| വയഃ ന പക്ഷാൻ | — പക്ഷിണഃ പക്ഷാനിവ |
| അധി ശ്രിയഃ വി അനു (ധിരേ) | — സർവ്വാങ്ഗേഷുലക്ഷ്മീഃ വിവിധം അനുക്രമേണ ധാരയന്തി |

അർത്ഥം–ആ മരുത്തുക്കൾ ഉപാസകന്മാർക്ക് ഹിതകരങ്ങളായ കൈകളിൽ അവർക്ക് കൊടുക്കാൻ അസംഖ്യങ്ങളായ മങ്ഗളശ്രേയസ്സുകൾ, ധനങ്ങൾ ധരിയ്ക്കുന്നു. അതുപോലെ കാന്തിമത്തുക്കളും തെളിവുററവയും ആയ, സ്വർണ്ണരത്നങ്ങളെക്കൊണ്ട് നിർമ്മിതങ്ങളായ ആഭരണങ്ങൾ മാറിടങ്ങളിൽ അണിയുന്നു. കൈക്കുടകളിൽ വെളുത്ത് വജ്രതുല്യങ്ങളായ ആയുധങ്ങളിൽ മൂർച്ചയുള്ള കത്തിവായ്ത്തലകൾ, പക്ഷികളുടെ ചിറകുകൾപോലെ, നിത്തി, എല്ലാ അങ്ഗങ്ങളിലും ശോഭകൾ ക്രമത്തിൽ പലപാടു ധരിയ്ക്കുന്നു.

11 മഹാന്തോ മഹ്നാ വിഭ്വോ൩ വിഭൂതയോ
ദൂരേദൃശോയേ ദിവ്യാഇവ സ്തൃഭിഃ
മന്ദ്രാസ്സുജിഹ്വാസ്വരിതാര ആസഭി
സ്സമ്മിശ്ലാ ഇന്ദ്രേ മരുതഃ പരിഷ്ടുഭഃ

അന്വയം:–

| | |
|---|---|
| യേ മരുതഃ, മഹ്നാ മഹാന്തഃ | — പ്രഭാവാതിശയേന മാഹാത്മ്യോപേതാഃ |

| | |
|---|---|
| വി-ഭ്വഃ, വി-ഭ്വതയഃ | — വ്യാപ്താഃ, വിവിധൈശ്വര്യവന്തഃ |
| ദിവ്യാഃ-ഇവ സ്തൃ-ഭിഃ ദൂരേ-ദൃശഃ | — ദിവിഭവാദേവാഃ സ്തൃഭിഃ സ്വപൃഷ്ഠകൽപൈഃ തേജഃ പുഞ്ജൈഃ നക്ഷത്രൈഃ യഥാ ദൂരേ ദൃശ്യമാനാഭവന്തി, തദ്വൽ |
| (കിംച) മന്ദ്രാഃ | — മദനാഃ |
| സു-ജിഹ്വാഃ, ആസ-ഭിഃ സ്വരിതാരഃ | — ശോഭനജിഹ്വാഃ, ആസ്യൈഃ ശബ്ദയിതാരഃ, പ്രിയവചനാഃ |
| ഇന്ദ്രേ സം-മിശ്ലാഃ | — സമ്യക് മിശ്രയിതാഃ, ഇന്ദ്ര സഹായിനഃ |
| (തഥാ) പരി-സ്തുഭഃ | — പരിസ്തോഭയുക്താഃ, സ്തുതിഭിര്യുക്താഃ |

(തേസ്മദ്യജ്ഞം ആഗച്ഛന്തി)

അഥം-യാവരായ മരുത്തുക്കാരം അതിപ്രഭാവംകൊണ്ട് മാഹാത്മ്യമേറിയവരും, സർവ്വത്ര വ്യാപിച്ചവരും, വിവിധൈശ്വര്യമേറിയവരും, സ്വർഗ്ഗസ്ഥരായ ദേവന്മാർ, അവർക്ക് പൃഷ്ഠങ്ങൾപോലെയുള്ള തേജസ്സിയന്ന നക്ഷത്രങ്ങളാൽ അകലെ നിന്ന് കാണപ്പെടുന്നപോലെ, വിദൂരത്തിൽ കാണപ്പെടുന്നവരും ഹർഷശീലന്മാരും, മുഖങ്ങളാൽ ശബ്ദം, പ്രിയവചനങ്ങൾ, പുറപ്പെടുവിക്കുന്ന നല്ല നാവോടുകൂടിയവരും, ഇന്ദ്രകൽ വേണ്ടപോലെ ചേർന്ന് സഹായിയ്ക്കുന്നവരും സ്തുതികളോട് ചേർന്നവരുമാകുന്നു, (ഉപാസകരുടെ സ്തുതികൾ സ്വീകരിച്ച് ധരിക്കുന്നവരാണോ) ആ മരുത്തുക്കൾ ഞങ്ങളുടെ യജ്ഞത്തിന് വന്നുചേരുന്നു

12 തദ്വസ്സുജാതാമരുതോമഹിത്വനം
ദീർഘം വോദാത്രമദിതേരിവവ്രതം
ഇന്ദ്രശ്ചനത്യജസാവിഹ്രുണാതിത
ജനായയസ്മൈ സുകൃതേ അരാധ്വം

അന്വയം:—

| | | |
|---|---|---|
| ഹേ സു–ജാതാഃ മരുതഃ | — | ശോഭനജനനാമരുതഃ |
| വഃ മഹി—ത്വനം തൽ | — | മഹത്വം താദൃക് ഖലു |
| വഃ ദാത്രം | — | യുഷ്മാകം ദാനം (വൃഷ്ട്യാദികം) |
| അദിതേഃ—ഇവ വ്രതം | | |
| ദീൎഘം | — | ദേവമാതുഃ കൎമ്മ ഇവ അത്യായതം, അവിച്ഛിന്നം, പ്രകൃഷ്ടോപകാരി |
| (കിംച യൂയം) യസ്മൈ | | |
| സു–കൃതേ ജനായ | — | ശോഭനേയാഗാദികൎത്രേ യജമാനായ യദഭിമതം ധനം |
| അരാധ്വം | — | ദദധ്വം |
| തൽ ചന ഇന്ദ്രഃ ത്യജസാ | — | ത്യാഗേന |
| വി ഹ്രുണാതി | — | വിഹ്വരതി, കൌടില്ല്യം കരോതി |

(യുഷ്മദ്ധനാദിത്യാഗം ഇന്ദ്രത്യാഗോപി നാതിക്രമതി)

അൎത്ഥം—അല്ലയോ സുജാതരായ മരുത്തുക്കളേ, നിങ്ങളുടെ മഹത്വം ഇവ്വണ്ണമത്രേ: നിങ്ങളുടെ വൃഷ്ടി മുതലായ ദാനങ്ങൾ ദേവമാതാവായ അദിതിയുടെ കൎമ്മംപോലെ തുടച്ചയററതത്രെ, അവിച്ഛിന്നമത്രെ, ലോകോപകാരപരമത്രെ. പിന്നെ, ഏതു സുകൃതിയായ ജനത്തിന്നു്, യാഗാദികൎത്താവായ യജമാനന്നു്, അഭിമതമായ ധനം നിങ്ങൾ കൊടുക്കുന്നുവോ, അതിനെ ഇന്ദ്രൻ തന്നെ തൻെറ ദാനം കൊണ്ടു് മറികടക്കുന്നില്ല, ന്യൂനമാക്കുന്നില്ല.

13 തദ്വോജാമിത്വംമരുതഃപരേയുഗേ

പുരുയച്ഛംസമൃതാസആവത

അയാധിയാമനവേശ്രുഷ്ടിമാവ്യാ

സാകന്നരോദംസനൈരാചികിത്രിരേ

അന്വയം:—

ഹേ മരുതഃ വഃ തത്
ജാമി—ത്വം — അസ്മദ്വിഷയ പ്രേമാധിക്യരൂപം
പ്രസിദ്ധം ബന്ധുത്വം
പരേ യുഗേ — ഉൽകൃഷ്ടേ മഹത്യതീതേ
കാലേപിവർത്തതേ
ഹേ അമൃതാസഃ, — അമരണധർമ്മാണോമരുതഃ
(യൂയം)
യത് ശംസം — അസ്മാഭിഃ ക്രിയമാണാം സ്തുതിം
പുരു ആവത — പ്രഭൂതം യഥാ ഭവതി തഥാ
രക്ഷഥ
(തസ്മാൽ യുഷ്മൽകൃതം ജാമിത്വം അവിനാശി)
(കിംചയൂയം)
അയാ ധിയാ — അനയാനുഗ്രഹബുദ്ധ്യാ
മനവേ — മനുഷ്യായ, സ്തോത്രേ, യഷ്ട്രേ,
അസ്മദാദയേ
ശ്രുഷ്ടിം ശ്രാവ്യ — കീർത്തിം ശ്രാവിത്വാ
സാകം നരഃ — സംഭൂയനേതാരസ്സന്തഃ
ദംസനൈഃ ആ
ചികിത്രിരേ — കർമ്മഭിഃ (ഇത്ഥംഭൂതാഃ)
സർവ്വതോ ജാനീഥ

അർത്ഥം—അല്ലയോ മരുത്തുകളേ, ഞങ്ങളിൽ അത്യന്ത പ്രേമം മൂലമുള്ള നിങ്ങളുടെ ആ ബന്ധുത്വം കഴിഞ്ഞുപോയ ആ നല്ലകാലത്തു തന്നെ ഉള്ളതാണ് (വളരെ പഴക്കം ചെന്നതാണ്.) അമരന്മാരായ മരുത്തുകളേ, ഞങ്ങളാൽ ചൊല്ലപ്പെടുന്ന സ്തുതിയെ നിങ്ങൾ മഹത്താക്കി രക്ഷിക്കുന്നു (ആ സ്തുതി നിങ്ങൾ ശ്രദ്ധിക്കുമ്പോൾ, സ്വീകരിക്കുമ്പോൾ മഹത്വം പൂകുന്നു ) അതുകൊണ്ട് നിങ്ങളുടെ ബന്ധുത്വം അവിനാശിയാകുന്നു പിന്നെ, നിങ്ങൾ ഈ അനുഗ്രഹബുദ്ധിയാൽ സ്തോത്രയാഗകർത്താവായ (എന്നെപ്പോലുള്ള) മനുഷ്യന് കീർത്തിയെ കാട്ടിത്തന്ന്, സമൂഹം ചേർന്ന നേതാക്കളായി, സ്വന്തം കർമ്മങ്ങളാൽ എല്ലാമറിയുന്നു.

14 യേനദീഘംമരുതശ്ശൂശവാമ

യുഷ്മാകേനപരീണസാതുരാസഃ

ആയത്തതനന്നാൃജനേജാനാസ

എഭിര്യജ്ഞേഭിസ്തദഭീഷ്ടിമശ്യാം

അന്വയം:—

| | |
|---|---|
| ഹേ തുരാസഃ മരുതഃ, | — വേഗവന്തഃ, മരുതഃ |
| യുഷ്മാകേന യേന | |
| പരീണസാ | — മഹതാ |
| ദീഘം ശൂശവാമ | — സത്രാദിരൂപമായതംകമ്മപ്രവദ്ധയാമഃ |
| (കിംച) യൽ ജനാസഃ | — യേനജനാഃ, അസ്മദീയാഃ |
| വൃജനേ ആ തതനൻ | — സവ്വതോവിസ്താരയന്തി, സംഗ്രാമം ജയന്തി |
| തൽ ഇഷ്ടിം | — ഏഷണം, ഗമനം |
| എഭിഃ യജ്ഞേഭിഃ | — ഇദാനീം ക്രിയമാണൈഃ പൂജനൈഃ |
| അഭി അശ്യാം | — ആഭിമുഖ്യേന വ്യാപ്നയാം |

അത്ഥം—വേഗവാന്മാരായ മരുത്തുകളേ, നിങ്ങളുടെ ഏതു മഹത്തായ അനുഗ്രഹത്താലാണൊ സത്രംപോലെ നീണ്ടപിടിച്ച കമ്മം ഞങ്ങരം (നിവ്വിഘ്നം) വദ്ധിപ്പിക്കുന്നതു്, ജനങ്ങളായ ഞങ്ങരം യാതൊന്നുകൊണ്ടാണൊ യുദ്ധത്തിൽ നിരന്നു് (ശത്രുക്കളെ) ജയിക്കുന്നതു്, അനുഗ്രഹംകൊണ്ടുള്ള ആ ആന്തരപ്രേരണം, കാരുണ്യം, ഞങ്ങളിപ്പോരം ചെയ്യുന്ന പൂജനങ്ങളാൽ പ്രാപിച്ചാവു (ആ കാരുണ്യത്തെ ഞങ്ങരം പ്രാപിച്ചാവൂ)

15 ഏഷവസ്സോമോമരുത ഇയം ഗീ

മാന്ദാര്യസ്യമാനസ്യകാരോഃ

എഷായാസീഷ്ടതന്വേവയാം

വിദ്യാമേഷംവൃജനം ജീരദാനം

അന്വയം:—

ഹേ മരുതഃ, ഏഷഃ

| | |
|---|---|
| സ്തോമഃ | — ഇദാനീം ക്രിയമാണമസ്മാകം സ്തോത്രം |
| വഃ | — യുഷ്മദർത്ഥം, യുഷ്മൽപ്രീണനായ (ഭവതു) |
| (തഥാ) ഇയം ഗീഃ | — സ്തുതിരൂപാവാഗപി (യുഷ്മദർത്ഥം ഭവതു) |
| മാന്ദാര്യസ്യ | — സ്തുതിവിശേഷൈർമ്മദയിതുഃ |
| മാന്യസ്യ കാരോഃ | — വരപ്രദാനാദിനാമാനനീയസ്യ സ്തോതുഃ |
| തന്വേ | — ശരീരായ, തൽപോഷണായ |
| ഇഷാ ആ യാസീഷ്ട | — ഇച്ഛയാ ആഗച്ഛതി |
| വയാം ഇഷം വൃജനം ജീര–ദാനം | — വയമപി അന്നം ബലം ജയശീലം |
| (പ്ര) വിദ്യാമ | — ലഭേമഹി |

അർത്ഥം–അല്ലയോ മരുത്തുക്കളേ, ഇപ്പോൾ ചൊല്ലുന്ന സ്തോത്രം നിങ്ങൾക്കുള്ളതാണ്, നിങ്ങളുടെ പ്രീതിയ്ക്കായി ഭവിക്കട്ടെ ഈ സ്തുതിരൂപയായ വാക്കും നിങ്ങൾക്കുള്ളതാണ്. സ്തുതിവിശേഷങ്ങളാൽ ഹർഷം ജനിപ്പിക്കുന്നവനും, വരം നല്കി മാനിക്കത്തക്കവനുമായ സ്തോതാവിന്ന് ശരീരപോഷണാർത്ഥം (അനുഗ്രഹേച്ഛയോടുകൂടി) വന്നാലും. ഞങ്ങളും അന്നവും ബലവും ജയശീലവും നേടാവൂ

വർഗ്ഗം—4—5—ത്രിഷ്ടുപ്പുരസ്താജ്ജ്യോതിച്ഛന്ദസീ, ഇന്ദ്രമരുതോദേവതാ.

1 സഹസ്രന്ത ഇന്ദ്രോതയോ ന

സ്സഹസ്രമിഷോഹരിവോ ഗൂർത്തതമാഃ

സഹസ്രം രായോമാദയധ്യൈ

സഹസ്രിണ ഉപനോയന്തുവാജാഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, തേ ഊതയഃ | — രക്ഷാപ്രകാരാഃ |
| സഹസ്രം നഃ ഉപ യന്തു | — അപരിമിതാഃ അസ്മഭ്യം സമീപം പ്രാപ്നുവന്തു |
| ഹേ ഹരി—വഃ, | — ഹരിനാമാശ്വയുക്ത, |
| ഗ്ലത്ത—തമാഃ ഇഷഃ | — അത്യന്തം ഗ്ലണ്ടാനിത്വദീയാന്യന്നാനി |
| സഹസ്രം | — ബഹൂനി (ഉപയന്തു) |
| (തഥാ) സഹസ്രം രായഃ | — അപരിമിതമുക്താദീനി ധനാനി |
| മാദയധ്യൈ | — അസ്മാൻ മാദയിതും (ഉപയന്തു) |
| (തഥാ) സഹസ്രിണഃ | |
| വാജാഃ നഃ | — ഗമനവന്തശ്ചതുഷ്പദാഃ പശ്വാദയഃ (അസ്മാൻ ഉപയന്തു) |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുത്തെ ആയിരം (കണക്കററ) വിധത്തിലുള്ള രക്ഷകരം ഞങ്ങളുടെ അടുക്കലെത്തട്ടെ. ഹരികളെന്ന കുതിരകളോടുകൂടിയവനേ, ഏററവും മഹത്തുക്കളായ അന്നങ്ങരം (പുഷ്ടികരം) ആയിരക്കണക്കിൽ ഞങ്ങളുടെ അടുക്കലെത്തട്ടെ. അതുപോലെ രത്നം മുത്തുമുതലായി അളവററ ധനങ്ങരം ഞങ്ങളെ മോദിപ്പിയ്ക്കുവാൻ അടുക്കലെത്തട്ടെ. പിന്നെ ആയിരമായിരം നാല്ക്കാലികരം ഞങ്ങളുടെ അടുക്കലെത്തട്ടെ.

2 ആനോവോഭിർമ്മതതോയാന്ത്വച്ഛാ
ദ്യേഷ്ഠേഭിർബ്ബൃഹദ്ദിവൈസ്സുമായാഃ
അധയദേഷാം നിയുതഃ പരമാ
സ്സമുദ്രസ്യ ചിദ്ധനയന്തപാരേ

അന്വയം:—

| | |
|---|---|
| (തേ) മരുതഃ അവഃ—ഭിഃ | — രക്ഷണൈഃ |
| സു—മായാഃ | — ശോഭനപ്രജ്ഞാഃ |
| ജ്യേഷ്ഠേഭിഃ വാ | |
| ബൃഹൽ—ദിവൈഃ | — പ്രശസ്യതമൈഃ മണിമുക്താ ദിഭിഃ വാ ധനൈസ്സഹിതാഃ |
| നഃ അച്ഛ ആ യാന്തു | — അസ്മാനാഭിമുഖ്യേന ആഗച്ഛന്തു |
| അധ ഏഷാം യൽ | |
| നി—യുതഃ | — അഥമരുതാം യസ്മാൽ ഏതന്നാമകാഃ |
| പരമാഃ | — ഉൽകൃഷ്ടാ അശ്വാഃ |
| സമുദ്രസ്യ ചിൽ | — സമുദ്രസ്യാപി |
| പാരേ ധനയന്ത | — പാരസ്ഥിൻ തീരേ ധനധാരണം, ധനവഹനം കുർവ്വന്തി |

(തസ്മാദ്രക്ഷണൈർദ്ധനൈശ്ചായാന്തു )

അർത്ഥം—ആ മരുത്തുക്കരം (ലോക) രക്ഷണങ്ങളാൽ ശോഭനപ്രജ്ഞന്മാരായി പ്രശസ്യതമങ്ങളോ, മണി, മുത്ത് മുതലായവയോ ആയ ധനങ്ങളോടുകൂടിയവരായി ഞങ്ങൾക്ക് നേരെ വന്നു ചേരട്ടെ. പിന്നെ, അവരുടെ നിയുത്തുക്കളെന്ന മെച്ചപ്പെട്ട കുതിരകൾ സമുദ്രത്തിന്റെ കൂടി അക്കരെ ധനങ്ങൾ വഹിച്ചു പോകുന്നതുകൊണ്ട്, രക്ഷണങ്ങളോടും ധനങ്ങളോടും കൂടി ഞങ്ങളെ പ്രാപിയ്ക്കട്ടെ

3 മിമ്യക്ഷ യേഷു സുധിതാഘൃതാചീ
ഹിരണ്യനിർണ്ണിഗുപരാന ഋഷ്ടിഃ
ഗുഹാചരന്തീ മനുഷോനയോഷാ
സഭാവതീവിദഥ്യേവസംവാക്

അന്വയം:–

| | |
|---|---|
| സു–ധിതാ ഘൃതാചീ | — സുഷ്ഠുനിഹിതാ, ക്ഷരണശീല മുദകമഞ്ചന്തീ |
| ഹിരണ്യ–നിർനിക് ഋഷ്ടിഃ | — ഹിതരമണീയ രൂപാ വിദ്യുദാഖ്യാ |
| ഉപരാ ന | — മേഘമാലേവ |
| മനുഷഃ ന യോഷാ | — പരിവൃഢാദേർമ്മനുഷ്യസ്യ മഹിഷീ ഇവ |
| ഗുഹാ ചരന്തീ | — നിഗൂഢാ അന്തരിക്ഷേ ചരന്തീ |
| വിദഥ്യാം-ഇവ വാക് | — വിദഥേ, യജ്ഞേ പ്രൈഷ സ്തോത്രാദിവാഗിവ |
| (കദാചിൽ) സഭാ–വതീ | — ജനസംഘവതീ, വർഷകാലേ ആവിർഭവന്തീ |
| യേഷു മിമ്യക്ഷ | — മേഘപങ്ക്തിഃ വിദ്യുതോപി സങ്ഗതേ യേഷു മരുത്സു സങ്ഗതാഭൂൽ |
| (തേ മരുതഃ) സം | — ദേവയജനദേശം സംഗച്ഛന്തി |

അർത്ഥം:–സുനിഹിതവും ഒഴുകുന്ന ജലത്തെ നേരെ വിടുന്നതും സ്വർണ്ണരൂപവുമായ ഇടിമിന്നൽ മുകിൽ മാലപോലെ മരുത്തുക്കളോടുചേർന്ന്, മനുഷ്യസ്ത്രീ അന്തഃപുരത്തിലും ജനസംസത്തിലും ചരിയ്ക്കുന്നപോലെയും യജ്ഞസദസ്സിൽ പ്രൈഷസ്തോത്രാദികൾ പൊങ്ങിശ്ശബ്ദിയ്ക്കുന്നപോലെയും അന്തരിക്ഷത്തിൽ സംഗതയായി.

4 പരാശുഭ്രാ അയാസോയവ്യാ
സാധാരണ്യേവമരുതോ മിമിക്ഷുഃ
നരോദസീ അപനുദന്തഘോരാ
ജുഷന്തവൃധം സഖ്യായ ദേവാഃ

അന്വയം —

ശുഭ്രാഃ അയാസഃ മരുതഃ — ശോഭനാലങ്കാരാഃ
അഭിഗന്താരോമരുതഃ
യവ്യാ — മിശ്രണശീലയാ വിദ്യുതാ
സാധാരണ്യാ–ഇവ — സാധാരണ്യാ സ്ത്രീയാ സംഗതാ
യുവാനഃ യഥാരേതോ മുഞ്ചന്തി
തദ്വത്
പരാ മിമിക്ഷുഃ — പ്രകർഷേണ ഉദകസംസ്ത്യായം
സിഞ്ചന്തി
(ഏവം കുർവന്തഃ) ഘോരാഃ — അതിവൃഷ്ടിപ്രദാനേന
ഭയങ്കരാഃ, തേ
രോദസീ — മരുതാം പത്നീ, തസ്യാം
ന അപ നുദന്ത — വർഷണരൂപം അപനോദനം,
തിരസ്കാരം ന കുർവന്തി
(കിന്തു) ദേവാഃ സഖ്യായ — മരുതഃ സഖിത്വായ
വൃധം ജുഷന്ത — വൃദ്ധിം സേവന്തേ, കുർവന്തി

അർത്ഥം–ശോഭനാലങ്കാരന്മാരും നേരെ വരുന്നവരുമായ മരുത്തുക്കൾ സാധാരണിയായ ഒരു സ്ത്രീയോട് യുവാക്കൾ സംഗമിച്ചാൽ രേതസ്സ് വിസർജ്ജിക്കുന്നപോലെ സംഗമശീലയായ മിന്നലിനോടു ചേർന്ന് വെള്ളം ധാരയായി ഒഴുക്കുന്ന (മഴ പെയ്യിക്കുന്ന) അപ്രകാരം ചെയ്യുന്ന, അതിവൃഷ്ടികൊണ്ട് ഭയങ്കരന്മാരായ അവർ തങ്ങളുടെ പത്നിയായ രോദസിയിൽ (മരുത്തുക്കളുടെ പത്നി രോദസി) അല്ലെങ്കിൽ ദ്യാവാപൃഥിവികളിൽ വർഷരൂപമായ ഉപദ്രവമുണ്ടാക്കുന്നില്ല (മഴകൊണ്ട് സസ്യാദികൾ വളർന്ന് ധനമാണ് ഉണ്ടാക്കുന്നത്) കൂടാതെ ആ ദേവന്മാർ അവരുടെ (ദ്യാവാപൃഥിവികളുടെ) സഖ്യത്തിനുവേണ്ടി വൃദ്ധി (പുഷ്ടി) ഉണ്ടാക്കുന്നു

5 ജോഷദ്യദീമസുര്യാസചധ്യൈ
വിഷിതസ്തുകാരോദസീനൃമണാഃ
ആ സൂര്യേവവിധതോരഥംഗാ
ത്ത്വേഷപ്രതീകാനഭസോനേത്യാ വ 4

അന്വയം:—

| | |
|---|---|
| യൽ അസുര്യാ | — യദാ അസുരാഃ, ക്ഷേപ്താരോ മരുതഃ (തേഷാംസ്വഭൂതാ) |
| വിസിത–സ്തുകാ | — വിശിഷ്ടകേശസങ്ഘാ |
| നൃ–മനാഃ | — നൃഷു, നേതൃഷുമരുത്സുമനന വതീ |
| ത്വേഷ–പ്രതീകാ | — ദീപ്തോപക്രമാ |
| രോദസീ | — മരുൽപത്നീ (വിദ്യുൽ) |
| വിധതഃ | — മരുത്സങ്ഘസ്യപരിചരതഃ |
| (സൂര്യസ്യരഥം) സൂര്യാ– | |
| ഇവ സചധ്യൈ | — സങ്ഗമനാർത്ഥം |
| ഈം ജോഷൽ | — മരുത്സങ്ഘംസേവതേ |
| (തദാ) നഭേസഃ ഇത്യാ ന | — ആദിത്യഗതിഃ യഥാശീഘ്രാ തഥാ |
| (മരുത്സങ്ഘസ്യ) രഥം | |
| ആ ഗാൽ | — ആഗച്ഛതി, വ്യാപ്നോതി |

അർത്ഥം—മരുത്തുക്കരംകട് സ്വന്തപ്പെട്ടവളും നല്ല തലമുടി യോടുകൂടിയവളും നേതാക്കളായ അവരിൽ (അവരെപ്പററി) ധ്യാനവതിയും പ്രകാശം ചിതറിക്കൊണ്ടു് നടക്കന്നവളുമായ അവരുടെ പത്നി രോദസീ (മിന്നൽ), അവരെ പരിചരിച്ചു കൊണ്ടു്, സൂര്യൻെറ തേർ ഭാര്യയായ സൂര്യയെന്നപോലെ, സംഗമനത്തിന്നായി അവരെ സേവിക്കമ്പോരം, ആദിത്യൻെറ ഗതിപോലെ വേഗത്തിൽ അവരം മരുൽസമൂഹത്തിൻെറ തേരി നെ പ്രാപിക്കുന്നു.

6 ആസ്ഥാപയന്ത യുവതിം യുവാന

ശ്ശുഭേ നിമിശ്ലാം വിദഥേഷുപജ്രാം

അർക്കോയദ്വോ മരുതോ ഹവിഷ്മാൻ

ഗായദ്ഗാഥം സുതസോമോദുവസ്യൻ

അന്വയം:—

| | |
|---|---|
| ഹേ മരുതഃ, യൽ വഃ | |
| അക്കഃ | — യദാ യുഷ്മാൻ അർച്ചനാ സാധനോപേതഃ |
| ഹവിഷ്മാൻ | — പ്രദേയാജ്യാദി ഹവിര്യുക്തഃ |
| സുത–സോമഃ | — അഭിഷുതസോമോ യജമാനഃ |
| വിദഥേഷു ദുവസ്യൻ | — യാഗേഷു നിമിത്തഭൂതേഷു പരിചരൻ |
| ഗാഥം ഗായൽ | — ഗാതവ്യം ഗായൽ |
| (തദാ) യുവാനഃ | |
| നി–മിശ്ലാം | — നിത്യതരുണായുയം മിശ്രയന്തീം |
| പജ്രാം യുവതിം | — ബലവതീം നിത്യതരുണീം വിദ്യുദ്രൂപാം (തസ്യാം) |
| ശുഭേ ആ അസ്ഥാപയന്ത | — വൃഷ്ട്യുദകാർത്ഥം ആസ്ഥാപയന്തി |

അർത്ഥം—അല്ലയോ മരുത്തുക്കളേ, എപ്പോഴ് അർച്ചനസാധനങ്ങളോടുകൂടിയവനും നിങ്ങൾക്കർപ്പിയ്ക്കാനുള്ള നെയ്യ് മുതലായ ഹവിസ്സേന്തിയവനും ചതച്ചു സംസ്കരിച്ച സോമത്തോടു കൂടിയവനുമായ യജമാനൻ യാഗകർമ്മങ്ങൾ നിമിത്തമായി നിങ്ങളെ പരിചരിച്ച് സാമഗാനാദികൾ പാടുന്നുവോ അപ്പോൾ നിത്യയുവാക്കളായ നിങ്ങൾ യുവതിയും ബലവതിയും നിത്യനൂതനയുമായ മിന്നലിനെ, മഴവെള്ളത്തിന്നായി പൂർണ്ണമായി സംഗമിയ്ക്കുന്നു

7 പ്രതംവിവക്മിവക്മ്യോയ ഏഷാം
മരുതാം മഹിമാസത്യോ അസ്തി
സചായദീംവൃഷമണാ അഹംയുഃ
സ്ഥിരാചിജ്ജനീർവ്വഹതേ സുഭാഗാഃ

അന്വയം:—

| | |
|---|---|
| യൽ ഈം | -- യസ്മാൽ ഏതേഷാം സംബന്ധിനീ രോദസീ |
| വൃഷ–മനാഃ, അഹം–യുഃ | — വഷണമനസ്കാ, അഹങ്കാരവതീ |

| | |
|---|---|
| സ്ഥിരാ ചിൽ | — അത്യന്തം അവിനശ്വരാ |
| സു-ഭാഗാഃ | — ശോഭനഭാഗ്യോപേതാഃ |
| ജനീഃ വഹതേ | — ജനനശീലാഃ പ്രജാഃ ധാരയതി |
| (തസ്മാൽ) ഏഷാം മരുതാം | |
| യഃ മഹിമാ | — മഹത്വാതിശയഃ |
| വക്മ്യഃ സത്യഃ അസ്തി | — സർവ്വൈസ്സ്തുത്യഃ അമോഘഃ ഭവതി |
| തം സചാ പ്ര വിവക്മി | — ഇതരേണമാഹാത്മ്യേന സഹ പ്രവച്മി, വർണ്ണയാമി |

അർത്ഥം—ഈ മരുത്തുക്കളുടെ പണി, രോദസി (മിന്നൽ) മഴ പെയ്യിക്കുന്നതിൽ പ്രീതമനസ്സയായി, താൻ ലോകോപകാരിണിയാണെന്നഹംഭാവത്തോടുകൂടിയവളായി, നാശമില്ലാത്തവളായി, നല്ല ഭാഗ്യമുററവരും പെററുപെരുകുന്നവരുമായ പ്രജകളെ എന്തു കാരണത്താൽ ധരിക്കുന്നുവോ അതിനാൽ എല്ലാവരാലും സ്തുത്യവും സത്യവുമായ മഹത്വത്തെ, അവരുടെ മററു മാഹാത്മ്യങ്ങളോടൊപ്പം ഞാനെടുത്തു പറയുന്നു, വർണ്ണിക്കുന്നു.

8 പാന്തിമിത്രാവരുണാവവദ്യാ

ച്ചയതഈമര്യമോ അപ്രശസ്താൻ

ഉതച്യവന്തേ അച്യുതാധ്രുവാണി

വാവൃധഈംമരുതോദാതിവാരഃ

അന്വയം:—

(ഹേ മരുതഃ യുഷ്മൽ സംബന്ധിനോ ദേവാഃ)

| | |
|---|---|
| മിത്രാവരുണൌ | — അഹോരാത്ര്യഭിമാനിനൌ ദേവൌ |
| അര്യമോ ഈം | — അര്യമാ ഉ, അര്യമാപി, അമും ലോകം (യജ്ഞം) |
| അവദ്യാൽ പാന്തി | — ഗർഹ്യാൽ, അയഥാനുഷ്ഠാനാൽ രക്ഷന്തി |

(തഥാ ഏതേഷാം)
അപ്ര-ശസ്താൻ — ക്ഷീണാനപിപദാർത്ഥാൻ
ചയതേ — ഘാതയന്തി, നാശയന്തി
ഉത അച്യുതാ — അപിച അച്യുതാനി അസ്ഥ
വീണി
ധ്രുവാണി ച്യവന്തേ — മേഘസ്ഥോദകാനിച്യാവയന്തി
ഹേ മരുതഃ ഈം — യഷ്ടവ്യഃ അയംകാലഃ,
ഖണ്ഡിതമേഘഃ
മതി-വാഃ വവൃധേ — പ്രദേയജലഃ വർദ്ധതേ

അർത്ഥം—അല്ലയോ മരുത്തുകളേ, നിങ്ങൾക്ക് ബന്ധപ്പെട്ട ദേവന്മാരായ മിത്രാവരുണന്മാരും അര്യമാവും ഈ ലോകത്തെ (യജ്ഞത്തെ) നിന്ദ്യത്തിൽ നിന്ന്, കർമ്മവൈകല്യത്തിൽ നിന്ന് (വേണ്ടവിധമല്ലാത്ത അനുഷ്ഠാനത്തിൽ നിന്ന്) രക്ഷിക്കുന്നു. അതുപോലെ അവർ കേടുവന്ന പദാർത്ഥങ്ങളെ നശിപ്പിക്കുന്നു. (വാടിയതും കീറിയതും നാളിഞ്ഞതുമായ പൂക്കൾ, തലമുർപ്പില്ലാത്ത ദർഭപ്പുല്ലുകൾ മുതലായവയെ) കൂടാതെ ഒഴിയാതെ ഉറച്ചു നില്ക്കുന്ന മേഘത്തിലെ ജലങ്ങളെ വീഴ്ത്തുന്നു. മരുത്തുകളേ, ലോകങ്ങൾക്ക് കൊടുപ്പാനുള്ള നിങ്ങളുടെ ജലം മേഘം പിളർന്ന് വർദ്ധിക്കുന്നു.

9 നഹീനവോമരുതോഅന്ത്യസ്മേ
ആരാത്താച്ചിച്ഛവസോഅന്തമാപുഃ
തേധൃഷ്ണുനാശവസാശൂശുവാംസോ
ഽർണോനദ്വേഷോധൃഷതാപരിഷ്ഠുഃ

അന്വയം:—

ഹേ മരുതഃ, വഃ ശവസഃ
അന്തം — അവസാനം
അന്തി ആരാത്താത്
ചിത് — അന്തികേദൂരേപി

| | |
|---|---|
| അസ്മേ ന നഹി ആപുഃ | — അസ്മാസുമധ്യേ ഏകേപിനൈവ ഖല്വപ്രാപ്നുവന്തി |
| (പരോക്ഷേ) തേ | |
| ധൃഷ്ണുനാ ശവസാ | — ധൃഷ്കേണ ബലേന |
| ശൂശുവാംസഃ | — വർദ്ധമാനാഃ |
| (അത ഏവ) ധൃഷതാ | — പരാഭിഭാവകേന സാമർത്ഥ്യേന |
| അർണ്ണഃ ന | — യഥോദകം സ്വവിരോധിരജ ആദികം അഭിഭവതി തദ്വൽ |
| ദ്വേഷഃ പരി സ്ഥുഃ | — പരിഭവതി, വശീകുർവ്വന്തി |

അർത്ഥം-അല്ലയോ മരുത്തുക്കളേ, നിങ്ങളുടെ ബലത്തിന്റെ അററത്തെ അടുത്തും അകലേയും ഞങ്ങളിലാരും എത്തിയിട്ടില്ല, കണ്ടറിഞ്ഞിട്ടില്ലതന്നെ (എന്നി പരോക്ഷത്തിൽ) അവർ ഊക്കററ ബലംകൊണ്ട് വർദ്ധിച്ച്, ശത്രുജയസാമർത്ഥ്യത്തോടുകൂടി, വെള്ളം അതിന്റെ വിരോധിയായ പൊടിയെ എന്നപോലെ, ശത്രുക്കളെ ജയിക്കുന്നു, കീഴടക്കുന്നു

10 വയമദ്യേന്ദ്രസ്യപ്രേഷ്ഠാ
വയംശ്വോവോചേമഹിസമര്യേ
വയം പുരാമഹിചനോ അനുദ്യൂ
ന്തന്നഋഭുക്ഷാനരാമനുഷ്യാൽ

അന്വയം:—

| | |
|---|---|
| അദ്യ വയം | — അസ്മിൻ ദിനേയഷ്ടാരോവയം |
| ഇന്ദ്രസ്യ പ്രേഷ്ഠാഃ | — പ്രിയതമാഃ (ഭവേമ) |
| (ഇന്ദ്രസ്യ മഹത്വം) | |
| വോചേമഹി | — സ്തോതും സമർത്ഥാഭൂയാസ്മ |
| (കിംച) വയം ശ്വഃ | — പരസ്മിന്നഹനി |
| സ-മര്യേ | — സഹമര്യാഃ, മർത്യാഃ ഋത്വിജഃ, യേഭ്യഃ സയജ്ഞഃ തസ്മിൻ |
| (ഇന്ദ്രസ്യമഹത്വം വോചേമഹി) | |
| വയം പുരാ മഹി | — പൂർവ്വസ്മിൻ കാലേ ബൃഹൽബലം |

നഃ (അസ്മദർഥം വോചേമഹി)

(തഥാ) ദ്യൂൻ അനു — പ്രതിദിവസം, അതീതേ ആഗാമിനി ദിവസേ

തത് ഋഭുക്ഷാഃ നരാം — തസ്മാത് മഹാനിന്ദ്രഃ മനുഷ്യാണാം മധ്യേ

നഃ അനു സ്യാത് ച — അസ്മാൻ അനുകൂലഃ ഹിതപ്രദോ ഭവതു

അർഥം—ഇന്ന് യജ്ഞകാര്യത്തിൽ ഞങ്ങൾ ഇന്ദ്രന് ഏററവും പ്രിയപ്പെട്ടവരാകാവൂ ഞങ്ങൾ നാളെയും ഇന്ദ്രന്റെ മഹത്വം യാഗത്തിൽ പറയാവൂ പൂർവ്വകാലത്തും ഞങ്ങൾക്കുവേണ്ടി (ഞങ്ങളുടെ പൂർവ്വികന്മാർ) ആ മഹാബലനെപ്പററി പറഞ്ഞിട്ടുണ്ട്. പിന്നെ, കഴിഞ്ഞതും വരുന്നതുമായ ഓരോ ദിവസത്തിലും മഹാനായ ഇന്ദ്രൻ മനുഷ്യരിൽ വെച്ച് ഞങ്ങളെ അനുകൂലിച്ച് ഹിതപ്രദനായി ഭവിക്കട്ടെ

11 ഏഷവഃസ്തോമോമരുത ഇയംഗീഃ
മാന്ദാര്യസ്യമാന്യസ്യകാരോഃ
ഏഷായാസീഷ്ടതന്വേവയാം
വിദ്യാമേഷം വൃജനം ജീരദാനും — വ. 5

അന്വയം —
(അഷ്ടകം 2 അധ്യായം 3ൽ 26-ാം വർഗ്ഗത്തിലും 4-ാം അധ്യായത്തിൽ മൂന്നാം വർഗ്ഗത്തിലും വ്യാഖ്യാനിച്ചിട്ടുണ്ട്).
വർഗ്ഗം—6—7—ത്രിഷ്ടുബ്ജഗത്യൗ ഛന്ദസീ

1 യജ്ഞായജ്ഞാവസ്സമനാതുതുർവ്വണി
ധിയംധിയംവോദേവയാ ഉദധിധ്വേ
ആവോർവ്വാചസ്സുവിതായരോദസ്യോ
മഹേവവൃത്യാമവസേസുവൃക്തിഭിഃ

അന്വയം:—

(ഹേ മരുതഃ) വഃ സമനാ — സമീകൃതിഃ, ന്യൂനാധികാദാവലക്ഷണാ
യജ്ഞാ-യജ്ഞാ — സർവ്വേഷു പ്രിയജ്ഞേഷു
തുതുർവ്വണിഃ — ത്വരമാണാ, സംജ്ജമാനാഭവതി
(തത്തദ്യാഗാവസരേ ഹവിസ്വീകൃത്യ വൈകല്ല്യപരിഹാരേണ സമം കുരുഥ)
(കിംച)വഃ ധിയം-ധിയം — വൃഷ്ടിപ്രദാനാദിരൂപം സർവ്വം കർമ്മ
ദേവ-യാഃ — ദേവാൻ പ്രാപയിതാരഃ ഏവസന്തഃ
ദധിധ്വേ ഉ — യൂയം ധാരയഥ ഹി
(ദേവാത്ഥ ഹവിരാദ്യുൽപാദനായ വൃഷ്ടിം കുരുഥ)
(തസ്മാൽ) വഃ അർവ്വാചഃ — യുഷ്മാൻ അസ്മദഭിമുഖാൻ
സുവൃക്തി-ഭിഃ — ശോഭനവർജ്ജനൈഃ
സുവിതായ — സുഷ്ഠുവ്യാപ്തായ
രോദസ്യോഃ മഹേ
അവസേ — ദ്യാവാപൃഥിവ്യോഃ മഹതേ രക്ഷണായ
ആ വവൃത്യാം — ആവർത്തയാമി

അർത്ഥം—അല്ലയോ മരുത്തുക്കളേ, ഏറ്റക്കുറച്ചിലില്ലാത്ത നിങ്ങളുടെ സമീകരണം (യാഗ ഹവിസ്സ് സ്വീകരിച്ച് വൈകല്ല്യങ്ങൾ പരിഹരിച്ച് കർമ്മം സമീകരിച്ച് കൊണ്ടുനടത്തൽ) എല്ലാ യാഗങ്ങളിലും സത്വരമായി, വ്യാപ്തമായി ഭവിക്കുന്നു. കൂടാതെ, മഴപെയ്യിക്കുക മുതലായ രൂപത്തിലുള്ള നിങ്ങളുടെ കർമ്മമെല്ലാം ദേവന്മാർക്ക് എത്തിച്ചുകൊണ്ടാണല്ലൊ നിങ്ങൾ ധരിക്കുന്നത്. (ദേവന്മാർക്ക് ഹവിസ്സും മററുമുണ്ടാവാൻ നിങ്ങൾ മഴപെയ്യിക്കുന്നു) അതുകൊണ്ട് നിങ്ങളെ ഞങ്ങൾക്കഭിമുഖരായി, ആകർഷകങ്ങളായ സ്തോത്രങ്ങളാൽ, എങ്ങും വ്യാപിച്ച ദ്യാവാപൃഥിവികളുടെ മഹത്തായ രക്ഷയ്ക്കായി വരുത്തുന്നു.

2 വവ്രാസോനയേസ്വജാസ്സ്വതവസ
ഇഷംസ്വരഭിജായന്തധൂതയഃ
സഹസ്രിയാസോഅപാംനോർമ്മയ
ആസാഗാവോവന്ദ്യാസോനോക്ഷണഃ

അന്വയം:—

| | |
|---|---|
| യേ (മരുതഃ) വവ്രാസഃ ന | — അരൂപാഅപിരൂപവന്തഇവ |
| സ്വ—ജാഃ സ്വ—തവസഃ | — സ്വയമേവജായമാനാഃ അനന്യ ഹേതുകാഃ, സ്വബലാഃ |
| ധൂതയഃ | — കമ്പനശീലാഃ |
| ഇഷം, സ്വഃ | — ഹവിരന്നം, സ്വർഗ്ഗം ച |
| അഭി—ജായന്ത | — അഭിലക്ഷ്യ പ്രാദുർഭവന്തി |
| (തേ) അപാം ഊർമ്മയഃ ന | — ഉദകാനാമൂർമ്മയ ഇവ |
| സഹസ്രിയാസഃ | |
| വന്ദ്യാസഃ | — സഹസ്രസംഖ്യാഃ, ബഹുക്ഷീര പ്രദത്വേനസ്തുത്യാഃ |
| ഗാവഃ ന | — ഗാവ ഇവ |
| ആസാ ഉക്ഷണഃ | — സമീപേവൃഷ്ട്യുദകസ്യസേക്താരഃ (മരുതഃ പ്രാദുർഭവന്തി) |

അർത്ഥം:—യാവരായ മരുത്തുക്കൾ രൂപം ഇല്ലാത്തവരെങ്കിലും രൂപമുള്ളവരെപ്പോലെ സ്വയം പിറന്നവരായി, സ്വബലന്മാരായി, എപ്പോഴും ഇളകുന്നവരായി, അന്നത്തെയും സ്വർഗ്ഗത്തെയും ഉന്നംവെച്ച് ഉളവാകുന്നുവോ, അവർ വെള്ളത്തിൻെറ ഓളങ്ങൾപോലെ ആയിരങ്ങളായി, ധാരാളം പാൽ കൊടുക്കുന്നതുകൊണ്ട് ആരാധ്യകളായ പശുക്കൾപോലെ, ഭൂമിയിൽ മഴ പെയ്യിക്കുന്നവരായിട്ടാണ് പ്രാദുർഭവിക്കുന്നതു്.

3 സോമാസോനയേസുതാസ്തൃപ്താംശവോ
ഹൃൽസുപീതാസോദുവസോനാസതേ
ഐഷാമംസേഷുരംഭിണീവരാരഭേ
ഹസ്തേഷുഖാദിശ്ചകൃതിശ്ചസംദധേ

അന്വയം:—

യേ (മരുതഃ) സുതാഃ തൃപ്ത–
അംശവഃ സോമാസഃ ന — വല്ലീരൂപാസ്സോമാഃ അഭിഷ
വാൽപൂർവ്വം ആപ്യായനേന
തൃപ്താവയവാസ്സന്തഃ പശ്ചാൽ
സുതാഃ രസഭൃതാഃ തഥാ
പീതാസഃ — പീതാസ്സന്തഃ
ഹൃൽ–സു — പാതൄണാം ഹൃദയേഷു
ദുവസഃ ന ആസതേ — പ്രാണാദിരൂപേണ ശരീരേ
സ്ഥിതാഃ ദുവസഃ, പരിചരന്ത
ഇവ ഗമനാദി ചേഷ്ടാം
കർവ്വന്തഃ ആസതേ
ഏഷാം അംസേഷു
രംഭിണീ-ഇവ — അംസാലംബിനീ
യുവതമായോഷിദിവ
ആ രരഭേ — ആരേഭേ, ആശ്ലിഷ്യതി
(കിംച) ഹസ്തേഷു
ഖാദിഃ ച — ഹസ്തത്രാണകഃ
കൃതിഃ ച — കർത്തനീ, ഖഡ്ഗലതാഷ്ടിശ്ച
സം ദധേ — സംധീയതേ, സമ്യക്
ധൃതാഭവതി
(യേ മരുതഃ ഉക്തരൂപാഃ തേ ആവിർഭവന്തി)

അർത്ഥം–വല്ലിയായ സോമത്തെ വളന്ന് അവയവങ്ങറം കട്ട് വളച്ചുനേടി, പിന്നെ ചതച്ച് സംസ്കരിച്ച് ചാറായപോലെ, യാഗത്തിൽ സോമപാനം ചെയ്ത് തൃപ്തരായി പരിചാരകന്മാരെപ്പോലെ മരുത്തുക്കറം ഹർഷോത്സാഹങ്ങളാൽ പരിഭ്രമി

ച്ചിരുന്നു. സോമപാനഹർഷം, അവരുടെ ചുമലുകളിൽ ഒരു ചെറുപ്പക്കാരിപ്പെണ്ണെന്നപോലെ, അവരെ ആശ്ലേഷിച്ചു. അവരുടെ കൈകളിലാവട്ടെ വാളലകം ഊരിയും പിടിക്കപ്പെട്ടിരിക്കുന്നു. ഈ വിധത്തിലാണവർ നമ്മുടെ മുമ്പിൽ വരുന്നത്.

4 അവസ്വയുക്താ ദിവ ആ വൃഥാ യയു
രമർത്യാഃ കശയാ ചോദത ത്മനാ
അരേണവസ്തുവിജാതാ അചുച്യവു
ർദൃള്ഹാനി ചിന്മരുതോ ഭ്രാജദൃഷ്ടയഃ

അന്വയം:—

(ഏതേ മരുതഃ)
സ്വ-യുക്താഃ — സ്വൈഃ പരസ്പരം സംയുക്താഃ
ദിവഃ വൃഥാ — ദ്യുലോകാദനായാസേന
അവ ആ യയുഃ — അവാങ്മുഖമാഗച്ഛന്തി
ഹേ അമർത്യാഃ,
(യൂയം) ത്മനാ — ആത്മനാ, സ്വയമേവ
കശയാ ചോദത — സ്തുതിരൂപയാ വാചാ സ്തുതിം പ്രേരയത
(പരോക്ഷഃ) (ഏതേ) മരുതഃ
അരേണവഃ — അപാപാഃ
തുവി-ജാതാഃ — ബഹുദേശേഷു പ്രാദുർഭൂതാഃ
ഭ്രാജത്-ഋഷ്ടയഃ — ദീപ്തായുധാഃ
ദൃള്ഹാനി ചിത് - ദൃഢാന്യപി പർവതാനി
അചുച്യവുഃ — ച്യാവയന്തി, ചാലയന്തി

അർത്ഥം:—ആ മരുത്തുക്കൾ ദ്യുലോകത്തിൽ നിന്ന് അനായാസമായി കീഴ്പ്പോട്ടിറങ്ങിവരുന്നു. അല്ലയോ അമരന്മാരേ, നിങ്ങൾ സ്വയമായിത്തന്നെ സ്തുതിരൂപമായ (കേട്ടാൽ സ്തുതിയാണെന്നു തോന്നുന്ന) ശബ്ദം പുറപ്പെടുവിച്ച് ഞങ്ങളെ സ്തുതിപ്പാൻ പ്രേരിപ്പിക്കുക. (വീണ്ടും പരോക്ഷം) ആ മരുത്തുക്കൾ പാപരഹിതന്മാരും, പല ദേശങ്ങളിൽ ആവിർഭവിച്ചവരും, തിളങ്ങുന്ന ആയുധങ്ങളോടുകൂടിയവരുമാണ്. ഉറച്ചിരിക്കുന്ന മലകളെക്കൂടി അവർ ഇളക്കിവിടുന്നു, കലക്കുന്നു.

5 കോവോന്തർമ്മരുതള്ലൃഷ്ടിവിദ്യുതോ
രേജതിത്ʼമനാഹനേ്വവജിഹ്വയാ
ധന്വച്യുതഇഷാംനയാമനി
പുരുപ്രൈഷാഅഹന്യോ ʃ ʃ നൈതശഃ വ 6

അന്വയം:—

| | |
|---|---|
| ഹേ മരുതഃ, ഋഷ്ടി—വിദ്യുതഃ, | — മേഘഭേദനായുധവിശേഷേണ വിദ്യോതമാനാഃ, |
| വഃ അന്തഃ കഃ രേജതി? | — യുഷ്മാകം മധ്യേസ്ഥിത്വാ കഃ പുമാൻ ചാലയതി, പ്രേരയതി? |
| ത്മനാ | — ആത്മനൈവ |
| ജിഹ്വയാ ഹന്വം—ഇവ | — ഹനൂഇവ, തൌയഥാ രസനയാചാല്ല്യേതേ തഥാചാല്ല്യതേ |
| ഇഷാം യാമനി | — അന്നാനാം പ്രാപ്ത്യൈ, സമൃദ്ധ്യർത്ഥം |
| ധന്വ—ച്യുതഃ ന | — അന്തരിക്ഷസ്യവചനഃ, ഉദകസ്രാവിണോമേഘാ ഇവതേയഥാ ആകാങ്ʼക്ഷ്യന്തേ തഥായുഷ്മാൻ അന്നാദി പ്രാപ്പയേ |
| പുരു-പ്രൈഷാഃ | — ബഹുവിധം ഫലമിച്ഛൻ യജമാനാഃ സ്തോത്രൈഃ |
| അഹന്യഃ ഏതശഃ ന | — അഹനിഭവഃ അശ്വ ഇവ |

(സ യഥാ ശിക്ഷകേന നാനാപ്രകാരം പ്രാപ്യതേ തദ്വൽ ബഹുപ്രകാരമാകാരയതി)

അർത്ഥം—അല്ലയോ മരുത്തുക്കളേ, മുകിൽ പിളക്കുന്ന ആയുധത്താൽ ശോഭിക്കുന്നവരേ, നിങ്ങളുടെ ഇടയിൽ നിന്ന് ആരാണ് നിങ്ങളെ ചലിപ്പിക്കുന്നത്? വേറെ ആരുമല്ല, നിങ്ങൾ സ്വയം, നാവിനാൽ താടിയെല്ലുപോലെ, ചലിപ്പിക്കപ്പെടുന്നു.

അന്നത്തിൻെറ (അന്നസാധനങ്ങളായ സസ്യാദികളുടെ) സമൃദ്ധിക്ക് വെള്ളം തൂകുന്ന മുകിലിലെന്ന പോലെ, അന്നലബ്ധിയ്ക്കായി തൻെറ കർമ്മത്തിന്ന് ബഹുവിധം ഫലമിച്ഛിയ്ക്കുന്ന യജമാനൻ, നിങ്ങളെ നാനാപ്രകാരത്തിൽ സ്തോത്രങ്ങളാൽ, തെളിയ്ക്കുന്നവൻ പല പ്രകാരത്തിൽ പകൽനേരത്ത് കുതിരയെ മാറി മാറി വേഷം അണിയിയ്ക്കുന്നപോലെ, മുത്തികരിയ്ക്കുന്ന

6 ക്വ സ്വിദസ്യരജസോമഹസ്പരം
കാവരം മരുതോയസ്മിന്നായയ
യച്ച്യാവയഥവിഥുരേവസംഹിതം
വ്യദ്രിണാപതഥത്വേഷമർണ്ണവം

അന്വയം —

ഹേ മരുതഃ, (യൂയം)

| | |
|---|---|
| യസ്മിൻ | — ഉദകേനിമിത്തഭൂതേ സതി |
| ആ–യയ | — ആഗച്ഛത |
| അസ്യ മഹഃ രജസഃ | — അസ്യമഹതഃ ലോകസ്യ |
| പരം ക്വ സ്വിത്? | — പാരം അന്തം കുത്രാസ്തി? |
| (തഥാ) അവരം ക്വ | — അവാങ്ഭാഗം കുത്രാസ്തി? |
| (ആദ്യന്തം ന കോപി ജാനാതി) | |
| യത് സം–ഹിതം | |
| വിഥുരാ–ഇവ | — ഏകീഭൂതമുദകംയൂയം യദാ വിഥുരാണി, ശിഥിലാനി, തൃണാനീവ |
| ച്യവയഥ | — സ്വസ്ഥാനാൽ ചാലയഥ |
| (തദാ) അദ്രിണാ | — വജ്രേണ |
| ത്വേഷം അർണ്ണവം | — ദീപ്തമുദകവന്തം മേഘം |
| വി പതഥ | — വിശീർണ്ണം പാതയഥ |

ഭാഷ്യം–അല്ലയോ മരുത്തുക്കളേ, നിങ്ങൾ ജലനിമിത്തമായി എവിടെ നിന്നുവരുന്നുവോ ആ മഹത്തായ ലോകത്തിൻെറ മേൽപ്പോട്ട് അവസാനമെവിടെ? കീഴ്പ്പോട്ട് അവസാനമെവിടെ? (അതിൻെറ ആദിയുമന്തവുമാരുമറിയുന്നില്ല)

എപ്പോഠം ഒന്നിച്ചനിന്ന ജലത്തെ നിങ്ങഠം, ചിന്നിച്ചിതറിയ പല്ലകഠംപോലെ, സ്വസ്ഥാനത്തിൽ നിന്നു് ഇളക്കി വിട്ടന്നുവോ, അപ്പോഠം വജ്രത്താൽ (മിന്നൽകൊണ്ടു്) അതു് പൊടിഞ്ഞു് കൊഴിഞ്ഞുവീഴുന്നു.

7 സാതിന്നവോമവതീസ്വഃവ്രതീ

ത്വേഷാവിപാകാമരുതഃപിപിഷ്വതീ

ഭദ്രാവോരാതിഃപൃണതോനദക്ഷിണാ

പൃഥുജ്രയീഅസുര്യേവജഞ്ജതീ

അന്വയം:—

| | |
|---|---|
| ഹേ മരുതഃ, | |
| വഃ സാതിഃ ന | — യുഷ്മൽസദനം യഥാ |
| വഃ രാതിഃ | — വൃഷ്ട്യാദിവിഷയം ദാനം |
| അമ–വതീ | — അമാത്യവതീ, ഇന്ദ്രാദി സഹായവതീ |
| (കിംതു) സ്വഃ–വതീ, | |
| ത്വേഷാ | — സുഖവതീ, ദീപ്താ |
| വി–പാകാ | — പരിപക്വഫലാ |
| പിപിഷ്വതീ | — കൃഷീവലൈഃ കർഷണവതീ |
| പൃണതഃ ദക്ഷിണാ ന | |
| ഭദ്രാ | — ദാതുർദ്ധനികസ്യ ദക്ഷിണേവ സമൃദ്ധികരീ |
| പൃഥു–ജ്രയീ | — പൃഥുജവാ. ശീഘ്രഗാമിനീ |
| അസുര്യാ–ഇവ ജഞ്ജതീ | — യഥാ അന്യേഭ്യോപഹൃത്യ അസുരസ്യ സ്വഭൂതാരാതിഃ അന്യസ്മൈദാതും സമർത്ഥാതദ്വൽ |

(ഈദൃശീരാതിരസ്മഭ്യമസ്തു)

അർത്ഥം—അല്ലയോ മരുത്തുകളേ, നിങ്ങളുടെ ആശ്രയം പോലെ നിങ്ങളുടെ മഴപെയ്യിക്കൽ മുതലായ ദാനം അമാത്യവത്തും (ഇന്ദ്രന്റെ സഹായത്തോടുകൂടിയതു്; ഇന്ദ്രന്റെ മന്ത്രിമാരെപ്പോലെയുള്ള മരുത്തുകഠംക്കു് അമാത്യത്വം, മന്ത്രിസ്ഥാ

നം ഉണ്ട്, അതോടുകൂടിയതു്) സുഖവത്തും പ്രകാശവത്തും പരിപക്വഫലവത്തും കൃഷിക്കാക്ക് കൃഷിയിറക്കാൻ പററിയ തും, ഉദാരനായ ധനികൻെറ ദക്ഷിണപോലെ സമൃദ്ധിമത്തും വേഗവത്തും അസുരൻെറ ജയശീലത്തോടുകൂടിയതും (ഒരുത്ത നിൽനിന്നപഹരിച്ച് അസുരന്മാർ മററൊരാൾക്ക് കൊടുക്കുന്ന പോലെ മേഘത്തിൽനിന്ന് വെള്ളമപഹരിച്ച് ഭൂമിക്കു കൊടു ക്കുന്നതു് അപ്രകാരമുള്ള ജയശീലം) ആകുന്നു. ആ ദാനം ഞങ്ങൾക്ക് കിട്ടട്ടെ.

8 പ്രതിഷ്ടോഭന്തിസിന്ധവഃ പവിഭ്യോ
യദഭ്രിയാം വാചമുദീരയന്തി
അവസ്മയന്തവിദ്യുതഃ പൃഥിവ്യാം
യദീഘൃതം മരുതഃ പ്രുഷ്ണുവന്തി

അന്വയം:—

| | |
|---|---|
| യത് അഭ്രിയാം വാചം | — അഭ്രഭവം ശബ്ദം, സ്തനിതം മരുത്സംബന്ധിനി വജ്രാണി |
| ഉത്—ഈരയന്തി | — ഉച്ചാരയന്തി |
| (കിംച) വി—ദ്യുതഃ | — വിദ്യോതമാനാസ്സന്ധിതഃ |
| പൃഥിവ്യാം അവ സ്മയന്ത | — അന്തരിക്ഷേ അവാങ്മുഖം പ്രകാശന്തേ |
| യദി ഘൃതം | — യദാ പൃഥിവ്യാം, ഭൂമ്യാം ക്ഷരദുദകം |
| മരുതഃ പ്രുഷ്ണുവന്തി | — പ്രുഷ്ണന്തി, സിഞ്ചന്തി |
| (തദാ) പവി—ഭ്യഃ | — മരുത്സംബന്ധിവജ്രേഭ്യഃ |
| സിന്ധവഃ പ്രതി സ്തോഭന്തി | — സ്യന്ദനശീലാ ആപഃ പ്രതിചരന്തി |

അർത്ഥം—എപ്പോഴാം മരുത്തുക്കളുടെ വജ്രങ്ങളാം മേഘജന്യ മായ ശബ്ദം, ഇടി, മുഴക്കുന്നുവോ, മിന്നലുകളാം അന്തരിക്ഷ ത്തിൽ കീഴ്പോട്ടു നോക്കി പ്രകാശിക്കുന്നുവോ, എപ്പോഴാം

ഭൂമിയിൽ ഒഴുകുന്ന വെള്ളം മരുത്തുക്കാം പെയ്യുന്നുവോ, അപ്പോാം മരുത്തുക്കളുടെ വക്ത്രങ്ങളിൽ നിന്നു് ഒഴുകുററ വെള്ളങ്ങാം ഇളകിമറിഞ്ഞുവരുന്നു.

9 അസൂതപൃശ്നിർമ്മഹതേരണായ

ത്വേഷമയാസാം മരുതാമനീകം

തേസപ്സരാസോജനയന്താഭ്വ

മാദിൽസ്വധാമിഷിരാം പര്യപശ്യൻ

അന്വയം:—

| | |
|---|---|
| പൃശ്നിഃ | — മരുന്മാതാ, നാനാവർണ്ണാ |
| ത്വേഷം അയാസാം മരുതാം അനീകം | — ദീപ്തംഗന്തൃണാം മരുതാം സമൂഹം |
| മഹതേ രണായ അസൂത | — സംഗ്രാമായ ഉല്പാദിതവതീ |
| തേ സപ്സരാസഃ അഭ്വം ജനയന്ത | — സമാനരൂപാഃ മേഘം (ജനയന്തി) |
| ആൽ ഇൽ ഇഷിരാം സ്വധാം | — സർവ്വൈരേഷ്ടവ്യാം സ്വധാം, സസ്യാദിലക്ഷണമന്നം |
| പരി അപശ്യൻ | — പരിപശ്യന്തി |

അത്ഥം—മരുത്തുക്കളുടെ അമ്മയായ, നാനാവർണ്ണയായ, പൃശ്നി (എന്ന പശു) പ്രകാശത്തോടുകൂടിയതും ഗമനശീലമുററതുമായ മരുത്തുക്കളുടെ സമൂഹത്തെ മഹത്തായ യുദ്ധത്തിന്നുവേണ്ടി പെററു. ആ തുല്യരൂപന്മാർ മേഘത്തെ ജനിപ്പിച്ചു. അനന്തരമാണ് എല്ലാവരും തേടേണ്ടും അന്നത്തെ, സസ്യാദി ഭക്ഷ്യത്തെ (മനുഷ്യർ) കാണുന്നതു്./

10 ഏഷവസ്തോമോമരുതഇയംഗീ
ർമാന്ദാര്യസ്യമാന്യസ്യകാരോഃ
ഏഷായാസീഷ്ടതന്വേവയാം
വിദ്യാമേഷംവൃജനംജീരദാനം വ. 7

അന്വയം:—

(ഈ അധ്യായത്തിൽ മൂന്നാം വർഗ്ഗത്തിൽ ഇതിനെ വ്യാഖ്യാനിച്ചിട്ടുണ്ട്.)
വർഗ്ഗം–8–9 ത്രിഷ്ടുപ്ഛന്ദഃ ഇന്ദ്രോദേവതാ

1 മഹശ്ചിത്വമിന്ദ്രയതഏതാൻ
മഹശ്ചിദസിത്യജസോവരൂതാ
സനോവേധോമരുതാംചികിത്വാ
ന്ത്സുമ്നാവനുഷ്വതവഹിപ്രേഷ്ഠാ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, ത്വം യതഃ | — യസ്മാൽകാരണാൽ |
| ഏതാൻ മഹഃ ചിൽ | — മഹതോപി (ത്യജസി) |
| (അതഃ കാരണാൽ) മഹഃ ചിൽ അസി | — മഹാനസി |
| ത്യജസഃ വരൂതാ (അസി) | — ത്യാഗാൽവരിതാ, രക്ഷിതാസി |
| ഹേ മരുതാം വേധഃ, | — വിധാതഃ, |
| സഃ (ത്വം) ചികിത്വാൻ | — ചേതനാവാൻസൻ |
| തവ ഹി പ്രേഷ്ഠാ | — തവഖലുപ്രിയതമാനി |
| നഃ സുമ്നാ വനുഷ്വ | — മരുദായത്താനി വൃഷ്ട്യാദീനി സുഖാനിദേഹി |

അത്ഥം—അല്ലയോ ഇന്ദ്ര, അവിടന്ന് എന്തുകൊണ്ട് മരുത്തുക്കളെ, അവർ തങ്ങൾക്ക് പോന്നവരായിട്ടും ത്യജിയ്ക്കുന്നില്ലയോ, ആ കാരണത്താൽ അവിടന്ന മഹാനാകുന്ന ത്യാഗത്താൽ (ദാനത്താൽ) അവിടന്ന് (എല്ലാവരുടെയും) രക്ഷിതാവായി ഭവിയ്ക്കുന്ന അല്ലയോ മരുത്തുക്കളുടെ വിധാതാവേ, അവിടന്ന് (ഞങ്ങളെ അനുഗ്രഹിയ്ക്കേണ്ടും വിഷയങ്ങൾ അറിഞ്ഞവനായി) അവിടേയ്ക്കു പ്രിയതമങ്ങളായ മഴ മുതലായ സുഖങ്ങൾ ഞങ്ങൾക്ക് തന്നരുളിയാലും.

2 അയുജ്രന്തഇന്ദ്രവിശ്വകൃഷ്ടീ

വ്വിദാനാസോനിഷ്ഷിധോമർത്യത്രാ

മരുതാംപൃഥസ്സുതിഹാസമാനാ

സ്വഃമീള്ഹസ്യപ്രധനസ്യസാതൌ

അന്വയം:—

| | |
|---|---|
| വിശ്വ–കൃഷ്ടീഃ | — സർവ്വജനവന്തഃ |
| മർത്യ–ത്രാ നിഃ–സിധഃ | — മർത്ത്യാത്ഥം നിശ്ശേഷേണ സേക്താൻ മേഘാൻ |
| വിദാനാസഃ | — ജാനാനാഃ |
| തേ (മരുതഃ) ഹേ ഇന്ദ്ര, | |
| അയുജ്രൻ | — ത്വയായുക്താഭവന്തി |
| (കിംച) മരുതാം | |
| പൃഥസ്സുതിഃ | — സേനാ |
| സ്വഃ–മീള്ഹസ്യ | |
| പ്ര–ധനസ്യ | — സുഖസേക്തുഃ, പ്രകൃഷ്ടധനവതോവൃത്രാദിസങ്ഗ്രാമസ്യ |
| സാതൌ ഹാസമാനാ | — ലാഭേ, ജയേനിമിത്തഭൂതേസതിഹാസം കുർവ്വതീ, ഹർഷയുക്താഭവതി |

അത്ഥം—സർവ്വജനങ്ങളോടും കൂടിയവരും, (സർവ്വജനങ്ങളുടെയും ഉള്ളിൽ പഞ്ചപ്രാണങ്ങളായി അവരെ ധരിച്ചുകൊണ്ട്, നിലനിർത്തിക്കൊണ്ടു വത്തിക്കുന്നവരും) മനുഷ്യക്ക് രക്ഷ

യ്യായി നിശ്ശേഷം വർഷിക്കുന്നവരും മേഘങ്ങളെ വേണ്ടപോലെ അറിയുന്നവരും (എപ്പോൾ അവയെ പിളക്കണം എവിടെ പിളക്കണം മുതലായ സംഗതികളറിയുന്നവരും) ആയ മരുത്തുക്കൾ അവിടുത്തോടു ചേർന്നവരല്ലൊ. പിന്നെ മരുത്തുക്കളുടെ സേന, ബഹുധനനിമിത്തമായ വൃത്രാദിയുദ്ധത്തിൽ സുഖവർഷകമായ ജയം കാരണമായി ചിരിച്ചുകൊണ്ട് സന്തോഷിക്കുന്നവല്ലൊ.

3 അമ്യക്സാതഇന്ദ്രഋഷ്ടിരസ്മേ
സനേമ്യഭ്വംമരുതോജുനന്തി
അഗ്നിശ്ചിദ്ധിഷ്മാതസേശുശുക്വാ
നാപോനദ്വീപംദധതിപ്രയാംസി

അന്വയം —

ഹേ ഇന്ദ്ര, തേ സാ ഋഷ്ടിഃ — തവപ്രസിദ്ധോവജ്രായുധഃ
അസ്മേ അമ്യക് — അസ്മദഭ്യുഷ്യുത്ഥം പ്രാപ്നോതി
(ഏവം ച സതി) മരുതഃ
സനേമി അഭ്വം — ചിരകാലംഗൃഹീതമുദകം
ജുനന്തി — ക്ഷിപന്തി
(വൃഷ്ട്യാസസ്യാദിവൃദ്ധൌ സത്യാം) അഗ്നിഃ ചിത്
ഹി സ്മ — അഗ്നിരപി
അതസേ — സന്തതേ കർമ്മണിനിമിത്തഭൂതേസതി
ശുശുക്വാൻ — ദീപ്യമാനഃ (വർത്തതേ)
ആപഃ ന ദ്വീപം — ദ്വിപാർശ്വസ്ഥോദകവാൻ ദ്വീപം, തംയഥാആപഃ ധാരയന്തിതദ്വൽ
(പശ്ചാൽ) പ്രയാംസി
ദധതി — ചരുപുരോഡാശാദിഹവീംഷിയജമാനാധാരയന്തി

അത്ഥം–അല്ലയോ ഇന്ദ്ര, അവിടത്തെ പ്രസിദ്ധമായ വജ്രായുധം (മിന്നൽ) ഞങ്ങാംക്കു് മഴപെയ്യാനായി (മേഘങ്ങളെ) പ്രാപിക്കുന്നു. അപ്രകാരമിരിയ്ക്കേ, മരുത്തുക്കാം, ചിരകാലമായി (മേഘം) പിടിച്ചുവെച്ചിരുന്ന വെള്ളത്തെ വീഴ്ത്തുന്നു. മഴയാൽ സസ്യാദിപുഷ്ടിവന്നപ്പോാം, അഗ്നിയും നിരന്തരമായ കമ്മത്തിന്നുവേണ്ടി പ്രകാശമാനനായി വത്തിക്കുന്നു. പിന്നീടു് ഇരുപുറവും വെള്ളമാണ്ട ദ്വീപത്തെ ജലങ്ങാം ധരിക്കുന്നപോലെ, യജമാനന്മാർ ചരുപുരോഡാശാദികളെ അവിടേയ്ക്കുവേണ്ടി ധരിക്കുന്നു. അതായതു് മഴപെയ്തു സസ്യാദികാം വദ്ധിക്കുമ്പോാം ഭൂമിയിൽ കമ്മങ്ങാം വദ്ധിക്കുന്നു.

4 ത്വന്നുന്നിന്ദ്രതംരയിംദാ
ഓജിഷ്ഠയാദക്ഷിണയേവരാതിം
സ്തുതശ്ചയാസ്തേചകനന്തവായോ
സ്തനംനമധ്വഃപീപയന്തവാജൈഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, ത്വം നു | — ത്വമേവ |
| തം രയിം നഃ ദാഃ | — അസ്മാകം ദേഹി |
| (വയം തു) ഓജിഷ്ഠയാ | |
| ദക്ഷിണയാ—ഇവ | — ദേയദ്രവ്യേണ ഋത്വിജമിവ |
| രാതിം | — ദാതാരം ത്വാം (പ്രീണയാമഃ) |
| (കിംച) വായോഃ തേ | — വായും ത്വാം (കമ്മണിഷ്ഷീ) |
| യാഃ സ്തുതഃ ച ചകനന്ത | — അസ്മദീയാസ്തോതാരഃ ച കാമയന്തേ |
| (യാഹോത്രാദയഃ) | |
| വാജൈഃ | — ഹവിരന്നൈഃ |
| മധ്വഃ സ്തനം ന | — സാരവത്ഭിരന്നവിശേഷൈഃ സ്തനം യഥാ ആപ്യായയതി തദ്വൽ |
| (ത്വാം) പീപയന്ത | — ആപ്യായയന്തി |

അർത്ഥം—അല്ലയോ ഇന്ദ്ര, ഞങ്ങൾക്ക് തരാനർഹമായ പശു മുതലായ ധനം അവിടന്നുതന്നെ തന്നരുളിയാലും. ഞങ്ങളാവട്ടെ, പൂജാർഹമായ ദ്രവ്യം (ദക്ഷിണ) കൊണ്ട് ഋത്വിക്കിനെയെന്നപോലെ, ദാതാവായ അവിടത്തെ സന്തോഷിപ്പിക്കുന്നു. (ഋത്വിക്ക മുതലായവർക്ക് യാഗാദികളിൽ ദക്ഷിണ കൊടുക്കുന്നത് പ്രതിഫലമായിട്ടല്ല, പൂജയായിട്ടാണ്) കൂടാതെ, വായുവായ അവിടത്തെ ഞങ്ങളുടെ സ്തോതാക്കൾ ഇഷ്ടപ്പെടുന്നു. ഹോതാവ് മുതലായവർ, മുലയിൽ പാലുണ്ടാകാൻ പോഷകാഹാരങ്ങൾ കൊടുത്ത് വൃദ്ധിയുണ്ടാക്കുന്നപോലെ, ഹവിരന്നങ്ങളാൽ അവിടത്തെ പോഷിപ്പിക്കുന്നു, വർദ്ധിപ്പിക്കുന്നു.

5 ത്വേരായ ഇന്ദ്രതോശതമാഃ
പ്രണേതാരഃ കസ്യചിദൃതായോഃ
തേഷുണോമരുതോമൃളയന്തു
യേസ്മാപുരാഗാതയന്തീവദേവാഃ ്യ. 8

അന്വയം:—

ഹേ ഇന്ദ്ര, ത്വേ രായഃ

| | |
|---|---|
| തോശ—തമാഃ | — തവ ധനവിശേഷാഃ അതിശയേന പ്രീണയിതാരഃ |
| കസ്യ ചിത് ഋത—യോഃ | — കസ്യാപി യജ്ഞേച്ഛോഃ, യജമാനസ്യ |
| പ്ര—ണേതാരഃ | — പ്രകർഷേണ നിർവോഢാരഃ |
| യേ സ്മ ദേവാഃ | — യേ ഖലു ദേവാഃ |
| പുരാ ഗാതയന്തി—ഇവ | — പൂർവ്വം യജ്ഞാഗമനമിച്ഛന്തീവ |
| (ആഗത്യ) തേ മരുതഃ നഃ | |
| സു മൃളയന്തു | — അസ്മാൻ സുഷ്ഠു സുഖയന്തു |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടത്തെ വിശിഷ്ടധനങ്ങൾ ഏറ്റവും സന്തോഷപ്രദങ്ങളത്രേ. യജ്ഞമിച്ഛിക്കുന്ന ഏതു യജമാനന്നും അതു വേണ്ടപോലെ നിർവ്വഹിച്ചു കൊടുക്കുന്ന ദേവ

ന്മാർ ഏവർ തന്നെയോ, ആ മരുത്തുക്കരം മുമ്പ് യജ്ഞഗമനം ഇഷ്ടപ്പെട്ട പോലെ (ഈ യജ്ഞത്തിന്നും) വന്ന് ഞങ്ങളെ നന്നായി സുഖിപ്പിയ്ക്കട്ടെ.

6 പ്രതിപ്രയാഹീന്ദ്രമീള്ഹുഷോനൄൻ

മഹഃ പാൎത്ഥിവേസദനേയതസ്വ

അധയദേഷാം പൃഥുബുധ്നാസ ഏതാ

സ്തീൎത്ഥേനാൎയ്യഃ പൌംസ്യാനിതസ്ഥുഃ

അന്വയം:—

ഹേ ഇന്ദ്ര, മീള്ഹുഷഃ

| | |
|---|---|
| മഹഃ നൄൻ | — ഹവിഷ്പ്രദാതൄൻ, മഹതഃ കൎമ്മനിൎവ്വാഹകാൻ യജമാനാൻ |
| പ്രതി പ്ര യാഹി | — അഭിഗച്ഛ |
| (ഗത്വാച) പാൎത്ഥിവേ | |
| സദനേ യതസ്വ | — ദേവയജനേ യജ്ഞം കുരു. |
| അധ യൽ ഏഷാം | — അപി യദാത്വൽ സാഹായ്യകാരിണാം മരുതാം (സംബന്ധിനഃ) |
| പൃഥു–ബുധ്നാസഃ ഏതാഃ | — വിസ്തീൎണ്ണമൂലാഃ അശ്വാഃ |
| അൎയ്യഃ പൌംസ്യാനി | — അരേഃ, ശത്രോഃ ബലാനി |
| തീൎത്ഥേ ന തസ്ഥുഃ | — യുദ്ധമാൎഗ്ഗ ഇവ മേഘാനാക്രമന്തേ |

അൎത്ഥം—അല്ലയോ ഇന്ദ്ര, ഹവിൎദ്ദാതാക്കളും, മഹാന്മാരുമായ കൎമ്മനിൎവ്വാഹകന്മാരെ, യജമാനന്മാരെ അഭിഗമിച്ചാലും. ചെന്ന്, ദേവയജനത്തിൽ (ഹവിൎഭാഗത്തിൻെറ സ്വീകാരത്തിന്നായി) ഉത്സാഹിച്ചാലും. പിന്നെ അവിടത്തെ സഹായികളായ മരുത്തുക്കളുടെ മുടപരന്ന കുതിരകരം, യുദ്ധമാൎഗ്ഗത്തിൽ ശത്രുവിൻെറ ബലങ്ങളെ എന്നപോലെ മേഘങ്ങളെ ആക്രമിയ്ക്കുന്നു.

7 പ്രതി ഘോരാണാമേതാനാമയാസാം
മരുതാം ശൃണ്വ ആയതാമുപബ്ദിഃ
യേ മർത്യം പൃതനായന്തമൂമൈ
ഋണാവാനം ന പതയന്ത സർഗൈഃ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര,) യേ | |
| (മരുതഃ) മർത്യം | — മരണധർമ്മാണം |
| ഊമൈഃ പൃതനാ–യന്തം | — സ്വരക്ഷണൈഃ പൃതനാമാത്മന ഇച്ഛന്തം വൈരിണം |
| സർഗൈഃ | — സൃഷ്ടൈഃ സ്വകീയ പ്രഹാര വിശേഷൈഃ |
| ഋണ–വാനം പ്രതി ന | — ഋണവന്തം അധമവൈരിണം പ്രതീവ |
| പതയന്ത | — പാതയന്തി |
| (തേഷാം) ഘോരാണാം | — ഭയാനകാനാം |
| ഏതാനാം, അയാസാം | |
| ആ–യതാം | — ഏതവർണ്ണാനാം, ഗമന ശീലാനാം ആഗച്ഛതാം |
| മരുതാം ഉപബ്ദിഃ | — ഉപ, ഗൃഹാദിസമീപേ ഗമ്യതേ ഇതി |
| ശൃണ്വേ | — ശ്രൂയതേ (കർമ്മണി കർത്തൃ പ്രത്യയഃ) |

(ഏവം മഹാനഭാവാമരുതഃ തദനഗാഃ ഏതി ഇന്ദ്രസ്യ സ്തുതിഃ)

അർത്ഥം—അല്ലയോ ഇന്ദ്ര, യാവരായ മരുത്തുക്കൾ മരണധർമ്മിയായ മനുഷ്യനെ (സ്വോപാസകനെ) സ്വരക്ഷണങ്ങളാൽ യുദ്ധക്കൊതിയനായ ശത്രുവിങ്കൽ നിന്ന്, സ്വയം നിർമ്മിതങ്ങളായ ആയുധവിശേഷങ്ങളാൽ, നികൃഷ്ടനായ ഒരെതിരാളിയെപ്പോലെ വീഴ്ത്തുന്നുവോ, ആ ഭയങ്കരന്മാരും നാനാവർണ്ണന്മാരും ഗമനശീലന്മാരും നേരെവരുന്നവരുമായ മരുത്തുക്കളുടെ മല

മുതലായവയുടെ അട്ടക്കലെത്തുന്ന ശബ്ദം കേറാക്കനേ. ' (അപ്ര കാരം മഹാത്മാരായ മരുത്തുക്കാം അവിടത്തെ അനഗാമികളാ ണെന്നു് ഇന്ദ്രന്നു് പ്രശംസ )

8 ത്വം മാനേഭ്യ ഇന്ദ്ര വിശ്വജന്യാ
രദാമരുദ്ഭിശ്ശുരുധോഗോഅഗ്രാഃ
സ്തവാനേഭിസ്തവസേ ദേവദേവൈ
വ്വിദ്യാമേഷം വൃജനം ജീരദാനം (വ. 9)

അന്വയം –

| | |
|---|---|
| ഹേ ഇന്ദ്ര, ത്വം മാനേഭ്യഃ | — മാനാത്ഥം ചിത്തേന |
| വിശ്വ–ജന്യാ | — സവ്വജനഹിതശക്ത്യാ |
| മരുൽ–ഭിഃ ശുരുധഃ | — മരുത്ഭിസ്സഹ ശോകസ്യ രോധയിത്രീഃ, ശോഷികാഃ |
| ഗോ–അഗ്രാഃ | — അഗ്രേ, പുരതഃ യാസാം ഉദകാനി, താഃ മേഘപങ്ക്തീഃ |
| രദ | — വിലിഖ, വിദാരയ, |
| ഹേ ദേവ, (ത്വം) | |
| സ്തവാനേഭിഃ ദേവൈഃ | — മരുദാദിഭിഃ |
| സ്തവസേ | — സ്തൂയസേ (കമ്മണി കർത്തൃപ്രത്യയഃ) |
| ഇഷം വൃജനം ജീര–ദാനം വിദ്യാമ | — അന്നം ബലം ജയശീലം ച വയം ലഭേമഹി |

അത്ഥം–അല്ലയോ ഇന്ദ്ര, അവിടന്നു് ചിത്തംകൊണ്ടു് സവ്വപ്രാണികാംക്കം ഹിതമായ ശക്തിയാൽ മരുത്തുക്കളൊ ന്നു്, താപമകററുന്നതും മുമ്പിൽ വെള്ളത്തോടുകൂടിയതുമായ മുകിൽ നിരയെ പിളർന്നാലും. അല്ലയോ പ്രകാശവാനായ ഇന്ദ്ര, സ്തുതിയുപ്പെടുന്ന ദേവന്മാരായ മരുത്തുക്കാം മുതലായവ രാൽ അവിടന്നു് സ്തുതിക്കപ്പെടുന്ന അന്നവും ബലവും ജയ ശീലവും ഞങ്ങാം നേടട്ടെ

അത്ഥം-(ഇന്ദ്രൻ പറയുന്നു) അല്ലയോ സഹോദര, അഗസ്ത്യ, (ഹവിസ്സുഞ്ഞോട്ടം, വരം, ഫലം ഇഞ്ഞോട്ടം പരസ്പരം കൊടുക്കൽകൊണ്ടു് സഹോദരത്വം) ചങ്ങാതിയായ അങ്ങു് എന്തപരാധത്താലാണു് ഇപ്രകാരം കടന്നു് പഴിപറയുന്നതു്? അതുശരിയാണെങ്കിൽ അങ്ങയുടെ മനസ്സു് അറിയുന്നപോലെ, എനിയ്ക്കൊരുക്കിയതു് എനിയ്ക്കുതരുവാനങ്ങു് ഇച്ഛിയ്ക്കുന്നില്ല (എന്നു ഞാനും മനസ്സിലാക്കുന്നു.)

4 അരംകൃണ്വന്തുവേദിം
സമഗ്നിമിന്ധതാംപുരഃ
തത്രാമൃതസ്യചേതനം
യജ്ഞംതേതനവാവഹൈ

അന്വയം'—

(ഇന്ദ്രവാക്യം)
(അഗസ്ത്യോങ്ഗീ കൃതവാൻ, തസ്മാൽ)

| | |
|---|---|
| വേദിം അരം കൃണ്വന്തു | — ഋത്വിജഃ സമ്മാർജ്ജന പര്യുക്ഷണാദിനാ പരിചരന്തു |
| (തഥാ) പുരഃ അഗ്നിം | — പുരസ്താദഗ്നിം, ആഹവനീയാദികം |
| സം ഇന്ധതാം | — ഇധ്മപ്രക്ഷേപേണ പ്രജ്വാലയന്തു |
| തത്ര അമൃതസ്യ | — അമരണലക്ഷണസ്യ ദേവത്വസ്യ |
| ചേതനം യജ്ഞം | — പ്രജ്ഞാപകംയജ്ഞം |
| (ഹേ അഗസ്ത്യ,) തേ | |
| തനവാവഹൈ | — ത്വദീയം, ത്വഞ്ചാഹഞ്ചയജ്ഞം കരവാവഹൈ |

അത്ഥം-(ഇന്ദ്രൻ പറയുന്നു) അഗസ്ത്യനെ ഞാൻ അംഗീകരിച്ചിരിയ്ക്കുന്നു അതിനാൽ ഋത്വിക്കുകൾ വേദി അടിച്ചുതളിച്ചു് വൃത്തിയാക്കട്ടെ പിന്നെ മുമ്പിൽ ആഹവനീയാദ്യഗ്നിയെ ഇധ്മം (ഒരു മുഴം വലിപ്പത്തിൽ മുറിച്ച ചമതക്കെട്ടു്

ഹോമിച്ച് ആളിക്കത്തിയ്ക്കട്ടെ. അല്ലയോ അഗസ്ത്യ, അനശ്വര മായ ദേവത്വത്തിന്റെ ദ്യോതകമായ യജ്ഞത്തെ അങ്ങയും ഞാനും കൂടി അനുഷ്ഠിയ്ക്കാം. (ഇതു് അഗസ്ത്യവാക്കാണെന്നും പക്ഷാന്തരം. അപ്പോൾ പത്നീയജമാനന്മാരായ ഞങ്ങൾ യജ്ഞം ചെയ്യാം എന്നാവും അർത്ഥം)

5 ത്വമീശിഷേവസുപതേവസൂനാം

ത്വംമിത്രാണാംമിത്രപതേധേഷ്ഠഃ

ഇന്ദ്രത്വംമരുദ്ഭിസ്സംവദസ്വാ

ധപ്രാശാനൠതുഥാഹവിംഷി വ 10

അന്വയം:–

(അഗസ്ത്യവാക്യം)

| | |
|---|---|
| ഹേ വസൂനാം | |
| വസു–പതേ, | — അതിപ്രഭൂതാനാം പുരോഡാശാജ്യാദിധനാനാം മധ്യേ ഉത്തമാനാം സ്വാമിൻ, ഇന്ദ്ര |
| ത്വം ഈശിഷേ | — സർവ്വസ്യേശ്വരോഭവസി |
| (തഥാ) ഹേ മിത്രാണാം | |
| മിത്ര–പതേ | — അസ്മദാദി മിത്രസ്യനിത്യ പാലക |
| ത്വം ധേഷ്ഠഃ | — സർവ്വസ്യാതിശയേന ധാരകഃ |
| ഹേ ഇന്ദ്ര, ത്വം മരുൽ–ഭിഃ | — (സഹ) |
| സം വദസ്വ | — സമ്യക്കൃതമിതി വദസ്വ |
| അധ ൠതു–ഥാ | — ൠതാവൃതൌ, തത്തദ്യാഗകാലേ |
| ഹവീംഷി പ്ര അശാന | — പ്രകർഷേണഭക്ഷ്യ |

അർത്ഥം–(അഗസ്ത്യൻ പറയുന്നു.) പുരോഡാശം, നെയ്യ് മുത ലായ ഹവിസ്സാധനങ്ങളായ മികച്ച ധനങ്ങളുടെ ഉടമയായ ഇന്ദ്ര, അവിടുന്ന് എല്ലാറ്റിന്നും ഈശ്വരനാകുന്നു. ഞങ്ങളെപ്പോ ലെയുള്ള മിത്രങ്ങളുടെ നിത്യരക്ഷിതാവേ, അവിടുന്ന് എല്ലാ റ്റിനേയും അത്യന്തം ധരിയ്ക്കുന്നവനാകുന്നു, ഉൾക്കൊണ്ടവനാക

വർഗ്ഗം—10—ബൃഹത്യനഷ്ടുപ്ത്രിഷ്ടുഭശ്ഛന്ദാംസി

1 നനൂനമസ്തിനോശ്വഃ

കസ്തദ്വേദയദദ്ഭുതം

അന്യസ്യചിത്തമഭിസഞ്ചരേണ്യ

മുതാധീതംവിനശ്യതി

അന്വയം —

(ഇന്ദ്രാഗസ്ത്യയോസ്സംവാദഃ ഇന്ദ്ര ആഹ)

(അദ്യതനംയഗസ്തി) തൽ നൂനം ന അസ്തി

(തഥാ) ശ്വഃ നോ — ശ്വസ്തനമപിനാസ്തി

യൽ അദ്ഭുതം കഃ വേദ — യദത്ഭുതംഭാവികാര്യം തൽകോ വേദ?

(അദ്യ ശോവാ ലഭ്യേതേ ഇത്യാശാ നകാര്യാ)

അഭി സം—ചരേണ്യം — സഞ്ചതസ്സഞ്ചാരി

അന്യസ്യ ചിത്തം — മാനസം ജാനതീതി

ഉത ആ–ധീതം — അപിച ആധ്യാതം, ചിന്തിത മപിനഭ്യശ്യം

(കിമസകൃൻസ്ഥിതം)

വി നശ്യതി — നാശം പ്രാപ്നോതി

അർത്ഥം–(ഇന്ദ്രാഗസ്ത്യസംവാദം ഇന്ദ്രൻ പറഞ്ഞു ) ഇന്നുള്ളതു് (ഉണ്ടെന്ന തോന്നുന്നതു്) ഇല്ല നാളെ ഉള്ളതും ഇല്ല അത്ഭുതമായ ഭാവികാര്യം ഏതോ അതാരറിയുന്നു? (ഇന്ന കിട്ടും നാളെ കിട്ടും എന്നാശ അസ്ഥാനത്താണ് ) എങ്ങും ചരിക്കുന്ന ഒരുവന്റെ മനസ്സ്, ആ മനസ്സിൽ ചിന്തിക്കപ്പെടുന്നതു്, ധ്യാനിക്കപ്പെടുന്നതു് കാണാത്തതാണല്ലൊ പിന്നെ ഒരിക്കലോ ചിച്ചതു് നശിക്കുന്നു

2 കിംനഇന്ദ്രജിഘാംസസി

ഭ്രാതരോമരുതസ്തവ

തേഭിഃകല്പസ്വസാധുയാ

മാനസ്സമരണേവധീഃ

അന്വയം:—

(അഗസ്ത്യവാക്യം)

ഹേ ഇന്ദ്ര, നഃ — അനപരാധിനഃ അസ്മാൻ
കിം ജിഘാംസസി? — കിം ഹന്തുമിച്ഛസി?
മരുതഃ തവ ഭ്രാതരഃ — തവഭോഗപ്രദാനേന ഭരണീയാഃ
തേഭിഃ സാധു-യാ — തൈർമ്മരുത്ഭിസ്സഹ സാധുത്വം
കല്പസ്വ — കല്പയ (ഹവിർഭാഗം)
നഃ സം-അരണേ
മാ വധീഃ — സങ്ഗ്രാമേ മാഹിംസീഃ

അർത്ഥം—(അഗസ്ത്യവാക്യം) അല്ലയോ ഇന്ദ്ര, നിരപരാധരായ ഞങ്ങളെ കൊല്ലുവാനെന്തിന്നവിടന്നിച്ഛിയ്ക്കുന്നു? മരുത്തക്കളം അവിടേയ്ക്കു് ഭോഗമേകന്നവരാകയാൽ ഭരിയ്ക്കപ്പെടേണ്ടം ഉടപ്പിറന്നവരാണു്. (അദിതിഗർഭജാതന്മാരാകയാൽ മരുത്തക്കളകു് ഇന്ദ്രന്റെ സഹോദരസ്ഥാനം) ഹവിർഭാഗം കൊടുത്തു് അവരോടിണങ്ങുക. ഞങ്ങളെ യുദ്ധത്തിൽ വധിയ്ക്കരുതു്, ഉപദ്രവിയ്ക്കരുതു്.

3 കിംനോ ഭ്രാതരഗസ്ത്യ
സഖാസന്നതി മന്യസേ
വിദ്മാഹിതേയഥാമനോ
സ്മഭ്യമിന്നദിത്സസി

അന്വയം:—

(ഇന്ദ്രവാക്യം) ഹേ ഭ്രാതഃ,
അഗസ്ത്യ സഖാ സൻ — ത്വം അസ്മദ്ധിതകാരീസൻ
നഃ കിം അതി മന്യസേ? — കസ്മാദപരാധാൽ അതിക്രമ്യാപലപസി?
(തഥ്യമേവേതിചേത്)
തേ മനഃ യഥാ വിദ്മ — തവമാനസം യഥാവജ്ജാനീമഃ
അസ്മഭ്യം ഇത് ന
ദിത്സസി ഹി — അസ്മദർത്ഥം നിരുപ്തമസ്മഭ്യം ദാതും നേച്ഛസ്യേവ

ന്ന ഇന്ദ്ര, അവിടന്ന് മരുത്തുക്കളോട് ചേർന്ന് 'വേണ്ടപോലെ ചെയ്യൂ' എന്ന് ഞങ്ങളോട് പറഞ്ഞാലും പിന്നെ ഓരോ ഋതുവിലും, യാഗകാലത്തും വന്ന് ഹവിസ്സുകൾ ഭുജിച്ചാലും (ഈ സൂക്തത്തിൽ ഇന്ദ്രന്റെ ആദ്യത്തെ വാക്യം, യാഗമനുഷ്ഠിക്കുന്നവരെപ്പററി, അവരുടെ കർമ്മത്തിന്റെ അനിയതത്വത്തെസ്സംബന്ധിച്ച്, അതിലുള്ള ശ്രദ്ധയില്ലായ്മയെക്കുറിച്ച് പരോക്ഷമായ ആക്ഷേപമാണ്. അതാണ് രണ്ടാം ഋക്കിൽ നിരപരാധരായ ഞങ്ങളെ ഹനിക്കരുതെന്ന് അഗസ്ത്യൻ പറയുന്നത്. ആ ആരോപണം ഇന്ദ്രൻ നയത്തിൽ പിൻവലിയ്ക്കുന്ന യുക്തൊൽ അഗസ്ത്യൻ ഇന്ദ്രനെ ഇഷ്ടനാക്കുന്നു )

വർഗ്ഗം—11 ത്രിഷ്ടുപ്ച്ഛന്ദഃ മരുതോദേവതാ

1 പ്രതിവ ഏനാ നമസാഹമേമി
സൂക്തേനഭിക്ഷേസുമതിം തുരാണാം
രരാണതാമരുതോവേദ്യാഭി
ർനിഹേളോധത്തവിമുചധ്വമശ്വാൻ

അന്വയം —

| | |
|---|---|
| ഹേ മരുതഃ വഃ അഹം | — യുഷ്മാനഹം |
| ഏനാ നമസാ സു-ഉക്തേന | — അനേന നമസ്കാരേണ സ്തുതിരൂപേണ ശോഭനേനവചനേനച |
| പ്രതി ഏമി | — അഭിഗച്ഛാമി |
| തുരാണാം സു-മതിം ഭിക്ഷേ | — ത്വരമാണാനാം യുഷ്മാകം അനുഗ്രഹബുദ്ധിംയാചേ |
| (കിം ച യൂയം) വേദ്യാഭി. | — വേദിതവ്യാഭിസ്തുതിഭിഃ |
| രരാണതാ | — രമമാണേനമനസാ സന്തഃ |
| ഹേളഃ നി ധത്ത | — ക്രോധം നികൃഷ്ടം ധാരയത, ത്യജത |
| (തഥാ) അശ്വാൻ വി മുചധ്വം | — രഥാൽ വിയോജയത |

അത്ഥം–അല്ലയോ മരുത്തുക്കളേ, നിങ്ങളെ ഞാൻ ഈ നമസ്കാരംകൊണ്ടും സ്തുതിരൂപമായ സദ്വചനംകൊണ്ടും സമീപിക്കുന്നു. വേഗവാന്മാരായ നിങ്ങളുടെ അനുഗ്രഹബുദ്ധിയെ യാചിയ്ക്കുന്നു. നിങ്ങൾ വിജ്ഞേയങ്ങളായ സ്തുതികളാൽ സന്തുഷ്ടമനസ്സരായി കോപം അടക്കിയാലും, ത്യജിച്ചാലും. നിങ്ങളുടെ തേരിലെ കുതിരകളെ അഴിച്ചുവിട്ടാലും. (ഇവിടെ ഇറക്കിയാലും).

2 ഏഷവഃസ്തോമോമരുതോനമസ്വാ
ന്ഹൃദാതഷ്ടോമനസാധായി ദേവാഃ
ഉപേമായാതമനസാജുഷാണാ
യൂയംഹിഷ്ഠാനമസഇദ്വൃധാസഃ

അന്വയം:–

| | |
|---|---|
| ഹേ ദേവാഃ മരുതഃ | — ദേവനശീലാമരുതഃ |
| നമസ്വാൻ | — ഹവിരന്നോപേതഃ |
| ഹൃദാ തഷ്ടഃ | — യുഷ്മന്നിവേദനബുദ്ധ്യാ സമ്പാദിതഃ |
| ഏഷഃ വഃ സ്തോമഃ | — ഇദാനീം ക്രിയമാണം യുഷ്മാകം സ്തോത്രം |
| മനസാ ധായി | — അസ്മദനുഗ്രഹതയാചിത്തേന ധാര്യതാം |
| (തദത്ഥം) മനസാ | — സാദരയാബുദ്ധ്യാ |
| ജുഷാണാഃ ഈം | — ഏനാം സ്തുതിം തദ്ധവിശ്ചസേവമാനാഃ |
| ഉപ ആ യാത | — ഉപാഗച്ഛതൈവ, മാവിളംബം കരുത |
| യൂയം നമസഃ വൃധാസഃ | — ഹവീരൂപസ്യ അന്നസ്യവദ്ധയിതാരഃ |
| ഇത് സ്ഥ ഹി | — ഖേലുഖലു |

അർത്ഥം—അല്ലയോ പ്രകാശശീലരായ മരുത്തുക്കളേ, ഹവിസ്സോടുകൂടിയതും നിങ്ങളുടെ അടുക്കൽ നിവേദിയ്ക്കാൻ ഒരുക്കിയതും ഇപ്പോൾ നിങ്ങളെക്കുറിച്ച് ചൊല്ലുന്നതുമായ സ്തോത്രം, ഞങ്ങളിൽ അനുഗ്രഹബുദ്ധിയോടുകൂടി സ്വീകരിയ്ക്കപ്പെടട്ടെ അതിന്നുവേണ്ടി ഈ സ്തുതിയും ഹവിസ്സും സ്വീകരിയ്ക്കുന്നവരായി ആദരബുദ്ധിയോടുകൂടി അടുക്കൽ വന്നാലും. താമസിയ്ക്കരുതേ; നിങ്ങൾ ഹവിസ്സാകുന്ന അന്നത്തെ വർദ്ധിപ്പിയ്ക്കുന്നവരാണല്ലൊ.

3 സ്തുതാസോനോ മരുതോ മൃളയന്തു

തസ്തുതോ മഘവാശംഭവിഷ്ഠഃ

ഊർധ്വാനസ്സന്തുകോമ്യാവനാ

ന്യഹാനിവിശ്വാമരുതോജിഗീഷാ

അന്വയം;—

| | |
|---|---|
| (തേ) മരുതഃ സ്തുതാസഃ നഃ | — സ്തുതാസ്സന്തഃ അസ്മാൻ |
| മൃളയന്തു | — സുഖയന്തു |
| ഉത മഘ-വാ സ്തുതഃ | — അപിച ധനവാനിന്ദ്രസ്തുതസ്സൻ |
| ശം—ഭവിഷ്ഠഃ | — സുഖസ്യ ഭാവയിതൃതമസ്സൻ അസ്മാൻ മൃളയതു |
| (കിഞ്ച) ഹേ മരുതഃ, | |
| നഃ ജിഗീഷാ | — അസ്മാകം ജിഗീഷിതവ്യാനി, പ്രാപ്തവ്യാനി, ഉത്തരത്രാനുഭൂയമാനാനി |
| വിശ്വാ അഹാനി | — സർവ്വാണി ദിവസാനി |
| ഉർധ്വാ, കോമ്യാ, വനാനി സന്തു | — ഉന്നതാനി, ഉപര്യുപരി കാമ്യാനി, സംഭജനീയാനി ഭവന്തു |

അർത്ഥം—ആ മരുത്തുക്കൾ സ്തുതിയ്ക്കപ്പെട്ടവരായി നമ്മളെ സുഖിപ്പിയ്ക്കട്ടെ കൂടാതെ, ഐശ്വര്യവാനായ ഇന്ദ്രൻ സ്തുതിയ്ക്കപ്പെട്ട്, നൂക്കേററവും സുഖദാതാവായി, മംഗളമതളട്ടെ

പിന്നെ അല്ലയോ മരുത്തുക്കളേ, ഞങ്ങൾ മേലിൽ പ്രാപി ക്കേണ്ടും, അനുഭവിക്കേണ്ടും, എല്ലാ ദിവസങ്ങളും ഉൽകൃഷ്ടങ്ങളും മേൽക്കുമേൽ കാമ്യങ്ങളും ഭജനീയങ്ങളുമായിത്തീരട്ടെ.

4 അസ്മാദഹംതവിഷാദീഷമാണ
ഇന്ദ്രാദ്ഭിയാമരുതോരേജമാനഃ
യുഷ്മഭ്യംഹവ്യാനിശിതാന്യാസ
ന്താന്യാരേചകൃമാമൃളതാനഃ

അന്വയം:—

ഹേ മരുതഃ, (ശൃണുത)
അഹം അസ്മാൽ

| | |
|---|---|
| തവിഷാൽ ഇന്ദ്രാൽ | — ബലവതഃ ഇന്ദ്രാൽ |
| ഭിയാ ഈഷമാണഃ | — ഭീത്യാ പലായമാനഃ, പുരതസ്ഥിതുമശക്തഃ |
| (തഥാ) രേജമാനഃ | — വേപമാനഃ |
| യുഷ്മഭ്യം ഹവ്യാ നി- ശിതാനി ആസൻ | — ഹവീംഷി സംസ്കൃതാനി |
| താനി ആരേ ചകൃമ | — താന്യേവ ഇന്ദ്രഭയാൽ ദൂരേ കൃതവന്തഃ |
| (അതഃ) നഃ മൃളത | — അനപരാധാൻ അസ്മാൻ മൃളയത, സുഖയത |

അർത്ഥം—അല്ലയോ മരുത്തുക്കളേ, കേട്ടാലും. ആ ബലവാനായ ഇന്ദ്രനെക്കുറിച്ച് ഭയംകൊണ്ട് ഞാൻ ഓടിപ്പോവുകയാണ്; മുമ്പിൽ നില്പാൻ ശക്തനല്ല. (ആ ഭയം കൊണ്ട്) ഞാൻ വിറക്കുന്നവനാണ്. നിങ്ങൾക്കുവേണ്ടി ഹവിസ്സുകൾ സംസ്കരിച്ചിട്ടുണ്ട്. അവതന്നെ ഇന്ദ്രഭയത്താൽ അകലെയാണ് വച്ചിട്ടുള്ളത്. അതിനാൽ (നിങ്ങൾ അടുത്തുവന്ന്) സുഖമണച്ചാലും. ഭയശമനം വരുത്തിയാലും. (ഇന്ദ്രനും മരുത്തുക്കളും തമ്മിലുള്ള ബന്ധം പരമാത്മാവും ജീവാത്മാക്കളും തമ്മിലുള്ള പോലെയാണ്. പരമാത്മാവിനെ ഭയപ്പെടുന്ന പ്രാണരൂപ

നായ ജീവാത്മാവ്‌ പരമാത്മരൂപൻ തന്നെയായ സഹോദര ജീവാത്മാക്കളോട്‌ പറയുകയാണ്‌ താൻ അനുഷ്ഠിക്കുന്ന കർമ്മത്തിൽ വന്ന വൈകല്യങ്ങൾ അല്ലെങ്കിൽ അനുഷ്ഠിക്കേണ്ടതനുഷ്ഠിക്കാത്ത പോരായ്മ, ചെയ്യരുതാത്തത്‌ ചെയ്ത കുറ്റബോധം ഇവയെല്ലാം കൊണ്ടാണ്‌ ഇന്ദ്രനെ, പരമാത്മാവിനെ ഭയപ്പെടുന്നത്‌ സർവ്വദ്രഷ്ടാവായ ഇന്ദ്രൻ തന്റെ അപൂർണ്ണത അറിയുമെന്നതുകൊണ്ട്‌ മന്ത്രിസ്ഥാനീയരായ മരുത്തുക്കളോട്‌, സുകൃത പരിപാകം കൊണ്ട്‌ പരമാത്മാവിന്റെ സമീപം എത്തിയ ജീവാത്മാക്കളോട്‌ പറയുകയാണ്‌.)

5 യേനമാനാസശ്ചിതയന്തഉസ്രാ
വ്യുഷ്ടിഷുശവസാശശ്വതീനാം
സനോമരുദ്ഭിർവൃഷഭശ്രവോധാ
ഉഗ്രഉഗ്രേഭിസ്ഥവിരസ്സഹോദാഃ

അന്വയം:—

വൃഷഭ, (ഹേ ഇന്ദ്ര) യേന ശവസാ — കാമവർഷകേന്ദ്ര, ബലഭൂതേന ത്വയാനുഗൃഹീതാഃ

മാനാസഃ ഉസ്രാഃ — മാന്യാരശ്മയഃ

ശശ്വതീനാം — നിത്യാനാം ബഹ്വീനാമുഷസാം

വി– ഉഷ്ടിഷു — പ്രകാശേഷുസത്സു

ചിതയന്തേ — പ്രാണിനഃ സ്വസ്വവ്യാപാരായ ചേതയന്തി, പ്രജ്ഞാപയന്തി

(ഐന്ദ്ര്യാം ദിശിതേനൈവാനുഗൃഹീതാഃ ഉഷസോരശ്മയഃ ഉൽഗച്ഛന്തി)

സഃ ഉഗ്രഃ ഉഗ്രേഭിഃ മരുൽ-ഭിഃ — ഉത്കൃഷ്ടബലഃ ത്വം ക്രൂരബലൈ മരുത്ഭിസ്സഹിതഃ

നഃ ശ്രവഃ ധാഃ — സർവ്വത്രശ്രൂയമാണമന്നമസ്മാകം ധേഹി, സ്ഥാപയ, ദേഹി

(സഃ) സഹഃ-ദാഃ — പരാഭിഭവസ്യബലസ്യദാതാ
സ്ഥവിരഃ — പുരാതനഃ (ഭവതി)

അൎത്ഥം—അല്ലയോ കാമവഷകനായ ഇന്ദ്ര, ആരാൽ അനുഗ്രഹിക്കപ്പെട്ട വന്ദ്യങ്ങളായ രശ്മികൾ നിത്യം ഭേദിക്കുന്ന കണക്കററ ഉഷസ്സുകളുടെ പ്രകാശങ്ങളിൽ പ്രാണികളെ സ്വസ്വകൎമ്മങ്ങൾക്ക് അറിവിയററി പ്രേരിപ്പിക്കുന്നുവോ (ഇന്ദ്രൻെറ ദിക്കായ കിഴക്കാണല്ലൊ അവിടുന്നനുഗ്രഹിച്ച ആ ഔഷസരശ്മികൾ ഉദിച്ചു വരുന്നതു്) ആ മഹാബലനായ അവിടുന്നു് പ്രബലന്മാരായ മരുത്തുക്കളോടുകൂടി (വന്നു്) എങ്ങും പ്രസിദ്ധമായ അന്നം ഞങ്ങൾക്ക തന്നരുളിയാലും. അവിടുന്നു് ശത്രുജയപര്യാപ്തമായ ബലം തന്നരുളുന്നവനും പണ്ടു പണ്ടേ ഉള്ളവനുമാണല്ലൊ.

6 ത്വംപാഹീന്ദ്രസഹീയസോനൄൻ
ഭവാമരുദ്ഭിരവയാതഹേളാഃ
സ്വപ്രകേതേഭിസ്സാസഹിൎദ്ധാനോ
വിദ്യാമേഷംവൃജനംജീരദാനം വ 11

അന്വയം:—

ഹേ ഇന്ദ്ര, ത്വം
സഹീയസഃ നൄൻ പാഹി — ത്വദനുഗ്രഹേണ അഭിഭവിതൃബലാനസ്മാൻ രക്ഷ
(കിംച) മരുൽ-ഭിഃ — ത്വൈസ്സാകമസ്മാസു
അവയാത—ഹേളാഃ ഭവ — അപഗതമന്യുൎഭവ
സ്വ—പ്രകേതേഭിഃ — ശോഭനേപ്രജ്ഞാനൈൎമ്മരുത്ഭിസ്സഹ
സസഹിഃ — ശത്രൂണാമഭിഭവിതാസൻ
ദധാനഃ — അസ്മദഭിമതസ്യ ധാരയിതാ (ഭവ)
ഇഷം വൃജനം ജീര-ദാനം വിദ്യാമ — അന്നം ബലം ജയശീലം ച വയം ലഭേമഹി

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടത്തെ അനുഗ്രഹംകൊണ്ട് ജയപര്യാപ്തമായ ബലമുള്ള ഞങ്ങളെ രക്ഷിച്ചാലും. പിന്നെ മരുത്തുക്കളോടുകൂടി ഞങ്ങളിൽ കോപമടങ്ങിയവനായി ഭവിച്ചാലും. മഹാപ്രാജ്ഞന്മാരായ മരുത്തുക്കളോടുചേർന്ന് ശത്രുഞ്ജയനായി, ഞങ്ങൾക്ക് അഭിമതമേകുന്നവനായി ഭവിച്ചാലും. അന്നവും ബലവും ജയശീലവും ഞങ്ങൾ നേടാവൂ.

വർഗ്ഗം—12—ഗായത്രീച്ഛന്ദഃ

1 ചിത്രോവോസ്തുയാമ

ശ്ചിത്രഊതീസ്വദാനവഃ

മരുതോഅഹിഭാനവഃ

അന്വയം:—

| | |
|---|---|
| ഹേ മരുതഃ, വഃ യാമഃ | — യുഷ്മാകം യജ്ഞാഗമഃ |
| ചിത്രഃ അസ്തു | — ചായനീയഃ, പൂജ്യഃ ഭവതു |
| ഹേ സു—ദാനവഃ, | |
| അഹി—ഭാനവഃ, | — ശോഭനദാനാഃ, അഹീയമാന പ്രകാശാഃ |
| ചിത്രഃ (സഃ ആഗമഃ) | |
| ഊതീ | — ഉത്യൈ, രക്ഷണായ അസ്തു |

അർത്ഥം—അല്ലയോ മരുത്തുക്കളേ, യാഗത്തിനുള്ള നിങ്ങളുടെ വരവ് പൂജനീയമാകട്ടെ. ദാനശീലരേ, മങ്ങാത്ത പ്രകാശത്തോടുകൂടിയവരേ, മഹനീയമായ ആ ആഗമനം രക്ഷണത്തിന്നായി ഭവിക്കട്ടെ

2 ആരേസാവസ്സുദാനവോ

മരുത ഋഞ്ജതീശരുഃ

ആരേ അശ്മായമസ്യഥ

അന്വയം:—

ഹേ സു—ദാനവഃ,

| | |
|---|---|
| മരുതഃ വഃ | — യുഷ്മാകം സംബന്ധിനീ |
| ഭ്രാജതീ സാ ശരുഃ | — സ്വതേജസാസ്വാത്മാനമലം കുർവ്വന്തീഹിംസകായ്ഷ്ടിഃ |
| ആരേ | — ദൂരേഭവതു |
| (തഥാ) യം അസ്യഥ | — ക്ഷിപഥ, സഃ |
| അശ്മാ ആരേ | — വ്യാപകഃ ആയുധവിശേഷഃ ദൂരേഭവതു, മാം നഃ പ്രാപ്നോതു |

അർത്ഥം—അല്ലയോ ശോഭനദാനരായ മരുത്തുക്കളേ, സ്വതേജസ്സുകൊണ്ടു് തങ്ങളെ അലങ്കരിക്കുന്ന ആ വധായുധം എന്നിൽ നിന്നു് ദൂരെ ഭവിക്കട്ടെ. അതുപോലെ, യാതൊന്നു നിങ്ങളെറിയുന്നുവോ, ആ കവണക്കല്ലെദൂരേ ഭവിക്കട്ടെ, എന്നെ പ്രാപിയ്ക്കാതിരിക്കട്ടെ.

3 തൃണസ്കന്ദസ്യനുവിശഃ
പരിവൃങ്ക്തസുദാനവഃ
ഊർദ്ധ്വാന്നഃ കർത്തജീവസേ വ 12

അന്വയം:—

| | |
|---|---|
| ഹേ സു—ദാനവഃ | — ശോഭനദാനാഃ യൂയം |
| തൃണ—സ്കന്ദസ്യ | — തൃണവൽ ചലനസ്വഭാവസ്യമമ |
| വിശഃ | — പുത്രഭൃത്യാദിരൂപാഃ പ്രജാഃ |
| ന പരി വൃങ്ക്ത | — ക്ഷിപ്രം പരിവർജ്ജയത |
| (കിംച) നഃ ജീവിസേ | — ചിരജീവനായ |
| ഊർദ്ധ്വാൻ കർത്ത | — കരുത |

അർത്ഥം—അല്ലയോ ശോഭനദാനരേ, പുല്ലുപോലെചലിയ്ക്കുന്ന സ്വഭാവത്തോടുകൂടിയ എന്റെ പുത്രഭൃത്യാദിപ്രജകളെ (സ്വന്തം ആളുകളെ) വേഗം വിട്ടുപോയാലും, ബാധിയ്ക്കാതിരുന്നാലും. ചിരകാല ജീവനത്തിന്നായി ഞങ്ങളെ ഉയർത്തിയാലും.

വർഗ്ഗം 13—14—15—ത്രിഷ്ടുപ്ഛന്ദഃ ഇന്ദ്രോദേവതാ

1 ഗായത്സാമനഭന്യം യഥാവേ

രർച്ചാമതദ്വാവൃധാനം സ്വർവ്വൽ

ഗാവോധേനവോബർഹിഷ്യദബ്ധാ

ആയത് സദ്മാനം ദിവ്യംവിവാസാൻ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര,) നഭന്യം | — നഭോവ്യാപിതം |
| സാമ യഥാ വേഃ | — യേനപ്രകാരേണവേത്സി |
| (തഥാ) ഗായത് | — ഉദ്ഗാതാ ഗായതി |
| തത് വവൃധാനം | — തസ്മാത് വർദ്ധമാനം |
| സ്വഃ-വത് അർച്ചാമ | — ഫലഭൂതേന സ്വർഗ്ഗേണ തദ്വ<br>ച്ഛസ്ത്രം യഥാവേഃ തഥാ പൂജയാമ |
| (കിംച) ധേനവഃ | — ദോഗ്ധ്ര്യഃ |
| അദബ്ധാഃ ഗാവഃ | — അഹിംസിതാഗാവഃ |
| യത് ബർഹിഷി | |
| സദ്മാനം | — സീദന്തം |
| ദിവ്യം | — ദിവിഭവമിന്ദ്രം ത്വാം |
| ആ വിവാസാൻ | — ആഗത്യപരിചരന്തി ക്ഷീരം<br>ദദതി, തഥാ അർച്ചാമ |

അർത്ഥം—അല്ലയോ ഇന്ദ്ര, ആകാശം നിറഞ്ഞുമുഴങ്ങുന്ന സാമത്തെ അവിടുന്ന് ഏപ്രകാരമറിയുന്നുവോ (അതായത് ശാസ്ത്രീയമായ രീതിയിൽനിന്ന് അണപോലും പിഴയ്ക്കാതെ) അപ്രകാരം ഉദ്ഗാതാവു ഗാനം ചെയ്യുന്നു അതിനാൽ വർദ്ധമാനമായി സൽക്കർമ്മഫലരൂപമായ സ്വർഗ്ഗത്തിന്നു തുല്യമായി ശസ്ത്രവും അവിടുന്നറിയുന്നപോലെ ചൊല്ലുന്നു. ചൊല്ലി സ്തുതിക്കുന്നു (യാഗത്തിൽ സാമസ്തുതിക്കുശേഷം ഋക്ശസ്ത്രമത്രെ) കൂടാതെ കറവുള്ളവയും കേടേല്ക്കപ്പെടാത്തവയുമായ പശുക്കൾ, ദർഭ്ഭവിരിപ്പിലിരിക്കുന്ന അവിടുത്തെ വന്ന് ശുശ്രൂഷിക്കുന്നു. പാൽ തന്ന് സല്ക്കരിക്കുന്നു അപ്പോൾ ഞങ്ങളും ശസ്ത്രം ചൊല്ലുന്നു.

2 അച്ഛദ്യൃഷാവൃഷഭിസ്വോദ്ദഹവൈ്യ

മ്മൃഗോനാശ്ലോ അതിയജ്ജ്ഗുര്യാൽ

പ്രമന്ദയുമ്മനാംഗൂത്തഹോതാ

ഭരതേമര്യോമിഥുനായജത്രഃ

അന്വയം:—

| | |
|---|---|
| വൃഷാ | — ഹവിഷാം വഷിതായജമാനഃ |
| സ്വഇദ്ദഹവൈ്യഃ | — സ്വായത്തേദ്ധഹവിഭിഃ |
| വൃഷ–ഭിഃ | — വഷ്കൈഹവിപ്രദാതൃഭിഃ അധ്വര്യ്വാദിഭിഃ വിശിഷ്ടസ്സൻ |
| അച്ഛൽ | — ഇന്ദ്രമച്ഛതി |
| യൽ അശ്ലഃ | — വ്യാപകഃ പാനാദ്യൎത്ഥം ധാവൻ |
| മൃഗഃ ന | — ഹരിണാദിഭിരിവ (അയമിന്ദ്രഃ) അശ്ലഃ, അശനശീലസ്സൻ |
| അതി ജുഗുര്യാൽ | — ഹവിൎഭക്ഷണായ അത്യന്തമുദ്യ ച്ഛേത (തസ്മാദച്ഛതി) |
| (കിംച) ഹേ ഗൂൎത്ത | — ഉൽഗൂണ്ണേന്ദ്ര |
| മനാം | — മനനം, സ്തോത്രമിച്ഛതാം ദേവാനാം |
| മന്ദയുഃ മര്യഃ | — സ്തുതിയുക്തഃ മനുഷ്യഃ |
| ഹോതാ, യജത്രഃ | — ഏതന്നാമകഋത്വിക് യാഗ നിഷ്പാദകസ്സൻ |
| മിഥുനാ പ്ര ഭരതേ | — ജായാപതീരൂപസ്സൻ പ്രകൎഷേ ണ സമ്പാദയതി |

അൎത്ഥം–ഹവിസ്സുവൎഷിക്കുന്ന യജമാനൻ, സ്വന്തമായി ഹവിസ്സ് തരുന്ന അധ്വര്യുമുതലായവരോടു വേണ്ടപോലെ ചേൎന്ന് ഇന്ദ്രനെ അൎച്ചിക്കുന്നു. എന്തു കാരണത്താൽ മാൻപോലെ ഓടിത്തളൎന്നുവരുന്ന ഇന്ദ്രൻ ഭോജനശീലനായി ഹവിസ്സു ഭക്ഷിക്കുവാൻ ഉദ്യമിക്കുമോ, ആ കാരണത്താൽ ഇന്ദ്രനെ അൎച്ചിക്കുന്നു, ഇന്ദ്രന്ന് ഹവിസ്സൎപ്പിക്കുന്നു. ശൂരനായ ഇന്ദ്ര, സ്തോത്രമിച്ഛിക്കുന്ന ദേവന്മാൎക്ക് സ്തുതിയോടുകൂടി ഹോതാവെന്ന

ഋത്വിക്ക് യാഗനിർവ്വാഹകനായി, യജമാനപത്നിമാരുടെ പ്രതിനിധിയായി (യജമാനപത്നീരൂപനായി എന്നതിന്ന് അവരുടെ പ്രതിനിധിയായി എന്നർത്ഥമെടുക്കണം) വേണ്ടപോലെ എല്ലാമൊരുക്കുന്നു

3 നക്ഷദ്ധോതാപരിസദ്മമിതായൻ
ഭരദ്ഗർഭമാശരദഃപൃഥിവ്യാഃ
ക്രന്ദദശ്വോനയമാനോരുവദ്ഗൗ
രന്തർദൂതോനരോദസീചരദ്വാക്

അന്വയം:-

| | |
|---|---|
| ഹോതാ | — ഹോമനിഷ്പാദകോയമഗ്നിഃ |
| മിതാ സദ്മ | — ഗാർഹപത്യാദിസ്ഥാനാനി പരിമിതാനി സദനാനി |
| പരി യൻ നക്ഷൻ | — പരിതോഗച്ഛൻ വ്യാപ്നോതി |
| (വ്യാപ്യച) ശരദഃ | — സംവത്സര സംബന്ധിനം |
| പൃഥിവ്യാഃ | — ഭൂമ്യാശ്ച സംബന്ധിനം |
| ഗർഭം | — ഗർഭസ്ഥാനീയം ഹവിർല്ലക്ഷണമന്നം |
| ആ ഭരൻ | — ആഹരതി, സ്വീകരോതി (സംവത്സരപര്യന്തം വർദ്ധിതം ഭൂമ്യാമുൽപന്നം) |
| നയമാനഃ | — ഇന്ദ്രായഹവിർഭാരംനയൻ |
| (തഥാകൃത്വാ) അശ്വഃ | |
| (ഇവ) ക്രന്ദൻ | — ക്രന്ദതി (ഹർഷാതിശയാൽ,) |
| ദൂതഃ ന | — വാർത്താഹരോദൂത ഇവ |
| ഗൗഃ (ഇവ) രുവൻ | — ഉരുശബ്ദോ വൃഷഭ ഇവരൗതി |
| രോദസീ അന്തഃ | — ദ്യാവാപൃഥിവ്യോർമ്മദ്ധ്യേ |
| വാക് ചരൻ | — ദേവാൻ സ്തുവൻ ചരതി |

അർത്ഥം—ഹോമനിർവ്വാഹകനായ അഗ്നി, ഗാർഹപത്യം, ആഹവനീയം, ദക്ഷിണം എന്നീ നിയതങ്ങളായ ഇരിപ്പിടങ്ങളിൽ ചുററിനടന്ന് എങ്ങും വ്യാപിക്കുന്നു. അങ്ങിനെ വ്യാ

പിച്ച്, സംവത്സരസംബന്ധിയും ഭൂമിസംബന്ധിയുമായ ഗർഭത്തെ (ഭൂമിയിൽ വളർന്ന സസ്യാദികളെ, ഭൂമിയുടെ ഗർഭസ്ഥാനത്തുള്ള ഹവിസ്സാകുന്ന അന്നത്തെ ഒരു സംവത്സരാവസാനം വരേക്കു സംഭരിക്കുന്ന, സ്വീകരിക്കുന്ന ) ധരിക്കുന്നു. അപ്രകാരം ചെയ്തിട്ട് ഇന്ദ്രനുള്ള ഹവിസ്സിന്റെ ചുമടേററി സന്തോഷാധിക്യത്താൽ കുതിരപോലെ ഹേഷശബ്ദം പുറപ്പെടുവിക്കുന്നു. വിവരമറിയിക്കുന്ന ദൂതനെന്നപോലെ എല്ലാടത്തുമെത്തുന്നു. ഊക്കേററ കാളപോലെ മുക്രയിടുന്നു. ദ്യാവാപൃഥിവികളുടെ മധ്യത്തിൽ ദേവന്മാരെ സ്തുതിച്ചുകൊണ്ട് ചരിക്കുന്നു.

4 താകർമ്മാഷതരാസ്മൈ

പ്രച്യൌത്നാനിദേവയന്തോഭരന്തേ

ജുജോഷദിന്ദ്രോദസ്മവർച്ചാ

നാസത്യേവസുഗ്മ്യോ രഥേഷ്ഠാഃ

അന്വയം:—

| | |
|---|---|
| താ അഷ—തരാ | — താനിവ്യാപ്തതരാണിഹവീംഷി |
| അസ്മൈ കർമ്മ | — ഇന്ദ്രായകർമ്മഃ, സമ്പാദയാമി |
| ച്യൌത്നാനി | — ച്യാവയിതൃണി, ദൃഢാനി സ്തോത്രാണി കർമ്മാണി |
| ദേവ—യന്തഃ | — ദേവാനാത്മന ഇച്ഛന്തോ യജമാനാഃ |
| പ്ര ഭരന്തേ | — പ്രകർഷേണ സമ്പാദയന്തി |
| ദസ്മ—വർച്ചാഃ ഇന്ദ്രഃ | — ദർശനീയതേജാഃ സഃ |
| നാസത്യാ—ഇവ | — അശ്വിനാവിവ, ദ്യാവാപൃഥിവ്യാത്മാനൌതാവിവ |
| സുഗ്മ്യഃ രഥേ—സ്ഥാഃ | — സുഗമ്യഃ, രഥേവർത്തമാനസ്സൻ |
| ജുജോഷത് | — അസ്മൽകൃതം സ്തോത്രം കർമ്മച സേവതാം |

അർത്ഥം—ആ വ്യാപിച്ച ഹവിസ്സുകൾ അവിടേയ്ക്കായി (ഇന്ദ്രനായി) ഒരുക്കിയതാകുന്നു. സ്വബലംകൊണ്ടു എല്ലാവരേയും (ദേവന്മാരെപ്പോലും) വീഴ്ത്തുന്ന, കീഴിൽ വരുത്തുന്ന സ്തോത്രങ്ങ

ളും കർമ്മങ്ങളും ദേവാനുഗ്രഹേച്ഛുക്കളായ യജമാനന്മാർ ഒരുക്കുന്നു. ദർശനീയ തേജസ്സാന് ഇന്ദ്രൻ ദ്യാവാപൃഥിവീരൂപന്മാരായ അശ്വികരം പോലെ എളുപ്പത്തിൽ പ്രാപ്യനായി രഥത്തിലിരുന്നുകൊണ്ട് നമ്മളുടെ സ്തോത്രവും കർമ്മവും സ്വീകരിച്ചാവൂ.

5 തമുഷ്ടുഹീന്ദ്രം യോഹസത്വാ
യശ്ശൂരോമഘവായോ രഥേഷ്ഠാഃ
പ്രതീചശ്ചിദ്യോധീയാന്വൃഷണ്വാൻ
വവവ്രുഷശ്ചിത്തമസോവിഹന്താ (വ.13)

അന്വയം:—

| | |
|---|---|
| യഃ ഹ സത്വാ | — യഃ ഖലു അതിപ്രവൃദ്ധബലഃ |
| യഃ ശൂരഃ, മഘ-വാ | |
| രഥേ-സ്ഥാഃ | — ശൌര്യോപേതഃ, അന്നവാൻ, രഥസ്ഥഃ |
| യഃ പ്രതീചഃ ചിത് | |
| യോധീയാൻ | — പ്രത്യമിമുഖം യോദ്ധുരപിയോദ്ധൃതമഃ |
| വൃഷൺ-വാൻ | — വജ്രാദേർവ്വർഷിതാഃ |
| വവവ്രുഷഃ ചിത് തമസഃ | — ആവരകസ്യമേഘാദേഃ തമസഃ |
| വി-ഹന്താ | — വിശേഷേണ ഘാതകഃ |
| തം ഇന്ദ്രം ഉ സ്തുഹി | — തമിന്ദ്രമേവസ്തുതിം കുരു |

അർത്ഥം.-യാവൻ മികച്ച ബലമൊത്തവനാണോ, യാവൻ ശൂരനും അന്നവാനുമാണോ, രഥത്തിലിരിയ്ക്കുന്നവനാണോ, നേരെ യുദ്ധം ചെയ്യുന്നവനോടും അതികശലമായി യുദ്ധംചെയ്യുന്നവനാണോ, വജ്രാദ്യായുധങ്ങളും (ശത്രുക്കളുടെമേൽ) വർഷിക്കുന്നവനാണോ, ഇരുട്ടിയാറുന്ന മേഘത്തിന്റെയും മറവും ഹന്താവാണോ, ആ ഇന്ദ്രനെത്തന്നെ സ്തുതിക്കുക. (സ്തോതാക്കളോട്)

6 പ്രയദിത്ഥാമഹിനാനൃഭ്യോഅ

സ്വരം രോദസീകക്ഷ്യേ//നാസ്മൈ

സംവിവ്യഇന്ദ്രോവൃജനംനഭൂമാ

ഭർത്തിസ്വധാവാംഓപശമിവദ്യാം

അന്വയം:—

| | |
|---|---|
| യൽ ഇത്ഥാ മഹിനാ | — യഃ ഇന്ദ്രഃ ഏനപ്രകാരേണ മഹത്വേന |
| നൃ-ഭ്യഃ പ്ര അസ്ഥി | — സ്വർഗ്ഗാദിപ്രദാനേന രക്ഷിതും ഈശേ |
| അസ്മൈ രോദസീ | — ഇന്ദ്രായദ്യാവാപൃഥിവ്യൌ |
| കക്ഷ്യേ | — കക്ഷ്യയതേ, സഞ്ചാരായ |
| ന അരം | — നാലം പര്യാപ്തേ |

(ജഗതോധീശസ്യ ഇന്ദ്രസ്യസഞ്ചാരായദ്യാവാപൃഥിവ്യൌ അല്പത്വാൽ ന പര്യാപ്തേ)

(അയം) ഇന്ദ്രഃ വൃജനം

| | |
|---|---|
| ന ഭൂമ | — ഭൂമിം വൃജനം, ആകാശം പാപഃ യഥാ ആവൃണോതി തദ്വൽ |
| സം വിവ്യേ | — സ്വതേജസാ ലോകത്രയം സമ്യഗാവൃണോതി |

(കിംച അയം)

| | |
|---|---|
| സ്വധാ-വാൻ | — അന്നവാൻ |
| ദ്യാം ഓപശം-ഇവ ഭർത്തി | — ഈഷദുപശേതേ ഇത്യോപശം തൽബിഭർത്തി |

അർത്ഥം—യാവൻ മഹത്വം, സ്വന്തമൈശ്വര്യംകൊണ്ടു് കർമ്മനിർവ്വാഹകരായ യജമാനന്മാർക്കു് സ്വർഗ്ഗം മുതലായതുകളി രക്ഷിപ്പാൻ ഈശനാണോ, ആ ഇന്ദ്രന്നു് പെരുമാറുവാൻ ദ്യാവാപൃഥിവികൾ തികയുന്നില്ല (അവരുടെ അല്പത്വംകൊണ്ടു്) ഈ ഇന്ദ്രൻ ആകാശം (അല്ലങ്കിൽ പാപം) ഭൂമിയെ ചുററിയിട്ടുള്ളതുപോലെ, സ്വതേജസ്സുകൊണ്ടു് മൂന്നുലോകങ്ങളെയും

മൂടിയിരിക്കുന്ന അന്നവാനായ അവിടുന്ന് ദ്യോവിനെ ഒരു ചാരുമെത്തയായി ഭരിക്കുന്ന, ധരിക്കുന്ന, ഉപയോഗിക്കുന്ന (പാപം ലോകത്തെ അനിവാര്യമായി വ്യാപിച്ചിട്ടുണ്ടല്ലൊ )

7 സമൽസ്വത്വാശ്ശൂരസതാമുരാണം

പ്രപഥിന്തമംപരിതംസയധ്യൈ

സജോഷസ ഇന്ദ്രംമദേക്ഷോണീ

സ്സൂരിഞ്ചിദ്യേ അനുമദന്തിവാജൈഃ

അന്വയം —

| | |
|---|---|
| ഹേ ശൂര, സമൽ–സു | — ശൌര്യോപേതേന്ദ്ര, സങ്ഗ്രാമേഷു |
| സതാം | — ത്വാമേവാശ്രിത്യവർത്തമാനാനാം പ്രാണിനാം |
| ഉരാണം | — ഉരൂണി, അതിപ്രഭൂതാനി ബലാദീനി കുർവ്വാണം |
| പ്രപഥിൻ–തമം | — സുകൃതിനാമുത്തമം മാർഗ്ഗഭൂതം |
| സൂരിം ഇന്ദ്രം ത്വാ | |
| പരി–തംസയധ്യൈ | — ത്വാം അവതംസീകർത്തും, ഭൂഷണീകർത്തും |
| മദേ സ–ജോഷസഃ | — ഹർഷാർത്ഥം സഹസേവമാനാഃ |
| ക്ഷോണീഃ | — ക്ഷോണ്യഃ വിശഃ, പരിജനാഃ മരുതഃ (പ്രയതന്തേ) |
| യേ ചിൽ വാജൈഃ | |
| അനു–മദന്തി | — അനുകൂലം ത്വാം സ്വാമിനം കൃത്വാ മാദയന്തി, |

അർത്ഥം–അല്ലയോ ശൂര, യുദ്ധങ്ങളിൽ അവിടത്തെ മാത്രമാശ്രയിക്കുന്നവർക്ക് ഏററവും മികച്ച ബലങ്ങളുണ്ടാക്കുന്നവനും സുകൃതികൾക്ക് ഉൽകൃഷ്ടമാർഗ്ഗഭൂതനും ആയ വിജ്ഞനായ, ഇന്ദ്രനായ അവിടത്തേക്ക് കിരീടം ചാർത്താൻ, അവിടത്തെ അലങ്കരിയ്ക്കാൻ ഹർഷത്തിനുവേണ്ടി ഒപ്പം സേവിക്കുന്ന അവി

ട്ടത്തെ പരിജനങ്ങളായ (പ്രജകളായ) മരുത്തുക്കറം പ്രയത്നി ക്കുന്നു. ബലങ്ങളാൽ അനുകൂലനായ, യോജ്യനായ അവിട്ടത്തെ നാഥനാക്കിവെച്ച് സന്തോഷിപ്പിക്കുന്നു.

8 ഏവാഹിതേശംസവനാസമുദ്ര
ആപോയത്ത ആസുമദന്തിദേവീഃ
വിശ്വാതേഅനുജോഷ്യാഭൂദ്ഗൗ
സ്സൂരീംശ്ചിദ്യദിധിഷാവേഷിജനാൻ

അന്വയം:-

| | |
|---|---|
| (ഹേ ഇന്ദ്ര,) ഏവ ഹി തേ സവനാ | — ഏവം ഹി സതി, തവ സവനാനി, സോമയാഗാഃ |
| ശം | — സുഖകരാ ഭവന്തി |
| യൽ ദേവീഃ ആപഃ | — യദിദേവ്യഃ, ദ്യോതമാനാ ആപഃ |
| സമുദ്രേ ആസു | — അന്തരിക്ഷേ പ്രജാസുനിമിത്ത ഭൂതാസു |
| തേ മദന്തി | — ത്വാം മാദയന്തി |
| യദി സൂരീൻ ജനാൻ | |
| ചിൽ | — സ്തോതൃജനാനപി |
| ധിഷാ വേഷി | — ധിഷണയാ, പ്രജ്ഞയാ കാമയസേ |
| (തദാ) വിശ്വാ ഗൌഃ | — സർവ്വാപിസ്തോത്രശസ്ത്രരൂപാ വാക് |
| തേ അനു ജോഷ്യാ ഭൂൽ | — അനുകൂലം ജോഷണാർഹാ, പ്രീണയിത്രീ ഭവതി |

അർത്ഥം:-അല്ലയോ ഇന്ദ്ര, ഇപ്രകാരമിരിയ്ക്കെ, അവിട്ടത്തെ ഉദ്ദേശിച്ച സോമയാഗങ്ങറം അവിടേയ്ക്കു സുഖകരങ്ങളായി ഭവിയ്ക്കുന്ന അന്തരിക്ഷത്തിൽ ലോകരക്ഷയ്ക്കുവേണ്ടി (യാഗ ഫലമായുളവായ) ജലങ്ങറം അവിട്ടത്തെ സന്തോഷിപ്പിയ്ക്കുന്നു എങ്കിൽ, സ്തോതാക്കളായ ജനങ്ങളെ അവിട്ടന്നു ബുദ്ധിയാൽ

ഇച്ഛപ്പെടുന്ന ഏതിൽ, സർവ്വസ്തോത്രരൂപമായ വാക്ക്, സ്തുതി ഘോഷം അവിടേയ്ക്ക് അനുകൂലമായി, സ്വീകാരയോഗ്യമായി, ഫലഹേതുവായി ഭവിക്കുന്നു.

9 അസാമയഥാസുഷഖായ ഏന
സ്വഭിഷ്ടയോനരാംന ശംസൈഃ
അസദ്യഥാന ഇന്ദ്രോവന്ദനേഷ്ഠാ
സ്തുരോന കർമ്മനയമാന ഉക്ഥാ

അന്വയം:—

ഹേ ഏന, യഥാ

| | |
|---|---|
| സു–സഖായഃ | — ഇന, ഈശ്വര, ഇന്ദ്ര, ശോഭനത്വദുപസഹായവന്തഃ |
| അസാമ | — ഭ്രയാസ്മ |
| നരാം ന ശംസൈഃ | — നരാണാം രാജാദീനാം സ്തുതിഭിഃ യഥാ മനുഷ്യാഃ ശോഭനാഭിഷ്ടാ ഭവന്തി തദ്വത് |
| സു–അഭിഷ്ടയഃ | — ശോഭനാഭിഷ്ടാഃ (അസാമ) |
| (പരോക്ഷേണ) നഃ ഇന്ദ്രഃ | |
| വന്ദനേ–സ്ഥാഃ | — അസ്മത് സ്തോത്രെ വർത്തമാനസ്സൻ |
| തുരഃ ന | — ത്വരമാണ ഇവ |
| (നഃ) കർമ്മ ഉക്ഥാ | — ഉക്ഥൈഃ ശസ്ത്രൈഃ |
| നയമാനഃ | — സ്തുത്യാ ഇഷ്ടഃ ഫലം പ്രാപയൻ സൻ |
| യഥാ അസത് | — ഭവേത്, തഥാ കരുത |

അർത്ഥം—അല്ലയോ ഈശ്വര, ഇന്ദ്ര, ഞങ്ങളും അവിടേയ്ക്കു യോജിച്ചവരായി, അവിടുന്നരുളുന്ന സഹായത്തോടുകൂടിയവരായി ഭവിച്ചാവൂ പിന്നെ രാജാദികളെ സ്തുതിച്ച്, മനുഷ്യർ സിദ്ധാഭീഷ്ടന്മാരായിത്തീരുന്നപോലെ, ഞങ്ങളും അവിടുന്നാൽ ഭദ്രാഭീഷ്ടന്മാരാകാവൂ (എന്നീ പരോക്ഷത്തിൽ) ഇന്ദ്രൻ നമ്മുടെ വന്ദനങ്ങളിൽ വർത്തിച്ച്, ബദ്ധപ്പെട്ടവനെ

ന്നപോലെ നമ്മുടെ കമ്മത്തെ ഉക്ഥശസ്ത്രങ്ങളുടെ സ്തുതിയാൽ സന്തുഷ്ടനായി, ഫലമിയററി എപ്രകാരമായാലാണോ ശ്രേയസ്സരമാവുക അപ്രകാരമാക്കിയാലും. (സഹകമ്മികളോട്)

10 വിസ്പൃധസോനരാംനശംസൈ

രസ്മാകാസദിന്ദ്രോ വജ്രഹസ്തഃ

മിത്രായുവോ ന പൂപ്പതിംസുശിഷ്ടൗ

മധ്യായുവ ഉപശിക്ഷന്തിയജ്ഞൈഃ (വ.14)

അന്വയം:—

| | |
|---|---|
| നരാം ന | — നേതൄണാം മധ്യേ സസ്പർദ്ധാൻ നരാൻ യഥാ |
| വി–സ്പർധസഃ | — സഖീഭൂതാൻ കുവ്വന്തി തദ്വൽ |
| ശംസൈഃ | — സ്തുതിഭിഃ സഖായോ വയം ഇന്ദ്രം തഥാ കുമ്മഃ |
| (സച) വജ്ര–ഹസ്തഃ | |
| ഇന്ദ്രഃ | — വജ്രധാരീ |
| അസ്മാക അസൽ | — വിസ്പർധമനക്കൂലോഭവതു |
| (കിംച) മിത്ര–യുവഃ ന | — മിത്രേച്ഛവഃ, ഹിതൈഷിണഇവ |
| സു–ശിഷ്ടൗ | — സുശാസനേ (വത്തമാനം) |
| പൂഃ–പതിം | — പുരഃ സ്വാമിനംയഥാ അഭിമത ദാനേനപൂജയന്തിതഥാ |
| മധ്യ–യുവഃ | — അസ്മാകം ശ്രിയാംയശസാംച മധ്യേവസ്ഥിതം കാമയമാനാഃ അധ്വര്യ്വാദയഃ |
| യജ്ഞൈഃ ഉപ ശിക്ഷന്തി | — യജ്ഞസാധനൈഃ, ഹവിസ്തോത്രാദിഭിഃ ഉപേത്യ യജന്തേ |

അത്ഥം–നേതാക്കന്മാർ തങ്ങളിൽ സ്പർധയോടുകൂടിയവരെ എപ്രകാരം പറഞ്ഞിണക്കി വിസ്പർധന്മാരായ ചങ്ങാതികളാക്കുന്നുവോ അതുപോലെ, ഇന്ദ്രന്റെ ചങ്ങാതികളായ നമ്മൾ സ്തുതികളാൽ അവിടുത്തെ ഇണക്കുന്നു. വജ്രായുധധാരിയായ

ഇന്ദ്രൻ നമ്മളിൽ പിണക്കമററു് അനുകൂലനായി ഭവിയ്ക്കട്ടെ. മൈത്രിയിച്ഛിയ്ക്കുന്ന ഹിതകാരികം നല്ല ശാസകനായ പുരനാഥനെ (നഗരരക്ഷണാധിപനെ) അഭിമതമനുസരിച്ചു ബഹുമാനിയ്ക്കുന്നപോലെ, ശ്രീയശസ്സുകളിൽ നിലനില്പാനാഗ്രഹിക്കുന്ന നമ്മുടെ അധ്വര്യു മുതലായവർ യജ്ഞസാധനങ്ങളായ സ്തോത്രഹവിസ്സുകളാൽ അവിടത്തെ പ്രാപിച്ചു് യജിയ്ക്കുന്നു.

11 യജ്ഞോഹിഷ്മേന്ദ്രം കശ്ചിദൃന്ധ

ഞ്ജുഹുരാണശ്ചിന്മനസാപരിയൻ

തീർത്ഥേനാച്ഛാതാതൃഷാണമോകോ

ദീർഘോനസിധ്രമാകൃണോത്യധ്വാ

അന്വയം:—

| | |
|---|---|
| കഃ ചിത് യജ്ഞഃ | — യജ്ഞവാൻ, യജ്ഞാനുഷ്ഠായീ |
| ഇന്ദ്രം ഋന്ധൻ ഹി സ്മ | — വർദ്ധയൻ ഖലു, യജ്ഞേനേന്ദ്രം വർദ്ധയതി ഖലു |
| ജുഹുരാണഃ ചിത് | — കടിലഗതിസ്സകശ്ചിത് |
| മനസാ പരി-യൻ | — പരിതോഗച്ഛൻ, കേവലം ലൌകികവിഷയാദികം ധ്യായൻ (വർത്തതേ) |
| തീർത്ഥേ അച്ഛ ഓകഃ | — പ്രസിദ്ധേ മാർഗ്ഗേ ആഭിമുഖ്യേന സമീപേ വർത്തമാനം പാനീയാദികം സദനം |
| തതൃഷാണം ന | — പിപാസായുക്തം അവിളംബേന യഥാപ്രീണാതി, തദ്വത് യജ്ഞേന കശ്ചിത്പുമാൻ ഇന്ദ്രമഭിഗച്ഛതി |
| ദീർഘഃ ന അധ്വാ | — വക്രത്വേനാതിദൂരഃ മാർഗ്ഗ ഇവ |

(സഃ ജുഹുരാണഃ) സിധ്രും — പാനീയാദിരൂപം ഫലം
ആ കൃണോതി — അഭ്യാക്കരോതി, നീചൈഃ കരോതി, വജ്ജയതി
(തസ്മാദ്യജ്ഞമാഗ്ഗമജാനാനോവക്രോദൂരേപരിഭ്രമതി, ന ഇന്ദ്രം തപ്പയതി)

അത്ഥം—ഒരു യജ്ഞാനുഷ്ഠായി, ഇന്ദ്രനെ യജ്ഞത്താൽ പ്രസിദ്ധമായി പോഷിപ്പിക്കുന്നു, വളത്തുന്നു. കടിലഗതിയായ (ധമ്മമാഗ്ഗവും കമ്മാനുഷ്ഠാനവും വിട്ടു നടക്കുന്നവൻ) ലൌകികഭോഗങ്ങളെക്കുറിച്ച കേവലസങ്കല്പങ്ങളാൽ ചുററിത്തിരിയുന്നു. ദാഹാത്തനെ വഴിയിലുള്ള തണ്ണീർപന്തൽ ദാഹം തീത്തു സന്തോഷിപ്പിക്കുന്നപോലെ, സൽക്കമ്മവാൻ ഇന്ദ്രനെ പ്രാപിക്കുന്നു. വളവുകൊണ്ടു് അധികദൂരമുള്ള വഴിയിൽക്കൂടെ പോയ കടിലഗതിക്കാരൻ തണ്ണീർപന്തൽവിട്ടു കളയുന്നു. (ദാഹം തീരാൻ സാധിക്കാതെ വലയുന്നു.) അതുകൊണ്ടു് സൽക്കമ്മമാഗ്ഗമറിയാത്തവർ നേർവഴിവിട്ടു് ചുററിത്തിരിയുന്നു. ഈശ്വരനെ തപ്പിക്കുന്നില്ല.

12 മോഷൂണ്ണഇന്ദ്രാത്രപൃൽസുദേവൈ
രസ്തിഹിഷ്മാതേശ്ശുഷ്മിന്നവയാഃ
മഹശ്ചിദ്യസ്യമീള്ഹുഷോയവ്യാ
ഹവിഷ്മതോമരുതോ വന്ദതേ ഗീഃ

അന്വയം:—

ഹേ ഇന്ദ്ര, അത്ര പൃൽ-സു — വൃഷ്ട്യത്ഥം മേഘജലേഷു പസ്ഥിതേഷു സങ്ഗ്രാമേഷു
ദേവൈഃ ന മോ സു — മരുദാദിഭിസ്സഹ അസ്മാൻ മൈവ ത്യാക്ഷീഃ (മരുത്ഭിസ്സഹ യുദ്ധ്യസ്വ)
ഹേ ശുഷ്മിൻ, — ബലവൻ, ഇന്ദ്ര
അവ-യാഃ അസ്തി ഹി സു തേ — അവയജനം, അവയജ്യ പൃഥക് കൃത്യയജനം ഹവിർഭാഗോസ്തി

ഹവിഷ്മതഃ — പ്രദേയ ഹവിര്യുക്തസ്യ
മീള്ഹുഷഃ യസ്യ (മമ) — ഹവിഷ്പ്രദാതുർമമ
യവ്യാ ഗീഃ — ഫലേന സഹമിശ്രയന്തീ സ്തുതി ശസ്ത്രാദിരൂപാവാക്
മഹഃ ചിത് മരുതഃ വന്ദതേ — മഹതോപി സേവ്യാൻ മരുതഃ സ്തൌതിഃ

അർത്ഥം—അല്ലയോ ഇന്ദ്ര, മഴയ്ക്കുവേണ്ടി മേഘത്തെ ജയിയ്ക്കാൻ നടന്ന യുദ്ധങ്ങളിൽ മരുത്തുക്കാരം മുതലായവരോടു ചേർന്ന് അവിടുന്ന് ഞങ്ങളെ ഉപേക്ഷിയ്ക്കരുത്. (മരുത്തുക്കളോടുകൂടി യുദ്ധം ചെയ്യോളൂ. അപ്പോഴും ഞങ്ങളെ ത്യജിയ്ക്കരുത്) അല്ലയോ ബലവൻ, യാഗത്തിൽ ഹവിർഭാഗം അവിടേയ്ക്കുണ്ടല്ലോ. അവിടേയ്ക്കുതരുവാനുള്ള ഹവിസ്സേന്തിയ (ഹവിർദ്ദാതാവായ) എന്റെ ഫലവാഹിയായ (ക്ഷിപ്രഫലപ്രദമായ) സ്തുതിശസ്ത്ര വചനംകൊണ്ട്, വലിയവരെങ്കിലും ഉപാസകന്മാരിൽ അതീഷ്ടം വർഷിയ്ക്കുന്നവരായ മരുത്തുക്കളെ വന്ദിയ്ക്കുന്നു.

13 ഏഷസ്തോമ ഇന്ദ്രതുഭ്യമസ്മേ
ഏതേനഗാതുംഹരിവോവിദോനഃ
ആനോവവൃത്യാസ്സുവിതായദേവ
വിദ്യാമേഷം വൃജനംജീരദാനം (വ. 15)

അന്വയം:—

ഹേ ഇന്ദ്ര, ഏഷഃ സ്തോമഃ — സ്തോത്രവിശേഷഃ
ഹേ ഹരി—വഃ, തുഭ്യം — ത്വദർത്ഥം
ഏതേന നഃ ഗാതും വിദഃ — ഏതേന സ്തോത്രേണ അസ്മദീയം ദേവയജനം മാർഗ്ഗം വിദസ്വ
(വിദിതാച) ഹേ ദേവ,
അസ്മേ സുവിതായ — അസ്മാകം സുഹിതായ
നഃ ആ വവൃത്യാഃ — അസ്മാൻ ആവർത്തസ്വ, അസ്മദ്യാഗം പ്രത്യാഗച്ഛ

ഇഷം വൃജനം ജീര—ദാനം
വിദ്യാമ — അന്നം ബലം ജയശീലം വയം ലഭേമഹി

അൎത്ഥം—അല്ലയോ ഇന്ദ്ര, ഹരി എന്ന കുതിരയോടുകൂടിയവനേ, ഈ സ്തോത്രവിശേഷം അവിടേയ്ക്കുള്ളതാകുന്നു, അഭീപ്സിതമാകുന്ന ഈ സ്തോത്രംകൊണ്ടു് ഞങ്ങളുടെ ദേവയജനമാൎഗ്ഗം അറിഞ്ഞാലും അറിഞ്ഞിട്ടു്, അല്ലയോ ദേവ, നമ്മുടെ ദയാൎദ്രമായി ഞങ്ങളുടെ യാഗത്തിന്നു് നേരെ വന്നുചേൎന്നാലും. അന്നവും ബലവും ജയശീലവും ഞങ്ങൾ നേടാവൂ.

വൎഗ്ഗം—16–17

1 ത്വംരാജേന്ദ്രയേചദേവാ
രക്ഷാനൄൻപാഹ്യസുരത്വമസ്മാൻ
ത്വംസൽപതിൎമ്മഘവാനസ്തരുത്ര
സ്ത്വംസത്യോവസവാനസ്സഹോദാഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, ത്വം രാജാ | — സൎവ്വസ്യജഗതഃ അധിപതിഃ |
| യേ ദേവാഃ ച | — സന്തി, തേഷാമപിരാജാ |
| (അതഃ) ഹേ അസുര | — ശത്രൂണാം നിരസിതഃ |
| ത്വം നൄൻ അസ്മാൻ രക്ഷ | — കൎമ്മനേതൄൻ യജമാനാൻ പാലയ |
| ത്വം സൽ—പതിഃ | |
| മഘ—വാ | — സതാംപതിഃ ധനവാൻ |
| നഃ തരുത്രഃ പാഹി | — പാപാൽപാരയിതാ രക്ഷ |
| ത്വം സത്യഃ, വസവാനഃ | — സത്യഫലഃ, സ്വതേജസാസൎവ്വം ഛാദയൻ |
| സഹഃ—ദാഃ | — ബലസ്യദാതാ (ഭവ) |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്ന് ജഗത്തിന്റെ മുഴുവൻ അധീശനാകുന്നു. ദേവന്മാർ യാവതൊണ്ടോ, അവരുടെയും അധിപതിയാകുന്നു. അതുകൊണ്ട് ശത്രുക്കളെ അകറ്റുന്നവനേ, അവിടുന്ന് കർമ്മാനുഷ്ഠാതാക്കളായ, യജമാനന്മാരായ ഞങ്ങളെ രക്ഷിച്ചാലും. അവിടുന്ന് സത്തുക്കളുടെ പാലകനാകുന്നു, അവരുടെ സൽകർമ്മങ്ങളെ രക്ഷിക്കുന്നവനാകുന്നു. ഐശ്വര്യവാനാകുന്നു പാപത്തിൽ നിന്ന് കരകടത്തുന്നവനായി, ഞങ്ങളെ രക്ഷിച്ചാലും അവിടുന്ന് സത്യഫലനാകുന്നു. (കർമ്മങ്ങൾക്ക് ശരിയായ ഫലം കൊടുക്കുന്നവനാകുന്നു.) സ്വതേജസ്സുകൊണ്ട് എല്ലാം മൂടുന്നവനാകുന്നു (അപ്രകാരമുള്ള അവിടുന്ന്) ഞങ്ങൾക്ക ബലദാതാവായി ഭവിച്ചാലും.

2 ദനോവിശ ഇന്ദ്ര മൃധ്രവാചഃ

സപ്തയത്പുരശ്ശർമ്മശാരദീർദർത്

ഋണോരപോ അനവദ്യാർണ്ണാ

യൂനേവൃത്രം പുരുകുത്സായരന്ധീഃ

അന്വയം:—

ഹേ ഇന്ദ്ര, യത് ശാരദീഃ — യദാത്വം സംവത്സരപര്യന്തം ദൃഢീകൃതാ അപി

സപ്ത പുരഃ ദർത് — ഏതത് സംഖ്യാകാഃ പുരീഃ അദാരയഃ

(തദാ വൃത്രസംബന്ധ്യസുരാണാം പുരഭേദനസമയേ)

മൃധ്ര-വാചഃ വിശഃ — മർഷണവചനാഃ പ്രജാഃ

ശർമ്മ ദനഃ — സുഖം യഥാഭവതിതഥാ അദമയഃ

(തഥാകൃത്വാ) ഹേ

അനവദ്യ, — അനിന്ദിത ഗുണ,

അർണ്ണാഃ അപഃ — അരണശീലാ ആപഃ, ഉദകാശ്രയാണി തടാകാദീനി

| | |
|---|---|
| ഋണോഃ | — അഗമയഃ |
| യൂനേ പുരു–കഥ്സായ | — തരുണായ ഏതന്നാമ്നേ രാജ്ഞേ |
| വൃത്രം രന്ധീഃ | — അഹനഃ |

അത്ഥം—അല്ലയോ ഇന്ദ്ര, കൊല്ലമൊട്ടുക്ക കേടുപാടുകറ്റ തിത്ത്റപ്പുവരുത്തിയ (വൃത്രന്റെ) ഏഴ നഗരങ്ങളെ എപ്പോറം അവിടുന്ന് തകത്തുവോ, അപ്പോറം നിലവിളിച്ചുകൊണ്ട് ക്ഷമയാചിച്ച പ്രജകളെ സുഖമാം വണ്ണം (നല്ലവാക്കപറഞ്ഞു) ഒതുക്കി. അപ്രകാരം ചെയ്തിട്ട്, അല്ലയോ വന്ദനീയ ഗ്ഗണ, അവിടുന്ന് ഗമനശീലങ്ങളായ ജലങ്ങളെ തടാകാദികളായ ജലാശയങ്ങളിലേയ്ക്കുയച്ച യുവാവായ പുരുകത്സന്നുവേണ്ടി വൃത്രനെ ഹനിച്ചു.

3 അജാവൃത ഇന്ദ്ര ശ്ശൂരപത്നീ

ദ്യാംചയേഭിഃ പുരുഹൂതനൂനം

രക്ഷോ അഗ്നിമശുഷം തുവ്യയാണം

സിംഹോനദമേഷ്വപാംസിവസ്തോഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, ശ്ശൂര–പത്നീഃ | |
| വൃതഃ | — ശ്ശൂരൈഃ രക്ഷോഭിഃ പാലിതാഃ അസുരപുരീഃ |
| അജ | — ജേതും ഗച്ഛ |
| (തഥാ കൃത്വാ) ദ്യാം | |
| ച നൂനം (അജ) | — ഗച്ഛ |
| ഹേ പുരു–ഹൂത, | — ബഹുഭിരാഹൂത, ഇന്ദ്ര |
| യേഭിഃ | — മരുദാദിഭിഃ (അനഗതോസി, തൈസ്സഹിതസ്സൻ) |
| അശുഷം, തുവ്യയാണം | |
| അഗ്നിം | — അശാന്തം, തൂണ്ണഗമനം ഹോമാഗ്നിം |
| മേഷ അപാംസി വസ്തോഃ | — ഗൃഹേ കമ്മാണി കുവ്വൻവസ്സം |

സിംഹഃ ന — സിംഹഃ സ്വാശ്രയഭൂതം വനം യഥാ രക്ഷതി തദ്വൽ

രക്ഷോ — രക്ഷസൈ്യവ

അർത്ഥം—അല്ലയോ ഇന്ദ്ര, ഉശിരന്മാരായ രക്ഷസ്സുകളാൽ കാക്കപ്പെടുന്ന അസുരനഗരങ്ങളെ ജയിയ്ക്കാനായി അവിടുന്ന് പോയാലും ആ നഗരങ്ങളെ ജയിച്ചിട്ട്, തീർച്ചയായും സ്വർഗ്ഗത്തിലേക്ക് പോയാലും (പോകാം) പലരാലും വിളിക്കപ്പെടുന്ന ഇന്ദ്ര, മരുത്തുക്കൾ മുതലായ അനുചരന്മാർ യാവരോ, അവരോടുകൂടി യജ്ഞവിരോധികളുടെ ഉപദ്രവത്താൽ ശാന്തിയററ് ഓടിപ്പോകുന്ന അഗ്നിയെ യാഗാഗ്നിയെ, അഗ്നിഹോത്രാഗ്നിയെ ഗൃഹത്തിൽ യജമാനന്ന് കർമ്മങ്ങൾചെയ്തു വസിക്കുവാൻ പററുമാറ്, സിംഹം തന്റെ വനത്തെ രക്ഷിയ്ക്കുന്ന പോലെ, രക്ഷിയ്ക്കുക തന്നെ ചെയ്യാലും.

4 ശേഷന്നുതഇന്ദ്രസസ്മിന്യോനൌ
പ്രശസ്തയേപവീരവസ്യമഹ്നാ
സൃജദർണ്ണാംസ്യവയദ്യധാഗാ
സ്തിഷ്ഠദ്ധരീധൃഷതാമൃഷ്ടവാജാൻ

അന്വയം.—

ഹേ ഇന്ദ്ര, തേ — (ശത്രവഃ)
സസ്മിൻ യോനൌ — സർവസ്മിന്നന്തരിക്ഷേ
പ്ര-ശസ്തയേ — പ്രശംസനായ, ത്വൽസ്തുതയേ, സേവനസാധനേന
നു ശേഷൻ — ശേരതാം
പവീരവസ്യ — കലിശശബ്ദസ്യ
മഹ്നാ — മഹിമ്നാ, ത്വൽപ്രഭാവേണഹതാ സ്സേ തത്രൈവശേരതേ
(കിംച) യൽ യധാ ഗാഃ — യദാ പ്രഹരണസാധനേനായുധേന ഗച്ഛസി

| | |
|---|---|
| (തദാ) അണ്ണാംസി അവ സൃജൽ | — അവാസൃജഃ അവാങ്മുഖമപാതയഃ |
| (തദത്ഥം) ഹരീ തിഷ്ഠൽ | — അശ്വൌ അധ്യതിഷ്ഠഃ |
| (അഥൈവം കൃത്വാ) | |
| വാജാൻ | — അന്നാനി |
| ധൃഷതാ മൃഷ്ട | — ധൃഷ്കേണ സാമത്ഥ്യേന ശോധയ, പ്രവദ്ധയ, |

അത്ഥം—അല്ലയോ ഇന്ദ്ര, അവിടത്തെ ശത്രുക്കളായ മേഘങ്ങൾ അന്തരിക്ഷത്തിൽ നിറച്ചും അവിടത്തെ സ്തുതിസ്ഥാനായി സേവനോപകരണങ്ങളോടുകൂടി കിടക്കുന്നു. വജ്രായുധശബ്ദത്തിന്റെ മഹിമകൊണ്ടു്, അവിടത്തെ പ്രഹരത്താൽ വശം കെട്ടു്, അവിടെത്തന്നെ കിടക്കുന്നു. പിന്നെ എപ്പോൾ പ്രഹരണായുധത്തോടുകൂടി അവിടുന്നു ചെല്ലുന്നുവോ, അപ്പോൾ വെള്ളം കീഴ്പ്പോട്ടു വീഴുന്നു. അതിന്നുവേണ്ടി ഹരികളെന്ന അവിടത്തെ കുതിരകളും അവിടെ നിലകൊള്ളുന്നു. അപ്രകാരം ചെയ്തു് അവിടുന്നു അന്നങ്ങൾ (അന്നമൂലങ്ങളായ സസ്യാദികൾ) അവിടത്തെ തടുക്കാൻ വയ്യാത്ത വീര്യത്താൽ വദ്ധിപ്പിച്ചാലും.

5 വഹകുത്സമിന്ദ്രയസ്മിഞ്ചാക
ന്ത്സ്യൂമന്യൂൠജ്രാവാതസ്യാശ്വാ
പ്രസൂരശ്ചക്രംവൃഹതാദഭീ
കേഭിസ്പൃധോയാസിഷദ്വജ്രബാഹുഃ — വ 16

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, കുത്സം | — ഏതന്നാമകമൃഷിം |
| സ്യൂമന്യൂ ൠജ്രാ | — സതതഗാമിനൌ ൠജുഗാമിനൌ |
| വാതസ്യ | — വായോസ്സമാനവേഗൌ |
| അശ്വാ വഹ | — അശ്വൌ പ്രസ്ഥാപയ |

യസ്മിൻ ചാകൻ — ഹവിഷി നിമിത്തഭൂതേ സതി, ഹവിരാദികം കാമയസേ
(തദാ) സൂരഃ ചക്രം — സൂര്യഃ സ്വമണ്ഡലം
അഭീകേ പ്ര വൃഹതാത് — സമീപേ ഊർദ്ധ്വം ഗമയതു, പ്രകാശയതു
(പരോക്ഷേണ) വജ്ര-ബാഹുഃ സ്പൃധഃ അഭി യാസിഷത് — സംഗ്രാമം കുർവ്വതഃ ശത്രൂൻ അഭിയാതു

അർത്ഥം—അല്ലയോ ഇന്ദ്ര, എപ്പോഴും ഓടിക്കൊണ്ടിരിക്കുന്നവയും വഴിപിഴയ്ക്കാതെ നേരെ പോകുന്നവയും വായുവേഗമുള്ളവയുമായ കുതിരകൾ ഇവിടെ എത്തിയ കുത്സനെന്ന ഋഷിയെ പുറപ്പെടുവിക്കട്ടെ യാതൊരു ഹവിസ്സ് ഒരുങ്ങിയിരിക്കുന്നു, അതിനെ അവിടുന്ന് ഇഷ്ടപ്പെടുമല്ലോ, അതിനുവേണ്ടി (ആ ഹവിസ്സ്വീകാരത്തിനുവേണ്ടി) സൂര്യൻ തന്റെ മണ്ഡലം മേല്പോട്ടുയർത്തി പ്രകാശിക്കട്ടെ (വേഗം, സൂര്യോദയമാവട്ടെ സൂര്യോദയമായിട്ടുവേണം ഹവിസ്സ്വീകരിക്കുവാൻ—എന്നിപരോക്ഷം) വജ്രായുധനായ ഇന്ദ്രൻ യുദ്ധത്തിൽ സ്പർദ്ധിക്കുന്ന ശത്രുക്കളെ നേരിടട്ടെ

6 ജഘന്വാ̐ഇന്ദ്രമിത്രേരൂ

ഞ്ചോദപ്രവൃദ്ധോഹരിവോഅദാശൂൻ

പ്രയേപശ്യന്നര്യമണംസചായോ

സ്ത്വയാശൂർത്താവഹമാനാഅപത്യം

അന്വയം –

ഹേ ഇന്ദ്ര ഹരി-വഃ — ഹരിയുക്ത, ത്വം
ചോദ-പ്രവൃദ്ധഃ — ചോദനൈഃ, സ്തോത്രൈഃ പ്രവൃദ്ധസ്സൻ

| | |
|---|---|
| അദാശ്ശൻ | — അദാതൄൻ |
| മിത്രേശ്രൻ | — മിത്രാണാം യജമാനാനാം ഈരയിതൄൻ, ബാധകാൻ |
| ജഘനവാൻ | — ഹതവാൻ (അസി) |
| (കിംച) യേ (നരാഃ) | |
| അര്യമണം | — ദാതാരം ത്വാം |
| ആയോഃ സചാ | — അധ്വര്യ്വാദേസ്സഹ |
| ശ്രുത്താഃ | — ക്ഷിപ്രാഃ, ഹവിഷ്പ്രദാനേന |
| ത്വയാ അപത്യം | |
| വഹമാനാഃ | — കുലസ്യഅപാതയിതാരം പുത്രം വഹമാനാസ്സന്തി |
| (തേ) പ്ര പശ്യൻ | — പശ്യന്തി |

അത്ഥം—അല്ലയോ ഇന്ദ്ര, ഹരികളെന്ന കുതിരകളോടുകൂടിയവനേ, ഞങ്ങളുടെ സ്തോത്രങ്ങളാൽ അവിടുന്നു വല്യതായി, ദാനാദികർമ്മങ്ങൾ ചെയ്യാതെ, അവിടുത്തെ മിത്രങ്ങളായ യജമാനന്മാരെ ദ്രോഹിയ്ക്കുന്നവരെ അടക്കി. പിന്നെ മനുഷ്യരേവർ ദാനശീലനായ അവിടുത്തെ അധ്വര്യ്വാദികളോടുകൂടി ഹവിർദ്ദാനത്തിൽ ബദ്ധപ്പെടുന്നുവോ, അപ്രകാരമുള്ള ഹവിർദ്ദാനം കൊണ്ടു് കുലത്തിന്നറുതിവരാത്ത പുത്രനെ വഹിയ്ക്കുന്നുവോ, അവർ, അവിടുത്തെ കാണുന്നു (കർമ്മത്തിന്റെ സൽഫലം കൊണ്ടു് ഫലദാതാവായ അവിടുത്തെ അറിയുന്നു)

7 രപൽകവിരിന്ദ്രാർക്കസാതൌ
ക്ഷാംദാസായോപബർഹണീംകഃ
കരത്തിസ്രോമഘവാദാനുചിത്രാ
നിയ്യേംണേ കുയവാചം മൃധിശ്രേൽ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, കവിഃ | — ക്രാന്തദർശീ ഹോതാ ത്വാം |
| അർക്ക—സാതൌ രപൽ | — അർച്ചനീയസ്ഥാനസ്യ ലാഭേ നിമിത്തഭൂതേ സതി സ്തൌതി |

(തഥാച) ദാസായ — പ്രാണ്യപക്ഷയിത്രേ അസുരായ
ക്ഷാം ഉപ-ബർഹിണീം
കഃ — ശയ്യാം അകരോഃ, ഹത്വാ
ഭൂമാവപാതയഃ

(അഥപരോക്ഷഃ)
മഘ-വാ — ധനവാനിന്ദ്രഃ
തിസ്രഃ (ഭൂമീഃ) — ക്ഷിത്യന്തരിക്ഷദ്യുരൂപാഃ ഭൂമീഃ
ദാനു-ചിത്രാഃ കരൽ — ദാനേന ചായനീയാഃ കരോതി
(തഥാ) ദ്യോതനേ — ദ്യുയോതനെ, സ്ഥാനേ
കയവാചം — കത്സിതശബ്ദമേതന്നാമക
മസുരം
ഋധി നി ശ്രേൽ — സങ്ഗ്രാമേ ഹിംസിതവാൻ

അർത്ഥം—അല്ലയോ ഇന്ദ്ര, (മന്ത്രാർത്ഥങ്ങളുടെ മറുകര കാണുന്ന ഹോതാവു്) പൂജ്യമായ അന്നത്തിന്റെ സിദ്ധിയ്ക്കുവേണ്ടി അവിടത്തെ സ്തുതിയ്ക്കുന്നു. പിന്നെ പ്രാണിദ്രോഹിയായ അസുരന്നു് ഭൂമിയെ കിടയ്ക്കയാക്കി, കൊന്നു്, ഭൂമിയിൽ വീഴ്ത്തി. (എന്നിപരോക്ഷം) ധനവാനായ ഇന്ദ്രൻ (അന്തരിക്ഷം, ദ്യോവു് എന്നിവയടക്കം മൂന്നു രൂപങ്ങളുറ്റ) മൂന്നു ഭൂമികളെ ദാനങ്ങളാൽ മനോഹരങ്ങളാക്കുന്നു. കൂടാതെ ദ്യുസ്ഥാനത്തുവെച്ചു് കയവാചനെന്ന അസുരനെ യുദ്ധത്തിൽ കൊന്നു

8 സനാതാത ഇന്ദ്ര നവ്യാ ആഗു
സ്സഹോ നഭോ വിരണായ പൂർവ്വീഃ
ഭിനൽപുരോ നദിദോ അദേവീ
ന്നമോ വധരദേവസ്യ പീയോഃ

അന്വയം.—
ഹേ ഇന്ദ്ര, തേ പൂർവ്വീഃ
സനാ താ — ബഹ്വീഃ തവസംബന്ധീനി
സദാതനാനി ശൌര്യാണി
നവ്യാഃ ആ അഗ്മഃ — ഇദാനീന്തനാ ഋഷയഃ
ആഗച്ഛന്തി

നഭഃ — തേഹിംസാഃ
അവി–രണായ സഹഃ — സങ്ഗ്രാമനാശനായ അഭ്യഭവഃ
(തദത്ഥം) ഭിദഃ — ഭേത്തൃഘാതികാഃ
അദേവീഃ പുരഃ ന ഭിനൽ — ആസുരീഃ പുരീരപി വിദാരിതവാനസി
(തഥാ) അദേവസ്യ
പീയോഃ — അസ്തുത്യസ്യ ഹിംസകസ്യാസുരസ്യ
വധഃ നനമഃ — വജ്രം അനമയഃ, അനുകൂലമകരോഃ

അത്ഥം–അല്ലയോ ഇന്ദ്ര, അവിടുത്തെ അസംഖ്യങ്ങളും സനാതനങ്ങളുമായ ശൌര്യകമ്മങ്ങളെ ഇന്നത്തെ ഋഷിമാർ സ്തുതികൊണ്ടു പ്രാപിക്കുന്നു ആ ഹിംസകരം യുദ്ധനാശത്തിന്നായി ഭേിച്ചവയത്രെ. അതിന്നുവേണ്ടിയാണ് എതിക്കാൻ വരുന്നവരെ തോല്പിച്ചമടക്കുന്ന അസുരനഗരങ്ങളെക്കൂടി അവിടുന്ന് തകത്തു്. പിന്നെ നിന്ദ്യനും ദ്രോഹിയുമായ അസുരന്റെമേൽ വജ്രായുധം ഇറക്കിയതും (അതിന്നുവേണ്ടിയാണ്.)

9 ത്വംധുനിരിന്ദ്രധുനിമതീ

ഋണോരപസ്സീരാനസ്രവന്തീഃ

പ്രയത്സമുദ്രമതിശൂരപഷി

പാരയാത്തുവ്ശംയദുംസ്വസ്തി

അന്വയം;—

ഹേ ഇന്ദ്ര, ത്വം ധുനിഃ — ശത്രൂണാം കമ്പയിതാ
ധുനി–മതീഃ — കമ്പനോപേത തരംഗവതീഃ
സ്രവന്തീഃ സീരാഃ ന — സരണവതീന്നദീഃ ഇവ
അപഃ ഋണോഃ — അഗമയഃ, പ്രാവപാതയഃ
(ഏവം കൃത്വാ) ഹേ ശൂര,
യൽ സമുദ്രം അതി പഷി — യദാ അതിക്രമ്യ പൂരയസി

(തദാനീം) തുർവ്വശം യദും — ഉഭൌ രാജർഷീ
സ്വസ്തി പ്ര പാരയ — അവിനാശം
പ്രകർഷേണാപാലയഃ

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്ന് ശത്രുക്കളെ വിറപ്പിയ്ക്കുന്നവനാകുന്നു. ഇളകിമറിയുന്ന ഓളങ്ങളോടുകൂടി ഒഴുകുന്ന നദികൾ പോലെ ഭൂമിയിൽ വെള്ളത്തെ പതിപ്പിച്ചു. അപ്രകാരം ചെയ്തിട്ട്, അല്ലയോ വീര, എപ്പോൾ സമുദ്രംകടത്തിനിറച്ചുവോ, അപ്പോൾ രാജർഷികളായ തുർവ്വശനെയും യദുവിനെയും (ആ ഒഴുക്കിൻെറ തള്ളിച്ചയിൽ പെടാതെ) ക്ഷേമത്തോടുകൂടി നന്നായി രക്ഷിച്ചു.

10 ത്വമസ്മാകമിന്ദ്രവിശ്വധസ്യാ
അവൃകതമോ നരാം നൃപാതാ
സനോവിശ്വാസാം സ്പൃധാം സഹോദാ
വിദ്യാമേഷം വൃജനം ജീരദാനം (വ. 17)

അന്വയം:—

ഹേ ഇന്ദ്ര, ത്വം അസ്മാകം
വിശ്വധ — വിശ്വസ്മിന്നപികാലേ
അവൃക—തമഃ സ്യാഃ — ദാതൃതമഃ, ദയാലുഃ ഭവ
(തഥാ) നരാം നൃ-പാതാ — അസ്മദീയാനാം പുത്രഭൃത്യാദീനാം
രക്ഷകോഭവ
(കിംച) സഃ (ത്വം)
വിശ്വാസാം സ്പൃധാം — സർവ്വാസാം സ്പർദ്ധാ നിമിത്താനാം അസുരസേനാനാം
നഃ സഹഃ-ദാഃ — അസ്മാകം ബലസ്യ ദാതാ (ഭവ)
ഇഷം വൃജനം ജീര-ദാനം
വിദ്യാമ — അന്നം ബലം ജയശീലം വയം
ലഭേമഹി

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്ന ഏതുകാലത്തും ഏററവും ദാതാവായും ദയാലുവായും ഭവിച്ചാലും. (വൃകം—ചെന്നായ, ഘാതകം, അവൃകം—അഘാതകം, സദയം) അതുപോലെ ഞങ്ങ

ളുടെ പുത്രഭൃത്യാദികളുടെ രക്ഷകനായാലും. പിന്നെ, മത്സര ശീലമുള്ള ഞങ്ങളുടെ സേനകൾക്ക് അവിടുന്ന് ബലദാതാവാ യിഭവിച്ചാലും. അന്നവും ബലവും ജയശീലവും ഞങ്ങൾക്ക് ലഭിച്ചാവൂ.

വർഗ്ഗം–18 സ്കന്ധോഗ്രീവീബൃഹതീത്രിഷ്ടുബനുഷ്ടുഭശ്ഛന്ദാംസി

1 മത്സ്യപായിതേമഹഃ

പാത്രസ്യേവഹരിവോമത്സരോമദഃ

വൃഷാതേവൃഷ്ണ ഇന്ദു

ർവ്വാജീസഹസ്രസാതമഃ

അന്വയം:–

| | |
|---|---|
| ഹേ ഹരി–വഃ, മഹഃ | — മഹാൻ, അയം സോമഃ |
| പാത്രസ്യ–ഇവ | — പാത്രോയഥാസോമഃ പൂര്യതേ |
| തേ അപായി | — ത്വയാപീതോഭവേതു (തൃതീയാർത്ഥേഷഷ്ഠീ) |
| (യതഃ പിബസി, അതഃ) | |
| മത്സി | — മാദ്യസി, മാദയസ്വ |
| (കിംച) വൃഷ്ണേ തേ | — അഭിമതവർഷിത്രേത്തുഭ്യം |
| മത്സരഃ മദഃ | — മദസാധനഃ തൃപ്തയിതാ |
| വൃഷാ ഇന്ദുഃ | — വർഷിതാ, ആഹ്ളാദകാരീ |
| വാജീ സഹസ്ര–സാതമഃ | — അന്നവാൻ, അപരിമിതദാതൃതമഃ സോമഃ സമ്പാദിതഃ, തംപിബ |

അർത്ഥം–അല്ലയോ ഹരികളെന്നകുതിരകളോടുകൂടിയ ഇന്ദ്ര, പൂജ്യമായ ഈ സോമം പാത്രത്തിൽ നിറയുന്നപോലെ അവിടുന്നാൽ പാനം ചെയ്യപ്പെടട്ടെ. അതു കുടിയ്ക്കുന്നതുകൊണ്ടു് ഹർഷിച്ചാലും. കാമവർഷകനായ അവിടേയ്ക്കു് ഹർഷസാധനമായി, തൃപ്തികാരിയായിക്കൊണ്ടു് ഒഴുകുന്നതും ആഹ്ളാദകാരിയും അന്നമുൾക്കൊണ്ടതും ഏററവും സുഖദായകവുമായ സോമം ഇതാ ചതച്ചു് സംസ്കരിച്ചു് ഒരുക്കിയിരിക്കുന്നു. കടിച്ചാലും.

2 ആനസ്തേഗന്തുമത്സരോ

വൃഷാമദോവരേണ്യഃ

സഹാവാഇന്ദ്രസാനസിഃ

പൃതനാഷാളമർത്ത്യഃ

അന്വയഃ:-

| | |
|---|---|
| ഹേ ഇന്ദ്ര, തേ നഃ | |
| മത്സരഃ | — ത്വാം അസ്മദീയഃ ഹർഷസാധനഃ സോമഃ |
| ആ ഗന്തു | — ആഗച്ഛതു |
| വൃഷാ മദഃ | — വർഷകഃ തൃപ്തയിതാ |
| വരേണ്യഃ സഹ-വാൻ | — വരണീയഃ സഹായവാൻ |
| സാനസിഃ | — സംഭജനീയഃ |
| പൃതനാഷാട് | — ശത്രുസേനായാഃ അഭിഭവിതാ |
| അമർത്ത്യഃ | — അവിനാശീ (സോമഃ ത്വാം ആഗച്ഛതു) |

അർത്ഥം-അല്ലയോ ഇന്ദ്ര, ഞങ്ങളുടെ ഹർഷകരമായ സോമം അവിടത്തെ പ്രാപിക്കട്ടെ കാമവർഷകമായി, തൃപ്തികാരിയായി വരണീയമായി, സഹായവത്തായി, ഭജനീയമായി, ശത്രുസേനയെ ജയിക്കാൻ കഴിയുന്നതായി, അനശ്വരമായിരിക്കുന്ന സോമം അവിടത്തെ പ്രാപിക്കട്ടെ

3 ത്വംഹിശൂരസ്സനിതാ

ചോദയോമനുഷോരഥം

സഹാവാന്ദസ്യുമവ്രത

മോഷഃപാത്രംനശോചിഷാ

അന്വയം:—

(ഹേ ഇന്ദ്ര,) ത്വം ശൂരഃ — ബലശൌര്യോപേതഃ
സനിതാ — ദാതാ (അസി)
(അതഃ) മനുഷഃ രഥം
ചോദയഃ — മനുഷ്യസ്യമമ മനോരഥം
പ്രേരയ
(കിം ച ത്വം)
സഹ–വാൻ — സോമസഹായവാൻ ത്ഭ്വാ
ദസ്യും, അവ്രതം — ഉപക്ഷയിതാരം, അകർമ്മാണം
ശോചിഷാ പാത്രം ന — ദീപ്ത്യാസ്വാധാരപാത്രമിവ
ഓഷഃ — ദഹ (യാഗാധികാരീസൻ
യോനയജതേ, തം ദഹ)

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടുന്നു ശൂരനാണല്ലൊ, ദാതാവാണല്ലൊ, മനുഷ്യനായ എന്റെ മനോരഥം സാധിപ്പിച്ചാലും. പിന്നെ സോമസഹായിയായി (സോമയാഗം നടത്തുന്നതിൽ സഹായവാനായി) ദ്രോഹിയെയും, യാഗാധികാരിയായി കർമ്മമനുഷ്ഠിക്കാത്തവനെയും, നീ, അതാക്കിയ പാത്രത്തെ എന്നപോലെ (പാള, ചിരട്ട, ചകിരി മുതലായവ) തേജസ്സാൽ ദഹിപ്പിച്ചാലും.

4 മുഷായ സൂര്യം കവേ
ചക്രമീശാനഓജസാ
വഹശ്ശുഷ്ണായ വധം
കഥ്സംവാതസ്യാശ്വൈഃ

അന്വയം:—

ഹേ കവേ, ഈശാനഃ — ക്രാന്തദർശിൻ, സമർത്ഥസ്സൻ
സൂര്യം ചക്രം — സൂര്യസ്യസംബന്ധി ഏകം
ചക്രം
ഓജസാ മുഷായ — അമുഷ്ണാഃ
(കിംച) ശുഷ്ണായ — ഏതന്നാമകായ ാസുരായ,
തദ്വധാർത്ഥം

| | |
|---|---|
| കഥ്സം വധം | — കർത്തനസാധനം വജ്രം |
| വാതസ്യ അശ്വൈഃ | — വായുവേഗൈരശ്വൈരുക്തസ്സൻ |
| വഹ | — ആവഹഃ, വജ്രമധാരയഃ |

അത്ഥം—അല്ലയോ ക്രാന്തദർശിയായ ഇന്ദ്ര, അവിടുന്ന് സമത്ഥനായി സൂര്യന്റെ (തേരിലെ) ഒരു ചക്രം മോഷ്ടിച്ചു വല്ലൊ. (പണ്ട് സൂര്യരഥത്തിന്റെ ഒരു ചക്രം ഇന്ദ്രനപഹരിച്ചു എന്ന് പഴകഥ) ശുഷ്ണൻ എന്ന അസുരനെ കൊല്ലുവാൻ വായുവേഗമാർന്ന കുതിരകളൊത്ത്, വധായുധമായ വജ്രം കയ്യിലേന്തി.

5 ശുഷ്മിന്തമോഹിതേമദോ
ദ്യുമ്നിന്തമഉതക്രതുഃ
വൃത്രഘ്നാവരിവോവിദാ
മംസീഷ്ഠാ അശ്വസാതമഃ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര,) തേ മദഃ | |
| ശുഷ്മിൻ–തമഃ ഹി | — ബലവത്തമഃ ഖലു. |
| ഉത ക്രതുഃ | — അപിച കർമ്മ, അസ്മദത്ഥോ വ്യാപാരഃ |
| ദ്യുമ്നിൻ–തമഃ | — അതിശയേനാന്നവാൻ |
| (ഹേ ഇന്ദ്ര) | |
| അശ്വ–സാതമഃ | — അശ്വോപലക്ഷിത ബഹുധനദാഃ ത്വം |
| വൃത്ര–ഘ്നാ | — വൃത്രഘാതിനൌ |
| വരിവഃ–വിദാ | — ധനസ്യലംഭയിതാരൌ തവമദക്രതു |
| മംസീഷ്ഠാഃ | — അനുജ്ഞാതവാനസി |

അത്ഥം—അല്ലയോ ഇന്ദ്ര, അവിടുത്തെ ഹർഷം ഏററവും ബലവത്താകുന്നു. കൂടാതെ, അവിടുത്തെ കർമ്മം, ഞങ്ങൾക്ക വേണ്ടിയുള്ള വ്യാപാരം, ഏററവും അന്നവൃദ്ധി... കുന്നു, ക

തിരയുംപ്പെട്ട ധനങ്ങളുടെ ദാതാവായ അവിടുന്ന് വൃത്രഘാതികളും (മേഘഭേദികളും, മഴപെയ്യിക്കുന്നവയും) ധനം നേടുന്നവയും (ധനാർത്ഥം ചെയ്യപ്പെടുന്നവയും) ആയ (രണ്ടുവിധമായ) സോമയാഗങ്ങളെ, മദക്രതുക്കളെ സമ്മതിക്കുന്നു, അനുഗ്രഹിക്കുന്നു. (മഴ പെയ്യിക്കാൻവേണ്ടിയുള്ള യാഗം തന്നെ സസ്യസമൃദ്ധിമൂലമായി ധനവൃദ്ധികരമായി ഭവിക്കുന്നു.)

6 യഥാപൂർവ്വേഭ്യോജരിതൃഭ്യഇന്ദ്ര

മയഇവാപോനതൃഷ്യതേബഭൂഥ

താമനുത്വാനിവിദംജോഹവീമി

വിദ്യാമേഷംവൃജനംജീരദാനം — വ 18

അന്വയം:-

ഹേ ഇന്ദ്ര, യഥാ
പൂർവ്വേഭ്യഃ ജരിതൃ-ഭ്യഃ — പുരാതനേഭ്യസ്തോതൃഭ്യഃ
തൃഷ്യതേ ആപഃ ന — തൃഷാർത്തസ്യോദകാനീവ
മയഃ-ഇവ ബഭൂഥ — സുഖസ്വരൂപമിവാഭവഃ
(തഥാ) താം നി-വിദം — പ്രീതികരീം സ്തുതിം
ത്വാ അനു ജോഹവീമി — തുഭ്യംപുനഃ പുനഃ കരോമി
ഇഷം വൃജനം ജീര-ദാനം
വിദ്യാമ — അന്നം ബലംജയശീലം വയം ലഭേമഹി

അർത്ഥം—അല്ലയോ ഇന്ദ്ര, മുമ്പുമുമ്പുള്ള സ്തോതാക്കൾക്ക് ദാഹിച്ചവന്ന് വെള്ളങ്ങളെന്നപോലെ അവിടുന്ന് സുഖസ്വരൂപമെന്നപോലെ ഭവിച്ചു അതുപോലെ പ്രീതികരിയായ ഈ സ്തുതിയെയും അവിടേയ്ക്ക് വീണ്ടും വീണ്ടും അർപ്പിക്കുന്നു. അന്നവും ബലവും ജയശീലവും ഞങ്ങൾ നേടാവൂ.

വർഗ്ഗം—19—അനുഷ്ടുപ്ഛന്ദഃ

1 മത്സ്‌നോവസ്യ ഇഷ്ടയ

ഇന്ദ്രമിന്ദോവൃഷാവിശ

ഋഘായമാണഇന്വസി

ശത്രുമന്തിനവിന്ദസി

അന്വയം:—

| | |
|---|---|
| ഹേ ഇന്ദോ, നഃ വസ്യഃ ഇഷ്ടയേ | — ഹേ സോമ, വസീയസഃ, ധനസ്യ പ്രാപ്തയേ |
| ഇന്ദ്രം മത്സി | — മാദയസ്വ (തദർത്ഥം തമേവേന്ദ്രം) |
| വൃഷാ ആ വിശ | — കാമവർഷകഃ ആവിശ |
| (തഥാ പീതസ്സൻ) ഋഘായമാണഃ ഇന്വസി | — ശത്രൂൻ ഹിംസൻ വ്യാപ്നോഷി |
| (അതഃ) അന്തി ശത്രും ന വിന്ദസി | — യതഃ ശത്രവഃ ത്വത്സാമർത്ഥ്യേന പലായിതാഃ |

അർത്ഥം—അല്ലയോ നനവിയറ്റുന്ന സോമമേ, (ജീവിത പര്യാപ്തമായ) ധനത്തിന്റെ പ്രാപ്തിയ്ക്കായി ഇന്ദ്രനെ ഹർഷിപ്പിച്ചാലും. അതിനുവേണ്ടി അവിടുന്നുതന്നെ കാമവർഷിതാവായി, ഇന്ദ്രനിൽ ആവേശിച്ചാലും. ഇപ്രകാരം കുടിച്ചിട്ടാണ് ഇന്ദ്രൻ ശത്രുക്കളെ നശിപ്പാൻ എമ്പാടുമെത്തുന്നത്. അവിടുന്ന് അടുത്തെത്തി ശത്രുവിനെ ജയിയ്ക്കുന്നില്ല അതായത് അവിടുന്നടുത്തെത്തും മുമ്പ് ശത്രുക്കൾ ഭയപ്പെട്ടോടുന്നു.

2 തസ്മിന്നാവേശയാഗിരോ
യ ഏകശ്ചർഷണീനാം
അനുസ്വധായമുപ്യതേ
യവം ന ചർകൃഷദ്വൃഷാ

അന്വയം:—

| | |
|---|---|
| (ഹേ അന്തരാത്മൻ), യഃ ചർഷണീനാം | — ജ്ഞാനവതാം മനുഷ്യാണാം |
| ഏകഃ | — ഏക ഏവ പ്രധാനീയഃ |
| യം അനു സ്വധാ | — യമേവേന്ദ്രമനു ഹവിർല്ലക്ഷണമന്നം |
| ഉപ്യതേ | — ദീയതേ |

| | |
|---|---|
| (സഃ ഇന്ദ്രഃ) വൃഷാ യവം ന ചർകൃഷൽ | — വഷ്കസ്സൻ യവമിവ വൃഷ്ടേവ്വർഷിതാ സഃ യവോപ, ലക്ഷിതം സവ്വംബീജമപിപുനഃ പുനരങ്കുരയതി |
| തസ്മിൻ | — പ്രസിദ്ധേ ഇന്ദ്രേ |
| ഗിരഃ ആ വേശയ | — സ്തുതിരൂപാവാക് സ്ഥാപയ, തംസ്തുഹി |

അത്ഥം—അല്ലയോ അന്തരാത്മാവേ, യാവൻ ജ്ഞാനികളായ മനുഷ്യക്ക് ഏകനായ ഈശ്വരന്റെ സ്ഥാനത്തുള്ളവനാണോ, ഏവനെ ഉദ്ദേശിച്ച് ഹവിരന്നം നല്കപ്പെടുന്നുവോ, ആ ഇന്ദ്രൻ വർഷകനായി, മഴ പെയ്യിപ്പിച്ച്, യവം മുതലായ വിത്തുക്കളെ വീണ്ടും വീണ്ടും മുളപ്പിക്കുന്നു. അപ്രകാരം പ്രസിദ്ധനായ ഇന്ദ്രകൽ സ്തുതിവചനങ്ങൾ ആവേശിയ്ക്കുക. (എത്തിക്കുക)

3 യസ്യവിശ്വാനിഹസ്തയോഃ
പഞ്ചക്ഷിതീനാംവസു
സ്പാശയസ്വയോ അസ്മദ്ധ്രു
ഗ്ദിവ്യേവാശനിജ്ജഹി

അന്വയം:—

| | |
|---|---|
| യസ്യ ഹസ്തയോഃ | — ഇന്ദ്രസ്യഹസ്തയോഃ |
| പഞ്ച ക്ഷിതീനാം | — ദേവമനുഷ്യ പിതൃപശുപക്ഷിണാം |
| വിശ്വാനി വസു | — സവ്വാണി വസൂനി ധൃതാനി |
| (സഃ ത്വം) യഃ | |
| അസ്മ-ധ്രുക് | — അസ്മഭ്യം ദ്രുഹ്യതി തം |
| സ്പാശയസ്വ | — ബാധസ്വ |
| ദിവ്യാ-ഇവ അശനിഃ | |
| ജഹി | — അശനിർദ്രുത്വാ തം ജഹി |

അൎത്ഥം—ഏവന്റെ കൈകളിലാണൊ ദേവമനുഷ്യപിതൃ പശുപക്ഷികളായ അഞ്ചുവിധം പ്രാണികളുടെ സൎവ്വധനങ്ങളും ധരിക്കപ്പെട്ടിട്ടുള്ളതു് ആ അവിടുന്നു് ഞങ്ങളെ ദ്രോഹിക്കുന്നവനാരോ അവനെ ബാധിച്ചാലും. ആകാശത്തിലെ മിന്നലായിത്തീൎന്നു് അവനെ ഹനിച്ചാലും.

4 അസുന്വന്തംസമം ജഹി

ദൂണാശംയോനമതമയഃ

അസ്മഭ്യമസ്യവേദനം

ദദ്ധിസൂരിശ്ചിദോഹതേ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര,) അസുന്വന്തം | — സോമാഭിഷവമകുൎവ്വന്തം, തമയജ്വാനം |
| ദുഃ–നശം | |
| സമം ജഹി | — ദുഃഖേനനാശനീയം |
| യഃ തേ മയഃ ന | — ഏകാകാദ്യേംശേന ജഹി |
| | — സുഖഹേതുഃ ന ഭവതിഹ വിഷാ സ്തുത്യാവാനപ്രീണാതി തം ജഹി |
| (കിംച) അസ്യ വേദനം | |
| അസ്മഭ്യം ദദ്ധി | — തസ്യധനം ദേഹി |
| സൂരിഃ ചിൽ ഓഹതേ | — തവസ്തോതാഏവധനം ഓഹതേ വഹതി, പ്രാപ്നോതി |

അൎത്ഥം—അല്ലയോ ഇന്ദ്ര, അവിടത്തെ യജിക്കാത്തവനും നശിപ്പിക്കാൻ വിഷമമുള്ളവനുമായവനെ ഒററ ആയുധപ്രയോഗത്താൽ കൊന്നാലും. ആർ അവിടത്തേക്കു് സുഖദാതാവല്ലയോ അവിടത്തെ സ്തുതിഹവിസ്സുകളാൽ സന്തോഷിപ്പിക്കുന്നില്ലയോ അവനെ കൊന്നാലും. അവന്റെ ധനം ഞങ്ങൾക്കു് തന്നാലും. പണ്ഡിതനായ സ്തോതാവാണല്ലൊ ആ ധനം പ്രാപിക്കുന്നതു്.

5 ആവോയസ്യദ്വിബർഹസോ

ക്കേഷുസാനുഷഗസൽ

ആജാവിന്ദ്രസ്യേന്ദോ

പ്രാവോവാജേഷുവാജിനം

അന്വയം:—

| | |
|---|---|
| ഹേ ഇന്ദോ, യസ്യ ദ്വി—ബർഹസഃ | — സോമ, യസ്യസ്തോത്രഹവീരൂപദ്വിവിധപരിവൃഢകർമ്മവതോയജമാനസ്യ |
| അക്കേഷു സാനുഷക് അസൽ | — മന്ത്രേഷുസാനുഷങ്ഗഃ ഭവേൽ |
| തം ആവഃ | — രക്ഷസി |
| (തസ്യ) ഇന്ദ്രസ്യ ആജൌ | — സങ്ഗ്രാമേതവം |
| വാജിനം വാജേഷു | — അന്നവന്തം ബലേഷു നിമിത്തഭൂതേഷു |
| പ്ര ആവഃ | — പ്രകർഷേണാരക്ഷയഃ |

അർത്ഥം—അല്ലയോ സോമ, ഹവിസ്സ്, സ്തോത്രം എന്നീ രണ്ടു രൂപങ്ങളിൽ ഉൽകൃഷ്ടകർമ്മം ചെയ്യുന്ന യജമാനൻെറ മന്ത്രങ്ങളിൽ അനുഷംഗം ഭവിച്ചാൽ (സാധനത്തിൻെറയും ശരീരത്തിൻെറയും ഒപ്പം മനസ്സും ഏകാഗ്രമായി പ്രവർത്തിച്ചാൽ) അവിടുന്ന് അവനെ രക്ഷിയ്ക്കുന്നു. ആ ഇന്ദ്രൻെറ യുദ്ധത്തിൽ അന്നവാനായ അവിടത്തെ ഹർഷജനിതങ്ങളായ ബലങ്ങൾ ഉളവാക്കി, വേണ്ടപോലെ രക്ഷിച്ചു. (സോമപാനഹർഷത്താലാണ് എപ്പോഴും ഇന്ദ്രൻ യുദ്ധങ്ങൾ ജയിയ്ക്കുന്നത്.)

6 യഥാപൂർവ്വേഭ്യോജരിതൃഭ്യ ഇന്ദ്ര

മയഇവാപോനതൃഷ്യതേബഭൂഥ

താമനുത്വാനിവിദം ജോഹവീമി

വിദ്യാമേഷം വൃജനം ജീരദാനം

(വ. 19)

അന്വയം —

(ഈ അധ്യായത്തിൽ പതിനെട്ടാം വർഗ്ഗത്തിൽ ഇതിനെ വ്യാഖ്യാനിച്ചിട്ടുണ്ട് )

വർഗ്ഗം—20—ത്രിഷ്ടുപ്ഛന്ദഃ

1 ആചർഷണിപ്രാവൃഷഭോജനാനാം
രാജാകൃഷ്ടീനാം പുരുഹൂതഇന്ദ്രഃ
സ്തുതശ്രവസ്യന്നവസോപമദ്രി
ഗ്യുക്ത്വാഹരീവൃഷണായാഹ്യർവാങ്

അന്വയം —

(അയം) ഇന്ദ്രഃ

| | |
|---|---|
| ചർഷണി–പ്രാഃ | — മനുഷ്യാണാം പ്രീണയിതാ |
| ജനാനാം വൃഷഭഃ | — കാമവർഷിതാ |
| (തഥാ) കൃഷ്ടീനാം രാജാ | — മനുഷ്യാണാം സ്വാമീ |
| പുരു–ഹൂതഃ ആ | — ബഹുഭിരാഹൂതഃ (അസ്മാനാജാനാതു) |
| (ഹേ ഇന്ദ്ര,) സ്തുതഃ | |
| ശ്രവസ്യൻ | — അസ്മാഭിസ്തുതഃ, ഹവിരന്നമിച്ഛൻ |
| അവസാ | — അസ്മദ്രക്ഷണേനയുക്തസ്സൻ |
| മദ്രിക് | — മദാഭിമുഖ്യേന |
| വൃഷണാ ഹരീ യുക്ത്വാ | — വർഷകാവശ്വൗ രഥേ യോജയിത്വാ |
| അർവാങ് ഉപ ആ യാഹി | — അസ്മദഭിമുഖമുപാഗച്ഛ |

അർത്ഥം—ഈ ഇന്ദ്രൻ മനുഷ്യർക്ക് സന്തോഷമിയററുന്നവനാണ് ജനങ്ങൾക്ക് കാമവർഷിതാവാണ് പ്രജകൾക്ക് ഈശനാണ് എത്രയോ പേരാൽ വിളിയ്ക്കപ്പെടുന്നവനാണ് അവിടുന്ന് നമ്മളെ അറിയട്ടെ (എന്ന് പ്രത്യക്ഷം) അല്ലയോ ഇന്ദ്ര സ്തുതിയ്ക്കപ്പെട്ട, ഹവിരന്നമിച്ഛിക്കുന്ന അവിടുന്ന്, ഞങ്ങളുടെ

രക്ഷണത്തോടുകൂടി, ഞങ്ങാംക്ക്നേരെ ചെറു (യുവ) പ്രായങ്ങ ളായ ഹരികളെന്ന കുതിരകളെ തേരിൽപൂട്ടി, ഞങ്ങാംക്കഭിമുഖ മായി വന്നണഞ്ഞാലും

2 യേതേവൃഷണോവൃഷഭാസഇന്ദ്ര
ബ്രഹ്മയുജോവൃഷരഥാസോഅത്യാഃ
താആതിഷ്ഠതേഭിരായാഹ്യർവ്വാങ്
ഹവാമഹേത്വാസുതഇന്ദ്രസോമേ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, തേ | — തവസംബന്ധിനഃ |
| വൃഷണഃ വൃഷഭാസഃ | — യുവാനഃ, ശ്രേഷ്ഠാഃ |
| ബ്രഹ്മ—യുജഃ | — പരിവൃഢേന മന്ത്രേണ യുജ്യമാനാഃ |
| വൃഷ—രഥാസഃ | — വർഷണരഥവന്തഃ, തത്രനിയുക്താഃ |
| അത്യാഃ യേ, താൻ ആ തിഷ്ഠ | — അശ്വായേസന്തി, താൻ ആരോഹ, ആശ്രയ |
| തേഭിഃ അർവ്വാങ് ആ യാഹി | — അസ്മദഭിമുഖമാഗച്ഛ |
| ഹേ ഇന്ദ്ര, സോമേ സുതേ ത്വാ | — സോമേ സുതേ സതിത്വാം |
| ഹവാമഹേ | — ആഹ്വയാമഃ |

അർത്ഥം-അല്ലയോ ഇന്ദ്ര, അവിടേക്കുചേർന്ന യുവപ്രായങ്ങ ളും മേത്തരങ്ങളും, ശ്രേഷ്ഠമന്ത്രങ്ങളാൽ പൂട്ടപ്പെടുന്നവയും മഴ പെയ്യിക്കാൻ പോകുമ്പോരം നിയോഗിക്കപ്പെടുന്നവയും ആയ കുതിരകളേവയോ, അവയുടെ പുറത്തു് (അവയെ പൂട്ടിയ തേരിൽ) കയറിയാലും. അവയോടുകൂടി ഞങ്ങാംക്കഭിമുഖ മായി വന്നാലും. സോമം സംസ്കരിച്ചുവച്ചിട്ടാണ് ഞങ്ങളവി ടുത്തെ വിളിക്കുന്നതു്.

3 ആതിഷ്ഠരഥം വൃഷണം വൃഷാതേ
സുതസ്സോമഃ പരിഷിക്താമധൂനി
യുക്ത്വാവൃഷഭ്യാം വൃഷഭക്ഷിതീനാം
ഹരിഭ്യാംയാഹിപ്രവതോപമദ്രിക്

അന്വയഃ:—

| | |
|---|---|
| (ഹേ ഇന്ദ്ര,) തേ വൃഷാ സോമഃ സുതഃ | — ത്വദർത്ഥം വർഷകസ്സോമഃ അഭിഷുതഃ |
| (തഥാ) മധൂനി പരി-സിക്താ | — ഘൃതക്ഷീരാദീനിപരിത സ്സിക്താനി, സമ്പാദിതാനി |
| (തദർത്ഥം ത്വം) വൃഷണം രഥം ആ തിഷ്ഠ | — കാമവർഷകം രഥം ആരോഹ |
| ഹേ വൃഷഭ, വൃഷ-ഭ്യാം ഹരി-ഭ്യാം | — യുവാഭ്യാമശ്വാഭ്യാം |
| യുക്ത്വാ | — രഥം യോജയിത്വാ |
| ക്ഷിതീനാം | — കർമ്മസുനിവസതാം യജമാനാനാം അസ്മാകമനുഗ്രഹായ |
| പ്ര-വതാ | — വേഗവതാരഥേന |
| മദ്രിക് ഉപ യാഹി | — മദാഭിമുഖ്യേന ഉപഗച്ഛ |

അർത്ഥം—അല്ലയോ ഇന്ദ്ര, അവിടേയ്ക്കുവേണ്ടി പിഴിഞ്ഞ സോമരസം സംസ്കരിച്ച് വച്ചിരിക്കുന്ന പാൽ, നെയ് മുതലായ മധുരദ്രവ്യങ്ങളും അതിലൊഴിച്ച് ഒരുക്കിയിരിക്കുന്നു. അതിനുവേണ്ടി കാമവർഷകമായ തേരിൽ കയറിയാലും. അല്ലയോ കാമവർഷിതാവേ, യുവപ്രായങ്ങളായ ഹരികളെന്ന കുതിരകളെ തേരിൽ പൂട്ടി, കർമ്മസ്ഥന്മാരായ യജമാനന്മാർക്ക് (ഞങ്ങൾക്ക്) അനുഗ്രഹത്തിന്നായി, വേഗവത്തായ തേരിൽ എന്റെ നേരെ വരുക.

4 അയം യജ്ഞോദേവയാ അയം മിയേധ

ഇമാബ്രഹ്മാണ്യയമിന്ദ്രസോമഃ

സ്തീർണ്ണം ബർഹിരാതുശക്രപ്രയാഹി

പിബാനിഷദ്യവിമുചാഹരീഇഹ

അന്വയം:–

ഹേ ഇന്ദ്ര, അയം യജ്ഞഃ

| | |
|---|---|
| ദേവ–യാഃ | — ദേവാൻ ഗച്ഛൻ ഭവതി |
| (തഥാ) അയം മിയേധഃ | — മേധഃ പശുഃ |
| ഇമാ ബ്രഹ്മാണി | — ഇമേമന്ത്രാഃ |
| അയം സോമഃ | — അഭിഷുതഃ |
| സ്തീർണ്ണം ബർഹിഃ | — ആസനായാസ്തൃതാദർഭാഃ |
| (ഹേ ശക്ര, തു ആ പ്ര യാഹി | — ശീഘ്രം പ്രകർഷേണാഗച്ഛ |
| (ആഗത്യച) നി–സദ്യ പിബ | — ബർഹിഷ്യുപവിശ്യസോമം പിബ |
| (തദർത്ഥം) ഇഹ ഹരീ വി മുച | — അശ്വൌവിയോജയ |

അർത്ഥം–അല്ലയോ ഇന്ദ്ര, ഈ യജ്ഞം ദേവന്മാരെ പ്രാപി ക്കുന്നതാകുന്നു. ഇതു് യാഗപശുവാകുന്നു ഇവ (ഈ ചൊല്ലു ന്നതു്) മന്ത്രങ്ങളാകുന്നു. ഇതു് സംസ്കരിച്ച സോമമാകുന്നു. ഇതാ ഇരിയ്ക്കുവാനായി വിരിച്ച ദർഭം. അല്ലയോ ശക്ര, പ്രകൃ ഷ്ടവേഗത്തിൽ വന്നാലും, വന്നിട്ടു് ദർഭപ്പുല്ലിലിരുന്നു് സോമം കുടിച്ചാലും. അതിന്നുവേണ്ടി ഹരികളെന്ന കുതിരകളെ അഴി ച്ചുവിട്ടാലും.

5 ഓസുഷ്ടുതഇന്ദ്രയാഹ്യർവാ

ഉപബ്രഹ്മാണിമാന്യസ്യകാരോഃ

വിദ്യാമവസ്തോരവസാഗൃണന്തോ

വിദ്യാമേഷംവൃജനം ജീരദാനം

അന്വയം:—

| | |
|---|---|
| ഓ ഇന്ദ്ര, സു—സ്തുതഃ | — അസ്മാഭിസ്സമ്യക്സ്തുതസ്സൻ |
| അർവ്വാങ് (ആ) യാഹി | — അസ്മദഭിമുഖമാഗച്ഛ |
| മാന്യസ്യ കാരോഃ | — മാനനീയസ്യ സ്തോതുഃ, ഹോതുഃ |
| ബ്രഹ്മാണി ഉപ ശൃണ്വന്തഃ | — മന്ത്രാനുപലക്ഷ്യസ്തുവന്തോവയം |
| അവസാ | — ത്വദ്രക്ഷണേനരക്ഷിതാസ്സന്തഃ |
| വസ്തോഃ | — സർവ്വേഷുഹസ്സുസുഖേനസംസ്ഥാതും അന്നാദികം |
| വിദ്യാമ | — ലഭേമഹി |
| ഇഷം വൃജനം ജീര—ദാനം | |
| വിദ്യാമ | — അന്നം ബലം ജയശീലം വയം ലഭേമഹി |

അർത്ഥം—അല്ലയോ ഇന്ദ്ര, ഞങ്ങളാൽ വേണ്ടപോലെ സ്തുതിക്കപ്പെട്ട്, ഞങ്ങൾക്കഭിമുഖമായി വന്നാലും മാന്യനായ ഹോതാവിന്റെ മന്ത്രങ്ങളെ അനുസരിച്ച് സ്തുതിക്കുന്ന ഞങ്ങൾ അവിടത്തെ രക്ഷണമുററവരായി എന്നും സുഖമായി വസിക്കത്തക്ക അന്നാദികൾ നേടുമാറാകട്ടെ അന്നവും ബലവും ജയശീലവും ഞങ്ങൾ നേടാവൂ

വർഗ്ഗം — 21 —

1 യദ്ധസ്യാത് ഇന്ദ്രശ്രുഷ്ടിരസ്തി

യയാബഭ്രൂഥജരിതൃഭ്യഊതീ

മാനഃകാമം മഹയന്തമാധ

ഗഭിശ്ചാതേ അശ്യാം പര്യാപ ആയോഃ

അന്വയം —

| | |
|---|---|
| ഹേ ഇന്ദ്ര യൽ ഹ സ്യാ | — യൽ ഖലു പ്രസിദ്ധാ |
| ശ്രുഷ്ടിഃ തേ അസ്തി | — ശ്രൂയമാനാ സമൃദ്ധിഃ തവാസ്തി |
| യയാ ജരിതൃ—ഭ്യഃ ഊതീ | — സ്തോതൃഭ്യഃ ഊതൈ്യ, രക്ഷണായ |
| ബഭൂഥ | — സമർത്ഥോഭവസി |

| | |
|---|---|
| നഃ മഹയന്തം കാമം | — അസ്മാൻ മഹതഃ കല്യാണമഭീഷ്ടം |
| മാ ആ ധക് | — മാ ആ ധാക്ഷീഃ |
| തേ വിശ്വാ ആപഃ | — തവസർവ്വാണി ഭോഗജാതാനി ആപ്തവ്യാനി |
| ആയോഃ പരി അശ്യാം | — മനുഷ്യസ്യ ഉചിതാഃ പ്രാപ്നുയാമ |

അർത്ഥം-അല്ലയോ ഇന്ദ്ര, യാതൊന്നുതന്നെ അവിടേയ്ക്കു് കീർത്തനീയമായ സമൃദ്ധിയായി ഭവിയ്ക്കുന്നുവോ, യാതൊന്നു കൊണ്ടു് അവിടുന്നു് സ്തോതാക്കളുടെ രക്ഷണത്തിന്നു് സമർത്ഥനാകുന്നുവോ, അതു് ഞങ്ങൾക്കു് നല്കുമാറാകണം. ഞങ്ങളെ മഹാന്മാരാക്കുന്ന അഭീഷ്ടം നശിപ്പിയ്ക്കരുതു്, തരാതിരിയ്ക്കരുതു്. അവിടുത്തേതായി മനുഷ്യർക്കു് പ്രാപ്യങ്ങളായ എല്ലാ ഭോഗങ്ങളും ഞങ്ങൾ പ്രാപിച്ചാവൂ.

2 നഘാരാജേന്ദ്ര ആദഭന്നോ

യാനസ്വസാരാകൃണവന്തയോനൌ

ആപശ്ചിദസ്മൈസുതുകാ അവേഷൻ

ഗമന്നിന്ദ്രസ്സഖ്യാവയശ്ച

അന്വയം:-

| | |
|---|---|
| യാ സ്വസാരാ | — യാനികർമ്മാണി പരസ്പരം സ്വസൃഭൂതേ |
| യോനൌ | — അധ്വര്യുയജമാനൌ |
| ന കൃണവന്ത | — സ്വകീയേസ്ഥാനേകരുതഃ |
| (സഃ അയം) രാജാ ഇന്ദ്രഃ | — രാജമാനഇന്ദ്രഃ |
| ന ആ ദഭൻ ഘ | — അസ്മദീയാനി കർമ്മാണി ന ഹിംസ്യാൻ ഏവ |

(കിംച) അസ്മൈ
ചിൽ സു–തുകാഃ — ഇന്ദ്രായ ഏവ ശോഭനഫല ഹേതുനി
നഃ ആപഃ അവേഷൻ — അസ്മാകം അപ്കാര്യാണി, ഹവീംഷി വ്യാപ്നുവന്തി
നഃ ഇന്ദ്രഃ സഖ്യാ — സഖ്യാനി
വയഃ ച ഗമൽ — പ്രഭൂതമന്നം ച ഗമയതു

അർത്ഥം—ഏതേതുകർമ്മങ്ങളെ അന്യോന്യം സഹോദരികൾ പോലെയുള്ള അധ്വര്യയജമാനന്മാർ സ്വസ്വസ്ഥാനങ്ങളിൽ ചെയ്യുന്നുവോ, ഞങ്ങളുടെ ആ കർമ്മങ്ങളെ പ്രകാശമാനനായ ഇന്ദ്രൻ ഒരുവിധത്തിലും മുടക്കാതുത്. സൽഫലഹേതുഭൂതങ്ങളായ ഞങ്ങളുടെ ജലഭേദങ്ങളായ ഹവിസ്സുകൾ അവിടത്തെത്തന്നെ പ്രാപിക്കുന്നു. ഞങ്ങൾക്ക് സഖ്യങ്ങളും ധാരാളമന്നവും ഇന്ദ്രൻ എത്തിക്കട്ടെ.

3 ജേതാനൃഭിരിന്ദ്രഃപൃൽസുശൂര
ശ്രോതാഹവംനാധമാനസ്യകാരോഃ
പ്രഭർത്താരഥംദാശുഷഉപാക
ഉദ്യന്താഗിരോയദിചത്മനാഭൂൽ

അന്വയം:—

അയം) ഇന്ദ്രഃ ശൂരഃ
(നൃ–ഭിഃ — സങ്ഗ്രാമനേതൃഭിർമ്മരുദ്ഭി സ്സഹിതസ്സൻ
പൃൽ–സു ജേതാ — സങ്ഗ്രാമേഷു ശത്രൂണാം ജയശീലഃ
(തഥാ) നാധമാനസ്യ
കാരോഃ — തദനുഗ്രഹം യാചമാനസ്യ സ്തോതുഃ
ഹവം ശ്രോതാ — ആഹ്വാനം ശ്രോതാ (ഭവതി)

(കിംച) യദി ച ത്മനാ — യദാച ആത്മനാ, അനന്യ പ്രേരിത ഏവ
ഗിരഃ ഉൽ–യന്താ ഭൂൽ — സ്തോതൄൻ ഉച്ചരയിതാ ഭവേൽ
(തദാ) ദാശ്രുഷഃ — ഹവിർത്തവതോയജമാനസ്യ
ഉപാകേ — സമീപേ ഏവ, യാഗദേശേ
രഥം പ്ര–ഭർത്താ — സമൃക് പ്രഭരൻ (ഭവതി)
(യദാസ്തുതിം ശ്രോതുമിച്ഛതി, തദാസ്വയമേവ ശീഘ്രം രഥം ധാവയിത്വാ യാഗം പ്രാപ്നോതി )

അർത്ഥം—ഈ ഇന്ദ്രൻ, മരുത്തുക്കളോടുകൂടി വിക്രമിയായി, യുദ്ധങ്ങളിൽ ശത്രുജേതാവായും, അതുപോലെ അവിടത്തെ അനുഗ്രഹം യാചിയ്ക്കുന്ന സ്തോതാവിന്റെ വിളികേരംക്കുന്നവനായും ഭവിയ്ക്കുന്നു. കൂടാതെ, അന്യപ്രേരണയില്ലാതെതന്നെ സ്തോതാക്കളെ ഉയർത്തുമ്പോരം, ഹവിസ്സേകുന്ന യജമാനന്റെ സമീപത്തിൽ, യാഗഭൂമിയിൽ, തേരേറി വേണ്ടപോലെയെത്തുന്നു. എപ്പോരം സ്തുതികേരംക്കാൻ അവിടുന്നിച്ഛിയ്ക്കുന്നുവോ, അപ്പോരം തേരോടിച്ച് യാഗഭൂമിയിലെത്തുന്നു.

4 ഏവാനൃഭിരിന്ദ്രസ്സുശ്രവസ്യാ
പ്രഖാദഃ പൃക്ഷോ അഭിമിത്രിണോഭൂൽ
സമര്യ ഇഷസ്സ്തവതേവിവാചി
സത്രാകരോയജമാനസ്യശംസഃ

അന്വയം:—

(അയം) ഇന്ദ്രഃ നൃ–ഭിഃ പൃക്ഷഃ സു–ശ്രവസ്യാ — കർമ്മനേതൃഭിര്യജമാനൈർത്തം
പ്ര–ഖാദഃ — ഹവിരന്നം ശോഭനാന്നേച്ഛയാ പ്രകർഷേണ ഖാദിത്വാ
ഏവ — പൂർവ്വമേവയഥാ തഥാ ഏവ
മിത്രിണഃ — സഹായവതോപി യജമാനസ്യ ശത്രുൻ
അഭി ഭൂത് — അഭിഭവതി

(തഥാ ഭൃതസ്സൻ)
വി-വാചി സ-മര്യേ — വിവിധസ്തോത്രശസ്ത്രയുക്തേ യജ്ഞേ
യജമാനസ്യ ശംസഃ — ശംസകസ്സൻ
സത്രാ-കരഃ — ഫലാനാംസത്യകാരീ ഇന്ദ്രഃ
ഇഷഃ സ്തവതേ — ഹവിരന്നംസ്തൗതി

അർത്ഥം—ഈ ഇന്ദ്രൻ, യജമാനന്മാരാൽ നല്ലപ്പെട്ട ഹവിസ്സ് നല്ല രുചിയോടുകൂടി ഉംകൊണ്ട്, മുമ്പത്തെപ്പോലെത്തന്നെ, യജമാനന്റെ ശത്രുക്കളെ, അവർ തനിക്ക സഹായികളെങ്കിലും തോല്പിക്കുന്നു. അപ്രകാരം ചെയ്തിട്ട് വിവിധ സ്തോത്രശസ്ത്രങ്ങളും ചേർന്ന യജ്ഞത്തിൽ യജമാനനെ പുകഴ്ത്തുന്നവനായി സത്യഫലപ്രദാതാവായ ഇന്ദ്രൻ ഹവിരന്നത്തെ (അതിന്റെ സമൃദ്ധിയെയും ഗുണത്തെയും) പ്രശംസിക്കുന്നു.

5 ത്വയാവയംമഘവന്നിന്ദ്രശത്രൂ
നഭിഷ്യാമമഹതോമന്യമാനാൻ
ത്വംത്രാതാത്വമുനോവൃധേഭൂ
ർവ്വിദ്യാമേഷംവൃജനംജീരദാനം — വ 21

അന്വയം:—

ഹേ മഘ-വൻ, ഇന്ദ്ര,
ത്വയാ — സഹായേന
വയം മഹതഃ മന്യമാനാൻ— അതിബലാൻ, അവധ്യാൻ മന്യമാനാൻ
ശത്രൂൻ അഭി സ്യാമ — അഭിഭവിതാരോഭവേമ
(ഹേ ഇന്ദ്ര,) ത്വം ത്രാതാ — ത്വമേവാസ്മാകം രക്ഷകഃ
(അതഃ) ത്വം ഉ നഃ
വൃധേ ഭൂഃ — വൃദ്ധയേഭവ
ഇഷം വൃജനം ജീര-ദാനം
വിദ്യാമ — അന്നം ബലം ജയശീലം വയം ലഭേമ ഹി

അത്ഥം—അല്ലയോ മഘവാവേ, ഇന്ദ്ര, അവിടന്നാകുന്ന സഹായനെക്കൊണ്ടു ഞങ്ങരം, അതിബലന്മാരും അജയ്യന്മാരുമെന്നു ഊററംകൊള്ളുന്ന ശത്രുക്കളെയും ജയിസ്സാവൂ അല്ലയോ ഇന്ദ്ര, അവിടന്നു തന്നെയാണ് ഞങ്ങളുടെ രക്ഷകൻ. അതുകൊണ്ടുതന്നെ അവിടന്ന് ഞങ്ങളുടെ അഭിവൃദ്ധിയ്ക്കായി ഭവിച്ചാലും. അന്നവും ബലവും ജയശീലവും ഞങ്ങരം നേടാവൂ.

വർഗ്ഗം—22 – ലോപാമുദ്രാ, അഗസ്ത്യഃ തച്ഛിഷ്യാഃ ഋഷയഃ, ത്രിഷ്ടുബ് ബൃഹത്യൗച്ഛന്ദസീ, രതിർദ്ദേവതാ.

1 പൂർവ്വീരഹം ശരദശ്ശശ്രമാണാ

ദോഷാവസ്തോരുഷസോജരയന്തീഃ

മിനാതിശ്രിയം ജരിമാതനൂനാ

മപ്യൂനുപത്നീർവൃഷണോ ജഗമ്യുഃ

അന്വയം:–

(ഹേ അഗസ്ത്യ,) അഹം (ലോപാമുദ്രാ)
പൂർവ്വീഃ ശരദഃ — പുരാതനാനസംഖ്യാതാൻ സംവത്സരാൻ
ദോഷാഃ വസ്തോഃ ഉഷസഃ — രാത്ര്യഹന്യുഷഃകാലാംശ്ച
(ദേഹം) ജരയന്തീഃ — അദ്യതനകാലപര്യന്തം ബഹു സംവത്സരം കാർത്സ്ന്യേനത്വച്ഛുശ്രൂഷയാ
ശശ്രമാണാ — ശ്രാന്താഽഭവം
(ഇദാനീന്തു) ജരിമാ — ജരാ
തനൂനാം ശ്രിയം മിനാതി — അങ്ഗാനാം സൌന്ദര്യം ഹിനസ്തി
(ഏവമപി നാനുഗൃഹ്ണാസി,)
അപി ഉ നു? — ഇദാനീമപി കിം സംഭാവനീയം?
(ലോകേ ഹി) പത്നീഃ — സ്ത്രിയഃ

| | |
|---|---|
| വൃഷണഃ ജഗമ്യഃ | — സേക്താരഃ പുരുഷാഃ ഗച്ഛേയുഃ, സംഭോഗം കര്യുഃ (ഇദാനീമപി സംഭാവയ) |

അർത്ഥം—ലോപാമുദ്ര എന്ന ബ്രഹ്മവാദിനി വളരെകാലം അഗസ്ത്യനെ ശുശ്രൂഷിച്ചു. അവർ സംഭോഗാർത്ഥിനിയായി അഗസ്ത്യനോടു പറയുകയാണ്;

അല്ലയോ അഗസ്ത്യ, ലോപാമുദ്രയായ ഞാൻ പണ്ടുമുതൽ തുടങ്ങി അസംഖ്യസംവത്സരങ്ങളായി, അസംഖ്യേയങ്ങളായ രാവുകളും പകലുകളും പ്രഭാതങ്ങളുംആയി, ശരീരം ചടച്ച് ഇന്നവരെ ഇടവിടാതെ അവിടുത്തെശ്ശുശ്രൂഷയാൽ ക്ഷീണിതയായിരിയ്ക്കുന്നു. ജര എന്റെ അവയവങ്ങളുടെ കാന്തിയെ കെടുത്തുന്നു. എന്നിട്ടും അവിടുന്നനുഗ്രഹിയ്ക്കുന്നില്ല. ഇപ്പോഴെങ്കിലും ആദരപൂർവ്വം നോക്കേണ്ടതല്ലെ? ലോകത്തിൽ ഭാര്യമാരെ വീര്യവാന്മാരായ പുരുഷന്മാർപ്രാപിയ്ക്കുന്നു, സംഭോഗം ചെയ്യുന്നു. ഇപ്പോഴെങ്കിലും എന്നെ സകാമം നോക്കിയാലും.

2 യേ ചിദ്ധിപൂർവ്വ ഋതസാപ ആസ

ന്ത്സാകം ദേവേഭിരവദന്നൃതാനി

തേചിദവാസുർന്ഹ്യന്തമാപു

സ്സമൂനപത്നീർവൃഷഭിർജ്ജഗമ്യുഃ

അന്വയം:—

| | |
|---|---|
| (ഹേ പതേ, അഗസ്ത്യ.) | |
| യേ ചിൽ ഹി | — യേ അപി തു |
| പൂർവ്വേ ഋത–സാപഃ | |
| ആസൻ | — പുരാതനാഃ സത്യസ്യ ആപയിതാരഃ, വ്യാപ്നവാനാ മഹർഷയഃ അഭവൻ |
| (തേ) ദേവേഭിഃ സാകം | — ദേവൈസ്സഹ |
| ഋതാനി അവദൻ | — വദന്തി |
| തേ ചിൽ അവ അസുഃ | — തേ അപി രേതഃ അവക്ഷിപന്തി |

(തേ) നഹി അന്തം ആപുഃ — ബ്രഹ്മചര്യാദേഃ അന്തം നഹി പ്രാപ്നവൻ
(തഥാ) പത്നീഃ — തപസ്യമാനാഃ പത്നീഃ
വൃഷ–ഭിഃ — ഭോഗവർഷ്കൈഃ പതിഭിസ്സഹ
സം ഉ ന ജഗമ്മ്യഃ — സങ്ഗച്ഛേരൻ
(അതസ്ത്വം കഥംമാം നാനുഭവസി?)

അത്ഥം–അല്ലയോ ഭർത്താവായ അഗസ്ത്യ, ഏവരായ പുരാതനമഹർഷികൾ സത്യത്തെ പ്രാപിയ്ക്കുന്നവരായിഭവിച്ചവോ, ഏവർ ദേവന്മാരോടൊപ്പം ധർമ്മങ്ങളെപ്പററി സംസാരിയ്ക്കുന്നവോ, (ദേവത്വം പ്രാപിച്ച്, ദേവന്മാരോടൊപ്പം സംഭാഷണം ചെയ്യുന്നവോ) അവരും രേതസ്സ് വീഴ്ത്തിയിരുന്നു. അവരുടെ ബ്രഹ്മചര്യത്തിന്ന് (അതുകൊണ്ട്) നാശം സംഭവിച്ചില്ല. അതുപോലെ തപസ്വിനികളായ പത്നിമാർ ഭോഗസുഖം വർഷിയ്ക്കുന്ന ഭർത്താക്കളൊത്ത് സംഗമിച്ചിരുന്നു. അതുകൊണ്ട് എന്താണെന്നെ അനുഭവിയ്ക്കാത്തത്?

3 നമൃഷാശ്രാന്തംയദവന്തിദേവാ
വിശ്വാഇൽസ്പൃധോഅഭ്യശ്നവാവ
ജയാവേദത്രശതനീഥമാജിം
യൽസമ്യഞ്ചാമിഥുനാവഭ്യജാവ

അന്വയം:–

(ഭോഃ പത്നി, ത്വയാമയാ)
ന മൃഷാ ശ്രാന്തം — വ്യത്ഥംനൈവഖിന്നം ആവാഭ്യാം
യൽ ദേവാഃ അവന്തി — തപോഭിഃ പ്രീതാഃ രക്ഷന്തി
വിശ്വാഃ ഇൽ സ്പൃധഃ
അഭി അശ്നവാവ — അഭിതോവ്യാപ്നയാവ
അത്ര — അസ്മിൻ സംസാരേ
ശത–നീഥം ആജിം — അപരിമിതഭോഗപ്രാപ്തി സാധനം സുരതസങ്ഗ്രാമം
ജയാവ ഇൽ — പരസ്പരം ജയാവഏവ

| | |
|---|---|
| യത് സമ്യഞ്ചാ | — സമ്യക്പരസ്പരംഗച്ഛന്തൌ, പ്രയന്തൌ |
| മിഥുനൌ | — സ്ത്രീപുരുഷൌസന്തൌ |
| അഭി അജാവ | — ത്വം ചാഹമപിപരസ്പരമഭി ജയാവ |

(തയോക്തം സംഭോഗം സംഭാവയാമാസ)

അർത്ഥം:–അല്ലയോ വല്ലഭേ, നമ്മുടെ കഷ്ടപ്പെട്ടതു് വെറുതെയാവില്ല. (നമ്മുടെ) തപസ്സുകൾ കൊണ്ടു് ഉറപ്പിച്ചറിഞ്ഞ ദേവന്മാർ (നമ്മെ) രക്ഷിയ്ക്കുന്നു. എല്ലാ പരസ്പര ഭോഗങ്ങളും നാം പ്രാപിക്കുന്നു. ഈ സംസാരത്തിൽ (പ്രപഞ്ചത്തിൽ) കണക്കററ ഭോഗസുഖ പ്രാപ്തിക്കു പര്യാപ്തമായ സംയോഗ യുദ്ധം (നമുക്കു്) പരസ്പരം ജയിക്കുകതന്നെ. വേണ്ടപോലെ അന്യോന്യം പ്രാപിച്ചു്, സന്തൃപ്താദകരായി, സ്ത്രീപുരുഷന്മാരുടെ ഇണയായി നീയ്യും ഞാനും (ആ യുദ്ധത്തിൽ) പരസ്പരം ജയിക്കുക. നിന്നാൽ പറയപ്പെട്ട സംഭോഗം സമ്മതിച്ചു കഴിഞ്ഞു

4 നദസ്യമാരുധതഃ കാമ ആഗ്
ന്നിത ആജാതോ അമുതഃ കുതശ്ചിത്
ലോപാമുദ്രാവൃഷണം നീരിണാതി
ധീരമധീരാധയതിശ്വസന്തം

അന്വയം:—

| | |
|---|---|
| (ഹേ ജായേ) നദസ്യ | — നദനസ്യ, ജപശബ്ദയിതുഃ |
| രുധതഃ | — രേതോനിരോദ്ധുഃ ബ്രഹ്മചര്യമാസ്ഥിതസ്യ (ഉദകേമ്മണിഷ്ഠസ്യൈ) |
| മാ കാമഃ ആ അഗൻ | — മാം ആഗമത് |
| ഇതഃ (തഥാ) അമുതഃ | — തത്സങ്ഗമനനിമിത്താത്, വസന്താദികാലാത് |
| കുതഃ ചിത് ആ-ജാതഃ | — കാമഃ ഉല്പന്നഃ |

| | |
|---|---|
| (ഇയം), ലോപാമുദ്രാ | |
| വൃഷണം | — രേതസഃ പ്രവർത്തകം മാം |
| നിഃ രിണാതി | — നിതരാം ഗച്ഛതു |
| (കിംച) ധീരം | — ധീമന്തം, നിയമാദവിചലിതം |
| ശ്വസന്തം | — മഹാപ്രാണം, മഹാബലം |
| അധീരാ ധയതി | — കാതരൈഷായോഷിൽ ഉപഭുങ്ക്താം |

അർത്ഥം—അല്ലയോ ജായേ, എപ്പോഴും മന്ത്രജപങ്ങളാൽ ശബ്ദിക്കുന്നവനും ഊർധ്വരേതസ്സായി ബ്രഹ്മചര്യത്തിൽ വർത്തിക്കുന്നവനുമായ എന്നെ കാമം പ്രാപിച്ചിരിക്കുന്നു. നിന്റെ സംഗമനം (ചേച്ച്) കൊണ്ടും വസന്താദിവികാരോദ്ദീപകകാലത്താലും എവിടെനിന്നോ അതു് ഉല്പന്നമായി. ഈ ലോപാമുദ്ര വീര്യശാലിയായ എന്നെ തികച്ചും പ്രാപിക്കട്ടെ. ധീമാനും (ജ്ഞാനിയും യമനിയമാദികളാൽ അവിചലനും) മഹാപ്രാണനും (പ്രാണായാമാദ്യാത്മാനുശീലനങ്ങളാൽ മഹാബലനും) ആയവനെ അധീരയായ, കാതരയായ, ഭീരുവായ ഒരു സ്ത്രീ ഉപഭുജിക്കട്ടെ, അനുഭവിക്കട്ടെ.

5 ഇമംനുസോമമന്തിതോ
ഹൃൽസുപീതമുപബ്രുവേ
യൽസീമാഗശ്ചകൃമാതൽസുമൃളതു
പുലുകാമോഹിമർത്യഃ

അന്വയം:—

| | |
|---|---|
| യൽ സീം ആഗഃ | — ഗുർവ്വോഃ കാമപ്രലാപ ശ്രവണവിഷയമിമം പാപം |
| ചകൃമ | — വയം കൃതവന്തഃ |
| തൽ | — തസ്മാദാഗസഃ സസോമഃ |
| സു മൃളതു | — സമ്യക് സുഖയതു, പാപജനിത ദുഃഖംമാകരോതു |
| ഹി മർത്യഃ പുലു—കാമഃ | — പുരുകാമഃ, ബഹുകാമനാവാൻ |

| | |
|---|---|
| ഇമം അന്തിതഃ | — അന്തികേവര്‍ത്തമാനം |
| ഹൃല്‍–സു പീതം | — ഹൃദയസ്ഥിതം |
| സോമം ന ഉപ ബ്രുവേ | — ക്ഷിപ്രം പ്രാര്‍ത്ഥയേ |

അര്‍ത്ഥം–അഗസ്ത്യന്റെയും ലോപാമുദ്രയുടെയും കാമസല്ലാപം കേട്ട ശിഷ്യന്‍ അതിന്റെ പ്രായശ്ചിത്തം ചെയ്യാന്‍ ഇച്ഛിച്ച് പറയുന്നു

ഗുരുജനങ്ങളുടെ കാമപ്രലാപം കേട്ട ഈ പാപം നമ്മാം ചെയ്തുവല്ലൊ ആ പാപം തീരുന്നു്, ആ സോമന്‍ നമ്മെ വേണ്ടപോലെ രക്ഷിയ്ക്കട്ടെ ആ പാപത്തില്‍ നിന്നുളവാകുന്നദുഃഖം (എല്ലാ ദുഃഖവും പാപഫലമാണ്) നമുക്ക വരുത്തരുത്. മനുഷ്യന്‍ ബഹുകാമനാണല്ലൊ (തപസ്വിയും നിയതേന്ദ്രിയനും ആണെങ്കില്‍പോലും) സമീപസ്ഥനും ഹൃദയസ്ഥിതനുമായ സോമനോട് (ആ പാപത്തില്‍ നിന്നു നിവൃത്തിയ്ക്കായി) ഇപ്പോഴും തന്നെ പ്രാര്‍ത്ഥിക്കുന്നു

6 അഗസ്ത്യഃഖനമാനഃഖനിത്രൈഃ
പ്രജാമപത്യംബലമിച്ഛമാനഃ
ഉഭൌവര്‍ണ്ണാവൃഷിരുഗ്രഃപുപോഷ
സത്യാദേവേഷ്വാശിഷോജഗാമ വ 22

അധ്വയം —

| | |
|---|---|
| (അയം) അഗസ്ത്യഃ | — മല്‍ഗുരുഃ |
| ഖനിത്രൈഃ | — ഫലസ്യോല്പാദനസാധനൈഃ യജ്ഞസ്തോത്രാദിഭിഃ |
| ഖനമാനഃ | — ഫലമഭിമതമുല്‍പാദയന്‍ |
| പ്ര–ജാം | — പ്രകര്‍ഷേണ പുനഃപുനര്‍ജ്ജായമാനം |
| അപത്യം | — കുലസ്യാപതനസാധനം പുത്രാദികം |
| ബലം ഇച്ഛമാനഃ ഋഷിഃ | — അതീ[illegible] |

| | |
|---|---|
| ഗ്രഃ | — സംസാരേ സഞ്ചരന്ത്യപ്യ പാപസ്സൻ |
| ൌ വർണ്ണൌ പുപോഷ | — വർണ്ണനീയാവാകാരൌ, കാമം ച തപശ്ചവർദ്ധിതവാൻ |
| സത്യാഃ ആ-ശിഷഃ | |
| ദേവേഷു ജഗാമ | — ദേവേഭ്യഃ പ്രാപ്തവാൻ |

അത്ഥം—ഈ അഗസ്ത്യൻ നമ്മുടെ ഗുരു, ക്ഷിപ്രഫലപ്രദങ്ങളായ യജ്ഞസ്തോത്രാദികളാൽ അഭിമതം ഉൽപാദിപ്പിക്കുന്നവനായി, വീണ്ടും വീണ്ടും പിറന്നു് കലതന്ത്ര നിലനിത്തുന്ന സന്തതിയുടെ ബലമിച്ഛിക്കുന്നവനായി, ഇന്ദ്രിയങ്ങൾക്കപ്പുറം കാണുന്ന ഋഷിയായി, സംസാരത്തിൽ സഞ്ചരിച്ചാലും. പാപംബാധിക്കാത്തവനായി, വർണ്ണ്യങ്ങളായ രണ്ടുരൂപങ്ങളും, കാമവും തപസ്സും, പോഷിപ്പിച്ചു ദേവന്മാരിൽ നിന്നു് സത്യഫലങ്ങളായ അനുഗ്രഹങ്ങളുംനേടി. (അഗസ്ത്യൻെറ ശിഷ്യന്നു് ലോപാമുദ്രയുമായുള്ള കാമസല്ലാപം കേട്ടതുകൊണ്ടുമാത്രമല്ല, അതുകേട്ടു് ''ഇവക്കും ഈവിധമോ'' എന്നു് ഒരുലഘുജുഗുപ്സയും ആദ്യം തോന്നിയെന്നുവേണം വിചാരിക്കാൻ. അപ്പോൾ തന്നെ ഗുരുക്കളെപ്പററിയ ആ അവിഹിതചിന്ത അടക്കിയവനായി. മനുഷ്യൻ ബഹുകാമനാണെന്നു് അഞ്ചാം ഋക്കിൽ സാമാന്യസൂചനയും, സന്തതിബലമിച്ഛിക്കുന്നവനായി എന്നും സംസാരത്തിൽ സഞ്ചരിച്ചാലും പാപം ബാധിക്കാത്തവനെന്നും ദേവന്മാരിൽ നിന്നു് അനുഗ്രഹങ്ങൾ നേടി എന്നും ആറാം ഋക്കിൽ പ്രസ്താവനയും സ്വയം ആശ്വസിപ്പിക്കലാണു്.)

വർഗ്ഗം—23—24—ത്രിഷ്ടുപ്ഛന്ദഃ അശ്വിനൌ ദേവതാ.

1 യുവോരജാംസിസുയമാസോ അശ്വാ

രഥോയദ്വാം പര്യണ്ണാംസിദീയത്

ഹിരണ്യയാവാം പവയഃ പ്രുഷായൻ

മധ്വഃ പിബന്താ ഉഷസ്സചേഥേ

അന്വയം:—

യൽ വാം രഥഃ

| | |
|---|---|
| അണ്ണാംസി | — യദായുവയോരഥഃ അരണീയാൻ, അഭിമതദേശാൻ |
| പരി ദീയൽ | — പരിഗച്ഛേൽ, പരിതോഗച്ഛന്തി |
| (തദാ ഹേ അശ്വിനൌ,) | |
| യുവോഃ അശ്വാഃ | — യുവയോരഥവോഢാരഃ |
| രജാംസി | — രഞ്ജകാൻ ലോകാൻ |
| സു–യമാസഃ | — ശോഭന നിയമനാഃ, ലോകത്രയ സഞ്ചാരിണഃ |
| (കിംച) വാം പവയഃ | — രഥനേമയഃ |
| ഹിരണ്യയാഃ | — ഹിരൺമയാഃ |
| പ്രുഷായൻ | — അഭിമതം പ്രുഷ്ണന്തി |
| (തസ്മാൽ യുവാം) മധ്വഃ | — മധുസദൃശസ്യ സോമരസസ്യ (കർമ്മണി ഷഷ്ഠീ) |
| പിബന്തൌ | — ആസ്വാദയന്തൌ |
| ഉഷസഃ (കാലേ) | |
| സചേഥേ | — യജ്ഞം സങ്ഗച്ഛേഥേ |

(ഉഷഃകാലേ ആഗത്യ മധുരം സോമരസം പിബതം.)

അർത്ഥം—അല്ലയോ അശ്വികളേ, എപ്പോഴാം നിങ്ങളുടെ തേർ അഭിമതപ്രദേശത്തൊത്തിച്ചേരുന്നുവോ അപ്പോഴാം നിങ്ങളുടെ കുതിരകഠം (കുതിരകളുടെ സ്ഥാനത്തു് തേർ വലിയ്ക്കുന്ന കഴുതകഠം) മൂന്നുലോകങ്ങളിലൂടെയും സഞ്ചരിയ്ക്കുന്ന നിങ്ങളുടെ തേരിന്റെ ചക്രവലയങ്ങഠം സ്വർണ്ണമയങ്ങളായി അഭീഷ്ടം പൂരിപ്പിയ്ക്കുന്നു, പോഷിപ്പിയ്ക്കുന്നു. അതിനാൽ നിങ്ങഠം തേനൊത്ത സോമനീർ കടിയ്ക്കുന്നവരായി, പ്രഭാതത്തിൽ വന്നു ചേരുന്നു. (ഉഷഃകാലത്തു് മധുരമായ സോമനീർ കടിച്ചാലും എന്നു് സാരം.)

2 യുവമത്യസ്യാവനക്ഷഥോയ
ദ്വിപത്മനോനര്യസ്യപ്രയജ്യോഃ
സ്വസായദ്വാംവിശ്വഗൂർത്തീഭരാതി
വാജായേട്ടേമധുപാവിഷേച്

അന്വയം.—

| | |
|---|---|
| (ഹേ അശ്വിനൌ,) യുവം | |
| യൽ അത്യസ്യ | — യുവാം അതനശീലസ്യ, സതതസഞ്ചാരിണഃ |
| വി-പത്മനഃ നര്യസ്യ | — വിചിത്രഗമനസ്യ മനുഷ്യാണാം ഹിതസ്യ |
| പ്ര-യജ്യോഃ | — പ്രകൎഷേണ പൂജ്യസ്യ രഥം |
| അവ നക്ഷഥഃ | — അവസ്താൽ, തദുദയാൽ പൂൎവ്വം, ദേവയജനം ഗന്തും വ്യാപ്നുഥഃ |
| (കിംച) ഹേ വിശ്വ-ഗുൎത്തീ യൽ വാം | — സൎവ്വസ്തുത്യൌ, യദായുവയോഃ |
| സ്വസാ ഭരാതി | — സ്വസൃസ്ഥാനീയാ ഉഷാഃ, പോഷതേ, ത്വദാഗമനായ പ്രഭാതംകരോതി, |
| (യദാ) ഹേ മധു-പൌ, | — മധുരസ്യ സോമരസസ്യ പാതാരൌ യുവാം |
| (യജമാനഃ) വാജായ | |
| ഇഷേ ച ഈട്ടേ | — ബലായ പ്രവൃദ്ധാന്നായച സ്തൌതി, തദാരഥം പ്രാപ്നുഥഃ |

അത്ഥം അല്ലയോ അശ്വികളേ, നിങ്ങൾ എപ്പോഴും പോയിക്കൊണ്ടിരിക്കുന്നതും വിചിത്ര ഗതിയുററതും മനുഷ്യ ഹിതവും ഏററവും പൂജ്യവുമായ തേരിൽ ഉദയത്തിന്നുമുമ്പ് ദേവയജനദേശത്തെത്താൻവേണ്ടി പുറപ്പെടുന്നു എല്ലാവരാലും സ്തുതിക്കപ്പെടേണ്ടുന്നവരേ, നിങ്ങളുടെ സഹോദരീസ്ഥാനത്തുള്ള ഉഷസ്സ് എപ്പോൾ നിങ്ങളുടെ വരവിന്നായി പ്രഭാതം ഉണ്ടാക്കു ന്നുവോ, മധുരമായ സോമരസം കുടിക്കുന്നവരേ, എപ്പോൾ യജമാനൻ നിങ്ങളെ ബലത്തിന്നായും പ്രവൃദ്ധമായ അന്നത്തി ന്നായും സ്തുതിക്കുന്നുവോ അപ്പോൾ നിങ്ങൾ തേരേറുന്നു

3 യുവംപയഉസ്രിയായാമധത്തം

പക്വമാമായാമവപൂൎവ്വ്യംഗോഃ

അന്തൎയദ്വനിനോവാമൃതസ്നൂ

ഹ്വാരോനശുചിൎയജതേഹവിഷ്മാൻ

അന്വയം:-

(ഹേ അശ്വിനൌ) യുവം — യുവാം
ഉസ്രിയായാം പയഃ
അധത്തം — ഭോഗോൽസ്രാവിണ്യാം ഗവി ക്ഷീരമധാരയതം, സ്ഥാപിതവന്തൌ
(തഥാ) ഗോഃ ആമായാം
പക്വം — ഗോഃ അപക്വായാം പരിപക്വ ഭോഗയോഗ്യം ഗോസംബന്ധി ദുഗ്ധം
പൂർവ്വ്യം അവ — പൂർവ്വഭാഗം, അവസ്ഥാദധാരയതം
(ഗവിക്ഷീരമുൽപാദ്യപുനർഭോഗായപൃഥക്കൃതവന്തൌ)
ഹേ ഋത-പ്സൂ — സത്യസ്വരൂപൌ
യൽ വാം വനിനഃ — യസ്മാൽ യുവാം ഉദകോപലക്ഷിതഹവിഷ്മതോ യജ്ഞസ്യ ഉദകവതഃ
അന്തഃ ഹവിഷ്മാൻ — മധ്യേ പ്രഭൂതഹവിഷായുക്തഃ
ശുചിഃ — ശുദ്ധോയജമാനഃ
(വനിനഃ) ഹ്വാരഃ ന — വനവൃക്ഷമധ്യേസ്ഥിതഃ ചോര ഇവ
(യുവാം) യജതേ — പൂജയതി

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങളാണല്ലൊ ഭോഗസുഖം പൊഴിക്കുന്ന പശുവിൻപാൽ ഉണ്ടാക്കിയവർ. അതുപോലെ പശുവിന്റെ പേറിന്നു് മുമ്പു്, പാകം വരാതെയുള്ള കറന്നാൽ കിട്ടുന്ന സ്തനജലത്തെ, കുടിയ്ക്കാൻ നല്ല പാലാക്കി പിന്നീടു മാറ്റുന്നതും നിങ്ങളാണു്. (ആദ്യം പശുവിൻപാൽ ഉണ്ടാക്കി പിന്നെ അതു് അനുഭവയോഗ്യമാക്കിത്തീർക്കുന്നു.) അല്ലയോ സത്യസ്വരൂപരേ, ജലമുൾപ്പെട്ട ഹവിസ്സോടുകൂടിയ യജ്ഞത്തിന്നിടയിൽ നിങ്ങൾക്കു് തരാനുള്ള ഹവിസ്സോടുകൂടി ശുദ്ധനായ യജമാനൻ, വനവൃക്ഷമധ്യത്തിൽ ഒളിഞ്ഞു് കാത്തിരിക്കുന്ന കള്ളനെന്നപോലെ, അത്യുണർവ്വോടും ശ്രദ്ധയോടും കൂടി യജിക്കുന്നു, പൂജിക്കുന്നു. (ഏകാഗ്രമായ ജാഗരൂകത ബോധിപ്പിക്കാനാണു് കള്ളനോടു് ഉപമിച്ചിരിക്കുന്നതു്).

4 യുവംഹ ഘമ്മം മധുമന്തമത്രയേ

പോനക്ഷോദോ വൃണീതമേഷേ

തദ്വാംനരാവശ്വിനാപശ്വഇഷ്ടീ

രത്ഥ്യേവചക്രാപ്രതിയന്തിമധ്വഃ

അന്വയം:–

(ഹേ അശ്വിനൌ,)

| | |
|---|---|
| യുവം മധു–മന്തം | — യുവാം പയോഘൃതരൂപാഭ്യാം മധുഭ്യാം യുക്തം |
| ഘമ്മം | — ദീപ്തം പ്രവർഗ്യം |
| ഏഷേ അത്രയേ | — സൌഖ്യമിച്ഛതേ, ഏതന്നാമ്നേ ഋഷയേ |
| ക്ഷോദഃ അപഃ ന | — ക്ഷോദ്യമാനാന്യുദകാനീവ |
| അവൃണീതം ഹ | — അവാരയതം ഖലു |

(ഔഷ്ണ്യം ശൈത്യസുഖം കൃതവന്തൌ,)

തൽ ഹേ നരൌ,

| | |
|---|---|
| അശ്വിനാ, | — തസ്മാൽ ഹേ നരാകാരാവശ്വിനൌ |
| വാം പശ്വഃ–ഇഷ്ടിഃ | — പശ്വസാദ്ധ്യോയാഗഃ യുവാഭ്യാം പ്രവത്തതേ |
| (തഥാ) മധ്വഃ (യുവാഭ്യാം) | — മധുസദൃശാസ്സോമരസാ അപി |
| രഥ്യാ–ഇവ ചക്രാ | — രഥസംബന്ധീനി ചക്രാണീവ |
| പ്രതി യന്തി | — അഭിഗച്ഛന്തി |

അത്ഥം–അല്ലയോ അശ്വികളേ, നിങ്ങരം ഹോമിച്ച പാലും നെയ്യും ചേൻ മാധുര്യമാൎന്ന, പ്രകാശിയ്ക്കുന്ന ഹോമാഗ്നിയെ കൊണ്ടുനടന്ന അത്രി എന്ന മഹർഷിയെ രാക്ഷസന്മാർപൊള്ളിച്ചപ്പോരം, സുഖമിച്ഛിച്ച്, പ്രാത്ഥിച്ച അദ്ദേഹത്തിന്ന് തള്ളിവരുന്ന വെള്ളംകൊണ്ടെന്നപോലെ ചൂടകററിയല്ലൊ. ഉഷ്ണത്തെ തണുപ്പാക്കിമാററി. അതുകൊണ്ട് നരരൂപരായ അശ്വികളേ, നിങ്ങരംക്കായി പശു, (വിനെക്കൊണ്ട്

സാധ്യമായ) യാഗം നടക്കുന്നു. തേനൊത്ത സോമനീരുകൾ തേരിന്റെ ചക്രംപോലെ നിങ്ങളുടെ നേരെ ഒഴുകി വരുന്നു. (ഹോമാഗ്നിയോടുകൂടി നടക്കുന്ന അത്രിമഹർഷിയെ രാക്ഷസന്മാർ ചുട്ടററ തീയ്യിലിട്ടു. അദ്ദേഹം അശ്വികളെ സ്തുതിച്ചു. അവർ തുഷ്ടരായി കയ്യിലേന്തിയ ഹോമാഗ്നിയെ വെള്ളംപോലെ തണുപ്പിച്ച് ആ തീച്ചൂടിൽനിന്ന് രക്ഷിച്ച കഥയാണ് ഇവിടെ സൂചിപ്പിയ്ക്കുന്നതു്.)

5 ആവാംദാനായവവൃതീയദസ്രാ
ഗോരോഹേണതൌഗ്ര്യോനജിവ്രിഃ
അപഃ ക്ഷോണീസചതേമാഹിനാവാം
ജൂർണ്ണോവാമക്ഷുരംഹസോയജത്രാ വ. 23

അന്വയം:—

| | |
|---|---|
| ഹേ ദസ്രാ | — ദർശനീയാവശ്വിനൌ |
| വാം ദാനായ | — യുവയോഃ അസ്മദഭിമതായ |
| ഗോഃ ഓഹേന | — സ്തുതിരൂപായാവാചഃ വഹനേന |
| ആ വവൃതീയ | — യാഗദേശമാവർത്തയാമി |
| തൌഗ്ര്യഃ ന ജിവ്രിഃ | — തുഗ്രാഖ്യസ്യരാജ്ഞഃ പുത്രോഭുജ്യുരിവജീർണ്ണഃ (ആവർത്തയാമി) |
| (കിംച) അപഃ ക്ഷോണീ | — അപഃ അന്തരിക്ഷനാമ, ക്ഷോണീപൃഥിവീ, ദ്യാവാപൃഥിവ്യാവപി |
| വാം മാഹിനാ | — യുവയോർമ്മാഹാത്മ്യേന, പ്രസാദേന |
| സചതേ | — സേവതേ |
| (കിംച) ഹേ യജത്രാ വാം | — യഷ്ടവ്യൌ, യുവയോസ്സംബന്ധീ |
| ജൂർണ്ണിഃ | — ജരയാജീർണ്ണാംഗസ്സൻ അയമൃഷിഃ |
| അംഹസഃ | — ജരാലക്ഷണാത് പാപാത് പ്രമുച്യ |
| അക്ഷുഃ | — ചിരകാലവ്യാപ്തഃ, ദീർഘജീവീ ഭൂയാത് |

അത്ഥം—അല്ലയോ ദശ്നീയരായ അശ്വികളേ, നിങ്ങളുടെ അഭീഷ്ടദാനത്തിന്നായി സ്തുതിരൂപകളായ വാക്കുകളുച്ചരിച്ചുകൊണ്ടു് തുഗ്രന്റെ പുത്രനായ ഭുജ്യു എന്നപോലെ ജീണ്ണിച്ചവനായി, അഭയാന്തരമില്ലാതെ അവശനായി, നിങ്ങളെ ഞാൻ വരുത്തുന്നു ദ്യാവാപൃഥിവികളുംകൂടി നിങ്ങളുടെ മാഹാത്മ്യം, പ്രസാദംകൊണ്ടാണല്ലൊ പ്രവത്തിക്കുന്നതു്. അല്ലയോ യാജ്യന്മാരേ, നിങ്ങളെസ്സംബന്ധിച്ചവനും ജരാബാധിതനുമായ ഈ ഋഷി (ഞാൻ) ഈ ജരാബാധാരൂപമായ പാപത്തിൽ നിന്നു് മുക്തനായി ദീഘകാലജീവിയായിത്തീരട്ടെ (തുഗ്രപുത്രൻ ഭുജ്യു സമുദ്രത്തിൽ മുങ്ങിയതും അശ്വികൾ രക്ഷിച്ചതുമായ കഥ മുമ്പു് വന്നിട്ടുണ്ടു്)

6 നിയദ്യുവേഥേനിയുതസ്സുദാനൂ
ഉപസ്വധാഭിസ്സൃജഥഃപുരംധിം
പ്രേഷദ്വേഷദ്വാതോനസൂരി
രാമഹേദദേസുവ്രതോനവാജം

അന്വയം —

| | |
|---|---|
| ഹേ സു–ദാനൂ, | — ശോഭനദാനാവശ്വിനൌ |
| യൽ നി–യുതഃ നി യുവേഥേ | — യദാ അശ്വാൻ നിയോജയഥഃ (താഭിരസ്മദ്യജ്ഞാഗമനായ) |
| (തദാ) സ്വധാഭിഃ | — അന്നൈഃ |
| പുരം–ധിം ഉപ സൃജഥഃ | — ബഹൂനാം ധാത്രീം, ഭൂമിം ഉപസൃഷ്ടാം കുരുഥഃ |
| (ഏവം ച സതി) സൂരിഃ | — സ്തോതായം യജമാനഃ |
| വാതഃ ന | — വായുരിവക്ഷിപ്രം യുവാം |
| പ്രേഷൽ, വേഷൽ | — തപ്പയതു വ്യാപ്നോതു |
| (അനന്തരം) സു–വ്രതഃ ന | — അതിപ്രശസ്തകമ്മവാനിവ |
| മഹേ വാജം ആ ദദേ | — മഹതായ യജമാനഃ അന്നം സ്വീകരോതി |

അർത്ഥം—അല്ലയോ ശോഭനേദാനന്മാരേ, എപ്പോഴം നിങ്ങൾ ഞങ്ങളുടെ യാഗത്തിന്ന് വരുവാനായി കതിരകളെ തേരിൽ പൂട്ടുന്നുവോ, അപ്പോഴം ഏവക്കം മാതാവായ ഭൂമിയിൽ അന്ന ങ്ങൾ ഉണ്ടാകുന്നു. അപ്രകാരമിരിയ്ക്കെ വിദ്വാനായ യജമാനൻ വായുപോലെ വേഗത്തോടുകൂടി നിങ്ങളെ തൃപ്തിപ്പെടുത്തട്ടെ, അണയട്ടെ പിന്നെ പ്രശസ്ത കമ്മാവെന്നപോലെ (തന്റെ കമ്മത്തിന്റെ ഫലമായ) അന്നം മഹത്വത്തിന്നായി (വീണ്ടും ദാനത്തിന്നും കമ്മത്തിന്നും വേണ്ടി) യജമാനൻ സ്വീകരിക്കുന്നു. (തന്റെ കമ്മഫലമായ പുഷ്ടി ഭോഗത്തിന്നുവേണ്ടിയല്ല, വീണ്ടും സല്ക്കമ്മങ്ങൾക്കാണ് ഉപയുക്തമാക്കുന്നത് )

7 വയം ചിദ്ധിവാം ജരിതാരസ്സത്യാ
വിപന്യാമഹേവിപണിർഹിതാവാൻ
അധാചിദ്ധിഷ്മാശ്വിനാവനിന്ദ്യാ
പാഥോഹിഷ്മാവൃഷണാവന്തിദേവം

അന്വയം:—

| | |
|---|---|
| വയം ചിൽ ഹി വാം | |
| ജരിതാരഃ | — യുവയോഃ സ്തോതാരഃ |
| സത്യാഃ വിപന്യാമഹേ | — സത്യഫലാസ്സന്തഃ വിവിധം സ്തുമഃ |
| പണിഃ | — വണിക്, ലുബ്ധകഃ, അയഷ്ടാ |
| ഹിത–വാൻ വി | — നിയതധനഃ, ധനാഢ്യോപി വിയുജ്യതാം |
| അധ ചിൽ ഹി സ്മ | — അപിചഖലു |
| ഹേ അശ്വിനൌ, | |
| അനിന്ദ്യാ | — പ്രശസ്യൌ |
| വൃഷണൌ | — കാമാനാം വഷിതാരൌ യുവാം |
| അന്തി–ദേവം | — ദേവാനാമന്തികേ |
| പാഥഃ ഹി സ്മ | — സോമം പിബഥഃ ഏവ |

അത്ഥം—ഞങ്ങളും നിങ്ങളുടെ സ്തോതാക്കളാകുന്നു. ഉറപ്പായ ഫലത്തോടു് (പ്രതീക്ഷയോടു്) കൂടിയവരായി നിങ്ങളെ പല വിധം സ്തുതിക്കുന്നു. യാഗമനുഷ്ഠിക്കാത്ത പിശുക്കൻ ധനാഢ്യനെങ്കിലും അകററപ്പെടട്ടെ. അല്ലയോ അശ്വികളേ, പ്രശംസനീയരേ, കാമവർഷിതാക്കളായ നിങ്ങരം ദേവന്മാരുടെ അടുക്കൽ സോമം തീച്ച്യായും പാനം ചെയ്യുന്നു.

8 യുവാം ചിദ്ധിഷ്ഠാശ്വിനാവനുദ്യൂൻ
വിരുദ്രസ്യപ്രസ്രവണസ്യസാതൌ
അഗസ്ത്യോനരാംനൃഷുപ്രശസ്തഃ
കാരാധുനീവചിതയൽസഹസ്രൈഃ

അന്വയം:—

ഹേ അശ്വിനൌ, യുവാം
ചിൽ ഹി സ്ഥ — യുവാമേവഖലു
അനു ദ്യൂൻ — പ്രതിദിനം
വി—രുദ്രസ്യ — വിശിഷ്ടോഷ്ണരൂപ ദുഃഖദ്രാവണസ്യ
പ്ര- സ്രവണസ്യ — വൃഷ്ട്യുദകസംസ്ത്യായസ്യ
സാതൌ — ലാഭേനിമിത്തഭൂതേ സതി
നരാം നൃഷു — കമ്മനിവ്വാഹകാനാം നേതൄണാം മദ്ധ്യേമനുഷ്യേഷു
പ്ര-ശസ്തഃ അഗസ്ത്യഃ — പ്രശസ്യതരഃ സഃ ഋഷിഃ
സഹസ്രൈഃ — അപരിമിതൈസ്തോത്രൈഃ
കാരാധുനീ—ഇവ — കാരാശബ്ദഃ, തസ്യധുനയിതാ ഉൽപാദയിതാ ശങ്ഖാദിരിവ
ചിതയൽ — ചേതയതി, സ്തുത്യാപ്രബോധയതി

അത്ഥം—അല്ലയോ അശ്വികളേ, ദിവസംതോറും ഉഷ്ണമാകുന്ന ദുഃഖത്തെ അകററിക്കൊണ്ടു് മഴവെള്ളത്തിന്റെ മികവുണ്ടാവുക കാരണമായി, കമ്മനിവ്വാഹകരായ മനുഷ്യരുടെ

ഇടയിൽ മനുഷ്യശ്രേഷ്ഠനായ അഗസ്ത്യമഹർഷി കണക്കററ സ്തുതികളാൽ ശംഖു മുതലായ മംഗളശബ്ദോല്പാദക സാധനം പോലെ നിങ്ങളെത്തന്നെയാണല്ലൊ ഉണർത്തുന്നതു്.

9 പ്രയദ്വഹേഥേമഹിനാരഥസ്യ
പ്രസ്യന്ദ്രായാഥോമനുഷോനഹോതാ
ധത്തംസൂരിഭ്യഉതവാസ്വശ്വ്യം
നാസത്യാരയിഷാചഃസ്യാമ

അന്വയം:—

(ഹേ അശ്വിനൌ, യുവാം)

| | |
|---|---|
| രഥസ്യ | — ഗമനസാധനസ്യ |
| മഹിനാ | — മഹത്വേന |
| യൽ പ്ര വഹേഥേ | — യസ്മാൽ യജ്ഞം ധാരയഥഃ |
| ഹേ സ്യന്ദ്രാ, | — സ്യന്ദനശീലൌ, യുവാം |
| മനുഷഃ ഹോതാ ന | |
| പ്ര യാഥഃ | — യജമാനസ്യഹോതാ ഇവ പ്രഗച്ഛഥഃ |

(യജ്ഞാരംഭേ സ്വസ്ഥാനമാഗച്ഛഥഃ, യജ്ഞസമാപ്തൌപുനർഗ്ഗച്ഛഥഃ)

(ആഗമനസമയേ) സൂരി—

| | |
|---|---|
| ഭ്യഃ ധത്തം | — സ്തോതൃഭ്യഃ ഫലംധാരയതം |
| ഉത വാ സു-അശ്വ്യം | — ശോഭനാശ്വസമൂഹം ച (ധത്തം) |
| ഹേ നാസത്യാ, | — സത്യശീലൌ, ത്വദനുഗ്രഹാൽ |
| രയി-സാചഃ സ്യാമ | — ധനസമവായിനഃ ഭവേമ |

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങളുടെ യാത്രാസാധനത്തിന്റെ (തേരിന്റെ) മഹത്വം കൊണ്ടു്, യജ്ഞം ധരിക്കുന്ന നിങ്ങൾ അല്ലയോ സഞ്ചാരശീലന്മാരേ, യജമാനന്റെ കർമ്മത്തിന്റെ ആരംഭത്തിൽ എത്തിച്ചേർന്നു്, കർമ്മസമാപ്തിയിൽ മടങ്ങിപ്പോകുന്ന ഹോതാവെന്നപോലെ നിങ്ങളും യാഗ

ത്തിന്ന് വന്നുചേരുന്നു. വരുന്ന സമയത്തു് സ്തോതാക്കാംക്ക് അഭീഷ്ടഫലം കയ്യിലേന്തിയാലും. നല്ല കതിരക്കൂട്ടത്തെയും തന്നരുളിയാലും. അല്ലയോ സത്യശീലരേ, നിങ്ങളുടെ അനു ഗ്രഹത്താൽ ഞങ്ങരം ധനസമേതന്മാരായി ഭവിച്ചാവൂ.

10 തംവാം രഥം വയമദ്യാഹ്വേമ
സ്തോമൈരശ്വിനാസുവിതായനവ്യം
അരിഷ്ടനേമിം പരിദ്യാമിയാനം
വിദ്യാമേഷം വൃജനം ജീരദാനം (വ. 24)

അന്വയം:—

| | | |
|---|---|---|
| ഹേ അശ്വിനാ, വാം | — | അശ്വിനൌ, യുവയോ സ്സംബന്ധി ശീഘ്രഗമനേന സ്തുത്യം |
| നവ്യം, അരിഷ്ട—നേമിം | — | നൂതനം, അഹിംസിത ചക്രവലയം |
| ദ്യാം പരി ഇയാനം | — | ദ്യുലോകസ്യ പരിതോഗന്താരം |
| തം രഥം വയം അദ്യ | — | അഗസ്ത്യാഃ അസ്മിൻ ദിവസേ |
| സ്തോമൈഃ സുവിതായ | — | സ്തോത്രൈഃ സുഖപ്രാപ്തയേ |
| ഹ്വേമ | — | ആഹ്വയേമ |
| ഇഷം വൃജനം ജീര—ദാനം വിദ്യാമ | — | അന്നം ബലം ജയശീലം വയം ലഭേമഹി |

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങളുടെ വേഗവത്തും സ്തുത്യവും നൂതനവും കേടേല്ക്കാത്ത ചക്രവലയങ്ങളോടുകൂടി യതും ദ്യുലോകത്തിലെങ്ങും ഗമിക്കുന്നതുമായ തേരിനെ അഗ സ്ത്യരായ ഞങ്ങരം ഇന്നദിവസം സ്തോത്രങ്ങളാൽ സുഖാഗമന ത്തിന്നായി വിളിച്ചാവൂ. അന്നവും ബലവും ജയശീലവും ഞങ്ങരം നേടാവൂ.

വർഗ്ഗം—25—26

1 കദ്ധപ്രേഷ്ഠാവിഷാം രയീണാ

മധ്വര്യന്തായദുന്നിനീഥോ അപാം

അയംവാംയജ്ഞോ അകൃതപ്രശസ്തിം

വസുധിതീഅവിതാരാജനാനാം

അന്വയം:—

(ഹേ അശ്വിനൌ,)

| | |
|---|---|
| പ്രേഷ്ഠൌ | — പ്രിയതമൌ യുവാം |
| കൽ ഉ ഇഷാം രയീണാം | — കദാ ഇഷ്യമാണാനാമന്നാനാം ധനാനാം ച (കർമ്മണിഷഷ്ഠ്യൌ) |
| ഉൽ—നിനീഥഃ? | — ഊർധ്വം പ്രാപയഥഃ? |
| അധ്വര്യന്താ | — അധ്വരം പാരയിതുമിച്ഛന്തൌ യുവാം |
| അപാം | — വൃഷ്ട്യുദകാനാം (വൃഷ്ട്യുദകാനി ഉന്നിനീഥഃ, ഉൽകൃഷ്ടമധഃ പ്രാപയഥഃ ഇതി) |
| യൽ (തൽ കദാ?) | |
| അയം യജ്ഞഃ | — അസ്മാഭിരനുഷ്ഠീയമാനഃ |
| വാം പ്ര—ശസ്തിം അകൃത | — യുവയോരേവപ്രശംസാം, സ്തുതിം കരോതി |
| (യസ്മാദേവം തസ്മാൽ) | |
| ഹേ വസു—ധിതീ, | — വസുനഃ ധനസ്യ ധാരയിതാരൌ, |
| (തഥാ) ഹേ ജനാനാം | |
| അവിതാരാ, | — ദാതാരൌ, യുവാം കദാ അന്നാനാം ധനാനാം ച ദാതാരൌ ഭവഥഃ? |

അർത്ഥം:—അല്ലയോ അശ്വികളേ, ഏറ്റവും പ്രിയമുററ നിങ്ങാം ഇച്ഛയ്ക്കൊത്ത അന്നങ്ങളും ധനങ്ങളും എപ്പോഴാണ് ഉദ്ധരിച്ചെത്തിയ്ക്കുക? യാഗാന്തത്തെത്താനിച്ഛിയ്ക്കുന്ന നിങ്ങ ൾ

എപ്പോഴാണ് മഴവെള്ളങ്ങൾ താഴെ എത്തിയ്ക്കുക? (മഴപെയ്തിട്ടു വേണമല്ലൊ സസ്യവൃദ്ധിയും ധനപുഷ്ടിയുമുണ്ടാവാൻ.) ഞങ്ങളനുഷ്ഠിയ്ക്കുന്ന ഈ യജ്ഞം നിങ്ങളെത്തന്നെ കുറിച്ചു സ്തുതിചെയ്യുന്നു. അതിനാൽ ധനധാതാക്കളും ജനങ്ങൾക്ക് ധനദാതാക്കളുമായ നിങ്ങൾ എപ്പോഴാണ് അന്നധനങ്ങൾ നല്കുന്നത്.?

2 ആവാമശ്വാസശ്ശുചയഃ പയസ്പാ

വാതരംഹസോദിവ്യാസോ അത്യാഃ

മനോജുവോവൃഷണോവീതപൃഷ്ഠാ

ഏഹസ്വരാജോ അശ്വിനാവഹന്തു

അന്വയം:-

ഹേ അശ്വിനാ ശുചയഃ — ശോഭനാശ്വയുക്തൌ, ദീപ്താഃ
പയഃ—പാഃ — വൃഷ്ട്യുദകസ്യ പാതാരഃ
വാത—രംഹസഃ — വായുവേഗാഃ
ദിവ്യാസഃ *അത്യാഃ* — *ദിവിഭവാഃ അതനശീലാഃ*
മനഃ—ജുവഃ, വൃഷണഃ, — മനോജവാഃ, വർഷകാഃ, യുവാനഃ
വീത—പൃഷ്ഠാഃ — കാന്തപൃഷ്ഠാഃ, വപുഷ്മന്തഃ
സ്വ—രാജഃ — സ്വയമേവരാജമാനാഃ
അശ്വാസഃ — യുഷ്മദീയാ അശ്വാഃ
വാം ആ ഇഹ ആ വഹന്തു — യുഷ്മാൻ അസ്മിൻ യജ്ഞേ ആനയന്തു

അർത്ഥം—വിളങ്ങുന്നവയും മഴവെള്ളം കുടിയ്ക്കുന്നവയും വായുവിന്നൊത്ത വേഗമുള്ളവയും ദ്യോവിൽ പിറന്നവയും ഗമനശീലങ്ങളും മനസ്സിൻെറ വേഗമുള്ളവയും യുവപ്രായങ്ങളും ഒത്ത മെയ്യാർന്നവയും സ്വയം ശോഭിയ്ക്കുന്നവയുമായ നിങ്ങളുടെ കുതിരകൾ നിങ്ങളെ ഈ യജ്ഞത്തിലേയ്ക്കാനയിയ്ക്കട്ടെ.

3 ആവാംരഥോവനിർന്നപ്രവത്വാ

സൃപ്രവന്ധുരസ്സുവിതായഗമ്യാഃ

വൃഷ്ണസ്ഥാതാരാമനസോജവീയാ

നഹംപൂർവ്വോയജതോധിഷ്ണ്യായഃ

അന്വയം:—

| | |
|---|---|
| ഹേ ധിഷ്ണ്യാ, | — ധിഷ്ണ്യൗ, ഉന്നതസ്ഥാനാൎഹൗ, |
| സ്ഥാതാരാ | — സ്വരഥാധിഷ്ഠാതാരൌ |
| വാം യഃ രഥഃ | — യുവയോഃ യോരഥോസ്തി |
| അവനിഃ ന പ്രവത്വാൻ | — ഭൂമിരിവ അത്യന്ത വിസ്താരവാൻ |
| സ്പ്ര–വന്ധുരഃ | — വിസ്തീൎണ്ണ പുരോഭാഗഃ |
| വൃഷ്ണഃ | — വൎഷകസ്യാശ്വസ്യ |
| മനസഃ ജവീയാൻ | — മനസോപിവേഗവാൻ |
| അഹം–പൂൎവ്വഃ | — അഹങ്കാരപൂൎവ്വഃ |
| യജതഃ സുവിതായ | — യഷ്ടവ്യഃ സരഥഃ ശോഭനഫലായ |
| ആ ഗമ്മ്യാഃ | — അസ്മദ്യജ്ഞമാഗച്ഛതു |

അൎത്ഥം—അല്ലയോ ഉന്നത സ്ഥാനാൎഹരേ, രഥാരൂഢരേ, നിങ്ങളുടെ യാതൊരു രഥമുണ്ടോ അതു് ഭൂമിപോലെ പരന്ന മുൻഭാഗത്തോടുകൂടിയതാകുന്നു. പൂട്ടിയ ചെറുപ്പമായ കുതിരയുടെ മനസ്സിനേക്കാളും വേഗമുററതും, 'ഞാൻ മുമ്പ് ഞാൻ മുമ്പ്' എന്ന ഊററമുററതും, പൂജനീയവുമായ ആ രഥം ശോഭനഫലത്തിന്നായി ഈ യജ്ഞത്തിൽ വന്നുചേരട്ടെ

4 ഇഹേഹജാതാസമവാവശീതാ

മരേപസാതന്വാ ॥ നാമഭിസ്വൈഃ

ജിഷ്ണുൎവ്വാമന്യസ്സുമഖസ്യസൂരി

ൎദ്ദിവോഅന്യസ്സുഭഗഃപുത്രഊഹേ

അന്വയം:—

(ഹേ അശ്വിനൌ)

| | |
|---|---|
| ഇഹ–ഇഹ ജാതാ | — മദ്ധ്യമോത്തമസ്ഥാനയോഃ ചന്ദ്രസൂൎയ്യരൂപേണോല്പന്നൌ യുവാം |
| സം അവാവശീതാം | — സഹസ്തുയേതേ |

| | |
|---|---|
| അരേപസാ | — ഗുരു (അഥവ്വണസ്യ) ശിരശ്ഛേദനാദപ്യപാപൌ |
| തന്വാ | — ശരീരസൌന്ദര്യേണ നിമിത്തഭൂതേന |
| സൈപ്ടഃ നാമ–ഭിഃ | — നാസത്യാവിത്യാദിനാമഭിഃ (സംസ്തൂയേഥേ,) |
| (കിംച) വാം | — യുവയോഃ |
| അന്യഃ | — ഏകഃ മധ്യമസ്യാന്തരിക്ഷസ്യ പുത്രസ്ഥാനീയസ്സോമഃ |
| ജിഷ്ണുഃ | — ജയശീലഃ |
| സു–മഖസ്യ സൂരിഃ | — ശോഭനേയജ്ഞസ്യ പ്രേരയിതാസൻ |
| ഊഹേ | — വഹതി, വിശ്വം, ജഗദ്ധാരയതി |

(ചന്ദ്രാത്മനസ്തസ്യോദയേസതിഹി ഓഷധിവനസ്പത്യാദയോ വദ്ധന്തേ)

| | |
|---|---|
| അന്യഃ ദിവഃ പുത്രഃ | — അപരഃ ഉത്തമസ്ഥാനഃ പുത്ര സ്ഥാനീയ ആദിത്യഃ |
| സു–ഭഗഃ | — ശോഭനരശ്മിരൂപഃ (ഊഹേ) |

(കൃത്സ്നമേവം പൃഥക്ജഗന്നിവ്വാഹകൌ മഹാനഭാവൌ യുവാം സഹസ്തൂയേഥേ)

അത്ഥം—അല്ലയോ അശ്വികളേ, മധ്യമോത്തമസ്ഥാനങ്ങളിൽ, അന്തരിക്ഷമധ്യത്തിലും സ്വഗ്ഗത്തിലും സൂര്യചന്ദ്രരൂപങ്ങളിൽ ഉൽപന്നരായ നിങ്ങരം വീണ്ടും വീണ്ടും സ്തുതിക്കപ്പെടുന്നു. ഗുരുവായ അഥവ്വാവിൻെറ ശിരസ്സ് വെട്ടിയവരായിട്ടും പാപം പററാത്ത നിങ്ങരം, ശരീരസൌന്ദര്യം കാരണമായി (മന്ത്രോപദേശസിദ്ധിക്കവേണ്ടി അഥവ്വാവിൻെറ മനുഷ്യശിരസ്സ് വെട്ടിവെച്ച് കുതിരത്തല പകരം വെച്ച്, ഇന്ദ്രനാൽ ആ തല വെട്ടപ്പെട്ടപ്പോരം, വീണ്ടും മനുഷ്യശിരസ്സ വെച്ച കഥ ഓമ്മിയ്ക്കുക.) നാസത്യന്മാർ (അസത്യരഹിതർ, സത്യശീലർ,) മുതലായ മഹനീയ നാമങ്ങളാൽ സ്തുതിയ്ക്കപ്പെടുന്നു. നിങ്ങളിൽ ഏകൻ മധ്യമമായ അന്തരിക്ഷത്തിൻെറ പുത്രനായി, ജയശീലനായി, ശോഭനേയജ്ഞത്തിൻെറ (സല്ക്കമ്മത്തിൻെറ) പ്രേരകനായി സവ്വജഗത്തും വഹിക്കുന്നു. (ചന്ദ്രാത്മാവായി ഉദിക്കുമ്പോഴാണല്ലൊ സസ്യവൃക്ഷാദികരം വദ്ധിക്കുന്നത്). അപരൻ ഉത്ത

മസ്ഥാനനായി, സ്വർഗ്ഗപുത്രനായി ശോഭനാരശ്മികളാകുന്ന ധന ത്തോടുകൂടിയവനായി ജഗത്തു ധരിക്കുന്നു. ഇപ്രകാരം മഹാന്മ ാവന്മാരായ നിങ്ങൾ ചന്ദ്രസൂര്യരൂപരായി സ്തുതിക്കപ്പെടുന്നു (അശ്വികൾ തന്നെയാണ് സൂര്യചന്ദ്രന്മാരെന്നും, സൂര്യനും ച ന്ദ്രനുമൊന്നാണെന്നും അങ്ങിനെ തോന്നപ്പെടുന്ന നാനാത്വം ഏ കമാണെന്നും വരുന്നു.)

5 പ്രവാംനിചേരുഃ കകുഹോവശാം അനു
പിശംഗരൂപഃസദനാനിഗമ്യാഃ
ഹരീഅന്യസ്യപീപയന്തവാജൈ
ർമ്മഥ്രാരജാംസ്യശ്വിനാവിഘോഷൈഃ വ. 25

അന്വയം:—

| | |
|---|---|
| ഹേ അശ്വിനാ, വാം | — അശ്വിനൗ, യുവയോർമ്മധ്യേ ഏകസ്യ |
| കകുഹഃ | — ശ്രേഷ്ഠഃ |
| പിശംഗ–രൂപഃ | — ഹിരണ്യരൂപഃ രഥഃ |
| നി–ചേരുഃ | — നിചൈരുച്ചൈശ്ചരൻ സ്വസ്ഥാ നാദ്ദേവയജനമുഖം ഗച്ഛൻ |
| വശാൻ അനു | — കാമാനനുലക്ഷ്യ, യഥാകാമം (അസ്മദ്യജ്ഞാഗമനേച്ഛയാ) |
| സദനാനി പ്ര ഗമ്യാഃ | — യജ്ഞഗൃഹാണി പ്രകർഷേണ ഗച്ഛതു |
| അന്യസ്യ ഹരീ | — യുവയോരന്യതമസ്യാശ്വൗ |
| രജാംസി | — ലോകാഃ, ജനാഃ, യജമാനരൂപാഃ |
| മഥ്രാ | — പ്രമഥനേന, ആലോഡനേന നിഷ്പാദിതൈഃ |
| വാജൈഃ | — ആമിക്ഷാദിരൂപൈരന്നൈഃ |
| ഘോഷൈഃ | — സ്തുതിഭിഃ, ആഹ്വാനൈശ്ച |
| വി പീപയന്ത | — വിശേഷേണ ആപ്യായയന്തി |

അൎത്ഥം—അല്പയോ അശ്വികളേ, നിങ്ങളിൽ ഏകന്റെ ശ്രേഷ്ഠവും സ്വൎണ്ണവൎണ്ണവുമായ തേർ സ്വസ്ഥാനത്തുനിന്നു (യാഗദേശത്തേയ്ക്കു നിമ്നോന്നത പ്രദേശങ്ങളിലൂടെ ചരിച്ചുകൊണ്ടു) കാമാനുകൂലം യാഗശാലകളിൽ വേണ്ടപോലെ എത്തട്ടെ. അപരന്റെ (സൂര്യാത്മാവിന്റെ) കതിരുകളെ, യജമാനന്മാർ കടഞ്ഞും ഇളക്കിയും ഉണ്ടാക്കിയ ഉറതൈരൊത്ത അന്നങ്ങളാലും (ഹവിസ്സുകളാൽ) സ്തുതികളെക്കൊണ്ടും വിളികളെക്കൊണ്ടും വേണ്ടപോലെ വൎദ്ധിപ്പിയ്ക്കുന്നു, ഉത്സാഹിപ്പിയ്ക്കുന്നു, പോഷിപ്പിയ്ക്കുന്നു.

6 പ്രവാംശരദ്വാന്വൃഷഭോനനിഷ്ഷാട്
പൂൎവ്വീരിഷശ്ചരതിമധ്വ ഇഷ്ണൻ
ഏവൈരന്യസ്യപീപയന്തവാജൈ
ൎവ്വേഷന്തീരുൎദ്ധ്വാനദ്യോന ആഗുഃ

അന്വയം:—

(ഹേ അശ്വിനൌ,) വാം— യുവയോരേകഃ മധ്യമസ്ഥാനശ്ചന്ദ്രഃ

| | |
|---|---|
| ശരൽ—വാൻ | — ശരൽകാലവാൻ, തസ്മിൻ ഋതൌഹിചന്ദ്രഃ പ്രസന്നഃ |
| വൃഷഭഃ ന നിഷ്ഷാട് | — വൎഷിതാ ഇന്ദ്രഃ യഥാ ശത്രൂണാം നിസ്സാരയിതാസൻ |
| പൂൎവ്വീഃ ഇഷഃ | — ബഹൂനി അന്നാനി സസ്യാദീനി |
| മധ്വഃ ഇഷ്ണൻ | — മധുസദൃശസ്യ ഹവിഷഃ (കൎമ്മണിഷഷ്ഠീ) ഹവിരിച്ഛൻ |
| പ്ര ചരതി | — പ്രകൎഷേണ ഗച്ഛതി |
| (തഥാ) അന്യസ്യ | — ഉത്തമസ്ഥാനസ്യാദിത്യസ്യ |
| ഏവൈഃ | — ഗമനൈൎന്നിമിത്തഭൂതൈഃ |
| (യജമാനാ ഹവിൎഭിഃ) | |
| വാജൈഃ പീപയന്ത | — അന്നൈഃ ആപ്യായയന്തി |
| (തുഷ്ടേനതേന പ്രേരിതാഃ) | |
| വേഷന്തീഃ | — വ്യാപയന്തീഃ |
| ഉൎദ്ധ്വാഃ | — ഉന്നതാഃ, ഉത്തീരാഃ |

| | |
|---|---|
| നദ്യഃ (ന) | — നദനശീലായഥാ |
| നഃ ആ അഗ്മഃ | — അസ്മദർത്ഥമാഗച്ഛന്തി |

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങളിൽ ഏകൻ, അന്തരിക്ഷമധ്യമസ്ഥനായ ചന്ദ്രൻ, ശരൽകാലപ്രധാനൻ, ആ കാലത്തു് പ്രസന്നനും സമൃദ്ധനും, ആകുന്നു. വർഷിതാവായ ഇന്ദ്രനെന്നപോലെ ശത്രുക്കളെ കീഴടക്കുന്നവനായി, പൂന്തേനൊത്ത അന്നം (ഹവിസ്സ്) ഇച്ഛിക്കുന്നവനായി, വേണ്ട പോലെ ചരിക്കുന്നു. സ്വർഗ്ഗത്തിൽ ഉത്തമസ്ഥാനത്തു് വർത്തിക്കുന്ന അന്യനെ ആദിത്യനെ, അവിടത്തെ ഉദയാസ്തമയങ്ങളായ ഗമനാഗമനങ്ങളെ മാനിച്ച്, യജമാനന്മാർ ഹവിസ്സുകളാൽ നന്നായി വർദ്ധിപ്പിക്കുന്നു. സന്തുഷ്ടനായ അവിടുന്ന് പ്രേരിപ്പിച്ച്, പരന്നനിറഞ്ഞ തീരങ്ങൾ കവിഞ്ഞൊഴുകുന്ന നദികൾ പോലെ അവിടത്തെ രശ്മികൾ നമുക്കുവേണ്ടി വന്നുചേരുന്നു.

7 അസർജ്ജിവാംസ്ഥവിരാവേധസാഗീ

ർബ്ബാള്ഹേ അശ്വിനാത്രേധാക്ഷരന്തീ

ഉപസ്തുതാവവതം നാധമാനം

യാമന്നയാമഞ്ഛൃണുതം ഹവംമേ

അന്വയം:—

| | |
|---|---|
| ഹേ വേധസാ, അശ്വിനാ | — വിധാതാരാവശ്വിനൌ |
| സ്ഥവിരാ | — അത്യന്തം സ്ഥിരാ, നിത്യാ വേദമയീ |
| ത്രേധാ ക്ഷരന്തീ | — മന്ത്രാദിഭേദേനത്രിപ്രകാരം ഗച്ഛന്തീ (ഋഗ്യജുസ്സാമഭേദേന പ്രവഹന്തീ) |
| വാം ബാള്ഹേ | — യുവയോഃ ദൃഢേ, സ്ഥൈര്യനിമിത്തഭൂതേ സതി |
| ഗീഃ അസർജ്ജി | — സ്തുതിരൂപാവാക്സൃജ്യതേ |
| (തഥാ) ഉപ-സ്തുതൌ | — സ്തുതൌ സന്തൌ യുവാം |

നാധമാനം അവതം — അഭിമതഫലം യാചമാനം
മാം രക്ഷതം
(കിംച) യാമൻ അയാമൻ— ഗമനേ അഗമനേ (ച)
മേ ഹവം ശ്രുണതം — ആഹ്വാനം ശ്രുണതം

അൎത്ഥം—അല്ലയോ വിധാതാക്കളായ അശ്വികളേ, നിത്യവും വേദമയവും മന്ത്രാദിഭേദംകൊണ്ടു മൂന്നു പ്രകാരങ്ങളിൽ (ഋഗ്യജുസ്സാമഭേദങ്ങളിൽ) ഒലിച്ചു വരുന്നതും, നിങ്ങൾക്കു ഐശ്വൎയ്യത്തിന്നു കാരണഭൂതവുമായ സ്തുതിവചനം ഇതാ ഉണ്ടാക്കപ്പെടുന്നു. നിങ്ങൾ ഉപാസിക്കപ്പെട്ടവരായി, അഭിമതഫലം യാചിക്കുന്ന എന്നെ രക്ഷിക്കണം. പിന്നെ പോക്കിലും വരവിലും (അസാന്നിധ്യത്തിലും സാന്നിധ്യത്തിലും) എന്റെ വിളി കേൾക്കണം.

8 ഉതസ്യാവാംരുശതോവപ്സസോഗീ
ൎസ്ത്രിബൎഹിഷിസദസിപിന്വതേനൄൻ
വൃഷാവാംമേഘോവൃഷണാപീപായ
ഗോൎന്നസേകേമനുഷോദശസ്യൻ

അന്വയം:—

(ഹേ അശ്വിനൌ,) ഉത
വാം രുശതഃ — അപിച യുവയോഃ ദീപ്തസ്യ
വപ്സസഃ — രൂപസ്യ (ഖ്യാപയിത്രീ)
സ്യാ ഗീഃ ത്രി-ബൎഹിഷി — സ്തുതിവാക് ത്രിധാത്വാസ്തീൎണ്ണേ ബൎഹിഷ്യേ
സദസി നൄൻ — യാഗസദനേ കൎമ്മനേതൄനസ്മാൻ
പിന്വതേ — ആപ്യായയതി
(കേന പ്രകാരേണ?)
ഹേ വൃഷണാ, — കാമാനാം വൎഷിതാരൌ,
വാം മേഘഃ — യുവയോസ്സംഭൃതഃ
സേക്താജലദഃ
വൃഷാ — വൎഷകസ്സൻ

| | |
|---|---|
| മനുഷഃ ശേസ്യൻ | — മനുഷ്യാൻ പ്രതി പ്രയച്ഛൻ |
| ഗോഃ ന സേകേ | — ശാന്താൻ സേകേ ഉദകസ്യേവ |
| പിപായ | — ആപ്യായയതി |

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങളുടെ പ്രകാശമാനമായ രൂപത്തെ പ്രശംസിയ്ക്കുന്ന ആ സ്തുതിവാക്ക്, തൃപ്തിയായി വിരിച്ച ദർഭ്ഭയിൽ ചേർന്ന യാഗശാലയിൽ കർമ്മനേതാക്കളായ ഞങ്ങളെ വർദ്ധിപ്പിയ്ക്കുന്നു. (ഏതുപ്രകാരം വർദ്ധിപ്പിയ്ക്കുന്നു?) അല്ലയോ കാമവർഷിതാക്കളേ, നിങ്ങളുടെ സ്വന്തമായ പെയ്ത്തുകിൽ, മഴപൊഴിച്ചുകൊണ്ട്, മനുഷ്യർക്ക് സസ്യാദികളെ കൊടുത്തുകൊണ്ട്, കെട്ടിനിർത്തിയാൽ നിറയുന്ന വെള്ളം പോലെ, വർദ്ധിപ്പിയ്ക്കുന്നു (ഞങ്ങളുടെ അഭീഷ്ടം വളർത്തുന്നു.)

9 യുവാം പൂഷേവാശ്വിനാ പുരന്ധി
രഗ്നിമുഷാം ന ജരതേ ഹവിഷ്മാൻ
ഹുവേ യദ്വാം വരിവസ്യാ ഗൃണാനോ
വിദ്യാമേഷം വൃജനം ജീരദാനം (വ. 25)

അന്വയം:—

| | |
|---|---|
| ഹേ അശ്വിനാ, യുവാം | — അശ്വിനൌ |
| പുരം-ധിഃ പൂഷാ—ഇവ | |
| ഹവിഷ്മാൻ | — ബഹുപ്രജ്ഞഃ പോഷക ഇവ, ഹവിര്യുക്തഃ |
| അഗ്നിം ഉഷാം ന | — അഗ്നിമുഷസം ച യഥാ തഥാ |
| ജരതേ | — സ്തൌതി |
| യത് വരിവസ്യാ | — യദാ വരിവസ്യയാ, പരിചര്യയാ യുക്തഃ |
| ഗൃണാനഃ ഹുവേ | — സ്തോതാ സ്തൌതി തദാ യജമാനഃ ജരതേ |
| ഇഷം വൃജനം ജീര-ദാനം വിദ്യാമ | — അന്നം ബലം ജയശീലം വയം ലഭേമഹി |

അൎത്ഥം—അല്പയോ അശ്വികളേ, ബഹുപ്രജ്ഞനം പൃഷാ വെന്നപോലെ ധാരാളം ഹവിസ്സോടുകൂടിയവനമായ യജമാനൻ അഗ്നിയെയും ഉഷസ്സിനെയുമെന്നപോലെ നിങ്ങളെ സ്തുതിയ്ക്കുന്നു. എപ്പോഠം പരിചര്യയോടുകൂടി, ആദരാചരണത്തോടുകൂടി, സ്തോതാവ് സ്തുതിയ്ക്കുന്നുവോ അപ്പോഠം യജമാനനം സ്തുതിയ്ക്കുന്നു. അന്നവും ബലവും ജയശീലവും ഞങ്ങഠം നേടാവൂ.

വൎഗ്ഗം 27–28

1 അഭ്രദിദംവയുനമോഷുഭൂഷതാ

രഥോവൃഷണ്വാൻമദതാമനീഷിണഃ

ധിയംജിന്വാധിഷ്ണ്യാവിശ്പലാവസൂ

ദിവോനപാതാസുകൃതേശുചിവ്രതാ

അന്വയം:—

ഹേ മനീഷിണഃ — മനസ്വിനോമേധാവിനഃ ഋത്വിജഃ

വൃഷൺ–വാൻ — അഭിമതവൎഷണവാൻ, അശ്വിനോൎഗ്ഗമനസാധനഃ

രഥഃ (ആഗത ഇതി) ഇദം

വയുനം അഭ്രൽ — പ്രജ്ഞാനമുൽപന്നം

സു—കൃതേ — സുഷ്ഠുകൃതവതേമഹ്യം

(തൽസേഥൌ)

ധിയം–ജിന്വാ — കൎമ്മണഃ പ്രീണയിതാരൌ

ധിഷ്ണ്യാ — ധിഷണാഹൌ, സ്തുത്യൌ

വിശ്പലാവസൂ — വിശ്പലാഖ്യായാഃ ഛിന്നജംഘായാഃ ഹിരൺമയജംഘാപ്രദാനേന പാലയിതൃധനൌ

ദിവഃ നപാതാ — ആദിത്യസ്യനപ്താരൌ

ശുചി–വ്രതാ — ദീപ്തകൎമ്മാണാവശ്വിനൌ

ഓ സു ദ്രവത — സുഷ്ഠു ആദ്രവത, ദ്രുതമാഗച്ഛത (ഓ ഇതിനി പാതമായ സമുദായഃ)

(ഞാ) മദത — മദയത

അർത്ഥം—മനസ്വികളായ ഋത്വിക്കുകളേ, അഭീഷ്ടങ്ങളെ വർഷിക്കുന്ന അശ്വികളുടെ വാഹനമായ തേർ എത്തി എന്നുള്ള വിവരം അറിവായിരിക്കുന്നു. അവർക്ക് പ്രിയമായി നല്ലതുചെയ്യുന്ന എന്നെ, കർമ്മത്തെ കൊണ്ടാടുന്നവരും വന്ദനീയരും വിശ്പല എന്ന ഭേദത്തിന് മുറിഞ്ഞ കാൽ മുട്ടിന്നുപകരം സ്വർണ്ണക്കാൽമുട്ട് ഉണ്ടാക്കിക്കൊടുത്ത രക്ഷണയത്നത്തോടുകൂടിയവരും ആദിത്യന്റെ പൌത്രന്മാരും ശോഭനകർമ്മാക്കളുമായ അശ്വികൾ വേണ്ട പോലെ തേരേറിവരട്ടെ. ഹർഷിക്കട്ടെ.

2 ഇന്ദ്രതമാഹിധിഷ്ണ്യാമരുത്തമാ

ദസ്രാദംസിഷ്ഠാരഥ്യാരഥീതമാ

പൂർണ്ണംരഥംവഹേഥേമധ്വആചിതം

തേനദാശ്വാംസമുപയാഥോഅശ്വിനാ

അന്വയം:—

(ഹേ അശ്വിനൌ, യുവാം)

| | |
|---|---|
| ഇന്ദ്ര-തമാ ഹി | — ഈശ്വരതമൌ ഖലു |
| (തഥാ) ധിഷ്ണ്യാ | — ധിഷ്ണ്യൌ, സ്തുത്യർഹൌ |
| മരുത്-തമാ | — മരുദ്വദേഗഗാമിനൌ |
| ദസ്രാ, ദംസിഷ്ഠാ | — ദസ്രൌ, ഉപക്ഷയിതാരൌ, അതിശയകർമ്മാണൌ |
| രഥ്യാ, രഥി-തമാ | — രഥാർഹൌ, രഥവന്തൌ, രഥനേതാരൌ |
| മധ്വഃ പൂർണ്ണം, ആ-ചിതം | — മധുസദൃശസ്യോദകസ്യപൂരിതം സർവ്വതസ്സന്നദ്ധം |
| രഥം വഹേഥേ | — നയഥഃ |

തേന (രഥേന) ഹേ
അശ്വിനാ, — അശ്വിനൌ,
ദാശ്വാംസം ഉപ യാഥഃ — യജ്ഞകർത്താരം അഭിപ്രാപ്നുഥഃ

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങൾ ഈശ്വരന്മാരിൽ ശ്രേഷ്ഠരാകുന്നു. പൂജാർഹരാകുന്നു, മരുത്തുക്കൾക്കൊത്ത ഗതി വേഗത്തോടുകൂടിയവരാകുന്നു, മികച്ച കർമ്മത്തോടുകൂടിയവരാകുന്നു. രഥാർഹന്മാരാകുന്നു, രഥവാന്മാരാകുന്നു, രഥനേതാക്കളിൽ മികച്ചവരാകുന്നു. തേനൊത്ത വെള്ളം എങ്ങും നിറച്ച് നിങ്ങളെത്തിയ്ക്കുന്നു. ആ രഥത്തിൽ, അല്ലയോ അശ്വികളേ, ഹവിർദ്ദാതാവായ യജമാനനെ നിങ്ങൾ പ്രാപ്രിക്കുന്നു (പ്രാപിച്ചാലും.)

3 കിമത്രദസ്രാകൃണഥഃ കിമാസാഥേ
ജനോയഃ കശ്ചിദഹവിർമ്മഹീയതേ
അതിക്രമിഷ്ടംജുരതംപണേരസും
ജ്യോതിർവ്വിപ്രായകൃണതംവചസ്യവേ

അന്വയം:—

ഹേ ദസ്രാ, — ദസ്രാവശ്വിനൌ,
അത്ര കിം കൃണഥഃ? — അസ്മിൻ മനുഷ്യേ (ഹവിഷോ ദാവാൽ) കിംകുരുഥഃ?
(തത്രൈവ) കിം
ആസാഥേ? — കിം തിഷ്ഠഥഃ?
യഃ കഃ ചിൽ ജനഃ? — ജന്മവാൻ
അഹവിഃ മഹീയതേ — യജ്ഞാർഹഹവിരഹിതഃ സ്വയംപൂജ്യതേ, നയഷ്ടാൻ പൂജയതി
(തം ജനം) അതി ക്രമിഷ്ടം — പരാഭ്രയതിഷ്ടതം
(നകേവലമതിക്രമമാത്രം
കിംതു) പണേഃ — വണിഗ്ഭൂതസ്യ, ലുബ്ധകസ്യ, അയഷ്ടുരസ്യ

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങൾ സമുദ്രജലരാശിയിൽ ഉറപ്പേറിയതും, പക്ഷിയെപ്പോലെ ആകാശഗതിയുള്ള തേരോടുകൂടിയതുമായ തോണിയെ, തുഗ്രന്റെ മകനായ ഭുജ്യു എന്ന രാജാവിനുവേണ്ടി സുഖകരമായി ഉണ്ടാക്കി. (ഉപയോഗിച്ച്) നിങ്ങൾ ഏകിയ തോണിയിലാണ് ദേവന്മാരുടെ അനുഗ്രഹം കൊണ്ട് ഭുജ്യുവിനെ പുറത്തുകൊണ്ടുവന്നത്. സുപതനന്മാരായ നിങ്ങൾ ഭുജ്യുവിനെ പിടിച്ചുകയററാൻ പെരുത്ത വെള്ളത്തിൽ താഴോട്ടു ചെല്ലുകയാണുണ്ടായത്. (ഭുജ്യുവിനെ സമുദ്രമധ്യത്തിൽ നിന്ന് രക്ഷിച്ചതു് മുമ്പ് പ്രതിപാദിച്ചിട്ടുണ്ട്.)

6 അവവിദ്ധംതൌഗ്ര്യമപ്സ്വ ന്ത
രനാരംഭണേതമസിപ്രവിദ്ധം
ചതസ്രോനാവോജഠലസ്യ ജുഷ്ടാ
ഉദശ്വിഭ്യാമിഷിതാഃ പാരയന്തി

അന്വയം:—

| | |
|---|---|
| അപ്—സു അന്തഃ | — ജലസ്യ മധ്യേ |
| അവ—വിദ്ധം | — അവസ്ഥാൽ ശത്രുഭിഃ പാതിതം |
| അനാരംഭണേ | — അവലംബരഹിതേ |
| തമസി | — ദൃഷ്ടിശ്വാസാദിപ്രതിബന്ധകേ ജലമധ്യേ |
| പ്ര—വിദ്ധം തൌഗ്ര്യം | — പ്രകർഷേണ പീഡിതം തുഗ്രപുത്രം |
| ജഠലസ്യ ജുഷ്ടാഃ | — ജഠരം, അന്തർജ്ജലം പ്രാപ്താഃ (കർമ്മണി ഷഷ്ഠി) സേവിതാഃ |
| അശ്വി—ഭ്യാം ഇഷിതാഃ | — പ്രേരിതാഃ |
| ചതസ്രഃ നാവഃ ഉൽ പാരയന്തി | — ഉത്താരയന്തി |

അർത്ഥം—ജലമധ്യത്തിൽ ശത്രുക്കളാൽ കീഴ്പോട്ടു തള്ളപ്പെട്ട് അവലംബഹീനനായി, പിടികിട്ടാതെ ദൃഷ്ടിയും ശ്വാസവും മുടങ്ങി ഏററവും പീഡിതനായ തുഗ്രന്റെ മകൻ ഭുജ്യുവും

ജലമധ്യഗതരായ ക്ഷുട്ടകാരും നിങ്ങളാൽസേവിയ്ക്കപ്പെട്ട, സഹായിയ്ക്കപ്പെട്ട. അശ്വികളാൽ അയയ്ക്കപ്പെട്ട നാലു തോണികളാണ് അവരെ കരകയററിയതു്.

7 കസ്വിദ്വൃക്ഷോനിഷ്ഠിതോമധ്യേഅർണ്ണസോ

യംതൌഗ്ര്യോനാധിതഃ പര്യഷസ്വജൽ

പർണ്ണാമൃഗസ്യപതരോരിവാരഭ

ഉദശ്വിനാഊഹഥുശ്രോമതായകം

അന്വയം:—

| | |
|---|---|
| കഃ സ്വിൽ വൃക്ഷഃ | — കശ്ചിദനുഗ്രാഹകഃ വൃക്ഷഃ, വൃക്ഷവികാരോരഥഃ |
| അർണ്ണസഃ മധ്യേ | — ഉദകസ്യമധ്യേ |
| നിഃ—സ്ഥിതഃ | — നിശ്ചലംവർത്തമാനഃ |
| യം (വൃക്ഷം) തൌഗ്ര്യഃ | |
| നാധിതഃ | — തുഗ്രപുത്രോയാചമാനഃ |
| പതരോഃ-ഇവ മൃഗസ്യ | — പതനശീലസ്യമാജ്ജയിതുഃ ഹിംസാദേശ്ശോധയിതുഃ |
| പരി—അസസ്വജൽ | — പരിഷ്വക്തമകരോൽ |
| ആ—രഭേ പർണ്ണാ | — ആലംബനായ പർണ്ണാനീവ |
| ഹേ അശ്വിനൌ, | |
| ശ്രോമതായ | — കീർത്തിമതേ്വായ |
| (യുവാം) കം ഉൽ ഊഹഥുഃ | — സുഖേന ഊർദ്ധ്വം പ്രാപയഥഃ |

അർത്ഥം:—അനുഗ്രഹശീലമുള്ള ഒരു മരമുട്ടി, മരമുട്ടികൊണ്ടുണ്ടാക്കിയതേർ, ജലമധ്യത്തിൽ നിശ്ചലമായി വന്നു നില്പായി. ആ മരമുട്ടിയെ (തേരിനെ) തുഗ്രപുത്രനായ ഭുജ്യു ദീനനായാശ്രയിച്ചു്, വീഴുന്ന ഒരു മൃഗം പിടുത്തം കിട്ടാൻ പുൽപടപ്പുകളെ എന്നപോലെ കെട്ടിപ്പിടിച്ചു. അല്ലയോ അശ്വികളേ, നിങ്ങൾ സൽകീർത്തിക്കുവേണ്ടി (സൽകീർത്തിഫലമായ പ്രവൃത്തി) സുഖകരമായി (അദ്ദേഹത്തെ) മേൽപ്പോട്ടുകയററി.

അസ്യ ജൂരതം — പ്രാണം ആഹിംസിഷ്ടം
വിപ്രായ വചസ്യവേ — മേധാവിനേ സ്തോത്രേണ യുവാമിച്ഛതേമഹ്യം
ജ്യോതിഃ കൃണുതം — യുഷ്മദ്യജനവിഷയജ്ഞാനം കരുതം

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങൾ ആ മനുഷ്യനെ എന്തു ചെയ്യുന്നു എന്താണവിടെ നില്ക്കുന്നത്? ഏവൻ യജ്ഞഹവിസ്സു നിങ്ങൾക്ക നല്കാതെ, നിങ്ങളെ പൂജിക്കാതെ തന്നെ താൻ തെളിയുന്നുവോ, അവനെ കീഴമർത്തി വർത്തിച്ചാലും. കീഴമർത്തിയാൽ പോരാ പിശുക്കനായ ആ അയഷ്ടാവിന്റെ പ്രാണനെ മടക്കണം. മേധാവിയും സ്തുതികൊണ്ടു നിങ്ങളെ കാമിക്കുന്നവനുമായ എനിക്കു നിങ്ങളെ ഉദ്ദേശിച്ച യാഗത്തിന്റെ ജ്ഞാനപ്രകാശമുണ്ടാക്കിത്തരണം.

4 ജംഭയതമഭിതോരായതശ്ശുനോ
ഹതം മൃധോവിദഥുസ്താന്യശ്വിനാ
വാചംവാചംജരിതുരത്നിനീംകൃതം
മുഭാശംസംനാസത്യാവതംമമ

അന്വയം:—

ഹേ അശ്വിനാ, രായതഃ — നിന്ദിതം ശബ്ദയതഃ
ശുനഃ — ശ്വാസദൃശാൻ
അഭിതഃ ജംഭയതം — സർവ്വതഃ നാശയതം
(തഥാ) മൃധഃ ഹതം — സംഗ്രാമം കർവ്വതഃ താൻമാരയതം
താനി വിദഥുഃ — ഹനനോപായാൻ ജാനീഥഃ
(കിംച) ജരിതുഃ — യുഷ്മാൻ സ്തോതുഃ
വാചം—വാചം — താംതാം സ്തുതിലക്ഷണാം വാചം
രത്നിനീം കൃതം — സർവ്വമപിസ്തുതിം രമണീയ ഫലവതീം കരുതം
ഹേ നാസത്യാ — സത്യമേവ യുവാം
ഉഭാ മമ ശംസം — ഉഭൌ മദീയാം സ്തുതിം
അവതം — [illegible]

അൎത്ഥം—അല്പയോ അശ്വികളേ, നീചശബ്ദം പുറപ്പെടുവി ല്ലുന്ന നായ്ക്കളേപ്പോലെയുള്ളവരെ (ശത്രുക്കളെ) എമ്പാടും ഒടുക്കി യാലും. അതുപോലെ പോരിന്നു വരുന്ന അവരെ കൊന്നാലും. അവരെ കൊല്ലാനുള്ള ഉപായങ്ങൾ നിങ്ങൾ അറിയുന്നു. നിങ്ങളെ സ്തുതിക്കുന്ന എന്റെ ഓരോരോ വാക്കും (സ്തുതി മുഴു ക്കെ) സൽഫലവത്താക്കി ചെയ്യണം. അല്പയോ സത്യ ഭൂതരേ. നിങ്ങളിരുവരും എന്റെ ഈ സ്തുതിയെ ഫലശ്രുയിഷ്ടമാ യി രക്ഷിയ്ക്കണം.

5 യുവമേതം ചക്രഥുസ്സിന്ധുഷുപ്ലവ
മാത്മനന്വന്തം പക്ഷിണം തൌഗ്ര്യായകം
യേനദേവത്രാമനസാനിരൂഹഥു
സ്സുപപ്ത്നീപേതഥുഃ ക്ഷോദസോമഹഃ വ. 27

അന്വയം:—

(ഹേ അശ്വിനൌ,) യുവം

| | |
|---|---|
| സിന്ധുഷു | — യുവാം സമുദ്രോദകേഷു |
| ആത്മൻ-വന്തം പക്ഷിണം | — ദാൎഢ്യവന്തം, പക്ഷിവൽഗതി സാധനരഥവന്തം |
| ഏതം പ്ലവം | — പ്ലുതിസാധനം നാവം |
| തൌഗ്ര്യായ | — തുഗ്രപുത്രായ ഭുജ്യനാമ്നേ രാജേഞ |
| കം ചക്രഥുഃ | — സുഖകരം ചക്രഥുഃ |
| യേന | — യുഷ്മദ്ദത്തേന പ്ലവേന |
| ദേവ—ത്രാ മനസാ | — ദേവേഷു മധ്യേ അനുഗ്രഹ യുക്തയാ ബുദ്ധ്യാ |
| നിഃ—ഊഹഥുഃ | — നിൎഗ്ഗമനം കൃതഥഃ |
| (തഥാ) സു—പപ്ത്നി | — സുപതനൌയുവാം |
| മഹഃ ക്ഷോദസഃ പേതഥുഃ | — മഹതഃ ഉദകസ്യ അധഃ പതഥ (ഉത്തരീതും) |

8 തദ്വാന്നരാനാസത്യാവനുഷ്യാ

ദ്യദ്വാംമാനാസഉചഥമവോചൻ

അസ്മാദദ്യസദസസ്സോമ്യാദാ

വിദ്യാമേഷംവൃജനംജീരദാനം വ 28

അന്വയം:—

ഹേ നരാ, നാസത്യൌ, — നേതാരൌ സത്യഫലാവശ്വിനൌ

വാം (പ്രതി) മാനാസഃ — അസ്മദീയാഹോത്രാദയഃ

യൽ ഉചഥം അവോചൻ — സ്തോത്രമകുർവ്വൻ

തൽ വാം അന സ്യാൽ — താദൃശം സ്തോത്രം യുവാം ആനമവതു

അദ്യ അസ്മാൽ — അസ്മിൻ പ്രധാന യാഗദിനേ അസ്മാഭിഃ ക്രിയമാണാൽ

സദസഃ സോമ്യാൽ — സദസ്സംബന്ധിനഃ, സോമയാഗസമ്പാദനാൽ

ആ (പ്രീണയതം)

ഇഷം വൃജനം ജീര-ദാനം

വിദ്യാമ — അന്നംബലം ജയശീലംവയം ലഭേമഹി

അർത്ഥം—അല്ലയോ നേതാക്കളും സത്യഫലന്മാരുമായ അശ്വികളേ, നിങ്ങളെക്കുറിച്ച് ഞങ്ങളുടെ ഹോതാക്കൾ മുതലായവർ യാതൊരുസ്തോത്രം ചൊല്ലിയോ, അതു നിങ്ങൾ അനുഭവിക്കട്ടെ, നിങ്ങൾക്കനുകൂലമായി ഭവിക്കട്ടെ, സ്വീകരിച്ചാലും. പ്രധാന യാഗദിനമായ ഇന്ന് ഞങ്ങളാൽ ചെയ്യപ്പെടുന്ന സദസ്സു സംബന്ധിച്ച സോമയാഗസംഭാരത്താൽ നിങ്ങൾ പൂർണ്ണമായി സന്തോഷിക്കണം. അന്നവും ബലവും ജയശീലവും ഞങ്ങൾ നേടാവൂ.

വൎഗ്ഗം —29—

1 തംയുഞ്ജാഥാം മനസോയോജവീയാ
ന്ത്രിവന്ധുരോ വൃഷണായസ്ത്രിചക്രഃ
യേനോപയാഥസ്സുകൃതോ ദുരോണം
ത്രിധാതുനാപതഥോവിൎന്നപൎണ്ണൈഃ

അന്വയം:—

| | |
|---|---|
| ഹേ വൃഷണാ, | — കാമാനാം വൎഷകൌ, യുവാം |
| യഃ (രഥഃ) മനസഃ | |
| ജവീയാൻ ത്രി–വന്ധുരഃ | — മനോവേഗവാൻ ത്രിപ്രകാര രഥിസ്ഥാനഃ |
| യഃ (ച) ത്രി–ചക്രഃ | — ചക്രത്രിതയോപേതഃ |
| യേന (രഥേന) സു–കൃതഃ | |
| ദുരോണം | — ശോഭനസോമാഖ്യ കൎമ്മവതോയജമാനസ്യയാഗഗൃഹം |
| ഉപ–യാഥഃ | — ഉപഗച്ഛഥഃ |
| ത്രി–ധാതുനാ | — സുവൎണ്ണരജതതാമ്രധാതുത്രയോപേതേന യേന രഥേന |
| വിഃ ന പൎണ്ണൈഃ | — പക്ഷീ പക്ഷൈഃ യഥാ ശീഘ്രമയതേന ഗച്ഛതി തദ്വൽ |
| പതഥഃ | — ഗച്ഛഥഃ |
| തം (രഥം) യുഞ്ജാഥാം | |

അൎത്ഥം—അല്ലയോ കാമവൎഷകരേ, മനസ്സിന്റെ വേഗമുള്ള യാതൊരു തേർ മൂന്ന് ഇരിപ്പിടങ്ങളോടുകൂടിയതാണോ, ഏതു തേർ മൂന്നു ചക്രങ്ങളുള്ളതാണോ, ഏതു തേരിനാൽ നിങ്ങൾ സോമയാഗം ചെയ്യുന്ന സല്കൎമ്മിയുടെ ശാലയിൽ എത്തുന്നുവോ, സ്വൎണ്ണം, വെള്ളി, ചെമ്പ് എന്നീ മൂന്നു ധാതുക്കളോടുകൂടിയ ഏതു തേരിൽ നിങ്ങൾ പക്ഷികൾ ചിറകുകളാലെന്നപോലെ വേഗത്തോടുകൂടി വരുന്നുവോ, ആ തേർ പൂട്ടിയാലും.

2 സുവൃദ്രഥോവർത്തതേയന്നഭിക്ഷാം
യത്തിഷ്ഠഥഃ ക്രതുമന്താനുപൃക്ഷേ
വപുർവ്വപുഷ്യാസചതാമിയംഗീ
ർദ്ദിവോദുഹിത്രോഷസാ സചേഥേ

അന്വയം:—

(ഹേ അശ്വിനൌ,
യുവയോഃ) രഥഃ സു-വൃത് — ശോഭനവർത്തനഃ
യൻ ക്ഷാം അഭി വർത്തതേ — ദേവയജനഭൂമിം പ്രതിഗച്ഛൻ വർത്തതേ
യത് ക്രതു-മന്താ — യം രഥം കർമ്മവന്തൌ
പൃക്ഷേ അനു തിഷ്ഠഥഃ — ഹവിഷിനിമിത്തഭൂതേസതി, അധി ആ ശ്രയഥഃ
(താദൃശോ രഥോ ദേവയജനം പ്രതി ആഗതഃ)
(അനന്തരം) വപുഷ്യാ — യുഷ്മച്ഛരീരവർദ്ധിനീ
ഇയം ഗീഃ — ഇദാനീം ക്രിയമാണാ സ്തുതി രൂപാവാക്
വപുഃ സചതാം — സേവതാം
(യുവാംച) ദിവഃ ദുഹിത്രാ — ദ്യുലോകസ്യ ദുഹിതൃസ്ഥാനീയയാ
ഉഷസാ സചേഥേ — ഉഷോദേവതയായജ്ഞം സങ്ഗച്ഛേഥേ

അർത്ഥം—അല്ലയോ അശ്വികളേ, നിങ്ങളുടെ തേർ നന്നായി പ്രവർത്തിച്ചുകൊണ്ട് ദേവയജനസ്ഥാനത്തെത്തുന്നു. ഏതു തേരിൽ കർമ്മവാന്മാരായ നിങ്ങൾ ഹവിസ്സിന്നായിക്കൊണ്ട് കയറുന്നുവോ, ആ തേരിതാ യാഗഭൂമിയിലെത്തിക്കഴിഞ്ഞു. നിങ്ങളുടെ ശരീരം (മഹത്വം മാത്രമല്ല ഭൌതികശരീരംകൂടി) വളർത്തുന്നതും, ഞങ്ങളിപ്പോൾ ചൊല്ലുന്നതുമായ സ്തുതിവചനം നിങ്ങളുടെ ശരീരത്തെ സേവിയ്ക്കട്ടെ, ഉപചരിയ്ക്കട്ടെ. നിങ്ങൾ

ദ്യുലോകപുത്രിയുടെ സ്ഥാനത്തുള്ള ഉഷസ്സിനോടൊപ്പമാണ ല്ലൊ യജ്ഞത്തിന്ന് വന്നുചേരുന്നതു്. (ഉഷഃ കാലത്താണ് അശ്വികൾക്കുള്ള ആഹുതി)

3 ആതിഷ്ഠതംസ്വൃതംയോരഥോവാ

മനുവ്രതാനിവർത്തതേഹവിഷ്മാൻ

യേനനരാനാസത്യേഷയധ്യൈ

വർത്തിര്യാഥസ്തനയായത്മനേച

അന്വയം:—

| | |
|---|---|
| (ഹേ അശ്വിനൌ) വാം | — യുവാം |
| സു–വൃതം ആ തിഷ്ഠതം | — രഥമാശ്രയതം |
| യഃ രഥഃ ഹവിഷ്മാൻ | — ഹവിഷ്മതഃ യജമാനസ്യ (ഷഷ്ഠ്യർത്ഥേപ്രഥമാ) |
| വ്രതാനി അനു വർത്തതേ | — അനുകൂലം വർത്തതേ |
| യേന (രഥേന) ഹേ നരാ നാസത്യാ | — നേതാരൌ, അസത്യരഹിതൌ യുവാം |
| ഇഷയധ്യൈ | — യജ്ഞം പ്രാപ്തുമിച്ഛതം |
| (തേനരഥേന) വർത്തിഃ | — ഗൃഹം, യജ്ഞഗൃഹം |
| തനയായ ത്മനേ ച | — പുത്രലാഭായ, ആത്മഹിതായ ച |
| യാഥഃ | — ആഗച്ഛഥഃ |

അർത്ഥം—അല്ലയോ അശ്വികളേ, നന്നായി വർത്തിക്കുന്ന തേരിൽ നിങ്ങൾ കയറിയാലും. ഏതു തേർ ഹവ്യസ്സേന്തിയ യജമാനന്റെ കർമ്മങ്ങളെ അനുകൂലിച്ച് വർത്തിക്കുന്നുവോ, ഏതു തേരിനാൽ, നേതാക്കളും സത്യശീലരുമായ അശ്വികളേ, നിങ്ങൾ യജ്ഞത്തിന്നെത്തിച്ചേരുവാനിച്ഛിക്കുന്നുവോ, ആ തേരിൽ ഞങ്ങൾക്ക് സന്താനലാഭത്തിന്നായും ആത്മശ്രേയസ്സി ന്നായും യാഗശാലയിൽ വന്നരുളുന്നു. (വന്നരുളിയാലും.)

4 മാവാംവൃകോമാവൃകീരാദധർഷീ

ന്മാപരിവർക്തമുതമാതിധക്തം

അയംവാം ഭാഗോനിഹിത ഇയംഗീ

ർദ്ദസ്രാവിമേവാം നിധയോ മധൂനാം

അന്വയം:—

| | |
|---|---|
| ഹേ ദസ്രൗ, വാം | — ശത്രുഹന്താരൗ, യുവയോരനുഗ്രഹാത് |
| വൃകഃ മാ ആ ദധർഷീത് | — ഹിംസകഃ അരണ്യശ്വാദിഃ മാം ധർഷണം മാ കാർഷുഃ |
| (തഥാ) വൃകീഃ മാ (ദധർഷീത്) | |
| (തഥാ യുവാം) മാ പരി വർക്തം | — മാം പരിതോ മാവർജ്ജയതം |
| ഉത മാ അതി ധക്തം | — അസ്മാനതിക്രമ്യ അന്യസ്മൈ മാ ദത്തം |
| വാം അയം ഭാഗഃ നി—ഹിതഃ | — യുവയോരർത്ഥായ ഭജനീയോ ഹവിരംശഃ അർപ്പിതഃ, |
| (തഥാ) ഇയം ഗീഃ | — സ്തുതിരൂപാവാഗപി (നിഹിതാ) |
| വാം ഇമേ | — യുവാഭ്യാം ഇമാനി |
| മധൂനാം നി—ധയഃ | — സോമരസാനാം നിധാനാനി നിഹിതാനി |

അർത്ഥം—അല്ലയോ ശത്രുഹന്താക്കളേ, നിങ്ങളുടെ അനുഗ്രഹത്താൽ ഞങ്ങളെ ചെന്നായ മുതലായ ഹിംസ്രജീവി ആക്രമിക്കരുത്. പെൺചെന്നായയും ആക്രമിക്കരുത്. അതുപോലെ നിങ്ങൾ ഞങ്ങളെ എന്നും വിട്ടുകളയരുത്. ഞങ്ങളെ കവിച്ച്, അന്യന് കൊടുക്കരുത്. നിങ്ങൾക്ക് വേണ്ടി ഇതാ ഹവിർഭാഗം വച്ചിരിക്കുന്നു സ്തുതിരൂപമായ വാക്കും (സ്തോത്രവും) അർപ്പിച്ചിരിയ്ക്കുന്നു. നിങ്ങൾക്കായി സോമ

രസങ്ങളുടെ നിധികാം ഒരുക്കിയിരിയ്ക്കുന്നു. (ഇവിടെ ചെന്നായയും പെൺചെന്നായയും എന്ന് പറഞ്ഞത് മനസ്സിൽ പൊങ്ങിവരുന്ന ക്രൂരവിചാരങ്ങളാവാം.)

5 യുവാംഗോതമഃപുരുമീള്ഹോഅത്രി
ദസ്രാഹവതേവസേഹവിഷ്മാൻ
ദിശംനദിഷ്ടാമൃജൂയേവയന്താ
മേഹവംനാസത്യോപയാതം

അന്വയം:—

ഹേ ദസ്രാ നാസത്യാ
യുവാം — ദസ്രൌ, സത്യശീലാവശ്വിനൌ യുവാം
ഗോതമഃ പുരു—മീള്ഹഃ
അത്രിഃ (ച) — ഋഷയഃ
യന്താ ഋജൂയാ—ഇവ
ദിഷ്ടാം ദിശം ന — അധ്വഗാമീ ഋജുഗാമിനം, മാർഗ്ഗജ്ഞം ഗന്തവ്യാംദിശംപ്രതി യഥാ ആഹ്വയതി തദ്വൽ
(ഏകൈകഃ) ഹവിഷ്മാൻ
(സൻ) അവസേ ഹവതേ — രക്ഷണായാഹ്വയതി
(ഏവമഹമപ്യാഹ്വയാമി)
മേ ഹവം ഉപ ആ യാതം — ആഹ്വാനമാലക്ഷ്യ ഉപഗച്ഛതം

അർത്ഥം—അല്ലയോ ശത്രുഹന്താക്കളും സത്യശീലരുമായ അശ്വികളേ, മഹർഷിമാരായ ഗോതമനും പുരുമീഢനും അത്രിയും, വഴിപോക്കൻ നേർവഴിയ്ക്കു പോകുന്ന, വഴിയറിയുന്നവനോട് തങ്ങൾക്ക് പോകേണ്ടും ദിക്കിനെപ്പററി വിളിച്ചു ചോദിക്കുന്നപോലെ, ഓരോരുത്തരായി ഹവിസ്സോടുകൂടി ഹവിസ്സേന്തിക്കൊണ്ട് നിങ്ങളെ രക്ഷണത്തിന്നായി വിളിക്കുന്നു. അപ്രകാരം ഞാനും വിളിക്കുന്നു. ആ വിളികേട്ട് അടുത്തണഞ്ഞാലും.

6 അതാരിഷ്മതമസസ്സാരമസ്യ
പ്രതിവാംസ്തോമോഅശ്വിനാവധായി
ഏഹയാതംപഥിഭിർദ്ദേവയാനൈ
ർവ്വിദ്യാമേഷംവൃജനംജീരദാനം                                                                                                                       വ 29

അന്വയം:—

(ഹേ അശ്വിനൌ യുവയോഃ പ്രസാദാൽ)
അസ്യ തമസഃ പാരം — തമസഃ ഹേതോഃ ദുഃഖസ്യ പര്യന്തഭൂമിം
അതാരിഷ്മ — ഉത്തീർണ്ണാസ്മഃ
ഹേ അശ്വിനൌ, വാം
പ്രതി സ്തോമഃ — സ്തോത്രം
അധായി — അകാരി
(യുവാം) ദേവ–യാനൈഃ
പഥി–ഭിഃ — ദേവഗന്തവ്യൈർമാർഗ്ഗൈഃ
ഇഹ ആ യാതം — ആഗച്ഛതം
ഇഷം വൃജനം ജീര–ദാനം
വിദ്യാമ — അന്നം ബലം ജയശീലം വയം ലഭേമഹി

അർത്ഥം–അല്ലയോ അശ്വികളേ, നിങ്ങളുടെ പ്രസാദത്താൽ ഈ ഇരുട്ടിന്റെ വീർപ്പു മുട്ടിക്കുന്ന സംസാര ദുഃഖത്തിന്റെ കരകടത്തി ഞങ്ങളെ ഉദ്ധരിച്ചാവൂ. അല്ലയോ അശ്വികളേ, നിങ്ങളെക്കുറിച്ച് സ്തോത്രം ചൊല്ലുന്നു. നിങ്ങൾ ദേവന്മാരുടെ ഗമനമാർഗ്ഗങ്ങളിലൂടെ ഇവിടെ വന്നുചേന്നാലും. അന്നവും ബലവും ജയശീലവും ഞങ്ങൾ നേടാവൂ.

നാലാമധ്യായം സമാപ്തം

# അദ്ധ്യായ പീഠിക

## അഷ്ടകം—2 അദ്ധ്യായം—5

1–ാം വർഗ്ഗം അശ്വികം ദേവത. 2–ം, 3–ം, ദ്യാവാപൃഥി വികം,—ദ്യോവിന്റെയും ഭൂവിന്റെയും മഹത്വവും അവർ മനുഷ്യരെ അനുഗ്രഹിയ്ക്കുന്നതും ചമല്ക്കാരത്തോടും അനുഭവ വേദ്യതയോടും ഇതിൽ വർണ്ണിയ്ക്കുന്നു. 4–ം, 5–ം വിശ്വദേവകം. 6–ം, 7–ം വർഗ്ഗങ്ങളിൽ അന്നമാണ് ദേവത. സർവ്വാകർഷകവും സർവ്വാശ്രയവുമായ അന്നത്തെ ദേവതാത്വം കല്പിച്ച് സ്തുതിയ്ക്കുന്നു. 8–9–ആപ്രീസൂക്തം—അഗ്നിയുടെ വിവിധാകൃതികൾ പൂണ്ട ദേവീദേവന്മാർ സ്തുതിയ്ക്കപ്പെടുന്നു. 10–11—ആഗ്നേയം. ഇതിൽ 1–ാം മന്ത്രം ആക്ഷമെന്നും ജപി ച്ചുപാസിയ്ക്കാവുന്നതത്രെ. മററു മന്ത്രങ്ങളും അഗ്നിയെ പരമേ ശ്വരനായും യജ്ഞാത്മാവായും പ്രതിപാദിയ്ക്കുന്നു. 12–13 ബൃഹസ്പതി ദേവത. വേദത്തിൽ ബൃഹസ്പതി ദേവഗുരുവായി ട്ടല്ല, മന്ത്രങ്ങൾക്കധിപതിയായിട്ടാണ് പറയപ്പെടുന്നതു്. 14–15–16 വർഗ്ഗങ്ങളെ വിഷഘ്നോപനിഷത്തെന്നു പറയുന്നു. വിഷബാധിതനൊ, വിഷബാധിതനെ ഉദ്ദേശിച്ച് മറെറാ രാളൊ ഈ സൂക്തം ശ്രദ്ധാപൂർവ്വം ജപിച്ചാൽ വിഷമിറങ്ങുമെ ന്നു് പ്രമാണം. പലപല വിഷജന്തുക്കളെയും ഇതിൽ എടു ത്തുപറയുന്നു. 17–18–19. അഗ്നി ദേവത. ഓരോ ദേവനും അഗ്നിയാണെന്നു്പറയുന്നു. നാനാത്വത്തിലേകത്വം ഇതിൽ സ്പഷ്ടമാക്കിയിരിയ്ക്കുന്നു. വേദത്തിലെ ബഹുദേവത്വം ഏകത്വത്തിൽ നാനാത്വം മാത്രമാണെന്ന് ഈ സൂക്തം പ്രക ടമാക്കുന്നു.' 20–21–വീണ്ടും അഗ്നിദേവതാകം. 22–23–വീ ണ്ടും ആപ്രീസൂക്തം, അഗ്നിയുടെ വിവിധ രൂപങ്ങളെ പ്രതി പാദിയ്ക്കുന്നു. 24 മുതൽ 29 കൂടി അഗ്നിതന്നെ ദേവത.

അ 2—അധ്യായം 6—വർഗ്ഗം 1

അഗസ്ത്യഃ ഋഷിഃ ത്രിഷ്ടുപ്ഛന്ദഃ അശ്വിനൌ ദേവതാ

1 താവാമദ്യതാവപരം ഹുവേ

മോച്ഛന്ത്യാമുഷസിവഹ്നിരുക്ഥൈഃ

നാസത്യാകുഹചിത്സന്താവര്യോ

ദിവോനപാതാസുദാസ്തരായ

അന്വയം:—

| | |
|---|---|
| താ വാം | — തൌ, രക്ഷകത്വേന പ്രസിദ്ധൌ യുവാം |
| അദ്യ ഉഷസി, ഉച്ഛന്ത്യാം | — തമോവിവാസയന്ത്യാം സത്യാം |
| ഹുവേമ | — അസ്മിൻയാഗദിനേ ആഹ്വയാമഃ |
| (തഥാ) അപരം തൌ | — അപരസ്മിൻ ദിനേ ആഹ്വയാമഃ |
| ഹേനാസത്യാ; ദിവഃ നപാതാ | — ദ്യുലോകസ്യനപ്തൃ സ്ഥാനീയൌ |
| കുഹ ചിത് സന്തൌ | — കുത്രചിദ്ദേശേ വർത്തമാനൌ യുവാം |
| വഹ്നിഃ അര്യഃ | — സ്തുതേർവ്വോഢാ, ഈരയിതാ ഈശ്വരഃ ഹോതാഹം |
| സുദാഃ—തരായ | — അത്യന്തം ശോഭനഹവിർദ്ദാത്രേ യജമാനായ, തദർത്ഥം |
| ഉക്ഥൈഃ | — ശസ്ത്രൈഃ ഹുവേമ |

(ആഖ്യാതം പദം ഏകവചനതയാനേതവ്യം)

അർത്ഥം—രക്ഷകത്വംകൊണ്ട് പ്രസിദ്ധരായ നിങ്ങളെ ഉഷസ്സിൽ ഇരുട്ടകലുമ്പോൾ, യാഗദിനമായ ഇന്ന് വിളിക്കുന്നു. നാളെയും വിളിക്കുന്നു. അല്ലയോ സത്യശീലരേ, ദ്യുലോകത്തിൻ്റെ പൌത്രന്മാരേ, നിങ്ങളെവിടെ വർത്തിക്കുന്നവരായാലും സ്തുതികളേന്തി, സ്തുതികളുടെ നാഥനായി ഹോതാവായ ഞാൻ, ഏററവും നല്ല ഹവിസ്സേകുന്ന യജമാനനുവേണ്ടി, ശസ്ത്രമന്ത്രങ്ങളാൽ നിങ്ങളെ വിളിക്കുന്നു.

2 അസ്മേഊഷുവൃഷണാമാദയേഥാ

മുൽപണീഹതമൂർമ്യാമദന്താ

ശ്രുതംമേഅച്ഛോക്തിഭിർമ്മതീനാ

മേഷ്ടാനരാനിചേതാരാചകർണ്ണൈഃ

അന്വയം:—

| | |
|---|---|
| ഹേ വൃഷണാ, | — കാമാനാം വഷ്കൌ, യുവാം |
| അസ്മേ ഉ സു മാദയേഥാം | — അസ്മാസ്വേവതൃപ്യതം അസ്മഭ്യമഭിമതം തർപ്പയതം |
| (തഥാ) പണീൻ | |
| ഉൽ ഹതം | — വണിജഃ, ലുബ്ധകാൻ, അയഷ്ട്രൻ, ഉന്മൂല്യനാശയതം |
| ഊർമ്യാ മദന്താ | — അസ്മദീയേന സോമേന മാദ്യന്തൌ, യുവാം |
| മേ അച്ഛോക്തി—ഭിഃ | — മമ ആഭിമുഖ്യകരൈഃ വേദവാക്യൈരചിതാഃ |
| മതീനാം | — സ്തുതീഃ (കർമ്മണി ഷഷ്ഠീ) |
| കർണ്ണൈഃ ശ്രുതം | — ശ്രോത്രൈഃ ശൃണുതം |
| ഹേ നരാ, ഏഷ്ടാ | — നേതാരൌ, യുവാം ഖലു അന്വേഷ്ടാരൌ |
| (തഥാ) നി—ചേതാരാ ച | — ലബ്ധാനാം താസാം സ്തുതീനാം സഞ്ചയകർത്താരൌച (ശൃണുതം) |

അർത്ഥം—അല്ലയോ കാമവഷകരേ, നിങ്ങൾ ഞങ്ങളിൽ തന്നെ സംതൃപ്തരാവണം, അഭിമതമരുളി ഞങ്ങളെ തൃപ്തരാക്കണം അതുപോലെ, പിശുക്കന്മാരും, യാഗകർമ്മം ചെയ്യാത്തവരുമായവരെ ഉന്മൂലം നശിപ്പിക്കണം. ഞങ്ങളുടെ സോമത്താൽ ഹർഷിക്കുന്നവരായി, നിങ്ങളെ ഉദ്ദേശിച്ച് ചൊല്ലുന്ന വേദാന്തസൂക്തങ്ങളായ സ്തുതികളെ ചെവികളാൽ കേൾക്കണം. നേതാക്കളായ നിങ്ങൾ ആ സ്തുതികളെ അന്വേഷിച്ചു നടക്കുന്നവരും ലഭിച്ച സ്തുതികളെ സമാഹരിക്കുന്നവരുമായി കേൾക്കണം.

3 ഉപസ്തുതിം നമസഉദ്യതിം ച
ശ്ലോകംയംസൽ സവിതേവപ്രബാഹൂ
അസ്യ ക്രത്വാഹന്യോ॒ ॒യോ അസ്തി
മൃഗോനഭീമോ അരക്ഷസസ്തുവിഷ്മാൻ

അന്വയം —

(അയം ബൃഹസ്പതിഃ)

| | |
|---|---|
| ഉപ–സ്തുതിം | — യജമാനേനോപേത്യ ക്രിയമാണാം സ്തുതിം |
| നമസഃ ഉൽ–യതിം | — ഹവിർല്ലക്ഷണാന്നസ്യ ഉദ്ധാരം (ച) |
| ശ്ലോകം ച | — അന്യേഃയോ മന്ത്ര വിശേഷോസ്തിതം ച |
| സവിതാ–ഇവ | — സയഥാ സ്തോത്രാദികം സ്വീകരോതി, തദ്വൽ |
| ബാഹൂ | — ബാഹുഭ്യാം |
| പ്ര യംസൽ | — സ്വീകരോതും പ്രകർഷേണയതതേ |
| അരക്ഷസഃ | — സ്വവിരോധി രക്ഷോരഹിതസ്യ |
| അസ്യ (ബൃഹസ്പതേഃ) | |
| ക്രത്വാ | — കർമ്മണാ |
| അഹന്യഃ | — അഹനി (സാമർത്ഥ്യേന സാധുഃ) |
| യഃ (സൂര്യഃ) അസ്തി (സഃ) | |
| ഭീമഃ ന മൃഗഃ | — സിംഹാദി ഭയജനകോ മൃഗ ഇവ |
| തുവിഷ്മാൻ | — ബലവാൻ (പരിഭ്രമതി) |

(മന്ദേഹാദ്യസുരാൻജിത്വാ തേജസ്വീ ഭവതി, താദൃശോമഹാനഭാവഃ യജമാനത്താം ഹവിരാദികം സ്വീകരോതി)

സാരം:—ഈ ബൃഹസ്പതി, യജമാനൻ അടുത്തുചെന്ന് ചൊല്ലുന്ന സ്തുതിയേയും ഹവിരന്നത്തിന്റെ ഹോമത്തേയും മറ്റു മന്ത്രവിശേഷമന്ത്രോ സ്തുതിയെയും, സൂര്യൻ സ്തോത്രാദികളെ സ്വീകരിക്കുന്ന പോലെ, യജമാനന്റെ കൈകളെക്കൊണ്ട്

സ്വീകരിപ്പാൻ യതിക്കുന്നു, സ്വീകരിക്കുന്നു. തനിയ്ക്കു വിരോധിയായി ഒരു രക്ഷസ്സുമില്ലാത്ത ഈ ബൃഹസ്പതിയുടെ കമ്മത്താലാണ് പകൽ മംഗളകരനായ സൂര്യൻ സിംഹാദി ഭയങ്കര മൃഗം പോലെ ബലവാനായി, ചുററുന്നതു്. (മന്ദേഹൻ മുതലായ അസുരന്മാരെ ജയിച്ച്, തേജസ്വിയായി മഹാനുഭാവനായ ആ ബൃഹസ്പതിയാണ് യജമാനൻ കൊടുത്ത എളിയ ഹവിസ്സ് സ്വീകരിക്കുന്നതു്. മന്ത്രനാഥനായ ബൃഹസ്പതിയും മന്ത്രാധീനനാണെന്നു് സൂചന.)

4 അസ്യശ്ലോകോദിവീയതേപൃഥിവ്യാ

മത്യോനയംസദ്യക്ഷഭൃദ്വിചേതാഃ

മൃഗാണാംനഹേതയോയന്തിചേമാ

ബൃഹസ്പതേരഹിമായാഅഭിദ്യൂൻ

അന്വയം:-

| | |
|---|---|
| (യഃ) അത്യഃ ന | — അതനശീലഃ ആദിത്യഇവ |
| യക്ഷ–ഭൃൽ | — പൂജിതം ഹവിരാദികം ദധാനഃ |
| വി–ചേതാഃ യംസൽ | — പ്രാണിനാം വിവിധംചേതയിതാഫലം നിയച്ഛതി |
| അസ്യ ശ്ലോകഃ | — ബൃഹസ്പതേഃ സ്തുത്യാത്മികാ കീർത്തിഃ |
| ദിവി പൃഥിവ്യാം | — ദ്യുലോകേ ഭൂലോകേച |
| ഈയതേ | — ഗച്ഛതി, പ്രാപ്നോതി |
| (കിംച) മൃഗാണാം | |
| ഹേതയഃ ന | — ഹന്തുമന്വിഷ്യതാമായുധാനീവ |
| ബൃഹസ്പതേഃ ഇമാഃ | — ഹേതയഃ, ഹിംസ്രാണ്യായുധാനി |
| യന്തി ച | — ഗച്ഛന്തി ച |
| അഹി–മായാൻ | — മായായേഷാം വൃത്രാദീനാം താനസുരാൻ |
| ദ്യൂൻ | — ദിവസാൻ (ദിനംപ്രതിതാന്യായുധാനി) |
| അഭി (ലക്ഷയന്തി) | |

അർത്ഥം—യാതൊരു ബൃഹസ്പതി, ചരണശീലനായ സൂര്യനെന്നപോലെ, പൂജിതമായ ഹവിസ്സു മുതലായവയോടു് പ്രാണികൾക്കു് വിവിധ ചേഷ്ടകൾ നല്കി, കർമ്മഫലം കൊടുക്കുന്നുവോ, അവിടത്തെ സ്തുതിരൂപമായ യശസ്സ് ദ്യുലോകത്തിലും ഭൂലോകത്തിലും പരന്നിരിക്കുന്നു. കൂടാതെ, മൃഗങ്ങളെ അന്വേഷിച്ചു നടക്കുന്നവ (വനവേടന്മാ)രുടെ ആയുധങ്ങൾ പോലെ, ബൃഹസ്പതിയുടെ വധായുധങ്ങൾ സഞ്ചരിക്കുന്നു. (കറിക്കച്ചെന്നു് ശത്രുക്കൾക്കു് കൊള്ളുന്നു.) അവ മായാവികളായ വൃത്രാദ്യസുരന്മാരെയാണു് ദിവസംപ്രതി ഉന്നം വെക്കുന്നതു്.

5 യേത്വാദേവോസ്രികംമന്യമാനാഃ
പാപാഭദ്രമുപജീവന്തിപജ്രാഃ
നാദൂഢ്യേ ʃ ʃ അനുദദാസിവാമം
ബൃഹസ്പതേചയസഇത്പിയാരും വ 12

അന്വയം:–

| | |
|---|---|
| ഹേ ദേവ, യേ പാപാഃ | — പാപബുദ്ധയഃ, അല്പാഃ |
| പജ്രാഃ | — ഹവിർല്ലക്ഷണാന്നയുക്താഃ |
| ഭദ്രം ത്വാ | — കല്യാണം ത്വാം |
| ഉസ്രികം | — കുത്സിതാം, അല്പക്ഷീര\|സ്രാവിണീംഗാം, ജീർണ്ണമനഡ്വാഹംവാ |
| മന്യമാനാഃ ഉപ–ജീവന്തി | — ഉപേത്യ പ്രാണന്തി, അല്പം യാചന്തേ |
| ദുഃ–ഢ്യേ | — ദുർബ്ബുദ്ധിഭ്യഃതേഭ്യഃ (വചനവ്യത്യയം) |
| വാമം | — വനനീയം ധനം |
| ന അനു ദദാസി | — അനുകൂലം ന വിതരസി |
| ഹേ ബൃഹസ്പതേ, | |
| പിയാരും | — സോമപാനശീലം, സോമേന യഷ്ടാരം |
| ചയസേ ഇത് | — അനുഗൃഹീതും ഗച്ഛസ്യേവ |

അത്ഥം—അല്ലയോ ദേവ, പാപന്മാരായ, അല്പബുദ്ധിക ളായ ഏവർ ഹവിരന്നത്തോടുകൂടി അവിടേയ്ക്ക്, കറവു കറഞ്ഞ പശുവിനെയോ, തന്തക്കാളയെയോ, തന്ന്, അടുത്തണഞ്ഞ് വല്ലതും യാചിയ്ക്കുന്നുവോ, (എന്തെങ്കിലും കൊടുക്കുക എന്ന നിലയിൽ തങ്ങാംക്കുപകാരമല്ലാത്തതു് കൊടുത്താലും കഴിയ്ക്കാ മെന്ന നിലയിൽ) അവക്കു് ശ്രേഷ്ഠമായ ധനം അവിടുന്നു് അനുവദിച്ചു കൊടുക്കുന്നില്ല. (ബൃഹസ്പതിയ്ക്കു് പശുമുത ലായവയെ കൊടുക്കുക എന്നുവെച്ചാൽ ബൃഹസ്പതിയുടെ പ്രസാദം ഉദ്ദേശിച്ചു് സാത്വികനായ ഒരാംക്കു് ദാനം ചെയ്യുക എന്നേ അത്ഥമുള്ളു.) അല്ലയോ ബൃഹസ്പതേ, സോമം കൊണ്ടു് യജിയ്ക്കുന്നവനെയാകട്ടെ, അനുഗ്രഹിപ്പാനവിടുന്നു് എഴുന്നള്ളുകതന്നെ ചെയ്യുന്നു.

6 സുപ്രൈതുസ്സൂയവസോനപന്ഥാ

ദുന്നിയന്തുഃ പരിപ്രീതോനമിത്രഃ

അനൎവ്വാണോ അഭീയേ ചക്ഷതേനോ

പീവൃതാ അപോർണ്ണുവന്തോ അസ്ഥുഃ

അന്വയം:—

(ഹേ ബൃഹസ്പതേ, ത്വം)

| | |
|---|---|
| സു—പ്രൈതുഃ | — സുഷ്ഠുഗന്തുമ്മനുഷ്യസ്യ |
| സു—യവസഃ പന്ഥാഃ ന | — ശോഭനാന്നസ്യ മാർഗ്ഗ ഇവ യജ്ഞ മാർഗ്ഗഗാമിനഃ മമ സുയവസഃ പന്ഥാ ഇവ, തദ്വൽ സുഖകാരീ (ഭവ) |
| (കിംച) ദുഃ—നിയന്തുഃ | — ദുഃഖേന നിയമിതുഃ രാജ്ഞഃ |
| പരി—പ്രീതഃ | — സർവ്വപ്രകാരേണ സന്തുഷ്ടഃ ദ്വേഷരഹിതഃ |

മിത്രഃ ന — സുഹൃന്മന്ത്രീവ, സയഥാ ദുർന്നയാൽ നിവാരയതി, തദ്വൽ ത്വമപിതഥാ അസ്മഭ്യം കുരു, സഖിവൽ അമാർഗ്ഗാൽ നിവൃത്യ, യജ്ഞാദിരൂപേ മാർഗ്ഗേ യോജയിത്വാ തത്ര ഫലപ്രദോഭവ

(കിംച) അനവ്വാണഃ യേ — അപാപായേ നരാഃ

നഃ അഭി ചക്ഷതേ — അസ്മാൻ ആഭിമുഖ്യേന ബോധയന്തി, തേ

അപി–വൃതാഃ — അജ്ഞാനേനാവൃതാ അപി

അപ–ഊർണ്ണുവന്തഃ — അപഗതാവരണവന്തഃ, ജ്ഞാനവന്തഃ

അസ്ഥുഃ — തിഷ്ഠന്തു

അർത്ഥം—അല്ലയോബൃഹസ്പതേ, അവിടുന്ന്, സൽകർമ്മത്തിലൂടെ ചരിയ്ക്കുന്ന, യജ്ഞമാർഗ്ഗത്തിൽ ഗമിയ്ക്കുന്ന, എനിയ്ക്ക് നല്ല അന്നത്തിന്റെ വഴിപോലെ സുഖകാരിയായി ഭവിച്ചാലും. പിന്നെ, പ്രയാസപ്പെട്ട രാജ്യഭരണം നടത്തുന്ന രാജാവിന്ന് എല്ലാവിധത്തിലും അനുകൂലനും ഉള്ളിൽ പകയററവനും സുഹൃത്തുമായ മന്ത്രി പോലെ (ആ മന്ത്രി രാജാവിനെ ദുർന്നയങ്ങളിൽ നിന്ന് പിന്തിരിപ്പിയ്ക്കുന്നപോലെ) എന്നെയും ചെയ്യാലും ദുഷ്ടമാർഗ്ഗത്തിൽ നിന്നു വിടുവിച്ചു സൽക്കർമ്മമാർഗ്ഗത്തിലേയ്ക്ക് ചേർത്ത് അവിടെ ഫലപ്രദനായി ഭവിച്ചാലും. കൂടാതെ, അപാപരായ മനുഷ്യരേവർ എന്നെ നേരിട്ടു സൽകർമ്മം ഉപദേശിയ്ക്കുന്നുവോ, അവർ അജ്ഞാനത്താൽ മറയ്ക്കപ്പെട്ടവരെങ്കിലും ആ മറവുനീങ്ങി ജ്ഞാനവാന്മാരായി വർത്തിയ്ക്കട്ടെ.

7 സംയം സ്തുഭോവനയോ നയന്തി
സമുദ്രന്നസ്രവതോരോധചക്രാഃ
സവിദ്വാ ഉഭയം ചഷ്ടേ അന്തർ
ബൃഹസ്പതിസ്തര ആപശ്ച ഗൃധ്രഃ

അന്വയം:—

| | |
|---|---|
| അവനയഃ ന | — ഭ്രമയഃ മനുഷ്യാഃ യഥാ സ്വാമിനം തദ്വൽ |
| യം സ്തുഭഃ സം യന്തി | — സ്തോത്രാണി സങ്ഗച്ഛന്തി |
| (തഥാ) രോധ-ചക്രാഃ | — രോധന ശീലാനി ചക്രാണി യാസു താദൃശ്യഃ, നദ്യഃ |
| സ്രവതഃ സമുദ്രം ന | — സ്രവന്ത്യഃ സമുദ്രം യഥായന്തി തദ്വൽ ച (സർവ്വാസ്തുതയഃ പ്രാപ്നവന്തി) |
| ഗൃധ്രഃ | — ഗർദ്ധനശീലഃ, വൃഷ്ടിമാകാം ക്ഷമാണഃ |
| സഃ ബൃഹസ്പതിഃ | |
| വിദ്വാൻ | — വക്ഷ്യമാണാഭിജ്ഞഃ |
| തരഃ | — തരണം, ജലാഭിവൃദ്ധിം |
| ആപഃ ച | — ഉദകാനിച |
| ഉഭയം അന്തഃ ചഷ്ടേ | — മധ്യേസ്ഥിതഃപശ്യതി, കരോതി |

അർത്ഥം—ഭൂവാസികളായ മനുഷ്യർ അവരവരുടെ സ്വാമിയെയെന്നപോലെ സ്തോത്രങ്ങൾ യാവനെ നന്നായി പ്രാപിക്കുന്നുവോ, പിന്നെ കൂലം തകർക്കുന്ന നദികൾ ഒഴുകി സമുദ്രത്തെ പ്രാപിയ്ക്കുന്നപോലെ സ്തുതികൾ ആരെ പ്രാപിക്കുന്നുവോ, മഴപെയ്യിക്കാൻ ഇഷ്ടപ്പെടുന്ന ആ ബൃഹസ്പതി എടുത്തുപറയത്തക്ക ജ്ഞാനവാനാകുന്നു. അവിടുന്ന് വെള്ളത്തിളിച്ചയിൽ ജനങ്ങൾ (തോണി മുതലായവയിൽ) കടക്കുന്നതും വെള്ളങ്ങളെയും നടുവിൽ നിന്നു നോക്കിക്കാണുന്നു; സ്വയം അക്കരെ കടത്തുന്നു.

8 ഏവാമഹസ്തുവിജാതസ്തുവിഷ്മാൻ
ബൃഹസ്പതിർവൃഷഭോധായി ദേവഃ
സനസ്തുതോവീരവദ്ധാതുഗോമ
ദ്വിദ്യാമേഷം വൃജനം ജീരദാനം

അന്വയം'–

| | |
|---|---|
| മഹഃ, തുവി–ജാതഃ | — മഹാൻ, ബഹ്വത്മുൽപന്നഃ |
| തുവിഷ്മാൻ, വൃഷഭഃ | — ബലവാൻ, അപാംവർഷിതാ |
| ദേവഃ ബൃഹസ്പതിഃ | |
| ഏവ | — ഏവം, സ്തുതിപ്രകാരേണ |
| ധായി | — ധീയതേ, സ്തൂയതേ |
| സ്തുതഃ സഃ നഃ വീര–വൽ | — അസ്മാകം പുത്രാദ്യുപേതം |
| ഗോ–മൽ ധാതു | — ഗോഭിര്യുക്തം ഫലംകരോതു |
| ഇഷം വൃജനം ജീര–ദാനം | |
| വിദ്യാമ | — അന്നം ബലം ജയശീലം ലഭേമഹി |

അർത്ഥം–മഹാനും പലകാര്യങ്ങൾക്കുംവേണ്ടി ഉളവായവനും ബലവാനും ജലവർഷിതാവുമായ ദേവൻ, ബൃഹസ്പതി ഇപ്രകാരം സ്തോത്രത്താൽ സ്തുതിക്കപ്പെടുന്നു സ്തുതിക്കപ്പെട്ട അവിടന്ന് എനിക്ക പുത്രന്മാരോടും പശുക്കളോടുംകൂടിയ ഫലം ഉണ്ടാക്കട്ടെ. അന്നവും ബലവും, ജയശീലവും നേടാവു

വർഗ്ഗം 14–15–16 അനുഷ്ടുപ് മഹാപങ്ക്തിമഹാബൃഹതീച്ഛന്ദാംസി അപ്തൃണസൂര്യാദേവതാ.

വിഷാപ്ലോപനിഷൽ

1 കങ്കതോനകങ്കതോഥോസതീനകങ്കതഃ

ദ്വാവിതിപ്ലുഷീഇതിന്യദൃഷ്ടാഅലിപ്സത

അന്വയം:–

| | |
|---|---|
| കങ്കതഃ | — അല്പവിഷഃ |
| ന കങ്കതഃ | — അനല്പവിഷഃ, മഹോരഗാദിഃ |
| അഥോ സതീന–കങ്കതഃ | — ഉദകചാരീ, അല്പവിഷവാൻ |
| (ഏവം) ദ്വൌ ഇതി | — അല്പവിഷമഹാവിഷഭേദേന, ജലസ്ഥലഭേദേനചദ്വി പ്രകാരൌ |
| പ്ലുഷീ ഇതി | — പ്ലോഷണൌ, ദാഹകൌദ്വേ സന്തി |

| | |
|---|---|
| അദൃഷ്ടാഃ | — അദൃശ്യമാനരൂപാഃ കേചിദ്വി ഷധരാഃ സന്തി തേ നൂനംമാം |
| നി അലിപ്സത | — വിശേഷേണലിപ്സന്തി |
| (സർവ്വാണ്യങ്ഗാനിവിഷമാവൃണോതി) | |

അർത്ഥം—ഈ സൂക്തത്തിന്ന് വിഷഘ്നോപനിഷത്തെന്ന് പേർ പറയുന്നു. ''കങ്കതോനേതി സൂക്തന്തുവിഷാർത്തഃ പ്രയതോജപേൽ വിഷം നക്രമതേചാസ്യ സപ്പാദൃഷ്ടിവിഷാദപി. യൽകീടലൂതാസുവിഷം ദംഷ്ട്രിവൃശ്ചികതശ്ചയൽ മൂലഞ്ചകൃത്രിമം ചൈവജപന്മ്സർവ്വമപോഹതി'' എന്ന് ഋഗ്വിധാനത്തിൽ പ്രശംസിച്ചിരിക്കുന്നു.

കങ്കതോന എന്ന സൂക്തം വിഷബാധിതൻ ശുദ്ധായുക്തനായി ജപിച്ചാൽ ദൃഷ്ടിവിഷമുള്ള പാമ്പിന്റെ വിഷം കൂടി ബാധിക്കുകയില്ല. കൃമി, മാറാല, തേരം മുതലായവയുടെ വിഷവും ഇതു് ജപിച്ചാൽ നശിക്കും.

വിഷം കുറഞ്ഞവയും വിഷം കൂടിയവയും, കരയിലുള്ളവയും വെള്ളത്തിലുള്ളവയും എന്നിങ്ങനെ രണ്ടുവിധം ഭേദങ്ങളനുസരിച്ച് എരിക്കുന്ന വിഷജന്തുക്കളുണ്ട്. കാണാത്ത രൂപങ്ങളോടുകൂടിയവയുമുണ്ട്, അവ എന്റെ അംഗങ്ങളിൽ വിഷമേല്പിക്കുന്നു.

2 അദൃഷ്ടാൻഹന്ത്യായത്യഥോഹന്തിപരായതീ

അഥോഅവഘ്നതീഹന്ത്യഥോപിനഷ്ടിപിംഷതീ

അന്വയം:—

| | |
|---|---|
| ആ—യതീ | — വിഷദഷ്ടസ്യസകാശാദാഗച്ഛന്തീവിഷനിഹരണസാധനൌഷധിഃ |
| അദൃഷ്ടാൻ ഹന്തി | — അദൃശ്യമാനാൻ വിഷധരാൻ ഹിനസ്തി |
| അഥോ പരാ—യതീ | — അപിച സമ്മാജ്ജനസമയേ അപ്പാക്പ്രവൃത്താം |
| ഹന്തി | — ജലചരവിഷധരാൻനാശയതി |

| | |
|---|---|
| അഥോ അവ–ഘ്നതി ഹന്തി | — അവഹന്ത്യമാനൌഷധിഃ സ്വഗ ന്ധേനബഹുവിഷാൻ ഹന്തി |
| അഥോ പിംഷതീ | — പോഷണകർത്തീ, ദൃഷൽ പിഷ്യമാണാ, ഓഷധിഃ |
| പിനഷ്ടി | — അല്പവിഷാൻ ചൂർണ്ണീകരോതി |

അർത്ഥം–വിഷം തീണ്ടിയവന്റെ അടുത്തുനിന്നുവരുന്ന വിഷഹരൌഷധം കാണപ്പെടാത്ത വിഷജന്തുക്കളെ കൊല്ലുന്നു കൂടാതെ, മരുന്ന് കടിവായിൽ തിരുമ്മുമ്പോൾ താഴെവീഴുന്ന ഔഷധം വെള്ളത്തിലുള്ള വിഷജന്തുക്കളെ കൊല്ലുന്നു വിഷങ്ങളാൽ ബാധിക്കപ്പെടുന്ന ഔഷധം സ്വഗന്ധംകൊണ്ട് അധികവിഷമുള്ള ജന്തുക്കളെ ഹനിക്കുന്നു കല്ലരലിൽ പൊടിക്കുന്ന (അരക്കുന്ന) ഔഷധം അല്പവിഷങ്ങളെ പൊടിച്ചു നശിപ്പിക്കുന്നു

3 ശരാസഃ കശരാസോദർഭാസഃ സൈര്യാ ഉത

മൌഞ്ജാ അദൃഷ്ടാവൈരിണാസ്സർവ്വേസാകംന്യലിപ്സത

അന്വയം –

| | |
|---|---|
| ശരാസഃ | — ശരാഃ, വേണുദണ്ഡസദൃശഃ അന്തശ്ഛിദ്രാസ്തൃണ വിശേഷാഃ |
| കശരാസഃ | — കുത്സിതശരാഃ, അന്തശ്ഛിദ്രാഃ |
| ദർഭാസഃ | — ദർഭാഃ കശാഃ |
| സൈര്യാഃ | — തടാകാദി പ്രാന്തോൽഭവാസ്തൃണവിശേഷാഃ, അശ്വവാലാ ഇതി പ്രസിദ്ധാഃ |
| ഉത മൌഞ്ജാഃ | — മുഞ്ജാഃ |
| വൈരിണാഃ | — വിരണപ്രകാരാഃ |
| അദൃഷ്ടാഃ സർവ്വേ | — സർവ്വേ വിഷധരാഃ |
| സാകം നി അലിപ്സത | — മിളിത്വാ നിലിപ്യന്തിസ്മ |

അർത്ഥം–ഓടത്തണ്ടുപോലെ ഉള്ളപൊള്ളയായ ശരപ്പുല്ലുകം, അതുപോലെ ഉള്ളപൊള്ളയായ കശരപ്പുല്ലുകം, ദർപ്പുല്ലുകം, കുളവക്കുകളിലുണ്ടാകുന്ന കുതിരവാൽ പുല്ലുകം, മുഞ്ഞ (മേഖല) പ്പുല്ലുകം, രാമച്ചപ്പുല്ലുകം –ഇവയെല്ലാം ഒന്നിച്ചുകൂടി എന്റെ മേൽ വിഷമേല്പിച്ചിരിക്കുന്നു

4 നിഗാവോഗോഷ്ഠേ അസദന്നിമൃഗാസോ അവിക്ഷത

നികേതവോജനാനാംന്യ്ദൃഷ്ടാ അലിഫ്സത

അന്വയം:—

ഗാവഃ ഗോ—സ്ഥേ നി

| | |
|---|---|
| അസദൻ | — നിഷീദന്തി |
| മൃഗാസഃ നി അവിക്ഷത | — മൃഗാഃ നിവിഷ്ടാഃ, സ്വസ്വസ്ഥാനേ ഉപരതാഃ |
| ജനാനാം കേതവഃ നി (അസ്മിൻ സമയേ ഏതേ) | — പ്രജ്ഞാനാനി നീചാന്യഭവൻ |
| അദൃഷ്ടാഃ | — അദൃശ്യമാനരൂപാസ്സന്തഃ |
| നി അലിഫ്സത | — നിലിംബന്തി |

അർത്ഥം—പശുക്കരം തൊഴുത്തിൽ കിടക്കുന്ന മററു മൃഗങ്ങരം അവരവരുടെ സ്ഥാനത്തു് വിശ്രമിക്കുന്ന ജനങ്ങളുടെ ബോധങ്ങരം താണുപോയിരിയ്ക്കുന്ന ഈ സമയത്താണു് കാണപ്പെടാത്ത വിഷജന്തുക്കരം വന്നു ബാധിയ്ക്കുന്നതു്—അതായതു് അവിചാരിത സമയത്താണു്, രാത്രി ഉറക്കംവന്നുതുടങ്ങി മനസ്സിരിയ്ക്കാത്ത സമയത്താണു് വിഷജീവികരം ബാധിക്കുന്നതു്. (അരണ്യസ്ഥിതിയാണു് ഇവിടെ സൂചിപ്പിക്കുന്നതു്)

5 ഏത ഉത്യേപ്രത്യദൃശ്രൻ പ്രദോഷം തസ്കരാഇവ

അദൃഷ്ടാവിശ്വദൃഷ്ടാഃ പ്രതിബുദ്ധാ അഭൂതന വ 14

അന്വയം:—

| | |
|---|---|
| ഉ ത്യേ (തേ) ഏതേ | — ഏതേസർപ്പാഃ |
| പ്ര—ദോഷം | — രാത്രിം പ്രതി, തമസാഃഭിദ്രുതാസു രാത്രിഷു |
| തസ്കരാഃ—ഇവ | — ഹിംസകാശ്ചോരാ ഇവ |
| അദൃഷ്ടാഃ | — അപരിദൃശ്യമാനാഃ |
| വിശ്വ-ദൃഷ്ടാഃ | — വിശ്വം ദൃഷ്ടംയൈഃ തേ |
| പ്രതി അദൃശ്രൻ (അതഃ ഹേ നരാഃ) | — പ്രതിദൃശ്യന്തേ |
| പ്രതി-ബുദ്ധാഃ അഭൂതന | — ഭവത |

അത്ഥം—ഈ പാമ്പുകൾ രാത്രിതോറും, ഇരുട്ടിയ ഇടവുകളിൽ, കള്ളന്മാർപോലെ കാണപ്പെടാത്തവരായും എല്ലാം അങ്ങോട്ട കാണുന്നവരായുമാണ് പ്രത്യക്ഷപ്പെടുന്നത്. അതു കൊണ്ട് മനുഷ്യരേ, മനസ്സിരുത്തുന്നവരായി വേഴ്ക്കുക

6 ദ്യൌവ്വഃപിതാപൃഥിവീമാതാസോമോഭ്രാതാദിതിസ്വസാ

അദൃഷ്ടാവിശ്വദൃഷ്ടാസ്തിഷ്ഠതേലയതാസുകം

അന്വയം:—

(അതഃ പരം വിഷചികിത്സാ)

(ഹേ സർപ്പാഃ) വഃ (യുഷ്മാകം) ദ്യൌഃ പിതാ, പൃഥിവീ മാതാ, സോമഃ ഭ്രാതാ, അദിതിഃ സ്വസാ,

| (ഏവം മഹാനുഭാവാ മഹോരഗാഃ) അദൃഷ്ടാഃ | — അന്യൈരദൃശ്യമാനരൂപാഃ |
|---|---|
| (സ്വയം തു) വിശ്വ-ദൃഷ്ടാഃ | — സർവ്വസ്യദ്രഷ്ടാരഃ യൂയം |
| തിഷ്ഠത | — സ്വസ്വസ്ഥാനേ തിഷ്ഠത, മാം പ്രതിആഗച്ഛത |
| സു കം | — സുതരാം സുഖം യഥാ ഭവതി തഥാ |
| ഇലയത | — ഈരയത, ഗച്ഛത |

(പൃഥിവ്യന്തരിക്ഷദ്യുസ്ഥാനസ്ഥാസ്സർപ്പാഃ സ്വസ്വസ്ഥാനം പ്രാപ്നുത, അസ്മൽബാധാം മാ കുരുത)

അത്ഥം—(എന്നി വിഷചികിത്സയാണ്) അല്ലയോ സർപ്പങ്ങളേ, നിങ്ങൾക്ക് ദ്യോവ് (അന്തരിക്ഷം) അച്ഛനാണ്, ഭൂമി അമ്മയാണ്, സോമൻ (സോമാധാരമായ സ്വർഗ്ഗം) സഹോദരനാണ്. ദേവമാതാവായ അദിതി സഹോദരിയാണ്. (അദിതിക്കു് സർപ്പമാതാവായ കദ്രുവിന്റെ സഹോദരീത്വം) ഇപ്രകാരം മഹാനുഭാവരായ മഹാസർപ്പങ്ങളേ, നിങ്ങൾ സ്വന്തം സ്വന്തം സ്ഥാനങ്ങളിൽ ഇരിക്കുക എന്റെ അടുക്കൽ വരരുത്. സുഖമായ വിധം നടന്നുകൊള്ളുക (പൃഥിവ്യന്തരിക്ഷദ്യുസ്ഥാനങ്ങളിൽ സ്വസ്ഥാനം പ്രാപിച്ചുകൊള്ളുക ഞങ്ങളെ ബാധിക്കരുത്.)

7 യേ അംസ്യായേ അങ്ഗ്യാസ്സൂചീകായേ പ്രകങ്കതാഃ

അദൃഷ്ടാഃ കിംചനേ ഹവസ്സർവ്വേസാകം നിജസ്യത

അന്വയം:—

| | |
|---|---|
| യേ അംസ്യാഃ | — അംസഗാഃ |
| (തഥാ) യേ അങ്ഗ്യാഃ | — അങ്ഗേന ഹന്താരഃ (ലൂതികാദയഃ) |
| സൂചീകാഃ | — സൂചീസദൃശപുച്ഛരോമാണഃ (വൃശ്ചികാദയഃ) |
| യേ പ്ര–കങ്കതാഃ | — പ്രകൃഷ്ടവിഷാമഹോരഗാഃ |
| അദൃഷ്ടാഃ | — അദൃശ്യമാനാഃ |
| കിം ചന | — യൽ കിംചിൽ സർപ്പജാതമസ്തി |
| ഇഹ വഃ | — അസ്മൽ സമീപേ യുഷ്മാകം കിമസ്തി? |
| (അതഃ യൂയം) സർവ്വേ | |
| സാകം | — സഹ |
| നി ജസ്യത | — അസ്മാൻ മുഞ്ചത |

അർത്ഥം—വിഷജന്തുക്കളിൽ ഏവ ചുമലിൽ ചാടുന്നവയാണോ, (പച്ചളിപ്പാമ്പും മററും) ഏവ ശരീരം കൊണ്ടു വിഷമേല്പിക്കുന്നവയോ, (എട്ടുകാലി മുതലായവ) ഏവ സൂചിപോലുള്ള വാലിലെ രോമങ്ങൾ കൊണ്ടു കുത്തുമോ, (തേൾ മുതലായവ) മഹാവിഷങ്ങളും കാണപ്പെടാത്തവയുമായ സർപ്പസമൂഹങ്ങളേവയെല്ലാമുണ്ടോ, ആ നിങ്ങൾക്ക ഇവിടെ എന്തിരിക്കുന്നു? നിങ്ങളൊക്കെ ഒന്നിച്ച് ഞങ്ങളെ വിടുക.

8 ഉൽപുരസ്താൽസൂര്യഏതി വിശ്വദൃഷ്ടോഅദൃഷ്ടഹാ
അദൃഷ്ടാന്ത്സർവ്വാഞ്ജംഭയേ
ന്ത്സർവ്വാശ്ചയാതുധാന്യഃ

അന്വയം:—

| | |
|---|---|
| വിശ്വ–ദൃഷ്ടഃ | — സർവ്വസ്യദ്രഷ്ടാ |
| അദൃഷ്ട–ഹാ | — അദൃഷ്ടാവിഷധരവിശേഷാഃ തേഷാംഹന്താ |
| (അസൌ) സൂര്യഃ സർവ്വാൻ | |
| അദൃഷ്ടാൻ | — അദൃഷ്ടവ്യാൻവിഷ രാക്ഷസാദീൻ |

ജംഭയൻ — ഹിംസയൻ
(തഥാ) സർവ്വാഃ
യാതു–ധാന്യഃ ച — മഹോരഗീരാക്ഷസീർവ്വാ ജംഭയൻ
പുരസ്താൽ ഉൽ ഏതി — പൂർവ്വസ്യാംദിശിഉദയം പ്രാപ്നോതി (അതഃ അസൂത്തോജംഭയേ)
(സൂര്യേഉദിതേസതിസർവ്വേവിഷധരാഃ പലായന്തേ)

അർത്ഥം–സർവ്വദ്രഷ്ടാവും വിഷധാരികളുടെ ഹന്താവുമായ സൂര്യനിതാ എല്ലാ വിഷധരങ്ങളെയും രാക്ഷസാദികളെയും അകററിക്കൊണ്ടും എല്ലാ മഹാനാഗികളെയും രാക്ഷസികളെയും അടക്കിക്കൊണ്ടും കിഴക്കുദിക്കിൽ ഉദിക്കുന്നു അതുകൊണ്ട് സർപ്പങ്ങളേ, ഞങ്ങളെ വിട്ടുപോകുക (സൂര്യോദയത്തിൽ എല്ലാ വിഷജന്തുക്കളും ഇരുളാന്ന ഭാഗങ്ങളിലേയ്ക്കു ഓടി ഒളിക്കുന്നു വല്ലൊ വെളിച്ചത്തിന്ന് പുറമെ വിഷഹരമായ രാസശക്തിയും സൂര്യരശ്മിയിലുണ്ട് )

9 ഉദപപ്തദസൌ സൂര്യഃ പുരുവിശ്വാനിജൂർവ്വൻ

ആദിത്യഃ പർവ്വതേഭ്യോവിശ്വദൃഷ്ടോഅദൃഷ്ടഹാ

അന്വയം'–

പർവ്വതേഭ്യഃ അസൌ
സൂര്യഃ — പർവ്വവൽഭ്യഃ പ്രാണിഭ്യഃ, തേഷാമുപകാരായ പുരസ്താൽ ദൃശ്യമാനഃ സർവ്വസ്യ പ്രേരകഃ
ഉൽ അപപ്തൽ — ഊർധ്വം ഗച്ഛതി
ആദിത്യഃ — വിഷോദകാദീനാമദനശീലഃ
വിശ്വ–ദൃഷ്ടഃ — വിശ്വസ്യദ്രഷ്ടാ
അദൃഷ്ട–ഹാ — അദൃഷ്ടാനാം വിഷവിശേഷാണാം ഹന്താ
വിശ്വാനി — ബഹൂനി വിഷാണി
പുരു ജൂർവ്വൻ — പ്രഭൃതം ഹിംസൻ (മഹാനഭാവഃ സൂര്യഃ ഊർധ്വം ഗച്ഛതി, അതോവിഷശങ്കാ ന കാര്യാ)

അൎത്ഥം—ലോകത്തിൽ കണ്ണുകൂടിയ പ്രാണികളുടെ രക്ഷയ്ക്കായി വിഷം, ജലം മുതലായവയെ (തന്റെ രസഹരണശീലങ്ങളായ രശ്മികളാൽ) വലിച്ചെടുത്തു്, ക്ഷേയിയ്ക്കന്നവനും സൎവ്വവും സ്വയം കാണുന്നവനും കാണപ്പെടാത്ത വിഷങ്ങളുടെ ഹന്താവുമായി ഈ മുമ്പിൽ കാണുന്ന സൎവ്വപ്രേരകനായ സൂൎയ്യൻ എല്ലാവിഷങ്ങളെയും സംഹരിച്ചുകൊണ്ടു് മേൽപ്പോട്ടുയരുന്നു. (അതിനാൽ എനി വിഷശങ്ക വേണ്ട.)

10 സൂൎയ്യേ വിഷമാസജാമിദൃതിംസുരാവതോ ഗൃഹേ
സോചിന്നുനമരാതിനോ വയം മരാ
മാരേ അസ്യയോജനം ഹരിഷ്ഠാ
മധുത്വാമധുലാചകാര (വ, 15)

അന്വയം:—

(വിഷാവൃതോഗസ്ത്യഃ അഹം)

| | |
|---|---|
| സൂൎയ്യേ | — സൎവ്വസ്യ പ്രേരയിതരി, മധുവിദ്യാരൂപേ സൂൎയ്യമണ്ഡലേ |
| വിഷം | — മാമാവൃത്യ വൎത്തമാനം വിഷം |
| സുരാ—വതഃ ഗൃഹേ | — സുരാനിൎമ്മാതൃസദനേ |
| ദൃതിം (ഇവ) | — ചൎമ്മമയം സുരാപാത്രമിവ യഥാതൽകൎത്തുഃ നദോഷായ ഭവതി തദ്വദ്വിഷം ആദിത്യസ്യ ന ബാധകം |
| ആ സജാമി | — ആസക്തം കരോമി |
| സഃ ചിൽ നു | — പൂജ്യസ്സൂൎയ്യഃ ഖലു |
| ന മരാതി | — നമ്രിയതേ |
| നോ വയം മരാമ | — തദനുഗ്രഹാൽ തത്രൈവവിഷസ്യ യോജിതത്വാൽവയമപി ന മ്രിയാമഹേ |
| (ഉഭയോരമരണകാരണമാഹ) | |
| ഹരി—സ്ഥാഃ | — ഹരിഷു അശേഷുസ്ഥിതഃ ആദിത്യഃ |

ആരേ അസ്യ യോജനം — ദൂരേവിഷസ്യ പ്രാപണം കൃതവാൻ

(ഹേ വിഷ,) ത്വാ മധുലാ

മധു ചകാര — മധുവിദ്യാ അമൃതം ചകാര (ത്വാം അമൃതീകരോതി)

(യദേതദാദിത്യസ്യ വിഷയോജനം, തേനച അമൃതീകരണം യദസ്തി, ഏഷാ മധുവിദ്യാ)

അർത്ഥം—വിഷബാധയേററ അഗസ്ത്യനായ ഞാൻ സർവ്വ പ്രേരകനായ സൂര്യങ്കൽ, മധുവിദ്യാരൂപമായ സൂര്യമണ്ഡലത്തിൽ, എന്നെ ബാധിച്ച വിഷത്തെ, കള്ളചെത്തുന്നവൻെറ വീട്ടിൽ കള്ളാകുന്ന തോൽകടം പോലെ (ഏകാഗ്രസങ്കല്പത്തോടുകൂടി) പുരട്ടുന്നു. (കള്ളുചെത്തുകാരന്ന് തോൽകടം വെച്ചതുകൊണ്ട് ദോഷംവരാനില്ലാത്തതുപോലെ ആദിത്യന്ന് വിഷം ബാധകമല്ലാത്തതിനാൽ ഒന്നും വരാനില്ല.) പൂജ്യനായ ആദിത്യനാവട്ടെ അതുകൊണ്ടു മരിയ്ക്കുന്നില്ല. അവിടെ വിഷം യോജിപ്പിച്ചതുകൊണ്ട്, അവിടത്തെഅനുഗ്രഹത്താൽ, ഞാനും മരിയ്ക്കുന്നില്ല. കാരണം ഹരിത്തുക്കളെന്ന കതിരുകളിൽ സ്ഥിതിചെയ്യുന്ന ആദിത്യൻ (രസപരിണാമങ്ങളുണ്ടാക്കുന്ന രശ്മികളോടുകൂടിയ സൂര്യൻ) വിഷത്തെ ദൂരെ എത്തിച്ചു. അല്ലയോ വിഷമേ, നിന്നെ മധുവിദ്യ അമൃതമാക്കി. (ആദിത്യങ്കൽ വിഷം യോജിപ്പിച്ച്, ആദിത്യനാൽ അതിൻെറ അമൃതീകരണമെന്നതാണ് മധുവിദ്യ)

11 ഇയത്തികാശകന്തികാസകാജംലാസതേവിഷം
സോചിന്നന്മരാതിനോവയംമരാ
മാരേഅസ്യയോജനംഹരിഷ്ഠാ
മധുത്വാമധുലാചകാര

അന്വയം:—

ഇയത്തികാ — ഇയത്താം കന്യാ, ബാലാ

ശകന്തികാ — ശകന്തഃ ശകുനഃ തസ്യസ്ത്രീ കപിഞ്ജലീ

| | |
|---|---|
| ഡകാ തേ വിഷം | — സാതവവിഷം |
| ഝലാസ | — ഭക്ഷിതവതീ (സാവിഷ ഹത്ത്രീതിപ്രസിദ്ധാ) |
| സോ ചിൽ ന ന മരാതി | — സഃ ഉ ന മ്രിയതേ |
| നോ വയം മരാമ | — വയമപിന മ്രിയാമഹേ |
| ഹരി–സ്ഥാഃ | — അശേഷുസ്ഥിതഃ ആദിത്യഃ |
| ആരേ അസ്യ യോജനം | — ദൂരേവിഷസ്യ പ്രാപണം കൃതവാൻ |
| (ഹേ വിഷ) ത്വാ മധുലാ മധു ചകാര | — മധുവിദ്യാ അമൃതം ചകാര |

അത്ഥം–വളരെ ചെറിയ വെളുത്ത തിത്തിരിപ്പെൺ പക്ഷിയുണ്ടല്ലൊ, അവരം (അല്ലയോ പാമ്പേ,) നിൻെറ വിഷം ഭക്ഷിച്ചു. (അവളുടെ വിഷഹത്ത്രിത്വം പ്രസിദ്ധം) അവരം മരിയ്ക്കുന്നില്ല, ഞാനും മരിയ്ക്കുന്നില്ല. ഹരിത്തുക്കളെന്ന കതിരകറംകൾ മുകളിൽ ഇരിയ്ക്കുന്ന സൂര്യൻ വിഷത്തെ ദൂരെ എത്തിച്ചു. അല്ലയോ വിഷമേ, മധുവിദ്യ നിന്നെ അമൃതമാക്കി.

12 ത്രിസ്സപ്തവിഷ്ഠുലിങ്ഗകാ വിഷസ്യ പുഷ്പമക്ഷൻ
താശ്ചിന്നനമരന്തിനോവയം മരാ
മാരേ അസ്യയോജനം ഹരിഷ്ഠാ
മധുത്വാ മധുലാ ചകാര

അന്വയം:—

| | |
|---|---|
| ത്രിഃ സപ്ത | — ത്രിഗുണിതാസ്സപ്തസംഖ്യാകാഃ |
| വിഷ്ഠുലിങ്ഗകാഃ | — സപ്തസു ജിഹ്വാസു ലോഹിത ശുക്ലകൃഷ്ണവർണ്ണഭേദേന ഏകവിംശതിസംഖ്യാഃ ജ്വാലാഃ |
| വിഷസ്യ പുഷ്പം അക്ഷൻ | — പോഷം അദന്തു, നാശയന്തു |
| താഃ ചിൽ ന ന മരന്തി | — ന മ്രിയന്തേ |
| നോ വയം മരാമ | — വയമപി ന മ്രിയാമഹേ |

ആരേ അസ്യ യോജനം — ദൂരേവിഷസ്യ പ്രാപണം കൃതവാൻ

(ഹേ വിഷ,) ത്വാ മധുലാ
മധു ചകാര — മധുവിദ്യാ അമൃതം ചകാര (ത്വാം അമൃതീകരോതി)

(യദേതദാദിത്യസ്യ വിഷയോജനം, തേനച അമൃതീകരണം യദസ്തി, ഏഷാ മധുവിദ്യാ)

അത്ഥം—വിഷബാധയേററ അഗസ്ത്യനായ ഞാൻ സർവ്വ പ്രേരകനായ സൂര്യങ്കൽ, മധുവിദ്യാരൂപമായ സൂര്യമണ്ഡലത്തിൽ, എന്നെ ബാധിച്ച വിഷത്തെ, കള്ളചെത്തുന്നവന്റെ വീട്ടിൽ കള്ളാക്കുന്ന തോൽകടം പോലേ (ഏകാഗ്രസങ്കല്പത്തോടുകൂടി) പുരട്ടുന്നു. (കള്ളുചെത്തുകാരനു് തോൽകടം വെച്ചതുകൊണ്ടു് ദോഷംവരാനില്ലാത്തതുപോലെ ആദിത്യനു് വിഷം ബാധകമല്ലാത്തതിനാൽ ഒന്നും വരാനില്ല ) പൂജ്യനായ ആദിത്യനാവട്ടെ അതുകൊണ്ടു മരിയ്ക്കുന്നില്ല. അവിടെ വിഷം യോജിപ്പിച്ചതുകൊണ്ടു്, അവിടത്തെ അനുഗ്രഹത്താൽ, ഞാനും മരിയ്ക്കുന്നില്ല കാരണം ഹരിത്തുക്കളെന്ന കതിരുകളിൽ സ്ഥിതിചെയ്യുന്ന ആദിത്യൻ (രസപരിണാമങ്ങളുണ്ടാക്കുന്ന രശ്മികളോടുകൂടിയ സൂര്യൻ) വിഷത്തെ ദൂരെ എത്തിച്ചു അല്ലയോ വിഷമേ, നിന്നെ മധുവിദ്യ അമൃതമാക്കി. (ആദിത്യങ്കൽ വിഷം യോജിപ്പിച്ചു്, ആദിത്യനാൽ അതിന്റെ അമൃതീകരണമെന്നതാണു് മധുവിദ്യ)

11 ഇയത്തികാശകന്തികാസകാഞ്ജ്ലാസതേവിഷം
സോചിന്നനമരാതിനോവയംമരാ
മാരേഅസ്യയോജനംഹരിഷ്ഠാ
മധുത്വാമധുലാചകാര

അന്വയം:—

ഇയത്തികാ — ഇയത്താം കന്യാന്നാ, ബാലാ

ശകന്തികാ — ശകന്തഃ ശകനഃ തസ്യസ്ത്രീ കപിഞ്ജലീ

തിരകാംകള് മുകളിലിരിക്കുന്ന സൂര്യൻ വിഷത്തെ ദൂരെ എത്തിച്ചു. അല്ലയോ വിഷമേ, നിന്നെ മധുവിദ്യഅമൃതമാക്കി

14 ത്രിസ്സപ്തമയൂര്യസ്സപ്തസ്വസാരോഅഗ്രുവഃ
താസ്തേവിഷംവിജഭ്രിരഉദകംകുംഭിനീരിവ

അന്വയം:–

| | |
|---|---|
| ത്രിഃ സപ്ത | — ഏകവിംശതി സംഖ്യാകാഃ |
| മയൂര്യഃ | — മയൂരസ്ത്രിയഃ (താ വിഷസർപ്പദ്വേഷിണ്യഃ ഇതിപ്രസിദ്ധാഃ നാഗദ്വേഷി ഗരുഡപക്ഷാദുൽപന്നത്വാൽ) |
| സപ്ത സ്വസാരഃ | — ഏതൽ സംഖ്യാകാം സരണശീലാഃ |
| അഗ്രുവഃ | — നദ്യഃ, സുരഗംഗാദ്യാഃ (സന്തി) |
| താഃ (ഹേ ദേഹ,) | |
| കുംഭിനീഃ–ഇവ ഉദകം | — കുംഭവത്യഃ കുംഭേന ജലഹാരിണ്യഃ ഇവ |
| തേ വിഷം വി ജഭ്രിരേ | — വിശേഷേണ ഹരന്തു |

അർത്ഥം—ഇരുപത്തൊന്ന് പെൺമയിലുകളും (ഗരുഡൻെറ ചിറകിൽനിന്നുളവായതുകാരണം മയിലിന്നു സർപ്പദ്വേഷം പ്രസിദ്ധം ) സുരഗംഗ മുതലായി ഒഴുകുന്ന ഏഴു നദികളുമുണ്ടല്ലൊ, അവ, അല്ലയോ ദേഹമേ, നിന്നെ ബാധിച്ച വിഷത്തെ കുടത്തിൽ ഒരുത്തി വെള്ളം നിറയ്ക്കുന്നപോലെ ഹരിയ്ക്കട്ടെ.

15 ഇയത്തകഃ കുഷുംഭകസ്തകംഭിനദ്മ്യശ്മനാ
തതോവിഷം പ്രവാവൃതേ പരാചീരനുസംവതഃ

അന്വയം:–

| | |
|---|---|
| ഇയത്തകഃ | — അല്പപ്രമാണഃ |
| കുഷുംഭകഃ | — നകുലഃ (വിഷം ഹരതു) |

ഹരി–സ്ഥഃ ആരേ
അസ്യ യോജനം — ആശേഷു സ്ഥിതഃ സൂര്യഃ
ദൂരേ വിഷസ്യ പ്രാപണം
കൃതവാൻ

(ഹേ വിഷ,) ത്വാ മധുലാ
മധു ചകാര — മധുവിദ്യാ ത്വാം അമൃതം ചകാര

അർത്ഥം—അഗ്നിയുടെ കാളി, കരാളി മുതലായ ഏഴുനാവുകളിൽനിന്ന് ചുകന്നും വെളുത്തും കറുത്തും വരുന്ന ഇരുപത്തൊന്ന് ജ്വാലകരം വിഷത്തിന്റെ ഏററത്തെ ഭക്ഷിയ്ക്കട്ടെ, നശിപ്പിയ്ക്കട്ടെ അവ മരിയ്ക്കുകയില്ല. ഞാനും മരിക്കുകയില്ല. ഹരിത്തുക്കരംക്ക് മുകളിലിരിയ്ക്കുന്ന സൂര്യൻ അതിനെ ദൂരെ എത്തിച്ചു. അല്ലയോ വിഷമേ, മധുവിദ്യ നിന്നെ അമൃതാക്കി.

13 നവാനാംനവതീനാം വിഷസ്യരോപുഷീണാം
സർവ്വാസാമഗ്രഭംനാമാരേഅസ്യയോജനം
ഹരിഷ്ഠാമധുത്വാമധുലാചകാര

അന്വയം —

നവാനാം നവതീനാം — നവാധികനവതീനാം
വിഷസ്യ രോപുഷീണാം — സർവ്വസ്യവിഷസ്യലോപയിത്രീണാം, ഛേത്രീണാം നദീനാം
സർവ്വാസാം നാമ — ഗംഗാദിനദീനാം നാമ
അഗ്രഭം — ഗൃഹ്ണാമി
ഹരി–സ്ഥഃ ആരേ
അസ്യ യോജനം — ആശേഷുസ്ഥിതഃ സൂര്യഃ
ദൂരേവിഷസ്യപ്രാപണം
കൃതവാൻ
(ഹേ വിഷ) മധുലാ
ത്വാ മധു ചകാര — മധുവിദ്യാത്വാം അമൃതം
ചകാര

അർത്ഥം—എല്ലാ വിഷങ്ങളെയും നശിപ്പിക്കുന്ന ഗംഗമുതല്ലുള്ള തൊണ്ണൂററൊമ്പത് നദികളുടെയെല്ലാം പേരുകരം ഞാൻ ഗ്രഹിയ്ക്കുന്നു, ഓർമ്മിക്കുന്നു, ഉച്ചരിക്കുന്നു. ഹരിത്തുക്കളെന്ന ക

തിരകാംക്ക് മുകളിലിരിക്കന്ന സൂര്യൻ വിഷത്തെ ദൂരെ എത്തിച്ചു. അല്ലയോ വിഷമേ, നിന്നെ മധുവിദ്യഅമൃതമാക്കി

14 ത്രിസ്സപ്തമയൂര്യസ്സപ്തസ്വസാരോഅഗ്രുവഃ
താസ്തേവിഷംവിജഭ്രിരഉദകംകുംഭിനീരിവ

അന്വയം:—

| | |
|---|---|
| ത്രിഃ സപ്ത | — ഏകവിംശതി സംഖ്യാകാഃ |
| മയൂര്യഃ | — മയൂരസ്ത്രീയഃ (താ വിഷസപ്പ ദ്വേഷിണ്യഃ ഇതിപ്രസിദ്ധാഃ നാഗദ്വേഷി ഗരുഡ പക്ഷാദുൽപന്നതാൽ) |
| സപ്ത സ്വസാരഃ | — ഏഴതൽ സംഖ്യാകാം സരണ ശീലാഃ |
| അഗ്രുവഃ | — നദ്യഃ, സുരഗംഗാദ്യാഃ (സന്തി) |
| താഃ (ഹേ ദേഹ,) | |
| കുംഭിനീഃ—ഇവ ഉദകം | — കുഭവത്യഃ കുംഭേന ജലഹാരിണ്യഃ ഇവ |
| തേ വിഷം വി ജഭ്രിരേ | — വിശേഷേണ ഹരന്തു |

അർത്ഥം—ഇരുപത്തൊന്ന് പെൺമയിലുകളും (ഗരുഡൻെറ ചിറകിൽനിന്നുളവായതുകാരണം മയിലിന്നു സപ്പദ്വേഷം പ്രസിദ്ധം ) സുരഗംഗ മുതലായി ഒഴുകുന്ന ഏഴു നദികളുമുണ്ടല്ലൊ, അവ, അല്ലയോ ദേഹമേ, നിന്നെ ബാധിച്ച വിഷത്തെ കുടത്തിൽ ഒരുത്തി വെള്ളം നിറയ്ക്കുന്നപോലെ ഹരിയ്ക്കട്ടെ.

15 ഇയത്തകഃ കുഷുംഭകസ്തകംഭിനദ്മ്യശ്മനാ
തതോവിഷം പ്രവാവൃതേ പരാചീരനുസംവതഃ

അന്വയം:—

| | |
|---|---|
| ഇയത്തകഃ | — അല്പപ്രമാണഃ |
| കുഷുംഭകഃ | — നകുലഃ (വിഷം ഹരതു) |

(യദി ന തഥാ സഃ
കരോതി) തകം — കുത്സിതം തം ന കലം
അശ്മനാ മിനദ്മി — വിദാരയാമി
തതഃ വിഷം പ്ര വവൃതേ — വിഷാവൃതാദ്ദേഹാൽ നിർഗ്ഗച്ഛതു
പരാചീഃ — അതിദൂരഗാഃ
സം–വതഃ — സം വിഭാഗവതഃ ദേശാൻ
അനു — ലക്ഷീകൃത്യഗച്ഛതു, നമാം ഗച്ഛതു

അർത്ഥം—എത്രയും ചെറിയ കീരി എന്റെ വിഷം ഹരിയ്ക്കട്ടെ അതങ്ങിനെചെയ്തില്ലെങ്കിൽ ഞാനതിനെ കല്ലുകൊണ്ടെറിയും. അനന്തരം ബാധിച്ച വിഷം ദേഹത്തിൽ നിന്ന് പുറത്തുപോകട്ടെ ദൂരഭാഗത്തുള്ള ദേശങ്ങളെ അതു പ്രാപിക്കട്ടെ. എന്റെ അടുക്കൽ വരരുത്.

16 കുഷുംഭകസ്തദബ്രവീദ്ഗിരേഃ പ്രവർത്തമാനകഃ
വൃശ്ചികസ്യാരസംവിഷമരസം വൃശ്ചികതേവിഷം

അന്വയം:—
ഗിരേഃ — സകാശാൽ
പ്ര–വർത്തമാനകഃ — പ്രവർത്തമാനഃ
കുഷുംഭകഃ — നകലഃ
തൽ അബ്രവീൽ — ഉക്തവാൻ
വൃശ്ചികസ്യ വിഷം
അരസം — അസാരം, അബാധകം
(അഥ തം വൃശ്ചികം നകല ആഹ)
ഹേ വൃശ്ചിക, തേ വിഷം
അരസം — (തസ്മാൽ പരിഹര)

അർത്ഥം—(അഗസ്ത്യന്റെ ഏറുവാക്കുകേട്ട്) കുന്നിങ്കൽനിന്ന് അവിടെ വർത്തിച്ചിരുന്ന കീരി ഇറങ്ങിവന്നു പറഞ്ഞു 'തേളിന്റെ വിഷം സാരമില്ല അതു് ബാധിയ്ക്കാത്തതാണ്'. പിന്നെ തേളിനോടു പറഞ്ഞു 'അല്ലയോ തേളേ, നിന്റെ വിഷം സാരമില്ലാത്തതാണ് അതുകൊണ്ട് മാററിക്കൊടുക്കുക.'

ഒന്നാംമണ്ഡലം സമാപ്തം

വർഗ്ഗം-17-18-19 ഗൃത്സമദഃ ഋഷിഃ ജഗതീച്ഛന്ദഃ അഗ്നിർദ്ദേവതാ

1 ത്വമഗ്നേദ്യുഭിസ്ത്വമാശുശുക്ഷണി
സ്ത്വമദ്ഭ്യസ്ത്വമശ്മനസ്പരി
ത്വംവനേഭ്യസ്ത്വമോഷധീഭ്യ
സ്ത്വംനൃണാംനൃപതേജായസേശുചിഃ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ | — അഗ്രണീത്വാദിഗുണവിശിഷ്ട |
| നൃണാം നൃ-പതേ | — സർവ്വേഷാം നരാണാം നിത്യ പരിപാലക |
| ത്വം ദ്യു-ഭിഃ | — യാഗദിവസൈർന്നിമിത്ത ഭൂതൈഃ |
| ജായസേ | — മഥനേനോൽപദ്യസേ |
| (തഥാ) ത്വം | |
| ആശുശുക്ഷണിഃ | — ജായമാനഏവദീപ്യമാനഃ |
| ത്വം അൽ-ഭ്യഃ | — വൃഷ്ട്യുദകേഭ്യോവൈദ്യുതരൂപേണ ബാഡവരൂപേണ സമുദ്രേഭ്യശ്ചജായസേ |
| ത്വം അശ്മനഃ പരി | — പാഷാണാൽജായസേ |
| ത്വം വനേഭ്യഃ | — വൃക്ഷാദിസമൂഹേഭ്യഃ ദാവരൂപേണജായസേ |
| ത്വം ഓഷധീഭ്യഃ | — വ്രീഹ്യാദിഭ്യഃ വൈശ്വാനര രൂപേണജായസേ |
| (ഏവം സർവ്വാത്മകഃ) | |
| ത്വം ശുചിഃ | — ആദിത്യരൂപേണജായസേ |

അർത്ഥം—ദേവന്മാരിൽ മുൻഗാമിത്വം മുതലായ ഗുണങ്ങളോടുകൂടിയ അഗ്നേ, എല്ലാ മനുഷ്യരുടേയും നിത്യപാലക, അവിടുന്ന് യാഗദിവസങ്ങളെ ഉദ്ദേശിച്ചാണല്ലൊ കടച്ചിലിൽ നിന്നുളവാകുന്നത്. അവിടുന്ന് പിറക്കുമ്പോഴും തന്നെ ഭാസ

മാനനാണ്. അവിടുന്ന് മഴവെള്ള (മേഘ) ത്തിൽനിന്ന് വൈദ്യുതരൂപത്തോടെ ജനിക്കുന്നു. സമുദ്രങ്ങളിൽനിന്ന് ബാഡവരൂപമൊത്തു ജനിക്കുന്നു. അവിടുന്ന് കല്ലുകളിൽ നിന്നും ജനിക്കുന്നു. കാടുകളിൽ മരക്കൂട്ടങ്ങളിൽ നിന്ന് ദാവരൂപം പൂണ്ട് ജനിക്കുന്നു. യവം നെല്ല് മുതലായ സസ്യാദികളിൽ നിന്ന് വൈശ്വാനരരൂപം ചേർന്ന് ജനിക്കുന്നു. അങ്ങിനെ സർവ്വാത്മകനായ അവിടുന്ന് തന്നെയാണ് നിതാന്തശുദ്ധനായി ആദിത്യ രൂപത്തിൽ ജനിക്കുന്നതും.

2 തവാഗ്നേഹോത്രം തവപോത്രമൃത്വിയം
തവനേഷ്ട്രന്ത്വമഗ്നിദ്ദൃതായതഃ ।
തവപ്രശാസ്ത്രംത്വമധ്വരീയസി
ബ്രഹ്മാചാസിഗൃഹപതിശ്ചനോദമേ

അന്വയം:–

ഹേ അഗ്നേ, ഹോത്രം

| | |
|---|---|
| തവ | — ഹോതുഃ കർമ്മ തവൈവ |
| പോത്രം തവ | — പോതുഃ കർമ്മ തവൈവ |
| (തഥാ) ഋത്വിയം | — പ്രാപ്തകാലമാർത്വിജ്യംതവൈവ |
| നേഷ്ട്രം തവ | — നേഷ്ടുഃ കർമ്മംതവൈവ |
| (ഹേ അഗ്നേ) ത്വം | |
| അഗ്നിത് | — ആഗ്നീധ്രഃ അപി |
| (തഥാ) ഋത–യതഃ | — യജ്ഞമിച്ഛതഃ |
| തവ (ഏവ) പ്ര–ശാസ്ത്രം | — മൈത്രാവരുണസ്യകർമ്മ |
| ത്വം അധ്വരി–യസി | — അധ്വരം യജ്ഞംകാമയസേ, അധ്വര്യുർവസി |
| (തഥാ) ബ്രഹ്മാ ച | — ബ്രാഹ്മണാച്ഛംസ്യപി |
| (തഥാ) നഃ ദമേ | — അസ്മദ്യജ്ഞഗൃഹേ |
| ഗൃഹ–പതിഃ ച (അസി) | |

അർത്ഥം–അല്ലയോ അഗ്നേ, യജ്ഞത്തിൽ ഹോതാവിന്റെ (ഹോതന്റെ) കർമ്മം അവിടുന്നു തന്നെയാകുന്നു. പോതാവിന്റെ (പോത്രന്റെ) കർമ്മവും അവിടുത്തെയാകുന്നു. ഋത്വി

ക്ഷകരാം അതാത്ത സമയത്ത്ു് ചെയ്യുന്ന എല്ലാ കമ്മവും അവിട ത്തെയാകുന്നു. നേഷ്ടാവിൻെറ (നേഷ്ടൻെറ) കമ്മവും അവിട ത്തെയാകുന്നു യജ്ഞമിഷ്ടപ്പെടുന്ന അവിടത്തോട്ടു ചേൻതാ കുന്നു മൈത്രാവരുണൻെറ കമ്മം.' അല്ലയോ അഗ്നേ, അവിട ന്നു് അധ്വരം, യജ്ഞമിഷ്ടപ്പെടുന്ന, അധ്വര്യുവായി ഭവിക്കുന്നു. അതുപോലെ ബ്രാഹ്മണാച്ഛംസിയാകുന്നു. ഞങ്ങളുടെ യാഗ ശാലയിൽ അവിടന്നു് ഗൃഹനാഥനമാകുന്നു. (ഹോതാ എന്ന പദത്തിന്നു് ഹോമ (യാഗ) നിർവ്വാഹകൻ എന്നത്ഥം. അപ്ര കാരം ഹോതാവായ അഗ്നിതന്നെയാണു് ഋത്വിക്കുകളായും യജ മാനനായിപ്പോലും യാഗം നിർവ്വഹിക്കുന്നതു്. യജമാനന്നു് ഇച്ഛ, ശ്രദ്ധ, ആത്മാപ്പണം എന്നിവ മാത്രമേ യഥാത്ഥത്തി ലുള്ളു).

3 ത്വമഗ്നഇന്ദ്രോ വൃഷഭസ്സതാമസി
ത്വം വിഷ്ണുരുരുഗായോനമസ്യഃ
ത്വം ബ്രഹ്മാരയിവിദ്ബ്രഹ്മണസ്പതേ
ത്വം വിധത്തസ്സചസേ പുരന്ധ്യാ

അന്വയം:–

ഹേ അഗ്നേ, ത്വം (യതഃ)
സതാം വൃഷഭഃ — കാമവഷിതാ
(അതഃ) ഇന്ദ്രഃ അസി
(യതഃ) ഉരു–ഗായഃ
നമസ്യഃ — ബഹുഭിർഗ്ഗീയമാനഃ നമസ്കാര്യശ്ച ഭവസി
(അതഃ) ത്വം വിഷ്ണുഃ (അസി)
ഹേ ബ്രഹ്മണഃ പതേ — പരിവൃഢസ്യ മന്ത്രസ്യ കമ്മണോവാപാലയിതഃ
ത്വം (യതഃ) രയി–വിൽ — ഗവാദി ധനസ്യവേത്താ
(അതഃ) ത്വം ബ്രഹ്മാ (അസി)
ഹേ വി–ധത്തഃ, — വിവിധകാരക, വൈശ്വാനരരൂപാഗ്നേ, ത്വം

പുരം–ധ്യാ — ബഹുപ്രകാരയാ ബുദ്ധ്യാ
സചസേ — സഹവര്‍ത്തസേ, സര്‍വ്വദാ ബുദ്ധ്യാസ്തൂയസേ

അര്‍ത്ഥം—അല്ലയോ അഗ്നേ, അവിടുന്ന് സത്തുക്കാര്‍ക്ക് അഭിമതം വര്‍ഷിയ്ക്കുന്നവനാകയാല്‍ ഇന്ദ്രനാകുന്നു. വളരെ ജനങ്ങളാല്‍ സംകീര്‍ത്തനം ചെയ്യപ്പെടുന്നവനും കമ്പിടപ്പെടേണ്ടവനുമാകയാല്‍ വിഷ്ണുവാകുന്നു. അല്ലയോ മഹത്തായ മന്ത്രത്തിന്റെ (കര്‍മ്മത്തിന്റെ) പാലയിതാവേ, അവിടുന്ന് ബ്രഹ്മാവാകുന്നു. അല്ലയോ വിവിധകര്‍മ്മന്‍, വൈശ്വാനരരൂപ, നാനാപ്രകാരത്തിലുള്ള ബുദ്ധിയോടുകൂടി അവിടുന്ന് വര്‍ത്തിയ്ക്കുന്നു, സ്തുതിയ്ക്കപ്പെടുന്നു.

4 ത്വമഗ്നേ രാജാ വരുണോധൃതവ്രത
സ്ത്വം മിത്രോഭവസി ദസ്മഈഡ്യഃ
ത്വമര്യമാസല്‍പതിര്യസ്യസംഭുജം
ത്വമംശോവിദഥേ ദേവഭാജയുഃ

അന്വയം:—

ഹേ അഗ്നേ, ത്വം
(യതഃ) ധൃത–വ്രതഃ — ധാരിതകര്‍മ്മാ അസി
(അതഃ) വരുണഃ രാജാ (അസി)
(യതഃ) ദസ്മഃ ഈഡ്യഃ — ശത്രൂണാമുപക്ഷയിതാ, സ്തുത്യഃ
(അതഃ) ത്വം മിത്രഃ ഭവസി
(യസ്യദാനം) സം–ഭുജം — സന്തതഭുജം, വ്യാപകം സഃ
(യതഃ) സല്‍–പതിഃ — സതാം അഭിമതപ്രദാനേന പാലയിതാ
ത്വം അര്യമാ (അസി ഛാന്ദസം അര്യമ്ണോലിംഗം)
(തഥാ) ത്വം അംശഃ — സൂര്യമൂര്‍ത്ത്യന്തരഭൂതഃ, ഏതന്നാമകോ ദേവോസി

(താദൃശ) ഹേ ദേവ,

| | |
|---|---|
| വിദഥേ | — അസ്മദീയേ യജ്ഞേ |
| ഭാജയുഃ | — ഫലാനാം ഭംജയിതാ, പ്രാപയിതാസി |

അർത്ഥം—അല്ലയോ അഗ്നേ, അവിടന്ന് കർമ്മങ്ങളെ ധരിപ്പവനാകയാൽ രാജാവായ വരുണനാകുന്നു. ശത്രുഹന്താവും സ്തുത്യനുമാകയാൽ മിത്രനാകുന്നു. ആരുടെ ദാനം കയ്യൊഴിയാതെ വ്യാപകമാണോ, സത്തുക്കളുടെ അഭീഷ്ടം പാലിയ്ക്കുന്ന ആ അര്യമാവാകുന്നു. (അര്യമാവിൻെറ അടയാളം തന്നെ ദാതൃത്വം.) അതുപോലെ അവിടന്ന് സൂര്യൻെറ മറെറാരുരൂപമായ അംശനെന്ന ദേവനാകുന്നു. അപ്രകാരമുള്ള ദേവ, അവിടന്ന് ഞങ്ങളുടെ യജ്ഞത്തിൽ ഫലപ്രാപകനായി ഭവിയ്ക്കുന്നു.

5 ത്വമഗ്നേത്വഷ്ടാവിധതേസുവീര്യം

തവഗ്നാവോമിത്രമഹസ്സജാത്യം

ത്വമാശുഹേമാരരിഷേസ്വശ്വ്യം

ത്വംനരാംശർദ്ധോഅസിപുരുവസുഃ വ 17

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, ത്വഷ്ടാ ത്വം | — ഫലസ്യസാധു സമ്പാദയിതാത്വം |
| വിധതേ | — (ജനായ) പരിചരതേ |
| (ത്വം) സു—വീര്യം | — ശോഭനവീര്യം ധനം (തദ്ധേതുർഭവസി) |
| (യാഃ) ഗ്നാവഃ | — സ്തുതിവാചഃ |
| (താഃ) തവ | — സ്വഭൂതാഃ |
| ഹേ മിത്ര—മഹഃ, | — ഹിതകാരിതേജഃ |
| (ത്വം) സ—ജാത്യം | — അസ്മാകം ബാന്ധവം ഭജസേ |
| (ഹേ അഗ്നേ,) ആശു—ഹേമാ ത്വം | — ആശുപ്രേരയിതാ ത്വം |

സു–അശ്വ്യം — ശോഭനാശ്വ സമൂഹോപേതം ഫലം
ഭരിഷേ — ദദാസി
(ഹേ അഗ്നേ,) പുരു–വസുഃ
ത്വം — പ്രഭൂതധനസ്ത്വം
നരാം ശർധഃ അസി — നരാണാം ബലസ്ഥാനീയോസി

അർത്ഥം—അല്ലയോ അഗ്നേ, ഫലം വേണ്ടപോലെ നേടിക്കൊടുക്കുന്ന അവിടുന്ന പരിചരിയ്ക്കുന്ന ജനത്തിന്ന ശോഭനവീര്യമായ ധനത്തിന്ന് കാരണഭൂതനാകുന്നു. എല്ലാ സ്തുതിവചനങ്ങളും അവിടുത്തേയ്ക്കു, സ്വന്തമായിച്ചേർന്നതാകുന്നു. ഹിതകരമായ തേജസ്സോടുകൂടിയ അഗ്നേ, അവിടുന്ന് ഞങ്ങളുടെ ബാന്ധവം (ചാർച്ച) കൈക്കൊള്ളുന്നു. അല്ലയോ അഗ്നേ, സൽഫലങ്ങളെ വേഗത്തിലെത്തിക്കുന്ന അവിടുന്ന് നല്ല കുതിരകളോട് കൂടിയ സമ്പത്തി (ഫലം) തന്നരുളുന്നു. അല്ലയോ അഗ്നേ, മഹൈശ്വര്യവാനായ അവിടുന്ന് മനുഷ്യർക്ക്, ബലത്തിന്റെ സ്ഥാനത്തുള്ളവനാകുന്നു.

6 ത്വമഗ്നേരുദ്രോഅസുരോമഹോദിവ
സ്ത്വംശർധോമാരുതംപൃക്ഷഈശിഷേ
ത്വംവാതൈരരുണൈര്യാസിശംഗയ
സ്ത്വംപൂഷാവിധതഃപാസിനുത്മനാ

അന്വയം:—

ഹേ അഗ്നേ, ത്വം മഹഃ
ദിവഃ — മഹതോദ്യുലോകാൽ, ലോകത്രയാൽ (ദ്യുലോകശബ്ദഃ ഉപലക്ഷണം)
അസുരഃ രുദ്രഃ — ശത്രൂണാം നിരസിതാ രുദ്രോസി
(തഥാ) ത്വം മാരുതം ശർധഃ — മരുത്സമൂഹരൂപംബലമസി
(ത്വം) പൃക്ഷഃ ഈശിഷേ — ഹവിരന്നസ്യ ഈശ്വരോഭവസി

| | |
|---|---|
| ത്വം വാതൈഃ | — വായുസദൃശൈഃ |
| അരുണൈഃ | — അരുണവർണ്ണൈരശ്വൈഃ |
| ശം–ഗയഃ യാസി | — സുഖസ്യ ആവാസഭൂമിസ്സൻ (യാഗഗൃഹം) പ്രാപ്നോഷി |
| (തഥാ) ത്വം പൂഷാ | — സർവ്വസ്യപോഷകസ്സൻ |
| ന ത്മനാ | — ക്ഷിപ്രമാത്മനാ, അനുഗ്രഹ രൂപയാബുദ്ധ്യൈവ |
| വിധതഃ പാസി | — പരിചരതോ യജമാനാൻ രക്ഷസി |

അർത്ഥം—അല്ലയോ അഗ്നേ, അവിടുന്നു് മഹത്തായ ലോകത്രയത്തിൽ നിന്നുണ്ടായ ശത്രുഹന്താവായ രുദ്രനാകുന്നു. അതുപോലെ മരുത്സമൂഹത്തിന്റെ ഏകോപിച്ച ബലമാകുന്നു. ഹവിരന്നത്തിനു് ഈശ്വരനാകുന്നു. വായുവേഗങ്ങളും ചുകന്ന നിറമൊത്തവയുമായ കുതിരകളാൽ സുഖത്തിന്റെ ആവാസഭൂതനായി, അവിടുന്നു് യാഗശാല പൂകുന്നു. എല്ലാററിനെയും പോഷിപ്പിക്കുന്നവനായി, അല്ലെങ്കിൽ പൂഷാവെന്ന ദേവനായി, അനുഗ്രഹരൂപമായ ബുദ്ധിയാൽ അവിടത്തെ സേവിക്കുന്ന യജമാനന്മാരെ വേഗത്തിൽ രക്ഷിക്കുന്നു.

7 ത്വമഗ്നേദ്രവിണോദാഅരംകൃതേ

ത്വംദേവസ്സവിതാരത്നധാഅസി

ത്വംഭഗോനൃപതേവസ്വഈശിഷേ

ത്വംപായുർദ്ദമേയസ്തേവിധത്

അന്വയം:—

ഹേ അഗ്നേ, ത്വം

| | |
|---|---|
| അരം–കൃതേ | — ത്വാം അലംകുർവ്വതേ യജമാനായ |
| ദ്രവിണഃ–ദാഃ | — ഹിരണ്യസ്യ ദാതാസി |
| ദേവഃ സവിതാ | — സർവ്വസ്യ സർവ്വസ്യ പ്രേരകഃ |

ത്വം രത്ന–ധാഃ അസി — രമണീയാനാം ധനാനാം, മണിമുക്തകാദീനാം ധാരയിതാസി

ഹേ നൃ-പതേ, ത്വം ഭഗഃ — നരാണാം പാലയിതഃ, ത്വം ഭജനീയസ്സൻ

വസ്വഃ ഈശിഷേ — വസുനഃ ദാതുമീശ്വരഃ

യഃ ദമേ തേ അവിധൽ — യജ്ഞഗൃഹേ ത്വാം പരിചരതി

(തസ്യ യജമാനസ്യ)

ത്വം പായുഃ — പാലകോസി

അർത്ഥം—അല്ലയോ അഗ്നേ, അവിടത്തെ അലങ്കരിക്കുന്ന, കൊണ്ടാടുന്ന യജമാനന്ന് അവിടുന്ന് ഹിരണ്യദാതാവായി ഭവിക്കുന്നു. പ്രകാശമാനനും എല്ലാവക്കും സല്ക്കർമ്മപ്രേരകനായ സവിതാവാകുന്നു. അവിടുന്ന് മോഹനങ്ങളായ ധനങ്ങളും, രത്നം, മുത്ത്, പവിഴം മുതലായവ, ധരിക്കുന്നവനാകുന്നു. അല്ലയോ മനുഷ്യരുടെ നാഥ, അവിടുന്ന ഭജനീയനായി (അല്ലെങ്കിൽ ഭഗനെന്ന ഭാഗ്യവിധാതാവായി) ധനദാനത്തിന്ന് ഈശ്വരനാകുന്നു. ഏവൻ യജ്ഞശാലയിൽ അവിടത്തെ പരിചരിക്കുന്നുവോ, ആ യജമാനന്ന് അവിടുന്ന് പാലകനാകുന്നു.

8 ത്വാമഗ്നേദമആവിശ്പതിംവിശ

സ്ത്വാംരാജാനം സുവിദത്രമൃഞ്ജതേ

ത്വം വിശ്വാനിസ്വനീകപത്യസേ

ത്വം സഹസ്രാണിശതാദശപ്രതി

അന്വയം:—

ഹേ അഗ്നേ, വിശ്പതിം

ത്വാം — യജമാനാനാം പാലകം ത്വാം

വിശഃ ദമേ ആ — യജമാനാഃ സ്വകീയേ യജ്ഞഗൃഹേ ആസാദയന്തി

(തഥാ കൃത്വാ) രാജാനം — ദീപ്യമാനം

സു-വിദത്രം — ശോഭനജ്ഞാനം, സുധനംവാ

| | |
|---|---|
| ത്വാം ഋഞ്ജതേ | — പ്രസാധയന്തി |
| ഹേ സു–അനീക, | — ശോഭനജ്വാലാത്മപസേന |
| ത്വം വിശ്വാനി | — സർവ്വാണി (ഹവീംഷി ഷഷ്ഠ്യർത്ഥേ ദ്വിതീയാ) വിശേഷാം ഹവിഷാം ആജ്യസോമ പുരോഡാശാദീനാം |
| പത്യസേ | — ഈശ്വരോഭവസി |
| ത്വം സഹസ്രാണി, | |
| ശതാ, ദശ | — ഏതത്സംഖ്യാകാനി; ഏതത് സംഖ്യാകാനാമഭിമത സാധനാനാം |
| പ്രതി | — പ്രതിനിധിർഭവസി (തൈഃ യത് ഫലം ഭവതി തത്വയാലഭ്യതേ) |

അർത്ഥം—അല്ലയോ അഗ്നേ, യജമാനന്മാർക്ക് നാഥനായ അവിടത്തെ, യജമാനന്മാർ സ്വന്തം യാഗശാലയിൽ (അല്ലെങ്കിൽ അഗ്നിഹോത്രാഗാരത്തിൽ) കുടിയിരുത്തുന്നു. അപ്രകാരം ചെയ്തിട്ട്, പ്രകാശമാനനും ശോഭനജ്ഞാനനും (ശോഭനൈശ്വര്യനും) ആയ അവിടത്തെ അലങ്കരിയ്ക്കുന്നു. അല്ലയോ മിന്നുന്ന ജ്വാലകളാകുന്ന സൈന്യത്തോടുകൂടിയ അഗ്നേ, അവിടുന്ന് നെയ്യ്, സോമം, പുരോഡാശം മുതലായ എല്ലാ ഹവിസ്സുകൾക്കും ഈശനാകുന്നു. ആയിരക്കണക്കിലും നൂറുകണക്കിലും പത്തുകണക്കിലും അഭിമതസാധനങ്ങൾക്ക് അവിടുന്ന് പ്രതിനിധിയാകുന്നു. (അവയാൽ ഉണ്ടാകുന്ന ഫലം അവിടുന്നാണ് തന്നരുളുന്നത്).

9 ത്വാമഗ്നേ പിതരമിഷ്ടിഭിർന്നര

സ്ത്വാംഭ്രാത്രായശമ്യാതനൂരുചം

ത്വം പുത്രോഭവസി യസ്തേവിധ

ത്വം സഖാസുശേവഃ പാസ്യാധൃഷഃ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, | |
| പിതരം ത്വാം | — പാലകം ത്വാം |
| നരഃ ഇഷ്ടി-ഭിഃ | — നേതാരോ യജമാനാഃ ഏഷണ സാധനൈര്യാഗൈഃ യജന്തേ (പിതൃത്വേ പാലനായ) |
| (തഥാ) തനൂ-ത്വചം ത്വാം | |
| ഭ്രാത്രായ | — ശരീരേഷു ദീപ്യമാനം ത്വാം സൗഭ്രാത്രായ |
| ശമ്യാ | — കർമണാ (യജന്തേ) |
| (ഹേ അഗ്നേ) യഃ തേ | |
| അവിധത് | — ത്വാം പരിചരതി തസ്യ |
| ത്വം പുത്രഃ ഭവസി | — പുത്രവൽ പാലയിതാ ഭവസി |
| (തഥാ) ത്വം സഖാ | — സഖിവദ്ധിതകാരീ |
| സു-ശേവഃ | — സുഷ്ഠു സുഖകാരീ സൻ |
| ആ-ധൃഷഃ പാസി | — ആധർഷകാത്ത്വാം രക്ഷസി |

(പിതൃത്വകാമായ പിതൃത്വേന, ഭ്രാതൃത്വകാമായ ഭ്രാതൃത്വേന, പുത്രത്വകാമായ പുത്രസ്ഥാനീയോ ഭവസി )

അർത്ഥം—അല്ലയോ അഗ്നേ, പിതാവുപോലെ രക്ഷകനായ അവിടത്തെ യജമാനന്മാർ (പിതാവിങ്കൽ നിന്നെന്നപോലെ രക്ഷയ്ക്കായി) ഇഷ്ടികളാൽ യജിക്കുന്ന സ്വശരീരങ്ങളിൽ (സ്വാവയവങ്ങളിൽ) പ്രകാശമുററ അവിടത്തെ സൌഭ്രാത്രത്തിന്നായി (ഒരു ഭ്രാതാവിങ്കൽ നിന്നെന്നപോലെ രക്ഷണത്തിന്നായി) കർമത്താൽ പൂജിക്കുന്ന അല്ലയോ അഗ്നേ, ഏവൻ അ വിടത്തെ പരിചരിക്കുന്നുവോ അവന്ന് അവിടന്ന് പുത്രനായിഭവിക്കുന്ന (പുത്രനെപ്പോലെ രക്ഷിക്കുന്നവനായി) പിന്നെ അവിടന്ന് ഹിതകാരിയായ ചങ്ങാതിയായി, സുസുഖപ്രദനായി, ക്രൂരന്മാരിൽ നിന്നു ഉപദ്രവമേൽക്കാതെ രക്ഷിക്കുന്ന (പിതൃത്വം ഇച്ഛിക്കുന്നവന്ന് പിതാവായും, സഹോദരത്വമിച്ഛിക്കുന്നവന്ന് സഹോദരനായും, പുത്രത്വമിച്ഛിക്കുന്നവന്ന് പുത്രനായും ഭവിക്കുന്നു.)

10 ത്വമഗ്നഉഭിരാകേനമസ്യഃ
സ്ത്വാംവാജസ്യക്ഷുമതോരായ ഈശിഷേ
ത്വംവിഭാസ്യനദക്ഷിദാവനേ
ത്വംവിശിക്ഷുരസിയജ്ഞമാതനിഃ വ 18

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, ത്വം ഉഭിഃ | — ഉരുഭാസമാനഃ |
| (ത്വം) ആകേ നമസ്യഃ | — അന്തികേനമസ്കാര്യഃ |
| (തഥാ) ത്വം ക്ഷു-മതഃ | — ശബ്ദയതഃ, സർവ്വത്രശ്രൂയമാണസ്യ |
| വാജസ്യ രായഃ | — അന്നസ്യധനസ്യ ച |
| ഈശിഷേ | — സ്വാമീഭവസി (അതസ്ത്വദ്ദേഹി) |
| (ഹേ അഗ്നേ), ദാവനേ | |
| ത്വം വി ഭാസി | — അന്ധകാരസ്യഛേദനായ വിശേഷേണദീപ്യസേ |
| (തദർത്ഥം) അനു ധക്ഷി | — കാഷ്ഠാദീൻ അനുക്രമേണ ദഹസി |
| (കിംച) ത്വം യജ്ഞം | |
| വി-ശിക്ഷുഃ അസി | — വിശേഷേണശിക്ഷയിതാ, സാധയിതാസി |
| (തഥാ) ആ-തനിഃ | — ഫലസ്യവിസ്താരയിതാസി |

അർത്ഥം—അല്ലയോ അഗ്നേ, അവിടുന്നു് ഏററവും പ്രകാശമാനനാകുന്നു. അടുത്തണഞ്ഞു് നമസ്കരിയ്ക്കപ്പെടേണ്ടവനാകുന്നു. എന്നും കേൾവിപ്പെട്ട അന്നത്തിൻെറയും ധനത്തിൻെറയും സ്വാമിയാകുന്നു. (അതുകൊണ്ടു് അതതളിയാലും) അല്ലയോ അഗ്നേ, അവിടുന്നു് ഇരുട്ടകററാനായി നല്ലപോലെ പ്രകാശിക്കുന്നു അതിന്നുവേണ്ടി ക്രമത്തിൽ വിറക മുതലായവ ദഹിപ്പിക്കുന്നു. കൂടാതെ അവിടുന്നു് യജ്ഞത്തിൻെറ ആചാര്യനാകുന്നു, അതു് സാധിപ്പിക്കുന്നവനാകുന്നു. അതുപോലെ (സൽകാമ) ഫലം പരത്തുന്നവനാകുന്നു.

ന്നവനാകുന്ന പാപത്തിൽ നിന്ന് ഉപാസകരെ വേണ്ട
പോലെ കരകയറ്റുന്നവനാകുന്ന അതുകൊണ്ടുതന്നെ മഹാ
നാകുന്ന പിന്നെ അവിടുന്ന് ധനരൂപനാകുന്ന എല്ലാ വി
ഷയങ്ങളോടും കൂടിയവനാകുന്ന ഏറ്റവും വ്യാപിച്ചവനും പ്ര
ഖ്യാതനുമാകുന്ന

13 ത്വാമഗ്നആദിത്യാസആസ്യം

ത്വാംജിഹ്വാംശുചയശ്ചക്രിരേകവേ

ത്വാംരാതിഷാചോഅധ്വരേഷുസശ്ചിരേ

ത്വേദേവാഹവിരദന്ത്യാഹുതം

അന്വയം —

ഹേ അഗ്നേ, ത്വാം

| | |
|---|---|
| ആദിത്യാസഃ | — അദിതേഃ പുത്രാഃ ഇന്ദ്രാദയഃ |
| ആസ്യം | — ഭക്ഷണപാനാദിസാധനം സ്വകീയം മുഖംചക്രിരേ |
| (തഥാ) ഹേ കവേ | — ക്രാന്തപ്രജ്ഞ |
| ത്വാം (ഏവ) ശുചയഃ | — ശുദ്ധാദേവാഃ |
| ജിഹ്വാം ചക്രിരേ | — ആസ്വാദനസാധനം സ്വകീയ ജിഹ്വാസ്ഥാനീയം കൃതവന്തഃ |

(ത്വന്മുഖേനൈവ ഭക്ഷയന്തി, ത്വജ്ജിഹ്വയൈവ ആസ്വാദയന്തി)

(തഥാ) ത്വാം (ഏവ)

| | |
|---|---|
| രാതി–സാചഃ | — ദത്തേന ഹവിഷാ സമവേതാ ദേവാഃ |
| അധ്വരേഷു സശ്ചിരേ | — യജ്ഞേഷു സേവന്തേ |
| ദേവാഃ ത്വേ | — സർവ്വേ ദേവാഃ ത്വയി |
| ആ–ഹുതം ഹവിഃ അദന്തി | — സർവ്വതോ ദത്തം ഭക്ഷയന്തി |

അർത്ഥം—അല്ലയോ അഗ്നേ, അദിതിപുത്രരായ ഇന്ദ്
ദേവന്മാർ ഭക്ഷണപാനാദികൾക്ക് അവിടത്തെ മുഖം (വാ

ശുദ്ധരായ ദേവന്മാർ അവിടത്തെത്തന്നെയാണ് ആസ്വാദന ത്തിന്ന് സ്വന്തംസ്വന്തം നാവാക്കീട്ടുള്ളത് (അവിടത്തെ വായ കൊണ്ട് ഭക്ഷിയ്ക്കുന്നു, നാവുകൊണ്ടാസ്വദിയ്ക്കുന്നു.) പിന്നെ, യാഗത്തിൽ യജമാനന്മാർ നല്കുന്ന ഹവിസ്സോടുകൂടിയ ദേവ ന്മാർ അവിടത്തെ സേവിയ്ക്കുന്നു, ആശ്രയിയ്ക്കുന്നു. എല്ലാ ദേവന്മാരും അവിടന്നിലാണ് എങ്ങുനിന്നും കിട്ടിയ ഹവിസ്സ് ഭക്ഷിയ്ക്കുന്നത്.

14 ത്വേ അഗ്നേ വിശ്വേഅമൃതാസോ അദ്രുഹ്

ആസാദേവാഹവിരദന്ത്യാഹുതം

ത്വയാമർത്താസസ്വദന്ത ആസുതിം

ത്വം ഗർഭോവീരുധാംജജ്ഞിഷേശുചിഃ

അന്വയം:—

ഹേ അഗ്നേ, വിശ്വേ

| | |
|---|---|
| അമൃതാസഃ ദേവാഃ | — സർവ്വേ അമരണ ധർമ്മാണോ ദേവാഃ |
| അദ്രുഹഃ | — അദ്രോഗ്ധാരഃ |
| ത്വേ ആസാ | — ത്വയി ആസ്യേന |
| ആ-ഹുതം ഹവിഃ അദന്തി | — ഭക്ഷയന്തി |
| (തഥാ) മർത്താസഃ | — മനുഷ്യാ അപി |
| ത്വയാ ആ-സുതിം | — ത്വയാസാധനഭൂതേന രസരൂപ മന്നാദികം |
| സ്വദന്തേ | — ആസ്വാദയന്തി |
| ശുചിഃ ത്വം (ഏവ) | |
| വീരുധാം | — ശുദ്ധഃ ലതാദീനാം |
| ഗർഭഃ | — ഗർഭസ്ഥാനീയഃ (തേഷാമധ്യേവ സ്ഥാനാൽ) |
| ജജ്ഞിഷേ | — സസ്യാദ്യന്നമുല്പാദയന്തി |

അർത്ഥം-അല്ലയോ അഗ്നേ, അമരന്മാരായ എല്ലാ ദേവന്മാ രും (മത്സരാദികളാൽ) ഉപദ്രവിയ്ക്കാത്തവരായി അവിടന്നിൽ, അവിടത്തെ വായിലൂടെ ഹോമിയ്ക്കപ്പെട്ട ഹവിസ്സ് ഭക്ഷി

ക്കുന്നു. അതുപോലെ മനുഷ്യർ അവിടുത്തെക്കൊണ്ടാണ്, അവിടുത്തെ ചൂടേററ് വെന്തിട്ടാണ് രസയുക്തമായ അന്നാദിയെ ആസ്വദിക്കുന്നത്. ശുദ്ധനായ അവിടുന്ന് സസ്യലതാദികളിൽ, അവയുടെ ഉള്ളിൽ, സ്ഥിതനായി, ഗർഭസ്ഥാനീയനായി, സസ്യാദ്യന്നത്തെ ഉല്പാദിപ്പിക്കുന്നു.

15 ത്വന്താന്ത്സംച്ചപ്രതിചാസിമജ്മനാ
ഗ്നേസുജാത പ്ര ച ദേവരിച്യസേ
പൃക്ഷോയദത്രമഹിനാവിതേഭുവ
ദനുദ്യാവാപൃഥിവീരോദസീ ഉഭേ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, ത്വം മജ്മനാ | — ബലേന |
| താൻ സം ച അസി | — ദേവാൻ സങ്ഗച്ഛസി, തൈസ്സഹിതോപി ഭവസി |
| (തഥാ) പ്രതി ച (അസി) | — തൈർഭിന്നഃ ഭവസി |
| ഹേ സു–ജാത, ദേവ, | — (മന്ത്രസഹിത മഥനേനോൽപന്നത്വാൽ) സുജന്മൻ, |
| യൽ അത്ര ച | — യസ്മാൽ അസ്മിൻ യജ്ഞേപി |
| പൃക്ഷഃ | — സപ്തമപ്യന്നം |
| തേ വി ഭുവൽ | — തവൈവഭവതി |
| മഹിനാ | — തേന മാഹാത്മ്യേന |
| രോദസീ ഉഭേ | |
| ദ്യാവാപൃഥിവീ | — സപ്തനിരോധനസ്വഭാവേ ദ്യാവാപൃഥിവ്യൌ |
| അനു | — തേ പ്രതി, തയോർമ്മധ്യേ വ്യാപ്യം |
| (തസ്മാൽ ത്വം) പ്ര രിച്യസേ | — തൈഭ്യോബലേന അധികഃ ഭവസി |

അർത്ഥം—അല്ലയോ അഗ്നേ, അവിടുന്ന് സ്വന്തം ബലത്താൽ ആ ദേവന്മാരെ സംഗമിക്കുന്നു, അവരോടൊത്തു വർത്തിക്കുന്നു, അതുപോലെ അവരിൽ നിന്ന് വേർപെട്ടും വർത്തി

യ്ക്കുന്നു. മന്ത്രപൂർവ്വമായ കടച്ചിലിൽനിന്നുളവായതുകൊണ്ടു്, നൽപിറവിയുററ ദേവ, യാതൊരു കാരണത്താൽ ഞാൻ ഈ യജ്ഞത്തിലെയും ഹവിരന്നമെല്ലാം അവിടേയ്ക്കു ചേർന്നതാണോ, ആ മാഹാത്മ്യത്താൽ അതു് ദ്യോവിലും ഭ്രുവിലും (അന്തരിക്ഷമടക്കം ലോകത്രയത്തിലും) വ്യാപിച്ചിരിയ്ക്കുന്നു. ആ കാരണത്താൽ അവിടുന്നു് ദേവന്മാരേക്കാരം ബലാധികനായി ഭവിയ്ക്കുന്നു.

16 യേ സ്തോതൃഭ്യോഗോഅഗ്രാമശ്വപേശസ
മഗ്നേരാതിമുപസൃജന്തിസൂരയഃ
അസ്മാഞ്ചതാംശ്ചപ്രഹിനേഷിവസ്യആ
ബൃഹദ്വദേമവിദഥേസുവീരാഃ വ 19

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, യേ സൂരയഃ | — മേധാവിനഃ യജമാനാഃ |
| സ്തോതൃ-ഭ്യഃ | — സ്തുതികർത്തൃഭ്യഃ |
| ഗോ—അഗ്രാം, അശ്വ—പേശസം | — ഗോപ്രമുഖാം, അശ്വേനനിരൂപണീയാം |
| രാതിം ഉപ—സൃജന്തി | — ദദതേ |
| താൻ ച അസ്മാൻ ച | — യജമാനാൻ ഋത്വിജശ്ച |
| വസ്യഃ | — വസീയഃ, ശ്രേഷ്ഠം സ്വർഗ്ഗാദിസ്ഥാനം |
| ആ പ്ര ഹി നേഷി | — പ്രകർഷേണ നയസിഖലു, നയ |
| (വയം ച) സു—വീരാഃ | — ശോഭനപുത്രാദിഭിസ്സഹിതാഃ |
| വിദഥേ ബൃഹൽ വദേമ | — യജ്ഞേ മഹന്മന്ത്രജാതമുച്ചാരയാമഃ |

അർത്ഥം—അല്ലയോ അഗ്നേ, മേധാവികളായ യജമാനന്മാരേവർ സ്തുതികർത്താക്കരംക്കു് ഗോരൂപവും അശ്വരൂപവുമായ ദക്ഷിണ കൊടുക്കുന്നുവോ, ആ യജമാനന്മാരെയും ഋത്വിക്കുകളായ ഞങ്ങളെയും ശ്രേഷ്ഠമായ സ്വർഗ്ഗാദിസ്ഥാനത്തേയ്ക്കു വേണ്ടപോലേ നയിച്ചാലും. സൽപുത്രന്മാരോടുകൂടി ഞങ്ങരം യജ്ഞത്തിൽ മഹത്വമുററ മന്ത്രങ്ങരം ഉച്ചരിയ്ക്കുമാറാകട്ടെ.

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, ത്വാ | — ത്വാം |
| അഭി നക്തീഃ ഉഷസഃ | — പ്രതിരാത്രീഃ അഹാനി സായം പ്രാതഃ കാലേഷ്വവാ |
| സ്വസരേഷു ധേനവഃ | |
| വത്സം ന | — ഗോഷ്ഠേഷുഗാവഃ വത്സമിവ |
| വവാശിരേ | — യജമാനാഃ യഷ്ടുംകാംക്ഷന്തേ |
| (കിംച) ഹേ പുരു–വാര | — ബഹുഭിർവ്വരണീയ |
| സം–യതഃ | — നിയതസ്ത്വം |
| ദിവഃ–ഇവ ഇൽ | — ദ്യുലോകസ്യേവ |
| അരതിഃ | — വിസ്തൃതഃ |
| മാനുഷാ യുഗാ | — മനുഷ്യാണാം യുഗാനി, പ്രാതരാദിസവനേഷു |
| ക്ഷപഃ ആ ഭാസി | — രാത്രീഃ സർവ്വാസുരാത്രിഷു സമന്താൽദീപ്യസേ |

അർത്ഥം—അല്ലയോ അഗ്നേ, (ഉള്ളിൽ നടക്കാവുന്ന) നല്ല തൊഴുത്തുകളിൽ പശുക്കൾ കുട്ടിയെ എന്നപോലെ യജമാനന്മാർ അവിടുത്തെ സായങ്കാലങ്ങളിലും പ്രാതഃകാലങ്ങളിലും യജിയ്ക്കാനിച്ഛിക്കുന്നു വളരെ യജമാനന്മാരാൽ വരിയ്ക്കപ്പെട്ടുന്ന അഗ്നേ, നിയമച്ചിട്ടയോടുകൂടിയ അവിടുന്നു് ദ്യുലോകത്തെപ്പോലെത്തന്നെ വിസ്തൃതനായി മനുഷ്യരുടെ മൂന്നു സവനവേളകളിലും എല്ലാരാത്രികളിലും മുററും പ്രകാശിക്കുന്നു. (രാത്രിയിലും അഗ്നിഹോത്രൗപാസനാഗ്നികൾ കെടാതെ സൂക്ഷിക്കുന്നു.)

3 തംദേവാബുധ്നേരജസസ്സുദംസസം
ദിവസ്പൃഥിവ്യോരരതിന്ന്യേരിരേ
രഥമിവവേദ്യംശുക്രശോചിഷ
മഗ്നിംമിത്രംനക്ഷിതിഷുപ്രശംസ്യം

അന്വയം:—

| | |
|---|---|
| സു–ദംസസം | — ശോഭനദർശനം |
| ദിവഃ പൃഥിവ്യോഃ | |
| അരതിം | — ദ്യാവാപൃഥിവ്യോഃ ഗന്താരം, ദൂതം |

| | |
|---|---|
| രഥം–ഇവ വേദ്യം | — രഥമിവ പ്രാപ്തിസാധനത്വേന വർത്തമാനം, വേദിതവ്യം |
| ശുക്ര–ശോചിഷം | — ദീപ്തവർണ്ണം |
| ക്ഷിതിഷു പ്ര–ശംസ്യം | — മനുഷ്യേഷു പ്രകർഷേണസ്തുത്യം |
| തം അഗ്നിം മിത്രം ന | — സഖിവത് കാര്യസാധകം |
| രജസഃ ബുധ്നേ | — രജനാത്മകസ്യ ലോകസ്യമൂലേ, പൃഥിവ്യാം വേദ്യാം |
| ദേവാഃ നി ഏരിരേ | — നിതരാം ഈരയന്തി, സ്വസ്വ ഹവിർല്ലാഭായ വ്യാപാരയന്തി |

അർത്ഥം–ദേവാദേശനനം ദ്യാവാപൃഥിവികളിൽ സഞ്ചരിച്ചുകൊണ്ട് വ്യാപിച്ചവനും, എത്തേണ്ടിടത്തേക്കെത്തുന്ന തേർപോലെ, അറിയപ്പെടേണ്ടവനും, ദീപ്തവർണ്ണനും, മനുഷ്യരുടെ ഇടയിൽ നന്നായി സ്തുതിക്കപ്പെടേണ്ടവനുമായ ആ അഗ്നിയെ, കാര്യസാധകനായ സഖാവിനെപ്പോലെ, ദേവന്മാർ ഇണക്കമുററ ലോകത്തിന്റെ മൂലമായ യാഗവേദിയിൽ, താന്താങ്ങളുടെ ഹവിസ്സുകരം കിട്ടാൻ ചുററിനടത്തുന്ന, വ്യാപരിപ്പിക്കുന്നു.

4 തമുക്ഷമാണംരജസിസ്വആദമേ
ചന്ദ്രമിവസുരുചംഹ്വാരആദധുഃ
പൃശ്ന്യാഃപതരംചിതയന്തമക്ഷഭിഃ
പാഥോനപായുംജനസീഉഭേഅനു

അന്വയം:—

| | |
|---|---|
| ചന്ദ്രം–ഇവ സു–രുചം | — ഹിരണ്യമിവ ശോഭനദീപ്തിം |
| പൃശ്ന്യാഃ പതരം | — ദ്യുലോകസ്യ അന്തരിക്ഷസ്യ ഗന്താരം |
| അക്ഷ–ഭിഃ ചിതയന്തം | — ജ്വാലാരൂപൈരവയവൈഃ ചേതയമാനം |
| പാഥഃ ന പായും | — ഉദകമിവരക്ഷകം |
| തം രജസി | — അഗ്നിം പൃഥിവ്യാം, വേദ്യാം |

ൃ ഉക്ഷമാണം — ഘൃതാദിനാ ആസിച്യമാനം
സ്വ ഹ്വാരേ ദമേ — സ്വകീയേ വിജനേ യാഗഗൃഹേ
ആ ദധുഃ — ആ ദധതേ
(സഃ) ഉഭേ ജനസീ — സർവ്വസ്യ ജനയിത്ര്യൌ ദ്യാവാപൃഥിവ്യൌ
അനു — വ്യാപ്തവാൻ

അത്ഥം—സ്വർണ്ണം പോലെ മിന്നിത്തിളങ്ങുന്നവനും അന്തരിക്ഷത്തിൽ (വൈദ്യുതരൂപത്തിൽ) ചരിയ്ക്കുന്നവനും ജ്വാലാരൂപങ്ങളായ സ്വാവയവങ്ങളാൽ ചേഷ്ടിയ്ക്കുന്നവനും വെള്ളംപോലെ രക്ഷിയ്ക്കുന്നവനുമായ ആ അഗ്നിയെ യാഗവേദിയിൽ നെയ്യ് മുതലായവയാൽ നനവിയററിക്കൊണ്ട് സ്വന്തം വിജനമായ യാഗശാലയിൽ (അഗ്നിഹോത്രാഗാരത്തിൽ) യജമാനന്മാർ ആധാനം ചെയ്യുന്നു, സ്ഥാപിയ്ക്കുന്നു. അവിടുന്ന് ഏവക്കും അമ്മമാരായ ദ്യാവാപൃഥിവികളെ വ്യാപിയ്ക്കുന്നു.

5 സഹോതാവിശ്വം പരിഭൂത്വധ്വരം
തമുഹവ്യൈർമ്മനുഷ ഋഞ്ജതേഗിരാ
ഹിരിശിപ്രോവൃധസാനാസുജർഭുര
ദ്യൌന്നസ്തൃഭിശ്ചിതയദ്രോദസീ അനു (വ.20)

അന്വയം:—

സഃ (അഗ്നിഃ) ഹോതാ വിശ്വം അധ്വരം
പരി ഭൂതു — സർവ്വംയാഗം പരിതോഭവതു
തം ഉ ഹവ്യൈഃ ഗിരാ — തമേവാഗ്നിം ഹവിർഭിസ്തുത്യാ ച
മനുഷഃ ഋഞ്ജതേ — മനുഷ്യാഃ പ്രസാധയന്തി
ഹിരി–ശിപ്രഃ — ഹരണശീലഹനുഃ
വൃധസാനാസു — പ്രവദ്ധമാനാസു ഓഷധീഷു (ദ്വിതീയാത്ഥേസപ്തമീ)
ജർഭുരൽ — പുനഃപുനഭ്ഭ്രഹൻ
ദ്യൌഃ സ്തൃ–ഭിഃ ന — ദ്യുലോകാന്തരിക്ഷം നക്ഷത്രൈരിവ
രോദസീ അനു ചിതയൽ — ദ്യാവാപൃഥിവ്യൌചേതയതി

അർത്ഥം—ആ അഗ്നി ഹോമനിർവാഹകനായി എല്ലാ യാഗത്തിനും എത്തിച്ചേരട്ടെ ആ അഗ്നിയെത്തന്നെയാണ് ഹവിസ്സുകളാലും സ്തുതികളാലും മനുഷ്യർ (യജമാനന്മാർ) കൊണ്ടാടുന്നത് ആകർഷകമായ നാടിയെല്ലാടുകൂടിയ നാവിട്ടു തഴച്ചുവളർന്ന വൃക്ഷാദികളെ വീണ്ടും വീണ്ടും ദഹിപ്പിച്ചുകൊണ്ട്, നക്ഷത്രങ്ങളാൽ അന്തരിക്ഷമെന്നപോലെ, ദ്യാവാപൃഥിവികളെ ക്രമേണചേഷ്ടിപ്പിക്കുന്നു

6 സനോരേവത്സമിധാനസ്സ്വസ്തയേ

സംദദസ്വാൻരയിമസ്മാസുദീദിഹി

ആനഃ കൃണുഷ്വസുവിതായരോദസീ

അഗ്നേഹവ്യാമനുഷോദേവവീതയേ

അന്വയം —

ഹേ അഗ്നേ, സഃ (ത്വം)

| | |
|---|---|
| നഃ സ്വസ്തയേ | — ക്ഷേമായ |
| രേവത് രയിം | — രയിമദ്ധനം ഉപര്യുപരി വൃദ്ധിമദ്ദാനയോഗ്യം ധനം |
| അസ്മാസു സം-ദദസ്വാൻ | — സമ്യക്പ്രയച്ഛൻ |
| സം-ഇധാനഃ | — അസ്മാഭിസ്സമ്യക്ദീപ്യമാനസ്സൻ |
| ദീദിഹി | — ദീപ്യസ്വ |
| ഹേ ദേവ, മനുഷഃ | — മനുഷ്യസ്യ, യജമാനസ്യമമ |
| ഹവ്യാ വീതയേ | — ഹവീംഷിദേവോദ്ദ്യോഭക്ഷണായ |
| നഃ സുവിതായ | — സുഹിതായ, ശോഭനഫലായ |
| രോദസീ ആ കൃണുഷ്വ | — ദ്യാവാപൃഥിവ്യാവസുവ്രതഃ കുരുഷ്വ, ഉഭൌലോകൌ ഭോഗപ്രദൌകുരു |

അർത്ഥം—അല്ലയോ അഗ്നേ അപ്രകാരമെല്ലാമുള്ള നീയ് ഞങ്ങൾക്ക് ക്ഷേമത്തിനായി ഐശ്വര്യവത്തായ ധനം (മേൽക്കുമേൽ വധിച്ച് ദാനയോഗ്യമായ ധനം) നന്നായുളവാനായി, ഞങ്ങളാൽ വിശിക്കത്തിജ്ജ്വലപ്പെട്ട പ്രകാശിച്ചാലും. ആ

ല്ലയോ ദേവ, യജമാനനായ എൻെറ ഹവിസ്സുകൾ ദേവന്മാക്ക് ഭക്ഷണത്തിന്നായും ഞങ്ങൾക്ക് ഹിതവും ശോഭനവുമായ ഫല ത്തിന്നായും ദ്യാവാപൃഥിവികളെ അനുകൂലകളാക്കിയാലും. ദ്യോവിനെയും ഭൂവിനെയും ഭോഗദാത്രികളാക്കിയാലും.

7 ദാനോഅഗ്നേ ബൃഹതോദാസ്സഹസ്രിണോ

ദുരോനവാജം ശ്രുത്യാ അപാവൃധി

പ്രാചീദ്യാവാപൃഥിവീബ്രഹ്മണാകൃധി

സ്വ൪ണ്ണശുക്രമുഷസോ വിദിദ്യുതഃ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, നഃ ബൃഹതഃ | — അസ്മഭ്യം മഹതഃ ഗവാശ്വാദി ധനവിശേഷാൻ |
| ദാഃ | — ദേഹി |
| (തഥാ) സഹസ്രിണഃ ദാഃ | — സഹസ്രസംഖ്യോപേതാൻ പുത്രഭൃത്യാദീൻ ദേഹി |
| ശ്രുത്യൈ വാജം | — കീർത്ത്യൈ അന്നം |
| ദുരഃ ന | — ദ്വാരാണിച (നശബ്ദശ്ചാത്ഥേ) തൽപ്രാപ്ത്യുപായാംശ്ച |
| അപ വൃധി | — അപവൃണു, പ്രേരയ |
| (തദത്ഥം) ദ്യാവാപൃഥിവീ | |
| ബ്രഹ്മണാ | — ദ്യാവാപൃഥിവ്യോഃ പരിവൃഢേന കമ്മണാ |
| പ്രാചീ കൃധി | — അസ്മദനുകൂലേ കുരു |
| സ്വഃ ന | — ആദിത്യ ഇവ, സയഥാ ജഗൽ പ്രകാശയതി തദ്വൽ |
| ശുക്രം | — ദീപ്തം ത്വാം |
| ഉഷസഃ വി ദിദ്യുതഃ | — ഉഷഃ കാലാ വിദ്യോതയന്തി |

അത്ഥം—അല്ലയോ അഗ്നേ, ഞങ്ങൾക്ക് (എനിയ്ക്ക്) പശു, കുതിര മുതലായ പെരിയ ധനവിശേഷങ്ങളെ തന്നാലും. അതു പോലെ ആയിരക്കണക്കിൽ പുത്രഭൃത്യാദികളെ തന്നരുളിയാ

ല്യം. കീർത്തിയ്ക്കായിക്കൊണ്ട് (ദാനത്തിന്നായിക്കൊണ്ട്, ദാനം കൊണ്ടാണല്ലൊ കീർത്തി.) അന്നവും അതുണ്ടാവാനുള്ള പഴുതുകളും (ഉപായങ്ങളും) തുറന്നുതന്നാലും, എത്തിച്ചുതന്നാലും. അതിന്നുവേണ്ടി മഹത്തായ കർമ്മത്താൽ ദ്യാവാപൃഥിവികളെ എനിയ്ക്കനുകൂലകളാക്കിയാലും. ആദിത്യൻ ലോകം മുഴുവൻ പ്രകാശിപ്പിയ്ക്കുന്നപോലെ, ഉഷഃകാലങ്ങളും തേജസ്വിയായ അവിടുത്തെ അധികം തെളിയിയ്ക്കുന്ന (പ്രഭാതത്തിലാണല്ലൊ അഗ്നി പ്രോജ്വലിപ്പിയ്ക്കപ്പെടുന്നത്)

8 സ ഇധാനഉഷസോരാമ്യാഅനു
സ്വ꣡ർണ്ണദീദേദരുഷേണഭാനുനാ
ഹോത്രാഭിരഗ്നിർമ്മനുഷസ്വധ്വരോ
രാജാവിശാമതിഥിശ്ചാരുരായവേ

അന്വയം:—

| | |
|---|---|
| സഃ (അഗ്നിഃ) രാമ്യാഃ | — രമണഹേതുഭൂതാഃ |
| ഉഷസഃ അനു ഇധാനഃ | — അനുലക്ഷ്യ ഇധ്യമാനഃ, ദീപിതസ്സൻ |
| അരുഷേണ ഭാനുനാ | — രോചമാനേന തേജസാ |
| സ്വഃ ന ദീദേത് | — ആദിത്യ ഇവ ദീപ്യതേ |
| (സഃ) അഗ്നിഃ മനുഷഃ | — മനുഷ്യസ്യ, ഹോതുഃ |
| ഹോത്രാഭിഃ | — ഹോമസാധനഭൂതാഭിസ്തുതിഭിസ്തൂയമാനഃ |
| സു-അധ്വരഃ, വിശാം | |
| രാജാ | — ശോഭനയാഗഃ, പ്രജാനാം സ്വാമീ |
| ആയവേ | — മനുഷ്യായ, യജമാനായ |
| ചാരുഃ അതിഥിഃ | — ചരണശീലഃ, അതിഥിവത് പൂജ്യഃഭവതി |

അർത്ഥം—ആ അഗ്നി സൌന്ദര്യസാരഭൂതകളായ ഉഷസ്സുകളെ ലക്ഷ്യം വെച്ച്, ഉജ്വലിച്ച്, പ്രകാശമാനമായ തേജസ്സാൽ ആദിത്യനെന്നപോലെ മിന്നിത്തിളങ്ങുന്നു. ഹോതാവ്, ഹോ

മാംഗമായിച്ചൊല്ലുന്ന സ്തുതികളാൽ പുകഴ്ത്തപ്പെട്ട ആ അഗ്നി ശോഭനയാഗരൂപനായി, പ്രജകളുടെ സ്വാമിയായി, സഞ്ചാരശീലനായി യജമാനന്നു് അതിഥിപോലെ പൂജാൎഹനായി ഭവിയ്ക്കുന്നു.

9 ഏവാനോ അഗ്നേ അമൃതേഷു പൂൎവ്യ

ധീഷ്പീപായ ബൃഹദ്ദിവേഷുമാനുഷാ

ദുഹാനാധേനുർവൃജനേഷുകാരവേ

ത്മനാശതിനം പുരുരൂപമിഷണി

അന്വയം:—

| | |
|---|---|
| ബൃഹൽ–ദിവേഷു | — പ്രഭൂതദ്യുതിഷു |
| അമൃതേഷു | — ദേവേഷു മധ്യേ |
| ഹേ പൂൎവ്യ, അഗ്നേ, | — പൂൎവ്വഭാവിൻ, അഗ്നേ, ത്വാം |
| മാനുഷാ നഃ | — മനുഷ്യാണാം മധ്യേ അസ്മദീയാ |
| ധീഃ ഏവ പീപായ | — സ്തുതിഃ കൎമ്മവാ ഏവം പ്യായയതി. |
| (തഥാത്വദീയാധീഃ) | |
| വൃജനേഷു കാരവേ | — യജ്ഞേഷു സ്തോത്രേ |
| ദുഹാനാ ധേനുഃ | — ദോഗ്ധ്രീധേനുരിവ |
| ത്മനാ ഇഷണി | — ആത്മനൈവ ഏഷണായാം സത്യാം |
| ശതിനം | — അപരിമിതസംഖ്യാകം |
| പുരു–രൂപം | — ഗവാശ്വാദി നാനാരൂപ ധന സമൂഹ ദുഹാനാ ഭവതി |

അൎത്ഥം–അത്യന്തപ്രകാശന്മാരായ ദേവന്മാരുടെ ഇടയിൽ മുമ്പനായ അഗ്നേ, മനുഷ്യരുടെ ഇടയിൽ (എത്രയോ എളിയവരായ) ഞങ്ങളുടെ സ്തുതി, അല്ലെങ്കിൽ കൎമ്മം അവിടത്തെ ഇപ്രകാരം വൎദ്ധിപ്പിയ്ക്കുന്നു. (ദേവന്മാരിൽ മുഖ്യനായ അഗ്നിയെ മനുഷ്യരുടെ സ്തുതികളും കൎമ്മങ്ങളും വൎദ്ധിപ്പിയ്ക്കുന്ന എന്നു് പറയുന്നതു് അതിശയോക്തിയല്ല, അഹങ്കാരമല്ല. ആ

സ്തുതികളുടെ അതീവ മാഹാത്മ്യം പറയുക മാത്രമാണ്.) അതുപോലെ അവിടത്തെ (അനുഗ്രഹാത്മികമായ) ബുദ്ധി, യജ്ഞങ്ങളിൽ സ്തോതാവിന്ന് ഒരു കാമപ്പശുപോലെ, താൻ ആഗ്രഹിച്ചതിനെ പശു, കുതിര മുതലായ നാനാവിധ ധന സമൂഹത്തെ കണക്കററ് കറന്നുതന്നതായി ഭവിയ്ക്കുന്നു.

10 വയമഗ്നേഅർവ്വതാവാസുവീര്യം

ബ്രഹ്മണാവാചിതയേമാജനാँഅതി

അസ്മാകംദ്യുമ്നമധിപഞ്ചകൃഷ്ടിഷു

ഉച്ചാസ്വർണ്ണശുശുചീതദുഷ്ടരം

അന്വയം:—

ഹേ അഗ്നേ, വയം — യജമാനാഃ

സു-വീര്യം — ശോഭനസാമർത്ഥ്യോപേതം യഥാ ഭവതി തഥാ

അർവ്വതാ വാ — ദാനകുശലേനാശ്വേന

ബ്രഹ്മണാ വാ — ത്വദ്ദത്തേനാന്നേന ച (വാശബ്ദശ്ചാർത്ഥേ)

ജനാൻ അതി ചിതയേമ — അസ്മാൻ സമാനാൻ അതിക്രമ്യ ജ്ഞായേമഹി

(തദർത്ഥം) അസ്മാകം

പഞ്ച കൃഷ്ടിഷു — പഞ്ചജനേഷു

ഉച്ചാ, ദുഷ്ടരം, ദ്യുമ്നം — ഉച്ചൈഃ, അതിപ്രഭൂതം, അന്യേനാപ്രാപ്യം ധനം

സ്വഃ ന അധി ശുശുചീത — സൂര്യ ഇവ അധികം ദീപ്യതാം

അർത്ഥം—അല്ലയോ അഗ്നേ, യജമാനരായ ഞങ്ങൾ ഏത്പ്രകാരമായാൽ നല്ല വൈഭവമുള്ളവരാകുമോ, അപ്രകാരം ശീഘ്രഗാമിയായ കുതിരയാലും അവിടുന്നരുളിയ അന്നത്താലും ഞങ്ങൾക്ക് തുല്യരായ ജനങ്ങളെ കവിഞ്ഞ് ഞങ്ങളറിയപ്പെടുമാറാകണം. അതിനുവേണ്ടി (ബ്രഹ്മക്ഷത്രവൈശ്യശൂദ്രനിഷാദരായ) പഞ്ചജനങ്ങളുടെ ഇടയിൽ ഞങ്ങൾക്ക് അതിസമൃദ്ധവും അന്യൻ എത്തി നേടാത്തതുമായ ധനം സൂര്യനെന്നപോലെ ഏററവും പ്രകാശിപ്പിയ്ക്കണം.

11 സനോബോധിസഹസ്യപ്രശംസ്യോ

യസ്മിന്ത്സുജാതാ ഇഷയന്തസൂരയഃ

യമഗ്നേയജ്ഞമുപയന്തിവാജിനോ

നിത്യേതോകേദീദിവാംസം സ്വേദമേ

അന്വയം:—

| | |
|---|---|
| യസ്മിൻ സു–ജാതാഃ | — ശോഭനജനനാഃ |
| സൂരയഃ | — സ്തോതാരഃ ഋത്വിജഃ |
| ഇഷയന്ത | — സ്തോത്രാണി ഗമയന്തി |
| ഹേ സഹസ്യ | — ശത്രൂണാമഭിഭവിതഃ |
| പ്ര–ശംസ്യഃ സഃ | — സ്തുത്യസ്ത്വഃ (ത്വം) |
| നഃ (അസ്മദീയം സ്തോത്രാദികം) ബോധി | — ബുധ്യസ്വ |
| (കിംച) ഹേ അഗ്നേ, | |
| യജ്ഞം യം | — യജനീയം യം |
| വാജിനഃ | — ഹവിർല്ലക്ഷണവന്തോ യജമാനാഃ |
| നിത്യേ തോകേ | — ഔരസേപുത്രേ നിമിത്തഭൂതേ സതി |
| സ്വേ ദമേ | — സ്വകീയേ യാഗഗൃഹേ സവനീയാദിസ്ഥാനേ |
| ദീദി–വാംസം ഉപ–യന്തി | — ദീപ്യമാനം ത്വാം ഹവിസ്സ്തോത്രാദിനാ ഉപഗച്ഛന്തി |

അർത്ഥം—ഏതഗ്നിയിങ്കൽ സൽകുലോൽപന്നന്മാരായ സൂരികൾ (സ്തോതാക്കളും ഋത്വിക്കുകളും) സ്തോത്രങ്ങൾ കൊണ്ടു ചെല്ലുന്നുവോ, അല്ലയോ ശത്രുജയ, അത്യന്തം സ്തുത്യനായ ആ അവിടുന്നു ഞങ്ങളുടെ സ്തോത്രാദികളെ ഉൾക്കൊണ്ടാലും. കൂടാതെ, അല്ലയോ അഗ്നേ, പൂജ്യനായ ആരെ ഹവിസ്സേന്തിയ യജമാനന്മാർ നിത്യനായ (ഔരസ) പുത്രനുവേണ്ടി സ്വന്തം യാഗ (അഗ്നിഹോത്ര) ഗൃഹത്തിൽ സവനസ്ഥാനത്തു് സ്ഥാപിച്ചിട്ടു

ണ്ടോ പ്രകാശമാനനായ ആ അവിടത്തെ ഹവിസ്സോത്രാദിക ളാൽ അവർ ഉപഗമിയ്ക്കുന്ന (നിത്യനായ പുത്രൻ എന്നു പറഞ്ഞി ട്ടുള്ളതു് വംശത്തിന്റെ മുറിയാത്ത തുടച്ച ഉദ്ദേശിച്ചാണ്).

12 ഉഭയാസോജാതവേദസ്യാമതേ

സ്തോതാരോ അഗ്നേ സൂരയശ്ചശമ്മണി

വസ്വോരായഃ പുരുശ്ചന്ദ്രസ്യ ഭൂയസഃ

പ്രജാവതസ്വപത്യസ്യശഗ്ധിനഃ

അന്വയം:—

| | |
|---|---|
| ഹേ ജാത–വേദഃ അഗ്നേ, | — ജാതാനാം വേദിതഃ, അഗ്നേ, |
| സ്തോതാരഃ സൂരയഃ ച | — ത്വാം സ്തുവന്തഃ ഋത്വിജഃ, മേധാവിനോ യജമാനാശ്ച |
| ഉഭയാസഃ | — ദ്വിവിധാവയം |
| തേ ശമ്മണി സ്യാമ | — ത്വൽസംബന്ധിനി ശമ്മണി സ്യാമ |
| (ത്വം ച നഃ) വസ്വഃ | |
| രായഃ | — അസ്മാകം നിവാസഹേതോഃ ഗവാദിധനസ്യ |
| പുരു–ചന്ദ്രസ്യ | — അതിശയേനാഹ്ലാദകസ്യ |
| ഭൂയസഃ പ്രജാ–വതഃ | — ഭൃത്യാദ്യുപേതസ്യ |
| സു–അപത്യസ്യ | — ശോഭനപുത്രസ്യ (സമ്പത്തിം) |
| നഃ ശഗ്ധി | — അസ്മഭ്യം ദാതും ശക്തോഭവസി, ദേഹി |

അത്ഥം–ഉൽപന്നമായതെല്ലാമറിയുന്ന അഗ്നേ, അവിട ത്തെ സ്തുതിയ്ക്കുന്ന ഋത്വിക്കുകളും പണ്ഡിതന്മാരായ യജമാന ന്മാരും, രണ്ടുകൂട്ടരുമായ ഞങ്ങൾ, അവിടത്തെസ്സംബന്ധിച്ച മംഗല്യത്തിൽ, ക്ഷേമത്തിൽ വത്തിച്ചാവൂ. അവിടുന്നു ഞങ്ങൾ ക്ക് ജീവിതോപയോഗിയായ, ഗൃഹവാസോപയോഗിയായ പശുമുതലായ ധനവും ഏറാവും ആഹ്ലാദകമായി, ധാരാളം ഭൃത്യന്മാരോടുകൂടിയ സൽപുത്രസമ്പത്തിയും തരുവാൻ ശക്തനാ കുന്നു, തന്നരുളിയാലും.

13 യേസ്തോതൃഭ്യോഗോഅഗ്രാമശ്വപേശസ

മഗ്നേരാതിമുപസൃജന്തിസൂരയഃ

അസ്മാഞ്ചതാംശ്ചപ്രഹിനേഷിവസ്യആ

ബൃഹദ്വദേമവിദഥേസുവീരാഃ വ 21

അന്വയം:—

ഇതു് കഴിഞ്ഞ സൂക്തത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ടു്.
വർഗ്ഗം—22—23 ആപ്രീസൂക്തം ത്രിഷ്ടുബ്ജഗത്യൗച്ഛന്ദസീ—ഇദ്ധഃ, നരാശംസഃ, ഇളഃ, ബർഹിഃ, ദേവീർദ്വാരഃ, ഉഷാസാനക്താ, ദൈവ്യൗഹോതാരൗപ്രചേതസൗ, തിസ്രോദേവ്യഃ സരസ്വതീളാഭാരത്യഃ, ത്വഷ്ടാ, വനസ്പതിഃ, സ്വാഹാകൃതിഃ ദേവതാ.

ഇദ്ധഃ

1 സമിദ്ധോ അഗ്നിന്നിഹിതഃ പൃഥിവ്യാം

പ്രത്യങ്ങ്വിശ്വാനിഭുവനാന്യസ്ഥാൽ

ഹോതാപാവകഃ പ്രദിവസ്സുമേധാ

ദേവോദേവാൻയജത്വഗ്നിരർഹൻ

അന്വയം:—

| | |
|---|---|
| പൃഥിവ്യാം സം—ഇദ്ധഃ | — വേദ്യാം സമ്യക്ദീപിതഃ, ഏതന്നാമകഃ |
| അഗ്നിഃ നി—ഹിതഃ | — സ്ഥാപിതസ്സൻ |
| വിശ്വാനി ഭുവനാനി | — സർവ്വാണിഭൂതജാതാനി |
| പ്രത്യങ് അസ്ഥാൽ | — അഭിമുഖസ്സൻതിഷ്ഠതി (യഥാ സർവ്വേജനാഃ പശ്യന്തിതഥാ പ്രവൃദ്ധഃ) |
| (കിംച) ഹോതാ, പാവകഃ | — ഹോമനിഷ്പാദകഃ, ശോധകഃ |

| | |
|---|---|
| പ്ര–ദിവഃ സു–മേധാഃ ദേവഃ | — പുരാണഃ ശോഭനപ്രജ്ഞഃ ദ്യോതമാനഃ |
| അഗ്നിഃ അർഹൻ | — യാഗയോഗ്യസ്സൻ |
| ദേവാൻ യജതു | — യഷ്ടവ്യാനിന്ദ്രാദീൻ പൂജയതു |

അർത്ഥം–യാഗവേദിയിൽ വേണ്ടപോലെ ആളിക്കത്തിജ്ജ്വലിപ്പെട്ട സമിദ്ധൻ എന്ന പേരായ അഗ്നി സ്ഥാപിതനായി, എല്ലാ ഭൂതജാതങ്ങൾക്കും അഭിമുഖനായി, എല്ലാ ജനങ്ങൾക്കും കാണത്തക്കവിധം പ്രവൃദ്ധനായി, ഇരിയ്ക്കുന്നു. കൂടാതെ, ഹോമനിർവ്വാഹകനും ശോധകനും (പാപം കഴുകിക്കളയുന്നവനും) സനാതനനും മഹാപ്രാജ്ഞനും ഭാസമാനനുമായ അഗ്നി യാഗയോഗ്യനായി, പൂജാഹരായ ഇന്ദ്രാദിദേവന്മാരെ യജിയ്ക്കട്ടെ.

നരാശംസഃ

2 നരാശംസഃപ്രതിധാമാന്യഞ്ജൻ
തിസ്രോദിവഃപ്രതിമഹ്നാസ്വർച്ചിഃ
ഘൃതപ്രുഷാമനസാഹവ്യമുന്ദൻ
മൂർധൻയജ്ഞസ്യസമനക്തുദേവാൻ

അന്വയം:–

| | |
|---|---|
| നരാശംസഃ | — നരൈഃ, നേതൃഭിഃ, ഋത്വിഗ്ഭിഃ ശ്ശംസനീയഃ ഏതന്നാമകോഗ്നിഃ |
| സു–അർച്ചിഃ | — ശോഭനജ്വാലസ്സൻ |
| ധാമാനി | — ആഹുത്യധികരണാനി സ്ഥാനാനി തേജാംസി |
| പ്രതി മഹ്നാ | — പ്രത്യേകംസ്വമഹിമ്നാ |
| അഞ്ജൻ തിസ്രഃ ദിവഃ | — വ്യക്തീകുർവ്വൻ, ത്രീൻഭൂമ്യാദി ലോകാൻ |
| പ്രതി | — പ്രത്യേകമഞ്ജൻ സ്ഥിത്വാപ്രകാശേനാന്തരിക്ഷം, ഹവിഷ്പ്രാപണേനദിവം അഞ്ജൻ |

| | |
|---|---|
| (തഥാ) ഘൃത–പ്രുഷാ | — ഘൃതം സിഞ്ചതാ |
| മനസാ ഹവ്യം ഉന്ദൻ | — ഹവിഃക്ലേദയൻ സ്നിഗ്ധീ കുർവ്വൻ |
| യജ്ഞസ്യ മൂർദ്ധൻ | — മൂർദ്ധനി, മുഖേ |
| ദേവാൻ സം അനക്തു | — സമ്യക് വ്യക്തീ കരോതു |

അർത്ഥം—നേതാക്കളായ ഋത്വിക്കുകളാൽ സ്തുത്യനായ നരാശംസനെന്ന അഗ്നി പ്രകാശമാനങ്ങളായ ജ്വാലകളോടുകൂടി ആഹുതിസ്ഥാനത്തുള്ള തേജസ്സുകളെ സ്വമഹിമാവുകൊണ്ടു് വ്യക്തീകരിച്ചു്, ഭൂമി, അന്തരിക്ഷം, സ്വർഗ്ഗം എന്നീ ത്രിലോകങ്ങളെ വെവ്വേറേ പ്രകാശിപ്പിച്ചുകൊണ്ടു് (തൻെറ നില്പു കൊണ്ടു ഭൂമിയെയും, പ്രകാശംകൊണ്ടു് അന്തരിക്ഷത്തെയും, ഹവിസ്സെത്തിയ്ക്കൽകൊണ്ടു് ദ്യോവിനെയും വേർതിരിച്ചു് കാണിച്ചുകൊണ്ടു്) നെയ്മെഴുക്കുപുരണ്ട മനസ്സാൽ ഹവിസ്സിനെ നനവുററതാക്കിയും യജ്ഞത്തിൻെറ തലപ്പത്തു്, മുഖത്തിരുന്നു്, പൂജ്യന്മാരായ ദേവന്മാരെ വേർതിരിച്ചു് കാണിയ്ക്കുട്ടെ. (അവിടുന്നു് ഇന്ന ദേവനാണു്, ഇവിടുന്നു് ഇന്ന ദേവനാണു്, എന്നറിയത്തക്കവിധം വ്യക്തീകരിയ്ക്കട്ടെ.)

## ഇളഃ

3 ഈളിതോ അഗ്നേമനസാനോഅർഹൻ
ദേവാൻയക്ഷിമാനുഷാൽ പൂർവ്വോഅദ്യ
സ ആവഹമരുതാംശർദ്ധോഅച്യുത
മിന്ദ്രന്നരോബർഹിഷദംയജധ്വം

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, (ത്വം) | |
| ഈളിതഃ | — സ്തുതസ്സൻ |
| മനസാ | — സമ്യഗനുരക്തേനമനസാ |
| അർഹൻ | — യാഗയോഗ്യസ്സൻ |
| മാനുഷാൽ പൂർവ്വഃ | — മനുഷ്യാൽ, ഹോതുഃ പൂർവ്വഭാവീ |
| നഃ അദ്യ | — അസ്മദത്ഥമസ്മിൻ ദിനേ |

| | |
|---|---|
| ദേവാൻ യക്ഷി | — ത്വമേവയജസി |
| സഃ (യഷ്ടാത്വം) മരുതാം | |
| ശർധഃ | — ഗണം |
| അച്യുതം ഇന്ദ്രം ആ വഹ | — അക്ഷീണമിന്ദ്രമാകാരയ |
| (അനന്തരം) ഹേ നരഃ | — നേതാരഃ, ഋത്വിജഃ |
| ബർഹി–സദം | — ബർഹിഷിസീദന്തമിന്ദ്രം |
| യജധ്വം | — പൂജയധ്വം |

അർഥം–അല്ലയോ അഗ്നേ, (അവിടുന്ന്) സ്തുതിക്കപ്പെട്ടവനായി, ഞങ്ങളിൽ ഇണങ്ങിയ മനസ്സോടുകൂടി, യാഗയോഗ്യനായി, ഹോതാവിനേക്കാൾ മുമ്പനായി, ഇന്ന് ഞങ്ങൾക്കു വേണ്ടി ദേവന്മാരെ അവിടുന്നുതന്നെയജിക്കുന്നു. അപ്രകാരം യഷ്ടാവായ അവിടുന്ന് മരുത്തുക്കളുടെ ഗണത്തെയും അനശ്വരനായ ഇന്ദ്രനെയും വ്യക്തീകരിച്ച് ആനയിച്ചാലും. പിന്നെ, ഋത്വിക്കുകളേ, ദർഭയിലിരിയ്ക്കുന്ന ഇന്ദ്രനെ പൂജിയ്ക്കുക.

## ബർഹിഃ

4 ദേവംബർഹിർവർധമാനംസുവീരം

സ്തീർണംരായേസുഭരംവേദ്യസ്യാം

ഘൃതേനാക്തംവസവസ്സീദതേദം

വിശ്വേദേവാആദിത്യായജ്ഞിയാസഃ

അന്വയം:—

| | |
|---|---|
| ഹേ ബർഹിഃ, ദേവ | — ഘൃതദീമാനിന്നഗ്നേ |
| രായേ വർധമാനം | |
| സു–വീരം | — ധനായപ്രവൃദ്ധം ശോഭനപുത്രസമ്പാദകം |
| സു–ഭരം, സ്തീർണം | — പൂർണം, ഋത്വിഗ്ഭിരാസ്തൃതംവേ |
| ഹേ വസവഃ, വിശ്വേ ദേവാഃ, ആദിത്യാഃ | |
| യജ്ഞിയാസഃ | — യജ്ഞാർഹാസ്സ്യൂയം |

| | |
|---|---|
| അസ്യാം വേദീ | — വേദ്യാം (സപ്തമ്യർത്ഥ) |
| ഘൃതേന അക്തം | — ആജ്യേനസ്നിഗ്ധം |
| ഇദം സീദത | — ബർഹിഃ, ബർഹിഷിനിഷീദത |

അർത്ഥം–അല്ലയോ ബർഹിസ്സേ, ദേവ, (ദർഭയുടെ അഭിമാന ദേവനായ അഗ്നേ) ഞങ്ങൾക്ക് ഐശ്വര്യത്തിന്നായി അവിടുന്ന് വദ്ധമാനനും, സൽസന്താനദാതാവും, പൂർണ്ണനമായി ഋത്വിക്കുകളാൽ വിരിയ്ക്കപ്പെട്ടവനായി ഭവിച്ചാലും. അല്ലയോ വസുക്കളേ, വിശേ്വദേവകളേ, ആദിത്യന്മാരേ, യജ്ഞാർഹരായ നിങ്ങൾ ഈ ദർഭയിൽ ഇരുന്നരുളിയാലും.

ദേവീർദ്വാരഃ

5 വിശ്ര്യയന്താമുർവ്വീയാഹൂയമാനാ
ദ്വാരോദേവീസ്സുപ്രായണാനമോഭിഃ
വ്യചസ്വതീർവ്വിപ്രഥന്താമജൂര്യാ
വർണ്ണംപുനാനായശസം സുവീരം (വ. 22)

അന്വയം:–

| | |
|---|---|
| ഉർവ്വിയാ | — ഉർവ്വ്യഃ, മഹത്യഃ |
| നമഃ–ഭിഃ ഹൂയമാനാഃ | — നമസ്കാരോപേതൈസ്തോത്രൈരാഹ്വയമാനാഃ |
| സുപ്ര–അയനാഃ | — സുഷ്ഠുപ്രകർഷേണ ഗന്തവ്യാഃ |
| ദേവീഃ ദ്വാരഃ | — അഗ്നേർദ്വാരാഭിമാനിന്യോ ദേവ്യഃ |
| വി ശ്ര്യയന്താം | — വിവിച്യശ്ര്യയന്താം, വിവൃതാപിധാനാഭവന്തു |
| (കിംച) വ്യചസ്വതീഃ | — വ്യാപ്തിമത്യഃ |
| അജൂര്യാഃ | — അഹിംസ്യാഃ |

സു—വീരം യശസം വർണ്ണം പുനാനാഃ — ശോഭനപുത്രാദ്യുപേതം, യശോയുക്തം, വർണ്ണനീയം രൂപവിശേഷം യജമാനായ ശോധയന്ത്യഃ, സമ്പാദയിത്ര്യഃ ദേവ്യഃ

വി പ്രഥന്താം — വിശേഷേണ പ്രഖ്യാതാ ഭവന്തു

അർത്ഥം-മഹതികളും, നമസ്കാരത്തോടുകൂടിയ സ്തോത്രങ്ങളാൽ വിളിക്കപ്പെടുന്നവരും, വേണ്ടപോലെ നന്നായി പ്രാപിക്കത്തക്കവരും (അഭിഗമ്യകളും) ആയ ദ്വാരദേവിമാർ (അഗ്നിയുടെ ആഗാരദ്വാരങ്ങൾക്ക്, ഉമ്മറങ്ങൾക്ക്, അഭിമാന ദേവതകൾ) വാതിൽ തുറക്കട്ടെ. കൂടാതെ വ്യാപിച്ചവരും കേടേല്പിക്കാൻ പാടാത്തവരും, യജമാനന്ന് സൽപുത്രാദി യുക്തവും കീർത്തിമത്തും സ്തുത്യവുമായ രൂപവിശേഷത്തെ, തേജോവിശേഷത്തെ, മഹത്വത്തെ, ശുദ്ധിചെയ്ത് നേടിക്കൊടുക്കുന്നവരുമായ ആ ദേവികൾ പുകഴട്ടെ.

ഉഷാസാനക്താ

6 സാധ്വപാംസിസനതാനഉക്ഷിതേ
ഉഷാസാനക്താവയ്യേവരണ്വിതേ
തന്തുംതതംസംവയന്തീസമീചീ
യജ്ഞസ്യപേശസ്സുദുഘേപയസ്വതീ

അന്വയം:—

സാധു നഃ അപാംസി — സാധൂനിഅസ്മദീയാനികർമ്മാണ്യുദ്ദിശ്യ

സനതാ — സനാതനേനസ്തോത്രാദിനാ

ഉക്ഷിതേ — പൂജിതേ, ഫലസ്യസേചയിത്ര്യൗ

ഉഷസാനക്താ — അഹോരാത്രദേവതേ

വയ്യാ—ഇവ — വാനകുശലേ ഇവ

| | |
|---|---|
| രണ്വിതേ | — ശബ്ദിതേ, സ്തുതേ (പരസ്പരംഗച്ഛന്ത്യൌ) |
| തതം തന്തും | — വിസ്തൃതം തന്തുസ്ഥാനീയം യജ്ഞാവയവം |
| സം–വയന്തീ | — സമ്യക്വയന്ത്യൌ, ഉൽപാദയിന്ത്ര്യൌ |
| യജ്ഞസ്യ പേശഃ | — അനുഷ്ഠീയമാനസ്യയജ്ഞസ്യ രൂപം നിമ്മിതും |
| സം–ഈചീ | — സമ്യക്പ്രവൃത്തികേ, പരസ്പരാനുകൂലേ |
| സു–ദുഘേ | — സുഷ്ഠഫലസ്യദോഗ്ധ്രീ |
| പയസ്വതീ | — ഉദകവത്യൌ (അസ്മദ്യജ്ഞം നിർവ്വഹതാം) |

അത്ഥം–നമ്മളെ സംബന്ധിച്ച നല്ല കമ്മങ്ങളുടെ പൂത്തിയെ ഉദ്ദേശിച്ച് നിത്യമായ സ്തോത്രത്താൽ പൂജിതകളും ഫലം പൊഴിക്കുന്നവരുമായ അഹോരാത്ര ദേവതകൾ (പകലിരവുകളുടെ അഭിമാന ദേവതകൾ) നെയ്ത്തിൽ കൌശലമുററവർ പോലെ അന്യോന്യം എത്തിക്കൊണ്ട് വത്തിക്കുന്നു. വിസ്തൃതവും നൂലിന്റെ സ്ഥാനത്തുള്ളതുമായ യജ്ഞത്തിന്റെ അവയവത്തെ പേർത്തെടുക്കുന്നവരായി, (വേർപ്പെട്ടത്തി ഉളവാക്കുന്നവരായി) അനുഷ്ഠിച്ചു വരുന്ന യജ്ഞത്തിന്ന് രൂപം കൊടുക്കാനായി, നല്ലപോലെ അന്യോന്യമിണങ്ങി, അവർ പ്രവത്തിക്കുന്നു. ഫലം കറന്നുകൊടുക്കുന്നവരായി, ജലവതികളായി അവർ നമ്മുടെ യജ്ഞത്തെ നിർവ്വഹിക്കട്ടെ.

ദൈവ്യൌ ഹോതാരൌ പ്രചേതസൌ

7 ദൈവ്യാഹോതാരാപ്രഥമാ വിദുഷ്ടര

ഋജുയക്ഷതസ്സമൃചാവപുഷ്ടരാ

ദേവാൻയജന്താവൃതുഥാസമഞ്ജതോ

നാഭാപൃഥിവ്യാ അധി സാനുഷുത്രിഷു

അന്വയം:—

| | |
|---|---|
| ദേവ്യാ | — ദിവിഭവോ ദിവ്യോഗ്നിഃ, തസ്മാ ജ്ജാതൌ ദേവ്യൌ |
| ഹോതാരാ | — ഹോതാരൌ, പാർത്ഥിവാന്തരി ക്ഷ്യൌ അഗ്നീ |
| പ്രഥമാ | — പ്രഥമം യഷ്ടവ്യൌ |
| വിദുഃ-തരാ | — വിദ്വത്തമൌ |
| വപുഃ-തരാ | — പ്രകൃഷ്ടവപുഷൌ |
| ഋചാ ഋജു | — മന്ത്രേണ അവികലം |
| സം യക്ഷതഃ | — സമ്യക് പൂജയതഃ |
| ഋതു-ഥാ | — തത്തദൃതൌ |
| ദേവാൻ യജന്തൌ | — പൂജയന്തൌ |
| പൃഥിവ്യാഃ നാഭാ | — നാഭൌ ഉത്തരവേദ്യാം |
| അധി ത്രിഷു സാനുഷു | — ഉപരി സമുച്ഛ്രിതേഷു പ്രദേശേഷു ഗാർഹപത്യാദിഷു |
| സം അഞ്ജതഃ | — സമാങ്ക്താം |

അർത്ഥം—ദിവ്യനായ അഗ്നിയിൽനിന്നുല്പത്തിയോടുകൂടിയവരും ദേവന്മാരെ വിളിയ്ക്കുന്നവരും (ഭൂമിയിലും അന്തരിക്ഷത്തിലും മേവുന്നവരും) ആയ അഗ്നികൾ ആദ്യം വിളിയ്ക്കപ്പെടേണ്ടവരായി മികച്ച വിജ്ഞന്മാരായി, ഉൽകൃഷ്ടശരീരന്മാരായി, മന്ത്രത്താൽ തെററുപററാതെ വേണ്ടപോലെ യജിയ്ക്കുന്നു. അവർ ഋതുക്കളിൽ ദേവന്മാരെ യജിയ്ക്കുന്നവരായി, ഭൂമിയുടെ ബന്ധകസ്ഥാനമായ ഉത്തരവേദിയിൽ ഗാർഹപത്യം മുതലായ ഉന്നതസ്ഥാനങ്ങളിൽ ഇണങ്ങി വർത്തിയ്ക്കുന്നു.

ഇളാഭാരതീ സരസ്വതീ

8 സരസ്വതീസാധയന്തീധിയംന
ഇളാദേവീഭാരതീവിശ്വതൂർത്തിഃ
തിസ്രോദേവീസ്വധയാബർഹിരേദ
മച്ഛിദ്രംപാന്തുശരണംനിഷദ്യ

അന്വയം:—

| | |
|---|---|
| നഃ ധിയം | — അസ്മദീയം ബുദ്ധിം |
| സാധയന്തീ | — നിവ്വർത്തയന്തീ |
| വിശ്വ-തൂർത്തിഃ | — സവ്വവിഷയഗതാവാക് |
| സരസ്വതീ | — ഏതന്നാമികേയം ദേവീ |
| (തഥാ) ഇളാ ദേവീ | |
| ഭാരതീ തിസ്രഃ ദേവീഃ | — ഏതാസ്തിസ്രോദേവ്യഃ |
| ശരണം ആ നി-സദ്യ | — യാഗഗൃഹം ആശ്രിത്യ |
| സ്വധയാ | — അസ്മദ്ദത്ത ഹവിഷാനിമിത്തേന |
| ഇദം ബർഹി | — യജ്ഞം |
| അഛിദ്രം (യഥാ തഥാ) | |
| പാന്തു | — പാലയന്തു |

(യദ്വാ, സ്വധയാഇദംബർഹിഃ, ഇമംയജ്ഞമാഗത്യ അസ്മദീയം ശരണം, ഗൃഹംനിഷദ്യ അഛിദ്രം യഥാതഥാപാന്തു)

അർത്ഥം—നമ്മളുടെ ബുദ്ധിയെ യോഗക്ഷേമമായി പ്രവൃത്തിപ്പിച്ച് പൂർത്തിപ്പെടുത്തുന്നവളും, എല്ലാ വിഷയങ്ങളിലും ചെന്ന വാക്കററവളുമായ സരസ്വതി എന്ന ദേവി, ഇള എന്ന ദേവി, ഭാരതി.—ഈ മൂന്നു ദേവിമാർ ഈ യാഗശാലയിൽ വന്നിരുന്ന് നമ്മാം നല്കുന്ന ഹവിസ്സിനാൽ ഈ യജ്ഞം മുടക്കം കൂടാതെ വേണ്ടപോലെ പാലിയ്ക്കട്ടെ. (അല്ലെങ്കിൽ അന്നത്തോടുകൂടി ഈ യജ്ഞത്തിൽവന്ന് നമ്മളുടെ ഗൃഹത്തിൽ ഇരുന്ന് കേടുപാടു കൂടാത്തവിധം രക്ഷിയ്ക്കട്ടെ.)

ത്വഷ്ടാ

9 പിശങ്ഗരൂപസ്സുഭരോവയോധാ
ശ്രുഷ്ടീവീരോജായതേ ദേവകാമഃ
പ്രജാംത്വഷ്ടാവിഷ്യതുനാഭിമസ്മേ
അഥാദേവാനാമപ്യേതുപാഥഃ

അന്വയം –

| | |
|---|---|
| പിശങ്ഗ–രൂപഃ | — സുവർണ്ണവർണ്ണഃ |
| സു–ഭരഃ | — സുഭരണഃ |
| വയഃ–ധാഃ | — വയസഃ, അന്നസ്യ ധാരയിതാ, ദാതാ |
| ശ്രുഷ്ടീ, വീരഃ, | — ക്ഷിപ്രഗ്രഹണഃ, വിവിധമീരയിതാ |
| ദേവ–കാമഃ | — ദേവാഃ കാമ്യന്തേയേന താദൃശഃ പുത്രഃ |
| (ത്വഷ്ടുരനുഗ്രഹാത്) | |
| ജായതേ | — ജായതാം ഉല്പദ്യതാം |
| (സച) ത്വഷ്ടാ | — ഏതന്നാമകോ ദേവഃ |
| അസ്മേ നാഭിം | — അസ്മഭ്യം കലസ്യബന്ധികാം |
| പ്ര–ജാം | — പുത്രാദിരൂപാം സന്തതിം |
| വി സ്യതു | — വിമുഞ്ചതു വിതരതു |
| അഥ ദേവാനാം | — അപിച ദേവസംബന്ധി |
| പാഥഃ അപി ഏതു | — അന്നമസ്മാൻ ഗച്ഛതു |

അർത്ഥം–സ്വർണ്ണവർണ്ണനും ഭംഗിയായി കാര്യങ്ങൾ നടത്തുന്നവനും അന്നധാരിയും (അന്നദാതാവും)ഗ്രഹണത്തിൽ വേഗത്തിൽ പ്രകടങ്ങളാക്കുന്നവനും വിവിധഫലങ്ങളെത്തിക്കുന്നവനും ദേവന്മാരെ കാമിക്കുന്ന (ഭജിക്കുന്ന) വനുമായ പുത്രൻ ത്വഷ്ടാവിന്റെ അനുഗ്രഹത്താൽ ജനിക്കട്ടെ ആ ത്വഷ്ടാവ് നമുക്ക് കുലബന്ധകമായ, മുറിയാത്ത പിൻതുടച്ചയ്ക്ക് മറിയായ, പുത്രാദിരൂപസന്തതിയെ വിട്ടുതരട്ടെ തന്നരുളട്ടെ. കൂടാതെ ദേവസംബന്ധിയായ അന്നം നമ്മളെ പ്രാപിക്കട്ടെ

വനസ്പതിഃ

10 വനസ്പതിരവസൃജന്നുപസ്ഥാ

ഗ്നിർഹവിസ്സൂദയാതിപ്രധീഭിഃ

ത്രിധാസമക്തംനയതുപ്രജാനൻ

ദേവേഭ്യോദൈവ്യശ്ശമിതോപഹവ്യം

അന്വയം:—

| | |
|---|---|
| വനസ്പതിഃ | — യൂപാഭിമാനീ ഏതന്നാമ കോഗ്നിഃ |
| അവ–സൃജൻ | — അസ്മദീയം കർമ്മാനുജാനൻ |
| ഉപ സ്ഥാൽ | — അസ്മൽസമീപം തിഷ്ഠതു |
| അഗ്നിഃ ഹവിഃ | — പാകാധാരോഗ്നിശ്ചപശുരൂപം ഹവിഃ |
| ധീഭിഃ പ്ര സൂദയാതി | — കർമ്മഭിഃ വിശേഷൈഃ പാക സാധനൈഃ പ്രകർഷേണ ക്ഷാരയതി |

(അപാകാധികപാകാദിരാഹിത്യേനഹവിഃ പചതി)

| | |
|---|---|
| (കിംച) ദൈവ്യഃ | — ദേവസംബന്ധ്യാഹുത്യധികരണ ഭൂതോഗ്നിഃ |
| ശമിതാ | — ഹവിഷസ്സംസ്കർത്താ |
| ത്രിധാ | — ത്രിപ്രകാരം, ഉപസ്തരണാവ ദാനാഭിധാരണൈഃ |
| സം–അക്തം ഹവ്യം | — സംസിക്തം ഹവിഃ |
| പ്ര–ജാനൻ | — നയനപ്രകാരാഭിജ്ഞസ്സൻ |
| ദേവേഭ്യഃ ഉപ നയതു | — സമീപം പ്രാപയതു |

അർത്ഥം—യൂപാഭിമാനിദേവനായ അഗ്നി നമ്മുടെ കർമ്മത്തെ അറിഞ്ഞു് നമ്മുടെ സമീപമിരിയ്ക്കട്ടെ. പാചകനായ അഗ്നി പശുരൂപമായ ഹവിസ്സിനെ കർമ്മങ്ങളാൽ (വിശേഷ പാചനസാധനങ്ങളാൽ) വേണ്ടപോലെ ഒലിപ്പിക്കുന്നു, ഒഴുക്കുന്നു. വേവു കൂടുതലും കുറവും കൂടാതെ പചിക്കുന്നു കൂടാതെ ദേവന്മാർക്കുള്ള ആഹുതികൾക്കു് സ്ഥാനഭൂതനായ അഗ്നി ശമിതാവായി, (യാഗ പശുവിനെ ഹവിസ്സാക്കാൻ പാകത്തിൽ സംസ്കരിക്കുന്നവനാണു് ശമിതാവു്. ശമിതൃത്വം ഇവിടെ അഗ്നിയ്ക്കു കല്പിച്ചിരിക്കുന്നു) മൂന്നു പ്രകാരത്തിൽ, അതായതു് ഉപസ്തരണം (ഹവിസ്സിൻെറ മുകൾഭാഗത്തു് നെയ്യൊഴിക്കൽ) അവദാനം (അരിച്ചു ശുദ്ധമാക്കൽ) അഭിധാരണം (കറ്റേയ്യായി, തുള്ളിതുള്ളിയായി എടുക്കൽ) എന്നിവയാൽ നനവുററ ഹവിസ്സിനെ, എവിടെ എത്തിക്കണമെന്നു് അറിവുള്ളവനായി ദേവന്മാർക്കു് സമീപമെത്തിക്കട്ടെ.

## സ്വാഹാകൃതിഃ

11 ഘൃതം മിമിക്ഷേ ഘൃതമസ്യ യോനി
ഘൃതേ ശ്രിതോ ഘൃതമ്വസ്യ ധാമ
അനുഷ്വധമാ വഹ മാദയസ്വ
സ്വാഹാകൃതം വൃഷഭ വക്ഷി ഹവ്യം (വ 23)

അന്വയം:—

| | |
|---|---|
| (യതഃ) അസ്യ | — അഗ്നേഃ |
| ഘൃതം യോനിഃ | — കാരണം |
| ഘൃതേ ശ്രിതഃ | — ആശ്രിതഃ |
| അസ്യ ഘൃതം ഉ ധാമ | — ഘൃതമേവ തേജഃ, ഘൃതേന ഹി ദീപ്യതേ |
| (അതഃ അസ്യ അഗ്നേഃ) | |
| ഘൃതം മിമിക്ഷേ | — സിഞ്ചാമി |
| ഹേ വൃഷഭ, | — ഫലസ്യ വർഷിതഃ, ത്വം |
| അനു-സ്വധം ആ വഹ | — പ്രതിഹവിഃ, സർവ്വേഷു ഹവിസ്സു ദേവാൻ ആനയ |
| (താൻ) മാദയസ്വ | — പ്രീണയ |
| (തതശ്ച) | |
| സ്വാഹാ-കൃതം | — സ്വാഹാകാരേണ ദത്തം |
| ഹവ്യം വക്ഷി | — ഹവിർവ്വഹ |

അർത്ഥം—ഈ അഗ്നിയ്ക്ക് നെയ്യാണ് ഉത്പത്തികാരണം. നെയ്യിൽ ആശ്രയിച്ച് നില്ക്കുന്നു. അവിടുത്തെ തേജസ്സ് നെയ് *തന്നെയാണ് (നെയ്യിലാണല്ലൊ അഗ്നി പ്രകാശിയ്ക്കുന്നതു്)* അതുകൊണ്ട് ഈ അഗ്നിയ്ക്ക ഞാൻ നെയ്യൊഴിയ്ക്കുന്നു. അല്ലയോ ഫലവർഷക, അവിടുന്ന് ഓരോഹവിസ്സിലും, ഓരോ ആഹുതിയിലും, ദേവന്മാരെ ആവഹിച്ചാലും, ആനയിച്ചാലും, അവരെ ഹർഷിപ്പിച്ചാലും, പ്രീതരാക്കിയാലും. പിന്നെ അവിടുന്ന് 'സ്വാഹാ' എന്ന മന്ത്രത്തോടുകൂടി നല്ലപ്പെട്ട ഹവിസ്സ് വഹിച്ചാലും. (ഈ സൂക്തത്തിൽ മൻ ആപ്രീസൂ

ക്തത്തിലെന്നപോലെ അഗ്നിയുടെ വിവിധ മൂത്തിഭേദങ്ങളെ പ്രതിപാദിച്ചിരിയ്ക്കുന്നു. ചിലപ്പോഠം വാക്കിൻെറ ആഭീരൂപ്യം (ബാഹ്യസാദൃശ്യം) കൊണ്ടാണ് മൂത്തി വിവക്ഷ. ഉദാഹരണത്തിന്ന് ഈളിതഃ എന്ന പദമുള്ള ഋക്കുകൊണ്ട് ഇളൻ എന്ന ദേവനെ വിവക്ഷിയ്ക്കുന്നു.)

വർഗ്ഗം—24—25—ഭാർഗ്ഗവസ്സോമാഹുതിഃ ഋഷിഃ ത്രിഷ്ടപ് ഛന്ദഃ അഗ്നിർദ്ദേവതാ.

1 ഹുവേവസ്സുദ്യോത്മാനം സുവൃക്തിം
വിശാമഗ്നിമതിഥിം സുപ്രയസം
മിത്രഇവയോദിധിഷായ്യോ ഭൂ
ദ്ദേവആദേവേജനേ ജാതവേദാഃ

അന്വയം:—

| | |
|---|---|
| (ഹേ യജമാനാഃ,) വഃ | — യുഷ്മദത്ഥം |
| സു–ദ്യോത്മാനം | — സുഷ്ഠുദ്യോതമാനം |
| സു–വൃക്തിം | — (പാപൈഃ) സുവജ്ജിതം |
| വിശാം അതിഥിം | — യജമാനാനാമതിഥിവൽ സദാ പൂജ്യം |
| സു–പ്രയസം അഗ്നിം | |
| ഹുവേ | — ശോഭനാന്നമഗ്നിമാഹ്വയാമി |
| (കിംച) ജാത–വേദാഃ | |
| യഃ ദേവഃ | — ജാതാനാം വേദിതാ യഃ |
| മിത്രഃ–ഇവ | — സഖേവ |
| ആ–ദേവേ ജനേ | — മനുഷ്യപ്രഭൃതി ദേവപര്യന്തം |
| ദിധിഷായ്യഃ ഭൂൽ | — ധാരയിതാഭവതി |

അത്ഥം—അല്ലയോ യജമാനന്മാരേ, നിങ്ങഠംക്കുവേണ്ടി, നന്നായി പ്രകാശമാനനും പാപം തീണ്ടാത്തവനും യജമാനന്മാക്ക് എന്നും അതിഥിയെപ്പോലെ പൂജ്യനും നല്ല അന്ന (രക്ഷണ) ത്തോടുകൂടിയവനുമായ അഗ്നിയെ ഞാൻ വിളിയ്ക്കുന്നു,

(ഹോതാവോ മററാരു സ്തുതിക്കാ പറയുന്ന ) ഉദ്ഗാതാക്കളെല്ലാ മറിയുന്ന അഗ്നി ഒരു ഹിതകാരിയായ ചങ്ങാതിപോലെ മനുഷ്യർ മുതൽ ദേവന്മാർ വരെ എല്ലാവരെയും ധരിയ്ക്കുന്നവനാകുന്നു.

2 ഇമംവിധന്തോഅപാം സധസ്ഥേ

ദ്വിതാദധുർഭൃഗവോവിക്ഷ്വാ ऽ ऽ യോഃ

ഏഷവിശ്വാന്യഭ്യസ്തു ഭൂമാ

ദേവാനാമഗ്നിരരതിർജീരാശ്വഃ

അന്വയം:—

| | |
|---|---|
| ഇമം വിധന്തഃ ഭൃഗവഃ | — അഗ്നിം പരിചരന്തഃ അസ്മത് പൂർവ്വേ മഹർഷയഃ |
| അപാം സധ-സ്ഥേ | — സഹസ്ഥാനേ, അന്തരിക്ഷേ |
| ആയോഃ | — മനുഷ്യസ്യ, യജമാനസ്യ |
| വിക്ഷു | — പ്രജാസു, സ്തുതിക്ഷുമദ്ധ്യേ |
| ദ്വിതാ | — ദ്വയോഃ സ്ഥാനാൽ വൈദ്യുതാത്മനാന്തരിക്ഷം, യാഗാത്മം സ്തുതിക്ഷുച |
| അദധുഃ | — അധാരയൻ |
| ദേവാനാം അരതിഃ | — ഈശ്വരഃ |
| ജീര-അശ്വഃ | — ക്ഷിപ്രാശ്വഃ |
| ഏഷഃ അഗ്നിഃ ഭൂമ | — ഭൂമാ |
| വിശ്വാനി അഭി അസ്തു | — ഭൂതജാതാന്യഭിഭവതു |

അത്ഥം—ഈ അഗ്നിയെ പരിചരിച്ചവരായ എന്റെ പൂർവ്വന്മാർ, ഭൃഗുക്കൾ ജലങ്ങളുടെ സഹസ്ഥാനമായ അന്തരിക്ഷത്തിലും, യജമാനന്റെ സഹായികളായ സ്തുതിക്കകളുടെ ഇടയിലും, ഇങ്ങിനെ അവിടുത്തെ രണ്ടുവിധത്തിൽ ധരിച്ചു വൈദ്യുതാത്മാവായി അന്തരിക്ഷത്തിലും യാഗാത്മം സ്തുതിക്കകളിലും (അന്തരിക്ഷത്തിൽ വൈദ്യുതിരൂപത്തിൽ അഗ്നി നിന്നതും പൂർവ്വമഹർഷിമാരുടെ തപസ്സുകൊണ്ടാണെന്ന് സൂചന). ദേവ

ന്മാക്ക് ഈശ്വരനും ഓട്ടക്കാരായ കതിരകളോട്ട കൂടിയവനുമായ ഈ അഗ്നി സ്വവൈഭവം കൊണ്ടു് എല്ലാ ഭൂതജാതങ്ങളെയും ജയിയ്ക്കട്ടെ, കീഴടക്കട്ടെ.

3 അഗ്നിംദേവാസോമാനുഷീഷുവിക്ഷു
പ്രിയംധുഃക്ഷേഷ്യന്തോനമിത്രം
സദീദയദുശതീരൂർമ്മ്യാആ
ദക്ഷായ്യോയോദാസ്വതേദമആ

അന്വയം:—

| | |
|---|---|
| ദേവാസഃ ക്ഷേഷ്യന്തഃ | — ദേവാഃ സ്വർഗ്ഗം പ്രതിഗച്ഛന്തസ്സന്തഃ |
| (പൂർവ്വം) മാനുഷീഷു വിക്ഷു | — മനുഷ്യസംബന്ധിനീഷു പ്രജാസു |
| (ഗച്ഛന്തോനരാഃ രായം പ്രതി) മിത്രം ന | — പ്രിയംസഖായം സ്വഗൃഹ രക്ഷാർത്ഥം സ്ഥാപയതി തദ്വൽ |
| പ്രിയം അഗ്നിം ധുഃ | — പ്രീണയിതാരമഗ്നിം അധുഃ,സ്ഥാപിതവന്തഃ |
| യഃ (ഏവം ദേവൈസ്ഥാപിതോഗ്നിഃ) | |
| ദാസ്വതേ | — ഹവിർദ്ദത്തവതേ യജമാനായ, തദർത്ഥം |
| ദമേ ആ | — തദീയേ യാഗഗൃഹേ, അഗ്നിഹോത്രാഗാരേവാ ആഹിതഃ, സ്ഥാപിതഃ |
| ദക്ഷായ്യഃ സഃ | — ദാതാസോഗ്നിഃ |
| ഉശതീഃ ഊർമ്മ്യാഃ | — കാമയമാനാരാത്രീഃ, സർവ്വാസു രാത്രിഷു |
| ആ ദീദയൽ | — സർവ്വത്ര ദീപ്യതേ |

അർത്ഥം–സ്വർഗ്ഗത്തിലേക്ക് പോകുന്ന ദേവന്മാർ പണ്ട്, യാത്രപോകുന്നവർ മുതലിനെക്കുറിച്ചും ഗൃഹത്തെക്കുറിച്ചും രക്ഷക്കായി ഗൃഹത്തിൽ പ്രിയനായ (വിശ്വസ്തനായ) സഖാവിനെ (കാവലിന്ന്) ഏല്പിച്ചു നിർത്തുന്നപോലെ, പ്രിയവ്രതനായ അഗ്നിയെ *മനുഷ്യരായ കർമ്മികളിൽ* സ്ഥാപിച്ചു. അപ്രകാരം ദേവന്മാരാൽ ഇരുത്തപ്പെട്ട യാതൊരഗ്നി ഹവിർദ്ദാതാവായ യജമാനന്നുവേണ്ടി തന്റെ യാഗശാലയിൽ (അഗ്നിഹോത്രാഗാരത്തിൽ) സ്ഥാപിതനാകുന്നുവോ ആ ദാതാവായ അഗ്നി സ്വയം ഇഷ്ടപ്പെട്ട് രാത്രികളിൽ എന്നുമെങ്ങും പ്രകാശിക്കുന്നു.

4 അസ്യരണ്വാസ്വസ്യേവപുഷ്ടി
സ്സംദൃഷ്ടിരസ്യഹിയാനസ്യദക്ഷോഃ
വിയോഭരിഭ്രദോഷധീഷുജിഹ്വാ
അത്യോനരഥ്യോദോധവീതിവാരാൻ

അന്വയം–

| | |
|---|---|
| അസ്യ പുഷ്ടിഃ | — അഗ്നേഃ ശരീരപുഷ്ടിഃ |
| സ്വസ്യ–ഇവ | — സ്വസ്യപുഷ്ടിരിവ |
| രണ്വാ | — രമണീയാ |
| (കിംച) ഹിയാനസ്യ | — സമൃദ്ധിംഗച്ഛതഃ |
| ദക്ഷോഃ | — കാഷ്ഠാൻ ദിധക്ഷോഃ ദഗ്ധുമിച്ഛതോഃ |
| അസ്യ സം–ദൃഷ്ടിഃ | — സന്ദർശനാവിർഭാവോപി രമണീയഃ |
| യഃ ഓഷധീഷു ജിഹ്വാം | — ജ്വാലാം (ജാത്യേകവചനം) ജ്വാലാഃ |
| രഥ്യഃ അത്യഃ ന | — രഥവാഹോവാജീയഥാ |
| വാരാൻ | — ദംശവാരണസാധനാൻ വാലാൻ |
| ദോധവീതി | — കമ്പയതി തദ്വൽ |
| വി ഭരിഭ്രൽ | — അത്യർത്ഥം വിഹരതി, കമ്പയതിവാ |

(അസ്യാഗ്നേഃ പുഷ്ടിരണ്വാ)

അൎത്ഥം—ആ അഗ്നിയുടെ പുഷ്ടി, കത്തിപ്പടപ്പ് (എല്ലവനും) സ്വന്തം പുഷ്ടി (ശരീരവൃദ്ധി) പോലെ രമണീയമാണ്, സുഖ കരമാണ്. അതുപോലെ കത്തിപ്പടൎന്ന് വിറകെരിയ്ക്കുന്ന അ വിടത്തെ വരവും ദൎശനവും സുഖകരമാണ്. യാതൊരഗ്നി വൃ ക്ഷാദികളിൽ നാവുകളാകുന്ന ജ്വാലകളെ, തേർ കതിര ഈച്ച യാട്ടാൻ വാലിളക്കുന്ന പോലെ, ഇളക്കുന്നുവോ, ആ അഗ്നിയു ടെ പുഷ്ടി രമണീയമാകുന്നു.

5 ആയന്മേഅഭ്വംവനദഃ പനന്തോ
ശിഗ്ഭ്യോനാമിമീതവൎണ്ണം
സചിത്രേണചികിതേരംസുഭാസാ
ജൂജൂൎവ്വാംയോമുഹുരായുവാഭൂൽ വ. 24

അന്വയം:—

| | |
|---|---|
| യൽ അഭ്വം | — യസ്യമഹത്വം |
| മേ വനദഃ | — മമസംബന്ധിനഃ അവദനഃ ശബ്ദയന്തഃ, സ്തോതാരഃ |
| ആ പനന്ത | — സമന്താൽ സ്തുവന്തി |
| സഃ ഉശിക്–ഭ്യഃ | — അഗ്നിഃ അസ്മദീയംരൂപംകാമയ മാനേഭ്യഃ ഋത്വിഗ്ഭ്യഃ |
| വൎണ്ണം | — സ്വസദൃശം രൂപം |
| ന അമിമീത | — (നശബ്ദശ്ചാൎത്ഥേ) നിൎമ്മിമീതേ ച |
| (സച) രം–സു | — രമണീയേഷ്വാജ്യാദിഷുഹവി ഷ്ഷുനിമിത്തേഷു |
| ചിത്രേണ ഭാസാ | — ഹിരണ്യാദിനാനാവൎണ്ണ യാദീപ്ത്യാ |
| ചികിതേ | — വിജ്ഞായതേ |
| (കിംച) യഃ ജൂജൂൎവ്വാൻ | — ജ്വാലോപശമേജീൎണ്ണസ്സൻ |
| (സ ഏവ) മുഹുഃ യുവാ ആ ഭൂൽ | — പുനഃ സൎവ്വതഃ തരുണഃ ആ ഭവതി |

*അർത്ഥം*—ആരുടെ മഹത്വത്തെ എന്നെ സംബന്ധിച്ച സ്തോതാക്കൾ തികച്ചും സ്തുതിക്കുന്നുവോ, ആ അഗ്നി എന്റെ രൂപമിഷ്ടപ്പെടുന്ന (എന്നെ അറിഞ്ഞിഷ്ടപ്പെടുന്ന) ഋത്വിക്കുകൾക്ക് എന്റേതിനോടൊത്ത രൂപം ഉണ്ടാക്കി (കാണിച്ചു) കൊടുക്കുന്നു. അതായതു് എന്റെ രൂപത്തിൽ അവർക്ക് മുമ്പിൽ അഗ്നി പ്രത്യക്ഷപ്പെടുന്നു (എനിക്കുവേണ്ടി സ്തോത്രാദികൾ ചൊല്ലുന്ന അവർ ധ്യാനത്തിലടഞ്ഞ കൺകളുടെ മുമ്പിൽ എന്റെ രൂപമായി കാണുന്നതു് എന്നെയല്ല അഗ്നിയെയാണ്) നല്ല നെയ്യ് മുതലായ ഹവിസ്സുകൾക്കുവേണ്ടി സ്വർണ്ണത്തിന്റെയും മററും വർണ്ണമിയന്ന പ്രകാശത്താൽ അവിടുന്നുതന്നെ കാണ (അറിയ) പ്പെടുകയും ചെയ്യുന്നു കൂടാതെ കത്തിക്കഴിഞ്ഞശേഷം ആറി അടങ്ങിയ അവിടുന്നുതന്നെ വീണ്ടും (ആളിക്കത്തി) യുവാവായി ഭവിക്കുന്നു.

6 ആയോവനാതൃഷാണോനഭാതി

വാർണ്ണപഥാരഥ്യേവസ്വാനീൽ

കൃഷ്ണാധ്വാതപൂരണ്വശ്ചികേത

ദ്യൌരിവസ്മയമാനോനഭോഭിഃ

അന്വയം —

| | |
|---|---|
| യഃ വനാ | — വനാനി, വൃക്ഷസമൂഹാൻ |
| തതൃഷാണഃ ന | — തൃഷിത ഇവതൃമാണഃ |
| ആ ഭാതി | — ആഭാസയതി ദഹയതി |
| വാഃ ന പഥാ | — ഉദകം പ്രവണേന മാർഗ്ഗേണ യഥാഗച്ഛതി തദ്വൽ ഇതസ്തതോ ഗച്ഛതി |
| രഥ്യാ– ഇവ സ്വാനീൽ | — രഥസ്യ വോഢാശ്വ ഇവ ശബ്ദയതി |
| (കിംച) കൃഷ്ണ–അധ്വാ | — കൃഷ്ണവർത്മാ |
| തപുഃ, രണ്വഃ | — താപകഃ രമണീയസ്സൻ |

നഃ—ഭിഃ സ്ഥയമാനഃ

| | |
|---|---|
| ദ്യൌഃ—ഇവ | — നക്ഷത്രൈഃ പ്രകാശമാനഃ, സുസ്ഥിതഃ ദ്യുലോക ഇവ |
| ചികേത | — ജ്ഞായതേ, പ്രകാശതേ (തസ്യാഗ്നേഃ പുഷ്ടീരണ്വാ) |

അർത്ഥം—ആർ വനവൃക്ഷങ്ങളെ, ദാഹിച്ചവൻപോലെ ബദ്ധപ്പാടോടുകൂടി ദഹിപ്പിക്കുന്നുവോ, ആർ വെള്ളം കീഴോട്ട് അനിയന്ത്രിതമായി ഒഴുകുന്നപോലെ അങ്ങിങ്ങു വ്യാപിക്കുന്നുവോ, തേർകുതിരപോലെ ആർ ഒച്ചയുണ്ടാക്കുന്നുവോ, ആർ കറുത്തവഴിയോടുകൂടിയവനായി ചുടിയററിക്കൊണ്ട് മോഹനരൂപനായി നക്ഷത്രങ്ങൾ പുഞ്ചിരിതൂകുന്ന (പ്രകാശിയ്ക്കുന്ന) ദ്യോവുപോലെ അറിയപ്പെടുന്നുവോ, തിളങ്ങുന്നുവോ ആ അഗ്നിയുടെ പുഷ്ടി രമണീയമാകുന്നു

7 സയോവ്യസ്ഥാദഭിദക്ഷദുർവ്വീം

പശുർന്നൈതിസ്വയുരഗോപാഃ

അഗ്നിശ്ശോചിഷ്മാ് അതസാന്യുഷ്ണൻ

കൃഷ്ണവ്യഥിരസ്വദയന്നഭൂമ

അന്വയം:—

| | |
|---|---|
| യഃ (അഗ്നിഃ) വി അസ്ഥാൽ | — വിശ്വം വ്യാപ്നോതി, വിവിധം തിഷ്ഠതി |
| (തഥായോഗ്നിഃ) ഉർവ്വീം | — പൃഥിവീം വിസ്തൃതാം സർവ്വാം |
| അഭി ധക്ഷൽ | — ആഭിമുഖ്യേന പ്രവർദ്ധമാനോ ഭവതി |
| സഃ അഗ്നിഃ പശുഃ ന | — ജാതമാത്രഃ പശുഃ യഥാ സ്വച്ഛന്ദം ചരതി തഥാ |
| സ്വ—യുഃ അഗോപാഃ | — സ്വയമേവ ഗച്ഛൻ, ഗോപകരഹിതഃ, നിയാമകവർജ്ജിതഃ |
| ശോചിഷ്മാൻ | — പ്രകൃഷ്ടദീപ്തിഃ |

| | |
|---|---|
| കൃഷ്ണ-വ്യഥിഃ | — കൃഷ്ണവർണ്ണം പ്രാപ്താഃ, വ്യഥാ കരാഃ ഭേ് ധാഃ യേനതാദൃശസ്സൻ |
| ഭ്രമ അസ്വദയൻ ന | — വൃക്ഷഗതാൻ രസാൻ അത്യധികം ആസ്വാദയതീവ |
| അതസാനി ഉഷ്ണൻ | — സന്തതാനി, തരുഗുല്മാദീനി ദഹൻ |
| ഏതി | — ഗച്ഛതി |

അർത്ഥം-ഏതഗ്നി വിശ്വം മുഴുവൻ വ്യാപിച്ച് വിവിധ രൂപങ്ങളിൽ വർത്തിയ്ക്കുന്നുവോ, ഏതഗ്നി വിസ്തൃതയായ പൃഥിവിയ്ക്ക് മുഴുവൻ നേരെ വളർന്ന് പടരുന്നുവോ, ആ അഗ്നി അപ്പോഴാം പെററ പശുക്കുട്ടി സ്വച്ഛന്ദം നടക്കുന്ന പോലെ, ഇട യനില്ലാതെ, നിയന്താവിനെ വിട്ട്, അത്യന്തപ്രകാശനായി തനിയ്ക്ക് നേരിയറെറുന്ന മുള്ളുമുതലായവയെ കരിയിച്ചുകൊ ണ്ട്, വൃക്ഷങ്ങളിലെ രസങ്ങളെ ആസ്വദിയ്ക്കുന്നപോലെ തൊട്ട തൊട്ട മരച്ചെടികളെ ദഹിപ്പിച്ചുകൊണ്ടുപോകുന്നു.

8 നൂതേപൂർവ്വസ്യാവസോ അധീതൌ
തൃതീയേ വിദഥേ മന്മശംസി
അസ്മേ അഗ്നേ സംയദ്വീരം ബൃഹന്തം
ക്ഷുമന്തം വാജംസ്വപത്യം രയിംദാഃ

അന്വയം:—

(ഹേ അഗ്നേ,)

| | |
|---|---|
| തേ പൂർവ്വസ്യ | — തവപൂർവ്വം യാഗസമയേ കൃതസ്യ |
| അവസഃ അധി—ഇതൌ | — ഔദീമതതർപ്പണസ്യ സ്മരണേ സതി, തൽസ്മൃത്യാ |
| ന തൃതീയേ വിദഥേ | — അദ്യാപി തൃതീയസവനേ |
| മന്മ ശംസി | — മനനീയം സ്തോത്രമശംസി, അസ്മാഭിശ്ശസ്യതേ |
| ഹേ അഗ്നേ, അസ്മേ | — ത്വം ചാസ്മഭ്യം |
| സംയത്-വീരം | — സംയതോ വീരാ യസ്മിൻ താദൃശം |

| | |
|---|---|
| ബൃഹന്തം, ക്ഷു–മന്തം വാജം | — മഹാന്തം, ശബ്ദയന്തം കീർത്തിമന്തം അന്നം |
| സു–അപത്യം രയിം ദാഃ | — സൽസന്താനയുതം ധനം ച ദേഹി |

അർത്ഥം—അല്ലയോ അഗ്നേ, പണ്ട് യാഗസമയത്ത് അവിടുന്ന് തന്നരുളിയ അഭീഷ്ടഫലസിദ്ധിയെ ഓർമ്മിച്ചുകൊണ്ട്, ഇപ്പോഴും മൂന്നാംസവനത്തിൽ അവിടുന്ന് ഞങ്ങളാൽ സ്തുതിക്കപ്പെടുന്നു. അല്ലയോ അഗ്നേ, ഞങ്ങൾക്ക് സംയതശീലരായ (മനസ്സടക്കമുള്ള) പുത്രന്മാരെ ഉൽപാദിപ്പിക്കുന്നതും (അല്ലെങ്കിൽ ശത്രുക്കളെ അടക്കാൻ കരുത്തു നല്കുന്നതും) പോഷകത്വത്താൽ മഹത്തും നിറംകൊണ്ടും സ്വാദുകൊണ്ടും കേൾവിപ്പെട്ടതുമായ അന്നത്തെയും സൽസന്താനത്തോടുകൂടിയ ധനത്തെയും തന്നാലും.

9 ത്വയായഥാഗൃത്സമദാസോ അഗ്നേ
ഗുഹാവന്വന്തഉപരാഅഭിഷ്യുഃ
സുവീരാസോഅഭിമാതിഷാഹ
സ്മൽസൂരിഭ്യോഗൃണതേതദ്വയോധാഃ വ 25

അന്വയം:–

| | |
|---|---|
| ഹേ അഗ്നേ ത്വയാ | — രക്ഷകേണത്വയാ |
| വന്വന്തഃ | — ഫലരസം ജേതാഃ |
| സു–വീരാസഃ | — ശോഭനപുത്രാദ്യുപേതാഃ |
| അഭിമാതി–സഹഃ | — പാപാദീനാംവൈരിണാം സോഢാരഃ |
| ഗൃത്സ–മദാസഃ | — ഗൃത്സമദാഋഷയഃ |
| യഥാ ഗുഹാ | — ഗുഹായാം വർത്തമാനാൻ |
| ഉപരാൻ | — ഉപരിവർത്തമാനാൻ ധനവിശേഷാൻ |
| അഭി സ്യുഃ | — അഭിഭവേയുഃ, സ്വാധീനാൻ കര്യുഃ തഥാകുരു |

| | |
|---|---|
| (കിംച) സൂരി-ഭ്യഃ | — മേധാവിഭ്യോയജമാനേഭ്യഃ |
| ഗൃണതേ | — സ്തോത്രേ (ച) |
| സ്മൽ തൽ വയഃ ധാഃ | — സുമൽ, അതിപ്രഭൂതം താദൃശം പ്രസിദ്ധമന്നംധേഹി |

അർത്ഥം-അല്ലയോ അഗ്നേ, വേദത്തെ ഉജിക്കുന്നവരും, സൽപുത്രാദികളോടുകൂടിയവരും, പാപികളായ വൈരികളെ അടക്കിയവരുമായ ഗൃത്സമദന്മാരായ ഋഷികരം ഗുഹാനിഹിതങ്ങളും മുകളിലുള്ളവയുമായ ധനവിശേഷങ്ങളെ (ഭൂമിയിൽ ഒളിഞ്ഞു കിടക്കുന്നവയും സ്വർഗ്ഗത്തിൽ മറഞ്ഞിരിക്കുന്നവയുമായ-അല്ലങ്കിൽ ഈ ജന്മത്തിൽ പ്രാരബ്ധകർമ്മങ്ങരംകൊണ്ട് തടയപ്പെട്ടവയും ജന്മാന്തരങ്ങളിൽ നേടേണ്ടവയുമായ) സുഖസമൃദ്ധികളെ ഏപ്രകാരമായാൽ സ്വാധീനപ്പെടുത്തുമോ, അപ്രകാരം ചെയ്യാലും. (ആഭ്യന്തരബാഹ്യജ്ഞാന വിശേഷങ്ങളെയാണ് വിവക്ഷിച്ചിട്ടുള്ളതെന്നും ഉദ്ദേശിക്കാം). പിന്നെ, മേധാവികളായ യജമാനന്മാക്കും സ്തോതാവിന്നും ധാരാളമായി അപ്രകാരം പ്രസിദ്ധമായ അന്നം (പുഷ്ടി) തന്നരുളിയാലും.

വർഗ്ഗം 26 അനുഷ്ടുപ് ഛന്ദഃ

1 ഹോതാജനിഷ്ടചേതനഃ
പിതാപിതൃഭ്യഊതയേ
പ്രയക്ഷഞ്ജേന്യംവസു
ശകേമവാജിനോയമം

അന്വയം:—

| | |
|---|---|
| ഹോതാ | — ഹോമനിഷ്പാദകഃ |
| ചേതനഃ | — അസ്മദനുഷ്ഠിതസ്യചേതയിതാ |
| പിതാ | — അസ്മദ്യജ്ഞസ്യപാലകഃ അഗ്നിഃ |
| പിതൃ-ഭ്യഃ | — പിതൄണാം, പാലകാനാം യജമാനാനാം (ഷഷ്ഠ്യർത്ഥേ ചതുർത്ഥീ) |

| | |
|---|---|
| ഊതയേ അജനിഷ്ട | — രക്ഷണായോൽപന്നഃ |
| (വയം ച) വാജിനഃ | — ഹവിർല്ലക്ഷണാന്നവന്തസ്സന്തഃ |
| പ്ര–യക്ഷൻ, ജേന്യം | — പ്രകർഷേണപൂജ്യം, ജേതവ്യം |
| യമം വസു | — യമയിതവ്യം ധനം |
| ശകേമ | — ലബ്ധും ശക്താഭ്രയാസ്മ |

അർത്ഥം–ഹോമനിർവ്വാഹകനും നമ്മളനുഷ്ഠിക്കുന്നതറിയുന്നവനും നമ്മുടെ യജ്ഞത്തിന്റെ രക്ഷകനുമായ അഗ്നി, അതിന്റെ പാലകരായ യജമാനന്മാരുടെ രക്ഷയ്ക്കായിട്ടാണ് ഉൽപന്നനായതു്. നമ്മളാവട്ടെ, ഹവിരന്നമേന്തിയവരായി (അതഗ്നിക്കു സമർപ്പിക്കുന്നവരായി) ഏറ്റവും ശ്രേഷ്ഠവും നേടേണ്ടതും നിയന്ത്രിക്കത്തക്കതുമായ ധനം നേടാൻ ശക്തരാകാവൂ,

2 ആയസ്മിന്ത്സപ്തരശ്മയ

സ്തതായജ്ഞസ്യനേതരി

മനുഷ്വദ്ദൈവ്യമഷ്ടമം

പോതാവിശ്വംതദിന്വതി

അന്വയം:–

| | |
|---|---|
| യജ്ഞസ്യ നേതരി | — യാഗസ്യ നിർവ്വാഹകേ |
| യസ്മിൻ (അഗ്നൗ) സപ്ത രശ്മയഃ | — സപ്തസംഖ്യാകാഃ രശ്മിവദ്വ്യാപ്താഃ ഹോത്രകാഃ |
| ആ തതാഃ | — സ്വസ്വകർമ്മഭിഃ സർവ്വതോ വ്യാപ്താഃ |
| (സഃ) പോതാ | — ദേവാനാം പാവകഃ, പോത്രാഖ്യഃ ഋത്വിഗ്രൂപഃ അഗ്നിഃ |
| മനുഷ്വത് | — മനുഷ്യ പോലവർ |
| ദൈവ്യം | — ദേവഃ യജ്ഞഃ തത്സംബന്ധി |

തൽ വിശ്വം — സപ്തഹോത്രകൈഃ കർത്തവ്യജാതം

(സപ്തഹോത്രകൈസ്സഹ

സ്വയം) ആഷ്ടമം ഇനതി — വ്യാപ്നോതി

(സപ്തഹോത്രകൈസ്സഹാഷ്ടമോ ഭൂത്വാ യജ്ഞം നിർവ്വഹതി)

അർത്ഥം–യാഗനിർവ്വാഹകനായ ഏതഗ്നിയിൽ ഏഴരശ്മികളെപോലെ വ്യാപിച്ച ഹോത്രകന്മാർ സ്വസ്വകർമ്മങ്ങളാൽ എങ്ങും വ്യാപിച്ച്, ചരിയ്ക്കുന്നവോ, അതുപോലെ ആ അഗ്നിയും ദേവന്മാരെ ശുദ്ധീകരിയ്ക്കുന്ന പോതാവെന്ന ഋത്വിക്കിന്റെ രൂപത്തിൽ, മനുഷ്യപോതാവെന്നപോലെ, ഏഴ്ഹോത്രകന്മാരുടെ കർത്തവ്യങ്ങളെ മുഴുവൻ, അവരോടൊപ്പം സ്വയം എട്ടാമനായി, നിർവ്വഹിയ്ക്കുന്നു

3 ധേനേവായദീമന

വോചദ്ബ്രഹ്മാണി വേരുതൽ

പരിവിശ്വാനികാവ്യാ

നേമിശ്ചക്രമിവാഭവൽ

അന്വയം —

| | |
|---|---|
| വാ ഈം അന | — അഥവാ ഏനം യജ്ഞം ലക്ഷീകൃത്യ |
| യൽ ധേനേ | — ഹവിരാദികം ധാരയതി, |
| (യാനി) ബ്രഹ്മാണി | — ശസ്ത്രാദീനി അന |
| വോചൽ | — ഹോത്രാദിരൂപഃ അന്വവക്തി |
| തൽ വേഃ ഉ | — സർവ്വം സ്വയം ആനുപൂർവ്വം കാമയതേ |
| (അയമഗ്നിഃ) വിശ്വാനി | |
| കാവ്യാ | — കവീനാം, മേധാവിനാ ഋത്വിജാം കർമ്മാണി |

| | |
|---|---|
| നേമിഃ ചക്രം—ഇവ | — ബഹിർവ്വേഷ്ടനവലയഃ രഥാംഗം യഥാ കാർത്സ്‌ന്യേന വ്യാപ്നോതി തദ്വൽ |
| പരി അഭവൽ | — പരിഭവതി, സ്വായത്താനിക രോതി, വ്യാപ്നോതി |

അർത്ഥം—അല്ലെങ്കിൽ ഈ യജ്ഞത്തെ മുൻനിർത്തി ഹവിസ്സ മുതലായി യാതൊന്നു ധരിയ്ക്കുന്നുവോ, ഹോതാക്കരം മുതലായ വർ ഏതേതു ശസ്ത്രമന്ത്രങ്ങരം കർമ്മാനുസാരമായി ചൊല്ലുന്നുവോ അതെല്ലാമനുഷ്ഠിക്കാൻ അഗ്നി സ്വയം കാമിയ്ക്കുന്നു, ഇഷ്ടപ്പെടു ന്നു. ഈ അഗ്നി മേധാവികളായ ഋത്വിക്കുകളുടെ എല്ലാ കർമ്മ ങ്ങളെയും, പുറംചട്ട തേർ ചക്രത്തിൻെറ എല്ലാ ഭാഗങ്ങളെയും വ്യാപിക്കുന്നപോലെ, സമഗ്രമായി വ്യാപിക്കുന്നു. എല്ലാം സ്വന്തമാക്കുന്നു.

4 സാകം ഹിശുചിനാശുചിഃ
പ്രശാസ്താക്രതുനാജനി
വിദ്വാ അസ്യവ്രതാധ്രുവാ
വയാഇവാനുരോഹതേ

അന്വയം:—

| | |
|---|---|
| ശുചിഃ | — സ്വയം ശോധകഃ |
| പ്ര-ശാസ്താ | — യജ്ഞവിഘ്നാനാം പ്രശാസിതാ |
| ശുചിനാ ക്രതുനാ | — ശോധകേന അഗ്നിഹോത്രാദി കർമ്മണാ |
| സാകം ഹി അജനി | — സഹൈവോൽപന്നഃ |
| അസ്യ ധ്രുവാ വ്രതാ | — ധ്രുവാണി, ഫലപര്യവ സായീനി വ്രതാനി, കർമ്മാണി |
| വിദ്വാൻ | — ജാനൻ യജമാനഃ |
| വയാഃ—ഇവ അനു | |
| രോഹതേ | — വിസ്‌തൃതാശ്ശാഖാ ഇവ ക്രമേണാനുതിഷ്ഠതി |

അൎത്ഥം-അഗ്നി സ്വയം ശുദ്ധീകരിയ്ക്കുന്നവനായി, യജ്ഞ വിഘ്നകാരികളെ അമൎത്തുന്നവനായി, ശുദ്ധീകരമായ അഗ്നി ഹോത്രാദി കൎമ്മത്തോടൊപ്പം തന്നെയാണ് ഉല്പന്നനാവുന്നതു്. അവിടത്തെ ഫലാന്തങ്ങളായ കൎമ്മങ്ങളെ അറിയുന്ന യജമാനൻ പടൎന്ന കൊമ്പുകൾ പോലെ, കൎമ്മങ്ങൾ ക്രമേണ (വളൎത്തി) അനുഷ്ഠിയ്ക്കുന്നു.

5 താഅസ്യവൎണ്ണമായവോ

നേഷ്ടുസ്സചന്തധേനവഃ

കുവിത്തിസൃഭ്യആവരം

സ്വസാരോയാഇദംയയുഃ

അന്വയം:-

| | |
|---|---|
| യാഃ (അംഗുലയഃ) ഇദം | — അനുഷ്ഠീയമാനം കൎമ്മ |
| യയുഃ | — പ്രാപ്നുവന്തി, അനുതിഷ്ഠന്തി |
| താഃ ആയവഃ | — ഗന്ത്ര്യഃ, വ്യാപ്താഃ |
| ധേനവഃ സ്വസാരഃ | — പ്രീണയിത്ര്യഃ, സ്വയം സാരിണ്യോംഗുലയഃ |
| നേഷ്ടുഃ അസ്യ | — ഏതന്നാമകസ്യ ഋത്വിഗ്രൂപസ്യ |
| തിസൃ-ഭ്യഃ ആ | — ഗാൎഹപത്യാദി മൂൎത്തീനാമപി |
| വരം വൎണ്ണം കുവിത് | — ബഹുകൃത്വഃ |
| സചന്ത | — സേവന്തേ, പരിചരന്തി |

അൎത്ഥം—ഏതേതു വിരലുകൾ അനുഷ്ഠിയ്ക്കപ്പെടുന്ന ഈ കൎമ്മത്തെ പ്രാപിയ്ക്കുന്നുവോ, അപ്രകാരം പ്രാപിച്ചു്, പ്രീണയിത്രികളായി സ്വയം സരിയ്ക്കുന്ന വിരലുകൾ നേഷ്ടാവെന്ന ഋത്വിക്കിന്റെ രൂപത്തോടുകൂടിയ അഗ്നിയുടെ ഗാൎഹപത്യം മുതലായ മൂന്നു മൂൎത്തിഭേദങ്ങൾക്കും നല്ല നിറമിയററിക്കൊണ്ടു് സേവിക്കുന്നു, പരിചരിക്കുന്നു.

6 യദീമാതുരുപസ്വസാ

ഘൃതംഭരന്ത്യസ്ഥിത

താസാമധ്വര്യുരാഗതൌ

യവോവൃഷ്ടീവമോദതേ

അന്വയം:—

യദി മാതുഃ — യദാസർവ്വസ്യ നിർമ്മാതുഃ, വേദി ലക്ഷണായാഃ ഭൂമ്യാഃ
സ്വസാ — സ്വസൃസ്ഥാനീയാജ്ജൂഹ്വഃ
ഘൃതം ഭരന്തി ഉപ
അസ്ഥിത — ആജ്യംവഹന്തീസതീ അഗ്നി മുപതിഷ്ഠേൽ
(തദാ) താസാം — ജൂഹ്വാദീനാം
ആ—ഗതൌ — യാഗായപ്രാപ്തൌസത്യാം
അധ്വര്യുഃ — ഏതന്നാമക ഋത്വിഗ്രൂപഃ അയമഗ്നിഃ
യവഃ വൃഷ്ടീ—ഇവ മോദതേ— വൃഷ്ട്യായഥാതഥാ ഹൃഷ്യതി

അർത്ഥം—എപ്പോഴും എല്ലാററിനെയും നിർമ്മിക്കുന്ന വേദി രൂപയായ ഭൂമി (യാഗവേദി വർഷത്തിന്നും, വർഷംമൂലം സസ്യാദികൾക്കും, സസ്യാദികൾമൂലം ലോകത്തിൻെറ നിലനില്പിന്നും കാരണഭൂതയാകയാൽ എല്ലാം നിർമ്മിക്കുന്നതായി പറയുന്നു.) യുടെ സഹോദരീസ്ഥാനത്തുള്ള ജൂഹു (ഹവിർഹോമത്തിന്നുള്ള ഉപകരണം) നെയ്യ് ഏന്തിക്കൊണ്ട് അഗ്നിയെ ഉപസ്ഥാനംചെയ്യുന്നു, (ഉപാസിയ്ക്കുന്നുവോ,) അപ്പോൾ, അതായത് ജൂഹുമുതലായ ഹോമോപകരണങ്ങൾ യാഗത്തിന്നായി എത്തിയപ്പോൾ, അധ്വര്യു എന്ന ഋത്വിക്കിൻെറ രൂപംപൂണ്ട അഗ്നി (അല്ലെങ്കിൽ അധ്വരത്തെ, യജ്ഞത്തെ ഇച്ഛിപ്പെടുന്ന അഗ്നി) യവം (പാടത്ത് നില്ക്കുന്ന യവക്കതിരുകൾ) മഴയാലെന്നപോലെ സന്തോഷിക്കുന്നു.

7 സ്വസ്വായധായസേ
കൃണുതാമൃത്വിഗൃത്വിജം
സ്തോമംയജ്ഞംചാദരം
വനേമാരരിമാവയം

അന്വയം —

(അയമഗ്നിഃ) സ്വഃ — സ്വയമേവ
സ്വായ ധായസേ — സ്വകീയായ കമ്മണേ
ഋത്വിക് (സൻ) ഋത്വിജം — ആർത്വിജ്യം
കൃണുതാം — കരോതു
വയം ആൽ — അനന്തരമേവ തദനുഗ്രഹാൽ
സ്തോമം യജ്ഞം ച — സ്തോത്രം തദാശ്രയം യാഗമപി
അരം വനേമ രരിമ — അലം അത്യന്തം സംഭജേമഹി, ദദേമഹി

അത്ഥം—ഈ അഗ്നി തനിച്ച്, സ്വകീയ കമ്മത്തിന്നുവേണ്ടി ഋത്വിക്കായി, ഋത്വിക് കമ്മം ചെയ്യട്ടെ നമ്മാം അതിന്നശേഷം അവിടത്തെ അനുഗ്രഹത്താൽ സ്തോത്രവും അതിന്നാശ്രയമായ യാഗവും മതിയാംവണ്ണം ഭജിയ്ക്കുവാൻ, പ്രാപിയ്ക്കുവാൻ, അഗ്നിയ്ക്ക സമപ്പിയ്ക്കവാൻ പോകയാണ്

8 യഥാവിദ്വാ അരം കര
ദ്വിശ്വേഭ്യോയജതേഭ്യഃ
അയമഗ്നേ ത്വേ അപി
യം യജ്ഞം ചകൃമാവയം

(വ 26)

ന്വയം:-

| | |
|---|---|
| ഹേ അഗ്നേ, വിദ്വാൻ | — തന്മാഹാത്മ്യസ്യാഭിജ്ഞഃ, യജമാനഃ |
| യഥാ വിശ്വേഭ്യഃ | |
| യജതേഭ്യഃ | — സർവ്വേഭ്യോ യജനീയേഭ്യോ ദേവേഭ്യഃ |
| അരം കരൽ | — പര്യാപ്തം കര്യാൽ (തഥാത്വം അനുഗൃഹാണ) |
| വയം (അപി) യം യജ്ഞം | |
| ചകൃമ | — കുർമ്മഹേ |
| അയം ത്വേ അപി | — സയാഗഃ ത്വയ്യേവ (അപി രേവാർത്ഥേ) ത്വൽപ്രീത്യർത്ഥഃ (ഭവതു) |

അർത്ഥം—അല്ലയോ അഗ്നേ, അവിടുത്തെ മഹത്വമറിയുന്ന യജമാനൻ, യജിയ്ക്കപ്പെടേണ്ടും ദേവന്മാൎക്കെല്ലാം എപ്രകാരമായാൽ മതിയാംവണ്ണമാകുമോ, അപ്രകാരം ചെയ്‌വാൻ അവിടുന്നനുഗ്രഹിച്ചാലും. ഞങ്ങളും യാതൊരു യജനം അനുഷ്ഠിയ്ക്കുന്നുവോ അതു് അവിടുത്തെ മാത്രമാകുന്നു, അവിടുത്തെ പ്രീതിയ്ക്കായിക്കൊണ്ടാകുന്നു.

വർഗ്ഗം—27—ഗായത്രീഛന്ദഃ

1 ഇമാംമേ അഗ്നേ സമിധമിമാമുപസദംവനേഃ
ഇമാ ഉഷുശ്രുധീഗിരഃ

അന്വയം:-

| | |
|---|---|
| ഹേ അഗ്നേ, മേ | — മദീയാം |
| ഇമാം സം–ഇധം | — ആധീയമാനാം |
| ഇമാം ഉപ–സദം | — ഉപസദനസാധനമാഹുതിം |
| വനേഃ | — സംഭജേഥാഃ |
| (തഥാ) ഇമാഃ ഉ ഗിരഃ | — ഇമാ അപിസ്തുതീഃ |
| സു ശ്രുധി | — സുഷ്ഠു ശൃണു |

അൎത്ഥം—അല്ലയോ അഗ്നേ, ആധാനം ചെയ്യപ്പെടുന്ന (ഹോമിയ്ക്കാൻവേണ്ടി പാതിച്ചുവെയ്ക്കപ്പെടുന്ന) എന്റെ ചമത, അവിടുത്തെ സമീപിയ്ക്കുന്ന അതിന്റെ ആഹുതിയെ സ്വീകരിച്ചാലും. അതുപോലെ ഈ സ്തുതികളെയും നല്ലപോലെ കേട്ടാലും.

2 അയാതേ അഗ്നേവിധേമോൎജ്ജോനപാദശ്വമിഷ്ടേ

ഏനാസൂക്തേനസുജാത

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, തേ | — ത്വാം |
| അയാ വിധേമ | — അനയാഹുത്യാ പരിചരേമ |
| ഹേ ഊൎജ്ജഃ നപാൽ, | — ബലസ്യ നപ്തഃ, |
| ഹേ അശ്വം–ഇഷ്ടേ, | — വ്യാപകയജ്ഞ, (ത്വാം അനയാഹുത്യാ പരിചരേമ,) |
| ഹേ സു–ജാത, ഏനാ | |
| സു–ഉക്തേന | — ശോഭനജനന, ഏതേന സ്തോത്രേണ (പ്രീണയേമ) |

അൎത്ഥം—അല്ലയോ അഗ്നേ, ഈ ആഹുതികൊണ്ടു് അവിടുത്തെ ഞാൻ പരിചരിയ്ക്കുമാറാവു അല്ലയോ ബലത്തിന്റെ പൌത്ര, എങ്ങും വ്യാപിച്ച യജ്ഞത്തോടുകൂടിയ അഗ്നേ, ഈ ആഹുതിയാൽ അവിടുത്തെ പരിചരിയ്ക്കുമാറാവു. അല്ലയോ ശോഭനജനന, ഈ സ്തോത്രത്താൽ ഞാൻ സന്തോഷിപ്പിയ്ക്കുമാറാവു.

3 തന്ത്വാഗീൎഭിൎഗ്ഗിൎവ്വണസംദ്രവിണസ്യും ദ്രവിണോദഃ

സപൎയ്യേമസപൎയ്യവഃ

അന്വയം:—

| | |
|---|---|
| ഹേ ദ്രവിണഃ–ദഃ, | — ധനസ്യദാതഃ, അഗ്നേ, |
| തം ഗിൎവ്വണസം | — ഗീൎഭിഃ സ്തുതിഭിൎവ്വനനീയം |
| ദ്രവിണസ്യും ത്വാ | — ഹവിൎല്ലക്ഷണാന്നേച്ഛുംത്വാം |
| സപൎയ്യവഃ | — പരിചരണകൎത്താരോവയം |
| ഗീഃ–ഭിഃ സപൎയ്യേമ | — സ്തുതിഭിഃ പരിചരേമ |

അത്ഥം—അല്ലയോ ധനദാതാവായ അഗ്നേ, സ്തുതികളാൽ ആശ്രയണീയനും ഹവിരന്നമിച്ഛിയ്ക്കുന്നവനുമായ അവിടത്തെ ഉപാസകരായ ഞങ്ങൾ സ്തോത്രങ്ങളാൽ സപര്യ ചെയ്യാവൂ. പരിചരിയ്ക്കാവൂ.

4 സബോധിസൂരിർമ്മഘവാവസുപതേവസുദാവൻ

യുയോധ്യ ſ സ്മദ്ദ്വേഷാംസി

അന്വയം:—

ഹേ വസു-പതേ,
വസു-ദാവൻ, — ധനപതേ, ധനദാതഃ,
മഘ—വാ — അന്നവാൻ
സൂരിഃ സഃ ത്വം ബോധി — വിദ്വാൻ ത്വം അസ്മദീയം സ്തോത്രം ബുദ്ധ്യസ്വ
(കിംച) ദ്വേഷാംസി
അസ്മൽ യുയോധി — ദ്വേഷ്ടൄൻ അസ്മത്തഃ പൃഥക്കുരു

അത്ഥം—അല്ലയോ ധനപതേ, ധനദാതാവേ, അന്നവാനും, വിദ്വാനുമായ അവിടുന്ന് ഞങ്ങളുടെ സ്തോത്രത്തെ മനസ്സിലാക്കിയാലും, ഉൾക്കൊണ്ടാലും. കൂടാതെ ശത്രുക്കളെ ഞങ്ങളിൽ നിന്നകററിയാലും.

5 സനോവൃഷ്ടിംദിവസ്പരിസനോവാജമനർവ്വാണം

സനസ്സഹസ്രിണീരിഷഃ

അന്വയം:—

സഃ (ഏവാഗ്നിഃ) നഃ — അസ്മദത്ഥം
ദിവഃ പരി — ദ്യുലോകാൽ, അന്തരിക്ഷാൽ
വൃഷ്ടിം — (കരോതി)
സഃ (ഏവ) നഃ
അനർവ്വാണം — അവിചലം, അനല്പം
വാജം — ബലം (ദദാതു)
(തഥാ) സഹസ്രിണീഃ — അപരിമിതപ്രകാരാണി
ഇഷഃ സഃ (ഏവ) നഃ — അന്നാനി (ദദാതു)

അർത്ഥം—ആ അഗ്നിതന്നെയാണ് അന്തരിക്ഷത്തിൽനിന്ന് നമുക്കവേണ്ടി മഴപെയ്യിക്കുന്നത്. അവിടുന്നുതന്നെ അനല്പമായ ബലം നമുക്ക നൽകട്ടെ. അവിടുന്നുതന്നെ അളവററ അന്നങ്ങൾ നമുക്കു തന്നരുളട്ടെ.

6 ഈളാനായാവസ്യവേയവിഷ്ഠദൂതനോഗിരാ
യജിഷ്ഠഹോതരാഗഹി

അന്വയം:—

| | |
|---|---|
| ഹേ യവിഷ്ഠ, | — യുവതമ, |
| (ദേവാനാം) ദൂത, യജിഷ്ഠ | — അതിശയേനയഷ്ടവ്യ, |
| ഹോതഃ, | — ദേവാനാമാഹ്വാതഃ, അഗ്നേ, |
| നഃ ഗിരാ | — അസ്മദീയയാ സ്തുത്യാ |
| ഈളാനായ അവസ്യവേ | — പൂജയിത്രേ, രക്ഷണമിച്ഛതേ, മഹ്യം, മദർത്ഥം |
| ആ ഗഹി | — ആഗച്ഛ |

അർത്ഥം—അല്ലയോ നിത്യയുവാവേ, ദേവദൂത, ഏററവും യജനീയനും ദേവന്മാരെ വിളിയ്ക്കുന്നവനുമായ അഗ്നേ, ഞങ്ങളുടെ സ്തുതിയാൽ അവിടുത്തെ പൂജിയ്ക്കുന്നവനും രക്ഷണമിച്ഛിയ്ക്കുന്നവനുമായ എനിക്കവേണ്ടി വന്നുചേർന്നാലും.

7 അന്തർഹ്യഗ്നഈയസേവിദ്വാൻജന്മോഭയാകവേ
ദൂതോജന്യേവമിത്ര്യഃ

അന്വയം:—

| | |
|---|---|
| ഹേ കവേ, അഗ്നേ, | — മേധാവിന്നഗ്നേ, |
| അന്തഃ | — ജനാനാം ഹൃദയേ |
| ഉഭയാ ജന്മ വിദ്വാൻ | — ഉഭയവിധാനി, യഷ്ട്രൄണാം യജമാനാനാം, യഷ്ടവ്യാനാം ദേവാനാം ച ജന്മാനിജാനൻ |
| ഈയസേ ഹി | — ഗച്ഛസി, ജാനാസി |

| | |
|---|---|
| ജന്യാ–ഇവ | — ജനേഭ്യോ ഹിത ഇവ |
| മിത്ര്യഃ | — മിത്രേഭ്യോഹിതഃ |
| ദൂതഃ | — സയഥാപ്രജാനാം ചിത്തവൃത്തി ജ്ഞാനായരാജ്ഞാപ്രേരിതഃ താസാംമനോജാനാതി |

അത്ഥം—അല്ലയോ മേധാവിൻ, അഗ്നേ, ജനങ്ങളുടെ ഹൃദയത്തിൽ (കടന്നു്) യഷ്ടാക്കളായ യജമാനന്മാരുടേയും യഷ്ടവ്യരായ ദേവന്മാരുടേയും ഉൽപത്തിയറിയുന്നവനായി, രാജാവിനാൽ ജനങ്ങളുടെ ചിത്തവൃത്തിയറിയാൻ നിയുക്തനായ ജനഹിതനും മിത്രഹിതനുമായ ചാരൻ എന്നപോലെ അവിടുന്നു സഞ്ചരിക്കുന്നു. (അവിടുന്നു് കമ്മാനുഷ്ഠാതാക്കളുടെ ഹൃദയഗതികളറിയുന്നു.)

8 സവിദ്വാ്ആചപിപ്രയോയക്ഷിചികിത്വ ആനുഷക്
ആചാസ്മിന്ഥ്സഥ്സിബഹിഷി വ 27

അന്വയം:—

| | |
|---|---|
| (ഹേ അഗ്നേ) സഃ (ത്വം) | |
| വിദ്വാൻ | — വിശേഷേണാഭിജ്ഞസ്സൻ |
| ആ ച പിപ്രയഃ | — സർവ്വതഃ അസ്മാൻകാമൈഃ പൂരയ |
| ഹേ ചികിത്വഃ | — ചേതനവൻ |
| ആനുഷക് | — അനുക്രമേണ |
| അസ്മിൻ ബർഹിഷി ആ സഥ്സി | — ആസ്മിന്നേബർഹിഷിആസീദ |
| യക്ഷി ച | — ദേവാൻ യജ ച |

അത്ഥം—അല്ലയോ അഗ്നേ, അപ്രകാരമുള്ള അവിടുന്നു് വിശേഷജ്ഞനായി, കാമങ്ങളാൽ എമ്പാടുമെന്നെ പൂരിപ്പിച്ചാലും. അല്ലയോ സചേതനനായ അഗ്നേ, ഈ വിരിച്ചദർഭയിൽ ഇരുന്നാലും. ദേവന്മാരെ യജിക്കുകയും ചെയ്യാലും,

വർഗ്ഗം 28

1 ശ്രേഷ്ഠം യവിഷ്ഠഭാരതാഗ്നേദ്യുമന്തമാഭര

വസോപുരുസ്പൃഹം രയിം

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, യവിഷ്ഠ, | |
| ഭാരത, വസോ, | — യുവതമ, ഭരതാഃ ഋത്വിജഃ തേഷാം സംബന്ധിൻ, വാസക, |
| ശ്രേഷ്ഠം, ദ്യു—മന്തം | — അതിപ്രശസ്യം, ദീപ്തിമന്തം |
| പുരു—സ്പൃഹം രയിം | |
| ആ ഭര | — ബഹുഭിരർത്ഥിഭി; സ്പൃഹണീയം ധനം ആ ഹര, |

അർത്ഥം—അല്ലയോ അഗ്നേ, യുവതമ, ഋത്വിക്സംബന്ധിൻ, എല്ലാവരെയും നിവസിപ്പിയ്ക്കുന്നവനേ, അതിമഹത്തും പ്രകാശമുററതും എത്രയോ അർത്ഥികളാൽ ആഗ്രഹിയ്ക്കപ്പെട്ടതുമായ ധനം ഞങ്ങൾക്ക് കൊണ്ടുവന്നാലും.

2 മാനോഅരാതിരീശതദേവസ്യ മർത്യസ്യ ച

പർഷിതസ്യാ ഉതദ്വിഷഃ

അന്വയം:—

| | |
|---|---|
| (ഹേ അഗ്നേ, ത്വദനുഗ്രഹാത്) | |
| ദേവസ്യ മർത്യസ്യ ച | |
| നഃ അരാതിഃ | — (സ്ത്രീലിങ്ഗം) അദാതാ, ശത്രു |
| മാ ഈശത | — പരാഭവിതും ശക്തോമാഭൂത് |
| ഉത തസ്യാഃ | — അപിച ഉഭയവിധായാഃ |
| ദ്വിഷഃ പർഷി | — അസ്മദ്ഭാതേഃ പാരയ |

അർത്ഥം—അല്ലയോ അഗ്നേ, അവിടത്തെ അനുഗ്രഹത്താൽ ദേവസംബന്ധിയും മനുഷ്യസംബന്ധിയുമായ ഞങ്ങളുടെ ശത്രു (ദാനാദികർമ്മങ്ങൾ ചെയ്യാത്ത, സൽകർമ്മവിരോധി) ഞങ്ങളെ തോല്പിയ്ക്കുവാൻ ശക്തരാകരുത്. മാത്രമല്ല ആ രണ്ടുവിധം ശത്രുക്കളിൽ നിന്നും ഞങ്ങളെ കരകയററിയാലും.

3 വിശ്വാ ഉതത്വയാ വയംധാരാഉദന്യാ ഇവ

അതിഗാഹേമഹിദ്വിഷഃ

അന്വയം:—

(ഹേ അഗ്നേ, അനുഗ്രഹാ
ത്മനാ) ത്വയാ
ഉത വയം വിശ്വാഃ
ദ്വിഷഃ — സർവ്വാൻ അപിദ്വേഷ്ടൄൻ
ഉദന്യാഃ-ഇവ ധാരാഃ — അല്പസ്രുതിഃ ധാരാഇവ
അതി ഗാഹേമഹി — അതിക്രമ്യഗച്ഛാമഃ

അർത്ഥം—അല്ലയോ അഗ്നേ, അനുഗ്രഹാത്മാവായ അവിട
ന്നാൽ (അവിടത്തെ അനുഗ്രഹംകൊണ്ട്) എല്ലാ ശത്രുക്കളെയും
ചെറുനീർച്ചാലുകളെയെന്നപോലെ ചാടികടക്കാവൂ.

4 ശുചിഃ പാവകവന്ദ്യോഗ്നേബൃഹദ്വിരോചസേ

ത്വംഘൃതേഭിരാഹുതഃ

അന്വയം:—

(യതഃ) ത്വം ഘൃതേഭിഃ — ഘൃതൈഃ
ആ ഹുതഃ — സമന്താൽ സിക്തഃ
(അതഃ) ഹേ പാവക,
അഗ്നേ, — ശോധകാഗ്നേ,
ശുചിഃ വന്ദ്യഃ — ശുദ്ധഃ നമസ്കാര്യസ്സൻ
ബൃഹൽ വിരോചസേ — അത്യധികം വിവിധംദീപ്യസേ

അർത്ഥം—അവിടന്ന് നെയ്യ് ഹോമിയ്ക്കപ്പെട്ടവനായി, നെ
യ്യ് നനവേററുകൊണ്ട്, അല്ലയോ ശുദ്ധികരനായ അഗ്നേ,
പാവനനം സ്തുത്യനമായി പലവിധത്തിൽ ഏററവും ശോഭി
ക്കുന്നു.

5 ത്വം നോ അസി ഭാരതാഗ്നേ വശാഭിരുക്ഷഭിഃ

അഷ്ടാപദീഭിരാഹുതഃ

അന്വയം:—

ഹേ ഭാരത അഗ്നേ — ഋത്വിജാം പുത്രസ്ഥാനീയാഗ്നേ
നഃ ത്വം വശാഭിഃ — വന്ധ്യാഭിർഗ്ഗോഭിഃ
ഉക്ഷ-ഭിഃ — സേക്തൃഭിഃ ബലീവർദൈഃ
അഷ്ടാ-പദീഭിഃ — ഗർഭിണീഭിഃ (ച)
ആ-ഹുതഃ അസി — ആരാധിതോസി

*അർത്ഥം.-ഋത്വിക്കുകൾക്ക്* മകനെപ്പോലെയുള്ള അഗ്നേ, ഞങ്ങൾക്ക് ചേർന്ന അവിടുന്ന്, മച്ചികളായ പൈക്കളാലും ഊക്കേറിയ കാളകളാലും ചിനയുള്ള പശുക്കളാലും ഹോമിക്കപ്പെട്ടവനാണ്, പൂജിക്കപ്പെട്ടവനാണ്. (അഷ്ടാപദികൾ എന്ന് ഗർഭിണികളായ പശുക്കൾക്ക് പറയാൻ കാരണം അതിന്റെയും വയറിലുള്ള കുട്ടിയുടെയുംകൂടി എട്ടുകാലുകളോടുകൂടിയത് എന്ന അർത്ഥത്തിലത്രെ. സാധാരണ യാഗകർമ്മങ്ങളിൽ ഗർഭിണികളായ പശുക്കളെ ഹോമിക്കാറില്ല. ഇവിടെ പറഞ്ഞിട്ടുള്ളത് വല്ല പ്രത്യേക വിധിപ്രകാരവുമാകാം).

6 ദ്ര്വന്നഃ സർപ്പിരാസുതിഃ പ്രത്നോഹോതാവരേണ്യഃ

സഹസസ്പുത്രോ അദ്ഭുതഃ വ. 28

അന്വയം:—

ദ്രു-അന്നഃ — സമിദ്രൂപാന്നഃ
സർപ്പിഃ-ആസുതിഃ — സർപ്പിഃ ആസൂയതേ, ആസിച്യതേ യസ്മിൻ താദൃശഃ
പ്രത്നഃ, ഹോതാ — പുരാതനഃ ഹോമനിഷ്പാദകഃ
വരേണ്യഃ, സഹസഃ പുത്രഃ — വരണീയഃ, ബലസ്യ പുത്രസ്ഥാനീയഃ
അദ്ഭുതഃ — ആശ്ചര്യഭൂതഃ ([illegible])

അത്ഥം—ഛമത അന്നമായിട്ടുള്ളവനം തന്നിൽ നെയ്യൊഴ കന്നവനം പുരാതനനം ഹോമനിർവ്വാഹകനം ബലത്തിന്ന് മകനെപ്പോലെയുള്ളവനം ആശ്ചര്യത്രപനമായ അഗ്നി എന്നെ അറിയട്ടെ.

വർഗ്ഗം—29

1 വാജയന്നിവന്തരഥാൻ യോഗാഅഗ്നേരുപസ്തുഹി

യശസ്തമസ്യമീള്ഹുഷഃ

അന്വയം:—

(ഹേ അന്തരാത്മൻ,)

| | |
|---|---|
| യശഃ—തമസ്യ | — പ്രവൃദ്ധയശസഃ |
| മീള്ഹുഷഃ | — ഫലസ്യ സേക്തുഃ |
| അഗ്നേഃ യോഗാൻ | — അശ്വാൻ |
| വാജയൻ—ഇവ ന ഉപ സ്തുഹി | — അന്നമിച്ഛൻ പുരുഷഃ യഥാ അശ്വാൻ ഗമനായസ്തൌതി, തദ്വൽ സമീപമേത്യ ക്ഷിപ്രംസ്തുഹി |

(അഗ്നേഃ) രഥാൻ (സ്തുഹി)

അത്ഥം—അല്ലയോ അന്തരാത്മാവേ, മികച്ച കീർത്തിയുററവനം ഫലവഷകനമായ അഗ്നിയുടെ കതിരകളെ, അന്നമിച്ഛിച്ച്, അതു കിട്ടുന്ന സ്ഥലത്തേക്ക് പോകേണ്ടവൻ തന്റെ കതിരകളെ പ്രീണിപ്പിയ്ക്കുന്ന പോലെ, അടുത്തുപോയി സ്തുതിയ്ക്കുക. അതുപോലെ അഗ്നിയുടെ തേരുകളേയും സ്തുതിക്കുക.

2 യസ്സുനീഥോദ്ദാശുഷേജുരേഃജരയന്നരിം

ചാരുപ്രതീക ആഹുതഃ

അന്വയം:—

സു-നീഥഃ — ശോഭനനയനഃ
അജുര്യഃ — അജരണീയഃ, അനഭിഭാവ്യഃ
ചാരു-പ്രതീകഃ യഃ — ശോഭനോപക്രമഃ യഃ അസ്തി
(സോഽഗ്നിഃ) ദദാശുഷേ — ഹവിർദ്ദത്തവതേ യജമാനായ തദർത്ഥം
അരിം ജരയൻ — ശത്രും നാശയൻ
ആ-ഹുതഃ — സമന്താദാരാധിതഃ (ഭവതി)

അർത്ഥം—സന്മാർഗ്ഗനേതാവും തളരാത്തവനും (അജയ്യനും) ശോഭനഗമനനുമായ യാതൊരഗ്നിയുണ്ടോ, ആ അഗ്നി ഹവിർദ്ദാതാവായ യജമാനന്നുവേണ്ടി ശത്രുവിനെ ഒടുക്കി സമാരാധിതനായി ഭവിക്കുന്നു.

3 യ ഉശ്രിയാദമേഷ്വാദോഷോഷസിപ്രശസ്യതേ

യസ്യവ്രതം നമീയതേ

അന്വയം:—

യഃ (അഗ്നിഃ) ഉ ശ്രിയാ — ജ്വാലായുക്തസ്സൻ
ദമേഷു ആ — യാഗഗൃഹേഷു ആഗത്യ
ദോഷാ ഉഷസി — രാത്രിഷു അഹസ്സു ച
പ്ര-ശസ്യതേ — സ്തൂയതേ
യസ്യ വ്രതം — അഗ്നേഃ കർമ്മ
ന മീയതേ — നഹിംസ്യതേ, നക്ഷീയതേ

അർത്ഥം—യാതൊരഗ്നി സ്വകാന്തിയോട്, ജ്വാലകളോടൊത്ത് യാഗഗൃഹങ്ങളിലെത്തി രാവും പകലും സ്തുതിക്കപ്പെടുന്നുവോ, ആ അഗ്നിയുടെ കർമ്മം ഒരിക്കലും കേടേല്പിക്കപ്പെടുന്നില്ല, ക്ഷയിക്കുന്നില്ല.

4 ആയസ്വ / ർണ്ണഭാനുനാചിത്രോവിഭാത്യർച്ചിഷാ

അഞ്ജാനോഅജരൈരഭി

അന്വയം:—

| | |
|---|---|
| യഃ (അഗ്നിഃ) ചിത്രഃ | — നാനാവർണ്ണഃ |
| അച്ഛിഷാ സ്വഃ ഭാനുനാ ന | — സൂര്യഃ കിരണേനേവ |
| അജരൈഃ | — നിത്യൈർജ്ജ്വാലാസമൂഹൈഃ |
| അഭി അഞ്ജാനഃ | — വ്യഞ്ജയൻ, പ്രകാശയൻ |
| ആ വി-ഭാതി | — ആസമന്താൽ പ്രകാശതേ |

*അത്ഥം—യാതൊരഗ്നി നാനാവർണ്ണനായി തേജസ്സുകൊണ്ട്* സൂര്യൻ രശ്മിയാലെന്നപോലെ നിത്യങ്ങളായ ജ്വാലാസമൂഹ ങ്ങളാൽ എല്ലാം തെളിയിക്കുന്നവനായി എമ്പാടും പ്രകാശി ക്കുന്നുവോ,

5 അത്രിമനു സ്വരാജ്യമഗ്നിമുക്ഥാനി വാവൃധുഃ
വിശ്വാ അധി ശ്രിയോ ദധേ

അന്വയം:—

| | |
|---|---|
| അത്രിം | — അന്നാനാം ഭക്ഷകം |
| സ്വ-രാജ്യം അനു | — സ്വയമേവ രാജമാനം<br>സ്വാരാജ്യം അഭിലക്ഷ്യ |
| അഗ്നിം ഉക്ഥാനി | |
| വാവൃധുഃ | — ശസ്ത്രാണി വർദ്ധയന്തി |
| (സഃ അഗ്നിഃ) വിശ്വാഃ | |
| ശ്രിയഃ | — സർവ്വാശ്രിയഃ |
| അധി ദധേ | — ധാരയന്തി |

അത്ഥം— അന്നങ്ങളുടെ (ഹവിസ്സുകളുടെ) ഭക്ഷകനും സ്വന്ത മായ തേജസ്സുകൊണ്ട് ശോഭമാനനുമായ അഗ്നിയെ ശസ്ത്രങ്ങളും വർദ്ധിപ്പിക്കുന്നു, വളർത്തുന്ന ആ അഗ്നി എല്ലാ ശ്രീകളും, പ്രകാ ശങ്ങളും ധരിക്കുന്നു. (ഇവിടെ അത്ഥം കഴിഞ്ഞ ഋക്കിനും ഈ ഋക്കിനും യുഗ്മകമായിട്ടാണ്.)

6 അഗ്നേരിന്ദ്രസ്യസോമസ്യ
ദേവാനാമൂതിഭിർവ്വയം
അരിഷ്യന്തസ്സചേമ
ഹ്യഭിഷ്യാമപൃതന്യതഃ വ 29

അന്വയം:—

| | |
|---|---|
| അരിഷ്യന്തഃ വയം | — കേനാപ്യഹിംസ്യമാനാ വയം |
| അഗ്നേഃ ഇന്ദ്രസ്യ | |
| സോമസ്യ | — തേഷാം |
| ദേവാനാം ഊതി-ഭിഃ | — അന്യേഷാമപിരക്ഷാഭിഃ |
| സചേമഹി | — സംഗച്ഛേമഹി |
| (രക്ഷായുക്താവയം) | |
| പൃതന്യതഃ | — പൃതനാമാത്മന ഇച്ഛതശ്ശത്രൂൻ |
| അഭി സ്യാമ | — അഭിഭവേമ |

അർത്ഥം—(അഗ്നിയുടെ അനുഗ്രഹത്താൽ) ആരാലും കേടേല്പിക്കപ്പെടാത്ത നമ്മൾ അഗ്നിയുടെയും ഇന്ദ്രന്റെയും സോമന്റെയും മററു ദേവന്മാരുടെയും സംരക്ഷണങ്ങളോട് ചേരുമാറാകട്ടെ. അങ്ങിനെ രക്ഷിതരായ നമ്മൾ യുദ്ധേച്ഛുക്കളായ ശത്രുക്കളെ ജയിക്കാവൂ.

അഞ്ചാമദ്ധ്യായം സമാപ്തം

# അദ്ധ്യായപീഠിക

## അഷ്ടകം–2 അധ്യായം–6

1–2 വർഗ്ഗങ്ങൾക്കു് അഗ്നിദേവത. 3 മുതൽ 9 കൂടിയ വർഗ്ഗങ്ങളിൽ ഇന്ദ്രൻ ദേവത. 7–8–9ൽ ഒരു യജ്ഞാവസരത്തിൽ അസുരന്മാരാൽ ആക്രമിയ്ക്കപ്പെട്ട ഇന്ദ്രൻ ഗൃത്സമദനെന്ന ഋഷിയുടെ വേഷംപൂണ്ടു് ഒളിച്ച കഥ വിവരിക്കുന്നു. അസുരന്മാർ ഗൃത്സമദർഷിയെ പിടികൂടി. ഇന്ദ്രന്റെ നാനാഗുണങ്ങളും പറഞ്ഞു് അപ്രകാരമുള്ള ഇന്ദ്രൻ താനല്ല എന്നു് ഗൃത്സമദൻ അസുരന്മാരോടു പറയുന്നു. 10 മുതൽ 28 കൂടി വർഗ്ഗങ്ങളിൽ ഇന്ദ്രൻ ദേവത. 27–ാം വർഗ്ഗത്തിൽ 6–ാമത്തെ മന്ത്രം സർവ്വാർത്ഥസാധകമാണു്. 29 മുതൽ 32 കൂടിയ വർഗ്ഗങ്ങളിൽ ബൃഹസ്പതിയും ബ്രഹ്മണസ്പതിയും ആണു് ദേവതകൾ. ഇരുവരും മന്ത്രാധിപതികളാണു്. 1–ാം മന്ത്രം കേരളത്തിൽ ഗണപതിയെ ഉദ്ദേശിച്ചു പ്രയോഗിയ്ക്കപ്പെടുന്നു. 15–ാം മന്ത്രം നവഗ്രഹങ്ങളിൽ ബൃഹസ്പതിയെ ഉദ്ദേശിച്ചും.

അഷ്ടകം 2. അധ്യായം 6 –വർഗ്ഗം. 1

ഗൃത്സമദഃ ഋഷിഃ ത്രിഷ്ടുപ് ഛന്ദഃ അഗ്നിർദ്ദേവതാ

1 നിഹോതാഹോതൃഷദനേ വിദാന

സ്ത്വേഷോദീദിവാँ അസദൽ സുദക്ഷഃ

അദബ്ധവ്രതപ്രമതിർവ്വസിഷ്ഠ

സ്സഹസ്രംഭരശ്ശുചിജിഹ്വോ അഗ്നിഃ

അന്വയം:–

(ഗൃത്സമദസ്സ്തൗതി)

| | |
|---|---|
| ഹോതാ | — ദേവാനാമാഹ്വാതാ |
| വിദാനഃ, ത്വേഷഃ | — വിദ്വാൻ, പ്രവൃദ്ധഃ |
| ദീദി–വാൻ | — ദീപ്യമാനഃ |
| സു–ദക്ഷഃ | — ശോഭനബലഃ |

| | |
|---|---|
| അദബ്ധവ്രത-പ്രമതിഃ | — അദബ്ധാനി, അഹിംസിതാനി വ്രതാനി, കർമ്മാണി യസ്യാഃ സാ അദബ്ധവ്രതാ, പ്രമതിഃ പ്രകൃഷ്ടാബുദ്ധിഃ യസ്യസഃ |
| വസിഷ്ഠഃ | — സർവ്വസ്യ വാസയിതൃതമഃ |
| സഹസ്രം-ഭരഃ | — സർവ്വസ്യഭർത്താ |
| ശുചി-ജിഹ്വഃ | — ശുചിഃ, ദീപ്താജിഹ്വാ, ജ്വാലാ യസ്യസഃ |
| അഗ്നിഃ ഹോതൃ-സദനേ | — ഹോതുഃസ്ഥാനേ, ഉത്തരവേദ്യാം |
| നി അസദൽ | — നിതരാംസീദതു |

അർത്ഥം —(ഗൃത്സമദൻ സ്തുതിക്കുന്ന ) ദേവന്മാരെ വിളിക്കുന്നവനും വിദ്വാനും കത്തിവളർന്നവനും ഭാസമാനനും ശോഭനബലനും കേടേല്പിക്കപ്പെടാത്ത കർമ്മങ്ങളൊത്ത ഉൽകൃഷ്ടബുദ്ധിയോടുകൂടിയവനും എല്ലാവരെയും അതാതിടത്ത് വസിപ്പിക്കുന്നവരിൽ ശ്രേഷ്ഠനും ആയിരംകൂട്ടം, (എല്ലാം) ഭരിക്കുന്നവനും തെളിഞ്ഞ ജ്വാലകളാകുന്ന നാവുകളോടുകൂടിയവനുമായ അഗ്നി, ഹോതാവിന്റെ സ്ഥാനത്ത്, ഉത്തരവേദിയിൽ വേണ്ട പോലെ വന്നിരിക്കട്ടെ

2 ത്വംദൂതസ്ത്വമുനഃ പരസ്പാ

ത്വംവസ്യആവൃഷഭപ്രണേതാ

അഗ്നേതോകസ്യനസ്തനേതനൂനാം

അപ്രയുച്ഛൻദീദ്യദ്ബോധിഗോപാഃ

അന്വയം —

| | |
|---|---|
| ഹേ വൃഷഭ, അഗ്നേ | — അഭിമതവർഷകാഗ്നേ |
| ത്വം ദൂതഃ | — അസ്മദീയേ യജ്ഞേ ദേവാഹ്വാനാർത്ഥം ദൂതഃ (ഭവ) |
| ത്വം ഉ നഃ പരഃ-പാഃ | — ആപദ്ഭ്യഃ പാരയിതാ, പാതാ ച (ഭവ) |
| ത്വം വസ്യഃ ആ പ്ര-നേതാ | — വസുനഃ [illegible] |

| | |
|---|---|
| അപ്ര–യുച്ഛൻ ദീദ്യൽ | — അപ്രമാദ്യൻ ശോഭമാനഃ ത്വം |
| നഃ തോകസ്യ | — അസ്മാകം പുത്രസ്യ |
| തനേ | — തനോതി, വിസ്താരയതി കലമിതിപൌത്രഃ തസ്മിൻ |
| തനൂനാം ഗോപാഃ | |
| ബോധി | — ഗോപയിതാഭവാമീതി ബുധ്യസ്വ |

അർത്ഥം—അല്ലയോ അഭിമതവർഷകനായ അഗ്നേ, അവിടുന്ന് ഞങ്ങളുടെ യജ്ഞത്തിൽ ദേവന്മാരെ വിളിയ്ക്കുന്നതിന്നുള്ള ദൂതനായി ഭവിച്ചാലും. പിന്നെ അവിടുന്ന് ഞങ്ങളെ ആപത്തുകളിൽ നിന്ന് അക്കരെ കടത്തുന്നവനും രക്ഷിയ്ക്കുന്നവനുമായി ഭവിച്ചാലും. കൂടാതെ ഞങ്ങൾക്കഭിമുഖമായി ധനത്തെ പ്രാപിപ്പിക്കുന്നവനായി ഭവിച്ചാലും. പിഴപറ്റാത്തവനും ശോഭമാനനുമായ അവിടുന്ന് ഞങ്ങളുടെ പുത്രന്റെ പുത്രന് ''ഞാൻ രക്ഷിതാവാകുന്നു'' എന്ന് സ്വയം ബോധിച്ചാലും, മനസ്സിലുറപ്പിച്ചാലും. (പൌത്രനുണ്ടായാൽ മാത്രമേ കുലതന്തുവായുള്ളു, പൌത്രന്റെ തിലോദകംകൊണ്ടേ ഗതിവരു എന്ന് ശ്രുതിപ്രസിദ്ധം. അതുകൊണ്ടാണ് പൌത്രനെ രക്ഷിക്കണമെന്ന് പ്രാർത്ഥിക്കുന്നത്).

3 വിധേമതേപരമേജന്മന്നഗ്നേ

വിധേമസ്തോമൈരവരേസധസ്ഥേ

യസ്മാദ്യോനേരുദാരിഥായജേതം

പ്രത്വേഹവീംഷിജുഹുരേസമിദ്ധേ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, പരമേ, | — ഉൽകൃഷ്ടേ |
| ജന്മൻ | — ജന്മനി. ജന്മസ്ഥാനേ, ദിവി (അവസ്ഥിതായ) |
| തേ വിധേമ | — തുഭ്യം സ്തുതിഭിഃ പരിചരേമ |
| അവരേ സധ–സ്ഥേ | — ദ്യുലോകാദധസ്തനേ അന്തരിക്ഷേ സ്ഥിതായതുഭ്യം |

സ്തോമൈഃ വിധേമ — സ്തോത്രൈഃ പരിചരേമ
യസ്മാൽ യോനേഃ — പൃഥിവീരൂപാൽ സ്ഥാനാൽത്വം
ഉൽ–ആരിഥ — പ്രാദുർഭൂതോസി
തം യജേ — പൃഥിവീപ്രദേശം പൂജയാമി
(ത്വയി) സം–
ഇദ്ധേ ത്വേ — സമിദ്ഭിഃ സമിദ്ധ്യമാനത്വയി
ഹവീംഷി പ്ര ജുഹുര — അധ്വര്യവഃ പ്രജുഹ്വതി

സാരം–അല്ലയോ അഗ്നേ, ഏറ്റവും ഉൽകൃഷ്ടമായ ദ്യോവിലെ ജന്മസ്ഥാനത്ത് വസിക്കുന്ന അവിടത്തെ (സാമ) സ്തുതികളാൽ പരിചരിക്കുന്നു അതിനുതാഴെ അന്തരിക്ഷത്തിൽ സ്ഥിതിചെയ്യുന്ന അവിടത്തെ സ്തോത്രങ്ങളാൽ ഉപാസിക്കുന്നു. ഭൂമിയിൽ അവിടുന്ന് പുറപ്പെടുന്ന പ്രദേശത്തെ പൂജിക്കുന്നു. അവിടെയാണല്ലൊ ചമതകളാൽ കത്തിക്കാളിയ അവിടുന്നിൽ അധ്വര്യുവാദികൾ പുരോഡാശാദി ഹവിസ്സുകൾ ഹോമിക്കുന്നത്.

4 അഗ്നേയജസ്വഹവിഷായജീയാ
ഛ്രുഷ്ടീദേഷ്ണമഭിഗൃണീഹിരാധഃ
ത്വംഹ്യസിരയിപതീരയീണാം
ത്വംശുക്രസ്യവചസോമനോതാ

അന്വയം:—

ഹേ അഗ്നേ, യജീയാൻ — യഷ്ടൃതമസ്ത്വം
ഹവിഷാ യജസ്വ — അസ്മദ്ദത്തേന ഹവിഷാദേവാൻ സംയജ
ദേഷ്ണം രാധഃ — ദേയമന്നം
ശ്രുഷ്ടീ അഭി ഗൃണീഹി — ക്ഷിപ്രം, ദേവാനാമിദം സ്വാദുതരം, ഇദംസ്വാദുതരം ഇതിബ്രൂഹി
ത്വം രയീണാം
രയി–പതിഃ അസി ഹി — ധനാനാംമദ്ധ്യേ ഉത്തമധനസ്യ പതിരസിഹി

| | |
|---|---|
| ത്വം ശുക്രസ്യ വചസഃ | — ദീപ്തസ്യ അസ്മദീയസ്യ സ്തോത്രസ്യ |
| മനോതാ | — പ്രജ്ഞാതാഭവസി |

അർത്ഥം—അല്ലയോ അഗ്നേ, യജിക്കുന്നവരിൽവെച്ച് ഉത്തമനായ അവിടുന്ന് ഞങ്ങളാൽ നല്ലപ്പെട്ട ഹവിസ്സാൽ ദേവന്മാരെ യജിച്ചാലും. അവക്ക നല്ലപ്പെടേണ്ട ഹവിസ്സ് വേഗത്തിലെത്തിച്ച്, ദേവന്മാരോട് 'ഇത് വളരെ സ്വാദുവാണ്, വളരെ സ്വാദുവാണ്'' എന്നു പറഞ്ഞാലും. അവിടുന്ന് ധനങ്ങളിൽ ഉൽകൃഷ്ടധനത്തിന്റെ നാഥനാണല്ലൊ അവിടുന്ന് ഞങ്ങളുടെ പ്രകാശമാനമായ സ്തോത്രത്തെ അറിയുന്നവനുമാണ്.

5 ഉഭയംതേനക്ഷീയതേവസവ്യം
ദിവേദിവേജായമാനസ്യദസ്മ
കൃധിക്ഷുമന്തംജരിതാരമഗ്നേ
കൃധിപതിംസ്വപത്യസ്യരായഃ

അന്വയം:—

| | |
|---|---|
| ഹേ ദസ്മ, അഗ്നേ, | — ദർശനീയാഗ്നേ, |
| ദിവേ—ദിവേ | |
| ജായമാനസ്യ തേ | — പ്രതിദിനമഗ്നിഹോത്രകാലേ ജാതസ്യതവ |
| ഉഭയം വസവ്യം | — ദിവ്യം ഭൌമം ച വസു |
| ന ക്ഷീയതേ | — നഹീയതേ |
| (അതസ്ത്വം) ജരിതാരം | — തവസ്തോത്രം കുർവ്വാണമിമം യജമാനം |
| ക്ഷു-മന്തം കൃധി | — അന്നവന്തം, കീർത്തിമന്തംവാകുരു |
| (കിംച) സു—അപത്യസ്യ | — ശോഭനാപത്യയുക്തസ്യ |
| രായഃ പതിം കൃധി | — ധനസ്യ സ്വാമിനം കുരു |

അർത്ഥം—അല്ലയോ ദർശനീയനായ അഗ്നേ, ദിവസംപ്രതി അഗ്നിഹോത്രകാലത്തിൽ ജനിക്കുന്ന അവിടുത്തേയ്ക്കു്, ദിവ്യവും ഭൌമവും (രണ്ടും) ആയ ധനം ഒരിക്കലും ക്ഷയിക്കുന്നില്ല,

ഇല്ലാതാകുന്നില്ല. അതുകൊണ്ട് അവിടുന്ന് സ്തോത്രം ചൊല്ലുന്ന യജമാനനെ അന്നവാൻ (ധനംകൊണ്ട് കീർത്തിമാൻ) ആക്കിയാലും. പിന്നെ സത്സന്തതിയോടുകൂടിയ ഐശ്വര്യത്തിന്ന് നാഥനാക്കിയാലും.

6 സൈനാനീകേനസുവിദത്രോഽസ്മേ
യഷ്ടാദേവാ ആയജിഷ്ഠസ്സ്വസ്തി
അദബ്ധോഗോപാഉതനഃപരസ്പാ
അഗ്നേദ്യുമദുതരേവദ്ദിദീഹി വ 1

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, സഃ | — താദൃശസ്ത്വം |
| ഏനാ അനീകേന | — ഏതേനസൈന്യേനയുക്തഃ |
| അസ്മേ സു–വിദത്രഃ | — അസ്മാകം സുപ്രതിജ്ഞഃ (ഭവ) |
| ദേവാൻ യഷ്ടാ | — ദേവാനാം ഹവിഷ്പ്രദാനേന പൂജകഃ |
| ആ–യജിഷ്ഠഃ | — യഷ്ടൃതമഃ |
| അദബ്ധഃ | — കേനാപ്യതിരസ്കൃതഃ |
| ഗോപാഃ | — ദേവാനാം ഗോപയിതാ (ഭവ) |
| ഉത നഃ പരഃ–പാഃ | — അപിച അസ്മാകം ദുരിതേഭ്യഃ പാരയിതാ ത്വം |
| ദ്യു–മത് | — കാന്തിയുക്തം |
| ഉത രേവത് | — ധനയുക്തം യഥാ ഭവതി തഥാ |
| സ്വസ്തി ദിദീഹി | — ക്ഷേമേണ സർവ്വതോദിദീഹി, ദീപ്യസ്വ |

അർത്ഥം—അല്ലയോ അഗ്നേ, അവിടുന്ന് ഈ സൈന്യങ്ങളോട് (കൂട്ടുകളോട്) കൂടി ഞങ്ങൾക്ക് രക്ഷ പ്രതിജ്ഞ ചെയ്യുന്നവനായി ഭവിച്ചാലും. ദേവന്മാരെ യജിയ്ക്കുന്നവനും യഷ്ടാക്കളിൽ ഉത്തമനും ആരാലും നിരാകരിക്കപ്പെടാത്തവനും ദേവന്മാരുടെ പാലയിതാവുമായി ഭവിച്ചാലും. കൂടാതെ ഞങ്ങളെ ദുരിതങ്ങളിൽ നിന്ന് കരകയറ്റുന്ന അവിടുന്ന് കാന്തിമത്തായ

ധനം എപ്രകാരമായാൽ ശോഭിയ്ക്കുമോ, അപ്രകാരം ക്ഷേമത്തോടു കൂടി പ്രോജ്വലിച്ചാലും.

വർഗ്ഗം–2

1 ജോഹൂത്രോഅഗ്നിഃപ്രഥമഃപിതേവേ

ളസ്പദേമനുഷായൽസമിദ്ധഃ

ശ്രിയംവസാനോഅമൃതോവിചേതാ

മർമ്മൃജേന്യശ്രവസ്യ / സ്സവാജീ

അന്വയം:—

| | |
|---|---|
| പ്രഥമഃ ജോഹൂത്രഃ | — സർവൈഃ യജ്ഞാർത്ഥം ആദൌഹ്വാതവ്യഃ |
| അഗ്നിഃ യൽ | — യദാ |
| ഇളഃ പദേ | — ഇളായാഃ, ഭൂമ്യാഃ പദേ ഉത്തരവേദ്യാം |
| മനുഷാ സം–ഇദ്ധഃ | — മനുഷ്യേണ, യജമാനേന സമ്യക്ദീപിതഃ (തദാ) |
| പിതാ-ഇവ | — ദേവാനാം ഹവിഷ്പ്രാപണേന പാലക ഇവ (ഭവതി) |
| ശ്രിയം വസാനഃ | — ദീപ്തിമാച്ഛാദയൻ |
| അമൃതഃ, വി—ചേതാഃ | — മരണധർമ്മരഹിതഃ വിവിധപ്രജ്ഞഃ |
| ശ്രവസ്യഃ | — അന്നായ ഹിതഃ |
| വാജീ സഃ | — ബലവാൻ അഗ്നിഃ |
| മർമ്മൃജേന്യഃ | — പരിചരണീയഃ (ഭവതി) |

അർത്ഥം—എല്ലാവരാലും യജ്ഞത്തിന്നുവേണ്ടി ആദ്യം വിളിയ്ക്കപ്പെടുന്നവനായ അഗ്നി എപ്പോഴം ഉത്തരവേദിയിൽ യജമാനാൽ ആളികത്തിയ്ക്കപ്പെടുന്നുവോ, അപ്പോഴം അവിടുന്ന് ദേവന്മാർക്ക് ഹവിസ്സെത്തിയ്ക്കുന്നതുകൊണ്ട്, അച്ഛനെന്നപോലെ, രക്ഷകനെന്നപോലെ ശോഭിയ്ക്കുന്നു. പ്രകാശംകൊണ്ടു

പുതച്ച്, അമരനം വിവിധജ്ഞാനയുക്തനം അന്നസിദ്ധിയ്ക്കുന കുലനം ബലവാനമായ അവിടുന്ന്, തൊട്ടതലോടി പരിചരിയ്ക്കപ്പെടേണ്ടവനാകുന്നു.

2 ശ്രൂയാഅഗ്നിശ്ചിത്രഭാനുർഹവംമേ
വിശ്വാഭിർഗ്ഗീർഭിരമൃതോവിചേതാഃ
ശ്യാവാരഥംവഹതോരോഹിതാവോ
താരുഷാഹചക്രേവിഭൃത്രഃ

അന്വയം:–

| | |
|---|---|
| അമൃതഃ, വി–ചേതാഃ | — മരണധർമ്മരഹിതഃ, വിവിധപ്രജ്ഞഃ |
| ചിത്ര-ഭാനഃ | — വിചിത്രദീപ്തിഃ സഃ |
| അഗ്നിഃ വിശ്വാഭിഃ | |
| ഗിഃ–ഭിഃ | — സ്തുതിസാധനഭൂതൈഃ സർവ്വൈർവ്വാക്യൈഃ ക്രിയമാണം |
| മേ ഹവം ശ്രൂയാഃ | — മമസ്തോത്രം ശൃണോതു |
| (തസ്യാഗ്നേഃ) രഥം | |
| ശ്യാവാ വഹതഃ | — ശ്യാവവർണ്ണാവശ്വൌവഹതഃ |
| വാ രോഹിതാ | — അഥവാ രോഹിതവർണ്ണാവശ്വൌ (വഹതഃ) |
| ഉത അരുഷാ | — ആരോചമാനൌ അശ്വൌ (വഹതഃ) |
| വി–ഭൃത്രഃ | — നാനാസ്ഥാനേഷു വിഹൃതഃ |
| ചക്രേ അഹ | — ഋത്വിഗ്ഭിരകാരിഖലു |

അർത്ഥം–അമരനം വിവിധജ്ഞാനയുക്തനം വിചിത്രപ്രകാശനമായ ആ അഗ്നി സ്തുതിയ്ക്കുചേരുന്ന എല്ലാ വാക്കുകളാലും ചൊല്ലപ്പെടുന്ന എൻെറ സ്തോത്രം കേൾക്കട്ടെ ആ അഗ്നിയുടെ തേരിനെ കറുത്ത മഞ്ഞച്ചവയോ, ചുകന്നവയോ ആയവയും, തേജസ്സേറിയവയുമായ കുതിരകൾ വഹിക്കുന്നു. ഋത്വിക്കുകളാൽ അവിടുന്ന് പലയിടങ്ങളിലും വിഹരിയ്ക്കപ്പെടുന്നു.

3 ഉത്താനായാമജനയന്ഥ്സുഷൂതം
ഭുവദഗ്നിഃപുരുപേശാസുഗർഭഃ
ശിരിണായാംചിദക്തുനാമഹോഭി
രപരീവൃതോവസതിപ്രചേതാഃ

അന്വയം:–

| | |
|---|---|
| ത്താനായാം | — ഉത്താനശയായാം അരണ്യാം |
| സു–സൂതം | — സുഷ്ടുപ്രേരിതവന്തം |
| അജനയൻ | — അധ്വര്യാദയഃ, അഗ്നിഹോത്രാത്ഥം ഉദപാദയൻ |
| (സഃ) അഗ്നിഃ | |
| പുരു–പേശാസു | — ബഹുരൂപാസു ഓഷധിഷു |
| ഗർഭഃ ചിൽ ഭുവൽ | — അന്തർവ്വർത്തമാനതയാ ഗർഭഇവ ഭവേൽ |
| ശിരിണായാം | — ശീര്യതേ അസ്യാം ഭൂതാനി, ശിരിണാരാത്രിഃ, തസ്യാൻ |
| അക്തുനാ | — അഞ്ജനാദക്തുഃ തമഃ, തേന തമസാ |
| അപരി–വൃതഃ | — അസംസ്പൃഷ്ടഃ, അതഃ ഏവ |
| മഹഃ–ഭിഃ പ്ര–ചേതാഃ | — തേജോഭിര്യുക്തഃ, പ്രകൃഷ്ടപ്രജ്ഞസ്സൻ |
| വസതി | — ദീപ്യമാനോ'വർത്തതേ |

അത്ഥം–മലൎന്നുകിടക്കുന്ന അരണിയിൽ അഗ്നിഹോത്രത്തിന്നുവേണ്ടി അധ്വര്യു മുതലായവർ അഗ്നിയെ ഉൽപാദിപ്പിച്ചു. ആ അഗ്നി പലപല സസ്യ (വൃക്ഷ) ങ്ങളിൽ ഗർഭരൂപനെന്നപോലെ ഭവിച്ചു. (മരം കടഞ്ഞ് തീയുണ്ടാവുമ്പോൾ ഉള്ളിൽ തീയുണ്ടെന്ന് സ്പഷ്ടം അതുകൊണ്ട് ഗർഭരൂപൻ) രാത്രിയിൽ ഇരുട്ടിനാൽ സ്പർശിക്കപ്പെടാതെ, അതുകൊണ്ടുതന്നെ തേജസ്വിയായി, ഉത്തമജ്ഞാനയുക്തനായി, പ്രകാശമാനനായി അവിടന്ന് വർത്തിക്കുന്നു.

4 ജിഘർമ്യഗ്നിം ഹവിഷാഘൃതേന

പ്രതിക്ഷിയന്തം ഭുവനാനി വിശ്വാ

പൃഥുംതിരശ്ചാവയസാ ബൃഹന്തം

വ്യചിഷ്ഠമന്നൈരഭസംദൃശാനം

അന്വയം:—

| | |
|---|---|
| വിശ്വാ ഭുവനാനി | — സർവ്വാണി ഭൂതജാതാനി |
| പ്രതി–ക്ഷിയന്തം | — വൈശ്വാനരാത്മനാ അധിതിഷ്ഠന്തം |
| പൃഥും | — മഹാന്തം |
| തിരശ്ചാ വയസാ | — സർവ്വതഃ പ്രവർത്തമാനേന പേശസാ, തേജസാ |
| ബൃഹന്തം | — പ്രവൃദ്ധം |
| അന്നൈഃ വ്യചിഷ്ഠം | — ഹവിർഭിർവ്യാപ്തം |
| രഭസം, ദൃശാനം | — ബലവന്തം, ദൃശ്യമാനം |
| അഗ്നിം ഹവിഷാ | |
| ഘൃതേന | — പുരോഡാശാദിനാ |
| ജിഘർമ്മി | — സിഞ്ചാമി, ദീപയാമി |

അർത്ഥം—എല്ലാ ഭൂതജാതങ്ങളിലും വൈശ്വാനര (ജാഠര) രൂപത്തിൽ വർത്തിക്കുന്നവനും മഹാനും എമ്പാടും പരന്ന തേജസ്സാൽ വളർന്നവനും ഹവിസ്സുകളാൽ മൂടപ്പെട്ടവനും ബലവാനും ഏവർക്കും കാണാവുന്നവനുമായ അഗ്നിയെ പുരോഡാശം മുതലായ ഹവിസ്സാലും നെയ്യാലും ഞാൻ നനയ്ക്കുന്നു, പ്രകാശിപ്പിക്കുന്നു.

5 ആവിശ്വതഃ പ്രത്യഞ്ചം ജിഘർമ്യ

രക്ഷസാമനസാതജ്ജുഷേത

മര്യശ്രീസ്പൃഹയദ്വർണ്ണോ അഗ്നി

ർനാഭിമൃശേതന്വാ ജർഭുരാണഃ

അന്വയം:—

| | |
|---|---|
| വിശ്വതഃ | — സർവ്വത്ര വ്യാപ്യവർത്തമാനം |
| പ്രത്യഞ്ചം | — യജ്ഞം പ്രത്യാഗച്ഛന്തമഗ്നിം |
| (യേന ഘൃതേന) ആ | |
| ജിഘർമ്മി | — ആ സിഞ്ചാമി |
| അരക്ഷസാ മനസാ | — ബാധകരഹിതേന സ്തോത്രേണ സഹ |
| തൽ (ആജ്യം) ജുഷേത | — സേവേത |
| മര്യ—ശ്രീഃ | — മര്യൈഃ, മർത്ത്യൈഃ ശ്രയണീയഃ, ഭജനീയഃ |
| സ്പൃഹയൽ—വർണ്ണഃ | — യാദൃശം വർണ്ണം യജമാനാസ്പൃഹയന്തി, താദൃശവർണ്ണോപേതഃ |
| തന്വാ ജർഭുരാണഃ | — തേജസാ പൂര്യമാണഃ |
| അഗ്നിഃ ന അഭി—മൃശേ | — അതിതേജസ്വിതയാ അഭിമർശനീയഃ ഭവതി |

അർത്ഥം—എങ്ങും നിറഞ്ഞുനില്ക്കുന്നവനും ഓരോ യജ്ഞത്തിന്നും എത്തുന്നവനുമായ അഗ്നിയെ ഏതുനെയ്യിനാൽ തികച്ചും നനയ്ക്കുന്നുവോ, ആ നെയ് ബാധയേല്ലാത്ത സ്തോത്രത്തോടു കൂടി (ബാഹ്യശബ്ദാകർഷണാദി ബാധകളാൽ പിഴപ്പിയ്ക്കപ്പെടാത്ത സ്തോത്രത്തോടുകൂടി) അവിടുന്ന് സ്വീകരിയ്ക്കണം. മനുഷ്യരാൽ ആശ്രയിയ്ക്കത്തക്ക, പ്രാപിയ്ക്കത്തക്കവനും, യജമാനന്മാർ ഇഷ്ടപ്പെടുന്ന നിറത്തോടുകൂടി, തേജസ്സാൽ സമ്പൂർണ്ണനുമായ അഗ്നി നമുക്ക പെരുമാറത്തക്കവനായി (ഇണങ്ങിയവനായി) ഭവിയ്ക്കുന്നു.

6 ജ്ഞേയാഭാഗംസഹസാനോവരേണ

ത്വാദൂതാസോമനുവദ്വദേമ

അനൂനമഗ്നിംജുഹ്വാവചസ്യാ

മധുപൃചംധനസാജോഹവീമി

വ 2

അന്വയം:–

| | |
|---|---|
| വരേണ സഹസാനഃ | — തേജസാ ശത്രൂനഭിഭവൻത്വം |
| ഭാഗം ജേന്യായാഃ | — ജേനീയം സ്തോത്രം ജാനീഹി |
| ത്വാ–ദൂതാസഃ | — ത്വം ദൂതോയേഷാമസിതേ |
| മന–വദ് വദേമ | — മനോരിവ സ്തോത്രം ബ്രൂയാമ |
| ജൂഹ്വാ അനൂനം | — ഹോമപാത്രം വിശേഷേണ സമ്പൂർണ്ണം |
| മധു–പൃചം | — മധുനാ, കർമ്മഫലേന യജമാനം സംയോജയന്തം |
| അഗ്നിം ധന–സാഃ | — ധനസ്യസംഭക്താഹം |
| വചസ്യാ ജോഹവീമി | — സ്തുതികാമനയാ ആഹ്വയാമി |

അർത്ഥം–തേജസ്സുകൊണ്ട് ശത്രുക്കളെ കീഴടക്കുന്ന അവിടുന്ന് അവിടേയ്ക്കു ചേരേണ്ടും സ്തോത്രത്തെ അറിഞ്ഞാലും. അവിടുന്ന് യാവരുടെ ദൂതനാണോ, അവർ (ഋത്വിഗ്യജമാനന്മാർ) അവിടത്തെ മനുവെന്നപോലെ സ്തുതിക്കുന്ന ഹോമോപകരണമായ ജൂഹുവാൽ (ഹവിരാദികളെ ഹോമിച്ച്) സമ്പൂർണ്ണനും യജമാനനെ കർമ്മഫലത്തോടു ചേർക്കുന്നവനുമായ അഗ്നിയെ ധനപ്രാപ്തികാമനായ ഞാൻ സ്തുതിക്കാനിച്ഛിച്ചുകൊണ്ട് വിളിക്കുന്നു.

വർഗ്ഗം 3–4–5–6 വിരാട്സ്ഥാനാ ത്രിഷ്ടുപ്ഛന്ദസീ, ഇന്ദ്രോ ദേവതാ.

1 ശ്രുധീഹവമിന്ദ്രമാരിഷണ്യ
സ്യാമതേദാവനേവസൂനാം
ഇമാഹിത്വാമൂർജ്ജോവർദ്ധയന്തി
വസൂയവസ്സിന്ധവോനക്ഷരന്തഃ

അന്വയം –

(ശ്രൂ'സമദഃ ഋഷിഃ,) ഹേ ഇന്ദ്ര.

| | |
|---|---|
| (മേ) ഹവം ശ്രുധി | — മദീയമിദം സ്തോത്രം ശൃണു |
| മാ രിഷണ്യഃ | — മാ ഹിംസീഃ, ഇദമല്പമിതി മാ നിരാകാർഷീഃ |

| | |
|---|---|
| (വയം) തേ വസൂനാം | — തവധനാനാം |
| ദാവനേ സ്യാമ | — ദാനേ പാത്രഭൂതാഭവേമ |
| ഇമാഃ വസൂ–യവഃ | — അസ്മാഭിർദത്താനിസ്തോത്രാണി, ദാതുര്യജമാനസ്യ ധനമിച്ഛന്തി, താനി |
| ക്ഷരന്തഃ സിന്ധവഃ ന | — സ്രവന്തഃ നദ്യഇവ ഘൃതക്ഷരണോപേതാനി |
| ഊർജ്ജഃ | — ഹവിർല്ലക്ഷണാന്യന്നാനി |
| ത്വാം വർദ്ധയന്തി ഹി | — പ്രവൃദ്ധം കുർവ്വന്തി ഖലു |

അർത്ഥം—(ഗൃത്സമദൻ സ്തുതിക്കുന്നു) അല്ലയോ ഇന്ദ്ര, എന്റെ ഈ സ്തോത്രം കേട്ടാലും. ഇതിനെ നിസ്സാരമെന്നു് നിരാകരിക്കരുതു്. അവിടത്തെ ധനങ്ങളുടെ ദാനത്തിൽ ഞങ്ങൾ പാത്രഭൂതരാകാവൂ ഞങ്ങളാൽ നല്കപ്പെട്ട ഈ സ്തോത്രങ്ങൾ, അവ നല്കുന്ന യജമാനനു് ധനമിച്ഛിക്കുന്നു (ധനാർത്ഥമാണു് ഈ ഹവിർദ്ദാനം.) അപ്രകാരം ഇച്ഛിക്കുന്നവയും ഒലിക്കുന്ന പുഴകൾ പോലെ ഒഴുകുററ നെയ്യോടുകൂടിയവയുമായ ഈ ഹവിരന്നങ്ങൾ അവിടത്തെ പ്രവൃദ്ധനാക്കുന്നു.

2 സൃജോമഹീരിന്ദ്രയാ അപിന്വഃ
പരിഷ്ഠിതാ അഹിനാശൂരപൂർവ്വീഃ
അമർത്ത്യം ചിദ്ദാസംമന്യമാന
മവാഭിനദുക്ഥൈർവാവൃധാനഃ

അന്വയം:–

| | |
|---|---|
| ഹേ ശൂര, ഇന്ദ്ര, | — ശത്രൂണാം ഹിംസകേന്ദ്ര, |
| യാഃ (അപഃ) അപിന്വഃ | — അവർദ്ധയഃ |
| പൂർവ്വീഃ | — പ്രഭൂതാസ്താഃ |
| അഹിനാ | |
| പരി–സ്ഥിതാഃ | — വൃത്രേണാധിഷ്ഠിതാഃ, ആക്രാന്താഃ |

(തതസ്ത്വം തസ്യാമഹേസ്സ
കാശാൽ) മഹീഃ സൃജഃ — മഹതീരപഃ വ്യസൃജഃ
ഉക്ഥൈഃ വവൃധാനഃ — ശസ്ത്രൈർവ്വർദ്ധമാനസ്ത്വം
ദാസം — സർവ്വസ്യോപക്ഷയിതാരം
അമർത്ത്യം ചിത് — മരണധർമ്മരഹിതമേവാത്മാനം
മന്യമാനം അവ അഭിനൽ— തമസുരം അവാങ്മുഖം യഥാ
ഭവതി തഥാ വിദാരിതവാൻ

അർത്ഥം—അല്ലയോ ശത്രുഹിംസകനായ ഇന്ദ്ര, ജലങ്ങളേവ വലിച്ച് കവിഞ്ഞൊഴുകിയിരുന്നുവോ, ആ പ്രവൃദ്ധ ജലങ്ങൾ വൃത്രനാൽ ആക്രമിക്കപ്പെട്ടവയായി, പിടിച്ചുനിർത്തപ്പെട്ടവയായി. അപ്പോളവിടുന്ന് വൃത്രന്റെ വരുതിയിൽ നിന്ന് ആ മികച്ച ജലങ്ങളെ വിട്ടു. ശസ്ത്രങ്ങളാൽ ഊക്കിയന്ന അവിടുന്ന് ആ സർവ്വനാശകനെ താൻ മരണമില്ലാത്തവനെന്ന് സ്വയം വിചാരിച്ച ആ അസുരനെ മുഖം കീഴ്പോട്ടാക്കി ഭേദിച്ചു, പിളർന്നു.

3 ഉക്ഥേഷ്വിന്നുശൂരയേഷുചാക
ന്ഥ്സ്തോമേഷ്വിന്ദ്രരുദ്രിയേഷുച
തുഭ്യേദേതായാസുമന്ദസാനഃ
പ്രവായവേസിസ്രതേനശുഭ്രാഃ

അന്വയം:—

ഹേ ശൂര, ഇന്ദ്ര, യേഷു
ഉക്ഥേഷു — ഹോത്രാദിഭിഃ ക്രിയമാണേഷു ശസ്ത്രേഷു
രുദ്രിയേഷു സ്തോമേഷു
ഇത് — സുഖസാധനഭൂതേഷു സ്തോത്രേഷ്വേവ
ച ന ചാകൻ — ക്ഷിപ്രം സ്തുതീഃ കാമയമാനഃ
യാസു മന്ദസാനഃ — സ്തോത്രശസ്ത്രരൂപാദിഷു സ്തുതിഷു ഹൃഷ്യൻ ഭവസി

| | |
|---|---|
| ഏതാഃ ശുഭ്രാഃ | — ദീപ്യമാനാസ്തുതയഃ |
| വായവേ ത്യേ ഇൽ | — അസ്മദീയം യജ്ഞം പ്രത്യാ ഗച്ഛതേ തുഭ്യമേവ |
| പ്ര സിസ്രതേ ന | — ത്വദത്ഥമേവ പ്രസരന്തി (ന സമ്പ്രത്യത്ഥേ) |

അത്ഥം—അല്ലയോ വീരനായ ഇന്ദ്ര, ഹോതാക്കാം മുതലായവർ ചൊല്ലുന്ന ഏതേതുശസ്ത്രങ്ങളിലും സുഖകരങ്ങളായ സ്തോത്രങ്ങളിലും തന്നെ അവിടുന്ന് വേഗത്തിൽ കാമവാനായി ഭവിക്കുന്നുവോ, ഏതേതു സ്തുതികളാൽ അവിടുന്ന് ഹർഷവാനായി ഭവിക്കുന്നുവോ, ആ ശോഭമാനങ്ങളായ സ്തുതികാം ഞങ്ങളുടെ യജ്ഞത്തിന്നു വരുന്ന അവിടേയ്ക്കായിത്തന്നെ, അവിടത്തെ ഉദ്ദേശിച്ചുതന്നെ ഇപ്പോഠം പ്രസരിക്കുന്നു, മുഴങ്ങുന്നു.

4 ശുഭ്രം നതേശുഷ്മം വദ്ധയന്ത
ശ്ശുഭ്രം വജ്രം ബാഹ്വോദ്ദധാനാഃ
ശുഭ്രസ്ത്വമിന്ദ്രവാവൃധാനോ അസ്മേ
ദാസീർവ്വിശസ്സൂര്യേണ സഹ്യാഃ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, തേ ശുഭ്രം ശുഷ്മം | — തവ ശോഭനം ബലം |
| (സ്തോത്രൈഃ) വദ്ധയന്തഃ | — ആപ്യായയന്തഃ |
| ശുഭ്രം വജ്രം ന | — ദീപ്തമായുധം ക്ഷിപ്രം |
| (തവ) ബാഹ്വോഃ | |
| ദധാനാഃ | — നിദധാനാഃ (ച) ഭവാമഃ |
| വവൃധാനഃ | — സ്തോത്രൈർവ്വദ്ധമാനഃ |
| ശുഭ്രഃ ത്വം | — തേജസായുക്തസ്ത്വം |
| അസ്മേ ദാസീഃ വിശഃ | — അസ്മാകമുപക്ഷയിത്രീഃ പ്രജാഃ |
| സൂര്യേണ | — സുഷ്ഠുപ്രേരകേണായുധേന, ബാഹ്വോന്നിഹിതേന വജ്രേണ |
| സഹ്യാഃ | — അഭിഭവ |

അർത്ഥം—അല്ലയോ ഇന്ദ്ര, ഞങ്ങൾ അവിടത്തെ ദീപ്തമായ ബലത്തെ സ്തോത്രങ്ങളാൽ വർദ്ധിപ്പിയ്ക്കുന്നവരായും പ്രകാശമാനമായ വജ്രായുധത്തെ അവിടത്തെ കൈകളിൽ വേഗം വെച്ചുതരുന്നവരായും ഭവിയ്ക്കുന്നു സ്തോത്രങ്ങളാൽ പ്രവൃദ്ധനും തേജസ്വിയുമായ അവിടുന്ന ഞങ്ങളെ ക്ഷീണിപ്പിയ്ക്കുന്ന ജനങ്ങളെ, വധപ്രേരകവും അവിടത്തെ കൈകളിൽ വെയ്ക്കപ്പെട്ടതുമായ വജ്രത്താൽ കീഴടക്കിയാലും.

5 ഗുഹാഹിതംഗുഹ്യംഗൂള്ഹമപ്പ്വ
പീവൃതംമായിനംക്ഷിയന്തം
ഉതോഅപോദ്യാംതസ്തഭാംസ
മഹന്നഹിംശൂരവീര്യേണ ഖ 3

അന്വയം:—

ഹേ ശൂര, (ഇന്ദ്ര,)

| | |
|---|---|
| ഗുഹാ ഹിതം | — ഗുഹായാം നിഹിതം, അതഏവ |
| ഗുഹ്യം, ഗൂള്ഹം | — അപ്രകാശ്യം, ഗൂഢം |
| അപി–വൃതം മായിനം | — തിരോഹിതം മായാവിനം |
| അപ്–സു ക്ഷിയന്തം | — അന്തരിക്ഷേനിവസന്തം |
| ഉതോ അപഃ ദ്യാം (ച) | — അപഃ ദിവം ച |
| തസ്തഭാംസം | — സ്വസാമർത്ഥ്യനസ്തംഭയന്തം |
| അഹിം വീര്യേണ അഹൻ | — അസുരം സാമർത്ഥ്യഭൃതേന വജ്രേണ ഹതവാനസി |

അർത്ഥം—അല്ലയോ വിക്രമിയായ ഇന്ദ്ര, ഗുഹയിൽ ഒളിച്ചവനും, പുറത്തുകാണപ്പെടാതെ മറഞ്ഞിരിയ്ക്കുന്നവനും മായാവിയായി അന്തരിക്ഷത്തിൽ വർത്തിയ്ക്കുന്നവനും ജലത്തെയും ദ്യോവിനെയും സ്വശക്തിയാൽ പിടിച്ചുനിർത്തിയവനുമായ വൃത്രനെ അവിടുന്ന് ബലവത്തായ വജ്രത്താൽ കൊന്നു.

6 സ്തവാനതഇന്ദ്രപൂർവ്യാമഹാ

ന്യൃതസ്തവാമനൂതനാകൃതാനി

സ്തവാവജ്രംബാഹേവാരുശന്തം

സ്തവാഹരീസൂര്യസ്യകേതൂ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, പൂർവ്യാ | — പുരാതനാനി |
| മഹാനി തേ | — മഹാന്തി തേ കർമ്മാണി |
| ന സ്തവ | — ക്ഷിപ്രം സ്തവാമ |
| ഉത നൂതനാ കൃതാനി | |
| സ്തവാമ | — അപിച അധുനാതനാനി കർമ്മാണി സ്തവാമ |
| ബാഹേവാഃ ഉശന്തം | — ദീപ്യമാനം |
| വജ്രം സ്തവ | — വജ്രായുധം സ്തവാമ |
| (കിംച) സൂര്യസ്യ | — സുവീര്യസ്യ, സൂര്യാത്മനഃ ഇന്ദ്രസ്യവാ |
| കേതൂ ഹരീ സ്തവ | — പ്രജ്ഞാപകൌ ഹരീസ്തവാമ |

അർത്ഥം—അല്ലയോ ഇന്ദ്ര, പുരാതനങ്ങളും മഹത്തുക്കളുമായ അവിടുത്തെ കർമ്മങ്ങളെ ഞങ്ങൾ വേഗത്തിൽ കീർത്തിയ്ക്കുമാറാകട്ടെ കൂടാതെ നവീനങ്ങളായ കർമ്മങ്ങളെയും പ്രശംസിയ്ക്കുമാറാകട്ടെ അവിടുത്തെ കൈകളിൽ വിളങ്ങുന്ന വജ്രായുധത്തെ സ്തുതിയ്ക്കുമാറാകട്ടെ പിന്നെ ശോഭനവീര്യനായ (സൂര്യാത്മാവായ) അവിടുത്തെ വരവറിയിയ്ക്കുന്ന ഹരികളെന്ന കുതിരകളെ പുകഴ്ത്തുമാറാകട്ടെ

7 ഹരീനതഇന്ദ്രവാജയന്താ

ഘൃതശ്ചുതംസ്വാരമസ്വാർഷ്ടാം

വിസമനാഭൂമിരപ്രഥിഷ്ടാ

രംസ്തപർവ്വതശ്ചിൽസരിഷ്യൻ

അന്വയം –

| | |
|---|---|
| ഹേ ഇന്ദ്ര, വാജയന്താ | — വേഗം കുർവന്തൗ |
| തേ ഹരീ | — തവാശ്വൗ |
| ഘൃത–ശ്ചുതം സ്വാരം | — ഘൃതസ്യ, ഉദകസ്യച്യാവയി താരം മേഘധ്വനിം |
| ന അസ്വാർഷ്ടാം | — അനുശബ്ദയന്തി |
| സമനാ ഭൂമിഃ | — സമസ്ഥലാ പൃഥിവീ |
| വി അപ്രഥിഷ്ട | — ഗർജനംശ്രുത്വാ മമോപരിവൃഷ്ടി ർഭവതീതി പ്രഥിതാഭൂൽ |
| (തഥാ) പർവ്വതഃ ചിൽ | — മേഘോപി |
| സരിഷ്യൻ അരംസ്ത | — വർഷണാർത്ഥം ഇതസ്തതോ ഗമിഷ്യൻ അരമത |

അർത്ഥം–അല്ലയോ ഇന്ദ്ര, വേഗത്തിലോടുന്ന അവിടുത്തെ ഹരികളെന്ന കുതിരകൾ, ജലങ്ങൾ പൊഴിയ്ക്കുന്ന മേഘധ്വനി യെ അനുകരിച്ച് ശബ്ദിയ്ക്കുന്ന ആ ഘോര ശബ്ദം കേട്ട് എന്റെ മുകളിൽ മഴപെയ്യുന്ന എന്ന് പ്രസിദ്ധമായി പിന്നെ മേഘവും പെയ്യാനായി അങ്ങിങ്ങലഞ്ഞ് സ്വയം ഹർഷിച്ചു

8 നിപർവ്വതസ്സാദ്യപ്രയുച്ഛ

ന്ത്സംമാതൃഭിർവ്വാവശാനോഅക്രാൻ

ദൂരേപാരേവാണീംവർദ്ധയന്ത

ഇന്ദ്രേഷിതാംധമനിംപപ്രഥന്നി

അന്വയം –

| | |
|---|---|
| അപ്ര–യുച്ഛൻ | — അപ്രമാദ്യൻ |
| പർവ്വതഃ നി സാദി | — മേഘഃ നഭസി നിഷണ്ണ ആസീൽ |
| മാതൃ–ഭിഃ | — അദ്ഭിഃ, മാധ്യമികാഭിർവ്വാഗ്ഭിർവ്വാ |
| സം വാവശാനഃ | — സഹശബ്ദം കുർവ്വാണഃ |
| അക്രാൻ | — അക്രമീൽ, ഇതസ്തതസ്സഞ്ചാര മകരോൽ |

| | |
|---|---|
| ദൂരേ പാരേ | — അതിദൂരേ അന്തരിക്ഷേ സ്ഥിതാം |
| വാണീം വധയന്തഃ | — മാധ്യമികാം വാചം സ്തോത്രൈസ്സമൃദ്ധാം കുർവ്വന്തഃ |
| (സ്തോതാരോ മരുതോവാ) | |
| ഇന്ദ്ര-ഇഷിതാം | — ഇന്ദ്രേണ പ്രേരിതാം |
| ധമനിം | — ശബ്ദം കുർവ്വാണാം താം വാചം |
| നി പപ്രഥൻ | — നിതരാം അപ്രഥയൻ |

അർത്ഥം—പിഴപററാതെ മേഘം നഭസ്സിൽ ഇരുന്ന മാധ്യമികകളായ വാക്കുകളോട് (അല്ലങ്കിൽ ജലങ്ങളോട്) ഒപ്പം ശബ്ദമുണ്ടാക്കിക്കൊണ്ട്, അതു് അങ്ങിങ്ങ സഞ്ചരിച്ചു. അതിദൂരത്തിലന്തരിക്ഷത്തിൽ സ്ഥിതിചെയ്യുന്ന മാധ്യമികവാക്കിനെ സ്തോത്രങ്ങളാൽ വളത്തിക്കൊണ്ട് സ്തോതാക്കരം (അല്ലെങ്കിൽ മരുത്തുക്കരം) ഇന്ദ്രനാൽ പ്രേരിതയായി, ശബ്ദവതിയായ ആ വാക്കിനെ (ജലങ്ങളെ) എങ്ങും പരത്തി.

9 ഇന്ദ്രോമഹാംസിന്ധുമാശയാനം
മായാവിനംവൃത്രമസ്ഫുരന്നിഃ
അരേജേതാംരോദസീഭിയാനേ
കനിക്രദതോവൃഷ്ണോഅസ്യവജ്രാൽ

അന്വയം:—

| | |
|---|---|
| ഇന്ദ്രഃമഹാം സിന്ധും | — മഹാന്തം മേഘം |
| ആ-ശയാനം | — തമധിഷ്ഠായ ശയാനം |
| മായാ—വിനം വൃത്രം | — അസുരം |
| നിഃ അസ്ഫുരൽ | — നിരഹൻ |
| വൃഷ്ണഃ അസ്യ | — വർഷകസ്യേന്ദ്രസ്യ |
| കനിക്രദതഃ വജ്രാൽ | — ശബ്ദം കുർവ്വാണാദായുധാൽ |
| ഭിയാനേ രോദസീ | — ഭയം പ്രാപ്തേദ്യാവാപൃഥിവ്യൌ |
| അരേജേതാം | — അകമ്പേതാം |

അർത്ഥം—ഇന്ദ്രൻ, മഹത്തായ മേഘത്തിന്മേൽ നിറഞ്ഞു കിടക്കുന്ന മായാവിയായ വൃത്രനെ നിഹനിച്ചു. വർഷകനായ ഇന്ദ്രന്റെ ശബ്ദപ്രകടമായ വജ്രത്തിൽ നിന്ന് ഭയപ്പെട്ട ദ്യാവാപൃഥിവികൾ വിറച്ചുപോയി.

10 അരോരവീദ്ധൃഷ്ണോഅസ്യവജ്രോ
മാനുഷംയന്മാനുഷോനിജൂർവ്വാൽ
നിമായിനോദാനവസ്യമായാ
അപാദയൽപപിവാന്ത്സുതസ്യ — വ 4

അന്വയം—

യൽ അമാനുഷം — യദാ മനുഷ്യാണാം രഹിതം തമസുരം
മാനുഷഃ — മനുഷ്യാണാംഹിതകാരീ ഇന്ദ്രഃ
നി-ജൂർവ്വാൽ — നിതാംഹിംസ്യാൽ, ജിഘാംസതി
(തദാ) വൃഷ്ണഃ — കാമാനാം വർഷിതുഃ
അസ്യ വജ്രഃ
അരോരവീൽ — ഇന്ദ്രസ്യ വജ്രായുധഃ ഭൃശം ശബ്ദമകരോൽ
സുതസ്യ പപി-വാൻ — അഭിഷുതം സോമംപീതവാൻ (സഃ)
മായിനഃ ദാനവസ്യ
മായാഃ — മായാവിനഃ അസുരസ്യ വഞ്ചനാനി
നി അപാദയൽ — ന്യപാതയൽ ബബാധ

അർത്ഥം—എപ്പോൾ മനുഷ്യരോടുകൂടാത്ത (മനുഷ്യർക്ക് ദ്രോഹകാരിയായ) ആ അസുരനെ മനുഷ്യഹിതകാരിയായ ഇന്ദ്രൻ ഹിംസിക്കുന്നുവോ, അപ്പോൾ കാമവർഷകനായ അവിടത്തെ വജ്രായുധം ഏററവും ശബ്ദം പുറപ്പെടുവിച്ചു. പിഴിഞ്ഞു സംസ്കരിച്ച സോമത്തെ കുടിച്ച അവിടുന്ന് മായാവിയായ അസുരന്റെ വഞ്ചനകളെ ബാധിച്ചു, നശിപ്പിച്ചു.

11 പിബാപിബേദിന്ദ്രശൂരസോമം

മന്ദന്തുത്വാമന്ദിനസ്സുതാസഃ

പൃണന്തസ്തേകുക്ഷീവർദ്ധയ

ന്ത്വിത്ഥാസുതഃപൌരഇന്ദ്രമാവ

അന്വയം:—

| | |
|---|---|
| ഹേ ശൂര, ഇന്ദ്ര, സോമം | |
| പിബ-പിബ ഇൽ | — അഭിഷുതമിമം സോമം പിബൈവ |
| മന്ദിനഃ സുതാസഃ | — മദകരാഃ അഭിഷുതാസ്സോമാഃ |
| ത്വാ മന്ദന്തു | — ത്വാം മാദയന്തു |
| തേ കുക്ഷീ | — തവോദരസ്യ ഉഭൌ പാർശ്വൌ |
| പൃണന്തഃ വർദ്ധയന്തു | — പൂരയന്തസ്സന്തഃ വർദ്ധയന്തു |
| ഇത്ഥാ പൌരഃ സുതഃ | — അനേന പ്രകാരേണ ഉദരപൂരകഃ അഭിഷുതസ്സോമഃ |
| ഇന്ദ്രം (ത്വാം) അവ | — തർപ്പയതു |

അർത്ഥം—അല്ലയോ ബലവാനായ ഇന്ദ്ര, ചതച്ചുസംസ്കരിച്ച സോമം കുടിയ്ക്കുക, കുടിയ്ക്കുകതന്നെ ചെയ്യാലും. മദകരങ്ങളായ ആ സംസ്കരിച്ച സോമങ്ങൾ അവിടുത്തെ ഹർഷിപ്പിയ്ക്കട്ടെ, അവിടുത്തെ വയറിന്റെ രണ്ടുഭാഗങ്ങളെയും നിറച്ചുവളർത്തട്ടെ. ഇപ്രകാരം വയർ നിറയ്ക്കുന്ന, സംസ്കരിച്ച സോമം ഇന്ദ്രനായ അവിടുത്തെ തൃപ്തിപ്പെടുത്തട്ടെ.

12 ത്വേ ഇന്ദ്രാപ്യഭൂമവിപ്രാ

ധിയംവനേമൃതയാസപന്തഃ

അവസ്യവോധീമഹിപ്രശസ്തിം

സദ്യസ്തേരായോദാവനേസ്യാമ

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര, വിപ്രാഃ | — മേധാവിനഃ |
| ത്വേ അസ്മ | — ത്വയി, ത്വദ്ധൃദയേ വർത്താമഹേ |
| ഋത-യാ | — കർമ്മഫലകാമനയാ |
| സപന്തഃ | — ത്വാം പരിചരണാഖ്യേന കർമ്മണാസ്പൃശന്തഃ വയം |
| ധിയം അപി വന്തേമ | — ത്വദുദ്ദേശേന ക്രിയമാണം കർമ്മ പസംഭജാമഹി |
| (കിംച) അവസ്യവഃ | — ത്വത്തോരക്ഷണമിച്ഛന്തഃ |
| പ്ര-ശസ്തിം ധീമഹി | — പ്രകൃഷ്ടം ശംസനം, സ്തോത്രം ത്വയിനിദധീമഹി |
| (തതഃ) തേ രായഃ | — ത്വദീയസ്യ ധനസ്യ |
| ദാവനേ സദ്യഃ സ്യാമ | — ദാനായ പാത്രഭൂതാഃ ഇദാനീം ഭവേമ |

അർത്ഥം—അല്ലയോ ഇന്ദ്ര, മേധാവികളായ, ഋത്വിഗ്യജമാനാദികളായ ഞങ്ങൾ അവിടന്നിലാണ്, അവിടത്തെ ഹൃദയത്തിലാണ് വർത്തിയ്ക്കുന്നത്. കർമ്മഫലത്തിലിച്ഛകൊണ്ട് പരിചരണപരമായ കർമ്മത്താൽ അവിടത്തെ സ്പർശിയ്ക്കുന്ന ഞങ്ങൾ, അവിടത്തെ ഉദ്ദേശിച്ച് ചെയ്യപ്പെടുന്ന കർമ്മത്തെ നേടാവൂ. കൂടാതെ അവിടത്തെ രക്ഷണമിച്ഛിയ്ക്കുന്ന ഞങ്ങൾ ഉത്കൃഷ്ടമായ സ്തോത്രം അവിടന്നിൽ ചാർത്താവൂ, പിന്നെ അവിടത്തെ ധനദാനത്തിന്ന ഇപ്പോഴംതന്നെ പാത്രഭൂതരായി ഭവിയ്ക്കാവൂ.

13 സ്യാമതേത്ഇന്ദ്രയേത ഊതീ
അവസ്യവഊർജ്ജംവർദ്ധയന്തഃ
ശുഷ്മിന്തമംയംചാകനാമദേവാ
സ്മേരയിംരാസിവീരവന്തം

അന്വയം:—

ഹേ ഇന്ദ്ര, തേ ഊതീ — തവ ഊത്യാ, പ്രണയനേന
യേ തേ അവസ്യവഃ — രക്ഷാകാമാഃ
ഊർജ്ജി വദ്ധയന്തഃ — ഹവിർല്ലക്ഷണമന്നം
വദ്ധയമാനാഃ (ഭവന്തി)
(തേവയം) തേ സ്യാമ — ത്വദധീനാഭവേമ
ഹേ ദേവ, ശ്രുഷ്മിൻ-തമം— ബലവത്തമം
യം (രയിം) ചാകനാമ — കാമയാമഹേ
വീര-വന്തം — പുത്രപൌത്രൈസ്സഹിതം താദൃശം
രയിം അസ്മേ രാസി — ധനമസ്മഭ്യം ദേഹി

അത്ഥം—അല്ലയോ ഇന്ദ്ര, അവിടുത്തെ രക്ഷണത്താൽ, നേർവഴിയ്ക്കുള്ള നടത്തിപ്പാൽ ഏവർ അവിടുത്തെ രക്ഷയെ കാമിച്ച് അവിടേയ്ക്ക് ഹവിരന്നം വദ്ധിപ്പിയ്ക്കുന്നുവോ, ആ ഞങ്ങൾ അവിടേയ്ക്കു ചേർന്നവരായി, അവിടേയ്ക്കു കീഴാളരായി ഭവിയ്ക്കാവു. അല്ലയോ ദേവ, ഏററവും ബലവത്തായ ഏതു ധനത്തെ ഞങ്ങളിച്ഛിക്കുന്നുവോ, പുത്രപൌത്രന്മാരോടുകൂടിയ ആ ഐശ്വര്യത്തെ ഞങ്ങൾക്ക് തന്നരുളിയാലും.

14 രാസിക്ഷയംരാസിമിത്രമസ്മേ
രാസിശദ്ധഇന്ദ്രമാരുതംനഃ
സജോഷസോയേചമന്ദസാനാഃ
പ്രവായവഃപാന്ത്യഗ്രണീതിം

അന്വയം:—

ഹേ ഇന്ദ്ര, ക്ഷയം രാസി — ഗൃഹം ദേഹി
(തഥാ) അസ്മേ മിത്രം
രാസി — സഖായം ദേഹി
മാരുതം ശദ്ധഃ നഃ രാസി — മരുതാം സംബന്ധി
ബലമസ്മഭ്യം ദേഹി
യേ ച (മരുതഃ)
സ-ജോഷസഃ — സഹപ്രീയമാണാഃ

മന്ദസാനാഃ വായവഃ — മോദമാനാഃ യജ്ഞം പ്രതിഗന്താരസ്സന്തഃ
അഗ്ര—നീതം പ്ര പാന്തി — അഗ്രേനീയമാനം സോമം പിബന്തി, തേഷാം വായൂനാം ബലം രാസി
(വായവഃ ഇതി പൂജായാം ബഹുവചനം വായുർഹി സോമസ്യാഗ്ര പാതാ.)

അർത്ഥം—അല്ലയോ ഇന്ദ്ര, ഞങ്ങൾക്ക് നിവാസത്തിന്നായി ഗൃഹം തന്നരുളിയാലും. അതുപോലെ ചങ്ങാതിയെ (വീട്ടിലും നാട്ടിലുമിരുന്ന് പൊറുക്കാൻ സഹായകരായ സഖാക്കളെ—ജാത്യേകവചനം) തന്നരുളിയാലും. മരുത്തുക്കൾക്കുററ ബലം ഏകിയാലും. മരുത്തുക്കളേവർ ഒപ്പം പ്രീതരായി ഓരോ യജ്ഞത്തിന്നുമെത്തുന്നവരായി മുമ്പിൽ വെയ്ക്കുന്ന സോമം കുടിയ്ക്കുന്നുവോ, ആ വായുക്കളുടെ (ബഹുവചനം ബഹുമാനസൂചി, വായുവിന്റെ) ബലം നല്കിയാലും. (വായുവാണ് സോമപാനത്തിന്ന് പ്രഥമാധികാരി.)

15 വ്യന്ത്വിന്നുയേഷുമന്ദസാന
സ്തൃപത്സോമംപാഹിദ്രഹ്യദിന്ദ്ര
അസ്മാൻസുപൃത്സ്വാതരുത്രാ
വർദ്ധയോദ്യാംബൃഹദ്ഭിരർക്കൈഃ (വ. 5)

അന്വയം —

ഹേ, ഇന്ദ്ര, യേഷു — മരുത്സു
മന്ദസാനഃ — മാദ്യൻ ഭവസി, തേ മരുതഃ
നു വ്യന്തു ഇത് — ക്ഷിപ്രം സോമം ഭക്ഷയന്ത്വേവ
ദ്രഹ്യൻ — ആത്മാനം ദൃഢീകുർവ്വൻ ത്വം
തൃപത് സോമം പാഹി — തൃപ്തയന്തമിമം സോമം പിബ
ഹേ തരുത്ര, — ശത്രൂണാം ഹിംസക,
ബൃഹദ്-ഭിഃ അർക്കൈഃ — ബലവദ്ഭിഃ അർച്ചനീയൈർമ്മരുദ്ഭിസ്സഹിതസ്ത്വം

അസ്മാൻ ആ.ദ്യാം സൃ- — ദ്യാഞ്ചസൃഷ്ട (ആകാരശ്ചാത്ഥേ)
പ്പൽ-സൃ അവർദ്ധയഃ — പശുപുത്രാദിഭിഃ (അസ്മാഞ്ച
ദിവം) വദ്ധയിതവാനസി

അത്ഥം—അല്ലയോ ഇന്ദ്ര, മരുത്തുക്കളേവരിൽ അവിടുന്നു സന്തുഷ്ടനായി വേിയ്ക്കുന്നുവോ, ആ മരുത്തുക്കരം വേഗത്തിൽ സോമം ഭക്ഷിയ്ക്കുകതന്നെ ചെയ്യട്ടെ. തന്നെത്താൻ ശക്തനാകുന്ന അവിടുന്ന് തൃപ്തിയേകുന്ന ഈ സോമം കുടിച്ചാലും. അല്ലയോ ശത്രുനാശക, ബലവാന്മാരും പൂജ്യരുമായ മരുത്തുക്കളോടുകൂടി അവിടുന്ന് ദ്യോവിനെയും പശുപുത്രാദികളെക്കൊണ്ട് ഞങ്ങളെയും വദ്ധിപ്പിച്ചുവല്ലൊ.

16 ബൃഹന്തഇന്നുയേതേതരുത്രോ
ക്ഥേഭിർവ്വാസുമ്നമാവിവാസാൻ
സ്തൃണാനാസോബഹിഃപസ്ത്യാവ
ത്വോതാഇദിന്ദ്രവാജമഗ്മൻ

അന്വയം:—

| | |
|---|---|
| ഹേ തരുത്ര, ഇന്ദ്ര, | — ആപത്ഭ്യസ്താരകേന്ദ്ര, |
| യേ സുമ്നം | — സുഖകരം ത്വാം |
| ഉക്ഥേഭിഃ | |
| ആ-വിവാസാൻ | — ഉക്ഥൈഃ, ശസ്ത്രൈഃ, പരിചരേയുഃ |
| തേ ഇൽ നു | — തവപൂമാംസ ഏവ ക്ഷിപ്രം, അവിളംബേന |
| ബൃഹന്തഃ | — മഹാന്തഃ (ഭവന്തി), |
| (കിംച) വാ ബർഹിഃ | |
| സ്തൃണാനാസഃ | — അഥവാവേദ്യാം ബർഹിരാച്ഛാദയന്തഃ യേ ത്വാം പരിചരന്തി, തേ . |
| ത്വാ—ഊതാഃ ഇൽ | — ത്വയാരക്ഷിതാസ്സന്തഃ ഏവ |
| പസ്ത്യ—വൽ വാജം | |
| അഗ്മൻ | — ഗൃഹസഹിതമന്നം ഗച്ഛന്തി |

അർത്ഥം—ആപത്തുകളിൽ നിന്നു രക്ഷിയ്ക്കുന്ന ഇന്ദ്ര, ഏവർ സുഖദാതാവായ അവിടത്തെ ശസ്ത്രങ്ങളാൽ മുററും സേവിയ്ക്കുന്നുവോ, ആ അവിടേയ്ക്കുവേണ്ടി പുരുഷന്മാർ തന്നെയാണു വേഗത്തിൽ മഹാന്മാരാകുന്നതു്. അല്ലെങ്കിൽ വേദിയിൽ ദർഭപ്പുല്ലുകൾ വിരിയ്ക്കുന്ന ഏവർ അവിടത്തെ പരിചരിയ്ക്കുന്നുവോ, അവർ അവിടുന്നാൽ രക്ഷിതരായി ഗൃഹത്തോടുകൂടി അന്നം (പുഷ്ടി) പ്രാപിയ്ക്കുന്നു, നേടുന്നു.

17 ഉഗ്രേഷ്വിന്ദ്ര ശൂരമന്ദസാന
ത്രികദ്രുകേഷുപാഹി സോമമിന്ദ്ര
പ്രദോധുവച്ഛ്മശ്രുഷുപ്രീണാനോ
യാഹിഹരിഭ്യാം സുതസ്യ പീതിം

അന്വയം:—

| | |
|---|---|
| ഹേ ശൂര, ഇന്ദ്ര, | — ബലവൻ, ഇന്ദ്ര, |
| ഉഗ്രേഷു ത്രി—കദ്രുകേഷു | — ഉൽഗൂർണ്ണേഷു, ജ്യോതിർഗ്ഗൗരായുരിത്യേതന്നാമകേഷു അഭിപ്ലവേഷ്വഹസ്സു |
| മന്ദസാനഃ ന | |
| സോമം പാഹി | — ഹൃഷ്യൻ അദ്യ സോമം പിബ |
| (തതഃ) പ്രീണാനഃ ഇൽ | — സോമപാനേന പ്രീതോഭവന്നേവ |
| ശ്മശ്രുഷു (ലിപ്തം സോമം) | |
| പ്ര—ദോധുവൽ | — പുനഃ പുനഃധുന്വൻ |
| സുതസ്യ പീതിം | — അഭിഷുതസ്യ സോമസ്യ പാനമുദ്ദിശ്യ |
| ഹരി—ഭ്യാം യാഹി | — അശ്വാഭ്യാം ഗച്ഛ |

അർത്ഥം—അല്ലയോ ബലവാനായ ഇന്ദ്ര, ജ്യോതിസ്സ്, ഗോവ്, ആയുസ്സ്, എന്നീ പേരുകളോടുകൂടിയ ഇഷ്ടികൾ വരുന്ന ദിവസങ്ങളിൽ അവിടുന്നു് ഹൃഷ്ടനായി ഇപ്പോൾ സോമം കുടിച്ചാലും. പിന്നെ സോമപാനത്തിൽ പ്രീതനായിത്തന്നെ മീശരോമങ്ങളിൽ ഒട്ടിപ്പിടിച്ച സോമത്തെ വീണ്ടും വീണ്ടും തുടച്ചുകൊണ്ടു്. സംസ്കരിച്ച സോമത്തിന്റെ പാനത്തിന്നായി കുതിരകളോടുകൂടി മററുയാഗഭൂമികളിൽ പോയാലും.

18 ധിഷ്വാശവശ്ശൂരയേനവൃത്ര

മവാഭിനദ്ദാനമൌണ്ണവാഭം

അപാവൃണോർജ്യോതിരാര്യായ

നിസവ്യതസ്സാദിദസ്യുരിന്ദ്ര

അന്വയം:–

ഹേ ശൂര, ഇന്ദ്ര, യേന

| | |
|---|---|
| ദാനം | — യേന ബലേന ദനോഃ പുത്രം |
| ഔണ്ണ-വാഭം വൃത്രം | — ഔണ്ണഃ ഊണ്ണനാഭിഃ, തദാഭം, തൽ സദൃശം പുത്രം വൃത്രം |
| അവ–അഭിനൽ | — ബിഭേദിഥ |
| (താദൃശം) ശവഃ ധിഷ്വ (തസ്യഹനനാൽ) | — ബലം ധാരയ |
| ആര്യായ | — കമ്മണാമനുഷ്ഠാത്രേജനായ |
| ജ്യോതിഃ | — പ്രകാശകമാദിത്യം |
| അപ അവൃണോഃ | — ഉൽഘാടിതവാനസി |
| ദസ്യുഃ | — കമ്മണാമുപക്ഷയിതാസവൃത്രഃ |
| സവ്യതഃ നി സാദി | — തവസവ്യപാശ്വേ നിതരാം വധിതഃ വത്തതേ |

അത്ഥം–അല്ലയോ ബലശാലിയായ ഇന്ദ്ര, ഏതുബലത്താൽ ദനുവിൻെറ മകനും ഊണ്ണനാഭി (എട്ടകാലി) യ്യൊത്തവനമായ വൃത്രനെ അവിടുന്നു പിളൻവോ, അപ്രകാരമുള്ള ബലം ധരിച്ചാലും. അവൻെറ വധത്താൽ കമ്മാനുഷ്ഠാതാവായ ജനത്തിന്നു് അവിടുന്നു് പ്രകാശകനായ ആദിത്യനെ തുറന്നു കൊടുത്തു. കമ്മക്ഷയകാരനായ വൃത്രൻ അവിടുത്തെ ഇടത്തുഭാഗത്തു് നിശ്ചലനായി കൊല്ലപ്പെട്ടുകിടക്കുകയായി.

19 സനേമയേതഊതിഭിസ്തരന്തോ

വിശ്വാസ്പൃധആര്യേണദസ്യൂൻ

അസ്മഭ്യംതത്ത്വാഷ്ടംവിശ്വരൂപ

മരന്ധയസ്സാഖ്യസ്യത്രിതായ

അന്വയം:—

യേ തേ ഊതി–ഭിഃ — തവപാലനൈഃ
വിശ്വാഃ സ്പൃധഃ തരന്തഃ – സ്പർദ്ധമാനാസ്സർവ്വാവിശഃ ഹിംസന്തഃ
(തഥാ) ആര്യേണ ദസ്യൂൻ— ആര്യഭാവേന ഉപക്ഷയിതൄൻ (ഹിംസന്തഃ)
(താൻ പുത്രഷാൻ) സനേമ— സംഭജേമ
(യൽ) ത്വാഷ്ട്രം — യസ്മാൽ ത്വഷ്ടസ്സുതം
വിശ്വ-രൂപം അരന്ധയഃ — വശമാനയഃ
തൽ അസ്മഭ്യം — (വശമാനയ)
സാഖ്യസ്യ ത്രിതായ — സഖിഭാവസ്യ അനുപാലനായ മഹർഷയേ (വശമാനയഃ)

അർത്ഥം–അവിടത്തെ രക്ഷണങ്ങളാൽ ഞങ്ങൾ സ്പർദ്ധമാനരായ (എതിർക്കാൻവന്ന) എല്ലാ പ്രജകളെയും ഒടുക്കിക്കൊണ്ട്, സൽഭാവത്തോടുകൂടി കർമ്മനാശകരെ മടക്കിക്കൊണ്ട് നേരിടാവൂ. എന്നുകൊണ്ട് അവിടുന്ന് ത്വഷ്ടാവിൻെറ മകനായ വിശ്വരൂപനെ കീഴടക്കിയോ, ആ ബലം ഞങ്ങൾക്കധീനമാക്കിയാലും. ആ ബലം ചങ്ങാത്തം പാലിയ്ക്കാനായി ത്രിതനെന്ന മഹർഷിയ്ക്ക് അവിടുന്ന് അധീനമാക്കി.

20 അസ്യസുവാനസ്യമന്ദിനസ്ത്രിതസ്യ
ന്യർബ്ബുദംവാവൃധാനോ അസ്തഃ
അവർത്തയൽ സൂര്യോനചക്രം
ഭിനദ്വലമിന്ദ്രോഅങ്ഗിരസ്വാൻ

അന്വയം:—

മന്ദിനഃ അസ്യ
സുവാനസ്യ — മദകരമിമം സ്തുവതഃ
ത്രിതസ്യ വവൃധാനഃ — മഹർഷേരർത്ഥം സോമേന വർദ്ധമാനഃ ഇന്ദ്രഃ

അബ്ബുദം നി അസ്സഃ — തം നാമകമസുരം ഹിംസിതവാൻ
(കിംച)
അങ്ഗിരസ്വാൻ ഇന്ദ്രഃ — അങ്ഗിരോഭിസ്സഹിതഃ ഇന്ദ്രഃ
സൂര്യഃ ന ചക്രം — യഥാസൂര്യഃ ചക്രം ഭ്രാമയതി തദ്വൽ
അവത്തയൽ — അസുരഹനനാത്ഥം വജ്രമഭ്രാമയൽ
വലം അഭിനൽ — തംനാമകമസുരം ഹതവാൻ

അത്ഥം—മദകരമായ ഈ സ്തുതിചൊല്ലിയ ത്രിതനെന്ന മഹർഷിയ്ക്കുവേണ്ടി സോമപാനത്താൽ വൃദ്ധിപ്രാപിച്ച ഇന്ദ്രൻ അർബുദനെന്ന അസുരനെ അമർത്തി പിന്നെ അംഗിരസ്സുക ളോടുകൂടിയ അവിടുന്ന്, സൂര്യൻ തന്റെ ചക്രം ചുററുന്നപോ ലെ, വജ്രായുധം ചുഴററി, പണികളുടെ നേതാവായ വലനെ ന്ന അസുരനെക്കൊന്നു

21 നൂനം സാതേപ്രതിവരംജരിത്രേ
ദുഹീയദിന്ദ്രദക്ഷിണാമഘോനീ
ശിക്ഷാസ്തോതൃഭ്യോമാതിധഗ്ഭഗോനോ
ബൃഹദ്വദേമവിദഥേസുവീരാഃ (വ 6)

അന്വയം —

ഹേ ഇന്ദ്ര, (യാ) ദക്ഷിണാ — ദക്ഷം, ഉത്സാഹിനം കരോതീതി ദക്ഷിണാ
(സ്തോതൃഭ്യോദേയാ) തേ — ത്വൽസംബന്ധിനീ
മഘോനീ സാ — ധനവതീ (ദക്ഷിണാ)
ജരിത്രേ — സ്തോത്രേ
വരം — ശ്രേഷ്ഠം, അഭിമതമത്ഥം
നൂനം പ്രതി ദുഹീയൽ — ഇദാനീം പ്രതിദോഗ്ധി, സമ്പാദയതി

(താദൃശീം ദക്ഷിണാം)
സ്തോതൃ-ഭ്യഃ ശിക്ഷ — അസ്മഭ്യം പ്രയച്ഛ
(കിംച) ഭഗഃ (ത്വം) നഃ — ഭജനീയസ്ത്വം അസ്മാനതി ക്രമ്യ അന്യേഭ്യഃ ദക്ഷിണാം
മാ അതി ധക് — മാ ദാഃ
(പ്രഥമമസ്മഭ്യം ദത്വാ പശ്ചാദന്യേഭ്യോദീയതാം)
സു-വീരാഃ — ശോഭനപുത്രപൌത്രോപേതാഃ സന്തഃ
(വയം) വിദഥേ ബൃഹൽ
വദേമ — യജ്ഞേ പ്രഭൂതംസ്തോത്രം ബ്രവാമ

അർത്ഥം-അല്ലയോ ഇന്ദ്ര, കിട്ടുന്നവന്ന് ഉത്സാഹമുണ്ടാക്കുന്ന ദക്ഷിണയുണ്ടല്ലൊ, സ്തോതാക്കൾക്ക് കൊടുക്കേണ്ടും അവിടത്തെ ആ ധനവതിയായ ദക്ഷിണ, സ്തോതാവിന്ന് മഹത്തായ അഭിമതത്തെ ഇപ്പോഴും തീച്ചയായും കറന്നുകൊടുക്കുന്ന, പൊഴിയ്ക്കുന്ന ആ വിധത്തിലുള്ള ദക്ഷിണ ഞങ്ങൾക്ക് തന്നരുളിയാലും. കൂടാതെ ഭജനീയനായ അവിടന്ന് ഞങ്ങളെ ചാടിക്കടന്ന് അന്യന്മാൎക്ക് ദക്ഷിണകൊടുക്കരുത്. ആദ്യം ഞങ്ങൾക്ക് തന്ന്, പിന്നീടേ അപരന്മാൎക്ക് കൊടുക്കാവൂ. സൽപുത്രപൌത്രന്മാരോടുകൂടിയ ഞങ്ങൾ യാഗത്തിൽ അവിടത്തെ ഉദ്ദേശിച്ച് മികച്ച സ്തോത്രം ചൊല്ലാവൂ

വർഗ്ഗം 7 – 8 – 9 - ത്രിഷ്ടുപ്ഛന്ദഃ

1 യോജാതഏവപ്രഥമോ മനസ്വാൻ
ദേവോദേവാൻക്രതുനാപര്യഭൂഷൽ
യസ്യശുഷ്മാദ്രോദസീഅഭ്യസേതാം
നൃമ്ണസ്യമഹ്നാസജനാസഇന്ദ്രഃ

അന്വയം:—
(ഗൃത്സമദോ ബ്രൂതേ)
ഹേ ജനാസഃ, — ജനാഃ, അസുരാഃ
യഃ ജാതഃ ഏവ — ജായമാന ഏവസൻ
[illegible]മഃ — ദേവാനാം പ്രധാനഭൂതഃ

| | |
|---|---|
| മനസ്വാൻ | — മനസ്വിനാമഗ്രഗണ്യഃ |
| ദേവഃ ക്രതുനാ | — ദീപ്യമാനസ്സൻ, വൃത്രവധാദിനാ കർമ്മണാ |
| ദേവാൻ പരി—അഭ്രൂഷൽ | — സർവ്വാൻ യാഗദേവാൻ രക്ഷകത്വേന പര്യഗ്രഹീൽ, പര്യഭവൽ അത്യക്രാമൽ |
| യസ്യ ശുഷ്മാൽ | — ശരീരാൽ, ബലാൽ |
| രോദസീ അഭ്യസേതാം | — ദ്യാവാപൃഥിവ്യൌ അബിഭീതാം |
| നൃമ്ണസ്യ മഹ്നാ | — സേനാലക്ഷണസ്യ ബലസ്യ മഹത്വേന യുക്തഃ |

സഃ ഇന്ദ്രഃ (നാഹം)

അർത്ഥം-(ഗൃത്സമദൻ പറയുന്നു)

അല്ലയോ ജനങ്ങളേ, അസുരന്മാരേ, ഏവൻ ജനിച്ചിട്ട് ഉടൻതന്നെ ദേവന്മാരിൽ പ്രധാനഭൂതനായി, മനസ്വികളിൽ മുഖ്യനായി, പ്രകാശമാനനായി വൃത്രവധാദികർമ്മം മൂലം എല്ലാ യാഗദേവന്മാരെയും രക്ഷാകർത്തൃത്വം കൊണ്ട് കീഴടക്കിയോ, ആരുടെ കയ്യൂക്കിനെ ദ്യാവാപൃഥിവികൾ പേടിയ്ക്കുന്നുവോ, സേനാബലത്തോടുകൂടിയ ആ ഇന്ദ്രൻ ഞാനല്ല. (ഇവിടെ ഒരു ഇതിഹാസം സൂചിതമാണ്. പണ്ട് വൈന്യന്റെ യജ്ഞത്തിൽ ഇന്ദ്രാദിദേവന്മാരെത്തിച്ചേർന്നു ഗൃത്സമദനും സദസ്സിലുണ്ടായിരുന്നു. ഇന്ദ്രനെ ഹനിയ്ക്കുവാൻ ധുനി, ചമുരു എന്നീ രണ്ടസുരന്മാർ കൂട്ടുകാരോടുകൂടി വന്നു. ഇന്ദ്രൻ അവിടെനിന്ന് ഗൃത്സമദന്റെ വേഷം ചമഞ്ഞ് പോയി ഒളിച്ചു. ഗൃത്സമദനും യജ്ഞവാടത്തിൽ നിന്ന് പുറത്തുകടന്നു. ആ ഋഷിയെക്കണ്ട് ഇന്ദ്രനെന്നു കരുതി അസുരന്മാർ വളഞ്ഞു. ആ അസുരന്മാരോട് ഗൃത്സമദൻ പറയുന്നതാണ് ഈ സൂക്തം. ''ഞാൻ ഇന്ദ്രനല്ല, നിസ്സാരനാണ്, ഇന്ദ്രൻ വിവിധ ഗുണനല്ലൊ'' എന്നിപ്രകാരം ഇന്ദ്രമാഹാത്മ്യം പ്രശംസിയ്ക്കുന്നു.)

2 യഃപൃഥിവീംവ്യഥമാനാമദൃംഹ

ദ്യഃപർവ്വതാൻപ്രകുപിതാ́അരമ്ണാൽ

യോ́അന്തരിക്ഷംവിമമേവരീയോ

യോദ്യാമസ്തഭ്നാൽസജനാസഇന്ദ്രഃ

അന്വയം:-

| | |
|---|---|
| ഹേ ജനാസഃ, യഃ | — ജനാഃ, അസുരാഃ യഃ ഇന്ദ്രഃ |
| വ്യഥമാനാം പൃഥിവീം | — ചലന്തീം ഭൂമിം |
| അദൃംഹത് | — ശർക്കരാദിഭിർദൃഢാമകരോത് |
| യഃ പ്ര-കുപിതാൻ | — ഇതസ്തതശ്ചലിതാൻ പക്ഷയുക്താൻ |
| പർവ്വതാൻ അരമ്ണാത് | — നിയമിതവാൻ, സ്വേസ്വേ സ്ഥാനേസ്ഥാപിതവാൻ |
| യഃ വരീയഃ | — ഉരുതമം |
| അന്തരിക്ഷം വി-മമേ | — നിർമ്മമേ, വിസ്തീർണ്ണം ചകാര |
| യഃ (ച) ദ്യാം അസ്ത ഭ്നാത് | — തസ്തംഭ, നിരുദ്ധാമകരോത് |
| സഃ ഇന്ദ്രഃ (ന അഹം) | |

അർത്ഥം:- അല്ലയോ ജനങ്ങളേ, അസുരന്മാരേ ഏതവൻ ഇള കിക്കൊണ്ടിരിക്കുന്ന ഭൂമിയെ കടുശർക്കര മുതലായവയാൽ ഉറ പ്പിച്ച് നിർത്തിയോ, ഏതവൻ അങ്ങിങ്ങ് ചലിച്ചിരുന്ന ചിറ കുററ പർവ്വതങ്ങളെ അതതുസ്ഥാനത്ത് നിർത്തിയോ, ഏതവൻ വിപുലമായ അന്തരിക്ഷത്തെ നിർമ്മിച്ച് വിസ്തൃതമാക്കി യോ, ഏതവൻ ദ്യോവിനെ സ്തംഭിപ്പിച്ചു നിർത്തിയോ, ആ ഇന്ദ്രൻ ഞാനല്ല

3 യോഹത്വാഹിമരിണാത്സപ്തസിന്ധൂൻ

യോഗാഉദാജദപധാവലസ്യ

യോഅശ്മനോരന്തരഗ്നിംജജാന

സംവൃക്സമത്സുസജനാസഇന്ദ്രഃ

അന്വയം:-

| | |
|---|---|
| ഹേ ജനാസഃ, | — ജനാഃ, അസുരാഃ |
| യഃ അഹിം ഹത്വാ | — മേഘം ഹത്വാ |
| സപ്ത സിന്ധൂൻ | — സർപ്പണശീലാഃ, സ്യന്ദനശീലാഃ അപഃ, ഗംഗാദ്യാഃ സപ്തനദ്യഃ വാ |

| | |
|---|---|
| അരിണാൽ | — പ്രൈരയത |
| യഃ വലസ്യ | — തന്നാമകസ്യാസുരസ്യ |
| അപ–ധാ | — തേനനിരുദ്ധാഃ |
| ഗാഃ ഉൽ–ആജൽ | — നിരഗമയൽ |
| യഃ അശ്മനോഃ | — അശ്നതേ, വ്യാപ്നോത്യന്തരിക്ഷമിതി അശ്മ മേഘഃ, മേഘയോഃ |
| അന്തഃ അഗ്നിം ജജാന | — മദ്ധ്യേവൈദ്യുതാഗ്നിമുൽപാദയാമാസ |
| (യശ്ച) സമൽ–സു | — സംഗ്രാമേഷു |
| സം–വൃക് | — ഹിംസകഃ (ഭവതി) |
| സഃ ഇന്ദ്രഃ (ന അഹം) | |

അത്ഥം–അല്ലയോ ജനങ്ങളേ, അസുരന്മാരേ, ഏവൻ മേഘം പിളന്ന് ഒഴുകുന്ന ജലങ്ങളെ, അല്ലങ്കിൽ ഗംഗാദികളായ ഏഴുനദികളെ വിട്ടുവോ, ഏവൻ വലനെന്ന അസുരനാൽ തടഞ്ഞുവെയ്ക്കപ്പെട്ട പശുക്കളെ പുറത്തുകൊണ്ടുവന്നുവോ, ഏവൻ മേഘങ്ങളുടെ ഉള്ളിൽ വൈദ്യുതാഗ്നിയെ ഉണ്ടാക്കിയോ ഏവൻ യുദ്ധങ്ങളിൽ ശത്രുഹന്താവായി ഭവിയ്ക്കുന്നുവോ, ആ ഇന്ദ്രൻ ഞാനല്ല.

4 യേനേമാവിശ്വാച്യവനാകൃതാനി

യോദാസംവണ്ണമധരംഗുഹാകഃ

ശ്വഘ്നീവയോജിഗീവാംലക്ഷമാദ

ദര്യഃപുഷ്ടാനിസജനാസഇന്ദ്രഃ

അന്വയം:–

| | |
|---|---|
| ഹേ ജനാസഃ | — ജനാഃ അസുരാഃ |
| യേന ഇമാ വിശ്വാ | — ഇമാനി സവ്വാണി |
| ച്യവനാ കൃതാനി | — നശ്വരാണി ഭുവനാനി സ്ഥിരീകൃതാനി |
| യഃ ദാസം വണ്ണം | — നീചജാതിജാതം, ഉപക്ഷയിതാരം വാ |

അധരം — നികൃഷ്ടമസുരം
ഗുഹാ അകഃ — ഗുഹായാം, നിഗൂഢസ്ഥാനേ, നരകേവാ അകാർഷീത്
യഃ ലക്ഷം ജിഗീവാൻ — ലക്ഷ്യം ജിതവാൻ
ശ്വഘ്നീ-ഇവ — ശ്വഭിഃ മൃഗാൻ ഹന്തീതി ശ്വഘ്നീ വ്യാധഃ
(യഃ) അര്യഃ — അരേഃ, ശത്രോസ്സംബന്ധീനി
പുഷ്ടാനി ആദത് — സമൃദ്ധാനി ആദത്തേ
(യഥാവ്യാധഃ ജിഘൃക്ഷിതം മൃഗം പരിഗൃഹ്ണാതി, തദ്വത്)
സഃ ഇന്ദ്രഃ (ന അഹം)

അർത്ഥം-അല്ലയോ ജനങ്ങളേ, അസുരന്മാരേ, ഏവനാൽ ഇക്കണ്ട എല്ലാ നശ്വരഭൂതജാതങ്ങളും സ്ഥിരങ്ങളാക്കപ്പെട്ടുവോ, (ഓരോ ഭൂതവിശേഷത്തിനും സ്ഥിരതയുണ്ടെന്നല്ല സമഗ്രമായ അനുസ്യൂതി കൊണ്ട് സ്ഥിരത) ഏവൻ നീചജന്മാവായി, ദ്രോഹിയായ നികൃഷ്ടാസുരനെ നിഗൂഢസ്ഥാനത്ത് (നരകത്തിൽ) പെടുത്തിയോ, ഏവൻ തന്റെ ഉന്നം എപ്പോഴും നേടിയോ, ഏവൻ ശത്രുവിന്റെ എല്ലാ സമൃദ്ധികളെയും, വേടൻ വേട്ടയാടി മൃഗത്തെ പിടിക്കുന്ന പോലെ, പിടിച്ചടക്കുന്നുവോ, ആ ഇന്ദ്രൻ ഞാനല്ല

5 യംസ്മാപൃച്ഛന്തികുഹസേതിഘോരം
ഉതേമാഹുർനൈഷോഅസ്തീത്യേനം
സോ അര്യഃ പുഷ്ടീർവിജഇവാമിനാതി
ശ്രദസ്മൈധത്തസജനാസ ഇന്ദ്രഃ — വ. 7

അന്വയം.—

ജനാസഃ, — അപശ്യന്തോജനാഃ, അസുരാഃ
ഉത ഘോരം യം — അപിച ശത്രൂണാം ഘാതകം യമിന്ദ്രം

'കഹ സഃ' ഇതി
പൃച്ഛന്തി സ്മ — സഃ ഇന്ദ്രഃ കുത്രവർത്തതേ ഇതി (ന കചചിദപിതിഷ്ഠതീതി മന്യമാനാഃ ജനാഃ)
'ഏഷഃ ന അസ്തി' ഇതി
ഏനം ആഹുഃ — ഇന്ദ്രം പ്രത്യാഹുഃ
സഃ ഈം വിജഃ–ഇവ — (ഇവശബ്ദ ഏവാത്ഥേ) ഉദ്വേജക ഏവസൻ
അര്യഃ — അരേഃ, ശത്രോഃ സംബന്ധീനി
പുഷ്ടീഃ — പോഷകാനി ഗവാശ്വാദീനി ധനാനി
ആ മിനാതി — സർവ്വതോഹിനസ്തി
(തസ്മാൽ) ശ്രൽ അസ്മൈ
ധത്ത — സഃ ഇന്ദ്രഃ അസ്തീതി വിശ്വാസം കുരുത
(യദ്യപ്യസൌ വിശേഷതഃ അസ്മാഭിന്ദൃശ്യതേ തഥാപി അസ്തീതി വിശ്വാസം കുരുത)
സഃ ഇന്ദ്രഃ (ന അഹം)

അർത്ഥം—പിന്നെ ജനങ്ങൾ, ഇന്ദ്രനെ കാണാത്ത അസുരന്മാർ ശത്രുഹന്താവായ ഏവനെക്കുറിച്ച 'അവനെവിടെ' എന്ന ചോദിയ്ക്കുന്നുവോ (ഇന്ദ്രനെവിടെ സ്ഥിതിയ്ക്കുന്നു എന്ന ചോദിയ്ക്കുന്നുവോ എവിടെയുമില്ലെന്ന വിചാരിക്കുന്ന ആ അസുരന്മാർ) 'അവനില്ല' എന്ന് അവിടത്തെക്കുറിച്ച പറയുന്നു. അവിടുന്ന ഉദ്വേഗജനകനായിത്തന്നെ ശത്രുവിന്റെ പുഷ്ടികളെ, പശുകതിര മുതലായ രൂപങ്ങളിലുള്ള ധനങ്ങളെ, എമ്പാടും നശിപ്പിക്കുന്നു. അതിനാൽ അവിടത്തെക്കുറിച്ച് 'ഇന്ദ്രനുണ്ട്' 'എന്ന വിശ്വാസം പുലർത്തുക. ആ ഇന്ദ്രൻ ഞാനല്ല. (ഇവിടെ, അദൃശ്യനെങ്കിലും ഈശ്വരനുണ്ട് എന്ന വിശ്വസിപ്പാൻ നിരീശ്വരന്മാരോടുള്ള ആഹ്വാനം ധ്വനിക്കുന്നു.)

6 യോരധ്രസ്യചോദിതായഃകൃശസ്യ
യോബ്രഹ്മണോനാധമാനസ്യകീരേഃ
യുക്തഗ്രാവ്ണോയോവിതാസുശിപ്ര
സ്സുതസോമസ്യസഇന്ദ്രഃ

അന്വയം'—

| | |
|---|---|
| ഹേ ജനാസഃ, | — ജനാഃ, അസുരാഃ, |
| യഃ രധ്രസ്യ | — സമൃദ്ധസ്യ, ധനാനാം |
| ചോദിതാ | — പ്രേരയിതാ (ഭവതി) |
| യഃ കൃശസ്യ | — ദരിദ്രസ്യ ച |
| യഃ നാധമാനസ്യ കീരേഃ | — യാചമാനസ്യ, കീർത്തയതഃ, സ്തോതുശ്ച |
| ബ്രഹ്മണഃ | — ബ്രാഹ്മണസ്യ ച ധനാനാം പ്രേരയിതാ, |
| യഃ സു–ശിപ്രഃ | — ശോഭനഹനുസ്സൻ |
| യുക്ത–ഗ്രാവ്ണഃ | — അഭിഷവാർത്ഥമുദ്യതഗ്രാവ്ണഃ |
| സുത–സോമസ്യ | — അഭിഷുതസോമസ്യ യജമാനസ്യ |
| അവിതാ | — രക്ഷിതാ (ഭവതി) |
| സഃ ഇന്ദ്രഃ (ന അഹം) | |

അർത്ഥം–അല്ലയോ ജനങ്ങളേ, അസുരന്മാരേ, ഏതൊരുവൻ സമൃദ്ധന്ന് ധനങ്ങളുണ്ടാക്കിക്കൊടുക്കുന്നുവോ, ദരിദ്രന്നും ധനമുണ്ടാക്കിക്കൊടുക്കുന്നുവോ, അർത്ഥിയും സ്തോതാവുമായ ബ്രാഹ്മണന്ന് ധനമുണ്ടാക്കിക്കൊടുക്കുന്നുവോ ഏതൊരുവൻ നല്ല താടിയെല്ലോടുകൂടിയവനായി, സംസ്കരിയ്ക്കുവാൻവേണ്ടി ഉയർത്തിയ പിടിക്കല്ലോടുകൂടിയവനും സംസ്കരിച്ച സോമത്തോടുകൂടിയവനുമായ യജമാനന്ന് രക്ഷിതാവായി ഭവിയ്ക്കുന്നുവോ, ആ ഇന്ദ്രൻ ഞാനല്ല

7 യസ്യാശ്വാസഃപ്രദിശിയസ്യഗാവോ

യസ്യഗ്രാമായസ്യവിശ്വേരഥാസഃ

യസ്സൂര്യം യ ഉഷസംജജാന

യോഅപാംനേതാസജനാസഇന്ദ്രഃ

അന്വയം'—

| | |
|---|---|
| ഹേ ജനാസഃ | — ജനാഃ, അസുരാഃ |
| യസ്യ | — സർവ്വാന്തര്യാമിതയാ വർത്തമാനസ്യ |

| | |
|---|---|
| പ്ര–ദിശി | — പ്രദേശനേ, അനശാസനേ |
| അശ്വാസഃ | — അശ്വാ വത്തന്തേ |
| യസ്യ ഗാവഃ | — അനശാസനേ വർത്തന്തേ |
| യസ്യ ഗ്രാമാഃ | — ജനപദാഃ അനശാസനേ വർത്തന്തേ |
| യസ്യ വിശ്വേ രഥാസഃ | — സർവ്വേരഥാഃ ആജ്ഞായാം വർത്തന്തേ |
| യഃ സൂര്യം ജജാന | — വൃത്രംഹത്വാ ജനയാമാസ, അനാവൃതവാൻ |
| യഃ ഉഷസം | — ജനയാമാസ |
| യഃ അപാം നേതാ | — മേഘഭേദേനദ്വാരാ പ്രേരകഃ |
| സഃ ഇന്ദ്രഃ (ന അഹം) | |

അത്ഥം—അല്ലയോ ജനങ്ങളേ, അസുരന്മാരേ, സർവ്വാന്തര്യാമിയായ ഏവന്റെ ആജ്ഞക്കധീനമായാണോ കുതിരകരം വർത്തിയ്ക്കുന്നതു്, പശുക്കരം നിലകൊള്ളുന്നതു്, ഏവന്റെ അനശാസനത്തിലാണോ ജനപദങ്ങളായ ഗ്രാമങ്ങരം നിലനില്ക്കുന്നതു്, ഏവന്റെ ചൊല്പടിയിലാണോ എല്ലാതേരുകളുമുള്ളതു്, ഏവനാണോ വൃത്രനെക്കൊന്നു് സൂര്യനെ മറവകററി തെളിയിച്ചതു്, ഏവനാണോ ഉഷസ്സിനെ ഉൽപാദിപ്പിച്ചതു്, ഏവനാണോ മുകിൽ പിളർന്നു് വെള്ളം വിടുന്നതു്. (മഴപെയ്യിയ്ക്കുന്നതു്) ആ ഇന്ദ്രൻ ഞാനല്ല.

8 യംക്രന്ദസീസംയതീവിഹ്വയേതേ
പരേവരഉഭയോഅമിത്രാഃ
സമാനഞ്ചിദ്രഥമാതസ്ഥിവാംസാ
നാനാഹവേതേസജനാസഇന്ദ്രഃ

അന്വയം:—

| | |
|---|---|
| ഹേ ജനാസഃ | — ജനാഃ, അസുരാഃ |
| യം ക്രന്ദസീ | — ശബ്ദം കർവ്വാണേദ്യാവാപൃഥിവ്യൗ |
| സം–യതീ | — പരസ്പരം സംഗച്ഛന്ത്യൗ |

| | |
|---|---|
| വി-ഹ്വയേതേ | — സ്വാരക്ഷാർത്ഥം വിവിധ മാഹ്വയതഃ |
| പരേ, അവരേ | — ഉത്കൃഷ്ടാഃ അധമാശ്ച |
| ഉഭയാഃ അമിത്രാഃ | — ഉഭയവിധാഃ ശത്രവഃ യമാഹ്വയന്തി |
| സമാനം ചിത് രഥം | — ഇന്ദ്രരഥസദൃശമേവരഥം |
| ആതസ്ഥി-വാംസാ | — ആസ്ഥിതൌ ദ്വൌ രഥിനൌ ത മേവേന്ദ്രം |
| നാനാ ഹവേതേ | — പൃഥക് പൃഥക് ആഹ്വയേതേ |
| സഃ ഇന്ദ്രഃ (ന അഹം) | |

അർത്ഥം—അല്ലയോ ജനങ്ങളേ, അന്യോന്യമാരേ, ശബ്ദവതി കളായ ദ്യാവാപൃഥിവികൾ അന്യോന്യം ചേർന്ന് ആരെ സ്വ രക്ഷയ്ക്കുവേണ്ടി പലവിധത്തിൽ വിളിക്കുന്നുവോ, ഉൽകൃഷ്ട രും ഊക്കററവരുമായ രണ്ടുവിധം ശത്രുക്കളും ആരെ വിളിക്കുന്നു വോ, ഇന്ദ്രന്റെ തേരൊത്ത തേരിലേറി രണ്ടു തേരാളന്മാർ (അ ഗ്നിയും സോമനും) പ്രത്യേകം പ്രത്യേകം ആരെത്തന്നെ പല വിധത്തിൽ വിളിക്കുന്നുവോ, ആ ഇന്ദ്രൻ ഞാനല്ല

9 യസ്മാന്നഋതേവിജയന്തേജനാസോ
യംയുദ്ധ്യമാനാഅവസേഹവന്തേ
യോവിശ്വസ്യപ്രതിമാനംബഭൂവ
യോഅച്യുതച്യുത്സജനാസഇന്ദ്രഃ

അന്വയം.—

| | |
|---|---|
| യസ്മാത് ഋതേ ജനാസഃ | — യേനവിനാജനാഃ |
| ന വി-ജയന്തേ | — വിജയം ന പ്രാപ്നുവന്തി |
| (അതഃ) യുധ്യമാനാഃ ജനാസഃ | — യുദ്ധം കുർവ്വാണാഃ ജനാഃ |
| അവസേ യം ഹവന്തേ | — സ്വാരക്ഷണായ ആഹ്വയന്തി |
| യഃ വിശ്വസ്യ | — സർവ്വസ്യജഗതഃ |
| പ്രതി-മാനം ബഭൂവ | — പ്രതിനിധിരഭവത് |

വഃ അച്യുത–ച്യുൽ — അച്യുതാനാം, ക്ഷയരഹിതാനാം പവ്വതാദീനാം ച്യാവയിതാ ച

സഃ ഇന്ദ്രഃ (ന അഹം)

അത്ഥം—ഏവനെ കൂടാതെ ജനങ്ങരം വിജയം പ്രാപിക്കുന്നില്ലയോ, അക്കാരണത്താൽ യുദ്ധം ചെയ്യുന്നവർ സ്വരക്ഷയ്ക്കായി ഏവനെ വിളിക്കുന്നുവോ, ഏവൻ സവ്വജഗത്തിൻേറയും പ്രതിനിധിയായിരിക്കുന്നുവോ, ഏവൻ ഇളകാത്ത പവ്വതാദികളെക്കൂടി ഇളക്കി മറിക്കുന്നവനാണോ, (അല്ലെങ്കിൽ കരുത്തന്മാരും ഉരംക്കരുത്തുററവരും ഭാഗ്യവാന്മാരും ശക്തന്മാരുമായി വീഴ്ത്തപ്പെടാൻ കഴിയാത്തവരെ വീഴ്ത്തുന്നവനാണോ) ആ ഇന്ദ്രൻ ഞാനല്ല.

10 യശ്ശശ്വതോമഹ്യേനോദധാനാ
നമന്യമാനാഞ്ഛർവ്വാജഘാന
യശ്ശർദ്ധതേനാനുദദാതിശൃധ്യാം
യോദസ്യോഹന്താസജനാസഇന്ദ്രഃ വ 8

അന്വയം:—

ഹേ ജനാസഃ — ജനാഃ, അസുരാഃ
യഃ മഹി ഏനഃ ദധാനാൻ — മഹൽ പാപംകൃതവതഃ
ശശ്വതഃ അമന്യമാനാൻ — ബഹൂൻ ആത്മാനമജാനതഃ ഇന്ദ്രമപൂജയതോജനാൻ
ശർവ്വാ ജഘാന — ശരുവ്വജ്രഃ, തേനായുധേന ഹതവാൻ
യഃ ശർദ്ധതേ — ഉത്സാഹം കവ്വതേ അനാത്മജ്ഞായ ജനായ
ശൃധ്യാം — ഉത്സാഹനീയ കമ്മ
ന അനു–ദദാതി — ന പ്രയച്ഛതി
യഃ ദസ്യോഃ ഹന്താ — ഉപക്ഷയിതുഃ, ശത്രോഃ ഘാതകഃ
സഃ ഇന്ദ്രഃ (ന അഹം)

അത്ഥം–അല്ലയോ ജനങ്ങളെ, അസുരന്മാരേ, മഹാപാപികളായി, തന്നെ അറിയാത്തവരായി (ഇന്ദ്രനെ, ഈശ്വരനെ പൂജിക്കാത്തവരായി) എത്രയോപേരെ ഏവൻ വജ്രായുധത്താൽ വധിച്ചുവോ, തന്നെ അറിയാതെ ജീവിതത്തിൽ ഉത്സാഹം പൂണ്ട ആരാംക്ക്, മദംപൂണ്ട ഗർവ്വിഷ്ഠന്ന്, ഉത്സാഹകരമായ, സുഖവർദ്ധകമായ കമ്മത്തെ ഏവൻ കൊടുക്കുന്നില്ലയോ, ദ്രോഹിയായ ശത്രുവിന്ന് ഏവൻ ഹന്താവാണോ, ആ ഇന്ദ്രൻ ഞാനല്ല.

11 . യശ്ശംബരംപർവ്വതേഷുക്ഷിയന്തം
ചത്വാരിംശ്യാംശരദ്യന്വവിന്ദൽ
ഓജായമാനംയോഅഹിംജഘാന
ദാനംശയാനംസജനാസഇന്ദ്രഃ

അന്വയം:–

ഹേ ജനാസഃ — ജനാഃ, അസുരാഃ
യഃ പർവ്വതേഷു ക്ഷിയന്തം — ഇന്ദ്രഭീയാബഹൂൻ സംവത്സരാൻ പ്രച്ഛന്നോഭൂത്വാ പർവ്വതഗുഹാസു നിവസന്തം
ശംബരം — ഏതന്നാമകമസുരം
ചത്വാരിംശ്യാം ശരദി — ചത്വാരിംശേ സംവത്സരേ
അന–അവിന്ദൽ — അന്വിഷ്യാലഭത
(ലബ്ധ്വാ ച)യഃ
ഓജായമാനം — ബലമാചരന്തം
അഹിം ദാനം — ആഹന്താരം ദാനവം
ശയാനം ജഘാന — ഹതവാൻ
സഃ ഇന്ദ്രഃ (ന അഹം)

അത്ഥം–അല്ലയോ ജനങ്ങളേ, അസുരന്മാരേ, ഏവൻ, ഇന്ദ്രഭയത്താൽ വളരെ കൊല്ലങ്ങളായി വേഷം മാറി പർവ്വതഗുഹകളിൽ താമസിച്ചുവന്ന ശംബരനെന്ന അസുരനെ നാല്പതാമതെ കൊല്ലത്തിൽ അന്വേഷിച്ചുപിടിച്ച്, ബലശാലിയും തികച്ചും ഹന്താവുമായ ആ അസുരനെ കിടക്കുന്ന നിലയിൽ കൊന്നുവോ, ആ ഇന്ദ്രൻ ഞാനല്ല.

12 യസ്സപ്തരശ്മിർവൃഷഭസ്തുവിഷ്മാ

നവാസൃജൽസർത്തവേസപ്തസിന്ധൂൻ

യോരൌഹിണമസ്ഫുരദ്വജ്രബാഹു

ർദ്യാമാരോഹന്തംസജനാസഇന്ദ്രഃ

അന്വയം:—

| | |
|---|---|
| യഃ സപ്ത–രശ്മിഃ | — സപ്തസംഖ്യാകാഃ രശ്മയഃ പർജ്ജന്യാഃ യസ്യസഃ |
| വൃഷഭഃ, തുവിഷ്മാൻ | — വർഷകഃ, വൃദ്ധിമാൻ |
| സപ്ത സിന്ധൂൻ | — സർപ്പണസ്വഭാവാ അപഃ ഗംഗാദ്യാനദീഃ |
| സർത്തവേ അവ–അസൃജൽ | — സരണായ അസൃജൽ |
| യഃ വജ്ര–ബാഹുഃ | — വജ്രായുധസ്സൻ |
| ദ്യാം ആ–രോഹന്തം രൌഹിണം | — ദിവമാരോഹന്തമസുരം |
| അസ്ഫുരൽ | — ജഘാന |
| സഃ ഇന്ദ്രഃ (ന അഹം) | |

അർത്ഥം—ഏവൻ ഏഴപർജ്ജന്യ (മേഘ) ങ്ങളോടുകൂടിയവനും (വരാഹു, സ്വതപസ്സ്, വിദ്യുത്ത്, മഹസ്സ്, ധുപി, ശ്വാപി, ഗൃഹമേധസ്സ് എന്നിങ്ങനെ ഏഴപർജ്ജന്യങ്ങൾ) വർഷകനും വൃദ്ധിമാനുമായി ഒഴുകുന്ന ജലങ്ങളെ (ഗംഗ മുതൽ ഏഴ നദികളെ) ഉണ്ടാക്കിയോ, ഏവൻ വജ്രം കയ്യിലേന്തി, ദ്യോവിലേക്കു കയറിവരുന്ന രൌഹിണനെന്ന അസുരനെക്കൊന്നുവോ, ആ ഇന്ദ്രൻ ഞാനല്ല.

13 ദ്യാവാചിദസ്മൈപൃഥിവീനമേതേ

ശുഷ്മാച്ചിദസ്യപർവ്വതാഭയന്തേ

യസ്സോമപാനിചിതോവജ്രബാഹു

ര്യോവജ്രഹസ്തസ്സജനാസ ഇന്ദ്രഃ

അന്വയം:—

| | |
|---|---|
| ഹേ ജനാസഃ | — ജനാഃ അസുരാഃ |
| അസ്മൈ ദ്യാവാ പൃഥിവീ | — (ഇതരേതരാപേക്ഷയാദ്വി വചനം) ഇന്ദ്രായ |
| നമേതേ | — സ്വയമേവ പ്രഹ്വീഭവതഃ |
| ചിൽ അസ്യ | — അപിച ഇന്ദ്രസ്യ |
| ശുഷ്മാൽ പർവ്വതാഃ ചിൽ | |
| ഭയന്തേ | — ബലാൽ പർവ്വതാ അപി ബിഭ്യതി |
| യഃ സോമ–പാഃ | — സോമസ്യപാതാ |
| നി–ചിതഃ | — അന്യേഭ്യോപിദേവേഭ്യഃ ദൃഢാങ്ഗഃ |
| വജ്ര–ബാഹുഃ | — വജ്രസദൃശബാഹുഃ |
| യഃ വജ്ര–ഹസ്തഃ | — വജ്രയുക്തശ്ച |
| സഃ ഇന്ദ്രഃ (ന അഹം) | |

അർത്ഥം–അല്ലയോ ജനങ്ങളേ, അസുരന്മാരേ, ഈ ഇന്ദ്രന്റെ മുമ്പിൽ ദ്യോവും ഭൂവും സ്വയം നമസ്കരിക്കുന്നു. കൂടാതെ അവിടുത്തെ ബലത്തെ പർവ്വതങ്ങളും കൂടി ഭയപ്പെടുന്നു ഏതു സോമപായിയാണോ അന്യദേവന്മാരേക്കാൾ കരുത്തൻ, വജ്രമൊത്ത കയ്യാറവനും, വജ്രായുധം കയ്യിലേന്തിയവനുമായ ആ ഇന്ദ്രൻ ഞാനല്ല

14 യസ്സുന്വന്തമവതിയഃ പചന്തം
യശ്ശംസന്തംയശ്ശശമാനമൂതീ
യസ്യബ്രഹ്മവർദ്ധനംയസ്യസോമോ
യസ്യേദംരാധസ്സജനാസഇന്ദ്രഃ

അന്വയം —

| | |
|---|---|
| യഃ സുന്വന്തം അവതി | — സോമാഭിഷവം കുർവ്വാണം രക്ഷതി |
| യഃ പചന്തം | — പുരോഡാശാദീനി ഹവീംഷി പചന്തം (രക്ഷതി) |

| | |
|---|---|
| യഃ ഊതീ ശംസന്തം | — ഊതയേ സ്വരക്ഷായൈ സ്തുവന്തം (രക്ഷതി) |
| യഃ ശശമാനം | — സ്തോത്രം കുർവ്വാണം (രക്ഷതി) |
| ബ്രഹ്മ യസ്യ വർദ്ധനം | — പരിവൃഢം സ്തോത്രം വൃദ്ധികരം ഭവതി |
| യസ്യ സോമഃ | — വൃദ്ധിഹേതുർഭവതി |
| യസ്യ ഇദം രാധഃ | — അസ്മദീയം പുരോഡാശാദി ലക്ഷണമന്നം വൃദ്ധികരം ഭവതി |
| സഃ ഇന്ദ്രഃ (ന അഹം) | |

അർത്ഥം–ഏവൻ സോമം ചതച്ച് സംസ്കരിക്കുന്ന യജമാനനെ രക്ഷിയ്ക്കുന്നുവോ, ഏവൻ പുരോഡാശാദി ഹവിസ്സ് പാകം ചെയ്യുന്നവനെ രക്ഷിക്കുന്നുവോ, ഏവൻ സ്വരക്ഷാർത്ഥം സ്തുതിക്കുന്നവനെ രക്ഷിക്കുന്നുവോ, ഏവൻ സ്തോത്രകർത്താവിനെ രക്ഷിക്കുന്നുവോ, മഹത്തായ സ്തോത്രം ഏവന്ന് വൃദ്ധികരമാണോ, ഏവന്ന് സോമം പുഷ്ടികരമാണോ, ഏവന്ന് നമ്മുടെ ഈ പുരോഡാശാദി ഹവിസ്സ് വളർച്ച് ഇയററുന്നതാണോ ആ ഇന്ദ്രൻ ഞാനല്ല.

15 യസ്സുന്വതേപചതേദുധ്രആചി
ദ്വാജം ദർദ്ദർഷിസകിലാസിസത്യഃ
വയന്തഇന്ദ്രവിശ്വഹപ്രിയാസ
സ്സുവീരാസോവിദഥമാവദേമ വ. 9

അന്വയം:–

| | |
|---|---|
| ഹേ ഇന്ദ്ര, യഃ ദുധ്രഃ | — ദുർധരസ്സൻ |
| സുന്വതേ | — സോമാഭിഷവം കുർവ്വതേ |
| (പുരോഡാശാദിഹവീംഷി) | |
| പചതേ ചിത് | — പാകം കുർവ്വതേ യജമാനായ അപി |
| വാജം ആ ദർദ്ദർഷി | — അന്നം (ബലം) ഭൃശം പ്രാപയതി |

സഃ (ത്വം) സത്യഃ അസി
കില — യഥാർത്ഥഭൂതഃ, നഃ പുനസ്നാസ്മീതി ബുദ്ധിയോഗ്യോസി (കില ഇതിപ്രസിദ്ധൌ)

തേ പ്രിയാസഃ
സു–വീരാസഃ — കല്ല്യാണപുത്രപൌത്രാസ്സന്തഃ
വയം വിശ്വഹ — സർവ്വേഷ്വഹസ്സു
വിദഥം ആ വദേമ — സ്തോത്രം ബ്രൂയാമ

അർത്ഥം—(ഇന്ദ്രഗുണങ്ങൾ പ്രശംസിച്ച ഋഷി ഇന്ദ്രനെ അഭിസംബോധനം ചെയ്തു പറയുന്നു). അല്ലയോ ഇന്ദ്ര, ഏവൻ ആക്രമം ധരിയ്ക്കാൻ, ഉൾക്കൊള്ളുവാൻ പററാത്തവനായി, സോമം ചതച്ച് സംസ്കരിക്കുകയും പുരോഡാശാദിഹവിസ്സ വേവിയ്ക്കുകയും ചെയ്യുന്ന യജമാനന്ന് അന്നം ധാരാളം എത്തിക്കുന്നവോ, അപ്രകാരമുള്ളവിടുന്ന് പരമാർത്ഥഭൂതനാണ്, വേറെ സത്യഭൂതനായി ധ്യാനയോഗ്യനില്ല എന്ന് പ്രസിദ്ധമത്രെ അവിടേക്ക് പ്രിയന്മാരായ ഞങ്ങൾ സൽപുത്രപൌത്രാദികളോടു കൂടി എല്ലാ ദിവസങ്ങളിലും അവിടുത്തേക്ക് സ്തോത്രം ചൊല്ലാവൂ.

വർഗ്ഗം 10–11–12 ത്രിഷ്ടുബ്ജഗത്യൌച്ഛന്ദസീ

1 ഋതുർജനിത്രീതസ്യാ അപസ്പരി
മക്ഷൂജാതആവിശദ്യാസുവർദ്ധതേ
തദാഹനാഅഭവത്പിപ്യുഷീപ
യോംശോഃപീയൂഷംപ്രഥമംതദുക്ഥ്യം

അന്വയം

ഋതുഃ ജനിത്രീ — വർഷാഖ്യഃ കാലഃ സോമസ്യ ജനയിത്രീ ഭവതി
യാസു (അപ്സു സോമഃ)
വർദ്ധതേ — വൃദ്ധിം പ്രാപ്നോതി

| | |
|---|---|
| തസ്യാഃ പരി | — തസ്യാജനന്യാസ്സകാശാൽ |
| ജാതഃ (സോമഃ) അപഃ | — ഉദകാനി |
| മക്ഷു ആ അവിശൽ | — ശീഘ്രം പ്രവിഷ്ടഃ |
| (തസ്മാദപ്പു പ്രവിഷ്ട | |
| താൽസോമഃ) ആഹനാഃ | — ആഹന്തവ്യഃ, അഭിഷോതവ്യോ ഭവതി |
| (യാച അംശുരൂപാ | |
| സോമലതാ) പയഃ | — സാരഭൃതം |
| പിപ്യുഷീ അഭവൽ | — വർഷയന്തീ അഭവൽ |
| (തസ്യാസ്സോമലതായാഃ) | |
| അംശോഃ തൽ പീയൂഷം | — രസഭൃതം പയഃ |
| പ്രഥമം തൽ ഉക്ഥ്യം | — ഇന്ദ്രസ്യ പ്രശസ്യം ഹവിഃ (ഭവതി) |

അർത്ഥം–വർഷകാലം സോമത്തിൻെറ അമ്മയാകുന്നു. ജലങ്ങളേവയിൽ സോമം വളരുന്നുവോ, ആ സോമം വീണ്ടും ജലങ്ങളിൽ വേഗത്തിൽ പ്രവേശിക്കുന്നു. അങ്ങിനെ ജലത്തിൽ പ്രവേശിച്ച സോമം ചതച്ച് സംസ്കരിക്കത്തക്കതായി തീരുന്നു. അംശു (അംശ) രൂപമായ സോമവള്ളി അതിൻെറ സത്തായ ചാറ് വർഷിക്കുന്നു. ആ സോമവള്ളിയുടെ അംശുവിൻെറ ചതച്ചെടുത്ത ചാറ് ഇന്ദ്രന് ഒന്നാമത്തെ പ്രശംസനീയമായ ഹവിസ്സായി ഭവിക്കുന്നു.

2 സധ്രീമായന്തിപരിബിഭ്രതീഃപയോ
വിശ്വപ്സ്ന്യായപ്രഭരന്തഭോജനം
സമാനോഅധ്വാപ്രവതാമനുഷ്യദേ
യസ്താകൃണോഃ പ്രഥമംസാസ്യുക്ഥ്യഃ

അന്വയം:–

| | |
|---|---|
| സധ്രീ | — സധ്രീചീനാഃ |
| പയഃ പരി ബിഭ്രതീഃ | — ഉദകം പരിതഃ ബിഭ്രാണാഃ |
| ഈം ആ യന്തി | — ഏതാ നദ്യഃ സർവ്വതോഗച്ഛന്തി |

| | |
|---|---|
| (താനദ്യഃ) വിശ്വാ- ഫ്സ്ന്യായ | — വിശ്വാസാമപാം ആശ്രയ ഭൂതായ സമുദ്രായ |
| ഭോജനം പ്ര ഭരന്താ | — പ്രകർഷേണസമ്പാദയന്തി |
| പ്ര-വതാം | — പ്രവണവതാം നിമ്നഗാനാം പയസാം |
| അന-സ്യദേ | — അനഷ്യന്ദനീയഃ |
| അധ്വാ സമാനഃ | — മാർഗ്ഗഃ ഏകോഹി |
| (ഹേ ഇന്ദ്ര) യഃ താ | — താനി സോമോൽപാദന നദീ പ്രവർത്തനാദീനി കർമ്മാണി |
| പ്രഥമം അകൃണോഃ | — പൂർവ്വം അകരോഃ |
| സഃ | — താദൃങ്മഹിമോപേതസ്ത്വം |
| ഉക്ഥ്യഃ അസി | — പ്രശസ്യോഭവസി |

അർത്ഥം-ഒപ്പം ഗമിക്കുന്നവയും മററും ജലത്തെ ധരിക്കുന്നവയുമായ ഈ നദികൾ എമ്പാടുമൊഴുകുന്നു. ആ നദികൾ സർവ്വജലാശ്രയമായ സമുദ്രത്തിന് തീററ സമ്പാദിക്കുന്നു. കീഴോട്ടൊഴുകുന്ന പുഴവെള്ളങ്ങളുടെ വഴി ഒന്നുതന്നെ. (സമുദ്രത്തിലെത്താനാണ് അവയോരോന്നും കുതിക്കുന്നത്) അല്ലയോ ഇന്ദ്ര, ഏവനാണോ സോമമുണ്ടാക്കൽ, നദികളെ ഒഴുക്കൽ മുതലായ കർമ്മങ്ങൾ ആദ്യമേ ചെയ്തത് ആ മഹാനുഭാവനായ അവിടുന്ന് സ്തുത്യനായി ഭവിക്കുന്നു.

3 അന്വേകോവദതിയദ്ദദാതി
തദ്രൂപാമിനന്തദപാഏകഈയതേ
വിശ്വാ ഏകസ്യവിനുദസ്തിതിക്ഷതേ
യസ്താകൃണോഃ പ്രഥമംസാസ്യുക്ഥ്യഃ

അന്വയം-

| | |
|---|---|
| (യജമാനഃ) യൽ ദദാതി | — യൽഹവിഃ ദേവേഭ്യോ ദദാതി |
| തൽ ഏകഃ അനു വദതി | — ഹോതാ അനു വദതി |
| ഏകഃ രൂപാ | — അധ്വര്യുഃ പശ്വാദീനാം രൂപാണി |

| | |
|---|---|
| മിനൻ | — ഹിംസൻ |
| തൽ–അപാഃ | — തദ്വിശസനാഖ്യം അപഃ കർമ്മ യസ്യതാദൃശസ്സൻ |
| ഈയതേ | — ദേവയജനേ സർവ്വത്രഗച്ഛതി |
| ഏകസ്യ | — അധ്വര്യോഃ |
| വിശ്വാഃ വി–നദഃ | — സർവ്വാണി തൽകർത്തൃകാണി വിക്ഷേപണ രൂപാണി കർമ്മവൈഗുണ്യാനി |
| തിതിക്ഷതേ | — ബ്രഹ്മാ സഹതേ |
| താ യഃ അകൃണോഃ | — താനികർമ്മാണിയസ്ത്വം അകാരയഃ |
| സഃ (ത്വം) പ്രഥമം | |
| ഉക്ഥ്യഃ അസി | — അഗ്രതഃ പ്രശസ്യഃ ഭവസി |

അർത്ഥം—യജമാനൻ ദേവന്മാർക്ക് യാതൊരു ഹവിസ്സു നല്കുന്നുവോ, ഒരാൾ, ഹോതാവ് അതു് വിളിച്ചുപറയുന്നു (ദേവന്മാർ കേൾക്കാൻവേണ്ടി) മററൊരാൾ, അധ്വര്യു, പശുമുതലായവയുടെ ശരീരം മുറിച്ച് അതിനെ കൊല്ലുന്ന കർമ്മത്തോടുകൂടിയവനായി യാഗശാലയിലെങ്ങും നടക്കുന്നു ആ പശുഹവിസ്സ് അധ്വര്യു അങ്ങിങ്ങ് തൂത്തുകളയുന്ന വിധത്തിൽവരുന്ന കർമ്മലോപങ്ങളെ ബ്രഹ്മൻ പൊറുക്കുന്നു ഇപ്രകാരമുള്ള കർമ്മങ്ങൾ യാതൊരവിടുന്നാണോ ചെയ്യിച്ചതു് ആ അവിടുന്ന് ഏവർക്കും മുമ്പേ സ്തുത്യനായി ഭവിക്കുന്നു.

4 പ്രജാഭ്യഃപുഷ്ടിം വിഭജന്ത ആസതേ

രയിമിവപൃഷ്ഠംപ്രഭവന്തമായതേ

അസിന്വന്ദംഷ്ട്രൈഃപിതുരത്തിഭോജനം

യസ്താകൃണോഃപ്രഥമംസ്യാസ്യുക്ഥ്യഃ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര.) പുഷ്ടിം (സ്വകീയാഭ്യഃ) | — ത്വയാദത്തം പോഷകം ധനം |
| പ്ര–ജാഭ്യഃ | — പുത്രപൌത്രേഭ്യഃ |

| | |
|---|---|
| ആ–യതേ | — ഗൃഹം പ്രത്യാഗച്ഛതേ അതിഥയേ |
| പൃഷ്ഠം, പ്ര–ഭവനം | — ധാരകം, ബഹുരേണസമർത്ഥം |
| രയിം–ഇവ | — ധനം യഥാവിഭജ്യപ്രയച്ഛതി തദ്വൽ |
| വി–ഭജന്തഃ | — അസൈ്യ താവദ്, അസൈ്യ താവൽ ഇതി വിഭാഗം കുർവ്വന്തഃ ഗൃഹമേധിനഃ |
| ആസതേ | — സ്വസ്വഗൃഹേഷു നിവസന്തി |
| അസിന്വൻ | — സേതുബന്ധനാദികം കർമ്മകുർവ്വൻ ലോകഃ |
| പിത്വഃ | — പാലയിത്ര്യാ ദിവസ്സകാശാ ദാഗതം |
| ഭോജനം | — തൽകാര്യാ ഓഷധീഃ |
| ദംഷ്ട്രൈഃ അത്തി | — ദന്തൈഃ ഭക്ഷയതി |
| യഃ (ത്വം) താ അകൃണോഃ | — താനി അകാരയഃ |
| സഃ (ത്വം) പ്രഥമം ഉക്ഥ്യഃ അസി | — പ്രശംസ്യോ ഭവതി |

അർത്ഥം–അല്ലയോ ഇന്ദ്ര, അവിടുന്നരുളിയ സമൃദ്ധമായ ധനം സ്വന്തം പുത്രപൌത്രന്മാൎക്ക്, ഗൃഹത്തിൽ വന്നുചേരുന്ന അതിഥിയ്ക്കെന്നപോലെ ഇന്നാൎക്കിത്ര, ഇന്നാൎക്കിത്രയെന്ന് തിട്ടപ്പെടുത്തി വിഭജിച്ചുകൊണ്ട് ഗൃഹസ്ഥന്മാർ അവരവരുടെ ഗൃഹങ്ങളിൽ നിവസിയ്ക്കുന്നു. ചിറകെട്ടുക മുതലായ പ്രവൃത്തികൾ ചെയ്ത് ലോകം അച്ഛനായ ദ്യോവിൽ നിന്നുവരുന്ന ഭോജനത്തെ (ഭോജനഹേതു ജലം, ആ ജലത്തിൽ നിന്നുളവാകുന്ന സസ്യാദികളെ) പല്ലുകളാൽ കടിച്ചുതിന്നുന്നു യാതൊരവിടുന്ന് ആ കൎമ്മങ്ങളെ ചെയ്യിച്ചുവോ ആ അവിടുന്ന് സ്തുത്യനാകുന്നു.

5 അധാകൃണോഃപൃഥിവീംസംദൃശേദിവേ

യോധൌതീനാമഹിഹന്നാരിണക്പഥഃ

തംത്വാസ്തോമേഭിരുദഭിർന്നവാജിനം

ദേവംദേവാഅജനന്ത്സാസ്യുക്ഥ്യഃ

വ 10

അന്വയം:–

| | |
|---|---|
| (ഹേ ഇന്ദ്ര,) അധ | — അപിച ത്വം |
| ദിവേ | — ദ്യോതമാനായ സൂര്യായ |
| പൃഥിവീം | — ചലിതാം സതീം ദൃഢീകൃത്യ |
| സം–ദൃശേ അകൃണോഃ | — സന്ദർശനീയാമകരോഃ |
| യഃ ധൌതീനാം | — ചലന്തീനാം നദീനാം |
| പഥഃ അരിണക് | — മാർഗ്ഗാൻ വ്യചേതയഃ, ഗന്തും യോഗ്യാനകരോഃ |
| ഹേ അഹി–ഹൻ, | — വൃത്രഹന്തഃ, |
| ദേവാഃ തം ദേവം ത്വാ | — സ്തോതാരഃ ദേവം ത്വാം |
| ഉദ–ഭിഃ ന വാജിനം | — യഥാവാജിനം, അശ്വം ഉദഭിഃ, ഉദകൈർവ്വർദ്ധയന്തി തദ്വൽ |
| സ്തോമേഭിഃ അജനൻ | — സ്തോത്രൈഃ അവർദ്ധയൻ |
| സഃ (ത്വം) ഉക്ഥ്യഃ | |
| അസി | — പ്രശസ്യോഭവസി |

അർത്ഥം.–അല്ലയോ ഇന്ദ്ര, പിന്നെ അവിടുന്ന് പ്രകാശമാനനായ സൂര്യനുവേണ്ടി ഇളകികൊണ്ടിരുന്ന ഭൂമിയെ ഉറപ്പിച്ച് കാണത്തക്കവളാക്കി. യാതൊരവിടുന്ന് ചലിച്ചുകൊണ്ടിരിക്കുന്ന നദികളുടെ മാർഗ്ഗങ്ങളെ ഗമനയോഗ്യങ്ങളാക്കിയോ, അല്ലയോ വൃത്രഹന്താവേ, ആ ദേവനായ അവിടുത്തെ, വെള്ളത്തിൽ കഴുകിയും വെള്ളം കുടിപ്പിച്ചും കുതിരയെ വളർത്തുന്നതുപോലെ, സ്തോതാക്കൾ സ്തോത്രങ്ങളാൽ വർദ്ധിപ്പിച്ചു. ആ അവിടുന്ന് സ്തുത്യനായി ഭവിയ്ക്കുന്നു.

6 യോഭോജനംചദയസേചവർദ്ധന
മാർദ്രാദാശുഷ്കംമധുമദ്ദുദോഹിഥ
സശേവധിംനിദധിഷേവിവസ്വതി
വിശ്വസ്യൈകഈശിഷേസാസ്യുക്ഥ്യഃ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര) യഃ (ത്വം) | |
| ഭോജനം ച | — അന്നാദിച |
| ദയസേ | — യജമാനേഭ്യഃ പ്രയച്ഛസി |
| (കിംച) വർദ്ധനം ച | — വൃദ്ധികരം ധനം ച ദയസേ |
| (തഥാ) ആർദ്രാൽ | — കാണ്ഡാൽ കാഷ്ഠാൽ |
| ശുഷ്കം | — അനാർദ്രം വ്രീഹ്യാദികം |
| മധു-മൽ | — മധുരരസോപേതം |
| ആ ദദോഹിഥ | — സമന്താൽ ദുഗ്ധവാനസി |
| സഃ (താദൃശസ്ത്വം) | |
| വിവസ്വതി | — തേ പരിചരണം കുർവ്വാണേ യജമാനേ |
| ശേവ-ധിം | — ധനസദനം |
| നി ദധിഷേ | — നിദധാസി |
| വിശ്വസ്യ ഏകഃ | — സർവ്വസ്യജഗതഃ അദ്വിതീയ ഏവസൻ ത്വം |
| ഈശിഷേ | — സ്വാമീഭവസി |
| സഃ (ത്വം) ഉക്ഥ്യഃ | |
| അസി | — പ്രശസ്യോഭവസി |

അർത്ഥം—അല്ലയോ ഇന്ദ്ര, യാതൊരവിടുന്ന് യജമാനന്മാക്ക അന്നാദിയെയും സമൃദ്ധികരമായ ധനത്തെയും കൊടുക്കുന്നുവോ, പിന്നെ നനവേററ കൊമ്പിൽനിന്ന് (നെൽകതിര് മുതലായവയിൽ നിന്ന്) ഉണക്കം ചെന്ന നെല്ല മുതലായവയെ കറന്നു കൊടുക്കുന്നുവോ, ആ അവിടുന്ന് അവിടുത്തെ സേവിക്കുന്ന യജമാനങ്കൽ ധനത്തിൻെറ കുമ്പാരം കൂട്ടിവെക്കുന്നു. എല്ലാ ജഗത്തിന്നും ഏകനായ സ്വാമിയായിത്തന്നെ അവിടുന്ന് ഈശ്വരനാകുന്നു. അപ്രകാരമുള്ള അവിടുന്ന് സ്തുത്യനായി ഭവിക്കുന്നു.

7 യഃ പുഷ്പിണീശ്ച പ്രസ്വശ്ച ധർമ്മണാ

ധിദാനേ വ്യ്ഽവനീരധാരയഃ

യശ്ചാസമാ അജനോ ദിദ്യുതോ ദിവ

ഉരുരൂർവ്വാം അഭിതസ്സാസ്യുക്ഥ്യഃ

അന്വയം:—

(ഹേ ഇന്ദ്ര) യഃ (ത്വം)

| | |
|---|---|
| പുഷ്പിണീഃ ച | — പുഷ്പവതീശ്ച |
| പ്ര–സ്വഃ ച | — പ്രസൂതാശ്ച |
| അവനീഃ ദാനേ അധി | — അവിത്രീരോഷധീഃ അസ്മിൻ ക്ഷേത്രേ |
| ധർമ്മണാ വി അധാരയഃ | — സകലലക്ഷണേന കർമ്മണാവ്യധാഃ |
| യഃ ച (ത്വം) ദിവഃ | — ദ്യോതമാനസ്യ സൂര്യസ്യ |
| അസമാഃ ദിദ്യുതഃ അജനഃ | — വിഷമാഃ നാനാപ്രകാരാ ദീപ്തീഃ അജനയഃ |
| (യശ്ച) ഉരുഃ | — മഹാൻ (ത്വം) |
| അഭിതഃ ഊർവ്വാൻ | — സർവ്വതോ മഹതഃ പ്രാണിനികായാൻ (അജനയഃ) |
| സഃ (ത്വം) ഉക്ഥ്യഃ അസി | — പ്രശസ്യോഽഭവസി |

അർത്ഥം- അല്ലയോ ഇന്ദ്ര, യാതൊരവിടുന്ന് ഈ ഭൂമിയെ പുഷ്പവതികളും പ്രസൂതകളുമായി (പൂത്തവയും കായ്ച്ചവയുമായി) സകലവിധധർമ്മങ്ങളോടുകൂടിയവളാക്കിയോ, യാതൊരവിടുന്ന് സൂര്യന്ന് നാനാവിധങ്ങളായ പ്രകാശങ്ങളുള്ളവാക്കിയോ, മഹാനായ യാതൊരവിടുന്ന് മാഹാത്മ്യമിയന്ന പ്രാണിസമൂഹങ്ങളെ എമ്പാടും ജനിപ്പിച്ചുവോ, ആ അവിടുന്ന് സ്തുത്യനായി ഭവിക്കുന്നു.

8 യോനാർമ്മരംസഹവസുംനിഹന്തവേ

പൃക്ഷായചദാസവേശായചാവഹഃ

ഊർജ്ജയന്ത്യാഅപരിവിഷ്ടമാസ്യ

മുതൈവാദ്യപുരുകൃൽസാസ്യുക്ഥ്യഃ

അന്വയം:—

| | |
|---|---|
| ഉത ഹേ പുരു–കൃൽ, | — പുരൂണാം കർമ്മണാം കർത്തഃ ഇന്ദ്ര, |
| യഃ (ത്വം) നാർമ്മരം | — നർമ്മരപുത്രം കഞ്ചിദസുരം |

| | |
|---|---|
| സഹ–വസും ച | — കഞ്ചിദപരമസുരം ച |
| പൃക്ഷായ | |
| ദാസ–വേശായ ച | — അസ്മാകമന്നലാഭായ, ദസ്യു നാശായ ച |
| നി–ഹന്തവേ | — നിഹന്തും |
| ഋജ്ജയന്ത്യാഃ | — ബലവത്യാ വജ്രധാരായാഃ |
| അപരി–വിഷ്ടം | — മലാദിഭിരവ്യാപ്തം |
| ആസ്യം അദ്യ | |
| ഏവ അവഹഃ | — തമസുരം പ്രാപയഃ |
| സഃ (ത്വം) ഉക്ഥ്യഃ അസി | — പ്രശംസ്യോഭവസി |

അർത്ഥം—കൂടാതെ, ബഹുകർമ്മകർത്താവായ ഇന്ദ്ര, യാതൊരവിടന്ന് നർമ്മരപുത്രനായ അസുരനെയും സഹവസു എന്ന അസുരനെയും, ഞങ്ങൾക്ക് പുഷ്ടിയുണ്ടാക്കിക്കൊണ്ടും, ദ്രോഹികളെ നശിപ്പിക്കാനായിക്കൊണ്ടും, കൊല്ലാനായി ബലവത്തായ വജ്രായുധത്തിൻെറ വായ്ത്തലയുടെ ചളിപററാത്ത മുഖത്തെത്തിച്ചുവോ, ആ അവിടന്ന് സ്തുത്യനായി ഭവിക്കുന്നു

9 ശതംവായസ്യദശസാകമാദ്യ
ഏകസ്യശ്രുഷ്ടൌയദ്ധചോദമാവിഥ
അരജ്ജൌദസ്യൂന്സമുനബ്ദഭീതയേ
സുപ്രാവ്യോഅഭവസ്സാസ്യുക്ഥ്യഃ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര) ഏകസ്യ | — ഏകാകിനഃ |
| യസ്യ (തേ) ശ്രുഷ്ടൌ | — സുഖനിമിത്തം, തദർത്ഥം |
| ശതം വാ ദശ സാകം | — ദശശതാനിഹരയഃ വാഹനാർത്ഥം വേന്തി |
| (അപിയശ്ച) ആ അദ്യഃ | — സർവ്വേഷാം സർവ്വതഃ ഉപജീവ്യഃ |
| യത് ഹ ചോദം ആവിഥ | — യശ്ചത്വം സ്തോത്രാണാം പ്രേരകം യജമാനം രക്ഷിതവാനസി |
| (കിം ചയസ്ത്വം) അരജ്ജൌ | — രജ്ജുരഹിതേബന്ധനാഗാരേ |

| | |
|---|---|
| ദഭീതയേ | — ദഭീതിഃ കശ്ചിദൃഷിഃ, തദത്ഥം |
| ദസ്യൂൻ സം ഉനപ് | — ഉപക്ഷയിതൃൻഹിംസിതവാനസി |
| (കിംച) സുപ്ര–അവ്യഃ അഭവഃ | — സുഖേനസവ്വൈരുപസപ്പണീയഃ ആസീഃ |
| സഃ (ത്വം) ഉക്ഥ്യഃ അസി | — പ്രശസ്യോംഭവസി |

അത്ഥം—അല്ലയോ ഇന്ദ്ര, യാതൊരവിടത്തെ സുഖത്തിന്നായി (സുഖസഞ്ചാരത്തിന്നും യുദ്ധത്തിന്നുമായി) ആയിരം ഹരികം (കുതിരകൾ) ഒപ്പവുണ്ടോ, പിന്നെ യാതൊരവിടന്ന് എല്ലാവക്കമെല്ലാതരത്തിലും ആശ്രയഭൂതനാണോ, യാതൊരവിടന്ന് സ്തോത്രങ്ങൾ ചൊല്ലിക്കുന്ന യജമാനനെ രക്ഷിക്കുന്നുവോ, കൂടാതെ യാതൊരവിടന്ന് കയറില്ലാത്ത ബന്ധനാഗാരത്തിൽ (പെട്ട) ദഭീതി എന്ന ഋഷിക്കുവേണ്ടി ദ്രോഹികളെ കൊന്നുവോ, പിന്നെ എല്ലാവക്കം എളുപ്പത്തിൽ അഭിഗമ്യനായി തീൻവോ, ആ അവിടന്ന് സ്തുത്യനായി ഭവിക്കുന്നു.

10 വിശ്വേദനുരോധനാ അസ്യപൌംസ്യം

ദദുരസ്മൈദധിരേകൃതാവധനം

ഷളസ്തഭ്നാവിഷ്ടിരഃ പഞ്ച സംദൃശഃ

പരിപരോഅഭവസ്സാസ്യുക്ഥ്യഃ — വ 11

അന്വയം:—

| | |
|---|---|
| വിശ്വാ ഇൽ രോധനാഃ | — സവ്വാഹ്യവനദ്യഃ |
| അസ്യ പൌംസ്യം അനു | — തസ്യവീര്യമനുവത്തന്തേ |
| അസ്മൈ ദദുഃ | — ഹവിർല്ലക്ഷണമന്നം യജമാനാഃ പ്രയച്ഛന്തി |
| (കിംച) കൃതവേ | — കമ്മണാം കത്രേ ഇന്ദ്രായ |
| ധനം ദധിരേ | — സവ്വേജനാ ധാരയന്തി |

വി-സ്തിരഃ ഷട് — വിസ്തീർണ്ണഃ, ഷട്സംഖ്യാകാഃ ഉർവീഃ (ദ്യൗശ്ചപൃഥിവീചാഹശ്ച രാത്രിശ്ചാപശ്ചൌഷധയഃ) താഃ
അസ്പൃശ്നാഃ — നിയമിതവാനസി
പഞ്ച സം-ദൃശഃ — സമ്യക്പശ്യതീതി സംദൃശഃ ജനാഃ പഞ്ചജനാൻ
പരി പരഃ അഭവഃ — സർവ്വതഃ പാരയിതാ, പാലയിതാ ആസീഃ
സഃ (ത്വം) ഉക്ഥ്യഃ അസി— പ്രശസ്യോഭവസി

അർത്ഥം—എല്ലാ നദികളുംതന്നെ അവിടുത്തെ പൌരുഷത്തെ (വീര്യത്തെ) അനുവർത്തിയ്ക്കുന്നു. യജമാനന്മാർ അവിടേയ്ക്കാണ് ഹവിരന്നം നല്കുന്നതു്. പിന്നെ, കർമ്മകർത്താവായ ഇന്ദ്രനുവേണ്ടിയാണ് എല്ലാ ജനങ്ങളും ധനം കയ്യിൽ വെയ്ക്കുന്നതു്. (ധനത്തിന്റെ ആവശ്യം ഇന്ദ്രസേവാപരങ്ങളായ കർമ്മങ്ങളാണ്.) വിസ്തീർണ്ണനായി (എല്ലാ ദിക്കിലും കയ്യെത്തുന്നവനായി) ദ്യോവ്, ഭൂമി, പകൽ, രാത്രി, ജലം, ഓഷധികൾ എന്നീ ആറു് ഉർവ്വികളെ അവരവരുടെ പ്രവൃത്തി വീഴ്ചവരാതെ ചെയ്യിച്ചുകൊണ്ടു നടത്തുന്നു. പഞ്ചജനങ്ങളെ എമ്പാടും പാലിയ്ക്കുന്നവനായും അവിടുന്ന് ഭവിച്ചു. ആ അവിടുന്ന് സ്തുത്യനാകുന്നു.

11 സുപ്രവാചനം തവവീരവീര്യം൦
യദേകേനക്രതുനാവിന്ദസേവസു
ജാതൂഷ്ഠിരസ്യപ്രവയസ്സഹസാതോ
യാചകർത്ഥസേന്ദ്രവിശ്വാസ്യുക്ഥ്യഃ

അന്വയം:—
ഹേ വീര ഇന്ദ്ര,
തവ വീര്യം — ബലവന്നിന്ദ്ര, തവസാമർത്ഥ്യം
സു-പ്രവാചനം — സർവ്വൈരത്യർത്ഥം ശ്ലാഘനീയം
(കിംതത്?) യത്
ഏകേന ക്രതുനാ — കർമ്മണാ

വസു വിന്ദസേ — ശത്രൂണാം ധനം ലഭസേ
സഹസാതഃ
ജാതു–സ്ഥിരസ്യ — ഏതന്നാമകഃ കശ്ചിൽ, തസ്യ
വയഃ പ്ര — അന്നം പ്രകർഷേണ അദഃ
യാ വിശ്വാ ചകർത്ഥ — യാനീമാന്യന്യാനി സർവ്വാണി
കർമ്മാണി കൃതവാനസി
സഃ (ത്വം) ഉക്ഥ്യഃ അസി— പ്രശസ്യോ ഭവസി

അർത്ഥം—അല്ലയോ ബലവൻ, ഇന്ദ്ര, അവിടത്തെ വീര്യം ഏവരാലും ഏററവും ശ്ലാഘനീയമാകുന്നു ഒരൊററ കർമ്മത്താൽ അവിടുന്നു് ശത്രുക്കളുടെ ധനത്തെ നേടുന്നു. ജാതുഷ്ഠിരനെന്ന ആളുടെ അന്നം അപ്രകാരമെടുത്തു് വേണ്ടുവോളം കൊടുത്തു. ഇപ്രകാരം മററു വളരെ കർമ്മങ്ങളും അവിടുന്നു് ചെയ്തുവല്ലൊ. ആ അവിടുന്നു് സ്തുത്യനായി ഭവിക്കുന്നു.

12 അരമയസ്സരപസസ്തരായകം
തുർവ്വീതയേചവയ്യായചസ്രുതിം
നീചാസന്തമുദനയഃപരാവൃജം
പ്രാന്ധംശ്രോണംശ്രവയന്ത്സാസ്യുക്ഥ്യഃ

അന്വയം:—

(ഹേ ഇന്ദ്ര,)
സര–അപസഃ — സരണം അപഃകർമ്മ, യാസാം താഃ
(താഃ അപഃ) കം തരായ — സുഖേന തരണായ
അരമയഃ — അക്രീഡയഃ
ശ്രവയൻ — ആത്മാനം കീർത്തിമന്തം കുർവ്വൻ
തുർവ്വീതയേ ച
വയ്യായ ച — ഏതാഭ്യാം നാമഭ്യാം ഋഷിഭ്യാം
സ്രുതിം — സരണം പ്രത്യഗമയഃ

(തൌഹി ജലപൂർണ്ണാം മഹാനദീം ദൃഷ്ട്വാ തരിതുമസമർത്ഥാവാസ്താം; ത്വയാതാരിതൌ)

പരാ–വൃജം — പരിതഃ പാപാനിവൃണക്തി
മഹതീതി പരാവൃക്
കശ്ചിദൃഷിഃ
അപ്സുമഗ്നം തം

നീചാ സന്തം — നീചം സന്തം

ഉത് അനയഃ — ആപദ്ഭ്യഃ ഊർദ്ധ്വംനീതവാ
നസി

(കിംച) അന്ധം (സന്തം)

ശ്രോണം പ്ര — ചക്ഷുർഭ്യാം അപങ്ഗു
കരണാച്ച ഉദനയഃ, ഊർദ്ധ്വം
പ്രാപിതഃ

സഃ (ത്വം) ഉക്ഥ്യഃ അസി— പ്രശസ്യോഭവസി

അർത്ഥം–അല്ലയോ ഇന്ദ്ര, ഒഴുകുന്ന നദികളെ സുഖമായി കടക്കാവുന്നവിധം അവിടുന്ന് ഇണക്കി. പിന്നെ, സ്വയം കീർത്തിമാനാക്കിച്ചെയ്തുകൊണ്ട് തുർവ്വീതി, വയ്യൻ എന്നിവർക്ക് ആ നദികൾ കടക്കുമാറാക്കി. അവർ വെള്ളം നിറഞ്ഞ പെരുംപുഴയെക്കൊണ്ട് കടക്കാൻ കഴിവില്ലാത്തവരാകവേ, അവിടുന്നാണ് കടത്തിയത്. പാപം നാലുപുറവും മേലിട്ടെന്ന പരാവൃക്കെന്ന ഋഷിയെ നീചനായിട്ടും വെള്ളത്തിൽ മുങ്ങിത്താണുപോയതിൽനിന്ന്, പൊക്കി രക്ഷിച്ചു. ഒരു അന്ധനെയും മുടന്തനെയും കണ്ണുകൊടുത്തും, മുടന്തനല്ലാതാക്കിയും ഉദ്ധരിച്ചു. ആ അവിടുന്ന് സ്തുത്യനാകുന്നു.

13 അസ്മഭ്യംതദ്വസോദാനായരാധ
സ്സമർത്ഥയസ്വബഹുതേവസവ്യം
ഇന്ദ്രയച്ചിത്രംശ്രവസ്യാഅനുദ്യൂൻ
ബൃഹദ്വദേമവിദഥേസുവീരാഃ

അന്വയം:—

| | |
|---|---|
| വസോ, ഇന്ദ്ര, | — സർവ്വസ്യ വാസകേന്ദ്ര |
| അസ്മഭ്യം തൽ രാധഃ | — സ്തോതൃഭ്യഃ തൽധനം |
| ദാനായ | — ഭോഗായ ച (ഉപലക്ഷണമേതൽ) |
| സം അൎത്ഥയസ്വ | — ദേഹി |
| ചിത്രം യൽ അനു ദ്യൂൻ | |
| ശ്രവസ്യാഃ | — ചായനീയം യൽ ധനം അന്വഹംഭോഗ്യമിച്ഛേഃ |
| തേ ബഹു വസവ്യം | — തവതൽ പ്രഭൂതംവസു, ധനമസ്തി ഖലു |
| സു—വീരാഃ | — കല്ല്യാണപുത്രപൌത്രാസ്സന്തഃ |
| വിദഥേ ബൃഹൽ വദേമ | — അസ്മിൻ യജ്ഞേ പ്രഭൂതം ശസ്ത്രാദികം വാക്യം ഉച്ചാരയേമ |

അൎത്ഥം—എല്ലാവരെയും അതാതിടത്തു് വസിപ്പിയ്ക്കുന്ന ഇന്ദ്ര, സ്തോതാക്കളായ ഞങ്ങൾക്കു് ദാനംചെയ്യലടക്കം അനുഭവിപ്പാനായി ആ (സൎവ്വോൽകൃഷ്ടമായ) ധനം തന്നരുളിയാലും. ശ്രേഷ്ഠമായ യാതൊരു ധനം അവിടുന്നു് ദിവസംതോറും അനുഭവിയ്ക്കാനിച്ഛിയ്ക്കുന്നുവോ ആ കാമ്യമായ ധനം അവിടത്തെ പക്കലുണ്ടല്ലൊ. ഞങ്ങൾ സൽപുത്രപൌത്രന്മാരോടുകൂടി ഈ യജ്ഞത്തിൽ ധാരാളം സ്തുതികൾ ചൊല്ലുമാറാകട്ടെ.

വൎഗ്ഗം—13—14—

1 അധ്വര്യവോഭരതേന്ദ്രായസോമ

ആമത്രേഭിസ്സിഞ്ചതാമദ്യമന്ധഃ

കാമീഹിവീരസ്സദമസ്യപീതിം

ജുഹോതവൃഷ്ണേതദിദേഷവഷ്ടി

അന്വയം:—

(ഗൃത്സമദോബ്രൂതേ)

| | |
|---|---|
| ഹേ അധ്വര്യവഃ, | — അധ്വരം യജമാനായേച്ഛന്തഃ, അധ്വരസ്യനേതാരഃ, |

ഇന്ദ്രായ സോമം ഭരത — ഹവിർദ്ധാനാദുത്തരവേദിം പ്രതിഹരത
(എതാ) അമത്രേഭിഃ — അമത്രാണി ചമസാഃ, തൈഃ
മദ്യം അന്ധഃ — മദകരം സോമലക്ഷണമന്നം
ആ സിഞ്ചത — അഗ്നൗപ്രക്ഷിപത
വീരഃ അസ്യ (സോമസ്യ)
പീതിം — ഇന്ദ്രഃ സോമപാനംപ്രതി
സദാ കാമീ ഹി — സദൈവകാമയമാനഃ ഖലു
(തസ്മാത്) വൃഷ്ണേ
ജുഹോത — വർഷിത്രേ ഇന്ദ്രായജുഹുത
ഏഷഃ തത് ഇത് വഷ്ടി — തദേവസോമദ്രവ്യം കാമയതേ

സാരം:—(ഗൃത്സമദൻ പറയുന്ന ) യജമാനന് അധ്വരമിച്ഛിക്കുന്നവരും, അധ്വരത്തിൻെറ നേതാക്കളുമായ അധ്വര്യുക്കളേ, ഇന്ദ്രനുവേണ്ടി സോമം ഹവിർദ്ധാനത്തിൽ നിന്ന് ഉത്തരവേദിയിലേയ്ക്കെടുക്കുക എടുത്തിട്ട്, ചമസങ്ങളെക്കൊണ്ട് ഹർഷകരമായ സോമം അഗ്നിയിൽ പ്രക്ഷേപിക്കുക. വീര്യവാനായ ഇന്ദ്രൻ ഈ സോമത്തിൻെറ പാനത്തിന് എപ്പോഴുംതന്നെ കാമിക്കുന്നവനാകുന്നു അതുകൊണ്ട് കാമവർഷിതാവായ ഇന്ദ്രനുവേണ്ടി ഹോമിക്കുക. അവിടുന്ന് ആ സോമദ്രവ്യം തന്നെയാണിഷ്ടപ്പെടുന്നത്.

2 അധ്വര്യവോയോഅപോവവ്രിവാംസം
വൃത്രംജഘാനാശന്യേവവൃക്ഷം
തസ്മാഏതംഭരതതദ്വശായ
ഏഷഇന്ദ്രോഅർഹതിപീതിമസ്യ

അന്വയം:—

ഹേ അധ്വര്യവഃ യഃ അപഃ — യഃ ഇന്ദ്രഃ ഉദകാനി
വവ്രി-വാംസം വൃത്രം — ആകാശമാവൃത്യസ്ഥിതം മേഘം വധേന
വൃക്ഷം അശന്യാ-ഇവ
ജഘാന — യഥാശന്യാ, വൈദ്യുതാഗ്നിനാ, വൃക്ഷംഹന്തി തദ്വത് ഹതവാൻ

| | |
|---|---|
| തസ്മൈ തൽ–വശായ | — സോമകാമായേന്ദ്രായ |
| ഏതം ഭരത | — സോമമുത്തരവേദിം പ്രതിഹരത |
| ഏഷഃ ഇന്ദ്രഃ അസ്യ പീതിം അർഹതി | — സോമപാനമർഹതി |

അർത്ഥം—അല്ലയോ അധ്വര്യുക്കളേ, ആകാശത്തിൽ മൂടിത്ത ടഞ്ഞുവെച്ച മേഘത്തെ യാതൊരിന്ദ്രൻ വജ്രത്താൽ, ഇടിമിന്ന ലാൽ, വൈദ്യുതാഗ്നിയാൽ മരം കത്തിദഹിയ്ക്കുന്നപോലെ ഹ നിച്ചുവോ, സോമകാമനായ അവിടുത്തേയ്ക്കുവേണ്ടി ഈ സോമം ഉത്തരവേദിയിലേക്കെടുക്കുക. ഈ ഇന്ദ്രൻ സോമപാനത്തി ന്ന് യോഗ്യനാകുന്നു.

3 അധ്വര്യവോയോദൃഭീകംജഘാന

യോഗാഉദാജദപഹിവലംവഃ

തസ്മാഏതമന്തരിക്ഷേനവാത

മിന്ദ്രംസോമൈരോർണ്ണുതജൂന്നവസ്ത്രൈഃ

അന്വയം:—

| | |
|---|---|
| ഹേ അധ്വര്യവഃ യഃ | — ഇന്ദ്രഃ |
| ദൃഭീകം ജഘാന | — തന്നാമകമസുരം ഹതവാൻ |
| യഃ ഗാഃ ഉൽ–ആജൽ | — വലാസുരേണ നിരുദ്ധാഃ ഗാഃ നിരഗമയൽ |
| (യശ്ചതമേവ) വലം അപ വഃ ഹി | — അപാവൃണോഃ, ഹിംസിതവാൻ ഖലു |
| തസ്മൈ ഏതം | — ഇന്ദ്രായ സോമം |
| അന്തരിക്ഷേ വാതം ന | — വാതമിവധാരാഭിഃ വ്യാപ്തം കുരുത |
| സോമൈഃ ഇന്ദ്രം ജൂഃ ന വസ്ത്രൈഃ | — ജീർണ്ണഃ യഥാ വസ്ത്രൈഃ അങ്ഗമാച്ഛാദയതി തദ്വൽ |
| ആ ഊർണ്ണുത | — ആച്ഛാദയത |

*52

അൎത്ഥം—അല്ലയോ അധ്വൎയ്യുക്കളേ, യാതൊരിന്ദ്രൻ ദൃഭീക നെന്ന അസുരനെ കൊന്നുവോ, യാവൻ വലാസുരനാൽ തട ഞ്ഞുവെയ്ക്കപ്പെട്ട പശുക്കളെ പുറത്തുകൊണ്ടുവരുകയും ആ വല നെ വധിയ്ക്കുകയും ചെയ്തുവോ, ആ ഇന്ദ്രന്നായി ഈ സോമം അന്തരിക്ഷത്തിൽ നിറഞ്ഞ വായുവിനെപ്പോലെ എങ്ങും വ്യാ പിപ്പിയ്ക്കുക കിഴവൻ വസ്ത്രങ്ങളാൽ അംഗങ്ങളം മൂടുന്ന പോലെ സോമങ്ങളാൽ ഇന്ദ്രനെ മൂടുക.

4 അധ്വൎയ്യവോയഉരണംജഘാന

നവചഖ്വാംസംനവതിംചബാഹൂൻ

യോഅൎബ്ബുദമവനീചാബബാധേ

തമിന്ദ്രം സോമസ്യഭൃഥേഹിനോത

അന്വയം:—

| | |
|---|---|
| ഹേ അധ്വൎയ്യവഃ, യഃ | — ഇന്ദ്രഃ |
| നവ ച നവതിം | — ഏകോനശതം |
| ബാഹൂൻ ചഖ്വാംസം | — സൎവ്വസ്യ ദൎശയന്തം |
| ഉരണം ജഘാന | — ഏതന്നാമകമസുരം ഹതവാൻ |
| യഃ അൎബ്ബുദം | — ഏതന്നാമകമസുരം ച |
| നീചാ അവ ബബാധേ | — അധോമുഖം കൃത്വാഹതവാൻ |
| തം ഇന്ദ്രം സോമസ്യ ഭൃഥേ | — ഭരണേ, സമ്പാദനേസതി |
| ഹിനോത | — സ്തോത്രൈഃ പ്രീണയത, വൎദ്ധയത |

അൎത്ഥം—അല്ലയോ അധ്വൎയ്യുക്കളേ, യാതൊരിന്ദ്രൻ തൊ ണ്ണൂററൊമ്പതു കൈകളം എല്ലാവൎക്കും കാണിച്ച ഉരണനെന്ന അ സുരനെ കൊന്നുവോ, യാവൻ അൎബ്ബുദനെന്ന അസുരനെ കീഴ് മുഖനാക്കിക്കൊന്നുവോ, ആ ഇന്ദ്രനെ സോമമൊരുക്കി സ്തോ ത്രങ്ങളാൽ പ്രീണിപ്പിയ്ക്കുക, വൎദ്ധിപ്പിക്കുക.

5 അധ്വൎയ്യവോയസ്വശ്നംജഘാന

യശ്ശുഷ്ണമശുഷംയോവ്യംസം

യഃ പിപ്രുംനമുചിംയോരുധിക്രാം

തസ്മാഇന്ദ്രായാന്ധസോജുഹോത

അന്വയം:—

| | |
|---|---|
| ഹേ അധ്വര്യവഃ,യഃ | — ഇന്ദ്രഃ |
| അശ്നം സ്യ ജഘാന | — തന്നാമകമസുരം സൃഷ്ടുഹതവാൻ |
| അശുഷം ശുഷ്ണം | — കേനാപ്യശോഷണീയം ശുഷ്ണ നാമകമസുരം |
| യഃ വി—അംസം | — അംസഹീനം കൃത്വാ ജഘാനച |
| യഃ പിപ്രും | — ഏതന്നാമകമസുരംച |
| യഃ നമുചിം | — തന്നാമകമസുരം (ജഘാന) |
| യഃ രുധി–ക്രാം | — തന്നാമകമസുരം (ജഘാന) |
| തസ്മൈ ഇന്ദ്രായ അന്ധസഃ | — ഹവിർല്ലക്ഷണമന്നം (കമ്മണിഷഷ്ഠി) |
| ജുഹോത | — ജുഹുത |

അത്ഥം—അല്ലയോ അധ്വര്യക്കളേ, യാതൊരിന്ദ്രൻ അശ്ന നെന്ന അസുരനെ മുറയ്ക്കുകൊന്നുവോ, ആരാലും ദുർബ്ബലനാ ക്കാൻ കഴിയാത്ത ശുഷ്ണനെ ചുമൽമുറിച്ച് കൊന്നുവോ, പിപ്രു, നമുചി, രുധിക്രാവ് എന്നീ അസുരന്മാരെക്കൊന്ന വോ, ആ ഇന്ദ്രന്ന് ഹവിസ്സ ഹോമിയ്ക്കുക.

6 അധ്വര്യവോയശ്ശതംശംബരസ്യ
പുരോബിഭേദാശ്മനേവപൂർവ്വീഃ
യോവച്ചിനശ്ശതമിന്ദ്രസ്സഹസ്ര
മപാവപദ്ഭരതാസോമമസ്മൈ വ 13

അന്വയം:—

| | |
|---|---|
| ഹേ അധ്വര്യവഃ, യഃ | — ഇന്ദ്രഃ |
| ശംബരസ്യ | — മായാവിനോസുരസ്യ |
| പൂർവ്വീഃ ശതം പുരഃ | — പുരാതനീഃ ശതസംഖ്യാകാഃ പുരീഃ |
| അശ്മനാ—ഇവ | — അശ്മസദൃശേന വജ്രേണ |
| ബിഭേദ | — ഭേദിതവാൻ |
| യഃ ഇന്ദ്രഃ വച്ചിനഃ | — തന്നാമകസ്യാസുരസ്യ |

| | |
|---|---|
| ശതം സഹസ്രം | — ഏതൽ സംഖ്യാകാൻ പുത്രാൻ |
| അപ–അവപൽ | — യുഗപദേവഭൂമ്യാം അപാതയൽ |
| അസ്മൈ സോമം ഭരത | — ഇന്ദ്രായസോമം ഭരത |

അൎത്ഥം—അല്ലയോ അധ്വൎയ്യക്കളേ, യാതൊരിന്ദ്രൻ ശംബരനെന്ന മായാവിയായ അസുരന്റെ പഴക്കംചെന്ന നൂറു നഗരങ്ങളെ കല്ലൊത്ത വജ്രത്താൽ പിളൎന്നുവോ വൎച്ചി എന്ന അസുരന്റെ നൂറായിരം പുത്രന്മാരെ ഒപ്പം ഭൂമിയിൽ വീഴ്ത്തിയോ, ആ ഇന്ദ്രന്നായി സോമം ഒരുക്കുക. (നൂറായിരം പുത്രന്മാർ ഒന്നുകിൽ മായാനിൎമ്മിതരായിരിയ്ക്കാം. അല്ലെങ്കിൽ അനുയായികളാവാം)

7 അധ്വൎയ്യവോയശ്ശതമാസഹസ്രം
ഭൂമ്യാഉപസ്ഥേവപജ്ജഘന്വാൻ
കുത്സസ്യായോരതിഥിഗ്വസ്യവീരാ
ന്യാവൃണഗ്ഭരതാ സോമമസ്മൈ

അന്വയം:—

| | |
|---|---|
| ഹേ അധ്വൎയ്യവഃ, | |
| ജഘന്വാൻ | — പൂൎവ്വംശത്രൂൻ ഹതവാൻ |
| യഃ ശതം സഹസ്രം | — തൽസംഖ്യാകാനസുരാൻ |
| ഭൂമ്യാഃ ഉപ–സ്ഥേ | — ഉൽസംങ്ഗേ |
| ആ അവപൽ | — ഏകൈകേനപ്രകാരേണ അപാതയൽ |
| (കിംച) യഃ കുത്സസ്യ | — ഏതന്നാമകസ്യരാജൎഷേഃ |
| ആയോഃ | — പൌരൂരവസ്യരാജൎഷേഃ |
| അതിഥി–ഗ്വസ്യ | — ദിവോദാസസ്യ–ഏഷാം ത്രയാണം അഭിഗന്തൃൻ പ്രതിബന്ധിനഃ |
| വീരാൻ നി അവൃണക് | — ശുഷ്ണാദീൻ അവധീൽ |
| അസ്മൈ സോമം ഭരത | — ഇന്ദ്രായസോമം സമ്പാദയത |

അത്ഥം—അല്ലയോ അധ്വര്യുക്കളേ, മുമ്പുശത്രുക്കളെ ഒടുക്കിയ ഏവൻ പതിനായിരം (എണ്ണമററ) അസുരന്മാരെ ഭൂമിയുടെ മടിയിൽ ഓരോ പ്രകാരത്തിൽ വീഴ്ത്തിയോ, കൂടാതെ രാജർഷികളായ കുത്സന്നും, പൂരുവംശജനായ ആയുവിന്നും, ദിവോദാസന്നും നേരെവന്ന എതിരാളികളായ ശുഷ്ണൻ മുതലായ വീരന്മാരെ വധിച്ചുവോ, ആ ഇന്ദ്രന്നായി സോമമൊരുക്കുക.

8 അധ്വര്യവോയന്നരഃ കാമയാധ്വേ

ശ്രുഷ്ടീവഹന്തോനശഥാതദിന്ദ്രേ

ഗഭസ്തിപൂതംഭരതശ്രുതായേ

ന്ദ്രായസോമംയജ്യവോജുഹോത

അന്വയം:—

| | |
|---|---|
| ഹേ നരഃ, അധ്വര്യവഃ, | — കർമ്മണാം നേതാരോധ്വര്യവഃ, |
| യൽ കാമയാധ്വേ | — അഭിലഷിതമത്ഥം കാമയധ്വേ |
| ശ്രുഷ്ടീ ഇന്ദ്രേ വഹന്തഃ | — ക്ഷിപ്രമിന്ദ്രം സോമം പ്രാപയന്തോ യൂയം |
| തൽ നശഥ | — അഭിലഷിതം ഫലം പ്രാപ്നുത |
| ശ്രുതായ ഇന്ദ്രായ | — പ്രസിദ്ധായ ഇന്ദ്രായ |
| ഗഭസ്തി-പൂതം | — ഹസ്താഭ്യാംമാർജ്ജന ദോഹനാദിഭിശ്ശോധിതം |
| സോമം ഭരത | — ഉത്തരവേദിം പ്രതിഭരത |
| (അതഃ) ഹേ യജ്യവഃ, | |
| ജുഹോത | — യാഗം കുവ്വാണാഃ അധ്വര്യവഃ, ആഹൃതം സോമം ഇന്ദ്രായ ജുഹുത |

അത്ഥം—അല്ലയോ കർമ്മനേതാക്കളായ അധര്യുക്കളേ, നിങ്ങൾ യാതൊരഭീഷ്ടഫലം ഇച്ഛിയ്ക്കുന്നുവോ, ഇന്ദ്രങ്കൽ വേഗം സോമമെത്തിയ്ക്കുന്ന നിങ്ങൾ ആ അഭിമതഫലം പ്രാപിയ്ക്കുക. പ്രസിദ്ധനായ ഇന്ദ്രന്ന് കൈകളാൽ അമത്തി പിഴിഞ്ഞെടുത്ത ശുദ്ധമായ സോമം ഉത്തരവേദിയിലെത്തിയ്ക്കുക. പിന്നെ അല്ലയോ യാഗകത്താക്കളായ അധ്വര്യുക്കളേ, ഒരുക്കിയ സോമം ഇന്ദ്രന്നായി ഹോമിയ്ക്കുക.

9 അധ്വര്യവഃകർത്തനാശ്രുഷ്ടിമസ്മൈ
വനേനിപൂതംവനഉന്നയധ്വം
ജുഷാണോഹസ്ത്യമഭിവാവശേവ
ഇന്ദ്രായസോമംമദിരംജുഹോത ·

അന്വയം:–

ഹേ അധ്വര്യവഃ, അസ്മൈ — ഇന്ദ്രായ
(സോമം) ശ്രുഷ്ടിം കർത്തന — സുഖകരം കുരുത
(കിംച) വനേ വനേ — സംഭജനീയേ ഉദകേ
നി–പൂതം — ആപ്യായനേന ശോധിതം സോമം
ഉൽ നയധ്വം — ഊർധ്വം നയത
ജുഷാണഃ — പ്രീയമാണസ്സു ഇന്ദ്രഃ
വഃ ഹസ്ത്യം — യുഷ്മാകം ഹസ്താഭ്യാമഭിഷുതം സോമം
അഭി വാവശേ — കാമയതേ
മദിരം സോമം ഇന്ദ്രായ
ജുഹോത — മദകരമിമം സോമമഗ്നൌ പ്രക്ഷിപത

അർത്ഥം–അല്ലയോ അധ്വര്യുക്കളേ, ഈ ഇന്ദ്രനായി സോമത്തെ സുഖകരമാക്കിച്ചെയ്യുക. കൂടാതെ, ഭജനീയമായ വെള്ളത്തിൽ ആപ്യായനം (മേൽതലോടൽ) കൊണ്ടു് ശുദ്ധീകരിച്ച സോമത്തെ ഉയർത്തിപ്പിടിയ്ക്കുക. സന്തോഷമാന് ഇന്ദ്രൻ, നിങ്ങളുടെ കൈകളാൽ പിഴിച്ചുസംസ്കരിയ്ക്കപ്പെട്ട സോമത്തെ ഇഷ്ടപ്പെടുന്നു. ഹർഷകരമായ ആ സോമം ഇന്ദ്രനായി അഗ്നിയിൽ ഹോമിയ്ക്കുക.

10 അധ്വര്യവഃപയസോധര്യഥാഗോ
സ്സോമേഭിരീംപൃണതാഭോജമിന്ദ്രം
വേദാഹമസ്യനിഭൃതംമഏത
ദ്ദിത്സന്തംഭൂയോയജതശ്ചികേത

അന്വയം:—

| | |
|---|---|
| ഉത ആശിഷ്ഠാഃ | — അപിച ആശുതരാഃ, ശീഘ്രഗാമിനഃ |
| വഹ്നയഃ | — വോഢാരഃ ബ്രഹ്മണസ്പതേ രശ്മയഃ |
| അനു ശൃണ്വന്തി | — അസ്മാഭിഃ കൃതം സ്തോത്ര മനുക്രമേണ ശൃണ്വന്തി |
| സഭേയഃ വിപ്രഃ | — സഭായാം സാധുഃ, മേധാവീ, അധ്വര്യുഃ |
| മതീ | — മത്യാ, മനനീയേന സ്തോത്രേണ |
| ധനാ ഭരതേ | — ഹവിർല്ലക്ഷണാനി ധനാനി ബിഭർത്തി, സംപാദയതി |
| (അതഃ) വീളു—ദ്വേഷാഃ | — വീളൂൻ, ദൃഢാൻ, പ്രബലാൻ രാക്ഷസാദീൻ ദ്വേഷ്ടീതി, താദൃശഃ ബ്രഹ്മണസ്പതിഃ |
| വശാ | — വശായാഃ, കാമനായാഃ |
| ഋണം അനു | — അസ്മാഭിഃ പ്രദേയമവദാനാത്മകം അനുക്രമേണ |
| ആ—ദദിഃ | — ആദാതാ വേത്തു |
| സഃ ഹ ബ്രഹ്മണഃ | |
| പതിഃ സം—ഇദ്ധേ | — യജ്ഞേ |
| വാജീ | — അന്നവാൻ, ഹവിഷഃ ആദാതാ (വേത്തു) |

അർത്ഥം—ശീഘ്രഗാമികളും ഭാരംവഹിക്കുന്നവയുമായ ബ്രഹ്മണസ്പതിയുടെ കതിരകൾ നമ്മളാൽ ചൊല്ലപ്പെട്ട സ്തോത്രത്തെ ക്രമത്തിൽ കേൾക്കുന്നു. സഭായോഗ്യനും മേധാവിയുമായ അധ്വര്യു, നല്ല സ്തോത്രത്തോടുകൂടി ഹവിരന്നങ്ങളാകുന്ന ധനങ്ങൾ ധരിക്കുന്നു, ഒരുക്കുകൂട്ടുന്നു. പ്രബലന്മാരായ രാക്ഷസാദികളുടെ ശത്രുവായ ബ്രഹ്മണസ്പതി നമ്മളാൽ കൊടുത്തുതീർക്കപ്പെടേണ്ട കാമനകളുടെ, ആഗ്രഹങ്ങളുടെ കടത്തെ (ദേവർഷി പിതൃക്കൾക്കുള്ള കടത്തെ) സ്വീകരിക്കുന്നവനായി,

തീക്ഷ്ണവനായി ഭവിക്കട്ടെ. ആ ബ്രഹ്മണസ്പതിതന്നെ യജ്ഞത്തിൽ അന്നവാനായി, ഹവിസ്വീകർത്താവായി ഭവിക്കട്ടെ.

14 ബ്രഹ്മണസ്പതേരഭവദ്യഥാവശം

സത്യോമന്യുർമ്മഹികർമ്മാകരിഷ്യതഃ

യോഗാഉദാജൽസദിവേവിചാഭജ

ന്മഹീവരീതിശ്ശവസാസരൽപൃഥക്

അന്വയം:

മഹി കർമ്മ കരിഷ്യതഃ — മഹൽകർമ്മകർത്തുഃ

ബ്രഹ്മണഃ പതേഃ മന്യുഃ — മനനസാധനോ മന്ത്രഃ

യഥാ-വശം സത്യഃ

അഭവൽ, — യഥാകാമം അവിതഥഃ അഭൂൽ

(സയഥാകാമയതേ തഥാ കരോതി).

യഃ ഗാഃ — പണിഭിരപഹൃതാഗാഃ

ഉൽ-ആജൽ — ഉദഗമയൽ, ഗുഹായാഃ നിരഗമയൽ

സഃ ദിവേ വി അഭജൽ ച — ദ്യുലോകായ, തത്രത്യേഭ്യോ ദേവേഭ്യഃ താഗാഃ വിഭക്താശ്ചാകരോൽ

(സചഗോസമൂഹഃ)

മഹീ-ഇവ രീതിഃ — മഹതീസ്രുതിരിവ, യഥാ ഗങ്ഗാദീനാം സ്രോതോ വിഭക്തം സൽനിമ്നദേശാഭിമുഖം പ്രസരതി തഥാ

ശവസാ — ആത്മീയേന ബലേന തത്തദ്ദേവഗൃഹം

പൃഥക് അസരൽ — വിഭിന്നമഗച്ഛത

അർത്ഥം—മഹത്തായ കർമ്മം ചെയ്യുന്ന ബ്രഹ്മണസ്പതിയുടെ ധ്യാനസാധനമായ മന്ത്രം (എപ്പോഴും) കാമംപോലെ ഭവിച്ചു. (ഫലിച്ചു.) പണികളാലപഹരിക്കപ്പെട്ട പശുക്കളെ ആർ

ഗുഹയിൽ നിന്ന് പുറത്തുകൊണ്ടുവന്നുവോ ആ ബ്രഹ്മണസ്പതി (അവയെ) ദ്യോവിന്ന്, ദ്യോവിലെ ദേവന്മാർക്കായി ഭാഗിച്ചുകൊടുത്തു ആ പശുക്കൂട്ടം ഒരു ഒഴുക്കുപോലെ, ഗംഗാദിനദികൾ താഴ്ന്ന പ്രദേശങ്ങളിലേയ്ക്കൊഴുകുന്ന പോലെ, അവിടുന്നാത്മീയബലത്താൽ അതാതു ദേവന്മാരുടെ ഗൃഹത്തിൽ ഒററക്കൊററയ്ക്കെത്തി (പണികളപഹരിച്ച പശുക്കളെ അംഗിരസ്സുകൾക്ക് വീണ്ടുകൊടുത്തു എന്നാണ് മററിടങ്ങളിൽ പറഞ്ഞിട്ടുള്ളത് ഇവിടെ ദേവന്മാരുടെപശുക്കളാണ് ഇത്വേറേ സംഭവിച്ചതായിരിക്കാം )

15 ബ്രഹ്മണസ്പതേസുയമസ്യവിശ്വഹാ
രായസ്യാമരഥ്യോ൨൨വയസ്വതഃ
വീരേഷുവീരാ൯ഉപപൃങ്ധിനസ്ത്വം
യദീശാനോബ്രഹ്മണാവേഷിമേഹവം

അന്വയം –

ഹേ ബ്രഹ്മണഃ പതേ,

| | |
|---|---|
| സു–യമസ്യ | — നിയന്തവ്യസ്യ |
| വയസ്വതഃ രായഃ | — അന്നയുക്തസ്യധനസ്യ |
| വിശ്വഹാ | — വിശേഷു, സർവ്വേഷ്വഹസ്സു |
| രഥ്യഃ സ്യാമ | — അധിപതയോഭൂയാസ്മ |
| (അപിച) നഃ വീരേഷു | |
| വീരാ൯ | — വീര്യാജ്ജാതേഷു അസ്മദീയേഷു പുത്രേഷുപുത്രാ൯, പൌത്രാ൯ |
| ത്വം ഉപ പൃങ്ധി | — സംപൃക്താ൯കുരു, ഉത്പാദയ |
| യത് ഈശാനഃ | — യസ്മാത് സർവ്വസ്യേശ്വരസ്ത്വം |
| ബ്രഹ്മണാ | — ഹവിരന്നേനസഹ |
| മേ ഹവം വേഷി | — മദീയം സ്തുതിരൂപമാഹ്വാനം കാമയസേ (അതോമദുക്തം കുരു) |

അത്ഥം—അല്ലയോ ബ്രഹ്മണസ്പതേ, നിയന്ത്രിച്ചര ക്ഷിക്കേണ്ടുതും, അന്നത്തോടുകൂടിയതുമായ ധനത്തിന്ന് ഞങ്ങൾ എന്നെന്നും അധിപതികളാകാവൂ. കൂടാതെ ഞങ്ങളുടെ പുത്രന്മാരിൽ പുത്രന്മാരെ (പൌത്രന്മാരെ) ഉൽപാദിപ്പിച്ചാലും. സവ്വേശ്വരനായ അവിടുന്ന് ഹവിരന്നത്തോടുകൂടി ഞാൻ ചൊല്ലുന്ന സ്തുതിരൂപമായ വിളി, ഇഷ്ടപ്പെടുന്നതുകൊണ്ട്, ഞാനപേക്ഷിക്കുന്നതു് ചെയ്താലും

16 ബ്രഹ്മണസ്പതേത്വമസ്യയന്താ
സൂക്തസ്യബോധിതനയംചജിന്വ
വിശ്വംതദ്ഭദ്രംയദവന്തിദേവാ
ബൃഹദ്വദേമവിദഥേസുവീരാഃ വ 3

അന്വയം:—
ഇതു് കഴിഞ്ഞ അധ്യായത്തിൽ ഒടുക്കത്തെ സൂക്തത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ടു്

വർഗ്ഗം—4 ജഗതീച്ഛന്ദഃ

1 ഇന്ധാനോഅഗ്നിംവനവദ്വനുഷ്യതഃ
കൃതബ്രഹ്മാശൂശുവദ്രാതഹവ്യഇൽ
ജാതേനജാതമതിസപ്രസസ്റതേ
യംയംയുജംകൃണുതേ ബ്രഹ്മണസ്പതിഃ

അന്വയം:—

അഗ്നിം ഇന്ധാനഃ — ബ്രഹ്മണസ്പതേര്യാഗാത്ഥമഗ്നിം പ്രജ്വലയൻ യജമാനഃ
വനുഷ്യതഃ — ഹിംസാംകുവ്വതശ്ശത്രൂൻ
വനവൽ ഇൽ — വനയാൻ, ഹിംസ്യാൻച

കൃത— ബ്രഹ്മാ, രാത—
ഹവ്യഃ — സ്തോത്രകർത്താ, ദത്ത ഹവിഷ്കസ്സൻ
ശുശ്രുവത് — വദ്ധതേ
(തഥാ യജമാനഃ) ജാതേന
ജാതം — പുത്രേണജനിതം, പുത്രസ്യ പുത്രം
അതി പ്ര സർസ്രതേ — അതീത്യഭൃശം പ്രസരതി, പൌത്രമപിപശ്യൻ ചിരകാലം ജീവേൽ
യം—യം ബ്രഹ്മണഃ പതിഃ — യംയം യജമാനം സ്തോത്ര ഹവിഷോ സ്വീകരണേന
യുജം കൃണതേ — സഖായം കരുതേ
സഃ (സമാന ഏവ ഭവതി)

അർത്ഥം—ബ്രഹ്മണസ്പതിയുടെ യാഗത്തിന്നായി അഗ്നിയെ ജ്വലിപ്പിക്കുന്ന യജമാനൻ ദ്രോഹികളായ ശത്രുക്കളെ ഹിംസിക്കും. (ഹിംസിയ്ക്കട്ടെ ) സ്തോത്രകർത്താവും ഹവിർദ്ദാതാവുമായി, ആ യജമാനൻ അഭിവൃദ്ധി പ്രാപിക്കുന്നു. പിന്നെ, തൻെറ പുത്രൻെറ പുത്രനെക്കണ്ടുകൊണ്ട് ചിരകാലം ജീവിയ്ക്കും. ഏതേതു യജമാനനെ ബ്രഹ്മണസ്പതി സ്തോത്രഹവിസ്സുകളെ കൈക്കൊണ്ട് ചങ്ങാതിയാക്കുന്നുവോ, അവൻ അവിടേയ്ക്കു തുല്യനായി ഭവിക്കുന്നു.

2 വീരേഭിർവ്വീരാൻ വനവദ്വനുഷ്യതോ
ഗോഭീരയിം പപ്രഥദ്ബോധതിത്മനാ
തോകം ച തസ്യ തനയം ച വർദ്ധതേ
യംയംയുജംകൃണതേബ്രഹ്മണസ്പതിഃ

അന്വയം:—
ബ്രഹ്മണഃ പതിഃ
യം—യം — യംയം യജമാനം
യുജം കൃണതേ — സഖായം കരുതേ

(സയജമാനഃ) വീരേഭിഃ — ആത്മീയൈഃ വീരൈഃ പുത്രൈഃ
വനുഷ്യതഃ — ഹിംസതഃ
വീരാൻ വനവൽ — ശത്രുപുത്രാൻ വനയാൽ, ഹിംസ്യാൽ
(അപിച) ഗോഭിഃ രയിം — ഗോഭിസ്സഹിതം ധനം
പപ്രഥൽ — പ്രഥയതി, വിസ്താരയതി
ത്മനാ ബോധതി ച — ആത്മനാ ഏവ സർവ്വം ജാനാതി, അനന്യാധീന ജ്ഞാനോഭവതി ച
(തഥാ) തസ്യ തോകം
തനയം ച — പുത്രം പൌത്രം ച
(ബ്രഹ്മണസ്പതിഃ)
വർധതേ — വർധയതി

അർഥം:—ബ്രഹ്മണസ്പതി ഏതു യജമാനനെ ചങ്ങാതിയാക്കുന്നുവോ ആ യജമാനൻ തന്റെ പുത്രന്മാരെക്കൊണ്ട്, ദ്രോഹികളായ ശത്രുക്കളുടെ പുത്രന്മാരെ ഹിംസിക്കും. കൂടാതെ പശുക്കളൊത്ത ധനത്തെ വളർത്തും, പരത്തും. അവൻ തന്നെത്താനെല്ലാമറിയുകയും ചെയ്യുന്നു. എല്ലാ അറിവും സ്വാധീനമായിത്തീരുന്നു. പിന്നെ, ബ്രഹ്മണസ്പതി അവന്റെ പുത്രനെയും പൌത്രനെയും വർധിപ്പിക്കുന്നു.

3 സിന്ധുർന്നക്ഷോദശ്ശിമീവാംഋഘായതോ
വൃഷേവവധ്രീരഭിവഷ്ട്യോജസാ
അഗ്നേരിവപ്രസിതിർന്നാഹവർത്തവേ
യംയംയുജംകൃണുതേബ്രഹ്മണസ്പതിഃ

അന്വയം:—
ബ്രഹ്മണഃ പതിഃ
യം—യം — യംയം യജമാനം
യുജം കൃണുതേ — സഖായം കുരുതേ
ശിമീ—വാൻ — ബ്രഹ്മണസ്പതേഃ പരിചരണാത്മനാ കർമ്മണായുക്തഃ സഃ യജമാനഃ

| | |
|---|---|
| സിന്ധുഃ ക്ഷോദഃ ന | — സ്യന്ദനശീലാ നദീക്ഷുദ്യമാനം കൂലം യഥാഭിനത്തി തഥാ |
| വധ്രീൻ വൃഷാ–ഇവ | — നിർവ്വീര്യാൻ ബലവത്താൻ സേചനസമർത്ഥഃ, സവീര്യഃ അഭിഭവതി തദ്വൽച |
| ഋഘായതഃ | — ഹിംസതശ്ശത്രൂൻ |
| ഓജസാ അഭി വഷ്ടി | — ബലേനഹന്തുമഭിതഃ കാമയതേ |
| (അപിചാസ്യ) അഗ്നേഃ– | |
| ഇവ പ്ര–സിതിഃ | — അഗ്നേജ്ജ്വാലേവ |
| വർത്തവേ ന അഹ | — വാരയിതും, നിവർത്തയിതും നൈവശക്യതേ |

അർത്ഥം—ഏതേതു യജമാനനെ ബ്രഹ്മണസ്പതി ചങ്ങാതിയാക്കുന്നുവോ, ബ്രഹ്മണസ്പതിക്കു പരിചരണാത്മകമായ (ഉപാസനാത്മകമായ) കർമ്മമൊത്ത ആ യജമാനൻ, ഒഴുകുന്ന നദി ഇടിഞ്ഞുകൊണ്ടിരിക്കുന്ന കരയെ ഉടക്കുന്നപോലെയും, ചെറുപ്പവും ഊക്കുമുററ കാള ക്ഷീണിതനും ദുർബ്ബലനുമായ കാളയെ ജയിക്കുന്നപോലെയും, ഉപദ്രവകാരികളായ ശത്രുക്കളെ സ്വബലത്താൽ ഒടുക്കുവാനിച്ഛിക്കുന്നു, ഒടുക്കുന്നു. പിന്നെ, ആ യജമാനൻ അഗ്നിയുടെ ജ്വാലപോലെ ആർക്കും തടുത്തുനിർത്താൻ അശക്യനായി ഭവിക്കുന്നു.

4 തസ്മാഅർഷന്തിദിവ്യാഅസശ്ചത
സസത്വഭിഃപ്രഥമോഗോഷുഗച്ഛതി
അനിഭൃഷ്ടതവിഷിർഹന്ത്യോജസാ
യംയംയുജംകൃണുതേബ്രഹ്മണസ്പതിഃ

അന്വയം:–
ബ്രഹ്മണഃ പതിഃ

| | |
|---|---|
| യം–യം | — യംയം യജമാനം |
| യുജം കൃണുതേ | — സഖായം കുരുതേ |
| തസ്മൈ ദിവ്യാഃ | — ദിവിഭവാഃ, വൃഷ്ടിലക്ഷണാ ആപഃ |

| | |
|---|---|
| അസശ്ചതഃ അർഷന്തി | — അനിരുദ്ധാസ്സന്തഃ ഗച്ഛന്തി പ്രാപ്നുവന്തി |
| (തഥാ) സഃ സത്വ–ഭിഃ | — പരിചാരകൈസ്സഹിതഃ |
| പ്രഥമഃ | — അന്യേഭ്യോയജമാനേഭ്യഃ പൂർവ്വഭാവീസൻ |
| ഗോഷു ഗച്ഛതി | — ഗവാദിധനം പ്രാപ്നോതി |
| (കിംച) അനിഭൃഷ്ട–തവിഷിഃ | — പരൈരബാധിതാതവിഷീ, ബലംയസ്യസസൻ |
| ഓജസാ ഹന്തി | — ശത്രൂൻഹന്തി |

.അർത്ഥം–ഏതേതു യജമാനനെ ബ്രഹ്മണസ്പതി ച ങ്ങാതിയാക്കുന്നുവോ, ആ യജമാനന്ന് ദ്യോവിൽ നിന്ന് മഴ വെള്ളം തടവില്ലാതെ വരുന്നു. പിന്നെ, അദ്ദേഹം പരിചാര കരോടുചേർന്ന് മററു യജമാനന്മാരേക്കാരം മുമ്പനായി, പശു ക്കരം മുതലായ ധനത്തെ പ്രാപിക്കുന്നു. കൂടാതെ അന്യരാൽ ബാധിക്കപ്പെടാത്ത ബലമുററവനായി ശത്രുക്കളെ ഒടുക്കുന്നു.

5 തസ്മാഇദ്വിശ്വേധുനയന്തസിന്ധവോ

ച്ഛിദ്രാശർമ്മദധിരേപുരൂണി

ദേവാനാംസുമ്നേസുഭഗസ്സഏധതേ

യംയംയുജംകൃണുതേബ്രഹ്മണസ്പതിഃ വ 4

അന്വയം:–

| | |
|---|---|
| ബ്രഹ്മണഃ പതിഃ | |
| യം–യം | — യംയംയജമാനം |
| യുജം കൃണുതേ | — സഖായം കരുതേ |
| തസ്മൈ ഇത് | — തസ്മൈ യജമാനായൈവ |
| വിശ്വേ സിന്ധവഃ | — സർവ്വാസ്യന്ദനശീലാനദ്യഃ |
| ധുനയന്ത | — ചലയന്തി, അഭീഷ്ടഫലസിദ്ധ്യർത്ഥം പ്രവഹന്തി |
| (തഥാ) അച്ഛിദ്രാ | — ഛിദ്രരഹിതാനി, സന്തതാനി |

| | |
|---|---|
| പുരുണി ശമ്മ | — ബഹൂനിശമ്മാണി, സുഖാനി |
| ധിരേ | — തസ്മൈഏവധാര്യന്തേ |
| സു-ഭഗഃ സഃ | — ശോഭനധനഃ സഃ |
| ദേവാനാം സുമ്നേ ഏധതേ | — ദേവൈഃ പ്രത്തേസുഖേ വത്തമാനസ്സൻ വദ്ധതേ |

അത്ഥം-ഏതേതു യജമാനനെ ബ്രഹ്മണസ്പതി ചങ്ങാതിയാക്കുന്നുവോ, അദ്ദേഹത്തിനുവേണ്ടിത്തന്നെയാണ് ഒഴുകുന്ന എല്ലാ നദികളും ചലിക്കുന്നത്, അദ്ദേഹത്തിന്റെ അഭീഷ്ടഫലസിദ്ധിയ്ക്കാണ് പ്രവഹിക്കുന്നത് അതുപോലെ ഇടമുറിയാത്ത വളരെ സുഖങ്ങളും, മംഗളങ്ങളും അദ്ദേഹത്തിനുവേണ്ടി ധരിയ്ക്കപ്പെടുന്ന നല്ല ധനത്തോടുകൂടിയവനും ദേവദത്തമായ സുഖത്തിൽ വത്തിയ്ക്കുന്നവനുമായി വൃദ്ധി പ്രാപിക്കുന്ന

വർഗ്ഗം-5

1 ഋജുരിച്ഛംസോവനവദ്വനുഷ്യതോ
ദേവയന്നിദദേവയന്തമഭ്യസൽ
സുപ്രാവീരിദ്വനവൽപൃൽസുദുഷ്ടരം
യജ്വേദയജ്യോർവിഭജാതിഭോജനം

അന്വയം-

| | |
|---|---|
| ഋജുഃ ഇത് | — ആജ്ജവയുക്ത ഏവ |
| ശംസഃ | — ബ്രഹ്മണസ്പതേഃ സ്തോതാ |
| വനുഷ്യതഃ വനവത് | — ഹിംസതശ്ശത്രൂൻ വനയാൽ, ഹിംസ്യാൽ |
| ദേവ-യൻ ഇത് | — ബ്രഹ്മണസ്പതിമാത്മന ഇച്ഛന്നേവ |
| അദേവ-യന്തം | — തദ്വിപരീതം പുരുഷം |
| അഭി അസത് | — അഭിഭവേത് |
| (തഥാ) സുപ്ര-അവീഃ ഇത് | — സുഷ്ഠു, പ്രകഷേണ ബ്രഹ്മണസ്പതേസ്തർപ്പയിതൈവ |

| | |
|---|---|
| പൃൽ-സു ദുസ്തരം | — പൃതനാസു, സംഗ്രാമേഷു തരീതുമശക്യം |
| വനവൽ | — ഹിംസ്യാൽ |
| (തഥാ) യജ്വാ ഇൽ | — ബ്രഹ്മണസ്പതിം ഹവിഷാ ഇഷ്ടവാനേവ |
| അയജ്യോഃ ഭോജനം | — അയജ്വനഃ ഭോഗസാധനം |
| വി ഭജാതി | — വിശേഷേണ ഭജേത, ഭജതി |

അർത്ഥം—നേർവഴിക്കാരൻ തന്നെയായ ബ്രഹ്മണസ്പതിയുടെ സ്തോതാവ് ദ്രോഹികളായ ശത്രുക്കളെ ഹനിക്കും ബ്രഹ്മണസ്പതിയെ ആത്മാവിനാൽ ഇച്ഛിക്കുന്നവൻ തന്നെ അവിടുത്തെ അനുഗ്രഹമിച്ഛിക്കാത്തവരെ കീഴടക്കും. അതുപോലെ വേണ്ടുംവണ്ണം ബ്രഹ്മണസ്പതിയെ തൃപ്തിപ്പെടുത്തുന്നവൻ മാത്രം, യുദ്ധങ്ങളിൽ തോല്പിക്കാൻ പററാത്തവനെ ഒടുക്കും പിന്നെ ബ്രഹ്മണസ്പതിയെ ഹവിസ്സുകൊണ്ടു യജിക്കുന്നവൻതന്നെ യാഗം ചെയ്യാത്തവൻെറ ഭോഗസാധനം (ധനം) നേടും.

2 യജസ്വവീരപ്രവിഹിമനായതോ

ഭദ്രംമനഃകൃണുഷ്വവൃത്രതൂര്യേ

ഹവിഷ്കൃണുഷ്വസുഭഗോയഥാസസി

ബ്രഹ്മണസ്പതേരവആവൃണീമഹേ

അന്വയം:—

(ഋഷിഃ ആത്മീയം പുരുഷം ശാസ്തി)

| | |
|---|---|
| ഹേ വീര, | — വിശേഷേണ സ്തുതീനാം പ്രേരക, സഖേ |
| യജസ്വ | — ബ്രഹ്മണസ്പതിം സ്തുത്യാപൂജയ |
| മനായതഃ | — ശീഘ്രപ്രവർത്തമാനാൻ ഹിംസകാൻ |
| പ്രവിഹി | — പ്രകർഷേണ യുദ്ധാർത്ഥംഗച്ഛ |
| വൃത്ര-തൂര്യേ | — വൃത്രാണാം, ശത്രൂണാം ഹിംസാഹേതുഭൂതേ സംഗ്രാമേ |

ഭദ്രം മനഃ കൃണുഷ്വ — കല്യാണം, ധാർഷ്ട്യോപേതം മനഃ കുരുഷ്വ
(ബ്രഹ്മണസ്പതേ
രനുഗ്രഹാൽ തവൈവ
ജയോഭവതി, തഥാ
ബ്രഹ്മണസ്പതയേ)
ഹവിഃ കൃണുഷ്വ — പ്രയച്ഛ
യഥാ (ത്വം) സു—ഭഗഃ
അസസി — ശോഭനധനഃ ഭവേഃ
(ബ്രഹ്മണസ്പതേര്യാഗേന സുഭഗോഭവിഷ്യതി)
(അപിചവയം)
ബ്രഹ്മണഃ പതേഃ
അവഃ ആ വൃണീമഹേ — രക്ഷണം പ്രാർത്ഥയാമഹേ

അർത്ഥം—(ഋഷി സ്വാത്മാവിനോട് പറയുന്നു)

അല്ലയോ സ്തുതിപ്രേരകനായ സഖാവേ, ബ്രഹ്മണസ്പതിയെ സ്തുതിയാൽ പൂജിക്കുക. വേഗതയോടുകൂടി നേരിടുന്ന ദ്രോഹികളോട് പോരിന്നായി പോവുക. ശത്രുക്കളായുള്ള, ഹിംസാഹേതുവായ, യുദ്ധത്തിൽ കല്യാണമായ, ധീരമായ മനസ്സു പാലിക്കുക. (എന്നാൽ ബ്രഹ്മണസ്പതിയുടെ അനുഗ്രഹം കൊണ്ട് ജയം വരും) ബ്രഹ്മണസ്പതിക്കായി ചരുപുരോഡാശാദി ഹവിസ്സേകുക. ബ്രഹ്മണസ്പതിക്കുള്ള യാഗം കൊണ്ട്, നീ ശോഭനധനനായി ഭവിക്കും. ബ്രഹ്മണസ്പതിയുടെ രക്ഷണത്തെ പ്രാർത്ഥിക്കുന്നു.

3 സഉജ്ജനേനസവിശാസജന്മനാ
സപുത്രൈർവാജം ഭരതേധനാനൃഭിഃ
ദേവാനാം യഃ പിതരമാവിവാസതി
ശ്രദ്ധാമനാഹവിഷാ ബ്രഹ്മണസ്പതിം

–

| | |
|---|---|
| ാ–മനാഃ | — ശ്രദ്ധായുക്തമനസ്സഃ |
| പിതരം | |
| ്നഃ പതിം | — പാലയിതാരം ബ്രഹ്മണസ്പതിം |
| ാസതി | — ചരുപുരോഡാശാദിനാ പരിചരന്തി |
| | — സ ഏവ യജമാനഃ |
| | — ജാതേന സർവ്വേണ ലോകേന |
| ാരതേ | — അന്നം ബിഭർത്തി, സംഭരതി |
| നാ (വാജം | |
| വ) വിശാ | — പ്രജയാ, ആത്മീയേന ബന്ധുജനേന (വാജം ഭരതേ) |
| വ) പുത്രൈഃ | — ആത്മീയൈരപത്യൈഃ (വാജം ഭരതേ) |
| നൃ–ഭിഃ | — നേതൃഭിഃ അന്യൈഃ പരിചാരകൈഃ |
| | — ധനാനി (ഭരതേ, സംപാദയതി) |

ാണസ്പതിമിഷ്ടവതഃ യജമാനസ്യജനാഃ അന്നധനയോ ംഭവന്തി)

ാർത്ഥം–ഏതു യജമാനൻ ശ്രദ്ധയൊത്ത മനസ്സററവനായി ാരുടെപാലകനായ ബ്രഹ്മണസ്പതിയെ ചരുപുരോ ദി ഹവിസ്സാൽ പരിചരിക്കുന്നുവോ, ആ യജമാനൻ മായ സർവ്വലോകത്തോടും കൂടി അന്നം സംഭരിക്കുന്നു. ം സ്വന്തം ജന്മംകൊണ്ട് അന്നം സംഭരിക്കുന്നു. അദ്ദേ ന്നെ സ്വന്തം ബന്ധുജനങ്ങളോടുകൂടി അന്നം സംഭരി . സ്വന്തം സന്താനങ്ങളോടുകൂടി അന്നം സംഭരിക്കുന്നു. ിലരായ മററു പരിചാരകന്മാരോടുകൂടി ധനങ്ങളും സമ്പാ ന്നു. (ബ്രഹ്മണസ്പതിയെ യജിക്കുന്ന യജമാനന്റെ ക്കൾ അന്നധനങ്ങളെ നേടുന്നവരായിഭവിക്കുന്നു.)

4 യോഅസ്മൈഹവ്യൈർഘൃതവദ്ഭിരവിധൽ

പ്രതംപ്രാചാനയതിബ്രഹ്മണസ്പതിഃ

ഉരുഷ്യതീമംഹസോരക്ഷതീരിഷോ ऽ ऽം

ഹോശ്ചിദസ്മാഉരുചക്രിരദ്ഭുതഃ വ 5

അന്വയം:—

| | |
|---|---|
| യഃ അസ്മൈ | — ബ്രഹ്മണസ്പതയേ (ഇമം ബ്രഹ്മണസ്പതിം) |
| ഘൃതവൽ—ഭിഃ | — ഉപസ്മരണാഭിഘാരണാത്മകൈഃ ആജ്യേരുപേതൈഃ |
| ഹവ്യൈഃ അവിധൽ | — ഹവിർഭി പരിചരതി |
| ബ്രഹ്മണഃ പതിഃ തം | |
| പ്രാചാ | — പ്രാചീനേന, ഋജുനാമാർഗ്ഗേണ |
| പ്ര നയതി | — പ്രകൃഷ്ടം ഫലം പ്രാപയതി |
| (അപിച) ഈം | |
| അംഹസഃ ഉരുഷ്യതി | — ഏനം പാപാദ്രക്ഷതി |
| (തഥാ) രിഷഃ രക്ഷതി | — ഹിംസകാദ്രക്ഷതി |
| അംഹോഃ ചിൽ | — അവ്യക്തോഃ, ദാരിദ്ര്യാൽ അപിരക്ഷതി |
| (അപിച) അസ്മൈ | |
| അദ്ഭുതഃ | — മഹാൻ, ആചാര്യഭൂതോ ബ്രഹ്മണസ്പതിഃ |
| ഉരു—ചക്രിഃ | — ഉരോഃ, വിസ്തീർണ്ണസ്യ ഉപകാരസ്യ കർത്താ (ഭവതി) |

അർത്ഥം—ഏതു യജമാനൻ ബ്രഹ്മണസ്പതിയെ ഉപസ്മരണാഭിഘാരണരൂപങ്ങളായ നെയ്യുകളോ ചേർന്ന ഹവിസ്സുകളാൽ പരിചരിക്കുന്നുവോ, അദ്ദേഹത്തെ ബ്രഹ്മണസ്പതി നേരായ വഴിയിലൂടെ ഉൽകൃഷ്ടഫലത്തിലെത്തിക്കുന്നു. അദ്ദേഹത്തെ പാപത്തിൽനിന്ന് രക്ഷിക്കുന്നു. ദ്രോഹിയിൽ നിന്ന് രക്ഷി

കുന്നു. ദാരിദ്ര്യത്തിൽ നിന്ന് രക്ഷിക്കുന്നു. കൂടാതെ അദ്ദേഹത്തിന്ന് മഹാനായ ആചാര്യനായി, ബ്രഹ്മണസ്പതി വലിയ ഉപകാരിയായി ഭവിക്കുന്നു.

വർഗ്ഗം 6–7–8 ഗാർത്സമദഃ കൂർമ്മഃ ഋഷിഃ ത്രിഷ്ടുപ് ഛന്ദഃ ആദിത്യാദേവതാ

1 ഇമാഗിര ആദിത്യേഭ്യോഘൃതസ്നൂ
സനാദ്രാജഭ്യോജുഹ്വാജുഹോമി
ശൃണോതുമിത്രോ അര്യമാഭഗോന
സ്തുവിജാതോ വരുണോദക്ഷോഅംശഃ

അന്വയം:–

രാജ–ഭ്യഃ ആദിത്യേഭ്യഃ — രാജമാനേഭ്യഃ അദിതേഃ പുത്രേഭ്യഃ
ഘൃത–സ്നൂഃ ഇമാഃ ഗിരഃ — ഘൃതം ക്ഷരന്തീഃ സ്തുതിവാചഃ
സനാൽ ജുഹ്വാ ജുഹോമി— സർവ്വദാവാഗിന്ദ്രിയേണ പ്രയച്ഛാമി, കരോമി
(മന്ത്രാണാം പയോഘൃതാദിക്ഷരണഹേതുത്വം ആമ്നാതം)
മിത്രഃ, അര്യമാ, ഭഗഃ,
തുവി–ജാതഃ — ബഹുദേശേഷ്വനുഗ്രഹാർത്ഥം പ്രാദുർഭൂതഃ
വരുണഃ, ദക്ഷഃ, അംശഃ
നഃ ശൃണോതു — അസ്മദീയാസ്താഗിരഃ പ്രത്യേകം ശൃണോതു

അർത്ഥം–പ്രകാശമാനന്മാരായ അദിതിപുത്രന്മാർക്കായി നെയ്യൊലിക്കുന്ന ഈ സ്തുതിവാക്കുകൾ എപ്പോഴും നാവാൽ ഹോമിക്കുന്നു (മന്ത്രങ്ങളിൽ പാലും നെയ്യും ഒലിക്കൽ ശ്രുതിപ്രസിദ്ധം) മിത്രനും, അര്യമാവും, ഭഗനും, അനുഗ്രഹത്തിന്നായി പലയിടങ്ങളിലും പ്രത്യക്ഷപ്പെടുന്ന വരുണനും, സമർത്ഥനായ അംശനും ഞങ്ങളുടെ ഈ സ്തുതിവാക്കുകളെ പ്രത്യേകം

കേരക്കട്ടെ. (''അഷ്ടൌപുത്രാസോ അദിതേഃ'' എന്ന പ്രമാണ പ്രകാരം മിത്രൻ, വരുണൻ, ധാതാവ്, അര്യമാവ്, അംശം, ഭഗൻ, ഇന്ദ്രൻ, വിവസ്വാൻ എന്നിവരാകുന്ന ആ എട്ടുപേർ. മിത്രൻ പ്രമീതിയിൽ നിന്ന്, നാശത്തിൽനിന്ന് ത്രാണനം ചെയ്യുന്നവൻ, അല്ലെങ്കിലെല്ലാവക്കും സ്നേഹഭൂതൻ; അര്യമാവ് അരികളെ, ശത്രുക്കളെ നിയമിക്കുന്നവൻ, അടക്കുന്നവൻ; ഭഗൻ—ഭജനീയൻ, ഭാഗ്യദേവൻ; വരുണൻ—പാപത്തിന്റെ വാരകൻ, നിവാരകൻ; എന്നിങ്ങനെ മിത്രാദികരക്ക് ഗുണാനുസാരങ്ങളായ അത്ഥങ്ങരം പറയപ്പെടുന്നു.)

2 ഇമംസ്തോമംസക്രതവോമേഅദ്യ
മിത്രോഅര്യമാവരുണോജുഷന്ത
ആദിത്യാസശ്ശുചയോധാരപൂതാ
അവൃജിനാഅനവദ്യാഅരിഷ്ടാഃ

അന്വയം:—

| | | |
|---|---|---|
| ഇമം മേ സ്തോമം | — | അസ്മദീയം സ്തോത്രം |
| സ-ക്രതവഃ, ശുചയഃ | — | സമാനകമ്മാണഃ, ദീപ്യമാനാഃ |
| ധാര-പൂതാഃ | — | ഉദകധാരാഭിരിവ നിമ്മലാഃ |
| അവൃജിനാഃ | — | അവജ്ജിതാരഃ, സവ്വാനുഗ്രാഹകാഃ |
| അനവദ്യാഃ | — | അവദ്യേന, പാപേനരഹിതാഃ |
| അരിഷ്ടാഃ ആദിത്യാസഃ | | |
| മിത്രഃ അര്യമാ, വരുണഃ | — | കേനാപ്യഹിംസിതാഃ അദിതേഃ പുത്രാഃ, മിത്രാദയഃ |
| അദ്യ ജുഷന്ത | — | ഇദാനീം സേവന്താം |

അത്ഥം—എന്റെ ഈ സ്തോത്രത്തെ സമാനകമ്മാക്കളും പ്രകാശമാനന്മാരും ജലധാരകളെക്കൊണ്ടെന്നപോലെ നിമ്മലന്മാരും (ഉപാസിക്കുന്നവരെ) ഉപേക്ഷിയ്ക്കാതെ അനുഗ്രഹിക്കുന്നവരും പാപംതീണ്ടാത്തവരും ആരാലും കേടേല്പിക്കപ്പെടാത്തവരും, അദിതിയുടെ പുത്രന്മാരുമായ മിത്രനും അര്യമാവും വരുണനും സ്വീകരിക്കട്ടെ.

3 തആദിത്യാസഉരവോഗഭീരാ

അദബ്ധാസോദിഫ്സന്തോഭൂര്യക്ഷാഃ

അന്തഃപശ്യന്തിവൃജിനോതസാധു

സർവ്വംരാജഭ്യഃപരമാചിദന്തി

അന്വയം:–

| | |
|---|---|
| തേ ആദിത്യാസഃ | — അദിതേഃ പുത്രാഃ |
| ഉരവഃ, ഗഭീരാഃ | — മഹാന്തഃ ഗാംഭീര്യോപേതാഃ |
| അദബ്ധാസഃ | — ശത്രുഭിരഹിംസിതാസ്സന്തഃ |
| ദിഫ്സന്തഃ | — ശത്രൂൻദംഭിതും, ഹിംസിതു മിച്ഛന്തഃ |
| (തഥാ) ഭൂരി–അക്ഷാഃ | — ഭൂരീണി, ബഹൂനി അക്ഷീണി ചക്ഷൂംഷിയേഷാംതേ |
| അന്തഃ | — മധ്യേ, പ്രാണിനാം ഹൃദിപ്രേരകതയാ വർത്തമാനാസ്സന്തഃ |
| വൃജിനാ ഉത സാധു | — വൃജിനാനി, പാപാനി, അപിച സാധൂനി, പുണ്യാനി പ്രാണിഭിഃ കൃതാനി |
| പശ്യന്തി | — ജാനന്തി |
| പരമാ ചിൽ | — പരമാണി, ദൂരദേശാവസ്ഥി താന്യപി |
| സർവ്വം | — സർവ്വാണി ദൃശ്യമാനാനി |
| രാജ–ഭ്യഃ | — ഈശ്വരാണാമാദിത്യാനാം |
| അന്തി | — അന്തികേ, സമീപേവർത്തതേ |

അർത്ഥം–ആ അദിതിപുത്രന്മാരും മഹാന്മാരും ഗംഭീരന്മാരും ശത്രുക്കളാൽ ബാധിക്കപ്പെടാത്തവരുമായി ശത്രുക്കളെ അടക്കാനിച്ഛിച്ച് കണക്കററ കണ്ണുകളോടുകൂടിയ പ്രാണികളുടെ ഹൃദയമദ്ധ്യത്തിൽ പ്രേരകരായി വർത്തിച്ചുകൊണ്ട്, അവർ

ചെയ്യുന്ന പാപങ്ങളെയും പുണ്യങ്ങളെയും കാണുന്നു, അറിയുന്നു. വിദൂരദേശസ്ഥിതങ്ങളെല്ലാം പോലും ഈശ്വരന്മാരായ ആദിത്യന്മാർക്ക് അടുത്തുള്ളവയത്രേ.

4 ധാരയന്ത ആദിത്യാസോ ജഗൽസ്ഥാ

ദേവാ വിശ്വസ്യ ഭുവനസ്യ ഗോപാഃ

ദീർഘാധിയോ രക്ഷമാണാ അസുര്യ

മൃതാവാനശ്ചയമാനാ ഋണാനി

അന്വയം:–

| | |
|---|---|
| ജഗൽ സ്ഥാഃ | — ജങ്ഗമം സ്ഥാവരം ച ഏതദുഭയവിധം ഭൂതജാതം |
| ധാരയന്തഃ | — അവസ്ഥാപയന്തഃ |
| ദേവാഃ | — ദാനാദി ഗുണയുക്താഃ |
| വിശ്വസ്യ ഭുവനസ്യ ഗോപാഃ | — സർവ്വസ്യ ലോകസ്യ ഗോപയിതാരഃ, രക്ഷിതാരഃ |
| ദീർഘ–ധിയഃ | — ദീർഘാണി കർമ്മാണി യേഷാം തേ |
| അസുര്യം | — അസും, ഉദകം ദദാതീതി മേഘഃ, തത്ര ഭവമുദകം |
| രക്ഷമാണാഃ | — തത്തൽകാലേ വൃഷ്ട്യർത്ഥം രക്ഷന്തഃ |
| ഋത–വാനഃ | — സത്യവന്തഃ |
| ഋണാനി | — സ്തോതൃഭിരന്യേഭ്യഃ പ്രദേയാനി |
| ചയമാനാഃ ആദിത്യാസഃ | — അപഗമയന്തഃ തേ (അസ്മദധീനാ ഭവന്തു) |

അർത്ഥം—ജംഗമസ്ഥാവരങ്ങളായ ഇരുവിധം ചരാചരസമൂഹത്തെ സ്ഥാപിച്ച് ധരിയ്ക്കുന്നവരും, ദാനാദി ഗുണങ്ങളിയന്നവരും, ലോകത്തിന്റെ മുഴുവൻ രക്ഷകരും നീണ്ടുതുടന്ന കർമ്മങ്ങളോടുകൂടിയവരും, അതാതുകാലത്തു് പെയ്യിയ്ക്കാനായി

മേഘത്തിന്നുള്ളിൽ ജലം രക്ഷിക്കുന്നവരും, സത്യവാന്മാരും, തങ്ങളുടെ സ്തോതാക്കരം അന്യക്ക വീട്ടേണ്ടും കടങ്ങരം പോക്കുന്നവരുമായ ആ ആദിത്യന്മാർ ഞങ്ങരംക്കു് വശന്മാരാവട്ടെ, ഞങ്ങളിൽ തല്പരന്മാരാവട്ടെ.

5 വിദ്യാമാദിത്യാഅവസോവോഅസ്യ

യദര്യമൻഭയആചിന്മയോഭു

യുഷ്മാകംമിത്രാവരുണാപ്രണീതൌ

പരിശ്വഭ്രേവദുരിതാനിവൃജ്യാം — വ 6

അന്വയം:—

ഹേ ആദിത്യാഃ, വഃ — യുഷ്മാകം

അസ്യ അവസഃ വിദ്യാം — (കർമ്മണിഷഷ്ഠീ) അവനം ലഭേയ

ഭയേ ആ — രാക്ഷസാദിഭ്യഃ ആഗതേസതി

യൽ മയഃ—ഭു ചിൽ — യുഷ്മദീയം യദ്രക്ഷണം സുഖസ്യ ഭാവയിതൃചലഭേയ

ഹേ അര്യമൻ,

മിത്രാവരുണാ, — മിത്രാവരുണൌ

യുഷ്മാകം പ്ര—നീതൌ — അസ്മദ്വിഷയേ പ്രകൃഷ്ടേ നയനേ സതി

ശ്വഭ്രാ—ഇവ — ശ്വഭ്രാണീവ, സ്ഥാതുമയോഗ്യാനി ഗർത്തവന്തി സ്ഥലാനീവ

ദുഃ—ഇതാനി പരി വൃജ്യാം — പാപാനി പരിത്യജേയം

അർത്ഥം—അല്ലയോ ആദിത്യന്മാരേ, നിങ്ങളുടെ ഈ രക്ഷണം ലഭിച്ചാവു, രാക്ഷസാദികളിൽ നിന്നു് ഭയം വരവേ നിങ്ങളുടെ യാതൊരു സുഖകരമായ രക്ഷയുണ്ടോ, അതുലഭിച്ചാവു. അല്ലയോ അര്യമൻ, മിത്രാവരുണന്മാരേ, ഞങ്ങളുടെ വിഷയത്തിൽ നിങ്ങളുടെ ഉൽകൃഷ്ടമായ നയിയ്ക്കലുള്ളപ്പോരം, നില്ക്കാൻ വയ്യാത്ത വിധം കണ്ടുകത്തിയ സ്ഥലങ്ങരംപോലെയുള്ള പാപങ്ങളെ ഞങ്ങരം വിട്ടനില്പാവു, അവയിൽ നിന്നകലാവു.

6 സുഗോഹിവോഽര്യമൻമിത്രപന്ഥാ
അനൃക്ഷരോവരുണസാധുരസ്തി
തേനാദിത്യാഅധിവോചതാനോ
യച്ഛതാനോദുഷ്പരിഹന്തുശർമ്മ

അന്വയം:—

ഹേ അര്യമൻ, മിത്ര,
വരുണ, വഃ — യുഷ്മാകം
സു-ഗഃ, അനൃക്ഷരഃ — സുഖേനഗന്തവ്യഃ, കണ്ടക രഹിതഃ
സാധുഃ പന്ഥാഃ അസ്തി ഹി — സാധകഃ, ശോഭനഃ മാർഗ്ഗോ വിദ്യതേഖലു
(അതഃ) തേന (പഥാ അസ്മാൻ നയത)
ഹേ ആദിത്യാഃ നഃ — അസ്മാൻപ്രതി
അധി വോചത — അധിവചനം, പക്ഷപാത വചനംകുരുത
(അപിച) നഃ
ദുഃ-പരിഹന്തു — പരിഹന്തും, വിനാശയിതു മശക്യം
ശർമ്മ യച്ഛത — സുഖം ദത്ത

അർത്ഥം—അല്ലയോ അര്യമൻ, മിത്ര, വരുണ, സുഖമായി പോകാവുന്നതും മുള്ളില്ലാത്തതും ഉദ്ദിഷ്ടസാധകവുമായ ഒരു മാർഗ്ഗം നിങ്ങൾക്കുണ്ടല്ലോ. അതിലൂടെ ഞങ്ങളെ നയിച്ചാലും. അല്ലയോ ആദിത്യന്മാരേ, ഞങ്ങളെക്കുറിച്ച് അനുകൂലപക്ഷപാതപരമായി (മറ്റു ദേവന്മാരോട്) പറഞ്ഞാലും. കൂടാതെ ആർക്കും നശിപ്പിക്കാൻ കഴിയാത്ത സുഖം തന്നരുളിയാലും.

7 പിപർത്തുനോഅദിതീരാജപുത്രാ

തിദ്വേഷാംസ്യര്യമാസുഗേഭിഃ

ബൃഹന്മിത്രസ്യവരുണസ്യശർമ്മോ

പസ്യാമപുരുവീരാഅരിഷ്ടാഃ

അന്വയം:–

| | |
|---|---|
| രാജ–പുത്രാ | — രാജമാനാ മിത്രാദയഃ പുത്രാഃ യസ്യാഃ, താദൃശീ |
| അദിതിഃ | — അദീനാദേവമാതാ |
| നഃ ദ്വേഷാംസി | — ദ്വേഷ്ടൄണി രക്ഷാംസി |
| അതി പിപർത്തു | — അതിപാരയതു, അതിക്രമ്യ ത്രഹിതം ദേശം പ്രാപയതു |
| അര്യമാ (ച) സു–ഗേഭിഃ | — സുഖഗന്തവ്യൈഃ മാർഗ്ഗൈഃ അസ്മാൻ പാരയതു |
| (അപിച) പുരു–വീരാഃ | — ബഹുഭിർവ്വീരൈഃ പുത്രാദിഭി രുപേതാഃ |
| അരിഷ്ടാഃ | — കേനാപ്യഹിംസിതാശ്ചസന്തഃ |
| മിത്രസ്യ, വരുണസ്യ | |
| (ച) ബൃഹൽ | — പരിവൃഢം |
| ശർമ്മ ഉപ സ്യാമ | — സുഖം ഉപഗതാഭവേമ |

അർത്ഥം–പ്രകാശമാനന്മാരായ മിത്രാദിദേവന്മാർ ആരുടെ പുത്രരാണോ, ആ ദേവമാതാവായ അദിതി നമ്മളെ, ദ്വേഷ്ടാക്കളായ രക്ഷസ്സുകളെ മറികടത്തി, അവരില്ലാത്ത സ്ഥലം പ്രാപിപ്പിക്കട്ടെ. അര്യമാവു് എളുപ്പത്തിൽ പോകാവുന്ന വഴികളിലൂടെ നമ്മളെ കടത്തട്ടെ. കൂടാതെ ധാരാളം പുത്രപൌത്രന്മാരോടുകൂടിയും ആരാലും കേടേല്പിക്കപ്പെടാതെയും നമ്മൾ മിത്രന്റെയും വരുണന്റെയും സുഖം പ്രാപിച്ചവരായി ഭവിക്കാവൂ. (മിത്രൻ വിനാശത്തിൽ നിന്നു് രക്ഷിക്കുന്നവനും, ഏവക്കും മിത്രഭൂതനുമാണു്. വരുണൻ പാപനിവാരകനും. അപ്പോൾ മിത്രന്റെയും വരുണന്റെയും സുഖം മൈത്രിയും ദുരിതനിവൃത്തിയുമത്രെ.)

8 തിസ്രോഭൂമീർധാരയന്ത്രീംരുതദ്യൂ

ന്ത്രീണിവ്രതാവിദഥേ അന്തരേഷാം

ഋതേനാദിത്യാമഹിവോമഹിത്വം

തദര്യമൻവരുണമിത്രചാരു

അന്വയം:—

| | |
|---|---|
| തിസ്രഃ ഭൂമീഃ | — ഭൂമ്യന്തരിക്ഷസ്വർഗ്ഗാൻ, ത്രീൻ ലോകാൻ |
| (ആദിത്യാഃ) ധാരയൻ | — വൃഷ്ടിപ്രദാനാദിനാധാരയന്തി |
| ഉത ത്രീൻ ദ്യൂൻ | — ദീപ്താൻ, തദുപരിതനാൻ മഹരാദികാൻ ലോകാൻധാരയന്തി, യദ്വാദീപ്താൻ അഗ്നിവായുസൂര്യാൻ ധാരയന്തി |
| (അപിച) ഏഷാം വിദഥേ | — ആദിത്യാനാം യജ്ഞേ |
| അന്തഃ ത്രീണി വ്രതാ | — മധ്യേ സവനത്രയ നിഷ്പാദ്യാനി കർമ്മാണി സന്തി, യദ്വാത്രീണി കർമ്മാണി രസാദാനധാരണ വിസർജ്ജനലക്ഷണാനി സന്തി |
| (പ്രത്യക്ഷകൃതഃ) ഹേ ആദിത്യാഃ, ഋതേന | — സത്യേന |
| മഹി വഃ മഹി-ത്വം | — മഹൽ പ്രഭൂതം മഹത്വം യൽ മഹാഭാഗ്യം |
| ഹേ അര്യമൻ, മിത്ര, വരുണ, തൽ | — തൽ മഹാഭാഗ്യം |
| ചാരു | — ശോഭനം, സർവ്വോൽകൃഷ്ടം |

അർത്ഥം—ഭൂമി, അന്തരിക്ഷം, സ്വർഗ്ഗം എന്നീമൂന്നു ലോകങ്ങളെ, മഴപെയ്യിക്കുക മുതലായവയാൽ ആദിത്യന്മാർ ധരിക്കുന്നു, താങ്ങുന്നു. പിന്നെ അതിന്നുമുകളിലുള്ള മഹർലോകം, ജനലോകം, തപോലോകം എന്നീ തിളങ്ങുന്ന മൂന്നുലോകങ്ങളെയും ധരിയ്ക്കുന്നു അല്ലെങ്കിൽ തേജസ്സുററ അഗ്നി, വായു,

സൂര്യൻ എന്നീ മൂന്നുശക്തികളെ ധരിക്കുന്നു. അവക്ക് (ആദിത്യന്മാക്ക്) യജ്ഞത്തിന്റെ മദ്ധ്യത്തിൽ സവനങ്ങളുടെ രൂപത്തിൽ മൂന്നുകമ്മങ്ങളുംഭവിക്കുന്നു. അല്ലങ്കിൽ രസസ്വീകാരം, രസധാരണം, രസവിസജ്ജനം എന്നീ മൂന്നു കമ്മങ്ങളും ഭവിക്കുന്നു. (എന്നി നേരേ പറയുന്നു) അല്ലയോ ആദിത്യന്മാരേ, സത്യത്താൽ പ്രവൃദ്ധമായ നിങ്ങളുടെ മഹത്വം, മഹാഭാഗ്യം യാതൊന്നോ, അല്ലയോ അര്യമൻ, മിത്ര, വരുണ, അതു് ആ മഹാഭാഗ്യം സവ്വോൽകൃഷ്ടമാകുന്നു.

9 ത്രീരോചനാദിവ്യാധാരയന്ത
ഹിരണ്യയാശ്ശുചയോധാരപൂതാഃ
അസ്വപ്നജോഅനിമിഷാഅദബ്ധാ
ഉരുശംസാഋജവേമർത്യായ

അന്വയം:—

| | |
|---|---|
| ത്രീ രോചനാ | — ത്രീണിരോചനാനി, അഗ്ന്യാദീനി തേജാംസി |
| ദിവ്യാ | — ദിവ്യാനി, ദിവിഭവാനി. |
| ഋജവേ മർത്യായ | — സ്തോത്രേ മനുഷ്യായ ഭോഗസിദ്ധ്യത്ഥം |
| ഹിരണ്യയാഃ, ശുചയഃ | — ഹിരൺമയാഃ ദീപ്യമാനാഃ |
| ധാര–പൂതാഃ | — ഉദകധാരയാക്ഷാളിതാ ഇവ നിമ്മലാഃ |
| അസ്വപ്ന–ജഃ | — അസംജാതസ്വപ്നാഃ |
| അനി–മിഷാഃ, അദബ്ധാഃ | — നിമേഷരഹിതാഃ, അസുരാദിഭിരഹിംസിതാഃ |
| ഉരു–ശംസാഃ | — ഉരുഭിഃ, ബഹുഭിഃ ശംസനീയാഃ, സ്തോതവ്യാഃ |
| (ആദിത്യാഃ) ധാരയന്ത | — അധാരയന്ത, അവസ്ഥാപയൻ |

അത്ഥം–അഗ്നി, സൂര്യൻ, വായു എന്നീ മൂന്നു തേജസ്സുകളെ ദ്യോവിൽ വെച്ചവയായി സ്തോതാവായ മനുഷ്യന്നു് അന്ന

ഭവത്തിന്നായി, സ്വർണ്ണവർണ്ണന്മാരും, ശോഭമാനന്മാരും ജലധാരകൊണ്ട് കഴുകിയപോലെ നിർമ്മലന്മാരും ഉറക്കമില്ലാത്തവരും, കണ്ണിന്റെ ഇമപൂട്ടാത്തവരും അസുരന്മാരാലും മററും കേടേല്പിക്കപ്പെടാത്തവരും, എത്രയോ ജനങ്ങളാൽ സ്തുതരമായ അദിതി പുത്രന്മാർ ധരിച്ചുവന്നു, സ്ഥാപിച്ചുപോന്നു.

10 ത്വംവിശ്വേഷാം വരുണാസിരാജാ
യേചദേവാ അസുരയേചമർത്താഃ
ശതംനോരാസ്വശരദോവിചക്ഷേ
ശ്യാമായൂംഷിസുധിതാനിപൂർവ്വാ വ. 7

അന്വയം'—

| | |
|---|---|
| ഹേ അസുര, വരുണ, | — ശത്രൂണാം ക്ഷേപക, വരുണ |
| യേ ച ദേവാഃ യേ ച | |
| മർത്താഃ | — മരണധർമ്മാണാമനുഷ്യാഃ |
| (തേഷാം) വിശ്വേഷാം | |
| ത്വം രാജാ അസി | — സർവ്വേഷാം നാഥോസി |
| (അതസ്ത്വം) നഃ ശതം | |
| ശരദഃ | — ശതസംഖ്യാകാൻ സംവത്സരാൻ |
| വി—ചക്ഷേ രാസ്വ | — വിശേഷേണ ദർശനായ പ്രയച്ഛ |
| (വയംച) പൂർവ്വാ | — പൂർവ്വൈർദ്ദേവൈഃ |
| സു—ധിതാനി | — സുഷ്ഠുഹിതാനി ശതസംവത്സര ലക്ഷണാനി |
| ആയൂംഷി അശ്യാമ | — വ്യാപ്നുയാമ |

അർത്ഥം—അല്ലയോ ശത്രുഹന്താവേ, വരുണ, യാവരോ മരണധർമ്മികളല്ലാത്ത ദേവന്മാർ, യാവരോ മരണസ്വഭാവരായ മനുഷ്യർ, അവർക്കെല്ലാമവിടുന്ന് രാജാവാകുന്നു അതുകൊണ്ട് ഞങ്ങൾക്ക് ദർശനത്തിന്നായി (അനുഭവിപ്പാനായി) നൂറു കൊല്ലങ്ങൾ തന്നരുളിയാലും. പൂർവ്വന്മാരായ ദേവന്മാരാൽ വഴിപോലെ നിശ്ചയിക്കപ്പെട്ട നൂറു കൊല്ലങ്ങളുടെ ആയുസ്സുകൾ ഞങ്ങൾ പ്രാപിച്ചാവൂ.

11 നദക്ഷിണാവിചികിതേനസവ്യാ
നപ്രാചീനമാദിത്യാനോതപശ്ചാ
പാക്യാചിദ്വസവോധീര്യാചി
യുഷ്മാനീതോഅഭയംജ്യോതിരശ്യാം

അന്വയം:–

ഹേ ആദിത്യാഃ,

| | |
|---|---|
| ദക്ഷിണാ | — ദക്ഷിണോഭാഗഃ |
| ന വി ചികിതേ | — മയാ നവിജ്ഞായതേ |
| സവ്യാ ന | — സവ്യഃ, വാമഭാഗഃ (നവിജ്ഞായതേ) |
| (തഥാ) പ്രാചീനം ന | — പുരസ്താദപി (നവിജ്ഞായതേ) |
| ഉത പശ്ചാ ന | — പശ്ചാൽ, പൃഷ്ഠഭാഗഃ (നവിജ്ഞായതേ) |

(നൈശേനതമസാ ആവൃതത്വാൽ, ആന്തരാജ്ഞാനാദ്വാ)

(കിംബഹുനാ?) പാക്യാ

| | |
|---|---|
| ചിൽ | — പാക്യഃ പക്തവ്യഃ, അപരിപക്വജ്ഞാനോപി |
| ധീര്യാ ചിൽ | — ധീരേണേതവ്യതോപനഭവഃ *ധീര്യഃ കാതരഃ അപി* |
| ഹേ വസവഃ, | — വാസയിതാരഃ ആദിത്യാഃ |
| യുഷ്മാ–നീതഃ | — ശോഭനേനമാർഗ്ഗേണയുഷ്മാഭിർനീതസ്സൻ |
| അഭയം ജ്യോതിഃ | — ഭയരഹിതംസൌരം ആന്തരം തേജഃ |
| അശ്യാം | — പ്രാപ്നയാമ |

അർത്ഥം–അല്ലയോ ആദിത്യന്മാരേ, രാവിരുട്ടുകൊണ്ടോ, അല്ലങ്കിൽ അജ്ഞാനംകൊണ്ടോ, വലതുഭാഗം (അല്ലങ്കിൽ തെക്ക്) എന്നാലറിയപ്പെടുന്നില്ല. ഇടത്തുഭാഗവും (അല്ലങ്കിൽ വടക്ക്) അറിയപ്പെടുന്നില്ല. മുൻഭാഗവും, (അല്ലങ്കിൻ കിഴക്ക്) അറിയപ്പെടുന്നില്ല. പിൻഭാഗവും (അല്ലങ്കിൽ പടിഞ്ഞാ

റ്) അറിയപ്പെടുന്നില്ല. പാകംവരാത്ത അറിവോടുകൂടിയവനും ഭീരുവുമെങ്കിലും, ഏവരെയും അതാതിടത്തു വസിപ്പിക്കുന്ന ആദിത്യന്മാരേ, സന്മാർഗ്ഗത്തിലൂടെ നിങ്ങളാൽ നയിക്കപ്പെട്ട ഞാൻ ഭയം തീണ്ടാത്ത ആ സൌര തേജസ്സിനെ, ആന്തര തേജസ്സിനെ, പ്രാപിക്കാവൂ. (നാലുദിക്കുമറിയാത്തവൻ, ഉള്ള അറിവ് പാകംവരാത്തവൻ, അതിന്നുപുറമെ പേടിത്തൊണ്ടൻ എന്നാലും ഒരു ഭയവുമേശാത്തതും സർവ്വജ്ഞാനശോഭനവുമായ സൂര്യതേജസ്സിൽ എന്നെ എത്തിക്കണം).

12 യോരാജഭ്യഋതനിഭ്യോദദാശ
യംവർധയന്തിപുഷ്ടയശ്ചനിത്യാഃ
സരേവാൻയാതിപ്രഥമോരഥേന
വസുദാവാവിദഥേഷുപ്രശസ്തഃ

അന്വയം:—

| | |
|---|---|
| യഃ രാജ—ഭ്യഃ | — രാജമാനേഭ്യഃ |
| ഋതനി—ഭ്യഃ | — ഋതസ്യ, സത്യസ്യനേതൃഭ്യഃ, ആദിത്യേഭ്യഃ |
| ദദാശ | — ചരുപുരോഡാശാദികം ദദാതി |
| യം പുഷ്ടയഃ, നിത്യാഃ | — പോഷകാഃ, ശാശ്വതാഃ, ആദിത്യാഃ |
| വർധയന്തി ച സഃ | — യജമാനഃ |
| രേവാൻ, പ്രഥമഃ | — ധനവാൻ, പ്രഥിതഃ, പ്രഖ്യാതഃ |
| വസു—ദാവാ | — വസൂനാം, ധനാനാം ദാതാസൻ |
| പ്ര—ശസ്തഃ | — സർവ്വൈഃ പ്രശസ്യമാനഃ |
| വിദഥേഷു | — വേദ്യേഷു, ലബ്ധവ്യേഷു ഗൃഹേഷു |
| രഥേന യാതി | — വാഹനേന ഗച്ഛതി |

അർത്ഥം—പ്രകാശമാനന്മാരും സത്യത്തെ നയിക്കുന്നവരും (അവർ നയിക്കുന്നതേതോ, അതാണ് സത്യം) ആയ അദിതിപുത്രന്മാർക്ക് ആർ ചരുപുരോഡാശാദി ഹവിസ്സേകുന്നുവോ, പോഷകരും, ശാശ്വതരുമായ ആദിത്യന്മാർ ആരെ വസിപ്പി

ക്കുകയും ചെയ്യുന്നുവോ, (അല്ലങ്കിൽ ഹവിർദ്ദാനഫലങ്ങളായി തുടരെത്തുടരെയുള്ള പുഷ്ടികരം, അഭിവൃദ്ധികരം വളർത്തുന്നുവോ) ആ യജമാനൻ ധനവാനും, പ്രഖ്യാതനും, ധനദാനശീലനുമായി അറിയപ്പെടുന്നു. അറിയപ്പെടുന്ന ഗൃഹങ്ങളിൽ വാഹനത്തിൽ സഞ്ചരിക്കുന്നു.

13 ശുചിരപസ്സൂയവസാഅദബ്ധ

ഉപക്ഷേതിവൃദ്ധവയാസ്സുവീരഃ

നകിഷ്ടംഘ്നന്ത്യന്തിതോനദൂരാ

ദ്യആദിത്യാനാംഭവതിപ്രണീതൌ

അന്വയം:—

| | |
|---|---|
| യഃ ആദിത്യാനാം | — അദിതേഃ പുത്രാണാം, മിത്രാദീനാം |
| പ്ര—നീതൌ ഭവതി | — പ്രകൃഷ്ടേ നയനേ വർത്തതേ |
| (സ യജമാനഃ) ശുചിഃ | — ശുദ്ധഃ, ദീപ്യമാനഃ |
| അദബ്ധഃ, വൃദ്ധ—വയാഃ | — സപത്നൈരബാധിതഃ, പ്രവൃദ്ധാന്നഃ |
| സു—വീരഃ | — ശോഭനപുത്രശ്ചസൻ |
| സു—യവസാഃ അപഃ | — ശോഭനസസ്യാനി ഹവിർല്ലക്ഷണാന്യുദകാനി |
| ഉപ ക്ഷേതി | — ഉപനിവസതി, സർവ്വദാസുസസ്യാനാമപാം സമീപേ നിവസതി |
| (ബാധകാഃ) നകിഃ തം | — ന ച തം |
| അന്തിതഃ ഘ്നന്തി | — സമീപാൽഹിംസന്തി |
| ദൂരാൽ ന | — വിപ്രകൃഷ്ടദേശാൽ നഘ്നന്തി |

അർത്ഥം—ആർ അദിതിപുത്രന്മാരായ മിത്രാദികരം നയിക്കുന്നേടത്തു് (അവരുടെ വരുതിയിൽ) നിലകൊള്ളുന്നുവോ, ആ യജമാനൻ ശുദ്ധപ്രകാശമുററവനും, ശത്രുക്കളാൽ ബാധിക്കപ്പെടാത്തവനും സൽപുത്രവാനുമായി നല്ല സസ്യാദികളും, ഹവിസ്സിന്നു് പററിയ ജലങ്ങളും (മഴയും) ഉള്ളേടിക്കിൽ വസിക്കു

ന്നു. (അല്ലെങ്കിൽ ആ യജമാനൻ വസിക്കുന്നിടത്ത് സർവസസ്യ സമൃദ്ധിയും കാലവർഷസുഖവുമുണ്ടാവുന്നു.) അദ്ദേഹത്തെ രാക്ഷസാദികളായ ബാധകന്മാർ അടുത്തുനിന്ന് ഉപദ്രവിക്കുന്നില്ല. ദൂരെ നിന്നും ദ്രോഹിക്കുന്നില്ല.

14 അദിതേമിത്രവരുണോതമൃള
യദ്വോവയംചകൃമാകച്ചിദാഗഃ
ഉർവ്വശ്യാമഭയംജ്യോതിരിന്ദ്ര
മാനോദീർഘാഅഭിനശന്തമിസ്രാഃ

അന്വയം:—

| | |
|---|---|
| ഉത യത് വയം വഃ | — അപിചയദ്യപിവയം യുഷ്മാകം |
| കത് ചിത് ആഗഃ ചകൃമ | — കഞ്ചിദപരാധം അകർമ്മ |
| ഹേ അദിതേ, മിത്ര, | |
| വരുണ, | — യൂയം പ്രത്യേകം |
| മൃള | — അസ്മാസുദയാംകുരുത, സുഖയ |
| ഹേ ഇന്ദ്ര, | — പരമൈശ്വര്യോപേത, ആദിത്യ |
| ഉരു, അഭയം ജ്യോതിഃ | — വിസ്തീർണ്ണം, ഭയരഹിതം ത്വദീയം ജ്ഞാനാത്മകം പ്രകാശം |
| അശ്യാം | — അഹം വ്യാപ്നയാമ |
| ദീർഘാഃ തമിസ്രാഃ | — വിസ്തൃതാഃ തമസായുക്താ നിശാഃ |
| നഃ മാ അഭി നശൻ | — അസ്മാൻ മാ ആഭിമുഖ്യേന പ്രാപ്നുവന്തു |

അർത്ഥം—കൂടാതെ, ഞാൻ നിങ്ങൾക്ക് എന്തെങ്കിലും അപരാധം ചെയ്തിട്ടുണ്ടെങ്കിലും, അല്ലയോ ദേവമാതാവേ, മിത്ര, വരുണ, നിങ്ങളോരോരുത്തരും എങ്കൽ ദയ വിചാരിച്ച് സുഖിപ്പിച്ചാലും. അല്ലയോ പരമൈശ്വര്യയുക്ത, ആദിത്യ, അപാരവും ഭയമേശാത്തതുമായ അവിടത്തെ ജ്ഞാനാത്മകമായ തേജ

സ്സിനെ ഞാൻ പ്രാപിക്കാവൂ. നീണ്ടുനിറഞ്ഞ ഇരുട്ടോടുകൂടിയ രാത്രി (അജ്ഞാനമ്പുരിരുട്ടിൻെറ പരപ്പ്) എന്നെവന്നു ബാധിക്കരുതേ.

15 ഉഭേഅസ്മൈപീപയതസ്സമീചീ
ദിവോവൃഷ്ടിംസുഭഗോനാമപുഷ്യൻ
ഉഭാക്ഷയാവാജയൻയാതിപൃൽസു
ഭാവർദ്ധൌഭവേതസ്സാധൂഅസ്മൈ

അന്വയം:—

(യഃ ആദിത്യാനാം പ്രണീതൌഭവതി)

അസ്മൈ സം—ഈചീ ഉഭേ — യജമാനായ സങ്ഗച്ഛമാനേ ദ്യാവാപൃഥിവ്യൌ
പീപയതഃ — പ്യായയതഃ, കാമാൻ വർദ്ധയതഃ
(സഃ ച) സു—ഭഗഃ — ശോഭനധനഃ
ദിവഃ വൃഷ്ടിം പുഷ്യൻ നാമ — ദ്യുലോകാദാഗതാംവൃഷ്ടിം വർദ്ധയൻ ഭവതി (നാമപ്രസിദ്ധിർദ്യോത്യതേ)
(കിംച) പൃൽ—സു — പൃതനാസു, സംഗ്രാമേഷു
ആ—ജയൻ — ശത്രൂനാഭിമുഖ്യേനാഭിഭവൻ
ഉഭാ ക്ഷയൌ യാതി — പരൈരനാക്രാന്തം സ്വകീയംനിവാസസ്ഥാനം, ആത്മനാപഹൃതം പരകീയം നിവാസസ്ഥാനം, ച ഗച്ഛതി
(തഥാ) അസ്മൈ ഉഭൌ അർദ്ധൌ — ജഗതോഭാഗൌ, മർത്ത്യാമർത്ത്യാത്മകൌ
സാധൂ ഭവതഃ — സാധകൌ ഭവതഃ

അർത്ഥം—ആദിത്യന്മാർ നയിക്കുന്നിടത്ത് നിലകൊള്ളുന്ന ഈ യജമാനനെ ദ്യാവാപൃഥിവികൾ കൂടിച്ചേർന്ന് വർദ്ധിപ്പിക്കുന്നു, അഭിലാഷങ്ങൾ സാധിപ്പിക്കുന്നു. അദ്ദേഹം നല്ല ധനത്തോടുകൂടിയവനായി ദ്യോവിൽ നിന്നു വരുന്ന മഴയെ പ്രസിദ്ധമായി വളർത്തുന്നു. പിന്നെ യുദ്ധങ്ങളിൽ ശത്രുക്കളെ നേരെ ജയിച്ച് തന്റെ വാസസ്ഥാനം ശത്രുക്കളാൽ ആക്രമിക്കപ്പെടാതെ അതും ശത്രുക്കളുടെ വാസസ്ഥാനം വെട്ടിപ്പിടിച്ച് അതും, രണ്ടും നേടുന്നു. ഈ യജമാനന്ന് ജഗത്തിന്റെ മനുഷ്യാത്മകവും ദേവാത്മകവുമായ രണ്ടു ഭാഗങ്ങളും സാധകങ്ങ (സ്വാധീനങ്ങ)ളായി ഭവിക്കുന്നു.

16 യാവോമായാഅഭിദ്രുഹേയജത്രാഃ
പാശാആദിത്യാരിപവേവിചൃത്താഃ
അശ്വീവതാँ അതിയേഷം രഥേനാ
രിഷ്ടാഉരാവാശർമൻസ്യാമ

അന്വയം:—

| | |
|---|---|
| ഹേ യജത്രാഃ, ആദിത്യാഃ | — യഷ്ടവ്യാഃ അദിതിപുത്രാഃ |
| വഃ യാഃ മായാഃ | — യുഷ്മാകം മായാഃ |
| അഭി—ദ്രുഹേ | — അഭിതോദ്രോഹം കുർവ്വതേ രാക്ഷസാദയേ |
| (യേ ച) പാശാഃ രിപവേ | |
| വി—ചൃത്താഃ | — ശത്രവേ പ്രസാരിതാഃ |
| താൻ (മായാഃ) | — പാശാംശ്ചമായാശ്ച |
| അശ്വീ—ഇവ | — ശോഭനോശ്വഃ ദുർഗ്ഗമാൻ മാർഗ്ഗാൻ ശീഘ്രമതിക്രമതി, തദ്വത് |
| രഥേന അതി യേഷം | — അതീത്യപ്രയതേയം, അതിതരേയം |
| (തഥാവയം) അരിഷ്ടാഃ | — ശത്രുഭിരഹിംസിതാസ്സന്തഃ |
| ഉരൌ ശർമൻ | — — വിസ്തീർണ്ണേഗൃഹേ |
| ആ സ്യാമ | — ആസമന്താൽവർത്തമാനാഭവേമ |

അത്ഥം—അല്ലയോ യജനീയരായ അദിതിപുത്രന്മാരേ, നേരിട്ടുവന്നു ദ്രോഹിക്കുന്ന രാക്ഷസാദികൾക്കുവേണ്ടി, അവക്കെതിരെ (പ്രയോഗിപ്പാനുള്ള) നിങ്ങളുടെ മായകളും (കെട്ടിയിടാനുള്ള) കയറുകളും വിട്ടിട്ടുണ്ടല്ലൊ. നല്ല കുതിരക്കാരൻ ദുർഘടമാർഗ്ഗങ്ങളെ കടന്നുപോകുന്നപോലെ, ആ മായകളെയും കയറുകളെയും ഞങ്ങൾ തേരിൽ ഏററുമുട്ടാതെ, പോകാറാവു, പിന്നെ, ശത്രുക്കളാൽ ദ്രോഹിക്കപ്പെടാതെ ഞങ്ങൾ വിശാലമായ ഗൃഹത്തിൽ നന്നായി വർത്തിക്കുന്നവരാകാറാവു.

17 മാഹംമഘോനോവരുണപ്രിയസ്യ
ഭൂരിദാവ്നആവിദംശൂനമാപേഃ
മാരായോരാജന്ത്സുയമാദവസ്ഥാം
ബൃഹദ്വദേമവിദഥേസുവീരാഃ വ 8

അന്വയം:—

ഹേ വരുണ, മഘോനഃ — ധനവതഃ
പ്രിയസ്യ ഭൂരി-ദാവ്നഃ — ഭൂരേഃ ബഹുലസ്യദാതുഃ, ആഢ്യസ്യ
അഹം മാ ആ വിദം — മാ ആവേദയാമി, ആവേദനം, വിജ്ഞാപനം മാകരവാണി,
ആപേഃ ശൂനം — ജ്ഞാതേഃ ശൂന്യം, ദാരിദ്ര്യം, അസ്മദീയാഃ പുത്രാദയഃ ക്ഷുധിതാ ഇതിപ്രഭു പ്രഭുസമീപേ അഭിധായ യാചമാനഃ മാഭൂവം,
ഹേ രാജൻ, സു-യമാത് — സുഷ്ഠുനിയമ്യതേ അനേനപുരുഷോ ഗൃഹേ, താദൃശാൽ
രായഃ മാ അവ സ്ഥാം — അവയുത്യസ്ഥിതോ മാഭൂവം
(വയം) സു-വീരാഃ
വിദഥേ ബൃഹത് വദേമ — സപുത്രപൌത്രാഃ പ്രൌഢം സ്തോത്രമുച്ചാരയാമ

അർത്ഥം—അല്ലയോ വരുണ, ധനവാനം, ധാരാളം കൊടുക്കുന്നവനുമായ ആഢ്യന്റെ മുമ്പിൽചെന്ന് ഞാൻ ദാരിദ്ര്യം അറിയിക്കുമാറാകരുതേ ബന്ധുവിന്റെ മുമ്പിൽ 'എന്റെ കുട്ടികൾ വിശന്നു പൊരിയുന്നു' എന്നു വിളിച്ചുപറഞ്ഞ് ഓരോ പ്രഭുവിനെയും സമീപിക്കേണ്ടുംവിധം എന്നെ യാചകനാക്കരുതേ. അല്ലയോ രാജൻ, ഗൃഹത്തിൽ ചിട്ടയായി കഴിയുവാനുള്ള മുതലുകൾ എനിക്കില്ലാതാക്കരുതേ. ഞാൻ സൽപുത്രപൌത്രരോടുകൂടി യാഗത്തിൽ അവിടേക്കു മഹത്തായ സ്തോത്രം ചൊല്ലുന്നുണ്ട്.

വർഗ്ഗം—9–10 വരുണോദേവതാ

1 ഇദംകവേരാദിത്യസ്യസ്വരാജോ
വിശ്വാനിസാന്ത്യഭ്യസ്തുമഹ്നാ
അതിയോമന്ദ്രോയജഥായ ദേവ
സ്സുകീർത്തിംഭിക്ഷേവരുണസ്യഭൂരേഃ

അന്വയം:—

| | |
|---|---|
| കവേഃ ആദിത്യസ്യ | — ക്രാന്തദർശിനഃ അദിതിപുത്രസ്യ |
| സ്വ–രാജഃ | — സ്വയമേവ രാജമാനസ്യ |
| വരുണസ്യ ഇദം | — ഹവിഃ, സ്തോത്രം വാ യജമാനഃ കരോതി |
| (സച) വിശ്വാനി സന്തി | — സർവ്വാണിഭൂതജാതാനി |
| മഹ്നാ അഭി അസ്തു | — വരുണപ്രസാദേന ലബ്ധേന മഹിമ്നാ അഭിവേത്തു |
| യഃ ദേവഃ യജഥായ | — ദ്യോതമാനഃ യഷ്ടേപുരുഷായ |
| അതി മന്ദ്രഃ | — അതിശയേനസ്തുത്യഃ (ഭവതി) |
| (തസ്യ) ഭൂരേഃ | |
| സു–കീർത്തിം ഭിക്ഷേ | — ഭൂരേഃ ശോഭനാം സ്തുതിം പ്രാർത്ഥയേ |

(യദ്വാ തേന വരുണേന ദാതവ്യാം സുകീർത്തിമഹം യാചേ)

അൎത്ഥം–ക്രാന്തദശിയും അദിതിപുത്രനും സ്വയം പ്രകാശിക്കുന്നവനുമായ വരുണന്ന് യജമാനനിതാ ഹവിസ്സൎപ്പിക്കുന്നു. (സ്തോത്രം ചൊല്ലുന്നു). ആ യജമാനൻ വരുണന്റെ പ്രസാദത്താൽ കിട്ടിയ മഹിമകൊണ്ട് എല്ലാ ഭൂതജാതങ്ങളെയും കീഴ്പ്പെടുത്തട്ടെ. ഏതു ദേവൻ യജിക്കുന്ന പുരുഷന്ന് ഏററവും സ്തുത്യനാണോ, ആ നാഥന്ന് (വരുണന്ന്) നല്ല സ്തുതിയെ പ്രാൎത്ഥിക്കുന്നു. (സ്തുതിചൊല്ലാൻ പുണ്യമുണ്ടാവാൻ പ്രാൎത്ഥിക്കുന്നു. അല്ലെങ്കിൽ വരുണങ്കൽനിന്ന് കിട്ടുന്ന സൽകീൎത്തിയെ യാചിക്കുന്നു.)

'ഇദമേകാദശച്ഛന്ദ-വാരുണാഭയപാപനൽ
ഋണദാരിദ്ര്യദുസ്വപ്ന-നാശനം ചേതിശുശ്രുമ'

എന്ന് ഈ സൂക്തത്തിന്ന് ഒരു ഫലശ്രുതിയുണ്ട്,

2 തവവ്രതേസുഭഗാസസ്യാമ
സ്വാധ്യോവരുണതുഷ്ടുവാംസഃ
ഉപായന ഉഷസാം ഗോമതീനാ
മഗ്നയോനജരമാണാ അനുദ്യൂൻ

അന്വയം:—

ഹേ വരുണ, സു–ആധ്യഃ — ശോഭനധ്യാനാഃ
തുഷ്ടു–വാംസഃ — സ്തുവന്തോവയം
തവ വ്രതേ — ത്വദീയപരിചരണരൂപേകൎമ്മണി വൎത്തമാനാഃ
സു–ഭഗാസഃ സ്യാമ — ശോഭനധനാഭവേമ
(അപിച) ഗോ–മതീനാം— രശ്മിഭിര്യുക്താനാം
ഉഷസാം ഉപ-അയനേ — ഉപഗമനേസതി
അഗ്നയഃ ന — യഥാഗ്നയഃ അഗ്നിഹോത്രാദികൎമ്മാൎത്ഥം സമിധ്യന്തേ, തദ്വൽ
അനു ദ്യൂൻ ജരമാണാഃ — അനുദിനം ത്വാംസ്തുവന്തഃ വയം ദീപ്യമാനാഭവേമ

അത്ഥം—അല്ലയോ വരുണ, ധ്യാനനിഷ്ഠന്മാരും, സ്തുതിക്കുന്നവരുമായ ഞങ്ങൾ അവിടത്തെ പരിചരിക്കുന്ന കമ്മത്തിൽ മുഴുകി, ശോഭനധനന്മാരായി ഭവിക്കാവൂ കൂടാതെ രശ്മികളോടു കൂടിയ ഉഷസ്സുകളുടെ വരവിൽ, അഗ്നിഹോത്രാദികൾക്കുവേണ്ടി തെളിയിക്കപ്പെടുന്ന അഗ്നികൾപോലെ, നിത്യവും അവിടത്തെ സ്തുതിക്കുന്ന ഞങ്ങൾ തേജസ്വികളാകാവൂ.

3 തവസ്യാമപുരുവീരസ്യശമ്മ

ന്നുരുശംസസ്യവരുണപ്രണേതഃ

യൂയംനഃപുത്രാഅദിതേരദബ്ധാ

അഭിക്ഷമധ്വംയുജ്യായദേവാഃ

അന്വയം:—

| | |
|---|---|
| ഹേ പ്ര-ണേതഃ, | — സവ്വസ്യജഗതഃ പ്രകഷേണ നേതഃ, |
| വരുണ, പുരു-വീരസ്യ | — പുരുഭിഃ ബഹുഭിഃ വീരൈരു പേതസ്യ |
| ഉരു-ശംസസ്യ | — ഉരുഭിഃ ബഹുഭിഃ സ്തൂയമാനസ്യ |
| തവ ശമ്മൻ സ്യാമ | — ശമ്മണി, സുഖേ ഭവേമ |
| ഹേ അദിതേഃ പുത്രാഃ | |
| ദേവാഃ, അദബ്ധാഃ | — ശത്രുഭിരഹിംസിതാഃ |
| യൂയം നഃ യുജ്യായ | — കൃതാപരാധാനസ്മാൻ സഖ്യായ |
| അഭി ക്ഷമധ്വം | — സഹധ്വം |

അത്ഥം—സവ്വജഗത്തിൻെറയും മുഖ്യമുള്ള നേതാവേ, വരുണ, വളരെ വീരന്മാരോടുകൂടിയവനും എത്രയോപേർകളാൽ പുകഴ്ത്തപ്പെടുന്നവനുമായ അവിടുന്നരുളുന്ന സുഖത്തിൽ ഞങ്ങൾ വത്തിയ്ക്കാവൂ അല്ലയോ അദിതിപുത്രന്മാരായ ദേവന്മാരേ, ശത്രുക്കളാൽ ഒരിക്കലും ബാധിക്കപ്പെടാത്ത നിങ്ങൾ അപരാധികളായ ഞങ്ങൾ ചെയ്യു കുററം നിങ്ങളോടുള്ള സംഖ്യത്തിന്നായി ക്ഷമിച്ചാലും.

4 പ്രസീമാദിത്യോഅസൃജദ്വിധർത്താ
ഋതംസിന്ധവോവരുണസ്യയന്തി
നശ്രാമ്യന്തിനവിമുചന്ത്യേതേ
വയോനപപ്തൂരഘുയാപരിജ്മൻ

അന്വയം:—

| | |
|---|---|
| വി-ധർത്താ | — സേതുരിവജലസ്യവി ധാരയിതാ |
| ആദിത്യഃ | — അദിതേഃ പുത്രോവരുണഃ |
| ഋതം | — നദീനാമുപാദാനരൂപകമുദകം |
| സീം പ്ര അസൃജൽ | — സർവ്വതഃ പ്രകർഷേണസൃഷ്ടവാൻ |
| വരുണസ്യ (തേന ഋതേന) | |
| സിന്ധവഃ | — നദ്യഃ |
| യന്തി | — ഗച്ഛന്തി, പ്രവഹന്തി |
| ഏതേ ന ശ്രാമ്യന്തി | — സിന്ധവഃ ശ്രാന്തിം ന പ്രാപ്നുവന്തി |
| ന വി മുചന്തി | — ഉപരതാ ന ഭവന്തി, അനലസാഃ ഐകരൂപ്യേണ പ്രവഹന്തി |
| വയഃ ന രഘു-യാ | — പക്ഷിണഇവരഘവഃ, ശീഘ്രഗാമിനഃ |
| പരി-ജ്മൻ പപ്തുഃ | — പരിജ്മനി, ഭൂമ്യാംപതന്തി |

അർത്ഥം—ഒരു ചിറപോലെ വെള്ളത്തെ പിടിച്ചുനിർത്തുന്ന അദിതിപുത്രനായ വരുണനാണ് നദികളുടെ ഉത്ഭവരൂപമായ ജലത്തെ വഴിപോലെ സൃഷ്ടിച്ചതു്. വരുണന്റെ ആ ജലധാരണംകൊണ്ടാണ് നദികൾ ഒഴുകുന്നതു്. അവ വിശ്രമിക്കുന്നില്ല. വിരമിക്കുന്നില്ല. ആലസ്യമില്ലാതെ എപ്പോഴും ഒരേ മട്ടിലൊഴുകുന്നു. പക്ഷികൾപോലെ ലഘുതയോടുകൂടി, ശീഘ്രഗാമിനികളായി ഭൂമിയിൽ പതിക്കുന്നു.

5 വിമച്ഛ്രഥായരശനാമിവാഗ
ഋധ്യാമതേവരുണഖാമൃതസ്യ
മാതന്തുശ്ഛേദിവയതോധിയംമേ
മാമാത്രാശാര്യപസഃ പുരഋതോഃ  വ 9

അന്വയം –

| | |
|---|---|
| ഹേ വരുണ മത് | — മത് സകാശാത് |
| രശനാം–ഇവ ആഗഃ | — വിഹിതാനനുഷ്ഠാനജനിതം പാപം |
| വി ശ്രഥയ | — ശിഥിലീകരു വിമോചയ |
| തേ ഋതസ്യ | — ത്വത്സംബന്ധിനഃ ഉദകസ്യ പൂർണ്ണാം |
| ഖാം ഋധ്യാമ | — നദീം ലഭേമഹി |
| (അപിച) ധിയം വയതഃ | — കർമ്മ സന്താന്വതഃ |
| മേ തന്തുഃ മാ ഛേദി | — മമകർമ്മസന്തതിഃ ഛിന്നോമാ ഭൂത് |
| (തഥാ) ഋതോഃ പുരാ | — സമാപ്തികാലാത് പൂർവ്വം |
| അപസഃ മാത്രാ | — കർമ്മണഃ ശരീരം |
| മാ ശാരി | — ശീർണ്ണം, വികലം മാ ഭൂത് |

അർത്ഥം–അല്ലയോ വരുണ, എങ്കൽ ഒരു കയറിനെപ്പോലെ (നീണ്ടും പിണഞ്ഞും) കിടക്കുന്ന പാപത്തെ (വിഹിതമനുഷ്ഠിക്കാതെയും അവിഹിതമനുഷ്ഠിച്ചുമുള്ള പാപത്തെ) കഷണം കഷണമായി മുറിച്ചാലും ഭാതിന്റെ കെട്ടിൽനിന്ന് മോചിപ്പിച്ചാലും അവിടത്തെ ജലംകൊണ്ടു നിറഞ്ഞ നദിയെ (കാരുണ്യജലസിന്ധുവിനെ) ഞാൻ നേടാവൂ (അതിൽ കളിക്കാവൂ) കൂടാതെ, കർമ്മംചെയ്യുന്ന എന്റെ കർമ്മസന്തതിയുടെ നൂൽ മുറിയരുത് അതുപോലെ ചരമത്തിന്നുമുമ്പ് ഈ കർമ്മ ശരീരം ഉടഞ്ഞു വികലമാവരുത്

6 അപോസുമൃക്ഷവരുണഭിയസംമൽ

സമ്രാളൃതാവോൻമാഗൃഭായ

ദാമേവവഥ്സാദ്വിമുമുഗ്ധ്യംഹോ

നഹിത്വദാരേനിമിഷശ്ചനേശേ

അന്വയം:–

| | |
|---|---|
| ഹേ വരുണ, ഭിയസം | — ഭയം |
| മൽ സു അപോ മൃക്ഷ | — മത്തഃ സുഷ്ഠു അപഗമയ |
| ഹേ സം–രാട്, ഋത–വഃ, | — സമ്യഗ്രാജമാന, സത്യവൻ, |
| മാ അനു ഗൃഭായ | — മാം അനുഗൃഹാണ |
| (അപിച) ദാമ-ഇവ | |
| വഥ്സാൽ | — യഥാദോഗ്ധാ വത്സസകാശാൽ ബന്ധനീംരജ്ജും വിമുഞ്ചതി തഥാ |
| അംഹഃ വി മുമുഗ്ധി | — പാപം മൽസകാശാൽ വിമുഞ്ച |
| ത്വൽ ആരേ | — ത്വത്തോദൂരദേശേ വർത്തമാനഃ, ത്വദന്യഃ കശ്ചിൽ |
| നി–മിഷഃ ചന ഹി | |
| ഈശേ | — അക്ഷിപക്ഷ്മ ചലനസ്യ നിമിഷസ്യാപിനേഷ്ടേ |

അർത്ഥം—അല്ലയോ വരുണ, ഭയത്തെ എങ്കൽനിന്ന് തികച്ചും അകററിയാലും. ഏററവും ശോഭമാന, സത്യവൻ, എന്നെ അനുഗ്രഹിച്ചാലും. കൂടാതെ പൈക്കുട്ടിയെ കെട്ടിയ കയർ കറവുകാരനഴിക്കുന്നപോലെ, എന്നെ പാപം വിടുർത്തി മോചിപ്പിച്ചാലും. അവിടുന്നിൽ നിന്ന് വേറിട്ടവൻ (അവിടുത്തെ രക്ഷയും കാരുണ്യവുമില്ലാത്തവൻ) ഇമയിളക്കുന്ന നേരത്തേക്കു പോലും തനിക്കുതാൻ പോന്നതിനില്ലാൻ ശക്തനല്ല.

7 മാനോവധൈർവ്വരുണയേതഇഷ്ടാ
വേനഃ കൃണ്വന്തമസുരഭ്രീണന്തി
മാജ്യോതിഷഃ പ്രവസഥാനിഗന്മ
വിഷൂമൃധശ്ശിശ്രഥോജീവസേനഃ

അന്വയം —

| | |
|---|---|
| ഹേ വരുണ, ഹേ അസുര, | — പാപകൃതാം നിരസിതഃ |
| തേ ഇഷ്ടൗ | — ത്വദീയേ യജ്ഞേ |
| ഏനഃ | — വിഹിതാനനുഷ്ഠാനേന അവിഹിതാനുഷ്ഠാനേന ച ജനിതം പാപം |
| കൃണ്വന്തം യേ ഭ്രീണന്തി | — കുർവ്വന്തം യേ ആയുധാഃ ഹിംസന്തി തൈഃ |
| വധൈഃ | — ഹനനസാധനൈരായുധൈഃ |
| നഃ മാ | — അസ്മാൻ മാ ഹിംസീഃ |
| (അപിച) ജ്യോതിഷഃ | — ഗൃഹേ വർത്തമാനാദഗ്നേഃ |
| പ്ര-വസഥാനി | — പ്രവാസാൻ |
| മാ ഗന്മ | — മാ ഗച്ഛാമ |
| (തഥാ) നഃ ജീവസേ | — ജീവനായ |
| മൃധഃ വി സു ശിശ്രഥഃ | — ഹിംസകാൻ സുഷ്ഠുവിശ്ലേഷയ്, ബാധസ്വ |

അർത്ഥം—പാപകാരികളെ അകററുന്ന വരുണ, അവിടത്തെ ഉദ്ദേശിച്ച യജ്ഞത്തിൽ വേണ്ടതനുഷ്ഠിക്കാതെയും വേണ്ടാത്തതു ചെയ്തുമുള്ള പാപം ആചരിയ്ക്കുന്നവരെ ഏതേതായുധങ്ങൾ ഹിംസിക്കുന്നുവോ, ആ ഹനനായുധങ്ങളാൽ ഞങ്ങളെ ഹിംസിയ്ക്കരുതേ പിന്നെ ഗൃഹത്തിൽ അഗ്നിഹോത്രോപാസനങ്ങളിൽ വർത്തിക്കുന്ന അഗ്നിയെ ഞങ്ങൾ വിട്ടുപോകരുതേ ജീവിയ്ക്കാനായി, ദ്രോഹികളെ ഞങ്ങളിൽ നിന്നകററിയാലും.

8 നമഃ പുരാതേവരുണോതനൂന

മുതാപരംതുവിജാതബ്രവാമ

തേഹികംപവ്വതേനശ്രിതാന്യ

പ്രച്യുതാനിദൂളഭവ്രതാനി

അന്വയം:–

| | |
|---|---|
| ഹേ വരുണ, പുരാ | — പൂവ്വസ്മിൻകാലേ |
| തേ നമഃ | — നമസ്കാരപ്രതിപാദകം അവാദിഷ്ട |
| ഉത നൂനം ബ്രവാമ | — അദ്യാപ്യുച്ചാരയാമ |
| ഉത ഹേ തുവി-ജാത | — ബഹുഷുദേശേഷുപ്രാദുർഭൂത |
| അപരം | — ആഗാമിന്യപികാലേ (ഉച്ചാരയാമ) |
| ഹേ ദുഃ–ദഭ | — ദംഭിതും, ഹിംസിതുമശക്യ |
| ഹി തേ പവ്വതേ ന | — യസ്മാൽത്വയിശിലോച്ചയേ ഇവ |
| അപ്ര–ച്യുതാനി | — അന്യൈഃ പ്രച്യാവയിതുമശക്യാനി |
| വ്രതാനി ശ്രിതാനി | — ആശ്രിതാനി |
| (തസ്മാൽ നമഃ ഉച്ചാരയാമ) | |
| കം | — സുഖം (ദേഹി) |

അത്ഥം–അല്ലയോ വരുണ, മുൻകാലത്തു് ഞാൻ അവിടത്തേയ്ക്കുനമസ്കാരത്തെക്കുറിക്കുന്ന ശബ്ദമുച്ചരിച്ചിട്ടുണ്ടു്. ഇപ്പോഴും ഉച്ചരിക്കുന്നു. ബഹുദേശങ്ങളിൽ പ്രത്യക്ഷപ്പെടുന്ന വരുണ, വരാൻപോകുന്ന കാലത്തും നമസ്സുച്ചരിക്കുന്നുണ്ടു്, അല്ലയോ അജയ്യ, എന്തുകാരണത്താൽ അവിടുന്നിൽ അവിടത്തെ കമ്മങ്ങൾ ഒരു പാറക്കൂട്ടത്തിലെന്നപോലെ വീഴ്ത്തപ്പെടാൻ കഴിയാതെ നില്ക്കുന്നുവോ, ആ കാരണത്താലാണു് ഞാൻ (ഇപ്രകാരം) നമസ്കരിക്കുന്നതു്. സുഖം തന്നാലും.

9 പരഋണാസാവീരധമത്കൃതാനി

മാഹംരാജന്നന്യകൃതേനഭോജം

അവ്യുഷ്ടാഇന്നുഭൂയസീരുഷാസ

ആനോജീവാൻവരുണതാസുശാധി

അന്വയം

ഹേ വരുണ, ഋണാ — ഋണാനി, പിത്രാദിഭിഃ കൃതാനി
പരാ സാവീഃ — പരാസുവ, പരാചീനം പ്രേരയ
അധ മത്-കൃതാനി — അധുനാ മയാ നിഷ്പാദിതാനി, ഋണാനി പരാസുവ
ഹേ രാജൻ, അഹം
അന്യ-കൃതേന — അന്യാർജ്ജിതേന ധനേന
മാ ഭോജം — ഭോഗം മാ ലഭേയം
ഭൂയസീഃ ഉഷാസഃ — ഭൂയസ്യഃ ബഹുതരാ ഉഷസഃ
അവി-ഉഷ്ടാഃ ഇത് നു — നൂനം അവ്യുഷ്ടാ ഏവ
(ഋണാനിചിന്തയതഃ ജാഗ്രതോമമവ്യുഷ്ടാ അപിഅവ്യുഷ്ടകല്പാ ആസൻ)
ഹേ വരുണ, താസു നഃ — ഉഷസ്സു ഭേസ്മാൻ
ജീവാൻ ആ ശാധി — ജീവനവതഃ ആസമന്താൽ അനുശിഷ്ടാൻ കുരു
(ഋണാന്യപകൃത്യഭോഗപര്യാപ്തം ധനം പ്രയച്ഛ)

അർത്ഥം– അല്ലയോ വരുണ, പൈതൃകമായി എനിക്കു വന്നു ചേർന്ന കടങ്ങളെ ഇല്ലാതാക്കിയാലും. പിന്നെ ഞാനുണ്ടാക്കിയ കടങ്ങളും ഇല്ലാതാക്കിയാലും. അല്ലയോ രാജൻ അന്യൻ സമ്പാദിച്ച മുതൽ ഞാൻ ഭുജിക്കരുതേ. എത്രയോ ഉഷസ്സുകൾ എനിക്കു തെളിയാത്തവ, വെളുക്കാത്തവ തന്നെയാണ്. കടങ്ങളെപ്പറ്റി വിചാരിച്ചുകൊണ്ട് ഉറക്കമറ്റ എനിക്ക് ഉഷസ്സ് തെളിയാത്തതായിരിക്കുന്നു. അല്ലയോ വരുണ, ആ ഉഷസ്സുകളിൽ ജീവനോടുകൂടിയവരെ അനുശാസിച്ചാലും, ഉത്സാഹത്തിലേക്ക് ഉത്തേജിപ്പിച്ചാലും. അതായത് കടമില്ലാ

താക്കി ഭോഗത്തിനമതിയായ ധനം തന്നരുളിയാലും. (ഇവി ടെ ഭോഗമെന്ന പദത്തിന്ന് ദാനധമ്മാദി കമ്മങ്ങഠം എന്നത്ഥ മെടുക്കാം.)

10 യോമേരാജൻയുജ്യോവാസഖാവാ

സ്വപ്നേഭയംഭീരവേമഹ്യമാഹ

സ്തേനോവായോദിപ്സതിനോവൃകോവാ

ത്വംതസ്മാദ്വരുണപാഹ്യസ്മാൻ

അന്വയം:—

| | |
|---|---|
| ഹേ രാജൻ, മേ യുജ്യഃ | — മദീയഃ യോജനസമത്ഥഃ പിത്രാദിഃ |
| വാ സഖാ | — സമാനഖ്യാനോബാന്ധവഃ വാ |
| സ്വപ്നേ വാ | — ദൃഷ്ടം ത്വദ്വിഷയം |
| ഭയം ഭീരവേ മഹ്യം | — ഭയശീലായമഹ്യം |
| യഃ ആഹ | — ബ്രൂതേ |
| (ത്വഥാ) സ്തേനഃ വാ | |
| വൃകഃ വാ | — ചോരഃ വാ അരണ്യശ്വാവാ |
| യഃ നഃ ദിപ്സതി | — അസ്മാൻ ജിഘാംസതി |
| ഹേ വരുണ, ത്വം തസ്മാൽ | |
| അസ്മാൻ പാഹി | — സവ്വസ്മാദ്രക്ഷ |

അത്ഥം—അല്ലയോ രാജൻ, കുടുംബക്കാരനോ, ചങ്ങാതി യോ, ബന്ധുവോ ആയ ഏതുവൻ ഭീരുവായ എന്നോട് അവിട ത്തെ കുറിച്ച് ഭയപ്പെടുത്തി പറയുന്നുവോ, അതുപോലെ കള്ള നോ, ചെന്നായയോ, ദ്രോഹിക്കാനന്നിവരുന്നുവോ, അവയിൽ നിന്നെല്ലാം അവിടുന്നെന്നെ രക്ഷിച്ചാലും.

• 11 മാഹംമഘോനോവരുണപ്രിയസ്യ

ഭൂരിദാവ്ന ആവിദംശൂന്മാപേഃ

മാരായോരാജന്ത്സുയമാദവസ്ഥാം

ബൃഹദ്വദേമവിദഥേസുവീരാഃ വ. 10

അന്വയം —

ഇതു് കഴിഞ്ഞ എട്ടാം വർഗ്ഗത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ടു്.

വർഗ്ഗം–11–വിശ്വദേവോ ദേവതാ

1 ധൃതവ്രതാ ആദിത്യാ ഇഷിരാ
ആരേ മൽകർത്ത രഹസൂരിവാഗഃ
ശൃണ്വതോ വോ വരുണ മിത്ര ദേവാ
ഭദ്രസ്യ വിദ്വാ അവസേ ഹുവേ വഃ

അന്വയം —

| | |
|---|---|
| ഹേ ധൃത–വ്രതാഃ | — ധൃതകർമ്മാണഃ, അദിതേഃ പുത്രാഃ |
| ആദിത്യാഃ | |
| ഇഷിരാഃ | — ഗമനശീലാഃ, സർവ്വൈ രേഷണീയാഃ, വിശ്വദേവാഃ |
| ആഗഃ | — വിഹിതാനനുഷ്ഠാനാദിജനിതം പാപം |
| രഹസൂഃ–ഇവ | — രഹസ്യന്യൈരജ്ഞാതേ പ്രദേശേ സൂയതേ ഇതിരഹസൂഃ വ്യഭിചാരിണീ, സാ യഥാഗർഭം പാതയിത്വാ ദൂരദേശേപരിത്യജതിതദ്വൽ |
| മൽ ആരേ കർത്ത | — മത്തോദൂരദേശേ കുരുത |
| ഹേ വരുണ, മിത്ര, | |
| ദേവാഃ വഃ | — യുഷ്മദീയസ്യ |
| ഭദ്രസ്യ വിദ്വാൻ | — യുഷ്മാഭിഃ കരണീയം ശ്രേയഃ ജാനന്നഹം |
| ശൃണ്വതഃ വഃ | — മത്കൃതാനി സ്തോത്രാണി ശൃണ്വതഃ യുഷ്മാൻ |
| അവസേ ഹുവേ | — രക്ഷണായാഹ്വയാമി |

അത്ഥം—ധൃതകമ്മാക്കളായ അദിതിപുത്രന്മാരേ, ഗമനശീലരും, എല്ലാവരാലും വരാൻ ക്ഷണിക്കപ്പെട്ടുന്നവരുമായ വിശേവദേവകളേ, വേണ്ടതു ചെയ്യാത്തതും, അരുതാത്തതു ചെയ്തതുമായ എന്റെ പാപം, ഒരു വ്യഭിചാരിണി തന്റെ ഗഭ്മിളക്കി ആരും അറിയാതെ ദൂരപ്രദേശത്തു് കൊണ്ടിടുന്നപോലെ, എന്നിൽ നിന്നു് ദൂരപ്രദേശത്തിലേയ്ക്കുകററിയാലും. അല്ലയോ വരുണ, മിത്ര, ദേവന്മാരേ, നിങ്ങളാൽ എനിക്കുണ്ടാകേണ്ടും ശ്രേയസ്സെന്തെന്നറിയുന്ന ഞാൻ, എന്നാൽ ചൊല്ലപ്പെട്ടുന്ന സ്തോത്രങ്ങളെ കേരംക്കുന്ന നിങ്ങളെ രക്ഷയ്ക്കായി വിളിക്കുന്നു.

2 യൂയം ദേവാഃ പ്രമതിര്യൂയമോജോ

യൂയംദ്വേഷാംസിസനുതര്യുയോത

അഭിക്ഷത്താരോ അഭിചക്ഷമധ്വം

മദ്യാചനോമൃളയതാപരംച

അന്വയം:—

| | |
|---|---|
| ഹേ ദേവാഃ, പ്ര—മതിഃ | — പ്രകൃഷ്ടാമതിര്യസ്യ പിത്രാദേഃ താദൃശാ അപി |
| യൂയം (ഏവ) | |
| (തഥാ) ഓജഃ ച യൂയം | — ബലമപിയൂയമേവ |
| യൂയം ദ്വേഷാംസി | — രക്ഷഃ പിശാചാദീനി |
| സനുതഃ യുയോത | — അന്തഹിതപ്രദേശേ പൃഥക് കുരുത |
| അഭി—ക്ഷത്താരഃ | — അഭിതഃ ശത്രൂണാം ഹിംസിതാരഃ യൂയം |
| അഭി ച ക്ഷമധ്വം | — അഭിഭവത ച ശത്രൂൻ |
| അദ്യ നഃ മൃളയത | — അസ്മിൻദിനേ അസ്മാൻ സുഖയത |
| അപരം ച | — അപരമപികാലം, ആഗാമിന്യപികാലേ അസ്മാൻ മൃളയത |

അൎത്ഥം—അല്ലയോ ദേവന്മാരേ, മാതാപിതാക്കൾക്കുള്ള ഗുരുത്വബുദ്ധി നിങ്ങളാകുന്നു. ഓജസ്സും നിങ്ങളാകുന്നു. ദ്രോഹികളായ പിശാചരാക്ഷസാദികളെ മറവിലാക്കി വേർപെടുത്തിയാലും ശത്രുഹന്താക്കളായ നിങ്ങൾ വിരോധികളെ കീഴടക്കിയാലും ഇന്നു ഞങ്ങളെ സുഖിപ്പിച്ചാലും. മേലിലും ഞങ്ങളെ സുഖിപ്പിച്ചാലും.

3 കിമൂനവഃ കൃണവാമാപരേണ
കിംസനേനവസവ ആപ്യേന
യൂയംനോമിത്രാവരുണാദിതേച
സ്വസ്തിമിന്ദ്രാമരുതോദധാത

അന്വയം:—

(ഹേ ദേവാഃ,) വഃ നു — യുഷ്മാകമദ്യ
കിം? ഉ കൃണവാമ — കിംഖലുകൎത്തും ശക്നവാമ, നഃ കിമപി
(തഥാ) അപരേണ കിം? — അപരകാലഭാവിനാകൎമ്മണാ കിംഖലുകൎത്തും ശക്താഃ?
(തഥാ) ഹേ വസവഃ, — വാസയിതാരോദേവാഃ,
സനേന ആപ്യേന — ആപ്തവ്യേന കൎമ്മണായുഷ്മാകം കിംകൎത്തും ശക്താഃ? സൎവ്വദാപി യുഷ്മദനുഗ്രഹണം പരിപാലനം കൎത്തും നശക്താഃ
ഹേ മിത്രാവരുണാ,
അദിതേ, — മിത്രാവരുണൌ
ഹേ ഇന്ദ്രാമരുതഃ, ച — തേചസൎവ്വേ
യൂയം സ്വസ്തിം നഃ ധാത — അവിനാശമസ്മഭ്യംധത്ത, പ്രയച്ഛത

അൎത്ഥം—അല്ലയോ ദേവന്മാരേ, നിങ്ങൾക്ക് ഇപ്പോൾ ഞങ്ങളെന്തു ചെയ്‌വാൻ ശക്തരാണ്? ഒന്നുമില്ല അതുപോലെ വരാന്‌പോകുന്ന കാലത്തെ കൎമ്മംകൊണ്ട് എന്തുചെയ്‌വാൻ

കഴിവുള്ളവരാണ്? എല്ലാവരെയും അതാതിടത്തു് വസിപ്പിക്കു ന്നവരേ, ഞങ്ങൾക്ക് എത്തിച്ചേരാൻ കഴിയുന്ന കർമ്മത്താൽ എന്തു ചെയ്വാൻ ശക്തരാണ്? നിങ്ങൾക്ക് ചേർന്നവിധം പരിചരിക്കാൻ അശക്തരാണ്. അല്ലയോ മിത്രവരുണന്മാരേ, അദിതേ, ഇന്ദ്രമരുത്തുക്കളേ, ആ നിങ്ങളെല്ലാം ഞങ്ങൾക്ക് അവിനാശം, ക്ഷേമം തന്നരുളിയാലും.

4 ഹയേദേവായൂയമിദാപയസ്ഥ

തേമൃളതനാധമാനായമഹ്യം

മാവോരഥോമധ്യമവാളൃതേഭൂ

ന്മായുഷ്മാവൽസ്വാപിഷ്ശ്രമിഷ്മ

അന്വയം:—

| | |
|---|---|
| ഹയേ ദേവാഃ യൂയം ഇൽ ആപയഃ സ്ഥ | — ഹേ ദേവാഃ യൂയമേവ ബന്ധവഃ (ധനസ്യ പ്രാപയിതാരഃ) ഭവഥ |
| തേ (യൂയം) നാധമാനായ മഹ്യം | — അഭിമതഫലം യാചമാനായ സ്തോത്രേ |
| മൃളത | — സുഖയത |
| (തഥാ) വഃ രഥഃ ഋതേ | — അസ്മദീയേ യജ്ഞഭൃതേ |
| മധ്യമ—വാട് മാ ഭൂൽ | — മധ്യമേന, മന്ദഗമനേവാഹ കോമാഭൂൽ, ശീഘ്രംയുഷ്മാൻ വഹതു |
| (വയം) യുഷ്മാവൽ-സു | — യുഷ്മൽ സദൃശേഷു |
| ആപിഷു മാ ശ്രമിഷ്മ | — ബന്ധുഷുസൽസുശ്രാന്താ മാഭൂമ |

അർത്ഥം—അല്ലയോ ദേവന്മാരേ, നിങ്ങൾതന്നെയാണ് ഞങ്ങളുടെ ബന്ധുക്കൾ (ധനദാതാക്കൾ) ആയി ഭവിക്കുന്നതു്. ആ നിങ്ങൾ അഭീഷ്ടഫലം യാചിക്കുന്ന എനിക്ക് സുഖമരു ളേണം. അതുപോലെ നിങ്ങളുടെ തേർ ഞങ്ങളുടെ യജ്ഞത്തി ന്നു വരുന്നതു് മന്ദഗതിയായിട്ടാവരുതു്. നിങ്ങളെ വേഗം വഹിച്ചെത്തിക്കട്ടെ. നിങ്ങളെപ്പോലുള്ള ബന്ധുക്കളുള്ളപ്പോൾ ഞങ്ങളൊരിക്കലും തളരാനിടയാകരുതു്.

5 പ്രവഹ്യകോമിമയഭ്രൂര്യാഗോ

യത്താപിതേവകിതവംശശാസ

ആരേപാശാആരേഅംഘാനിദേവോ

മാമാധിപുത്രേവിമിവഗ്രഭീഷ്ട

അന്വയം:—

യത് പിതാ—ഇവ

| | |
|---|---|
| കിതവം | — യസ്മാൽ മാം യഥാ അപഥ പ്രവൃത്തം പുത്രംപിതാ അനുശാസതി തഥാ |
| മാ ശശാസ | — മാം അനുശിഷ്ടം ചകൃഥേ |
| (തസ്മാത്) വഃ | — യുഷ്മാകം മധ്യേ അഹം |
| ഏകഃ (സൻ) ഭൂരി ആഗഃ | — ബഹുലം പാപം |
| പ്ര മിമയ | — പ്രകർഷേണ അഹിംസിഷം |
| (അപിച) ഹേ ദേവാഃ, പാശാഃ | |
| ആരേ | — അസ്മത്തോദൂരദേശേസന്തു |
| അംഘാനി ആരേ | — പാപാനിദൂരേസന്തു |
| മാ അധി | — പുത്രേപശ്യതി സതി പിതരം (സപ്തമ്യർത്ഥാനവാദി) |
| (വ്യാധഃ) വിം—ഇവ, | |
| മാ ഗ്രഭീഷ്ട | — പക്ഷിണമിവമാഗൃഹ്ണീധ്വം |

അർത്ഥം—അച്ഛൻ വഴിപിഴച്ചപോകുന്ന മകനെ ശാസിക്കുന്നപോലെ എന്നെ നിങ്ങാം (അതാതു സമയം) ശാസിച്ചപോകുന്നതുകൊണ്ട് (ആന്തരചോദനകൊണ്ട് നന്മയും തിന്മയും ബോധിപ്പിച്ചകൊണ്ട്) നിങ്ങളുടെ ഇടയിൽ ഞാൻ ഒറ്റക്ക് വളരെ പാപത്തെ വേണ്ടപോലെ അകററി. (പാപം വരുന്നതു തടഞ്ഞുവന്നതു് പശ്ചാത്താപംകൊണ്ടും പ്രായശ്ചിത്തംകൊണ്ടും തീൎത്തു ) പിന്നെ ദേവന്മാരേ, നിങ്ങളുടെ (പാപികളെ കെട്ടാനുള്ള) കയറുകാം എന്നിൽ നിന്നകലെയാവട്ടെ. പാപങ്ങളും അകലെയാവട്ടെ കട്ടിപ്പക്ഷി കാണേ അച്ഛനായ പക്ഷിയെ വേടൻ എന്ന പോലെ നിങ്ങാ എന്നെ (കയറിട്ട്) പിടിക്കരുത്: വലയിൽ വീഴ്ത്തരുത്.

6 അവ്യാഞ്ചോഅദ്യാഭവതായജത്രാ

ആവോഹാർദ്ദിഭയമാനോവ്യയേയം

ത്രാധ്വംനോദേവാനിജുരോവൃകസ്യ

ത്രാധ്വം കർത്താദവപദോയജത്രാഃ

അന്വയം:—

| | |
|---|---|
| ഹേ യജത്രാഃ, | — യഷ്ടവ്യാദേവാഃ |
| അദ്യ അവ്യാഞ്ചഃ ഭവത | — ഇദാനീമസ്മഭ്യമഭിമുഖാ ഭവത |
| വഃ ഹാർദ്ദി | — യുഷ്മാകം ഹൃദ്യവസ്ഥിതം ലക്ഷണം |
| ഭയമാനഃ | — ബിഭ്യദഹം |
| ആ വ്യയേയം | — ആഭിമുഖ്യേന പ്രാപ്നയാം |
| ഹേ ദേവാഃ വൃകസ്യ | |
| നി–ജുരഃ | — തസ്കരസ്യസംബന്ധിനഃ നിഹനനാൽ |
| നഃ ത്രാധ്വം | — അസ്മാൻ ത്രായധ്വം |
| (തഥാ) ഹേ യജത്രാഃ, | |
| അവ–പദഃ | — ആപദഃ |
| കർത്താൽ ത്രാധ്വം | — കർത്തുസ്സകാശാൽ ത്രായധ്വം |

അർത്ഥം–അല്ലയോ യജനീയരായ ദേവന്മാരേ, ഇപ്പോൾ നിങ്ങൾ ഞങ്ങൾക്കഭിമുഖരായാലും, നിങ്ങളുടെ ഹൃദയത്തിലുള്ള രക്ഷ, ഭയബാധിതനായ ഞാൻ പ്രാപിക്കട്ടെ. ദേവന്മാരേ, തസ്കരന്റെ ദ്രോഹത്തിൽ നിന്ന് എന്നെ രക്ഷിച്ചാലും. യജനീയരായ ദേവന്മാരേ, ആപത്തുകൾ വരുത്തുന്നവനിൽ നിന്ന് എന്നെ രക്ഷിച്ചാലും.

7 മാഹംമഘോനോവരുണപ്രിയസ്യ

ഭൂരിദാവ്നആവിദംശൂനമാപേഃ

മാരായോരാജൻസുയമാദവസ്ഥാം

ബൃഹദ്വദേമവിദഥേസുവീരാഃ (വ. 11)

അന്വയം:—
ഇതിനെ കഴിഞ്ഞ എട്ടാം വര്‍ഗ്ഗത്തില്‍ വ്യാഖ്യാനിച്ചിട്ടുണ്ട്.

വര്‍ഗ്ഗം—12–13 ഗൃത്സമദഃ ഋഷിഃ ത്രിഷ്ടുബ്ജഗത്യൌഛന്ദസീ ഇന്ദ്രഃ, ഇന്ദ്രാസോമൌ, സരസ്വതീ, ബൃഹസ്പതിഃ, മരുതശ്ച ദേവതാ.

1 ഋതംദേവായകൃണ്വതേസവിത്ര

ഇന്ദ്രായാഹിഘ്നേനരമന്തആപഃ

അഹരഹര്യാത്യക്തുരപാം

കിയാത്യാപ്രഥമസ്സര്‍ഗ്ഗആസാം

അന്വയം:—

| | |
|---|---|
| ഋതം, കൃണ്വതേ | — വൃഷ്ടിലക്ഷണമുദകം കുര്‍വ്വതേ |
| ദേവായ സവിത്രേ | — ദ്യോതമാനായ, സര്‍വ്വസ്യ പ്രേരകായ |
| അഹി—ഘ്നേ | — അഹിം, വൃത്രം ഹതവതേ |
| ഇന്ദ്രായ ആപഃ ന രമന്തേ | — തസ്മാദ്ധേതോര്‍ഭീത്യാ നോപരതാ ഭവന്തി |
| (അപിതു)അപാം അക്തുഃ | — അപാം സേചകം സ്രോതഃ |
| അഹഃ—അഹഃ യാതി | — പ്രത്യഹം ഗച്ഛതി |
| ആസാം പ്രഥമഃ സര്‍ഗ്ഗഃ | — പ്രാഥമികം ജന്മ |
| കിയതി ആ? | — കിയതി കാലേ നിഷ്പന്നം? (ആകാരഃ പ്രശ്നേ) |

(യാവതികാലേതാ അജായന്ത സഃ കാലഃ കിയാന്‍? നിത്യാ ഏവഹി)

അര്‍ത്ഥം—മഴപെയ്യിക്കുന്നവനും, പ്രകാശമാനനും, എല്ലാവര്‍ക്കും ആന്തരപ്രേരകനും വൃത്രഹന്താവുമായ ഇന്ദ്രനുവേണ്ടി അതായത് ഇന്ദ്രനെപ്പേടിച്ച് ജലങ്ങള്‍ ഒരിക്കലും വിശ്രമിക്കാറില്ല. ഒരിടത്തും നില്ക്കാറില്ല ആ ജലങ്ങളുടെ ഒലിച്ചൊഴുക്ക് ദിവസംതോറും തുടരുന്നു. അവയുടെ ആദ്യത്തെ സൃഷ്ടി ഏതുകാലത്താണ്? (ജലങ്ങളുണ്ടായ കാലം നിത്യം തന്നെ)

2 യോവൃത്രായസിനമത്രാരിഷ്യൽ

പ്രതംജനിത്രീവിദുഷഉവാച

പഥോരദന്തീരനുജോഷമസ്മൈ

ദിവേദിവേധുനയോയന്ത്യർത്ഥം

അന്വയം:–

| | |
|---|---|
| യഃ വൃത്രായ സിനം | — വൃത്രാസുരായ അന്നം |
| അത്ര അരേിഷ്യൽ | — പാകസ്ഥാനേ ആഹൃത്യ സമ്പാദിതവാൻ |
| തം ജനിത്രീ | — ജനയിത്രീ, ഇന്ദ്രസ്യമാതാ അദിതിഃ |
| വിദുഷേ പ്ര ഉവാച | — അഭിജ്ഞായേന്ദ്രായ പ്രോക്തവതീ |

(പ്രവചനസ്യഹനനാർത്ഥത്വാൽ തം വൃത്രം ഹതവാൻ)

| | |
|---|---|
| (അപിച) അസ്മൈ അനു ജോഷം | — അസ്മൈ ഇന്ദ്രായ അനുകാമം, ഇച്ഛാമനുസൃത്യ |
| പഥഃ രദന്തീഃ | — മാർഗ്ഗാൻ വിലിഖന്ത്യഃ |
| ധുനയഃ ദിവേ–ദിവേ | — നദ്യഃ പ്രതിദിനം |
| അർത്ഥം യന്തി | — ഗന്തവ്യം സമുദ്രം പ്രതിഗച്ഛന്തി |

അർത്ഥം–ഏവൻ വൃത്രനുവേണ്ടി അന്നം അടുക്കളയിൽ ഒരുക്കിയോ അവനെ, മാതാവായ അദിതി വിദ്വാനായ ഇന്ദ്രന്ന് പറഞ്ഞുകൊടുത്തു (ഇന്ദ്രശത്രു ജനിക്കണമെന്ന വൃത്രപിതാവിന്റെ മന്ത്രോച്ചാരണത്തെയാണ് അന്നമൊരുക്കുന്നതായി, ജീവിക്കാനുള്ള സാഹചര്യസംഭാരങ്ങൾ സമ്പാദിക്കുന്നതായി പറയുന്നത് ആ ഇന്ദ്രശത്രു എന്ന പദത്തിന്റെ സ്വരം പിഴച്ചതുകൊണ്ട് ഇന്ദ്രന്റെ ശത്രു എന്നതിന്നുപകരം ഇന്ദ്രനാകുന്ന ശത്രുവോടുകൂടിയവൻ എന്നർത്ഥമായി ഉദ്ദേശിച്ച ഷഷ്ഠീതൽപുരുഷന്നുപകരം ഉദ്ദേശിക്കാത്ത ബഹുവ്രീഹിയായി ആ അർത്ഥത്തിന്റെ മാററംകൊണ്ടാണ് ഇന്ദ്രന്ന വൃത്രനെ വധിക്കാൻ സാധിച്ചത് ) പിന്നെ അവിടുത്തെ (ഇന്ദ്രന്റെ) ഇച്ഛക്കനുസ

റിച്ച് മാർഗ്ഗങ്ങളാം കുറിച്ച്, നദികളാം ദിവസംപ്രതി, എത്തിച്ചേരേണ്ടും സമുദ്രത്തെ ഉന്നംവെച്ച് പോയിക്കൊണ്ടിരിക്കുന്നു. (വൃത്രവധത്തിന്നുശേഷം ജലങ്ങളാം നിറഞ്ഞ് നദികളാം ഒഴുകിയ സ്ഥിതിയാണ് ഒടുവിൽ പറഞ്ഞത്.)

3 ഊർദ്ധ്വോഹ്യസ്ഥാദധ്യന്തരിക്ഷേ
ധാവൃത്രായപ്രവധംജഭാര
മിഹംവസാനഉപഹീമദുദ്രോ
ത്തിഗ്മായുധോഅജയച്ഛത്രുമിന്ദ്രഃ

അന്വയം:—

| | |
|---|---|
| ഹി അന്തരിക്ഷേ ഊർദ്ധ്വഃ | — യസ്മാൽ അയം വൃത്രഃ സർവ്വമാവൃത്യ |
| അധി അസ്ഥാൽ | — അധിഷ്ഠിതോഭൂൽ |
| അധ വൃത്രായ | — അതഃ കാരണാൽ വൃത്രംപ്രതി |
| വധം പ്ര ജഭാര | — ഹനനായുധംവജ്രം പ്രചിക്ഷേപ |
| (സ ഖലു) ഹി (വൃത്രഃ) | |
| മിഹം | — വൃഷ്ടേസ്സേക്താരംമേഘം |
| വസാനഃ | — ആച്ഛാദയൻ |
| ഈം ഉപ അദുദ്രോൽ | — ഏനമിന്ദ്രമുപാഗമൽ |
| തിഗ്മ–ആയുധഃ | — തീക്ഷ്ണായുധഃ |
| ഇന്ദ്രഃ ശത്രും അജയൽ | — ശാതയിതാരം ജിതവാൻ |

അർത്ഥം—വൃത്രൻ എല്ലാം മറച്ച് ഉയർന്ന വർത്തിച്ചതുകൊണ്ട് അവന്റെ നേരെ ഇന്ദ്രൻ ഹിംസായുധമായ വജ്രം പ്രയോഗിച്ചു. ആ വൃത്രനാകട്ടെ മഴപെയ്യുന്ന മേഘത്തെ മറച്ചുകൊണ്ട് ഇന്ദ്രനെ സമീപിച്ചു. മൂർച്ചയുള്ള ആയുധത്തോടുകൂടിയ ഇന്ദ്രൻ ശത്രുവിനെ ജയിച്ചു.

4 ബൃഹസ്പതേതപുഷാശ്ശേവവിധ്യ

വൃകദ്വരസോഅസുരസ്യവീരാൻ

യഥാജഘന്ഥധൃഷതാപുരാചി

ദേവാജഹിശത്രുമസ്മാകമിന്ദ്ര

അന്വയം:—

| | |
|---|---|
| ഹേ ബൃഹസ്പതേ, | — ബൃഹതാം, പരിവൃഢാനാം പാലയിതഃ, ഇന്ദ്ര, |
| തപുഷാ | — താപകേന, ദീപ്തേന വജ്രേണ |
| അശ്നാ–ഇവ | — അശന്യാ ഇവ |
| വൃക–ദ്വരസഃ | — സംവൃതദ്വാരസ്യ |
| അസുരസ്യ വീരാൻ | |
| വിധ്യ | — പുത്രാൻ താഡയ |
| ഹേ ഇന്ദ്ര, പുരാ ചിൽ | — പുരാപി |
| ധൃഷതാ | — ധർഷകേണ വജ്രേണ |
| (ത്വം) യഥാ ജഘന്ഥ | — ഹതവാൻ |
| ഏവ അസ്മാകം | |
| ശത്രും ജഹി | — ഏവമേവ അസ്മാകം ശത്രും നാശയ |

അത്ഥം–അല്ലയോ മഹത്തുക്കളുടെ പാലക, ഇന്ദ്ര, ചൂടിയററുന്നതും മിന്നുന്നതുമായ വജ്രത്താൽ ഇടിമിന്നലാലെന്നപോലെ, വാതിലടച്ചിരിക്കുന്ന വൃത്രാസുരൻെറ മക്കളെ അടിച്ചമത്തിയാലും. അല്ലയോ ഇന്ദ്ര, മുമ്പ്, ഒന്നിനെയും കൂസാത്ത വജ്രത്താൽ (വൃത്രാദികളെ) കൊന്നപോലെത്തന്നെ ഞങ്ങളുടെ ശത്രുവിനെയും നശിപ്പിച്ചാലും. (ധമ്മപ്രതിരോധികളെ വധിച്ചപോലെ ഞങ്ങളുടെ ധമ്മത്തെ കെടുക്കുന്ന രാഗദ്വേഷാദി ശത്രുവെ അടക്കിയാലും.)

5 അവക്ഷിപദിവോഅശ്മാനമുച്ചാ

യേനശത്രുംമന്ദസാനോനിജൂവ്വാഃ

തോകസ്യസാതൌതനയസ്യഭൂരേ

രസ്മാഅദ്ധംകൃണതാദിന്ദ്രഗോനാം (വ. 12)

അന്വയം:—

(ഹേ ഇന്ദ്ര,) യേന — വജ്രേണ
മന്ദസാനഃ — സ്തോതൃഭിസ്തൂയമാനസ്സൻ
ശത്രും നി-ജൂർവ്വാഃ — വ്യഹിംസീഃ
ദിവഃ ഉച്ചാ — നഭസ്സകാശാൽ ഉച്ചൈർവ്വർത്ത മാനസ്ത്വം
അശ്മാനം — അശ്മവൽ കഠിനം തം വജ്രം
അവ ക്ഷിപ — അസ്മദീയാൻ ശത്രൂനുദ്ദിശ്യ അവസ്താൽ പ്രക്ഷിപ
(തഥാ) തോകസ്യ — പുത്രസ്യ
ഭൂരേഃ തനയസ്യ — ഭർത്തവ്യസ്യ പൌത്രസ്യ
സാതൌ — സംഭജനേ, സംഭജനാർത്ഥം ച
ഹേ ഇന്ദ്ര, (തഥാ)
ഗോനാം — ഗവാം സംഭജനാർത്ഥം
അസ്മാൻ — അസ്മാകം (വിഭക്തിവ്യത്യയഃ)
ഋദ്ധം കൃണതാൽ — സമൃദ്ധിംകുരു

അർത്ഥം—അല്ലയോ ഇന്ദ്ര, സ്തോതാക്കളാൽ പുകഴ്ത്തപ്പെടുന്നവനായി ഏതു വജ്രംകൊണ്ട് ശത്രുവിനെ ഹിംസിച്ചുവോ, ആകാശത്തിലുയരത്തിൽ വർത്തിക്കുന്ന അവിടുന്ന്, കല്ലുപോലെ കടുത്ത ആ വജ്രത്തെ ഞങ്ങളുടെ ശത്രുക്കളുടെ നേരെ താഴോട്ട് വിട്ടാലും. പിന്നെ, അല്ലയോ ഇന്ദ്ര, പുത്രനെയും, കാത്തുരക്ഷിക്കേണ്ടും പൌത്രനെയും, അതുപോലെ പശുക്കളെയും പ്രാപിച്ച്, ഞങ്ങൾക്ക് സമൃദ്ധിയെ ഉണ്ടാക്കിയാലും. (ഇവിടെയും ശത്രുക്കളെന്നതിന്ന് രാഗദ്വേഷാദ്യാന്തരശത്രുക്കളെ എടുക്കാം. വൃത്രപദത്തിന്ന് പാപമെന്നർത്ഥമുണ്ട്. അപ്പോൾ വൃത്രഹന്താവ് പാപഹരനാണ് ആ പാപഹരനായ പരമേശ്വരനോടാണ് പാപകാരണമായ രാഗദ്വേഷാദിയെ അകററാനർത്ഥിക്കുന്നതു്)

6 പ്രഹിക്രതുംവൃഹഥോയംവനഥോ
രധ്രസ്യസ്ഥോയജമാനസ്യചോദൌ
ഇന്ദ്രാസോമായുവമസ്മാഁഅവിഷ്ട
മസ്മിൻഭയസ്ഥേകൃണുതമുലോകം

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്രാ സോമൌ,) | |
| യം വനഥഃ | — യം വൈരിണം ഹിംസഥഃ |
| (തം) ക്രതും | — ദ്വേഷസ്യകർത്താരം |
| പ്ര ഹി വൃഹഥഃ | — ഉന്മൂലയഥഃ ഖലു |
| ഹേ ഇന്ദ്രാസോമാ | — ഇന്ദ്രാസോമൌ |
| (തഥാ) രധ്രസ്യ | |
| യജമാനസ്യ | — രാധകസ്യ യജമാനസ്യ |
| ചോദൌ സ്ഥഃ | — ശത്രൂണാം പ്രേരകൌ ഭവഥഃ |
| (തഥാ) യുവം അസ്മാൻ | |
| അവിഷ്ടം | — യുവാം അസ്മാനവതം |
| അസ്മിൻ ഭയ–സ്ഥേ | — ഭയസ്ഥാനേയുദ്ധേ |
| ലോകം ഉ കൃണുതം | — ഭയരഹിതംസ്ഥാനം കൃണുതം |

അർത്ഥം—അല്ലയോ ഇന്ദ്രസോമന്മാരേ, നിങ്ങൾ ഏതു ശത്രുവിനെ ഹിംസിക്കുന്നുവോ, അവനെ വേരോടെ നശിപ്പിക്കുന്നുവല്ലൊ. അല്ലയോ ഇന്ദ്രസോമന്മാരേ, അതുപോലെ നിങ്ങളെ ഉപാസിക്കുന്ന യജമാനൻെറ ശത്രുക്കളെ പിന്തിരിപ്പിക്കുന്നു. നിങ്ങൾ ഞങ്ങളെ രക്ഷിച്ചാലും. ഈ ഭയസ്ഥാനമായ യുദ്ധത്തിൽ, അതായതു് ലോകസംഗരത്തിൽ, ഭയരഹിതമായ സ്ഥാനം ഉണ്ടാക്കിയാലും. (ശത്രുവിനെ വേരോടെ നശിപ്പിക്കുന്നു എന്നതുകൊണ്ടു് രാഗദ്വേഷാദികളെയാണുദ്ദേശിക്കുന്നതെന്നു് വ്യക്തമാകുന്നു.)

7 നമാതമന്നശ്രമന്നോതതന്ദ്ര

ന്നവോചാമമാസുന്നോതേതിസോമം

യോമേപ്പണാദ്യോദദദ്യോനിബോധാ

ദ്യോമാസുന്വന്തമുപഗോഭിരായൽ

അന്വയം:—

| | |
|---|---|
| യഃ മേ പൃണാൽ | — മമകാമാൻ പൂരയേൽ |
| യഃ ദദൽ | — അഭീഷ്ടംഫലംദദ്യാച്ച |
| യഃ നി–ബോധാൽ | — അസ്മദീയം സ്തോത്രമവഗച്ഛേൽ |

| | |
|---|---|
| യഃ സുന്വന്തം മാ | — സോമമഭിഷുണ്വന്തംമാം ദാതവൈവ്യഃ |
| ഗോഭിഃ (സഹ) ഉപ ആ | |
| ആയൽ | — ഉപാഗച്ഛേൽ |
| (സഃ ഇന്ദ്രഃ) മാ ന തമൽ | — മാം ന തമയതു, ഗ്ലപയതു |
| (തഥാ) ന ശ്രമൽ | — ശ്രാന്തംമാ കരോതു |
| ഉത ന തന്ദ്രൽ | — അപിച മാം ന തന്ദ്രയേൽ, തന്ദ്രയാആലസ്യേനയുക്തം മാ കരോതു |
| സോമം മാ സുനോത ഇതി | — ഇന്ദ്രയാഗായസോമം മാഭി ഷുണുത ഇതി അന്യാൻ യജമാനാൻ പ്രതി |
| ന വോചാമ | — ന ബ്രവാമ |

അത്ഥം—ഏവൻ എന്റെ അഭീഷ്ടങ്ങളെ നിറവേറ്റുന്നവോ, ഏവൻ അഭിമതങ്ങൾ തന്നരുളുന്നവോ ഏവൻ എന്റെ സ്തോത്രങ്ങളെ ഉൾക്കൊള്ളുന്നവോ ഏവൻ സോമം പിഴിച്ച് സംസ്കരിക്കുന്ന എന്റെ അടുക്കൽ നല്ലപ്പോടെ, പശുക്കളോടുകൂടി വരുന്നവോ, ആ ഇന്ദ്രൻ എന്നെ ക്ഷീണിപ്പിക്കരുത്, തളത്തരുത്, അലസനാക്കരുത്. ഇന്ദ്രയാഗത്തിന് സോമം പിഴിച്ച് സംസ്കരിക്കരുതെന്ന് മറ്റു യജമാനന്മാരോട് ഞാൻ പറയുകയല്ല (സോമസംസ്കാരത്തോടു കൂടിയ ഇന്ദ്രയാഗം ചെയ്യണമെന്നേ പറയുകയുള്ളു).

8 സരസ്വതിത്വമസ്മാഁഅവിഢ്ഢി
മരുത്വതീധൃഷതീജേഷിശത്രൂൻ
ത്യംചിച്ഛർധന്തം തവിഷീയമാണ
മിന്ദ്രോഹന്തിവൃഷഭംശണ്ഡികാനാം

അന്വയം —

| | |
|---|---|
| ഹേ സരസ്വതി, ത്വം | |
| അസ്മാൻ അവിഢ്ഢി | — രക്ഷ |

(സാത്വം) മരുത്വതീ — മധ്യമസ്ഥാനവാഗ്രൂപാ, മധ്യമസ്ഥാനസ്ഥൈഃ മരുത്ഭിസ്സഹ
ധൃഷതീ ശത്രൂൻ ജേഷി — ധർഷയന്തീജയ
(കിംചായം) ഇന്ദ്രഃ ത്യം
ചിൽ — തമപി
ശർദ്ധന്തം — പ്രസഹനശീലം
തവിഷീ–യമാണം — ബലമിവാചരന്തം, സർവ്വസ്യ ഭഞ്ജനേശക്തം
ശണ്ഡികാനാം — ശണ്ഡവംശ്യാനാം മധ്യേ
വൃഷഭം ഹന്തി — ഹതവാൻ (വ്യത്യയേന ഭൂതാത്ഥേലട്)
(ശണ്ഡാമക്കാവസുരപുരോഹിതൌ)

അത്ഥം—അല്ലയോ സരസ്വതി, അവിടുന്ന ഞങ്ങളെ രക്ഷി ച്ചാലും. മധ്യസ്ഥാനവാഗ്രൂപയായ അവിടുന്ന് മധ്യസ്ഥാന വത്തികളായ *മരുത്തുക്കളോടു ചേൎന്നവളായി, ക്രൂരലില്ലാത്തവ* ളായി ശത്രുക്കളെ ജയിച്ചാലും. ഇന്ദ്രൻ, കരുത്താറാവനും ബലം പോലെ എല്ലാവരേയും അടക്കാൻ ശക്തനും, ശണ്ഡികവംശക്കാരു ടെ ഇടയിൽ ശ്രേഷ്ഠനായ അസുരനെ കൊന്നു. (ശണ്ഡാമക്ക ന്മാർ അസുരപുരോഹിതന്മാർ.)

9 യോനസ്സന്ത്യഉതവാജിഘത്ന
രഭിഖ്യായതം തിഗിതേനവിധ്യ
ബൃഹസ്പതആയുധൈജേഷിശത്രൂ
ന്ദ്രുഹേരിഷന്തം പരിധേഹിരാജൻ

അന്വയം:—
(ഹേ ബൃഹസ്പതേ), യഃ നഃ — അസ്മാകം
സനുത്യഃ — അന്തർഹിതേ ദേശേ ഭവശ്ചോരഃ
ഉത വാ ജിഘത്നഃ — ജിഘാംസുഃ (വേതി)
തം അഭി–ഖ്യായ — സംവീക്ഷ്യ
തിഗിതേന വിധ്യ — തീക്ഷ്ണേനായുധേനതാഡയ

| | |
|---|---|
| (തഥാ അസ്മദീയാൻ) ശത്രൂൻ ആയുധൈഃ | |
| ജേഷി | — ആയോധനസാധനൈഃ ജയ |
| (തഥാ) ഹേ രാജൻ, | |
| ബൃഹസ്പതേ, | — രാജമാന, ബൃഹസ്പതേ |
| ദ്രുഹേ രിഷന്തം | — ദ്രോഗ്ധവേ ശത്രവേ ഹിംസന്തം വജ്രം |
| പരി ധേഹി | — പരിതോധാരയ, പ്രക്ഷിപ |

അർത്ഥം—അല്ലയോ ബൃഹസ്പതേ, ഏതുവൻ ഞങ്ങൾക്ക് (ഞങ്ങളെ ചതിക്കാൻ) മറഞ്ഞിരിക്കുന്ന ചോരനോ, കൊല്ലാനുന്നവനോ ആയുണ്ടോ, അവനെ കണ്ടുപിടിച്ച് മൂച്ചയേറിയ ആയുധത്താൽ അടിച്ചമർത്തിയാലും ഞങ്ങളുടെ ശത്രുക്കളെ ആയുധങ്ങളാൽ ജയിച്ചാലും പിന്നെ ശോഭമാനനായ ബൃഹസ്പതേ, ദ്രോഹിക്കുന്ന ശത്രുവിങ്കൽ ഹിംസകമായ വജ്രായുധം മുററും ഏല്പിച്ചാലും

10 അസ്മാകേഭിസ്സത്വഭിശ്ശൂരശൂരൈർ
വ്വീര്യാകൃധിയാനിതേകർത്വാനി
ജ്യോഗഭൂവന്നനുധൂപിതാസോ
ഹത്വീതേഷാമാഭരാനോവസൂനി

അന്വയം —

| | |
|---|---|
| ഹേ ശൂര, | — ശൌര്യവൻ, ഇന്ദ്ര, |
| അസ്മാകേഭിഃ സത്വഭിഃ | — അസ്മകീനൈഃ പരേഷാം സാദകൈഃ |
| ശൂരൈഃ | — ശൌര്യോപേതൈർഭടൈഃ |
| യാനി തേ കർത്വാനി | — ത്വയാ കരണീയാനി |
| (താനി) വീര്യാ കൃധി | — വീര്യാണി, വീരകർമ്മാണി കുരു |
| ജ്യോക് അനു-ധൂപിതാസഃ | — ധൂപായമാനഹൃദയാഃ മദീയശ്ശത്രവഃ |

അബ്രുവൻ — ആസൻ
ഹത്വീ — താൻഹത്വാ
തേഷാം വസൂനി നഃ
ആ ഭര — ധനാന്യസ്മഭ്യമാഹര

അത്ഥം—അല്പയോ ശൌര്യമാൻ ഇന്ദ്ര, ഞങ്ങൾക്ക ചേന്ന വരും, ശത്രുക്കളെ ക്ഷീണിപ്പിക്കുന്നവരും, വിക്രമികളുമായ ഭടന്മാരെക്കൊണ്ട് അവിടുന്നാൽ ചെയ്യപ്പെട്ടേണ്ടും വീരകമ്മങ്ങൾ ചെയ്താലും. ചിരകാലമായി ഹൃദയം പുകയുന്ന ശത്രുക്കളെ ങ്ങല്ലൊ, അവരെകൊന്ന് അവരുടെ ധനങ്ങൾ എനിക്ക കൊണ്ടുവന്നു തന്നാലും. (ഇവിടെ ശത്രു എന്നതിന്ന് രാഗദ്വേഷാദിയെ എടുത്താൽ അവന്റെ ധനം കൊണ്ടുവന്നു തരുക എന്നതിന്ന് രാഗദ്വേഷാദികളോടുള്ള ആസക്തി, സദ്വിഷയങ്ങളിലേക്ക മാററിത്തരുക എന്നത്ഥം പറയേണ്ടിവരും. അതിൽ അസാംഗത്യവും അനൌചിത്യവുമില്ല )

11 തംവശ്ശൃദ്ധംമാരുതംസുമ്നയുഗ്ഗിരോ
പബ്രുവേനമസാദൈവ്യംജനം
യഥാരയിംസർവ്വവീരംനശാമഹാ
അപത്യസാചംശ്രുത്യംദിവേദിവേ വ 13

അന്വയം:—

(ഹേ മരുതഃ) യഥാ
സർവ്വ-വീരം — സർവ്വൈർവ്വീരൈഃ, വിശേഷേണ ശത്രൂണാം പ്രേരകൈരുപേതം
അപത്യ-സാചം — അപത്യൈഃ, അപതനഹേതുഭൂതൈഃ പുത്രാദിഭിരുപേതം
ശ്രുത്യം രയിം — ശ്രവണീയം, പ്രശസ്യഭൂതം ധനം
ദിവേ-ദിവേ നശാമഹൈ — പ്രതിദിവസം പ്രാപ്നവാമ
(തഥാ) വഃ മാരുതം — മരുത്സമൂഹരൂപം
ദൈവ്യം — ദേവേന, ഇന്ദ്രേണസംബദ്ധം

ജനം തം ശദ്ധം — പ്രാദുർഭൂതം തം ബലം
സദ്ദ–യുഃ — സുഖമാത്മന ഇച്ഛന്നഹം
നമസാ ഗിരാ ഉപ
ബ്രുവേ — നമസ്കാരേണ, സ്തോത്രേണ ഉപേത്യസ്തൗമി

അർത്ഥം–അല്ലയോ മരുത്തുക്കളേ, എപ്രകാരമായാൽ എല്ലാ വീരന്മാരോടും (വിശേഷിച്ചും ശത്രുക്കളെ പിന്തിരിപ്പിക്കുന്നവരോടും) കൂടിയതും അച്ഛന്ന് പതനം, വീഴ്ച, ഇല്ലാതാക്കുന്ന സത്പുത്രന്മാരോടു ചേർന്നതും, പ്രശംസനീയവുമായ (അതായത് ധർമ്മത്തോടുകൂടിയ) ധനം എന്നുമെന്നും ഞാൻ പ്രാപിക്കുമോ (അപ്രകാരമുള്ള സിദ്ധിക്കായി) നിങ്ങളുടെ സമൂഹരൂപവും (ദുഷ്ടായതും) ഇന്ദ്രനോടു ബന്ധപ്പെട്ടതുമായ ബലത്തെ സ്വയം സുഖിപ്പിക്കുന്ന ഞാൻ നമസ്കാരംകൊണ്ടും, സ്തോത്രംകൊണ്ടും അടുത്തുവന്ന് സ്തുതിക്കുന്നു. (മരുത്തുക്കളുടെ ബലത്തെ സ്തുതിക്കുന്നു എന്നതിന് മരുത്തുക്കളെ സ്തുതിക്കുന്നു എന്നു തന്നെ അർത്ഥം).

*വർഗ്ഗം–14 വിശ്വേദേവാദേവതാ*

1 അസ്മാകംമിത്രാവരുണാവതംരഥ
മാദിത്യൈരുദ്രൈർവ്വസുഭിസ്സചാഭുവാ
പ്രയദ്വയോനപപ്തൻവസ്മനസ്പരി
ശ്രവസ്യവോഹൃഷീവന്തോവനർഷദഃ

അന്വയം–

ഹേ മിത്രാവരുണൗ, യൽ — മിത്രാവരുണൗ, യുവാം യദാസ്മദീയാരഥാഃ
വസ്മനഃ പരി — വസ്മ നിവാസസ്ഥാനം, തസ്മാത് പരി, ഉപരി, ദേശാന്തരേ
ശ്രവസ്യവഃ ഹൃഷീ–വന്തഃ — അന്നകാമാഃ പ്രാപ്തഹർഷാഃ
വന–സദഃ — വനേ, വൃക്ഷാഗ്രേ നിഷണ്ണാഃ
വയഃ ന പ്ര പപ്തൻ — പക്ഷിണ ഇവ പ്രകർഷേണ പതന്തി, ഗച്ഛന്തി

| | |
|---|---|
| (തദാ) ആദിത്യൈഃ | — ധാത്രാര്യമാദിഭിഃ ദ്വാദശഭിഃ |
| രുദ്രൈഃ | — ഏകാദശസംഖ്യാകൈഃ |
| വസു–ഭിഃ | — ധരധ്രുവേത്യാദിഭിഃ അഷ്ട സംഖ്യാകൈഃ, ഏവം ത്രിഭി ർദ്ദേവഗണൈഃ |
| സചാ–ഭുവാ | — സഹഭവന്തൌ, സഹ വർത്തമാനൌ യുവാം |
| അസ്മാകം രഥം അവതം | — രക്ഷതം |

അർത്ഥം—അല്ലയോ മിത്രവരുണന്മാരേ, എപ്പോഠം ഞങ്ങളുടെ തേരുകഠം അന്നലാഭത്തിന്നായി നിവാസസ്ഥാനത്തുനിന്നു് മററിടങ്ങളിൽ ഭക്ഷണം തേടുന്നവയും സന്തോഷമാന്നവയുമായി, കാട്ടിലെ മരങ്ങളിൽ പാക്കുന്ന പക്ഷികഠംപോലെ പറന്നു പോകുന്നുവോ, അപ്പോഠം ധാതാവു്, അര്യമാവു മുതലായ പന്ത്രണ്ടാദിത്യന്മാരോടും, പതിനൊന്നു് രുദ്രന്മാരോടും, ധരൻ, ധ്രുവർ മുതലായ എട്ടു വസുക്കളോടും (അങ്ങിനെ മൂന്നുവിധം ദേവഗണങ്ങളോടും) കൂടി വർത്തിക്കുന്ന നിങ്ങഠം ഞങ്ങളുടെ തേരിനെ രക്ഷിയ്ക്കണം.

2 അധസ്മാനഉദവതാസജോഷസോ
രഥം ദേവാസോഅഭിവിക്ഷുവാജയും
യദാശവഃ പദ്യാഭിസ്തിത്രതോരജഃ
പൃഥിവ്യാസ്സാനൌജംഘനന്തപാണിഭിഃ

അന്വയം:—

| | |
|---|---|
| ഹേ സ–ജോഷസഃ, | |
| ദേവാസഃ, | — സഹപ്രീയമാണാഃ ദേവാഃ, |
| യൽ | — യദാ അസ്മിൻ രഥേ യുക്താഃ |
| ആശവഃ | — വ്യാപനശീലാ അശ്വാഃ |
| പദ്യാഭിഃ | — പാദസാധ്യാഭിർഗതിഭിഃ |
| രജഃ തിത്രതഃ | — രഞ്ജകം മാർഗം തരന്തഃ |
| പൃഥിവ്യാഃ സാനൌ | — ഭൂമേഃ സമുച്ഛ്രിതേ പ്രദേശേ |

| | |
|---|---|
| പാണി–ഭിഃ | — പാണ്യുപലക്ഷിതൈഃ പാദൈഃ |
| ജംഘനന്ത സ്മ | — അത്യർത്ഥം ഗച്ഛന്തിഖലു |
| അധ നഃ വാജ–യും | — അധുനാ, തദാ അസ്മാകം വാജം, അന്നം കാമയമാനം |
| രഥം വിക്ഷു | — പ്രജാസു, ജനപദേഷു |
| അഭി ഉൽ അവത | — അഭിമുഖമുദഗമയത (അവതഃ ഗത്യർത്ഥ) |

അർത്ഥം–ഒരുപോലെ പ്രീതരായ ദേവന്മാരേ എപ്പോൾ ഈ തേരിൽ പൂട്ടപ്പെട്ട വേഗമേറിയ കതിരകൾ കാൽകൊണ്ടെ ത്താവുന്നവഴി ചവുട്ടി ഭൂമിയുടെ ഉന്നതപ്രദേശം താണ്ടുന്നുവോ, അപ്പോൾ ഞങ്ങളുടെ അന്നേച്ഛുവായ തേരിനെ ജനപദങ്ങ ളിൽ, ജനങ്ങൾക്കഭിമുഖമായി എത്തിച്ചാലും. (ഭക്ഷണത്തിന്ന വേണ്ടിയാണ് തേരിൽ പോകുന്നത്. അന്നദാതാക്കളുടെ ഗൃഹ ങ്ങളുള്ളിടത്ത് എത്തിച്ചാലുമെന്ന സാരം)

3 ഉതസ്യനഇന്ദ്രോവിശ്വചർഷണി

ർദ്ദിവശ്ശർദ്ധേനമാരുതേനസുക്രതുഃ

അനുനസ്ഥാത്യവൃകാഭിരൂതിഭീ

രഥംമഹേസനയേവാജസാതയേ

അന്വയം:–

| | |
|---|---|
| ഉത വിശ്വ–ചർഷണിഃ | — അപിച വിശ്വസ്യ, സർവ്വസ്യ ദ്രഷ്ടാ |
| മാരുതേന ശർദ്ധേന | — മരുത്സമൂഹരൂപേണ ബലേനസഹ |
| സു–ക്രതുഃ സ്യഃ ഇന്ദ്രഃ | — ശോഭനകർമ്മാ സ ഇന്ദ്രഃ |
| അവൃകാഭിഃ ഊതി–ഭിഃ | — ഹിംസകരഹിതാഭിഃ രക്ഷാഭിസ്സഹിതസ്സൻ |
| ദിവഃ ന നഃ രഥം | — ദ്യുലോകാദദ്യാസ്മാകം രഥം |
| മഹേ സനയേ | — മഹതേ ധനായ |
| വാജ–സാതയേ | — അന്നസ്യസംഭജനാർത്ഥം ച |
| അനു സ്ഥാതി | — ആനുപൂർവ്വേണാധിതിഷ്ഠതു |

അർത്ഥം—എല്ലാം കാണുന്നവനും മരുത്തുക്കളുടെ കൂട്ടായ കരുത്തോടുകൂടിയവനും, സൽകർമ്മവാനുമായ ആ ഇന്ദ്രൻ, ദ്രോഹികളെ അകററിയ രക്ഷകരോടുകൂടിയവനായി, ദ്യുലോകത്തിൽ നിന്നു് ഇപ്പോഴും നമ്മുടെ തേരിൽ, മഹത്തായ ധനത്തിന്നുവേണ്ടിയും, അന്നലാഭത്തിന്നുവേണ്ടിയും, അനുഗ്രഹണമായി അധിരോഹണം ചെയ്യട്ടെ.

4 ഉതസ്യദേവോഭുവനസ്യസക്ഷണി

ത്വഷ്ടാഗ്നാഭിസ്സജോഷാജൂജുവദ്രഥം

ഇളാഭഗോബൃഹദ്ദിവോതരോദസീ

പൂഷാപുരന്ധിരശ്വിനാവധാപതീ

അന്വയം:—

| | |
|---|---|
| ഉത സ്യഃ ദേവഃ | — അപിച സഃ ദാനാദിഗുണയുക്തഃ |
| ഭുവനസ്യ സക്ഷണിഃ | — സേവ്യഃ |
| ഗ്നാഭിഃ | — ദേവപത്നീഭിഃ (ഗായത്ര്യാദീനി ഛന്ദാംസിദേവപത്ന്യഃ ഇത്യുക്തം) |
| സ-ജോഷാഃ ത്വഷ്ടാ | — സമാനപ്രീതിഃ ത്വഷ്ടാ |
| അധ രഥം | — അധുനാസ്മദീയം രഥം |
| ജൂജുവത് | — പ്രേരയതു |
| (തഥാ) ഇളാ | — തിസൃണാം ദേവീനാമാദ്യാ ച രഥം പ്രേരയതു |
| ബൃഹത്-ദിവാ ഭഗഃ | — ബൃഹത്, മഹത് ദീവ്യതി, ദ്യോതതേഇതിബൃഹദ്ദിവാ ഭഗഃ ചപ്രേരയതു |
| ഉത രോദസീ | — അപിച ദ്യാവാപൃഥിവ്യൌ |
| പുരം-ധിഃ പൂഷാ | — ബഹുധീഃ പോഷകോദേവശ്ച |
| പതീ അശ്വിനൌ | — സൂര്യായാഃ ഭർത്താരാവശ്വിനൌ ച, ഏതേ സർവ്വേസ്മദീയം രഥം പ്രേരയതു |

അർത്ഥം—ആ ദാനശീലനും, ഏവക്കും സേവ്യനും ആയ ത്വഷ്ടാവ് ദേവപത്നിമാരോട് കൂടി (ഗായത്ര്യാദിഛന്ദസ്സുകളാണ ദേവപത്നിമാരെന്ന് പറയപ്പെടുന്നു.) ഒരുപോലെ പ്രീതനായ ഇപ്പോഴും നമ്മുടെ തേരിനെ മുന്നോട്ട് നയിയ്ക്കട്ടെ. അതുപോലെ ഇള, ഭാരതി, സരസ്വതി എന്നീ മൂന്ന് ദേവിമാരിൽ മുമ്പത്തിയായ ഇള, തേരിനെ മുമ്പോട്ട് നയിയ്ക്കട്ടെ. ഏററവും പ്രകാശമാനനായ ഭഗൻ തേരിനെ മുമ്പോട്ട് നയിയ്ക്കട്ടെ. കൂടാതെ ദ്യാവാപൃഥിവികളും അത്യന്തം ബുദ്ധിമാനായ പൂഷാവും സൂര്യയുടെ ഭർത്താക്കളായ അശ്വികളും തേരിനെ മുമ്പോട്ട് നയിയ്ക്കട്ടെ.— അതായത് നമ്മുടെ ജീവിതരഥത്തെ മേൽപറഞ്ഞ ദേവന്മാരെല്ലാം സത്യധർമ്മമാർഗ്ഗത്തിലൂടെ നയിയ്ക്കട്ടെ. (സൂര്യ സോമനെ വിവാഹം ചെയ്യുന്നതായാണ് വിവാഹസൂക്തത്തിൽ പറയുന്നത്. അശ്വികൾ സൂര്യചന്ദ്രന്മാർ തന്നെയാണെന്ന ശ്രുതിവചനപ്രകാരം വേണം ഈ വൈരുദ്ധ്യം പരിഹരിയ്ക്കാൻ.)

5 ഉതത്യേദേവീസുഭഗേമിഥൂദൃശോ
ഷാസാനക്താജഗതാമപീജുവാ
സ്തുഷേയദ്വാം പൃഥിവിനവ്യസാവച
സ്ഥാതുശ്ചവയസ്ത്രിവയാ ഉപസ്തിരേ

അന്വയം:—

| | |
|---|---|
| ഉത ത്യേ ദേവീ | — അപിചതേ പ്രസിദ്ധേ ദേവനശീലേ |
| സു-ഭഗേ, മിഥൂ-ദൃശാ | — ശോഭനധനേ, പരസ്പരം പശ്യന്ത്യൌ |
| ഉഷസാനക്താ | — ഉഷാശ്ചരാത്രിശ്ച |
| ജഗതാം അപി-ജുവാ | — ജംഗമാനാം പ്രേരയിത്ര്യൌ ഭവതഃ |
| (ത്സ്മാദസ്മദീയമപിരഥം പ്രേരയതാം) | |
| ഹേ പൃഥിവി, വാം | — ത്വാം ദിവം ച |
| നവ്യസാ | — നവീയസാ, നവതരേണ |
| വചഃ യത് സ്തുഷേ | — വചസാ യദാ സ്തുവേ (ഉത്തമസ്യ വ്യത്യയേന മധ്യമഃ) |

(തദാനീം) സ്ഥാതുഃ — സ്ഥാവരസ്യ, വ്രീഹ്യാദേ സ്സംബന്ധി
വയഃ — അന്നം, ചരുപുരോഡാശാദികം
ത്രി–വയാഃ ച — ഓഷധി പശു സോമാത്മകം ഹവിർല്ലക്ഷണമന്നാനി ച യസ്യ താദൃശോഹം
ഉപ–സ്തിരേ — ഉപസ്തൃണാമി, ആജ്യേന ഉപ സ്തരണാഭിഘാരണ പൂർവ്വകം പ്രയച്ഛാമി

അർത്ഥം-കൂടാതെ പ്രസിദ്ധകളായി, പ്രകാശവതികളായി, ശോഭനധനകളായി പരസ്പരം കാണുന്നവരായ ഉഷസ്സും രാത്രി യും (പകലിരവുകൾ) ജംഗമങ്ങളെ പ്രേരിപ്പിയ്ക്കുന്നവരാകുന്നു, മുന്നോട്ടുനയിയ്ക്കുന്നവരാകുന്നു. അവർ അതുകൊണ്ട് നമ്മുടെ തേരിനെയും മുന്നോട്ടു നയിയ്ക്കട്ടെ. (എന്നി ദ്യാവാപൃഥിവിക ളോടു നേരിട്ട്) അല്ലയോ ഭൂമി, അവിടത്തെയും ദ്യോവിനെ യും പുതിയ വാക്കാൽ (സ്തോത്രത്താൽ) എപ്പോഴും ഞാൻ സ്തുതിക്കുന്നുവോ, അപ്പോഴും നിങ്ങൾക്ക്, ചമത, പശു, സോമം, എന്നീ മൂന്നുവിധം ഹവിസ്സുകളേന്തിയ ഞാൻ ചരു പുരോഡാശാദികമായ ഹവിസ്സ് നെയ്യാൽ ഉപസ്തരണാഭി ഘാരണങ്ങളോടുകൂടി തന്നുകൊള്ളുന്നു.

6 ഉതവശ്ശംസമുശിജാമിവശ്മ
സ്യഹിർബ്ബുധ്ന്യോ ऽ ജഏകപാദുത
ത്രിതഋഭുക്ഷാസ്സവിതാചനോദധേ
പാന്നപാദാശുഹേമാധിയാശമി

അന്വയം:–
(ഹേ ദേവാഃ,) ഉത
ഉശിജാം–ഇവ — അസ്മത്തഃ സ്തുതിം കാമയമാനാനാം (ഇവസം പ്രത്യയേ)
വഃ ശംസം ശ്മസി — യുഷ്മാകം സ്തുതിം കാമയാമഹേ

| | |
|---|---|
| ഉത അഹിഃ ബുധ്ന്യഃ | — ബുധ്നമന്തരിക്ഷം, തത്രഭവഃ അഹിനാമാദേവഃ |
| അജഃ ഏകപാൽ | — ജന്മരഹിതഃ ഏകപാന്നാമാ സൂര്യഃ |
| ത്രിതഃ, ഋഭുക്ഷാഃ | — തീർണ്ണതമഃ, ഉരുക്ഷയഃ, ഉരുനിവാസഃ ഇന്ദ്രശ്ച |
| സവിതാ | — സർവ്വസ്യ പ്രസവിതാ |
| ചനഃ ദധേ | — അന്നം വിദധാതു, അസ്മഭ്യം കരോതു |
| (തഥാ) ആശു-ഹേമാ | — ശീഘ്രഗാമീ |
| അപാം നപാൽ | — അപാംപൌത്രസ്ഥാനീയോഗ്നിഃ |
| ധിയാ ശമി | — സ്തുത്യാ യജ്ഞകർമ്മണി പ്രീതോ ഭവതു |

അർത്ഥം—അല്ലയോ ദേവന്മാരേ, ഞങ്ങളിൽ നിന്നുള്ള സ്തുതി ഇഷ്ടപ്പെടുന്ന നിങ്ങൾക്ക് സ്തുതിചൊല്ലുവാൻ ഞാനാഗ്രഹിക്കുന്നു പിന്നെ, അന്തരിക്ഷത്തിൽ വർത്തിക്കുന്ന അഹിയെന്ന ദേവനും അനാദ്യനായ ഏകപാത്തെന്ന സൂര്യനും ഇരുട്ടകററി പല വാസസ്ഥാനങ്ങളോടുകൂടിയ ഇന്ദ്രനും എല്ലാം ഉല്പാദിപ്പിക്കുന്ന സവിതാവും ഞങ്ങൾക്ക് അന്നമുണ്ടാക്കിത്തരട്ടെ. വേഗത്തിൽ വരുന്നവനും ജലങ്ങളുടെ പൌത്രനുമായ അഗ്നിയും (ജലങ്ങളിൽനിന്ന് വൃക്ഷാദികൾ, വൃക്ഷാദികളിൽനിന്നഗ്നി– അങ്ങിനെ പൌത്രത്വം) സ്തുതിയാൽ ഈ യജ്ഞത്തിൽ സന്തുഷ്ടനായി ഭവിക്കട്ടെ

7 ഏതാവോവശ്യുദ്യതായജത്രാ
അതക്ഷന്നായവോനവ്യസേസം
ശ്രവസ്യവോവാജംചകാനാ
സപ്തിർന്നരഥ്യോഅഹധീതിമശ്യാഃ വ 14

അന്വയം:—

| | |
|---|---|
| ഹേ യജത്രാഃ, | — യജനീയാ വിശ്വേദേവാഃ |
| വഃ ഏതാ ഉൽ-യതാ വശ്മി — | യുഷ്മദീയാന്യേതാനി ഉദ്യതാനിവചാംസികാമയേ |
| നവ്യസേ | — നവതരായ, സ്തുത്യതമായയുഷ്മൽ ഗണായ |
| ആയവഃ | — മൽപ്രഭൃതയോമനുഷ്യാഃ കാമിതാനിസ്തോത്രാണി |
| ശ്രവസ്യവഃ | — യശ ഇച്ഛന്തഃ |
| വാജം ചകാനാഃ | — ബലം കാമയമാനാഃ |
| സം അതക്ഷൻ | — സമസ്കുർവ്വൻ |
| (യുഷ്മൽ ഗണഃ) രഥ്യഃ | |
| സപ്തിഃ ന | — രഥസംബന്ധീസർപ്പണശീലാശ്വഇവ |
| ധീതിം അശ്യാഃ അഹ | — അസ്മദീയം കർമ്മപ്രാപ്നോതുഖലു |

അർത്ഥം:- അല്ലയോ യജനീയരായവിശ്വേദേവകളേ, നിങ്ങളെസ്സംബന്ധിച്ച്പൊന്തിവന്ന സ്തോത്രങ്ങളെ ഞാനിഷ്ടപ്പെടുന്നു ഏററവും പുകഴ്ന്ന നിങ്ങളുടെ കൂട്ടത്തിന്നായി എന്നെപ്പോലുള്ള മനുഷ്യർ കീർത്തിയിച്ഛിച്ചും ബലമാശിച്ചും ഇഷ്ടപ്പെട്ട സ്തോത്രങ്ങൾ ചമച്ചു സംസ്കരിച്ചിരിക്കുന്നു നിങ്ങളുടെ കൂട്ടം, തേർകുതിരപോലെ, ഞങ്ങളുടെ കർമ്മത്തെ പ്രാപിക്കുക തന്നെ ചെയ്യട്ടെ

വർഗ്ഗം—15— അനുഷ്ടുബ്ജഗത്യൗച്ഛന്ദസീ, ദ്യാവാപൃഥിവീ ഇന്ദ്രഃ, രാകാ, സിനീവാലീ, ച ദേവതാ

1 അസ്യമേദ്യാവാപൃഥിവീഋതായതോ
ഭൂതമവിത്രീവചസസ്സിഷാസതഃ
യയോരായുഃ പ്രതരംതേഇദംപുര
ഉപസ്തുതേവസുയുർവ്വാംമഹോദധേ

അന്വയം:–

| | |
|---|---|
| ഹേ ദ്യാവാപൃഥിവീ | — ദ്യാവാപൃഥിവ്യൗ |
| ഋത–യതഃ | — ഋതം, യജ്ഞമാത്മനഇച്ഛതഃ |
| സിസാസതഃ | — യുവാംസംഭക്തുമിച്ഛതഃ |
| അസ്യ വചസഃ | — വചാഃ സ്തോതാ, സ്തോതുരസ്യ |
| മേ അവിത്രീ ഭൂതം | — മമപാലയിത്ര്യൗ ഭവതം |
| യയോഃ ആയുഃ | — ദ്യാവാപൃഥിവ്യോഃ അന്നം |
| പ്ര–തരം | — പ്രകൃഷ്ടതരമുൽപദ്യതേ |
| ഇദം തേ | — ഇദാനീം തേദ്യാവാപൃഥിവ്യൗ |
| ഉപ–സ്തുതേ | — തത്രതത്രസ്ഥിതൈ സ്തോതൃഭിസ്തുതേ |
| വാം വസൂ–യുഃ | — യുവാം ധനകാമോഹം |
| മഹഃ പുരഃ ദധേ | — മഹതഃ, മഹതാ സ്തോത്രേണ പുരസ്കരോമി |

അർത്ഥം–അല്ലയോ ദ്യാവാപൃഥിവികളേ, യജ്ഞമിച്ഛിക്കുന്നവനും നിങ്ങളെ ഭജിക്കാനാഗ്രഹിക്കുന്നവനും ആയ സ്തോതാവായ എനിക്കു നിങ്ങൾ രക്ഷാകര്‍ത്രികളായി ഭവിയ്ക്കണം. ഇതുവരെവരിലാണോ അന്നമേറെവും നന്നായി ഉൽപാദിപ്പിക്കപ്പെടുന്നതു്, ആ ദ്യാവാപൃഥിവികൾ ഇപ്പോൾഅങ്ങുമിങ്ങുമിരിക്കുന്ന സ്തോതാക്കളാൽ സ്തുതിക്കപ്പെട്ടവരായി ഭവിക്കുന്നു. (അപ്രകാരമുള്ള) നിങ്ങളെ ധനാർത്ഥിയായ ഞാൻ മഹത്തായ സ്തോത്രത്താൽ മുൻനിറുത്തുന്നു, പൂജിക്കുന്നു.

2 മാനോഗുഹ്യാരിപആയോരഹന്ദഭൻ
മാനആഭ്യോരീരധോദ്ഛുനാഭ്യഃ
മാനോവിയൌസ്സഖ്യാവിദ്ധിതസ്യന
സുമ്നായതാമനസാതത്വേമഹേ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര,) ആയോഃ | — ശത്രുഭൂതസ്യ മനുഷ്യസ്യ |
| ഗുഹ്യാഃ രിപഃ | — ഗോപ്യാഃ, ജ്ഞാതുമശക്യാഃ ഹിംസാരൂപാമായാഃ |

| | |
|---|---|
| നഃ അഹൻ മാ ദഭൻ | — അഹനി (രാത്രൌച) മാഹിംസിഷ്ടഃ |
| (തഥാ) നഃ ആഭ്യഃ | |
| ദ്ച്ഛുനാഭ്യഃ | — ശുനംസുഖം; ദുശ്ശുനാഃ ദ്ച്ഛുനാഃ, ദുഃഖകാരിണീഭ്യഃ ശത്രുസേനാഭ്യഃ |
| മാ രീരധഃ | — വശം മാ നൈഷീഃ |
| (അപിച) നഃ സഖ്യാ | — അസ്മാകം സഖിത്വാനി |
| മാ വി യൌഃ | — ത്വയാ വിയുക്താനി മാകാർഷീഃ |
| (അപിതു) നഃ തസ്യ | — (തൽസഖിത്വം) |
| സുമ്ന–യതാ | — സുഖമസ്മാകമിച്ഛതാ |
| മനസാ വിദ്ധി | — ജാനീഹി |
| തൽ ത്വാ ഈമഹേ | — താദൃശം ത്വാം യാചാമഹേ |

അർത്ഥം—അല്ലയോ ഇന്ദ്ര, ശത്രുവായ മനുഷ്യന്റെ അറി യാൻ കഴിയാത്ത, ഗോപ്യങ്ങളായ, ഹിംസാത്മകങ്ങളായ മായ കരം, ചതിപ്രയോഗങ്ങരം, എന്നെ പകലും രാവും ദ്രോഹിക്ക രുതേ. പിന്നെ, ദുഃഖകാരിണികളായ ശത്രുസേനകളാൽ ഞാൻ കീഴടക്കപ്പെടരുതേ. ഞങ്ങളുടെ സഖ്യങ്ങരം അവിടുന്നിൽ നിന്നു് വിട്ടുതരുതേ. കൂടാതെ, ആ സഖ്യം ഞങ്ങരംക്കു് സുഖ മിച്ഛിക്കുന്ന, അനുഗ്രഹാത്മകമായ, മനസ്സോടുകൂടി അവിടുന്ന റിഞ്ഞാലും. അതാണവിടുത്തോടു യാചിക്കുന്നതു്.

3 അഹേളതാമനസാശ്രുഷ്ടിമാവഹ
ദുഹാനാംധേനുംപിപ്യുഷീമസശ്ചതം
പദ്യാഭിരാശുംവചസാചവാജിനം
ത്വാംഹിനോമിപുരുഹൂതവിശ്വഹാ

അന്വയം:—

| | |
|---|---|
| (ഹേ ഇന്ദ്ര) അഹേളതാ | |
| മനസാ | — അക്രുദ്ധ്യതാ മനസാ |
| ശ്രുഷ്ടിം, ദുഹാനാം | — സുഖകരീംദോഗ്ധ്രീം |

| | |
|---|---|
| പിപ്യുഷീം, അസശ്ചതം | — പീതാംപ്രവൃദ്ധാം, അസക്താവയവാം |
| ധേനാം ആ വഹ | — ആഭിമുഖ്യേനപ്രാപയ |
| (അപിച) ഹേ പുരു-ഹൂത | — ബഹുഭിരാഹൂതേന്ദ്ര |
| പദ്യാഭിഃ ആശും | — പാദഗതിഭിഃ വ്യാപനശീലം |
| വചസാ ച വാജിനം | — വേഗവന്തം |
| ത്വാം വിശ്വഹാ | |
| ഹിനോമി | — സർവ്വേഷ്വഹസ്സുസ്തുതിഭിഃ പ്രേരയാമി |

അർത്ഥം—അല്ലയോ ഇന്ദ്ര, കോപിക്കാത്ത മനസ്സോടുകൂടി, പ്രസന്നനായി, അവിടുന്ന് സുഖകാരിയും കറവുറവുള്ളതും തടിച്ചുകൊഴുത്തവളും നല്ല അംഗങ്ങളോടു ചേർന്നവളുമായ പശുവിനെ പ്രാപിപ്പിച്ചാലും. വളരെപേരാൽ വിളിക്കപ്പെടുന്ന ഇന്ദ്ര, കാൽവെപ്പുകൾകൊണ്ട് എങ്ങുമെത്തുന്നവനും വാക്കുകൊണ്ടു വേഗവാനുമായ (വാക്കിനെ തുടർന്ന് പെട്ടെന്ന് ഫലം കൊടുക്കുന്നവൻ) അവിടുത്തെ ദിവസവും ഞാൻ സ്തുതികളാൽ പ്രീണിപ്പിക്കുന്നു.

4 രാകാമഹംസുഹവാംസുഷ്ടുതീഹുവേ
ശൃണോതുനസ്സുഭഗാബോധതുത്മനാ
സീവ്യത്വപസ്സൂച്യാച്ഛിദ്യമാനയാ
ദദാതുവീരംശതദായമുക്ഥ്യം

അന്വയം:—

| | |
|---|---|
| സു-ഹവാം | — സ്വാഹ്വാനാം, ആഹ്വാനപ്രയോജനകാരിണീം |
| രാകാം | — സമ്പൂർണ്ണചന്ദ്രാംപൌർണ്ണമാസീം ദേവീം |
| സു-സ്തുതീ | — ശോഭനയാസ്തുത്യാ |
| അഹം ഹുവേ | — ആഹ്വയാമി |
| സു-ഭഗാ | — ശോഭനധനാസാച |

| | |
|---|---|
| നഃ ശൃണോതു | — അസ്മാകമാഹ്വാനമാകർണ്ണയതു |
| (ശ്രുത്വാച) ത്മനാ | — ആത്മനാ, സ്വയമേവ |
| ബോധതു | — അസ്മദഭിപ്രായം ബുദ്ധ്യതാം |
| (ബുധ്വാച) അപഃ | — പുത്രോൽപാദനലക്ഷണം കർമ്മ |
| സൂച്യാ | — സൂചിസ്ഥാനീയയാ |
| അച്ഛിദ്യമാനയാ സീവ്യതു | — അവിച്ഛിന്നയാ അനുഗ്രഹ ബുദ്ധ്യാ സംതനോതു |
| (കൃത്വാച) വീരം | — വിക്രാന്തം |
| ശത–ദായം | — ബഹുധനം, ബഹുപ്രദം |
| ഉക്ഥ്യം ദദാതു | — പ്രശസ്യം പുത്രം ദദാതു |

അർത്ഥം—വിളിച്ചാൽ വന്ന് അർത്ഥിതം സാധിപ്പിക്കുന്ന പൂർണ്ണചന്ദ്രവതിയായ പൌർണ്ണമാസീദേവിയെ, രാകയെ, നല്ല സ്തുതിയോടുകൂടി ഞാൻ വിളിക്കുന്നു. (ചതുർദ്ദശിയുടെയോ പ്രതിപദത്തിൻെറയോ സ്പർശമില്ലാത്ത കേവലം വെളുത്ത വാവാണ് രാക). ശോഭനധനയായ അവിടുന്ന് എൻെറ വിളി കേൾക്കട്ടെ. കേട്ടിട്ട്, എൻെറ അഭിലാഷം സ്വയം മനസ്സിലാക്കട്ടെ. മനസ്സിലാക്കി, പുത്രോൽപാദനകർമ്മത്തെ മുറിയാത്ത അനുഗ്രഹബുദ്ധികൊണ്ട് സൂചിയാലെന്നപോലെ തുന്നട്ടെ. (വസ്ത്രാദികൾ സൂചിയാൽ തുന്നിനിർത്തുന്നപോലെ എൻെറ വംശത്തെ തുന്നിക്കൂട്ടി നിർത്തട്ടെ). അപ്രകാരം ചെയ്തിട്ട്, ശൂരനും ഭൂരിധനനും അത്യന്തം ദാനശീലനും പ്രശസ്യനുമായ പുത്രനെ തന്നരുളട്ടെ. (ഇവിടെ രാകയെ സർവ്വേശ്വരിയെന്ന് മനസ്സിലാക്കണം.)

5 യാസ്തേരാകേസുമതയസ്സുപേശസോ
യാഭിർദ്ദദാസിദാശുഷേവസൂനി
താഭിർന്നോഅദ്യസുമനാഉപാഗഹി
സഹസ്രപോഷം സുഭഗേരരാണാ

അന്വയം:—

| | |
|---|---|
| ഹേ രാകേ, സു–പേശസഃ | — ശോഭനരൂപാഃ |
| തേ യാഃ സു–മതയഃ | — ശോഭനബുദ്ധയഃ |
| യാഭിഃ | — (മതിഭിസ്സഹിതാത്വം) |

അർത്ഥം—(ചന്ദ്രനെകാണുന്ന അമാവാസിയാണ് സിനീവാലി) അല്ലയോ സിനീവാലി ദേവി, തടിച്ച അരക്കെട്ടോടു കൂടിയവളേ, അവിടുന്നു ദേവന്മാരുടെ സഹോദരിയാകുന്നു. ആ അവിടുന്ന് അഗ്നിയിൽ ഹോമിച്ച ഹവിസ്സു കൈക്കൊണ്ടാലും. പിന്നെ അല്ലയോ ദേവി, എനിക്കു സന്തതിയെ തന്നരുളിയാലും.

7 യാസ്സുബാഹുസ്സ്വംഗ്ഗുരി

സ്സുഷൂമാബഹുസൂവരീ

തസ്യൈവിശ്പത്ന്യൈഹവി

സ്സിനീവാല്യൈജുഹോതന

അന്വയം:—

| | |
|---|---|
| യാ സു - ബാഹുഃ | — ശോഭനബാഹുഃ |
| സു-അംഗ്ഗുരിഃ | — ശോഭനാംഗ്ഗുലിഃ |
| സു-സൂമാ | — സുഷ്ഠുപ്രസവിത്രീ |
| ബഹു-സൂവരീ | — ബഹ്വീനാം പ്രജാനാം സവിത്രീ |
| തസ്യൈ സിനീവാല്യൈ | |
| വിശ്പത്ന്യൈ | — വിശാംപാലയിത്ര്യൈ |
| ഹവിഃ ജുഹോതന | — ഹേ ഋത്വിഗാദയഃ, ഹവിഃ ജുഹുത |

അർത്ഥം-ഏവ്വം നല്ല കൈകളോടുകൂടിയവളും ഭംഗിയുള്ള വിരലുകളൊത്തവളും നന്നായി പ്രസവിക്കുന്നവളും ധാരാളം മക്കളുടെ അമ്മയുമാണോ, ആ സിനീവാലിക്ക്, പ്രജകളുടെ രക്ഷിത്രിക്ക്, അല്ലയോ ഋത്വിഗ്യജമാനന്മാരേ, ഹവിസ്സുഹോമിക്കുക.

8 യാഗ്ഗുങ്ഗുര്യാസിനീവാലീ

യാരാകായാസരസ്വതീ

ഇന്ദ്രാണീമഹ്വ ഊതയേ

വരുണാനീംസ്വസ്തയേ വ 15

അന്വയം:—

| | |
|---|---|
| യാ ഗുങ്ഗുഃ | — കുഹൂഃ, ഗുങ്ഗുശബ്ദേനരാകാ സിനീവാല്യോസ്സാഹചര്യാൽ കുഹൂഃ ഇത്യുച്യതേ |
| അഹ്വേ | — ആഹ്വയാമി |
| യാ സിനീവാലീ | |
| യാ രാകാ യാ സരസ്വതീ | — (താ അപി അഹ്വേ) |
| ഊതയേ ഇന്ദ്രാണീം | — രക്ഷണാർത്ഥമിന്ദ്രപത്നീമഹ്വേ |
| (തഥാ) സ്വസ്തയേ | |
| വരുണാനീം | — അവിനാശായവരുണപത്നീം അഹ്വേ |

അർത്ഥം—ഗുംഗുദേവിയെ(രാകയ്ക്കും സിനീവാലിക്കുമുള്ള സാഹചര്യത്തിന്റെ ദേവതയായ കുഹൂവിനെ, കറുത്തവാവിനെ) യും സിനിവാലിയെയും രാകയെയും സരസ്വതിയെയും ഞാൻ വിളിക്കുന്നു രക്ഷയ്ക്കായി ഇന്ദ്രപത്നിയായ ഇന്ദ്രാണിയെയും ക്ഷേമത്തിന്നായി വരുണപത്നിയായ വരുണാനിയെയും വിളിക്കുന്നു.

വർഗ്ഗം—16—17—18 ത്രിഷ്ടുപ്ഛന്ദഃ രുദ്രോദേവതാ.

1 ആതേപിതർമ്മരുതാംസുമ്നമേതു

മാനസ്സൂര്യസ്യസന്ദൃശോയുയോഥാഃ

അഭിനോവീരോഅർവ്വതിക്ഷമേത

പ്രജായേമഹിരുദ്രപ്രജാഭിഃ

അന്വയം:–

ഹേ മരുതാം പിതഃ, — മരുതാം ഉല്പാദക,
തേ സുമ്നം ആ ഏതു — ത്വദീയമസ്മഭ്യം ദാതവ്യം സുഖം ആഗച്ഛതു
(ത്വം) നഃ സൂര്യസ്യ
സം–ദൃശഃ — അസ്മാൻ സൂര്യസ്യ സന്ദർശനാൽ
മാ യുയോഥാഃ — മാ പൃഥക്‌കാഷീഃ
നഃ വീരഃ — അസ്മാകം വീര്യവാൻ പുത്രാദിഃ
അർവ്വതി അഭി ക്ഷമേത — ശത്രൌ അഭിഭവേതു
ഹേ രുദ്ര, (വയം)
പ്ര–ജാഭിഃ പ്ര ജായേമഹി — പ്രജാഭിഃ പ്രവൃദ്ധാസ്യാമ

*അർത്ഥം*—അല്ലയോ മരുത്തുക്കളുടെ പിതാവേ, ഞങ്ങൾക്ക് തരാനുള്ള അവിടത്തെ സുഖം (അനുഗ്രഹം) ഞങ്ങൾക്ക് എത്തിച്ചേരട്ടെ. അവിടുന്ന് ഞങ്ങളെ സൂര്യന്റെ സന്ദർശനത്തിൽ നിന്ന് വേർപെടുത്തരുത്. (സൂര്യൻ പരമാത്മസ്വരൂപനാണ്. ആ പരമാത്മാവിന്റെ ഉപാസനയിൽനിന്ന് ഞങ്ങളെ വേർപെടുത്തരുതേ) ഞങ്ങളുടെ പുത്രാദികൾ ശത്രുവിങ്കൽ തോൽമ ഏല്പിക്കുമാറാകണം. (ശത്രുക്കളിൽ മുഖ്യമായതു് രാഗദ്വേഷാദ്യാന്തര ശത്രുവത്രേ.) അല്ലയോ രുദ്ര, പുത്രപൌത്രാദികളാൽ ഞങ്ങൾ പ്രവൃദ്ധന്മാരാകാവൂ.

2 ത്വാദത്തേഭീരുദ്രശന്തമേഭി
ശ്ശതംഹിമാഅശീയഭേഷജേഭിഃ
വ്യ്ഽസ്മദ്വേഷോവിതരംവ്യംഹോ
വ്യമീവാശ്ചാതയസ്വാവിഷൂചീഃ

അന്വയം:—

ഹേ രുദ്ര, ത്വാ–ദത്തേഭിഃ — ത്വയാദത്തൈഃ
ശം–തമേഭിഃ — അതിശയേന സുഖകരൈഃ
ഭേഷജേഭിഃ — ഭേഷജൈഃ, ഔഷധൈഃ
ശതം ഹിമാഃ — ശതം ഹേമന്താൻ, സംവത്സരാൻ
അശീയ — വ്യാപ്നയാം
(അപിച) അസ്മത് ദ്വേഷഃ — അസ്മത്തഃ ദ്വേഷ്ടൄൻ

| | |
|---|---|
| വി ഘാതയസ്വ | — വിനാശയ |
| (തഥാ) അംഹഃ വി | |
| വി–തരം | — പാപം വിതര, ദൂരീകുരു |
| വിഷൂചീഃ അമീവാഃ വി | — കൃത്സ്നശരീരവ്യാപകാൻ രോഗാൻ വിചാതയസ്വ |

അർത്ഥം:—അല്ലയോ രുദ്ര, അവിടുന്ന് നല്കിയ അത്യന്തസുഖകരങ്ങളായ ഔഷധങ്ങളെക്കൊണ്ട് നൂറുകൊല്ലക്കാലം ഞാൻ ജീവിക്കുമാറാകണം. എന്നിൽ ദ്വേഷമുള്ളവരെ നശിപ്പിച്ചാലും. അതുപോലെ പാപത്തെ എന്നിൽനിന്ന് ദൂരീകരിച്ചാലും. ശരീരം മുഴുവൻ ബാധിയ്ക്കുന്ന രോഗങ്ങളെയും നശിപ്പിച്ചാലും. (ശത്രുക്കളെ നശിപ്പിക്കണം എന്നതിന്ന് അടുത്തുമേലെ പാപത്തെ ദൂരീകരിയ്ക്കണം എന്നു പറഞ്ഞതുകൊണ്ട് ആന്തരശത്രുക്കളെയാണ് ഉദ്ദേശിച്ചിട്ടുള്ളതെന്ന് സ്പഷ്ടമാകുന്നു )

3 ശ്രേഷ്ഠോജാതസ്യരുദ്രശ്രീയാസി

തവസ്തമസ്തവസാം വജ്രബാഹോ

പർഷിണഃപാരമംഹസസ്വസ്തി

വിശ്വാ അഭീതീരപസോയുയോധി

അന്വയം:—

| | |
|---|---|
| ഹേ രുദ്ര (ത്വം) ജാതസ്യ | — ഉൽപ്പന്നസ്യ സർവ്വസ്യമദ്ധ്യേ |
| ശ്രീയാ ശ്രേഷ്ഠഃ അസി | — ഐശ്വര്യേണ പ്രശസ്യതമഃ ഭവേസി |
| ഹേ വജ്ര–ബാഹോ, | — ആയുധഹസ്ത (ത്വം) |
| തവസാം തവഃ–തമഃ | — പ്രവൃദ്ധാനാം മദ്ധ്യേ അതിശയേന പ്രവൃദ്ധഃ (അസി) |
| (സഃ ത്വം) നഃ അംഹസഃ | |
| പാരം | — അസ്മാൻ പാപസ്യതീരം |
| സ്വസ്തി പർഷി | — ക്ഷേമേണ പാരയ |
| (തഥാ) രപസഃ വിശ്വാഃ | |
| അഭി–ഇതീഃ | — പാപസ്യ സർവ്വാണി അഭിഗമനാനി |
| യുയോധി | — പൃഥക്കുരു |

അത്ഥം—അല്ലയോ രുദ്ര, ജന്മംകൊണ്ടു എല്ലാവരുടെയുമിട യിൽ മുന്തിയ ഐശ്വര്യത്താലവിടുന്നു് ഏററവും പ്രശസ്യനാ കുന്നു അല്ലയോ വജ്രഹസ്ത, അവിടുന്നു് ബലവാന്മാരുടെ ഇട യിൽ ബലവത്തമനാകുന്നു. അങ്ങിനെയുള്ള അവിടുന്നു് ഞങ്ങ ളെ ക്ഷേമത്തോടുകൂടി, അനപായമായി, പാപത്തിൻെറ മറുകര എത്തിച്ചാലും. അതുപോലെ പാപത്തിൻെറ എല്ലാ അഭിഗമന ങ്ങളെയും (പാപപ്രേരണകളെയും) ഞങ്ങളിൽ നിന്നു് വേർ പെടുത്തിയാലും.

4 മാത്വാരുദ്രചുക്രുധാമാനമോഭി

ർമ്മാദുഷ്ടുതീവൃഷഭമോസഹൂതീ

ഉന്നോവീരാംഅർപ്പയഭേഷജേഭി

ർഭിഷക്തമംത്വാഭിഷജാംശൃണോമി

അന്വയം:—

| | |
|---|---|
| ഹേ രുദ്ര, ത്വാ | — ത്വം |
| നമഃ—ഭിഃ | — അയഥാക്രിയമാണൈഃ നമോഭിഃ ഹവിർഭിർവ്വാ |
| മാ ചുക്രുധാമ | — മാക്രോധയാമ |
| ഹേ വൃഷഭ, | — കാമാനാം വർഷിതഃ, |
| ദുഃ—സ്തുതീ മാ | — ദുസ്തുത്യാ അശോഭനയാ സ്തുത്യാ (മാചുക്രുധാമ) |
| (തഥാ) സ—ഹൂതീ മാ | — സഹൂത്യാ വിസദൃശൈ രന്യൈർദ്ദേവൈഃ സഹാഹ്വാനേന (മാചുക്രുധാമ) |
| (സത്വം) നഃ വീരാൻ | — അസ്മാകം പുത്രാൻ |
| ഭേഷജേഭിഃ ഉൽ അർപ്പയ | — ത്വദീയൈരൗഷധൈഃ ഉൽകൃഷ്ടം സംയോജയ |
| (ഹേ രുദ്ര, അഹം) ത്വാ | — ത്വാം |
| ഭിഷജാം ഭിഷക്—തമം ശൃണോമി | — ചികിത്സാഭിജ്ഞാനാം മധ്യേ അതിശയേനഭൈഷജ്യകർത്താരം ശൃണോമി |

അർത്ഥം–അല്ലയോ രുദ്ര, വേണ്ടതുപോലെയല്ലാതെ, ശ്രദ്ധ, ഭക്തി, ഏകാഗ്രത മുതലായവയില്ലാതെ ചെയ്യുന്ന നമസ്കാരം കൊണ്ട്, അല്ലെങ്കിൽ ഹവിർന്നിവേദനംകൊണ്ട്, അവിടത്തെ ഞാൻ കോപിപ്പിക്കരുത്, കോപിപ്പിക്കാനിടവരരുത്. അല്ലയോ കാമവർഷിതാവേ, ഞാൻ ചൊല്ലുന്ന അശോഭനസ്തുതികൊണ്ട് അവിടത്തെ കോപിപ്പിക്കരുത്. അതുപോലെ അവിടേക്ക് അസദൃശന്മാരായ ദേവന്മാരെ അവിടത്തോടൊപ്പം വിളിക്കുന്നതുകൊണ്ടും കോപിപ്പിക്കരുത്. ഞങ്ങളുടെ പുത്രന്മാരെ അവിടത്തെ ഔഷധങ്ങളോട് ഉത്കൃഷ്ടമായി യോജിപ്പിച്ചാലും. അല്ലയോ രുദ്ര, അവിടത്തെ, ചികിത്സാഭിജ്ഞന്മാരിൽവെച്ച് ഏറ്റവും വലിയ ഭൈഷജ്യകർത്താവായി ഞാൻ കേൾക്കുന്നു. (ഇതിന്നുമ്പിലും പിമ്പിലും വരുന്ന ഭിഷക്പദത്തിന്ന് അനർത്ഥപരിഹർത്താവ് എന്ന സാമാന്യമായി അർത്ഥം കല്പിക്കാം).

5 ഹവീമഭിർഹവതേയോഹവിർഭി
രവസ്തോമേഭീരുദ്രംദിഷീയ
ഋദൂദരസ്സുഹവോമാനോഅസ്യൈ
ബഭ്രുസ്സുശിപ്രോരീരധന്മനായൈ — വ. 16

അന്വയം:–

| | |
|---|---|
| യഃ (രുദ്രഃ) ഹവിഃ–ഭിഃ | — ചരുപുരോഡാശാദിഭി സ്സഹിതൈഃ |
| ഹവീമ–ഭിഃ | — സ്തുതിലക്ഷണൈരാഹ്വാനൈഃ |
| ഹവതേ | — ആഹൂയതേ, തം |
| രുദ്രം സ്തോമേഭിഃ അവ ദിഷീയ | — സ്തോത്രൈഃ അവഖണ്ഡയാമി, പൃഥക്കരോമി, ഗതക്രോധം കരോമി |
| ഋദൂദരഃ, സു–ഹവഃ | — മൃദൂദരഃ, ശോഭനാഹ്വാനഃ |
| ബഭ്രുഃ, സു–ശിപ്രഃ | — സർവ്വസ്യഭർത്താ, ശോഭനഹനുഃ (സരുദ്രഃ) |

| | |
|---|---|
| അസ്യൈ മനായൈ | — ബുദ്ധ്യൈ (ഹന്മീതിമന്യമാനാ ബുദ്ധിമ്മനാ) |
| നഃ മാ രീരധൽ | — അസ്മാൻ മാ വശം നൈഷീൽ |

അർത്ഥം–യാതൊരു രുദ്രൻ ചരുപുരോഡാശാദികളോടുകൂടിയ സ്തുത്യാഹ്വാനങ്ങളാൽ വിളിക്കപ്പെടുന്നുവോ, ആ രുദ്രനെ സ്തോത്രങ്ങളാൽ ഞാൻ ഗതക്രോധനാക്കി, പ്രസന്നനാക്കിത്തീക്കുന്നു. മൃദുവായ ഉദരത്തോടുകൂടിയവനും ശോഭനാഹ്വാനനും എല്ലാററിനും നാഥനും ഭംഗിയുള്ള താടിയെല്ലോടുകൂടിയവനുമായ ആ രുദ്രൻ നമ്മുടെ ബുദ്ധിയെ ഹിംസയ്ക്കു് വശംവദമാക്കാതിരിക്കട്ടെ. അല്ലെങ്കിൽ ബുദ്ധിയെ ഹനിക്കാതിരിക്കട്ടെ.

6 ഉന്മാമമന്ദവൃഷഭോമരുത്വാ
ത്വക്ഷീയസാവയസാനാധമാനം
ഘൃണീവച്ഛായാമരപാഅശീയാ
വിവാസേയംരുദ്രസ്യസുമ്നം

അന്വയം:–

| | |
|---|---|
| വൃഷഭഃ | — കാമാനാംവഷിതാ |
| മരുത്വാൻ | — മരുത്ഭിര്യുക്തഃ (രുദ്രഃ) |
| നാധമാനം മാ | — യാചമാനം മാം |
| ത്വക്ഷീയസാ വയസാ | — ദീപ്തേനാന്നേന |
| ഉൽ മമന്ദ | — ഉൽകഷേണതപ്പയതു |
| (അപിചാഹം) ഛായാം | |
| ഘൃണീ–ഇവ | — സൂര്യകിരണസന്തപ്ത ഇവ |
| അരപാഃ | — അപാപസ്സൻ |
| രുദ്രസ്യ സുമ്നം അശീയ | — സുഖംവ്യാപ്നയാമ |
| (തദത്ഥം തം രുദ്രം) ആ | |
| വിവാസേയം | — പരിചരേയം |

അർത്ഥം–കാമവഷിതാവായി, മരുത്തുക്കളോടുകൂടിയ രുദ്രൻ യാചമാനനായ എന്നെ ദീപ്തമായ അന്നത്താൽ (രക്ഷണത്താൽ) തൃപ്തിപ്പെടുത്തട്ടെ. അതിന്നുപുറമെ, വെയിൽകൊണ്ടു് തളന്ന

വൻ തണലിനെ എന്നപോലെ ഞാൻ പാപമററവനായി, രുദ്ര ന്റെ, രുദ്രൻ തരുന്ന, സുഖത്തെ പ്രാപിക്കുമാറാകട്ടെ. അതി നുവേണ്ടി രുദ്രനെ ഞാൻ സേവിക്കുമാറാവു.

7 ക്വസ്യതേരുദ്രമൃളയാകു

ർഹസ്തോയോഅസ്തിഭേഷജോജലാഷഃ

അപഭർത്താരപസോദൈവ്യസ്യാ

ഭീനുമാവൃഷഭചക്ഷമീഥാഃ

അന്വയം —

| | |
|---|---|
| യഃ ഹസ്തഃ ഭേഷജഃ | — ഭൈഷജ്യകൃത് |
| ജലാഷഃ അസ്തി | — സർവ്വേഷാം സുഖകരഃ ഭവതി |
| ഹേ രുദ്ര തേ മൃളയാകുഃ | — സുഖയിതാ |
| സ്യഃ ക്വ? | — സഃ ഹസ്തഃ കുത്രവർത്തതേ? (തേന ഹസ്തേന മാം രക്ഷ ഇതിഭാവഃ) |
| (അപിച) ഹേ വൃഷഭ, | — കാമാനാം വർഷിതഃ, |
| ദൈവ്യസ്യ രപസഃ | — ദേവകൃതസ്യ പാപസ്യ |
| അപ-ഭർത്താ | — അപഹർത്താ, വിനാശയിതാ ഭൂത്വാ |
| (കൃതാപരാധം) മാ നു | |
| അഭി ചക്ഷമീഥാഃ | — മാം ക്ഷിപ്രം അഭിക്ഷമസ്വ |

ഭാവം-യാതൊരു കൈ ഭൈഷജ്യകൃത്തായി (ഔഷധപ്രദമായി) എല്ലാവർക്കും സുഖകരമായിരിക്കുന്നുവോ, അല്ലയോ രുദ്ര, അവിടുന്ന് സുഖോത്പാദകമായ ആ തൃക്കൈ എവിടെ? (ആ തൃക്കൈകൊണ്ട് എന്നെ അനുഗ്രഹിച്ചാലും എന്നു ഭാവം) പിന്നെ, അല്ലയോ കാമവർഷക, അവിടുന്ന് ആധിദൈവികമായ പാപത്തിന്റെ വിനാശകനായി ഭവിച്ച് (പാപത്തെ തീർത്ത്) അപരാധിയായ എങ്കൽ ക്ഷമിച്ചരുളിയാലും.

8 പ്രബഭ്രവേവൃഷഭായശ്വിതീചേ

മഹോമഹീംസുഷ്ടുതിമീരയാമി

നമസ്യാകല്മലീകിനംനമോഭി

ർഗൃണീമസിത്വേഷംരുദ്രസ്യനാമ

അന്വയം:–

| | |
|---|---|
| ബഭ്രവേ, വൃഷഭായ | — വിശ്വസ്യ ഭർത്രേ, കാമാനാം വർഷിത്രേ |
| ശ്വിതീചേ | — ശ്വൈത്യമഞ്ചതേ (രുദ്രായ) |
| മഹഃ മഹീം സു–സ്തുതിം | — മഹതോപി മഹതീം ശോഭന സ്തുതിം |
| പ്ര ഈരയാമി | — പ്രകർഷേണോച്ചാരയാമി |
| (ഹേസ്തോതഃ) | |
| കല്മലീകിനം | — കലയതി, അപഗമയതി മലം കല്മലീകിനം, ജ്വലന്ത (രുദ്രം) |
| നമഃ–ഭിഃ നമസ്യ | — നമസ്കാരൈർഹവിർഭിർവ്വാ പൂജയ |
| (വയം ച) രുദ്രസ്യ | |
| ത്വേഷം നാമ | — ദീപ്തം നാമ |
| ഗൃണീമസി | — ഗൃണീമഃ, സംകീർത്തയാമഃ |

അർത്ഥം–വിശ്വനാഥനായി, കാമവർഷകനായി, ശ്വേത വർണ്ണനായിരിയ്ക്കുന്ന രുദ്രന്ന് മഹത്തിൽവെച്ച് മഹതിയായ ശോഭനസ്തുതി ഞാനുച്ചരിക്കുന്നു. അല്ലയോ സ്തോതാവേ, തേജ സ്വിയായ രുദ്രനെ നമസ്കാരങ്ങളെ (ഹവിസ്സുകളെ) കൊണ്ട് പൂജിക്കുക. ഞങ്ങളും രുദ്രൻെറ ഉജ്വലത്തായ നാമത്തെ സംകീ ർത്തനം ചെയ്യുന്നു. (വിഷ്ണുസൂക്തങ്ങളിൽ തമുസ്തോതാരഃ (2-2 26) എന്നുതുടങ്ങുന്ന ഋക്കിലും ഈ ഋക്കിലും നാമജപ ത്തെ പ്രകീർത്തിക്കുന്നു.)

9 സ്ഥിരേഭിരങ്ഗൈഃപുരുരൂപ ഉഗ്രോ
ബഭ്രുശ്ശുക്രേഭിഃപിപിശേഹിരണ്യൈഃ
ഈശാനാദസ്യഭുവനസ്യഭൂരേ
ർന്നവാഉയോഷദ്രുദ്രാദസുര്യം

അന്വയം:–

| | |
|---|---|
| സ്ഥിരേഭിഃ അങ്ഗൈഃ | — സ്ഥിരൈഃ, ദൃഢൈഃ അവയവൈഃ (യുക്തഃ) |

| | |
|---|---|
| പുരു–രൂപഃ | — അഷ്ടമൂർത്ത്യാത്മകൈർബഹുഭി രൂപൈരുപേതഃ |
| ഉഗ്രഃ, ബഭ്രുഃ | — ഉൽഗൂർണ്ണഃ, തേജസ്വീ, ഭർത്താ |
| ശുക്രേഭിഃ ഹിരണ്യൈഃ പിപിശേ | — ദീപ്തൈഃ ഹിരണ്മയൈരലങ്കാരൈഃ ദീപ്യതേ, |
| ഈശാനാൽ അസ്യ ഭുവനസ്യ | — ഈശ്വരാൽ ഭൂതജാതസ്യ |
| ഭൂരേഃ രുദ്രാൽ | — ഭർത്തുഃ രുദ്രാൽ |
| അസുര്യം ന വൈ ഉ യോഷൽ | — ബലം നൈവപൃഥക് ഭവതി |

അർത്ഥം—ദൃഢങ്ങളായ അംഗങ്ങളോടും അഷ്ടമൂർത്ത്യാത്മക ബഹുവിധരൂപങ്ങളോടും കൂടിയവനും അത്യന്തം തേജസ്വിയും വിശ്വനാഥനുമായ രുദ്രൻ തിളങ്ങുന്ന സ്വർണ്ണാഭരണങ്ങളോടുകൂടി പ്രകാശിക്കുന്ന സർവ്വേശ്വരനായി, ഭുവനത്തിന്ന് നാഥനായി രിക്കുന്ന രുദ്രനിൽ നിന്ന് ബലം വേർപെടുന്നതേ ഇല്ല. എല്ലാ ബലവും അവിടുത്തോടു ചേർന്നു നില്ക്കുന്നു.

10 അർഹൻബിഭർഷിസായകാനിധന്വാ
ർഹന്നിഷ്കംയജതംവിശ്വരൂപം
അർഹന്നിദംദയസേവിശ്വമഭ്വം
നവാഓജീയോരുദ്രത്വദസ്തി (വ. 17)

അന്വയം:—

| | |
|---|---|
| ഹേ രുദ്ര, (ത്വം) അർഹൻ | — അർഹഃ, യോഗ്യഏവസൻ |
| സായകാനി, ധന്വ ബിഭർഷി | — ശരാൻ ധനുശ്ച ധാരയസി |
| (തഥാ) അർഹൻ (ഏവ) യജതം | — യജനീയം, പൂജനീയം |
| വിശ്വ–രൂപം നിഷ്കം | — ബഹുവിധരൂപയുക്തം ഹാരം (ബിഭർഷി) |

(തഥാ) അർഹൻ (ഏവ)
ഇദം വിശ്വം — സർവ്വം
അഭ്വം ദയസേ — മഹൽ, വിസ്തൃതം ജഗൽ രക്ഷസി
ത്വൽ ഓജീയഃ ന വൈ അസ്തി — ത്വത്തഃ അന്യൽ കിഞ്ചിൽ ഓജസ്വിതരം, ബലവത്തരം, നാസ്തി

അർത്ഥം—അല്ലയോ രുദ്ര, അവിടുന്നു തക്കതായ അർഹത (യോഗ്യത) യോടുകൂടിയ ശരങ്ങളും വില്ലും ധരിക്കുന്നു. അതു പോലെ പൂജനീയമായി നാനാരൂപയുക്തമായ ഹാരത്തെ ധരിക്കുന്നു. പിന്നെ സുവിസ്തൃതമായ സർവ്വജഗത്തിനെയും രക്ഷിക്കുന്നു. അവിടുന്നിൽനിന്നന്യമായ ഒന്നും ബലവത്തരമായി ഇല്ലതന്നെ. (മുൻ മന്ത്രത്തിൽ സ്വർണ്ണാലങ്കാരത്തെപററിയും ഇതിൽ ഹാരത്തെപ്പററിയുമുള്ള പ്രസ്താവം ഭക്തന്റെ രുദ്രഭാവനയിൽ നിന്നു് ഉദിച്ചതാണു്.)

11 സ്തുഹിശ്രുതംഗർത്തസദംയുവാനം
മൃഗംനഭീമമുപഹത്നുമുഗ്രം
മൃളാജരിത്രേരുദ്രസ്തവാനോ
ന്യംതേഅസ്മന്നിവപന്തുസേനാഃ

അന്വയം:—
(ഹേ ആത്മൻ) ശ്രുതം,
ഗർത്ത-സദം — പ്രഖ്യാതം, രഥേസീദന്തം
യുവാനം — നിത്യതരുണം
മൃഗം ന ഭീമം,
ഉപ-ഹത്നും — സിംഹമിവഭയങ്കരം, ശത്രൂണാമുപഹന്താരം
ഉഗ്രം സ്തുഹി — രുദ്രം സ്തുതിംകുരു
ഹേ രുദ്ര, (ത്വം) സ്തവാനഃ — അസ്മാഭിസ്തൂയമാനസ്സൻ

| | |
|---|---|
| ജരിത്രേ രുദ്ര | — സ്തോതൃ (മഹ്യം) സുഖയ |
| തേ സേനാഃ അസ്മത് | |
| അന്യം | — ത്വദീയാസ്സേനാഃ അസ്മദ്വ്യ തിരിക്തം പുരുഷം |
| നി വപന്തു | — നിഘ്നന്തു |

അർത്ഥം—അല്ലയോ ആത്മാവേ, പ്രഖ്യാതനും, രഥസ്ഥനും, നിത്യതരുണനും സിംഹമെന്നപോലെ ഭീകരനും ശത്രുഹന്താവും അത്യന്തം ഉഗ്രനുമായ രുദ്രനെ സ്തുതിച്ചാലും (സ്തുതിക്കുന്നു) അല്ലയോ രുദ്ര സ്തുതിക്കപ്പെടുന്ന അവിടുന്ന് എനിക്കു സുഖമരുളിയാലും. അവിടത്തെ സേനകൾ ഞങ്ങളിൽ നിന്നന്യനെ നിഹനിച്ചുകൊള്ളട്ടെ എന്നെ നിഹനിയ്ക്കരുത് (ഇവിടെ രുദ്രനെ സംഹാര കർത്താവായി കാണുന്നു )

12 കുമാരശ്ചിത്പിതരംവന്ദമാനം
പ്രതിനാനാമരുദ്രോപയന്തം
ഭൂരേർദ്ദാതാരംസത്പതിംഗൃണീഷേ
സ്തുതസ്ത്വംഭേഷജാരാസ്യസ്മേ

അന്വയം —

| | |
|---|---|
| ഹേ രുദ്ര, വന്ദമാനം | — 'ആയുഷ്മാൻ ഭവസൌമ്യ' ഇതി അനുഗൃഹ്ണന്തം പിതരം |
| പിതരം കുമാരഃ ചിത് | — യഥാകുമാരഃ (ഉപയാതി തദ്വത്) |
| ഉപ— യന്തം (ത്വാം) | — അസ്മത് സമീപമാഗച്ഛന്തം |
| പ്രതി നനാമ | — പ്രതിനതോസ്മി |
| (അപിച) ഭൂരേഃ ദാതാരം | — ബഹുനഃ ധനസ്യ പ്രദാതാരം |
| സത്-പതിം ഗൃണീഷേ | — സതാം പാലയിതാരം ത്വാം സ്തൌമി |
| സ്തുതഃ ത്വം ഭേഷജാ | — ഭേഷജാനി |
| അസ്മേ രാസി | — അസ്മഭ്യം ദേഹി |

അർത്ഥം—അല്ലയോ രുദ്ര 'ആയുഷ്മാൻഭവസൌമ്യ'' എന്ന് ആശീർവദിക്കുന്ന അച്ഛനെ മകനെന്നപോലെ എന്റെ

സമീപമണയുന്ന അവിടത്തെ ഞാൻ നമസ്കരിക്കുന്നു. അമിതമായ ഐശ്വര്യത്തിന്റെ ദാതാവും സത്തുക്കളുടെ രക്ഷകനുമായ അവിടത്തെ സ്തുതിക്കുന്നു സ്തുതനായ അവിടന്ന് ഔഷധങ്ങളും ഞങ്ങൾക്ക് തന്നരുളിയാലും.

13 യാവോഭേഷജാമരുതശ്ശുചീനി

യാശന്തമാവൃഷണോയാമയോഭു

യാനിമനുരവൃണീതാപിതാന

സ്താശംചയോശ്ചരുദ്രസ്യവശ്മി

അന്വയം:—

| | |
|---|---|
| ഹേ മരുതഃ, വഃ | — യുഷ്മാകം |
| യാ ഭേഷജാ ശുചീനി | — യാന്യൌഷധാനി ശുദ്ധാനി സന്തി |
| ഹേ വൃഷണഃ, | — കാമാനാം വർഷിതാരോ മരുതഃ |
| യാ ശം—തമാ | — യാനിഭേഷജാനി അതിശയേന സുഖകരാണി |
| യാ മയഃ—ഭു | — യാനിഭേഷജാനിമായോഭൂനി, മയസഃ, സുഖസ്യഭാവയിതൄണി (സന്തി) |
| നഃ പിതാ മനുഃ യാനി അവൃണീത | — മനുഃ യാനിഭേഷജാനി വൃതവാൻ |
| രുദ്രസ്യ താ ശം ച യോഃ ച | — രുദ്രസംബന്ധീനിതാനിഭേഷജാനി, രോഗാണാമുപശമനം, ഭയാനാംയാവനം, തദുഭയാത്മകാനിസുഖാനി |
| വശ്മി | — കാമയേ |

അർത്ഥം—അല്ലയോ മരുത്തുക്കളേ, നിങ്ങളുടെ കയ്യിൽ ഏതേതൌഷധങ്ങൾ ശുദ്ധങ്ങളായുണ്ടോ, അല്ലയോ കാമവർഷിതാക്കളായ മരുത്തുക്കളേ, ഏതേതു രോഗോപശമങ്ങളായുണ്ടോ,

ഏതേതു് സുഖകരങ്ങളായുണ്ടോ, ഞങ്ങളുടെ അച്ഛൻ മനു (ആദി മനുഷ്യപിതാവു്) ഏതേതൌഷധങ്ങളെ തിരഞ്ഞെടുത്തുവോ, ആ ഔഷധങ്ങളെയും, രുദ്രന്റെ രോഗശമനം ഭയദൂരീകരണം എന്നിവ രണ്ടും ചേൎന്ന സുഖങ്ങളെയും ഞങ്ങൾ കാംക്ഷിക്കുന്നു. (രുദ്രൻ മരുത്തുക്കളുടെ പിതാവാണല്ലൊ. അപ്പോൾ മരുത്തുക്കളോടു് ഔഷധങ്ങളും രുദ്രന്റെ അനുഗ്രഹവും യാചിക്കുന്നതു് ഔചിത്യപൂൎവ്വകം തന്നെ.)

14 പരിണോഹേതീരുദ്രസ്യവൃജ്യാഃ
പരിത്വേഷസ്യദുൎമ്മതിൎമ്മഹീഗാൽ
അവസ്ഥിരാമഘവദ്ഭ്യസ്തനുഷ്വ
മീഢ്വസ്തോകായതനയായമൃള

അന്വയം:—

| | |
|---|---|
| രുദ്രസ്യ ഹേതിഃ | — ആയുധം |
| നഃ പരി വൃജ്യാഃ | — അസ്മാൻ പരിവൎജ്ജയതു |
| (തഥാ) ത്വേഷസ്യ മഹീ ദുഃ—മതിഃ | — ദീപ്തസ്യ (രുദ്രസ്യ) മഹതീ ദുഃഖകാരിണീബുദ്ധിഃ |
| പരി ഗാൽ | — അസ്മാൻ വൎജ്ജയിത്വാ അന്യത്രഗച്ഛതു |
| ഹേ മീഢ്വഃ, | — സേചനസമൎത്ഥ, അഭീഷ്ടവൎഷക, (രുദ്ര,) |
| സ്ഥിരാ | — സ്ഥിരാണി (ധനൂംഷി) |
| മഘവൽ—ഭ്യഃ അവ തനുഷ്വ | — ഹവിൎല്ലക്ഷണ ധനയുക്തേഭ്യഃ യജമാനേഭ്യഃ അവതതജ്യാനികുരു |
| (തഥാ) തോകായ തനയായ മൃള | — അസ്മൽ പുത്രായ, തൽപുത്രായ ച സുഖംകുരു |

അർത്ഥം—രുദ്രന്റെ ആയുധം ഞങ്ങളെ വജ്ജിക്കട്ടെ. അതു പോലെ, രുദ്രന്റെ ഭയങ്കരമായി ജ്വലിക്കുന്ന ക്രോധഭാവം ഞങ്ങളെവിട്ട് അന്യത്ര ഗമിക്കട്ടെ. അല്ലയോ അഭീഷ്ടപ്രദ, രുദ്ര, അവിടുത്തെ തൃക്കയ്യിൽ സ്ഥിരമായുള്ള വില്ലുകളം, ഹവിർദ്ധനയുക്തന്മാരായ യജമാനന്മാരെ സംബന്ധിച്ചിടത്തോളം, ഞാണേററപ്പെടാതിരിക്കട്ടെ. ഞങ്ങളുടെ പുത്രന്മം പൌത്രന്മം സുഖം ചെയ്യാലും.

15 ഏവാബഭ്രോവൃഷഭചേകിതാന
യഥാദേവനഹൃണീഷേനഹംസി
ഹവനശ്രുന്നോരുദ്രേഹബോധി
ബൃഹദ്വദേമവിദഥേസുവീരാഃ വ 18

അന്വയം:—

| | |
|---|---|
| ഹേ ബഭ്രോ, വൃഷഭ, | — ജഗതോഭത്തഃ, കാമാനാം വർഷിതഃ, |
| ചേകിതാന, ദേവ, | — സർവ്വം ജാനൻ, ദ്യോതമാന, (രുദ്ര) |
| യഥാ ന ഹൃണീഷേ | — യേനപ്രകാരേണത്വം നക്രുദ്ധ്യസി |
| ന ഹംസി | — നചഹംസ്യേവ |
| ഹവന—ശ്രുൽ | — അസ്മദീയമാഹ്വാനം ശൃണ്വൻ |
| നഃ, ഹേ രുദ്ര, ഇഹ ഏവ | — അസ്മിൻദേശേ അസ്മാൻ |
| ബോധി | — ബുദ്ധ്യസ്വ |
| വിദഥേ സു—വീരാഃ | |
| ബൃഹൽ വദേമ | — യജ്ഞേ ശോഭനപുത്രാസ്സന്തഃ പ്രൌഢം സ്തോത്രം ഉച്ചാരയാമ |

അർത്ഥം—ജഗന്നാഥ, കാമവർഷക, സർവ്വജ്ഞ, രുദ്രദേവ, അവിടുന്ന് ഏപ്രകാരമായാൽ കോപിക്കുകയില്ലയോ, ഹിംസിക്കുകയില്ലയോ, അപ്രകാരം ഞങ്ങളുടെ വിളികേൾക്കുന്ന

വനായി, ഞങ്ങളെ ഇവിടെ അറിഞ്ഞാലും. യജ്ഞത്തിൽ സൽപുത്രന്മാരോടുകൂടി മഹത്തായ അവിടുത്തെ സ്തോത്രം ചൊല്ലുന്നു.

വർഗ്ഗം 19-20-21 ജഗതീത്രിഷ്ടുപ്ഛന്ദസീ, മരുതോദേവതാ

1 ധാരാവരാമരുതോധൃഷ്ണ്വോജസോ
മൃഗാനഭീമാസ്തവിഷീഭിരർച്ചിനഃ
അഗ്നയോനശുശുചാനാഋജീഷിണോ
ഭൂമിംധമന്തോഅപഗാഅവൃണ്വത

അന്വയം:—

| | |
|---|---|
| ധാരാവരാഃ | — ഉദകധാരയാ അന്തരിക്ഷമാവൃണ്വാനാഃ |
| ധൃഷ്ണു-ഓജസഃ | — പരേഷാം ധർഷകേണബലേന യുക്താഃ |
| മൃഗാഃ ന ഭീമാഃ | — സിംഹാഇവഭയങ്കരാഃ |
| തവിഷീഭിഃ അർച്ചിനഃ | — ആത്മീയൈഃ വൃഷ്ടിപ്രദാനാദിഭിർബ്ബലൈഃ സർവ്വംജഗത് പൂജയന്തഃ |
| അഗ്നയഃ ന ശുശുചാനാഃ | — വഹ്നയഇവദീപ്യമാനാഃ |
| ഋജീഷിണഃ | — ഉദകവന്തഃ |
| മരുതഃ ഭൂമിം | — ഭ്രാമ്യന്തം മേഘം |
| ധമന്തഃ ഗാഃ | — വർഷണാർത്ഥമിതസ്തതഃ പ്രേരയന്തഃ, തദന്തർഗ്ഗതാഃ |
| അപ അവൃണ്വത | — അപവൃതാഃ കുർവ്വന്തി |

അർത്ഥം—ജലധാരകൊണ്ട് അന്തരിക്ഷം നിറയ്ക്കുന്നവരും ശത്രുക്കളെ കൂസാത്ത ബലത്തോടുകൂടിയവരും സിംഹങ്ങളെപ്പോലെ ഭയങ്കരന്മാരും മഴ പെയ്യിക്കുക മുതലായ സ്വബലങ്ങളാൽ ലോകത്തെ കൊണ്ടാടുന്നവരും അഗ്നികളെപ്പോലെ പ്രകാശിക്കുന്ന (സന്തോഷിപ്പിക്കുന്ന) വരും ജലയുക്തന്മാരുമായ മരുത്തു

കരം അങ്ങിങ്ങലയുന്ന മേഘത്തെ വർഷിയ്ക്കാൻ അങ്ങിങ്ങടിച്ചു
ടയ്ക്കുന്നവരായി, ജലാന്തർഗ്ഗതങ്ങളായ അവയെ തുറന്നുവിടുന്നു.

2 ദ്യാവോനസ്തൃഭിശ്ചിതയന്തഖാദിനോ
വ്യഭ്രിയാനദ്യുതയന്തവൃഷ്ടയഃ
രുദ്രോയദ്വോമരുതോരുക്മവക്ഷസോ
വൃഷാജനിപൃശ്ന്യാശ്ശുക്രഊധനി

അന്വയം:—

| | |
|---|---|
| സ്തൃ-ഭിഃ ന ദ്യാവഃ | — നക്ഷത്രൈഃ യഥാദ്യുലോകാഃ |
| ചിതയന്ത | — ചേതയന്തി, ജ്ഞാപയന്തി, പ്രകാശന്തേ |
| (തഥാ) ഖാദിനഃ | — ഖാദഃ കടകഃ, കടകവന്തസ്തേ മരുതഃ പ്രകാശന്തേ |
| (തഥാ) വൃഷ്ടയഃ | — വർഷകാമരുതഃ |
| അഭ്രിയാഃ ന | — അഭ്രേഷുഭവാഃ വിദ്യുതഇവ |
| വി ദ്യുതയന്ത | — സർവ്വം ജഗദ്വിദ്യോതയന്തി |
| (ശേഷഃ പ്രത്യക്ഷകൃതഃ) | |
| രുക്മ-വക്ഷസഃ, | — രുക്മം രോചമാനാഭരണം വക്ഷസിയേഷാം താദൃശാഃ |
| ഹേ മരുതഃ, യൽ വഃ | — യദായുഷ്മാൻ |
| വൃഷാ രുദ്രഃ | — സേചനസമർത്ഥോ മഹാദേവഃ (വൃഷരൂപോ വാ) |
| പൃശ്ന്യാഃ | — പൃശ്നിഃ മാധ്യമികാവാക്, ഗോരൂപധരാ നാനാവർണ്ണാ ഭൂമിർവ്വാ തസ്യാഃ സംബന്ധിനി |
| ശുക്രേ ഊധനി | — നിർമ്മലേ ഉദ്ധതപ്രദേശേ, പയസഃ ഉല്പത്തിസ്ഥാനേവാ |
| അജനി | — അജനയൽ |

(തദാനീംയൂയം മഹാനഭാവാജാതാഃ)

അന്വയം—നക്ഷത്രങ്ങളാൽ ദ്യുലോകങ്ങൾ പ്രകാശിക്കുന്ന പോലെ, കൈവളകളിട്ട മരുത്തുക്കൾ ശോഭിക്കുന്നു. മഴ പെയ്യിക്കുന്ന അവർ ഇടിമിന്നലുകൾപോലെ ദിക്കുകളെ പ്രകാശിപ്പിക്കുന്നു. (എന്നിട്ട്) ശോഭിക്കുന്ന ഗുണങ്ങളോ മാറിലണിഞ്ഞ മരുത്തുക്കളെ, എപ്പോഴും കാമവർഷകനായ (അല്ലെങ്കിൽ കാളയായി പിറന്ന) മഹാദേവനായ രുദ്രൻ മാധ്യമികവാക്കായ (അല്ലെങ്കിൽ പശുരൂപം ധരിച്ച നാനാവർണ്ണയായ) പൃശ്നിയെ നിർമ്മലമായ ഉന്നതപ്രദേശത്തിൽവെച്ച് (അല്ലെങ്കിൽ യോനിയിൽ) സംഗമിച്ച് നിങ്ങളെ ജനിപ്പിച്ചുവോ, അപ്പോഴാണ് നിങ്ങൾ മഹാനുഭാവന്മാരായി പിറന്നത്. (പൃശ്നി മാധ്യമിക വാക്കാണെന്നും പശുരൂപയായ ഭൂമിയാണെന്നും പക്ഷഭേദങ്ങൾ ഏതായാലും മരുത്തുക്കൾ പൃശ്നിജാതരെന്നു പറയപ്പെടുന്നു )

3 ഉക്ഷന്തേഽശ്വാँ അത്യാँ ഇവാജിഷു
നദസ്യ കർണ്ണൈസ്തുരയന്ത ആശുഭിഃ
ഹിരണ്യശിപ്രാ മരുതോ ദവിധ്വതഃ
പൃക്ഷം യാഥ പൃഷതീഭിഃ സമന്യവഃ

അന്വയം.—

| | |
|---|---|
| (മരുതഃ) ആജിഷു അത്യാँ—ഇവ | — സംഗ്രാമേഷു സതതഗാമിന സ്തുരഗാൻ യഥാസോഢാപനോദായ ഉദകൈസ്സിഞ്ചന്തി തദ്വത് |
| അശ്വാൻ ഉക്ഷന്തേ | — വ്യാപ്താൻ ലോകാൻസിഞ്ചന്തി |
| (അപി ചതേ മരുതഃ) ആശു—ഭിഃ | — ശീഘ്രഗമനൈരശ്വൈഃ |
| നദസ്യ | — ശബ്ദവതോമേഘസ്യ |
| കർണ്ണൈഃ തുരയന്തേ | — കർണ്ണൈമധ്യപ്രദേശൈഃ വർഷണാർത്ഥം ത്വരിതം ഗച്ഛന്തി |
| (ശേഷഃ പ്രത്യക്ഷകൃതഃ) ഹേ ഹിരണ്യ—ശിപ്രാഃ | — ശിപ്രം ശിരസ്ത്രാണം സുവർണ്ണമയ ശിരസ്ത്രാണാഃ |

സ-മന്യവഃ ഹേ മരുതഃ — സമാനമനസ്സാമരുതഃ
വേധ്യതഃ — മഹീരുഹാദികം കമ്പയന്തഃ യൂയം
പൃഷതീഭിഃ — യുഷ്മദ്രഥേയോജിതാഭിഃ ശ്വേത ബിന്ദ്വങ്കിതാഭിഃ മൃഗീഭിഃ,
പൃക്ഷം യാഥ — ഹവിരന്നവന്തം യജമാനം ഗച്ഛഥ

അൎത്ഥം—മരുത്തുക്കരം, യുദ്ധങ്ങളിൽ അധികനേരം ഓടിയ കുതിരകളെ വിയൎപ്പടക്കാൻ വെള്ളം വീഴ്ത്തി കഴുകുന്നപോലെ, നീണ്ടുപരന്നുകിടക്കുന്ന ലോകങ്ങളെ (മഴയാൽ) നനയ്ക്കുന്നു. കൂടാതെ, ആ മരുത്തുക്കരം വേഗമോടുന്ന കുതിരകളെക്കൊണ്ടു്, ശബ്ദിക്കുന്ന മേഘത്തിന്റെ നടുവിടങ്ങളിലൂടെ ഉണ്ടാക്കിയ ദ്വാരങ്ങൾ വഴിക്കു് മഴപെയ്യിക്കാനായി ഓടുന്നു. (എന്നിനേരിട്ടു്) സ്വൎണ്ണത്തൊപ്പിയണിഞ്ഞവരും ഒററമനസ്സോടുകൂടിയവരുമായ മരുത്തുക്കളേ, മരങ്ങളെയും മററും ഇളക്കിമറിക്കുന്ന നിങ്ങരം നിങ്ങളുടെ തേരിൽ പൂട്ടിയ വെൺപുള്ളിമാനുകളോടുകൂടി ഹവിരന്നമേന്തിയ യജമാനനെ പ്രാപിക്കുന്നു.

4 പൃക്ഷേതാവിശ്വാഭുവനാവവക്ഷിരേ
മിത്രായവാസദമാജീരദാനവഃ
പൃഷദശ്വാസോഅനവഭ്രരാധസ
ഋജിപ്യാസോനവയുനേഷ്വധൂൎഷദഃ

അന്വയം:—

ജീര-ദാനവഃ — ക്ഷിപ്രദാനാഃ
പൃഷൽ-അശ്വാസഃ — പൃഷൽഭിഃ, ശ്വേതബിന്ദുഭിര്യുക്താഃ അശ്വായേഷാം തേ
അനവഭ്ര-രാധസഃ — അവഭ്രംശനരഹിതം രാധഃ, ധനം യേഷാം തേ
ഋജിപ്യാസഃ ന — ഋജു, അകുടിലം ഗച്ഛന്തോശ്വാ ഇവ

വയുനേഷു ധൂഃ-സദഃ — ഗന്തൃഷു മധ്യേധുരി, മേഘസ്യ വഹനേ സീദന്തഃ (മരുതഃ)
പൃക്ഷേ — പൃക്ഷവതേ, ഹവിരന്നവതേ യജമാനായ
മിത്രായ വാ — മിത്രായേവ (വാശബ്ദ ഉപമാർത്ഥേ)
താ വിശ്വാ ഭുവനാ — താനി സർവ്വാണി
സദഃ ആ വവക്ഷിരേ — സദാ ആവഹന്തി ഉദകാനി

അർത്ഥം—വേഗം പ്രസാദിച്ച് ദാനംകൊടുക്കുന്നവരും വെൺപുള്ളികളുള്ള കുതിരകളോട് (മാനുകളോട്) കൂടിയവരും ഒരിക്കലും തെറിച്ചുപോകാത്ത ധനങ്ങളൊത്തവരും നേരെ നടക്കുന്ന കുതിരകൾപോലെ ഗമനശീലരായ മേഘങ്ങളുടെ മുകളിലിരിക്കുന്നവരുമായ മരുത്തുക്കൾ ഹവിരന്നമേന്തിയ യജമാനനുവേണ്ടി ഒരു സ്നേഹിതനെന്നപോലെ ആ ജലങ്ങളെയെല്ലാം എപ്പോഴും ആനയിക്കുന്നു.

5 ഇന്ധന്വഭിർധേനുഭീരപ്ശദൂധഭി
രധ്വസ്മഭിഃപഥിഭിർഭ്രാജദൃഷ്ടയഃ
ആഹംസാസോനസ്വസരാണിഗന്തന
മധോർമ്മദായമരുതസ്സമന്യവഃ വ. 19

അന്വയം:—

സ-മന്യവഃ, ഹേ മരുതഃ — സമാന തേജസഃ മരുതഃ
ഭ്രാജത്-ഋഷ്ടയഃ — ദീപ്യമാനായുധായുധാഃ
ഇന്ധന്വ-ഭിഃ ധേനു-ഭിഃ — സമിന്ധനവദ്ഭിഃ പ്രീണയിതൃഭിഃ
രപ്ശദൂധ-ഭിഃ — മഹോധസ്കൈഃ ഊധാംസി ജലസ്രോതോമാർഗ്ഗാഃ, തൈഃ
അധ്വസ്മ-ഭിഃ — ധ്വംസനരഹിതൈഃ
പഥി-ഭിഃ — പതന്തി പന്ഥാനോ മേഘാഃ, തൈ

മധോഃ മദായ — സോമസ്യ മദാത്ഥം
സ്വസരാണി
ഹംസാസഃ ന — സ്വകീയാനി നിവാസ
സ്ഥാനാനി ഹംസാ ഇവ
ആ ഗന്തന — ആഗച്ഛത

അത്ഥം—തുല്യതേജസ്സുകളായ മരുത്തുക്കളേ, തിളങ്ങുന്ന ആയുധങ്ങളോടുകൂടിയ നിങ്ങൾ (ഇടിമിന്നലുകളാൽ) കത്തുന്ന വയും സന്തോഷമിയററുന്നവയും വെള്ളമൊഴുകുന്ന അകിടുകളോട് (മാർഗ്ഗങ്ങളോട്) കൂടിയവയും അദ്രോഹങ്ങളുമായ മേഘങ്ങളൊത്തു് സോമ (പാന) ത്തിൻെറ ഹർഷത്തിന്നായി, സ്വന്തം കൂടുകൾ പൂകുന്ന അരയന്നങ്ങൾ പോലെ, വന്നുചേന്നാലും.

6 ആനോബ്രഹ്മാണിമരുതസ്സമന്യവോ
നരാന്നശംസസ്സവനാനിഗന്തന
അശ്വാമിവപിപ്യതധേനമൂധനി
കത്താധിയം ജരിത്രേവാജപേശസം

അന്വയം:—

സ–മന്യവഃ ഹേ മരുതഃ — സമാനമനസ്സാമരുതഃ
നഃ ബ്രഹ്മാണി
സവനാനി — അസ്മാകമന്നാനി, അഭിഷുത സോമലക്ഷണാനി ഹവീംഷി
നരാം ന ശംസഃ ആ
ഗന്തന — യാഗനേതൄണാമസ്മാകം സ്തോത്രമിവ ആഗച്ഛത
(ആഗത്യച) ധേനും — ഉദകദാനേന പ്രീണയിതാരം (മേഘം)
അശ്വാം—ഇവ ഊധനി
പിപ്യത — യഥാശ്വാഃ പീനാവയവാ ഭവന്തി, തദ്വന്മേഘം വർഷണ സമത്ഥം ആപ്യായിതം കരുത

(അപിച) ജരിത്രേ
വാജ-പേശസം — സ്തോത്രേ, വാജൈഃ അന്നൈരാശ്ലിഷ്ടം
ധിയം കർത്ത — കർമ്മകരുത

അർത്ഥം—ഒരുപോലെയുള്ള മനസ്സോത്ത മരുത്തുക്കളേ, ഞങ്ങളുടെ അന്നങ്ങളെയും പതച്ചുസംസ്കരിച്ച സോമഹവിസ്സിനെയും കർമ്മനേതാക്കളായ ഞങ്ങളുടെ സ്തോത്രത്തെയെന്നപോലെ പ്രാപിച്ചാലും. പ്രാപിച്ചിട്ട് ജലം (മഴ) തന്നു സന്തോഷിപ്പിക്കുന്ന മേഘത്തെ, പെൺകുതിരയെ തടിപ്പിക്കുന്നപോലെ, (വർഷിക്കുവാൻ തക്കവണ്ണം) വളർത്തിയാലും. പിന്നെ സ്തോതാവിന് അന്നങ്ങളുടെ പ്രാപ്തിയുതകിയ കർമ്മം ചെയ്താലും.

7 തംനോദാതമരുതോവാജിനംരഥ
ആപാനം ബ്രഹ്മചിതയദ്ദിവേദിവേ
ഇഷംസ്തോതൃഭ്യോവൃജനേഷുകാരവേ
സനിംമേധാമരിഷ്ടം ദുഷ്ടരംസഹഃ

അന്വയം:—

ഹേ മരുതഃ വാജിനം — ബലവന്തം
രഥേ — രംഹണേ, യുഷ്മദീയേ ആഗമനേ
ദിവേ-ദിവേ ചിതയൻ — പ്രതിദിവസം പ്രജ്ഞാപയൻ
ബ്രഹ്മ ആപാനം — സ്തോത്രം ആപ്നുവന്തം
തം നഃ ദാത — പുത്രമസ്മഭ്യംദത്ത, പ്രയച്ഛത
(അപിച) സ്തോതൃ-ഭ്യഃ
ഇഷം — അസ്മഭ്യമന്നം (ദാത)
(തഥാ) വൃജനേഷു
കാരവേ — സംഗ്രാമേഷു സ്തോത്രേ
മേധാം, സനിം, — യജ്ഞപ്രജ്ഞാനം, ധനദാതൃത്വം ച
അരിഷ്ടം ദുഷ്ടരം സഹഃ — ശത്രുഭിരഹിംസിതം, തരീതുമശക്യം ബലം ച (ദാത)

അൎത്ഥം—അല്പയോ മരുത്തുക്കളേ, തേരിൽ നിങ്ങരം വരുമ്പോരം ദിവസംപ്രതി ആ വരവു് അറിയിക്കുന്ന സ്തോത്രം ചൊല്ലുന്ന ബലവാനായ മകനെ (നിത്യവും നിങ്ങളെ വന്ദിച്ചനുഗ്രഹമേല്ക്കുന്ന മകനെ) എനിക്കു തന്നാലും. പിന്നെ സ്തോതാക്കളായ ഞങ്ങരംക്കു് അന്നം തന്നാലും. യുദ്ധങ്ങളിൽ സ്തോതാവിന്നു് യുദ്ധതന്ത്രജ്ഞാനവും, ധനദാനശീലവും, ശത്രുബാധയേല്ക്കാത്തതും, ശത്രുക്കരംക്കു് കവച്ചു കടക്കാൻ വയ്യാത്തതുമായ ബലവും തന്നാലും.

8 യദ്യുഞ്ജതേമരുതോരുക്മവക്ഷസോ

ശ്വാന്രഥേഷുഭഗആസുദാനവഃ

ധേനുൎന്നശിശ്വേസ്വസരേഷുപിന്വതേ

ജനായരാതഹവിഷേമഹീമിഷം

അന്വയം:—

| | |
|---|---|
| രുക്മ-വക്ഷസഃ | — രോചമാനാഭരണോരസ്കാഃ |
| സു-ദാനവഃ മരുതഃ | — ശോഭനദാനാ മരുതഃ |
| യൽ രഥേഷു ഭഗേ | — യദാരഥേഷു ഭജനീയേസ്ഥാനേ, ധുരി |
| അശ്വാൻ ആ യുഞ്ജതേ | — ആഭിമുഖ്യേന യുക്താൻ കുൎവ്വന്തി |
| (തദാനീമേവ) ധേനുഃ ന ശിശ്വേ | — യഥാധേനുഃ പ്രസ്രുതസ്തനീ സതീസ്വകീയായ വത്സായ ക്ഷീരം പ്രയച്ഛതി തദ്വൽ |
| രാത-ഹവിഷേ ജനായ | — ദത്തഹവിഷ്കായ യജമാനായ |
| മഹീം ഇഷം | — മഹദന്നം, തൽകാരണഭൂതമുദകം ച |
| സ്വസരേഷു പിന്വതേ | — ഗൃഹേഷുസിഞ്ചന്തി, കിരന്തി |

അൎത്ഥം—മാറിൽ തിളങ്ങുന്ന ആഭരണങ്ങളണിഞ്ഞവരും നല്ല ദാനശീലരുമായ മരുത്തുക്കരം എപ്പോരം തേരുകളിൽ വേണ്ടസ്ഥാനത്തു്, നുകത്തിൽ കുതിരകളെ നേരെ പൂട്ടുന്നുവോ, അപ്പോരം തന്നെയാണു്, രള്ളപ്പശു പാൎച്ചുരത്തി കുട്ടിക്കുകൊ

ടുക്കുന്നപോലെ, ഹവിസ്സേകിയ യജമാനന്ന് മഹത്തായ അന്ന
വും ആ അന്നത്തിന്ന് നിദാനമായ ജലവും (മഴയും) സ്വഗൃഹ
ങ്ങളിൽ (ഗൃഹപ്രാന്ത പ്രദേശങ്ങളിൽ) വിതറിക്കൊടുക്കുന്നതു്.

9 യോനോമരുതോവൃകതാതിമർത്ത്യോ

രിപുർദധേവസവോരക്ഷതാരിഷഃ

വർത്തയതതപുഷാചക്രിയാഭിത

മവരുദ്രാഅശസോഹന്തനാവധഃ

അന്വയം:–

| | |
|---|---|
| ഹേ മരുതഃ, യഃ മർത്ത്യഃ | — മനുഷ്യഃ |
| വൃക–താതി | — ആദാതാവൃകസ്സൻ |
| നഃ രിപുഃ ദധേ | — രിപുതയാ ആത്മാനംധാരയതി |
| ഹേ വസവഃ | — വാസയിതാരോമരുതഃ |
| രിഷഃ രക്ഷത | — ഹിംസകാദസ്മാൽ പാലയത |
| തം തപുഷാ ചക്രിയാ | — താപയിത്ര്യാ ഋഷ്ട്യാ |
| അഭി വർത്തയത | — അഭിതോനിവർത്തയത |
| ഹേ രുദ്രാഃ, അശസഃ | — രുദ്രപുത്രാഃ, ക്ഷേപകസ്യരാക്ഷസാദേഃ |
| വധഃ അവ ഹന്തന | — ഹനനായുധമവയുജ്യഅസ്മത്തഃ പൃഥക്കുരു, നാശയ |

അർത്ഥം—അല്ലയോ മരുത്തുക്കളേ, ഏതു മനുഷ്യൻ ക്രൂരത
യോടുകൂടി അപഹർത്താവായി (തട്ടിപ്പറിക്കാരനായി) എന്നോ
ടു ശത്രുത കരുതിവരുന്നുവോ, ഏവരേയും വസിപ്പിക്കുന്നവരേ,
ആ ദ്രോഹിയിൽ നിന്നെന്നെ രക്ഷിച്ചാലും. ചുടിയന്ന ഋഷ്ടി
എന്ന ശക്തിയാൽ അവനെ അടുക്കൽ നിന്നു് മടക്കിയാലും.
അല്ലയോ രുദ്രപുത്രന്മാരേ, എന്നും ക്ഷേപിക്കുന്ന രാക്ഷസാദിയു
ടെ നേരെ വധായുധം പ്രയോഗിച്ച് എന്നിൽ നിന്നകററിയാ
ലും, നശിപ്പിച്ചാലും

10 ചിത്രംതദ്വോമരുതോയാമചേകിതേ

പൃശ്ന്യായദൂധരപ്യാപയോദുഹുഃ

യദ്വാനിദേനവമാനസ്യരുദ്രിയാ

സ്ത്രിതംജരായജുരതാമദാഭ്യാഃ വ. 20

അന്വയം:—

| | |
|---|---|
| ഹേ മരുതഃ, യൽ അപി | |
| പൃശ്ന്യാഃ | — യദാ ഖലു മാധ്യമികായാവാചസ്സംബന്ധിനം |
| ഊധഃ ആപയഃ ദുഹുഃ | — ഉദ്ധതം മേഘം പ്രാപയിതാരോ മരുതഃ ദുഹന്തി |
| വഃ ചിത്രം തൽ യാമ | — യുഷ്മദീയം ചായനീയം പ്രാപണം |
| ചേകിതേ | — സര്വ്വൈർജ്ഞായതേ |
| യൽ വാ നവമാനസ്യ | — യദാചസ്തുവതഃ ത്രിതസ്യ |
| നിദേ | — നിന്ദകായ, ശത്രവേഹിംസാം കൃതവന്തഃ |
| (തദാനീം) ഹേ അദാഭ്യാഃ, | |
| രുദ്രിയാഃ | — അഹിംസ്യാ രുദ്രപുത്രാഃ |
| ത്രിതം ജുരതാം | — തന്നാമകമൃഷിം ഹിംസതാം ശത്രൂണാം |
| ജരായ | — ജരണായ വിനാശായ, അത്രത |

അത്ഥം—അല്ലയോ മരുത്തുക്കളേ, എപ്പോഴാണോ പ്രസിദ്ധമായി നിങ്ങൾ മാധ്യമവാക്കായ പൃശ്നിയുടെ അകിടിൽ നിന്ന്—അതായത് ഗർഭിഷ്ഠമായ മേഘത്തിൽ നിന്ന് മരുത്തുക്കൾ ജലം കറന്നെടുത്തു്, ഭൂമിയിലെത്തിക്കുന്നതു്?, നിങ്ങളുടെ മനോഹരമായ ആ വെള്ളമെത്തിക്കൽ എല്ലാവരാലും അറിയപ്പെടുന്നു. എപ്പോൾ നിങ്ങളെ സ്തുതിക്കുന്ന ത്രിതനെന്ന ഋഷിയുടെ ശത്രുവിന്ന് നിങ്ങൾ ഹിംസയേല്പിച്ചുവോ, അപ്പോൾ അല്ലയോ അധൃഷ്യരായ രുദ്രപുത്രന്മാരേ, ആ ഋഷിയുടെ ശത്രുക്കൾക്ക് നിങ്ങൾ നാശത്തിന്നായി വേിച്ചു.

11 താൻവോമഹോമരുതഏവയാവ്നോ

വിഷ്ണോരേഷസ്യപ്രഭൃഥേഹവാമഹേ

ഹിരണ്യവർണ്ണാൻകകുഹാൻയതസ്രുചോ

ബ്രഹ്മണ്യന്തശ്ശംസ്യംരാധഈമഹേ

അന്വയം:—

| | |
|---|---|
| ഹേ മരുതഃ, ഏവ- യാവ്നഃ | — ഏവംഗന്തവ്യം യജ്ഞം ഗന്തൄൻ |
| മഹഃ താൻ വഃ | — മഹതഃ, മഹാനഭാവാൻ യുഷ്മാൻ |
| വിഷ്ണോഃ | — ഗ്രഹചമസാദിഷു സർവ്വത്രവർത്ത മാനസ്യ, വ്യാപകസ്യ |
| ഏഷസ്യ | — ഏഷണീയസ്യ, പ്രാർത്ഥനീയസ്യ സോമസ്യ |
| പ്ര—ഭൃഥേ | — അഭിഷവാദിഭിഃ പ്രഭരണേ, പ്രകർഷേണ സമ്പാദനേസതി |
| ഹവാമഹേ | — ആഹ്വയാമഹേ |
| (ആഹ്വയച) ഹിരണ്യ- വർണ്ണാൻ കകുഹാൻ | — സ്വർണ്ണവർണ്ണാൻ ശ്രേഷ്ഠാൻതാൻ |
| യത-സ്രുചഃ | — ഉദ്യതസ്രുചഃ |
| ബ്രഹ്മണ്യന്തഃ | — ബ്രഹ്മംസ്തോത്രം, തദിച്ഛന്തഃ വയം |
| ശംസ്യം രാധഃ ഈമഹേ | — പ്രശംസ്യം ധനം യാചാമഹേ, |

അർത്ഥം—അല്ലയോ മരുത്തുക്കളേ, അപ്രകാരം എത്തേണ്ടും യാഗത്തിന്നെത്തുന്നവരും മഹാനഭാവന്മാരുമായ ആ നിങ്ങളെ കണ്ടൻ മരിക, വാലൻ മരിക മുതലായ പാത്രങ്ങളിൽ വ്യാപിച്ചതും അഭിമതാർത്ഥനസ്സു യോഗ്യവുമായ സോമം ചതച്ച് സംസ്കരിച്ച് ഞങ്ങവേ, വിളിക്കുന്നു. വിളിച്ചിട്ട് സ്വർണ്ണ വർണ്ണന്മാരും ശ്രേഷ്ഠന്മാരുമായ ആ നിങ്ങളോട് സ്രുവം കയ്യിലേന്തി സ്തോത്രം ചൊല്ലാൻ ഇച്ഛിക്കുന്നവരായി (അതായത് സ്തോത്രം ചൊല്ലിക്കൊണ്ട്) പ്രശംസനീയമായ ധനം യാചിക്കുന്നു.

12 തേദശ്ഗ്വാഃ പ്രഥമായജ്ഞമൂഹിരേ

തേനോഹിന്വന്തുഷസോവ്യുഷ്ടിഷു

ഉഷാനരാമീരരുണൈരപോർണ്ണുതേ

മഹോജ്യോതിഷാശുചതാഗോഅർണ്ണസാ

അന്വയം:—

| | |
|---|---|
| തേ (മരുതഃ) ദശ-ഗ്വാഃ | — ദശഭിർമ്മാസൈഃ സിദ്ധിംഗതാഃ അങ്ഗിരസഃ തദ്രൂപാഭ്രന്താ |
| പ്രഥമാഃ യജ്ഞം ഊഹിരേ | — ആദിത്യേഭ്യഃ പ്രഥമഭാവി നസ്സന്തഃ യജ്ഞമവഹൻ |
| (താദൃശാഃ) തേ ഉഷസഃ | |
| വി-ഉഷ്ടിഷു | — പ്രഭാതേഷു സൽസു |
| നഃ ഹിന്വന്തു | — അസ്മാൻ പ്രേരയന്തു |
| രാമീഃ | — കൃഷ്ണവർണ്ണാരാത്രീഃ |
| ഉഷാഃ ന അരുണൈഃ | — യഥോഷാഃ ആരോചമാനൈഃ സ്വതേജോഭിഃ |
| അപ ഊർണ്ണുതേ | — അപവൃണോതി, അപസാരയതി |
| (തഥാ) മഹഃ ശുചതാ | — മഹതാദീപ്യമാനേന |
| ഗോ—അർണ്ണസാ | — ഗച്ഛദുദകേന |
| ജ്യോതിഷാ | — സൂര്യാഖ്യേന തേജസാ തമോനി വാരയന്തി |

(സൂര്യമണ്ഡലമാവൃണ്വതോ വൃത്രാദീൻഹത്വാസർവ്വം ജഗൽ പ്രകാശയന്തി)

അർത്ഥം—അദിതിപുത്രന്മാരും അങ്ഗിരസ്സുകളും കൂടി സ്വർഗ്ഗപ്രാപ്തിയെപ്പററി സ്പർദ്ധിച്ച്, അങ്ഗിരസന്മാർ മുമ്പു യാഗമനുഷ്ഠിച്ച് സ്വർഗ്ഗം പൂകി. അന്ന് അങ്ഗിരസ്സുകളുടെ ക്രൂപങ്ങളിൽ പ്രവർത്തിച്ചതു് മരുത്തുക്കളായിരുന്നു. ഈ കഥ ഇവിടെ സൂചിതമായിരിക്കുന്നു.

അവർ (മരുത്തുക്കൾ) പത്തുമാസങ്ങൾകൊണ്ടു സിദ്ധി നേടിയ അങ്ഗിരസന്മാരുടെ ക്രൂപങ്ങൾ കൈക്കൊണ്ട്, അദിതിപുത്രന്മാരേക്കാൾ മുമ്പന്മാരായി യജ്ഞം നടത്തി. അപ്രകാരമുള്ള അവർ ഉഷസ്സുകൾ തെളിയുമ്പോൾ, പ്രഭാതങ്ങളിൽ, ഞങ്ങളെ കർമ്മങ്ങൾക്ക് പ്രേരിപ്പിയ്ക്കട്ടെ, നയിക്കട്ടെ. കറുത്ത നിറമുള്ള രാത്രികൾ (അന്ത്യയാമത്തിൽ) ഉഷസ്സുപോലെ സ്വതേജസ്സുകളോടെ അപസരിക്കുന്നു, നീങ്ങിപ്പോകുന്നു. (രാത്രികളുടെ അന്ത്യയാമതേജസ്സുകളാണ് പ്രഭാതപ്രഭകളെന്നു കല്പന) പിന്നെ മഹത്തും പ്രകാശമാനവുമായ ഒലിവെള്ളത്തോടുകൂടി (മഞ്ഞിൻതുള്ളികളോടുകൂടി) സൂര്യതേജസ്സാൽ അവർ ഇരുട്ടകറ്റുന്നു. (സൂര്യമണ്ഡലത്തെ മറച്ച വൃത്രാദ്യസുരന്മാരെ ഒടുക്കി, ജഗത്തുമുഴുവൻ പ്രകാശിപ്പിക്കുന്നു.)

13 തേക്ഷോണീഭിരരുണേഭിർനാഞ്ജിഭീ

രുദ്രാഋതസ്യസദനേഷുവാവൃധുഃ

നിമേഘമാനാഅത്യേനപാജസാ

സുശ്ചന്ദ്രംവർണ്ണംദധിരേസുപേശസം

അന്വയം:_

| | |
|---|---|
| രുദ്രാഃ തേ | — രുദ്രപുത്രാസ്തേ മരുതഃ |
| ക്ഷോണീഭിഃ | — ശബ്ദകാരിഭിഃ വീണാവിശേഷൈഃ |
| അരുണേഭിഃ ന അഞ്ജി-ഭിഃ | — ആരോചമാനൈഃ അരുണവർണ്ണൈഃ അനപിതാസ്സന്തഃ |
| ഋതസ്യ സദനേഷു വവൃധുഃ | — ഉദകസ്യനിവാസസ്ഥാനേഷു, മേഘേഷു വർദ്ധന്തേ |
| (അപിച) അത്യേന പാജസാ | — സതതഗാമിനാവ്യാപ്നുവതാ ബലേന |
| നി-മേഘമാനാഃ | — നിതരാം മേഘോദകം ചിതയന്തഃ തേ |

| | |
|---|---|
| സു–ചന്ദ്രം സു–പേശസം | — ശോഭനാഹ്ലാദനം, ശോഭനേരൂപം |
| വർണ്ണം ദധിരേ | — കാന്തിം ധാരയന്തി |

അർത്ഥം—രുദ്രപുത്രരായ ആ മരുത്തുക്കൾ ശബ്ദകാരികളായ വീണകളോടുകൂടി (മരുത്തുക്കൾക്ക് ഭൃഗി എന്നപേരായ ഒരു വീണയുണ്ടെന്ന് കല്പനയുണ്ട്.) തിളങ്ങുന്ന ചുകപ്പു നിറമാർന്നവരായി, ജലനിവാസങ്ങളായ മേഘങ്ങളിൽ വളരുന്നു. കൂടാതെ, എങ്ങും വ്യാപിക്കുന്ന ബലത്താൽ മേഘത്തിൽ നിന്ന് ജലം വിട്ടുകൊണ്ട് അവർ നന്നായി ആഹ്ലാദിപ്പിക്കുന്നതും ഭംഗിയുള്ളതുമായ കാന്തിയേന്തുന്നു.

14 താ് ഇയാനോമഹിവരൂഥമൂതയ
ഉപഘേദേനാനമസാഗൃണീമസി
ത്രിതോനയാൻപഞ്ചഹോതൄനഭിഷ്ടയ
ആവവർത്തദവരാഞ്ചക്രിയാവസേ

അന്വയം:—

| | |
|---|---|
| മഹി, വരൂഥം | — മഹൽ, വരണീയം പ്രശസ്യം ധനം |
| ഊതയേ താൻ ഇയാനഃ | — മരുതഃ യാചമാനാവയം |
| ഏനാ നമസാ | — അനേനനമസ്കാരേണ |
| ഉപ ഇൽ ഗൃണീമസി ഘ | — ഉപേത്യസ്തുമഏവ |
| ത്രിതഃ ന യാൻ പഞ്ച ഹോതൄൻ | — ത്രിതശ്ചഅധ്യാത്മപ്രാണാപാനാദിപഞ്ചവൃത്യാത്മനാ വർത്തമാനാൻ, അതഏവ ഹോമനിഷ്പാദകാൻ |
| അവരാൻ, അഭിഷ്ടയേ | — മുഖ്യാൻ, അഭിമതഫലസിദ്ധ്യർത്ഥം |
| ചക്രിയാ അവസേ | — നാഭിചക്രേണ അവിതും, സംഗന്തും |

ആ-വവർത്തൽ — സ്വസ്സാൽ നിജജഗമിഷുൻ പ്രാണാൻ സ്വാത്മാഭിമുഖമാവർത്തയൽ

അർഥം–മഹത്തും ശ്രേഷ്ഠവുമായ ധനം രക്ഷയ്ക്കായി അവരോട് (മരുത്തുക്കളോട്) യാചിക്കുന്നവരായ നമ്മൾ (ഞാൻ) ഈ (ഏകാഗ്ര) നമസ്കാരത്താൽ അടുത്തണഞ്ഞ് സ്തുതിക്കുകതന്നെ ചെയ്യുന്ന ത്രിതഋഷി അവരെ (മരുത്തുക്കളെ) അധ്യാത്മ പഞ്ചപ്രാണങ്ങ (പ്രാണൻ, അപാനൻ, വ്യാനൻ ഉദാനൻ, സമാനൻ) ളായി അഞ്ചുവൃത്തികളിലേപ്പെട്ട ഹോമനിർവാഹകരായ മുഖ്യന്മാരായി (ജീവിതമാകുന്ന യജ്ഞം നിർവ്വഹിക്കുന്ന ഹോതാക്കളെ) അഭീഷ്ടഫലസിദ്ധിക്കായി നാഭിചക്രത്തിലൂടെ സംഗമിപ്പാനായി, അതായത് തന്നിൽനിന്ന് പുറത്തുവരുന്ന പ്രാണങ്ങളെ ആത്മാവിന്റെ നേരെ ആത്മാവിലേയ്ക്കു ഉൾചേക്കാൻ തിരിച്ചു (പഞ്ചപ്രാണങ്ങൾ ഭൌതികങ്ങളും ആധ്യാത്മികങ്ങളും രണ്ടുവിധം അവയിൽ ആധ്യാത്മിക പഞ്ചപ്രാണങ്ങളെയാണിവിടെ ആത്മാവിലേയ്ക്ക് ഉൾച്ചേർക്കുന്നതായി പറയുന്നത്. യോഗികൾക്ക മാത്രമേ ആ പ്രക്രിയ ശക്യമാകൂ )

15 യയാരധ്രംപാരയഥാത്യംഹോ
യയാനിദോമുഞ്ചഥവന്ദിതാരം
അർവാചീസാമരുതോയാവഊതി
രോഷുവാശ്രവസ്യമതിജിഗാതു — വ 21

അന്വയം –

(ഹേ മരുതഃ,) യയാ രധ്രം — യയാ ഊത്യാ ആരാധകം യജമാനം
അംഹഃ അതി പാരയഥ — പാപം അതിക്രമയഥ
യയാ (ഊത്യാ)
വന്ദിതാരം — സ്തോതാരം
നിദഃ മുഞ്ചഥ — നിന്ദിതുഃ, ശത്രോസ്സകാശാൽ മോചയഥ

ഹേ മരുതഃ, വഃ — യുഷ്മദീയാ
യാ ഊതിഃ സാ അശ്വാചീ— അസ്മദഭിമുഖാ ഭവതു
(തഥാ) സു—മതിഃ — യുഷ്മദീയാശോഭനാമതിഃ,
അനുഗ്രഹാത്മികാബുദ്ധിഃ
വാശ്രാ—ഇവ — ഹംഭാരവം
കുർവ്വതീധേനുർവ്വത്സമിവ
നു ഓ ജിഗാതു — സുഷ്ഠു ഏവഗച്ഛതു
(അസ്മാൻപ്രതി സർവ്വദാ ആഗച്ഛ)

അർത്ഥം—അല്ലയോ മരുത്തുക്കളേ, ഏതു രക്ഷണത്താലാണ് നിങ്ങൾ ആരാധകനായ യജമാനനെ പാപത്തിന്റെ മറുകര യെത്തിക്കുന്നതു്, ഏതു രക്ഷണത്താൽ നിങ്ങളെ സ്തുതിക്കുന്ന വനെ നിന്ദകനായ ശത്രുവിൽനിന്നു് മോചിപ്പിക്കുന്നതു്, അല്ലയോ മരുത്തുക്കളേ, നിങ്ങളുടേതായ രക്ഷണമേതോ ആ രക്ഷണം ഞങ്ങൾക്കഭിമുഖമായി ഭവിക്കട്ടെ. അതുപോലെ നിങ്ങളുടെ അനുഗ്രഹാത്മികയായ ബുദ്ധി, ഉമ്പാരവം മുഴക്കി തന്റെ കുട്ടിയുടെ അടുക്കലേക്കു് ചെല്ലുന്ന തള്ളപ്പശുപോലെ, ഞങ്ങളുടെ നേരെ നന്നായി തന്നെ വരട്ടെ. (ഞങ്ങളെ ഉദ്ദേശി ച്ച് എപ്പോഴും വന്നാലും.)

വർഗ്ഗം 22–23–24 ത്രിഷ്ടുപ് ഛന്ദഃ അപാന്നപാദ്ദേവതാ

1 ഉപേമസൃക്ഷിവാജയുർവ്വചസ്യാം
ചനോദധീതനാദ്യോഗിരോമേ
അപാംനപാദാശുഹേമാകുവിൽസ
സുപേശസസ്കരതിജോഷിഷദ്ധി

അന്വയം:—

വാജ–യുഃ — വാജം. അന്നമാത്മന ഇച്ഛന്നഹം
ഈം വചസ്യാം — ഏനാം വചസഃ,
സ്തോത്രസ്യേച്ഛാം

| | |
|---|---|
| ഉപ അസൃക്ഷി | — ഉപാസൃജാമി, ഉൽപാദയാമി (അപാന്നപാതം സ്തോതും പ്രവൃത്തഃ) |
| സഃ (പ) നാദ്യഃ | — നദീനാം, ശബ്ദകാരിണീനാം മേഘസ്ഥാനാമപാം സംബന്ധി |
| ആശു-ഹേമാ | — ആശു, ശീഘ്രം ഗന്താ |
| (ഏവം ഭൂതഃ) അപാം നപാൽ | — അപാം പൌത്രസ്ഥാനീയഃ |
| ഗിരഃ മേ | — ഗൃണതഃ, സ്തോതുഃ മമ |
| കവിൽ ചനഃ ദധിത | — ബഹുലമന്നം ദധാതു, വിദധാതു, പ്രയച്ഛതു |
| (അപിചാസ്മാൻ) സു-പേശസഃ കരതി | — ശോഭനരൂപാൻ കരോതു |
| ഹി ജോഷിഷൽ | — യസ്മാദയം ദേവഃ സ്തോത്രാണി സേവതേ തസ്മാൽ അസ്മാനേവമനുഗൃഹ്ണാതു |

അർത്ഥം—അന്നേച്ഛുവായ ഞാൻ അപാന്നപാത്തെന്ന ദേവനെ (അഗ്നിയുടെ മൂർത്തിവിശേഷത്തെ) സ്തുതിയ്ക്കാനായി ഈ സ്തോത്രത്തെ ഉൽപാദിപ്പിക്കുന്നു, സ്തുതിക്കുന്നു അവിടുന്ന്, ശബ്ദം പുറപ്പെടുവിക്കുന്ന മേഘങ്ങളിലുള്ള ജലങ്ങളുടെ സംബന്ധിയും ശീഘ്രഗാമിയുമാകുന്നു. അപ്രകാരമുള്ള അപാന്നപാത്ത്, ജലങ്ങളുടെ പൌത്രൻ, (ജലങ്ങളിൽ നിന്ന് വൃക്ഷാദികം, അവയിൽനിന്നഗ്നി എന്നീ പ്രകാരം അഗ്നിയ്ക്ക് ജലപൌത്രത്വം) സ്തോതാവായ എനിക്കു ധാരാളമന്നം തന്നരുളട്ടെ. കൂടാതെ എന്നെ ശോഭനരൂപനാക്കട്ടെ. ഈ ദേവൻ സ്തോത്രങ്ങളിഷ്ടപ്പെടുന്നവനാകയാൽ എന്നെ അനുഗ്രഹിക്കട്ടെ.

2 ഇമംസ്വസ്മൈഹൃദആസുതഷ്ടം
മന്ത്രംവോചേമകുവിദസ്യവേദൽ
അപാന്നപാദസുര്യസ്യമഹ്നാ
വിശ്വാന്യര്യോഭുവനാജജാന

അന്വയം:—

രാജാനൌ, അനഭി-ദ്രുഹാ — ദ്യോതമാനൌ, അനഭി ദ്രോഗ്ധാരൌ, യൌ മിത്രാവരുണൌ

ധ്രുവേ, ഉത്-തമേ — സ്ഥിരേ, ഉത്കൃഷ്ടേ

സഹസ്ര-സ്ഥൂണേ

സദസി ആസാതേ — ഉപവിശതഃ (താവാഗച്ഛതം)

അർത്ഥം—പ്രകാശമാനന്മാരും ആരെങ്കിലും ദ്രോഹം ചെയ്യാത്തവരുമായ യാവർ, ആയിരം തൂണുകളുള്ള സഭയിൽ സ്ഥിരവും ഉത്കൃഷ്ടവുമായ സ്ഥാനത്തിരിക്കുന്നുവോ, ആ മിത്രാവരുണന്മാർ വന്നുചേരട്ടെ

6 താ സമ്രാജാ ഘൃതാസുതീ ആദിത്യാ ദാനുനസ്പതീ

സചേതേ അനവഹ്വരം

അന്വയം.—

സം-രാജാ — ആജ്ഞയൈവ സർവ്വേഷാം ശാസ്താരൌ

ഘൃത-ആസുതീ — ഘൃതാന്നൌ

ആദിത്യാ — അദിതേഃ പുത്രൌ

ദാനുനഃ പതീ താ — ദാനസ്യ, ധനസ്യ സ്വാമിനൌ തൌ

അനവ-ഹ്വരം സചേതേ — അകുടിലം യജമാനം സേവേതേ

അർത്ഥം—എല്ലാവരെയും ആജ്ഞ മാത്രം കൊണ്ടു ശാസിക്കുന്നവരും നെയ് ചേർന്ന ഹവിസ്സോടുകൂടിയവരും അദിതി പുത്രന്മാരും ദാനത്തിനുള്ള ധനത്തിന്റെ സ്വാമികളുമായ ആ മിത്രാവരുണന്മാർ കൌടില്യമില്ലാത്ത, കളങ്കമററ യജമാനനെ പ്രാപിക്കുന്നു.

7 ഗോമദൂ ഷു നാസത്യാശ്വാവദ്യാതമശ്വിനാ

വർത്തീ രുദ്രാ നൃപായ്യം

അന്വയം:—

ഹേ അശ്വിനാ,

| | |
|---|---|
| നാസത്യാ, | — ഹേ അശ്വിനൌ, സത്യവാചൌ |
| ഹേ രുദ്രാ, | — രോരൂയമാണൌ, ദ്രവന്തൌ യുവാം |
| വർത്തിഃ | — മാർഗ്ഗം, തേനമാർഗ്ഗേണ |
| നൃ-പായ്യം | — നൃഭിഃ, നേതൃഭിഃ, ദേവൈഃ പാതവ്യം സോമം |
| ഗോ—മൽ, അശ്വ—വൽ | — ഗോയുക്തം അശ്വയുക്തം ച യഥാ ഭവതി തഥാ |
| ഉ സു യാതം | — സുഷ്ഠുവഗച്ഛതം |

അർത്ഥം—അല്ലയോ അശ്വികളേ, സത്യവാദികളേ, ശബ്ദമുണ്ടാക്കുന്നവരേ, നിങ്ങളുടെ മാർഗ്ഗമുണ്ടല്ലൊ, അതിലൂടെ നേതാക്കളായ ദേവന്മാരാൽ കുടിക്കപ്പെടേണ്ടും സോമത്തെ, എപ്രകാരമായാൽ ഞങ്ങൾ പശു കുതിര മുതലായ ധനങ്ങളൊത്തവരാകുമോ, അപ്രകാരം, വേണ്ടപോലെ പ്രാപിച്ചാലും

8 നയൽപരോനാന്തരആദധർഷദ്വൃഷണ്വസൂ

ദുശ്ശംസോമർത്ത്യോരിപുഃ

അന്വയം:—

| | |
|---|---|
| ഹേ വൃഷൺ-വസൂ, | — ധനസ്യ വർഷിതാരൌ |
| യൽ പരഃ ദുഃ-ശംസഃ | — ദൂരസ്ഥഃ ശംസനായോഗ്യഃ |
| മർത്യഃ രിപുഃ (യൽ) ന | |
| ആ-ദധർഷൽ | — യദ്ധനം ഉക്തലക്ഷണേതരഃ |
| അന്തരഃ | — സമീപവർത്തീമർത്യഃ രിപുരപി യദ്ധനം |

ന (ആദധർഷൽ, തദ്ധനമാവോഢം)

അർത്ഥം—ധനവർഷിതാക്കളേ, അശ്വികളേ, യാതൊരു ധനം അകലത്തിലുള്ളവനും പറവാൻ കൊള്ളാത്തവനുമായ ശത്രു അപഹരിക്കുകയില്ലയോ, അതുപോലെ യാതൊരു ധനം അടുത്തുള്ള ശത്രു അപഹരിക്കുകയില്ലയോ ആ ധനം ആനയി

ച്ചാലും, കൊണ്ടുതന്നാലും. (ബാഹ്യശത്രുവും ആന്തരശത്രുവും അപഹരിക്കാത്ത ധനം ജ്ഞാനം മാത്രമാകുന്നു. അതു തന്നരുളണമെന്ന വിവക്ഷ)

9 താനആവോള്ഹമശ്വിനാരയിംപിശങ്ഗസംദൃശം

ധിഷ്ണ്യാവരിവോവിദം

അന്വയം:-

ഹേ ധിഷ്ണ്യാ, അശ്വിനാ,

| | |
|---|---|
| താ | — ധിഷണാർഹൗ, സ്തുത്യൗ അശ്വിനൗ, തൗ യുവാം |
| പിശങ്ഗ—സംദൃശം | — നാനാരൂപം |
| വരിവഃ—വിദം | — ധനസ്യലംഭകം |
| രയിം നഃ ആ വോള്ഹം | — പശുമസ്മഭ്യമാവഹതം |

അർത്ഥം—സ്തുത്യർഹരായ അശ്വികളേ, ആ നിങ്ങൾ, നാനാരൂപവും ധനംനേടാനുപകരിക്കുന്നതുമായ ധനം, (പശുധനം) ഞങ്ങൾക്ക് ആനയിച്ചാലും. (പുണ്യധനം നേടാനുള്ള കർമ്മങ്ങൾക്ക് ഒഴിച്ചുകൂടാത്ത പശുധനത്തെയാണിവിടെ അർത്ഥിക്കുന്നത്.)

10 ഇന്ദ്രോ അങ്ഗമഹദ്ഭയമഭീഷദപചുച്യവത്

സഹിസ്ഥിരോവിചർഷണിഃ വ. 8

അന്വയം:-

ഇന്ദ്രഃ അങ്ഗ മഹത് അഭി

| | |
|---|---|
| സത് ഭയം | — അഭിമുഖസ്സൻ അധികമഭിവേൽ ഭയകാരണം |
| അപ ചുച്യവത് | — അപച്യാവയേൽ |
| ഹി സഃ സ്ഥിരഃ | — കേനാപി ചാലയിതുമശക്യഃ |
| വി—ചർഷണിഃ | — വിശ്വസ്യദ്രഷ്ടാ |

അർത്ഥം—ഇന്ദ്രൻ, അഭിമുഖനായി അധികമായി എന്നെ കീഴ്പെടുത്തുന്ന ഭയകാരണത്തെ വീഴ്ത്തുമാറാകണം, നശിപ്പിക്കമാറാകണം. അവിടന്ന് ആരാലും വീഴ്ത്തപ്പെടാൻ കഴിയാതെ ഉറച്ചുനില്ക്കുന്നവനും എല്ലാററിനെയും കാണുന്നവനുമാണല്ലൊ.

11 ഇന്ദ്രശ്ചമൃളയാതിനോനനഃ പശ്ചാദഘംനശൽ

ഭദ്രം ഭവാതിനഃ പുരഃ

അന്വയം:—

| | |
|---|---|
| ഇന്ദ്രഃ ച | — ഇന്ദ്രഃ പരമൈശ്വര്യയുക്തശ്ചേൽ |
| നഃ മൃളയാതി | — അസ്മാൻ സുഖയേൽ |
| പശ്ചാൽ നഃ അഘം | — പൃഷ്ഠതഃ അസ്മാൻ ദുരിതം |
| ന നശൽ | — ന പ്രാപ്നോതി |
| നഃ പുരഃ | — അസ്മാകം പുരസ്താൽ |
| ഭദ്രം ഭവാതി | — കല്ല്യാണം ച ഭവതി |

അൎത്ഥം—ഇന്ദ്രൻ പരമേശ്വരത്വമുള്ളവനെങ്കിൽ എന്നെ സുഖിപ്പിക്കുമാറാകണം. പിന്നെ എൻെറ പിന്നിൽ പാപമെത്തുകയില്ല. എൻെറ മുമ്പിൽ മംഗളം ഭവിക്കുകയും ചെയ്യുന്നു. (പിമ്പിൽ നിന്ന് പാപം എന്നെ ഓരോ വഴിക്ക് ഉന്തുകയില്ല മുമ്പിലാകട്ടെ മംഗളം നിറഞ്ഞുനില്ക്കുകയും ചെയ്യും )

12 ഇന്ദ്രആശാഭ്യസ്പരിസൎവ്വാഭ്യോഅഭയം കരൽ

ജേതാശത്രൂൻവിചൎഷണിഃ

അന്വയം:—

| | |
|---|---|
| വി—ചൎഷണിഃ | — വിവിധസ്യ ദ്രഷ്ടാ |
| ശത്രൂൻ ജേതാ | — അസുരാൻ ജേതാ |
| ഇന്ദ്രഃ സൎവ്വാഭ്യഃ | |
| ആശാഭ്യഃ പരി | — പരിതഃ ദിഗ്ഭ്യഃ |
| അഭയം കരൽ | — കരോതു |

അൎത്ഥം—വിവിധ ലോകങ്ങളെ കാണുന്നവനും അസുരന്മാരെ ജയിച്ചവനുമായ ഇന്ദ്രൻ എല്ലാ ദിക്കുകളിൽ നിന്നും എനിക്കഭയമുണ്ടാകട്ടെ.

13 വിശ്വേദേവാസആഗതശൃണുതാമഇമംഹവം

ഏദംബൎഹിൎന്നിഷീദത

അന്വയം:—

| | |
|---|---|
| വിശ്വേ ദേവാസഃ, | — ഹേ വിശ്വേ ദേവാഃ |
| ആ ഗത | — ഇഹാഗച്ഛത |
| മേ ഇമം ഹവം ശൃണുത | — മദീയമാഹ്വാനമാകർണ്ണയത |
| ഇദം ബർഹിഃ | — അസ്മിൻ ബർഹിഷി |
| ആ നി സീദത | — ഉപവിശത |

അർത്ഥം—അല്ലയോ വിശ്വേദേവകളേ, ഇവിടെ വന്നാലും. എന്റെ ഈ വിളി കേട്ടാലും. ഈ ദർഭപ്പുല്ലിലിരുന്നാലും.

14 തീവ്രോവോമധുമാംഅയംശുനഹോത്രേഷുമത്സരഃ

ഏതംപിബതകാമ്യം

അന്വയം:—

(ഹേ വിശ്വേദേവാഃ,)

| | |
|---|---|
| തീവ്രഃ | — തീവ്രമദഃ |
| മധു-മാൻ, മത്സരഃ | — രസവാൻ, മദകരഃ |
| അയം (സോമഃ) വഃ | — യുഷ്മദർത്ഥം |
| ശുന-ഹോത്രേഷു | — ഗൃത്സമദേഷ്വാസ്വാസുസ്ഥിതഃ |
| കാമ്യം ഏതം പിബത | — കമനീയം തം പിബത |

അർത്ഥം—അല്ലയോ വിശ്വേദേവകളേ, ഉൽക്കടമായ ഉത്സാഹമുണ്ടാക്കുന്നതും, രസവത്തും, ഹർഷകരവുമായ ഈ സോമം നിങ്ങൾക്കുവേണ്ടി ഗൃത്സമദരായ ഞങ്ങളിലിരിക്കുന്ന കമനീയമായ അതു കുടിച്ചാലും.

15 ഇന്ദ്രജ്യേഷ്ഠാമരുദ്ഗണാ ദേവാസഃ പൂഷരാതയഃ

വിശ്വേമമശ്രുതാഹവം വ. 9

അന്വയം:—

| | |
|---|---|
| ഹേ ഇന്ദ്ര-ജ്യേഷ്ഠാഃ | — ഇന്ദ്രപുരോഗമാഃ |
| മരുത്-ഗണാഃ | — മരുത്സമൂഹരൂപാഃ |

| | |
|---|---|
| പൂഷ–രാതയഃ | — പൂഷാഖ്യോദേവഃ രാതിഃ, ദാതായേഷാംതേ |
| ദേവാസഃ | — ഹേദേവാഃ |
| വിശ്വേ മമ ഹവം ശ്രുത | — സർവ്വേയൂയംമദീയമാഹ്വാനം ശൃണുത |

അർത്ഥം–ഇന്ദ്രൻ മുമ്പിൽ നടക്കുന്നവരും (ഇന്ദ്രനെ അനുഗമിക്കുന്നവരും) മരുൽസമൂഹത്തോടൊത്തവരും പൂഷാവെന്ന ദാതാവോടുചേർന്നവരുമായ ദേവന്മാരേ, നിങ്ങളെല്ലാം എന്റെ വിളികേട്ടാലും.

16 അംബിതമേനദീതമേ ദേവിതമേസരസ്വതി

അപ്രശസ്താഇവസ്മസി പ്രശസ്തിമംബനസ്കൃധി

അന്വയം:-

| | |
|---|---|
| അംബി–തമേ | — മാതൄണാം ശ്രേഷ്ഠേ |
| നദീ–തമേ | — നദീനാം ശ്രേഷ്ഠേ |
| ദേവി–തമേ | — ദേവീനാം ശ്രേഷ്ഠേ |
| ഹേ സരസ്വതി, | |
| അപ്രശസ്താഃ–ഇവഃ | — ധനാഭാവാദസമൃദ്ധാ ഇവ |
| (വയം) സ്മസി | — ഭവാമഃ |
| ഹേ അംബ | — മാതഃ, സരസ്വതി |
| നഃ പ്ര–ശസ്തിം കൃധി | — സമൃദ്ധിംകുരു, പ്രയച്ഛ |

അർത്ഥം–അമ്മമാരിൽ വെച്ച് ഉത്തമേ, നദികളിൽവെച്ച് ഉൽകൃഷ്ടേ, ദേവിമാരിൽവെച്ച് ശ്രേഷ്ഠേ, അല്ലയോ സരസ്വതി, ദാരിദ്ര്യത്താൽ ഞങ്ങൾ അപ്രശസ്തന്മാർ (അസമൃദ്ധന്മാർ) പോലെ ആയിത്തീരുന്നു അല്ലയോ അമ്മേ, സരസ്വതി, ഞങ്ങൾക്ക് പ്രശസ്തി, സമൃദ്ധി ഉണ്ടാക്കിയാലും.

17 ത്വേ വിശ്വാസരസ്വതിശ്രിതായൂംഷിദേവ്യാം

ശുനഹോത്രേഷുമത്സ്വപ്രജാംദേവിദിദിഡ്ഢിനഃ

അന്വയം —

ഹേ സരസ്വതി, ദേവ്യാം
ത്വേ — ത്വയി
വിശ്വാ ആയൂംഷി
ശ്രിതാ — വിശ്വാനി, സർവ്വാണ്യന്നാനി ആശ്രിതാനി
(സ്വത്വം) ശുന-
ഹോത്രേഷു — ഗൃത്സമദേഷ്വസ്മാസു
മത്സ്വ — സോമപാനേനതൃപ്യ
(കിംച) ഹേ ദേവി, നഃ
പ്രജാം ദിദിഡ്ഢി — പുത്രാൻ ദേഹി

അർത്ഥം-അല്ലയോ സരസ്വതി, ദേവിയായ അവിടുന്നിലാണ് എല്ലാ അന്നങ്ങളും നിലനില്ക്കുന്നത്. (നദീരൂപയായ സരസ്വതിയുടെ ജലങ്ങൾ പരന്നും അവയുടെ നനവിലുമാണ് സസ്യാദികളും നെല്ലുമുതലായവയുമുണ്ടാകുന്നത്.) ആ അവിടുന്ന് സോമപാനത്താൽ ഗൃൽസമദന്മാരായ ഞങ്ങളിൽ തൃപ്തയായാലും പിന്നെ, ഞങ്ങൾക്ക് സന്തതി തന്നരുളിയാലും.

18 ഇമാബ്രഹ്മസരസ്വതിജുഷസ്വവാജിനീവതി
യാതേമന്മഗൃത്സമദാഋതാവരി
പ്രിയാദേവേഷുജുഹ്വതി

അന്വയം —

ഹേ വാജിനീ-വതി, — അന്നവതി,
ഋത-വരി, ഹേ
സരസ്വതി, — ഉദകവതി, സരസ്വതി,
ഇമാ ബ്രഹ്മ ജുഷസ്വ — ഇമാനി ബ്രഹ്മാണി, ഹവീംഷിസ്വീകുരു
യാ മന്മ — മനനീയാനി
ദേവേഷു പ്രിയാ — ദേവാനാം പ്രിയാണി തുഭ്യം
തേ ഗൃത്സമദാഃ ജുഹ്വതി

അത്ഥം—അല്പയോ അന്നവതിയും, ഉദകവതിയുമായ സര സ്വതി, ഗൃൽസമദന്മാർ മനനീയങ്ങളും (മന്ത്രസാധ്യങ്ങളും) ദേവന്മാർക്ക് പ്രിയങ്ങളുമായ ഏതുവയെയാണോ അവിടേയ്ക്കു ഹോമിക്കുന്നതു്, ആ ഹവിസ്സുകരം സ്വീകരിച്ചാലും.

19 പ്രേതാംയജ്ഞസ്യശംഭുവായുവാമിദാവൃണീമഹേ

അഗ്നിംചഹവ്യവാഹനം

അന്വയം:—

| | |
|---|---|
| യജ്ഞസ്യ ശം—ഭുവാ | — യാഗസ്യസുഖസംപാദകേ, ദ്യാവാപൃഥിവ്യൌ |
| പ്ര ഇതാം | — ഉത്തരവേദേഃ പശ്ചിമഭാഗം പ്രതി പ്രഗച്ഛതാം |
| (പ്രത്യക്ഷകൃതഃ) യുവാം | |
| ഇൽ | — യുവാമേവ |
| ആ വൃണീമഹേ | — പ്രാത്ഥയാമഹേ |
| ഹവ്യ—വാഹനം | |
| അഗ്നിം ച | — (ആവൃണീമഹേ) |

അത്ഥം—യജ്ഞത്തിന്റെ സുഖ (ഫല) ദാത്രികളായ ദ്യാ വാപൃഥിവികരം ഉത്തരവേദിയുടെ പടിഞ്ഞാറുഭാഗത്തു് വേണ്ട പോലെ വന്നുചേരട്ടെ. (എന്നിനേരിട്ടു്) നിങ്ങളെത്തന്നെ യാണു് ഞങ്ങരം വരിക്കുന്നതു്, നിങ്ങളോടാണു് പ്രാത്ഥിക്കു ന്നതു്. ഹവിസ്സേന്തുന്ന അഗ്നിയെയും വരിക്കുന്നു.

20 ദ്യാവാനഃപൃഥിവീഇമംസിധ്രമദ്യദിവിസ്പൃശം

യജ്ഞംദേവേഷുയച്ഛതാം

അന്വയം:—

| | |
|---|---|
| ദ്യാവാ പൃഥിവീ | — ദ്യൌഃ ഭൂമിശ്ച ഉഭേ |
| സിധ്രം | — സ്വർഗ്ഗാദേസ്സാധകം |
| ദിവി—സ്പൃശം | — ദേവാൻ ഗച്ഛന്തം |

നഃ ഇമം യജ്ഞം — അസ്മാകമിമം യാഗം
ദേവേഷു അദ്യ യച്ഛതാം — നിയച്ഛതാം

അർത്ഥം—ദ്യോവും ഭൂവും രണ്ടു ദേവിമാരും, സ്വർഗപ്രാപ്തികരവും, ദേവന്മാരെ പ്രാപിക്കുന്നതുമായ ഈ യാഗത്തെ ദേവന്മാരിൽ ഇപ്പോളെത്തിക്കട്ടെ.

21 ആവാമുപസ്ഥമദ്രുഹാ ദേവാസ്സീദന്തു യജ്ഞിയാഃ

ഇഹാദ്യസോമപീതയേ വ 10

അന്വയം —

അദ്രുഹാ — ദ്രോഹവർജിതേ, ഹവിർധാനരൂപേ ഹേ, ദ്യാവാപൃഥിവ്യൌ
വാം ഉപ–സ്ഥം — യുവയോസ്സമീപം
യജ്ഞിയാഃ ദേവാഃ — യജ്ഞാർഹാദേവാഃ
ഇഹ (യജ്ഞേ) അദ്യ — അസ്മിൻദിനേ
സോമ–പീതയേ ആസീദന്തു — സോമപാനായ നിഷണ്ണാ ഭവതാം

അർത്ഥം—ദ്രോഹം ചെയ്യാതെ, ഹവിർധാനരൂപകളായ ദ്യാവാപൃഥിവികളേ നിങ്ങളുടെ സമീപം യജ്ഞാർഹന്മാരായ ദേവന്മാർ ഈ യജ്ഞത്തിൽ, ഇന്നു് സോമപാനത്തിന്നായി നേരെ വന്നിരിക്കട്ടെ

വർഗം 11 ത്രിഷ്ടുപ്ഛന്ദഃ കപിഞ്ജലരൂപീന്ദ്രോ ദേവതാ

1 കനിക്രദജ്ജനുഷംപ്രബ്രുവാണ

ഇയർത്തിവാചമരിതേവനാവം

സുമങ്ഗലശ്ചശകുനേഭവാസി

മാത്വാകാചിദഭിഭാവിശ്വ്യാവിദൽ

അന്വയം:—

| | |
|---|---|
| കനിക്രദൽ | — പുനഃ പുനശ്ശബ്ദായമാനഃ |
| ജനുഷം പ്ര–ബ്രുവാണഃ | — ജനിഷ്യമാണമർത്ഥം സൂചയൻ |
| (കപിഞ്ജലഃ) | |
| അരിതാ–ഇവ നാവം | — കർണ്ണധാരഃ നാവമിവ |
| വാചം ഇയർത്തി | — പ്രേരയതി |
| (അഥപ്രത്യക്ഷകൃതഃ) | |
| ഹേ ശകുനേ | — കപിഞ്ജല, ത്വം |
| സു–മങ്ഗലഃ ച ഭവാസി | — പ്രകൃഷ്ടകല്ല്യാണശ്ചഭവേ |
| (കിംച) കാ ചിൽ | |
| അഭി–ഭാ | — കോപ്യഭിഭവഃ |
| ത്വാ വിശ്വ്യാ | — ത്വാം വിശ്വതഃ, സർവ്വാസു ദിക്ഷു |
| മാ വിദൽ | — മാപ്രാപൽ |

അർത്ഥം—വീണ്ടും വീണ്ടും ശബ്ദം പുറപ്പെടുവിച്ചുകൊണ്ടും അതിൽനിന്നുളവാകുന്ന അർത്ഥം സൂചിപ്പിച്ചുകൊണ്ടും വെളുത്ത തിത്തിരിപ്പക്ഷി (ആ പക്ഷിയുടെ രൂപം പൂണ്ട ഇന്ദ്രൻ) തുഴയുന്നവൻ തോണിയെ എന്നപോലെ വാക്കിനെ വേണ്ടവിധത്തിൽ നയിക്കുന്നു, ഉച്ചരിക്കുന്നു. (എനി നേരിട്ടു്) അല്ലയോ തിത്തിരിപ്പക്ഷി, നീ ഏററവും മംഗളകരനായി ഭവിച്ചാലും. ഒരു കേടും (തോല്വയും) ഒരു ദിക്കിൽ നിന്നും നിന്നെ പ്രാപിക്കാതിരിക്കട്ടെ.

2 മാത്വാശ്യേനഉദ്വധീന്മാസുപർണ്ണോ
മാത്വാവിദദിഷുമാൻ വീരോ അസ്താ
പിത്ര്യാമനുപ്രദിശംകനിക്രദൽ
സുമങ്ഗലോഭദ്രവാദീവദേഹ

അന്വയം:—

| | |
|---|---|
| (ഹേ ശകുനേ) ത്വാ ശ്യേനഃ | — ത്വാം പ്രബലഃ പക്ഷീ |
| മാ ഉൽ വധീൽ | — മാ ഹിംസീൽ |
| (ഉത) സു–പർണ്ണഃ മാ | — ഗരുഡഃ മാവധീൽ |

(തഥാ) ഇഷു-മാൻ വീരഃ
അസ്താ — ബാണവാൻ, ശരാണാംക്ഷേപ്താ
ത്വാ മാ വിദത് — ത്വാം മാ പ്രാപത്
(കിംച) പിത്ര്യാം
പ്ര-ദിശം അനു — ദക്ഷിണാം ദിശം,
ദക്ഷിണസ്യാം ദിശി
കനിക്രദത് — പുനഃ പുനശ്ശബ്ദം കുർവൻ
സു-മങ്ഗലഃ ഭദ്ര-വാദീ — പ്രകൃഷ്ടകല്യാണഃ ശോഭനേ
വാദീ സൻ
ഇഹ വദ — അസ്മദ്വിഷയേ മങ്ഗളം സൂചയ

അർത്ഥം—അല്ലേ തിത്തിരിപ്പക്ഷി, നിന്നെ പ്രബലനായ പരുന്തു് കൊല്ലാതിരിക്കട്ടെ. ഗരുഡൻ കൊല്ലാതിരിയ്ക്കട്ടെ. അമ്പേന്തിയ ക്രൂരനായ വേടൻ നിന്നടുക്കൽ വരാതിരിക്കട്ടെ. നീ വലത്തുഭാഗത്തു് വീണ്ടുംവീണ്ടും ശബ്ദമുണ്ടാക്കിക്കൊണ്ടു്, മംഗളാത്മാവായി നല്ലതോതിക്കൊണ്ടു്, ഞങ്ങളുടെ വിഷയത്തിൽ ശുഭം സൂചിപ്പിച്ചാലും.

3 അവ ക്രന്ദ ദക്ഷിണതോ ഗൃഹാണാം
സുമങ്ഗലോ ഭദ്രവാദീ ശകുന്തേ
മാ നസ്സ്തേന ഈശത മാഘശംസോ
ബൃഹദ്വദേമ വിദഥേ സുവീരാഃ വ. 11

അന്വയം:—

ശകുന്തേ, — കപിഞ്ജല, ത്വം
സു-മങ്ഗലഃ, ഭദ്ര-വാദീ — (പ്രസൻ)
ഗൃഹാണാം ദക്ഷിണതഃ — ദക്ഷിണസ്യാം ദിശി
അവ ക്രന്ദ — ശബ്ദംകുരു
(ദക്ഷിണതശ്ശബ്ദയൻ ശകുന്തഃ മങ്ഗളസൂചകഃ)
(കിംച) നഃ സ്തേനഃ
മാ ഈശത — മാ ഈശിഷ്ട

| | |
|---|---|
| അഘ-ശംസഃ മാ | — അനൎത്ഥാനാം ശംസകോപി മാ ഈശിഷ്ട |
| (വയം) സു-വീരാഃ | |
| വിദഥേ ബൃഹൽ വദേമ | — പുത്രാദ്യുപേതാഃ യജ്ഞേ മഹൽ സ്തോത്രമുച്ചാരയേമ |

അൎത്ഥം—അല്ലേ തിത്തിരിപ്പക്ഷി, നീ കല്യാണകരനായും, മംഗളഭാഷിയായും ഗൃഹങ്ങളുടെ വലത്തുഭാഗത്തു് ശബ്ദിച്ചാലും. (ഗൃഹത്തിന്നു് വലത്തു് ഭാഗത്തു് ശബ്ദിക്കുന്ന പക്ഷി ശുഭസൂചകനെന്നു് വിശ്വാസം) കൂടാതെ, ഞങ്ങളെ കള്ളൻ കീഴടക്കരുതു്. ദുഷ്യം പറയുന്നവൻ കീഴടക്കരുതു്. ഞങ്ങൾ സൽപുത്രാദികളോടുകൂടി യാഗത്തിൽ മഹത്തായ സ്തുതി ചൊല്ലുമാറാവു.

വൎഗ്ഗം 12 ജഗത്യതിശകാൎയൗഛന്ദസീ

1 പ്രദക്ഷിണിദഭിഗൃണന്തികാരവോ
വയോവദന്തൃതുഥാശകുന്തയഃ
ഉഭേവാചൌവദതിസാമഗാഇവ
ഗായത്രംചത്രൈഷ്ടുഭംചാനുരാജതി

അന്വയം:—

| | |
|---|---|
| ശകുന്തയഃ | — കപിഞ്ജലാഃ |
| ഋതു-ഥാ വയഃ വദന്തഃ | — കാലേകാലേ അന്നം സൂചയന്തഃ |
| കാരവഃ | — സ്തോതാര ഇവ |
| പ്ര-ദക്ഷിണിൽ അഭി ഗൃണന്തി | — പ്രദക്ഷിണം അഭിവദന്തു |
| (കിംച) ഉഭേ വാചൌ | — ഗാനം ച ശ്രൌതം ച |
| സാമഗാഃ-ഇവ ഗായത്രം ത്രൈഷ്ടുഭം ച | — ഗായത്രം ത്രൈഷ്ടുഭം ച സാമനീ ഇവ ശകുന്തിഃ |
| വദതി | — ശബ്ദയതി |
| അനു രാജതി ച | — ശൃണ്വതഃ അനുരക്താൻ കരോതി ച |

അൎത്ഥം—തിത്തിരിപ്പക്ഷികൾ നിശ്ചിത കാലങ്ങളിൽ ധാന്യവിളവ് സൂചിപ്പിച്ചുകൊണ്ട് സ്തോതാക്കളെപോലെ പ്രദക്ഷിണംവെച്ചുകൊണ്ട് അഭിഘോഷിക്കട്ടെ. പിന്നെ സാമവേദികളായ ഉൽഗാതാക്കൾ ഗായത്രസാമവും ത്രൈഷ്ടുഭസാമവും ചൊല്ലുന്നപോലെ, അവ ഗാനവും ശ്രൌതവും രണ്ടും ചൊല്ലുന്നു. കേൾക്കുന്നവൎക്കിമ്പമുണ്ടാക്കുന്നു.

2 ഉദ്ഗാതേവശകുനസാമഗായസി

ബ്രഹ്മപുത്രഇവസവനേഷുശംസസി

വൃഷേവവാജീശിശുമതീരപീത്യാ

സൎവ്വതോനശ്ശകുനേഭദ്രമാവദ

വിശ്വതോനശ്ശകുനേപുണ്യമാവദ

അന്വയം:—

ശകുനേ, ഉദ്ഗാതാ–ഇവ — സാമഗഃ ഇവത്വം
സാമ ഗായസി — സാമസ്വനം കരോഷി
ബ്രഹ്മപുത്രഃ–ഇവ — യഥാബ്രാഹ്മണാച്ഛംസീ
സവനേഷു ശംസസി — ശ്രൌതസ്വരം കരോഷി
വൃഷാ–ഇവ വാജീ — സേചനസമൎത്ഥോശ്വഃ
ശിശുമതീഃ അപി–ഇത്യ — ബഡവാഃ അഭിഗമ്യയഥാ ശബ്ദം കരോതി തഥാ ത്വമപി
ഹേ ശകുനേ, സൎവ്വതഃ നഃ ഭദ്രം ആ വദ
ശകുനേ, വിശ്വതഃ നഃ പുണ്യം ആ വദ

അൎത്ഥം—അല്ലേ പക്ഷി, യാഗത്തിൽ ഉൽഗാതാവ് സാമം ചൊല്ലുന്നപോലെ, സാമസ്വരത്തിൽ നീ ഗാനം ചെയ്യുന്നു. ബ്രാഹ്മണാച്ഛംസി സവനങ്ങളിൽ ശസ്ത്രം ചൊല്ലുന്നപോലെ നീ ശ്രൌത(ഋഗ്വേദ) സ്വരത്തിൽ ശബ്ദിക്കുന്നു. പൌരുഷമുള്ള കുതിര, കുട്ടിയോടുകൂടിയ പെൺകുതിരയുടെ നേരെ ചെന്ന് ശബ്ദിക്കുന്നപോലെ നീയും, അല്ലേ പക്ഷി, എമ്പാടും നല്ലത് ഘോഷിക്കുക. പക്ഷി, നീ എമ്പാടും സുകൃതം ഘോഷിക്കുക.

3 ആവദംസ്ത്വംശകുനേഭദ്രമാവദ
തൂഷ്ണീമാസീനസ്സുമതിംചികിദ്ധിനഃ
യദുൽപതൻവദസികർക്കരിര്യഥാ
ബൃഹദ്വദേമവിദഥേസുവീരാഃ വ 12

അന്വയം:—

ഹേ ശകുനേ, ആ-വദൻ

| | |
|---|---|
| ത്വം | — ശബ്ദം കുർവ്വംസ്ത്വം |
| ഭദ്രം ആ വദ | — മങ്ഗളംവദ |
| തൂഷ്ണീം ആസീനഃ | — തൂഷ്ണീം തിഷ്ഠന്നപി |
| നഃ സു-മതിം ചികിദ്ധി | — ബുധ്യസ്വ |
| യൽ ഉൽ-പതൻ വദസി | — യദാഉപരിപ്രപതൻ ഭാഷസേ, തദാ |
| കർക്കരിഃ യഥാ | — കർക്കരിരിവ വദസി (കർക്കരിഃ വാദ്യവിശേഷഃ) |
| (വയം) സു-വീരാഃ വിദഥേ ബൃഹൽ വദേമ | — പുത്രാദ്യുപേതാഃ യജ്ഞേമഹൽ സ്തോത്രമുച്ചാരയേമ |

അർത്ഥം—അല്ലേ പക്ഷി, ശബ്ദിച്ചുകൊണ്ടിരിക്കുന്ന നീ മംഗളമുരച്ചാലും. മിണ്ടാതെ വെറുതെ ഇരുന്നാലും. ഞങ്ങളുടെ ശോഭനബുദ്ധിയെ മനസ്സിലാക്കുക. പറന്നുയരുന്നവനായി നീ ശബ്ദിക്കുമ്പോൾ കർക്കരി എന്ന വാദ്യവിശേഷംപോലെയാണു് ശബ്ദിക്കുന്നതു്. ഞങ്ങൾ സൽപുത്രാദികളോടുകൂടി യാഗത്തിൽ മഹത്തായ സ്തോത്രം ചൊല്ലാവൂ.

(മേൽ പറഞ്ഞ 11—ം 12—ം വർഗ്ഗങ്ങൾ മംഗളയാത്രകൾക്കു് ചൊല്ലപ്പെടുന്നവയാണു്.)

2-ാം മണ്ഡലം കഴിഞ്ഞു

വർഗ്ഗം 13–14–15–16 വിശ്വാമിത്ര ഋഷിഃ ത്രിഷ്ടുപ്ഛന്ദഃ അഗ്നിർദ്ദേവതാ.

1 സോമസ്യമാതവസംവക്ഷ്യഗ്നേ

വഹ്നിംചകർഥവിദഥേയജധ്യൈ

ദേവാँഅച്ഛാദീദ്യദ്യുഞ്ജേഅദ്രിം

ശമായേഅഗ്നേതന്വംജുഷസ്വ

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, (ത്വം) | |
| വിദഥേ | — യജ്ഞേ |
| യജധ്യൈ | — യഷ്ടും |
| സോമസ്യ വഹ്നിം | — വോഢാരം |
| മാ ചകർഥ | — മാം കൃതവാനസി, തം മാം |
| തവസം വക്ഷി | — തവസ്വിനം, ബലിനം കാമയസ്വ |
| (കിംച) ദേവാൻ അച്ഛ | |
| ദീദ്യത് | — ദീപ്യമാനോഹം |
| അദ്രിം യുഞ്ജേ | — ഗ്രാവാണം അഭിഷവണായ യുനജ്മി |
| ശം–ആയേ | — ശാമ്യാമി, ശസ്യാമി, സ്തൌമി (ച) |
| (കിംച) ഹേ അഗ്നേ, | |
| തന്വം ജുഷസ്വ | — ശരീരരക്ഷായൈ സേവസ്വ |

അർത്ഥം—അല്ലയോ അഗ്നേ, അവിടുന്ന് യജ്ഞത്തിൽ യജിക്കാനായി യാതൊരെന്നെ സോമവാഹകനാക്കിയോ, ആ എന്നെ ബലവാനാക്കാനിച്ഛിച്ചാലും. കൂടാതെ. ദേവന്മാരേ, (സ്തുതികൊണ്ടും ഹവിസ്സുകൊണ്ടും) പ്രജ്വലിപ്പിക്കുന്ന ഞാൻ സോമം ചതച്ച് സംസ്കരിക്കാനായി പിടികല്ലേന്തുന്ന അവിടത്തെ സ്തുതിക്കുകയും ചെയ്യുന്നു അല്ലയോ അഗ്നേ, ഞങ്ങളുടെ ശരീരരക്ഷയ്ക്കായി ഞങ്ങളെ സ്വീകരിച്ചാലും.

2 പ്രാഞ്ചം യജ്ഞം ചകൃമവർദ്ധതാംഗീ

സ്സമിദ്ഭിരഗ്നിം നമസാദുവസ്യൻ

ദിവശ്ശശാസുർവിദഥാകവീനാം

ഗൃത്സായചിത്തവസേഗാതുമീഷുഃ

അന്വയം:–

| | |
|---|---|
| (ഹേ അഗ്നേ, വയം) യജ്ഞം | |
| പ്രാഞ്ചം ചകൃമ | — പ്രകർഷേണഗച്ഛന്തമകാർഷ്മ |
| ഗീഃ വർദ്ധതാം | — മദീയാസ്തുതിഃ ഏധതാം |
| അഗ്നിം സമിൽ–ഭിഃ | |
| നമസാ ദുവസ്യൻ | — അസ്മദീയാഃ പരിചരേയുഃ |
| (കിംച) ദിവഃ | — ദ്യുലോകാദാഗത്യ ദേവാഃ |
| കവീനാം വിദഥാ | |
| ശശാസുഃ | — സ്തോതൄണാം ജ്ഞാനാനി അന്വശിഷൻ |
| (അപിച) ഗൃത്സായ | — സ്തോതവ്യായാഗ്നയേ |
| തവസേ ഗാതും | — വൃദ്ധയേ സ്തോതും |
| ഈഷുഃ ചിൽ | — സ്തോതാരഃ ഇച്ഛന്തി ച (ചിദിതിചാർത്ഥേ) |

അർത്ഥം–അല്പയോ അഗ്നേ, ഞാൻ അവിടുത്തെ യജ്ഞം വേണ്ടപോലെ പ്രാപിക്കുന്നവനാകാവൂ, അനുഷ്ഠിക്കുന്നവനാകാവൂ. എന്റെ സ്തുതി വർദ്ധിക്കട്ടെ. എന്റെ കൂട്ടർ ചമതകൾ കൊണ്ടും ഹവിസ്സുകൾ കൊണ്ടും അഗ്നിയെ പരിചരിയ്ക്കട്ടെ പിന്നെ ദേവന്മാർ ദ്യോവിൽനിന്നു് വന്നു് സ്തോതാക്കളുടെ ജ്ഞാനങ്ങളെ ആശംസിക്കട്ടെ. (അഭിനന്ദിക്കട്ടെ) കൂടാതെ, സ്തുത്യനായ അഗ്നിക്കു് ബലത്തിന്നായി സ്തോതാക്കൾ സ്തുതിക്കാനമിച്ഛിക്കുന്നു.

3 മയോദധേമേധിരഃപൂതദക്ഷോ

ദിവസ്സുബന്ധുർജ്ജനുഷാപൃഥിവ്യാഃ

അവിന്ദന്നുദർശതമപ്സ്വന്ത

ർദ്ദേവാസോഅഗ്നിമപസിസ്വസൄണാം

അന്വയം:—

മേധിരഃ — മേധാവാൻ, പ്രാജ്ഞഃ

പൂത-ദക്ഷഃ — വിശുദ്ധബലഃ

ജനുഷാ സു-ബന്ധുഃ — ജന്മമാത്രേണ ശോഭനബന്ധുഃ, സ്വത ഏവബന്ധുഃ, യഃ അഗ്നിഃ

ദിവഃ പൃഥിവ്യാഃ മയഃ

ദധേ — ദ്യുലോകസ്യ ഭൂമേശ്ച സുഖം വിദധാതി

(ദേവാനാം മനുഷ്യാണാം ച സുഖം കരോതി)

(തം) ദർശതം അഗ്നിം — ദർശനീയമഗ്നിം

ദേവാസഃ സ്വസൃണാം — സരണശീലാനാം നദീനാം

അപ്-സു അന്തഃ — ഗൂഢം സ്ഥിതം

അപസി — യജ്ഞവഹനരൂപേ കർമ്മണി നിമിത്തേ

അവിന്ദൻ ഉ — ലബ്ധവന്തഃ ഖലു

അർത്ഥം—ജ്ഞാനിയും വിശുദ്ധബലനും ജനനം മുതല്ക്കു സ്വതവേതന്നെ നല്ല ബന്ധുവുമായ യാതൊരഗ്നി, ദ്യോവിന്നും ഭൂവിന്നും സുഖമുണ്ടാക്കുന്നവോ, (ദേവന്മാൎക്കും മനുഷ്യൎക്കും സുഖം ചെയ്യുന്നവോ,) ആ ദർശനീയനായ അഗ്നിയെ ദേവന്മാർ, ഒഴുകുന്ന നദികളുടെ വെള്ളത്തിന്നുള്ളിലൊളിച്ചിരിക്കുന്നതു കണ്ടു്, യജ്ഞഹവിസ്സു് വഹിക്കാനായി വീണ്ടുംനേടി.

4 അവർദ്ധയന്ത്സുഭഗംസപ്തയഹ്വീ

ശ്വേതംജജ്ഞാനമരുഷംമഹിത്വാ

ശിശുംനജാതമഭ്യാരുരശ്വാ

ദേവാസോഅഗ്നിംജനിമൻവപുഷ്യൻ

അന്വയം:—

സപ്ത യഹ്വീഃ — സർപ്പണശീലാമഹത്യോനദ്യഃ

സു-ഭഗം, ശ്വേതം

ജജ്ഞാനം — ശോഭനം, ശുഭ്രം ജാതം

മഹി—ത്വാ അരുഷം — മഹത്വേനാരോചമാനം, അപ്സു സ്ഥിതമഗ്നിം

അവർദ്ധയൻ — സ്വകാര്യഭൂതാഭിഃ ഓഷധീഭിഃ വൃദ്ധിം പ്രാപിതവത്യഃ

(കിംച) ശിശ്രും ന ജാതം — യഥാജാതം ശിശ്രും

അശ്വാഃ അഭി ആരുഃ — ബഡവാഃ അഭിഗച്ഛന്തി, തഥാ നദ്യഃ ഉൽപന്നമാത്രമഗ്നി മഭ്യോരുഃ, അഭിജഗ്മുഃ

(അപിച) ദേവാസഃ
അഗ്നിം ജനിമൻ
വപുഷ്യൻ — ജന്മനി വപുർദീപ്തിമകുർവ്വൻ

അർത്ഥം-ഒഴുക്കററ മഹതികളായ നദികൾ, പ്രകാശമാനനും, ശുഭ്രനമായി ജനിച്ച്, സ്വന്തം മഹത്വം കൊണ്ട് ഭാസമാനനായ അഗ്നിയെ (വളർത്താനായി) സസ്യാദികൾ എത്തിച്ചുകൂട്ടി. പെൺകുതിര, പെററ കുട്ടിയെ അടുക്കുന്ന പോലെ, *ആ നദികൾ അഗ്നിയെ സമീപിച്ചു (ലാളിച്ചു) പിന്നെ* ദേവന്മാർ പിറവിയിൽ അഗ്നിയുടെ ശരീരം പ്രജ്വലിതമാക്കി.

5 ശുക്രേഭിരങ്ഗൈരജആതതന്വാൻ
ക്രതുംപുനാനഃകവിഭിഃപവിത്രൈഃ
ശോചിവസാനഃപര്യായുരപാം
ശ്രിയോമിമീതേബൃഹതീരനൂനാഃ വ 13

അന്വയം:—

(അഗ്നിഃ) ശുക്രേഭിഃ
അങ്ഗൈഃ — ശുഭ്രൈസ്തേജോഭിഃ
രജഃ ആ—തതന്വാൻ — അന്തരിക്ഷമാതന്വൻ വ്യാപ്തവാൻ
ക്രതും — കർമ്മണാം കർത്താരം യജമാനം
കവി—ഭിഃ പവിത്രൈഃ — ക്രാന്തപ്രജ്ഞൈഃ ശോധകൈ സ്തേജോഭിഃ

പുനാനഃ — ശോധയൻ
ശോചിഃ പരി വസാനഃ — ദീപ്തിം വസ്ത്രസ്ഥാനീയം പരിതഃ ആച്ഛാദയൻ
അപാം ആയുഃ — അപസ്യതാം, കർമ്മവതാമന്നം
ബൃഹതീഃ അന്യനാഃ
ശ്രിയഃ — പ്രവൃദ്ധാഃ സമ്പൂർണ്ണാശ്രീയശ്ച
മിമീതേ — കരോതി

അർത്ഥം—അഗ്നി തെളിവുററ തേജസ്സുകളാൽ അന്തരിക്ഷത്തെ വ്യാപിച്ച്, കർമ്മിയായ യജമാനനെ ജ്ഞാനാത്മകങ്ങളും ശുദ്ധീകരിക്കുന്നവയുമായ തേജസ്സുകളാൽ പവിത്രീകരിച്ചുകൊണ്ട്, വസ്ത്രത്തിന്റെ സ്ഥാനത്ത് പ്രകാശം പുതച്ചുകൊണ്ട്, കർമ്മാനുഷ്ഠാതാക്കളുടെ ഹവിസ്സിനെ മഹത്തുക്കളും പൂർണ്ണങ്ങളുമായ ഐശ്വര്യങ്ങളാക്കിച്ചെയ്യുന്നു.

6 വവ്രാജാസീമനദതീരദബ്ധാ
ദിവോയഹ്വീരവസാനാഅനഗ്നാഃ
സനാഅത്രയുവതയസ്സയോനീ
രേകംഗർഭംദധിരേസപ്തവാണീഃ

അന്വയം:—
(അഗ്നിഃ) ദിവഃ യഹ്വീഃ — അന്തരിക്ഷസ്യാപത്യഭൂതാഃ
അവസാനാഃ — വസ്ത്രമനാച്ഛാദയന്ത്യഃ, (വസ്ത്രസ്ഥാനീയസ്യ ജലസ്യവിദ്യമാനത്വാൽ)
അനഗ്നാഃ, അനദതീഃ — അക്ഷേയന്തീഃ
അദബ്ധാഃ — അഹിംസിതാഃ മാതൃഭൂതാഃ ആപഃ
അത്ര സീം വവ്രാജ — തത്രസർവ്വതഃ വ്രജതി
(അഗ്നിരപാം ശോഷകഃ, തം ചാപശ്ശമയന്തി, തദ്വയമന്യോന്യമിത്യുക്തം ഭവതി)
(കിംച താ അപി)
സനാഃ — സനാതന്യഃ

| | |
|---|---|
| യുവതയഃ | — നിത്യതരുണ്യഃ, നിത്യവൃദ്ധാഃ |
| സ–യോനീഃ | — സമാനമന്തരിക്ഷം സ്ഥാനംയാസാംതാഃ |
| സപ്ത വാണീഃ ഏകം | — നദ്യഃ അഗ്നിം |
| ഗർഭം ദധിരേ | — ഗർഭസ്ഥം ദധതേ |

അർത്ഥം—അന്തരിക്ഷത്തിന്റെ സന്തതികളും വസ്ത്രസ്ഥാനത്തു് ജലമല്ലാതെ വേറെ ഉടുപ്പില്ലാത്തവരെങ്കിലും ജലത്തിന്റെ ആച്ഛാദനംകൊണ്ടു് നഗ്നകളല്ലാത്തവരും ഒന്നും ഭക്ഷിക്കാത്തവരും ആരാലും കേടേല്പിക്കപ്പെടാത്തവരുമായ അപ്പുകളെ (ജലങ്ങളെ, നദികളെ) അഗ്നി എമ്പാടും പ്രാപിച്ചു. (അഗ്നി, വെള്ളത്തെ കുറുക്കുന്നവനും, വെള്ളം അഗ്നിയെ ആററുന്നവനുമാണല്ലൊ. രണ്ടു *ശക്തികളുടെ സംഗമത്തിൽ രണ്ടുമില്ലാതായി* എന്നു് പറയപ്പെട്ടിരിക്കുന്നു.) കൂടാതെ സനാതനികളായ തരുണികളും, (കാലപ്പഴക്കംകൊണ്ടു് നിത്യവൃദ്ധകരം എന്നും പറയാം) അന്തരിക്ഷത്തിൽ ഏകസ്ഥാനത്തോടുകൂടിയവരുമായ ഏഴു നദികാംകൂടി ഒരുത്തനെ, അഗ്നിയെ, ഗർഭസ്ഥനായി ധരിച്ചു.

7 സ്തീർണ്ണാഅസ്യസംഹതോവിശ്വരൂപാ

ഘൃതസ്യയോനൌസ്രവഥേമധൂനാം

അസ്ഥുരത്രധേനവഃപിന്വമാനാ

മഹീദസ്മസ്യമാതരാസമീചീ

അന്വയം:—

| | |
|---|---|
| ഘൃതസ്യ യോനൌ | — ഉദകസ്യസ്ഥാനേ, അന്തരിക്ഷേ |
| സം–ഹതഃ വിശ്വ–രൂപാഃ | — പുഞ്ജീഭൂതാഃ, നാനാരൂപാഃ |
| സ്തീർണ്ണാഃ അസ്യ | — സർവ്വത്രപ്രസൃതാഃ, അഗ്നേഃ രശ്മയഃ |
| മധൂനാം സ്രവഥേ അസ്ഥുഃ | — ഉദകാനാംസ്രവണേസതി തിഷ്ഠന്തി |

| | |
|---|---|
| പിന്വമാനാഃ | — പൂര്യമാണാ ആപഃ |
| ഘൃത്രു ധേനവഃ | — അഗ്നൗ പ്രീണയിത്ര്യഃ അഭവൻ |
| സം-ഈചീ | സമഞ്ചത്യൌ, ശോഭമാനേ |
| മഹീ | — മഹത്യൌ, ദ്യാവാപൃഥിവ്യൌ |
| ദസ്മസ്യ മാതരാ | — ദർശനീയസ്യാഗ്നേഃ മാതരൌ ഭവതഃ |

അർത്ഥം-ജലസ്ഥാനമായ അന്തരിക്ഷത്തിൽ കൂട്ടംകൂടി പലരൂപങ്ങളിൽ എങ്ങും ചിതറിയ അഗ്നിയുടെ രശ്മികൾ വെള്ളങ്ങളുടെ ഒഴുക്കിൽ നില്ക്കുന്നു. (വെള്ളച്ചാട്ടങ്ങളിൽ നിന്ന് വൈദ്യുതാഗ്നി കിട്ടുന്നുണ്ടല്ലൊ, അപ്പോൾ ഒഴുക്കിൽ അഗ്നി സ്ഥിതിചെയ്യുന്നു എന്നതു് ആലങ്കാരികമായ പ്രസ്താവമല്ല.) നിറഞ്ഞുവഴിയുന്ന ജലങ്ങൾ അഗ്നിയിൽ പ്രീതികാരിണികളായി ഭവിച്ചു. മഹതികളായ ദ്യാവാപൃഥിവികൾ ദർശനീയനായ അഗ്നിയുടെ അമ്മമാരായും ഭവിക്കുന്നു.

8 ബഭ്രാണസ്സൂനോസഹസോവ്യദ്യൌ
ദധാനശ്ശുക്രാരഭസാവപൂംഷി
ശ്ചോതന്തിധാരാമധുനോഘൃതസ്യ
വൃഷായത്രവാവൃധേകാവ്യേന

അന്വയം:-

| | |
|---|---|
| ഹേ സഹസഃ സൂനോ, | — ബലസ്യ പുത്ര, |
| ബഭ്രാണഃ | — സർവ്വൈർദ്ധാര്യമാണസ്ത്വം |
| ശുക്രാ, രഭസാ, വപൂംഷി | — ഭാസ്വരാണി, വേഗവന്തി, അർച്ചീംഷി |
| ദധാനഃ വി അദ്യൌൽ | — ധാരയൻ വിദ്യോതസേ |
| വൃഷാ യത്ര | — അഗ്നിഃ യസ്മിൻ യജമാനേ |
| കാവ്യേന വവൃധേ | — സ്തോത്രേണ വൃദ്ധിം പ്രാപ്നോതി |
| (തദാനീം) മധുനഃ | |
| ഘൃതസ്യ | — മധുരസ്യോദകസ്യ |
| ധാരാഃ ശ്ചോതന്തി | — സ്രവന്തേ |

(യദാ യജമാനസ്തോത്രേണ അഗ്നി സ്തുഷ്ടഃ തദാ വൃഷ്ടിർഭവതി.)

അർത്ഥം—അല്ലയോ ശക്തിപുത്ര, എല്ലാവരാലും ധരിക്കപ്പെടുന്ന അവിടുന്ന് പ്രകാശവത്തുക്കളും വേഗവത്തുക്കളുമായ തേജസ്സുകളെക്കൊണ്ട്, നന്നായി ശോഭിക്കുന്നു. വർഷകനായ അഗ്നി എപ്പോഴും യജമാനന്മാർ സ്തോത്രത്താൽ വർദ്ധിക്കുന്നുവോ, തൃപ്തനാകുന്നുവോ, അപ്പോഴും ജലത്തിന്റെ ധാരകൾ ഒഴുകുന്നു. (യജമാനസ്തോത്രത്താൽ അഗ്നി പ്രീതനായാൽ അപ്പോഴും മഴപെയ്യുന്നു.)

9 പിതുശ്ചിദൂധർജനുഷാവിവേദ
വ്യസ്യധാരാഅസൃജദ്വിധേനാഃ
ഗുഹാചരന്തംസഖിഭിശ്ശിവേഭി
ർദിവോയഹ്വീഭിർനഗുഹാബഭൂവ

അന്വയം:—

| | |
|---|---|
| പിതുഃ ഊധഃ | — അന്തരിക്ഷസ്യഊധസ്ഥാനീയം ജലപ്രദേശം അയമഗ്നിഃ |
| ജനുഷാ വിവേദ (കിംചായമഗ്നിഃ) അസ്യ | — സ്വയമേവജാനാതി |
| ധാരാഃ | — ഊധസ്സംബന്ധിന്യഃ പയോധാരാഃ |
| വി അസൃജൽ | — വിമുക്തവാൻ |
| ധേനാഃ വി | — മാധ്യമികാവാചശ്ചവിസൃജതി |
| ശിവേഭിഃ സഖി—ഭിഃ | — ശിവകരൈഃ ആത്മനസ്സഖിഭൂതൈർവ്വായുഭിഃ |
| ദിവഃ യഹ്വീഭിഃ | — അന്തരിക്ഷസ്യാപത്യഭൂതാഭിരദ്ഭിശ്ചസഹ |
| ഗുഹാ ചരന്തം | — ഗുഹായാം വർത്തമാനമഗ്നിം |
| ഗുഹാ ചിൽ | — ഗുഹായാംസ്ഥിതഃ കോപി |
| ന ബഭൂവ | — പ്രാപ്തും സമർത്ഥോനാഭവൽ |

അർത്ഥം—അന്തരിക്ഷത്തിന്റെ അകിടായ ജലപ്രദേശത്തെ ഈ അഗ്നി സ്വയമറിയുന്നു. പിന്നെ ഈ അഗ്നി ആ അകിട്ടിൽനിന്ന് ജലധാരകളെ വിടുന്നവനായി. മാധ്യമികവാ

ക്കകളെയും വിട്ടു. മംഗളകാരികളും തനിക്കു ചങ്ങാതികളുമായ വായുക്കളോടും അന്തരിക്ഷസന്തതികളായ ജലങ്ങളോടുംകൂടി നിഗൂഢമായി വർത്തിക്കുന്ന അഗ്നിയെ അവിടെത്തന്നെ സ്ഥിതിചെയ്യുന്ന ആർക്കും പ്രാപിക്കാൻ കഴിഞ്ഞില്ല.

10 പിതുശ്ചഗർഭം ജനിതുശ്ചബഭ്രേ
പൂർവ്വീരേകോ അധയത്പീപ്യാനാഃ
വൃഷ്ണേസപത്നീശുചയേസബന്ധൂ
ഉഭേ അസ്മൈ മനുഷ്യേ നിപാഹി വ. 14

അന്വയം:-

| | |
|---|---|
| (അയമഗ്നിഃ) പിതുഃ ച | — അന്തരിക്ഷസ്യ ച |
| ഗർഭം | — വൃഷ്ടിപോരഗർഭഭൂതം |
| ജനിതുഃ ച | — സർവ്വസ്യ ലോകസ്യ ജനയിതുഃ ബ്രഹ്മണശ്ചലോകം, ഓഷധ്യാദികം |
| ബഭ്രേ | — ബിഭർത്തി |
| ഏകഃ പൂർവ്വീഃ പീപ്യാനാഃ | — അഗ്നിരേവബഹ്വീഃ, പ്യായമാനാഃ വൃദ്ധിം പ്രാപ്താഃ, ഓഷധീഃ |
| അധയത് | — ധയതി, ഭക്ഷയതി |
| സ-പത്നീ | — സമാനഃ സൂര്യഃ പതിഃ യയോസ്തേ |
| ഉഭേ മനുഷ്യേ | — മനുഷ്യേഭ്യോഹിതേ, ദ്യാവാപൃഥിവ്യൗ |
| വൃഷ്ണേ അസ്മൈ ശുചയേ | — വർഷിത്രേ അഗ്നയേ |
| സ-ബന്ധൂ (ഭവതഃ) | — അനയോരഗ്നിരേവസമാന ബന്ധുഃ |
| (ഹേ അഗ്നേ, ത്വം തേ) നി പാഹി | — ദ്യാവാപൃഥിവ്യൗ നിതരാംരക്ഷ |

അത്ഥം—ഈ അഗ്നി അപ്പനായ അന്തരിക്ഷത്തിന്ന് മഴവ ഴിക്ക ഗർഭഭ്രതമായി ലോകത്തിൻെറ മുഴവൻ സ്രഷ്ടാവായ ബ്രഹ്മാവിൻെറ സസ്യാത്മകമായ ലോകത്തെ ഭരിക്കുന്നു, ധ രിക്കുന്നു അഗ്നി ഒരുവൻ തന്നെയാണ് അസംഖ്യങ്ങളും വള ന്നവയുമായ ഓഷധികളെ (സസ്യാദികളെ) ഭക്ഷിക്കുന്നതു് സൂര്യൻെറ ഇരുപതികളും മനുഷ്യക്ക് നന്മചെയ്യുന്നവരുമായ ദ്യാവാപൃഥിവികരം വഷ്കനായ ഈ അഗ്നിക്ക് ഒപ്പം ബന്ധു ക്കളാകുന്നു. അല്ലയോ അഗ്നേ, അവിടുന്നു അവരെ നന്നായി രക്ഷിച്ചാലും.

11 ഉരൌമഹാ് അനിബാധേവവൃധാ

പോഅഗ്നിംയശസ്സംഹിപൂവ്വീഃ

ഋതസ്യയോനാവശയദ്ദമൂനാ

ജാമീനാമഗ്നിരപസിസ്വസൃണാം

അന്വയം—

| | |
|---|---|
| മഹാൻ അനി—ബാധേ | — അയമഗ്നിഃ അസംബാധേ |
| ഉരൌ വവൃധ് | — വിസ്തീണ്ണേന്തരിക്ഷേ വൃധതേ |
| ഹി പൂവ്വീഃ യശസഃ | — യസ്മാൽ കാരണാൽ ബഹ്വ്യഃ അന്നവത്യഃ |
| ആപഃ അഗ്നിം സം | — ഉദകാനി സംവർദ്ധയന്തി |
| (ഏവമമ്പഭിർവൃദ്ധിം പ്രാപ്തഃ) അഗ്നിഃ ഋതസ്യ | — ഉദകസ്യ |
| യോനൌ | — സ്ഥാനേ, അന്തരിക്ഷേ സ്ഥിതഃ |
| സ്വസൃണാം ജാമീനാം | — സ്വതസ്സരന്തീനാം ഭഗനീ സ്ഥാനീയാനാം ഹേതുഭൂതേ |
| അപസി ദമൂനാഃ | — പയസിദാന്തമനാസ്സൻ |
| അശയൽ | — ശേതേ |

അൎത്ഥം—മഹാനുഭാവനായ ഈ അഗ്നി ബാധയററ, പരപ്പേറിയ അന്തരിക്ഷത്തിൽവളരുന്നു, വൎദ്ധിക്കുന്നു. കാരണം അസംഖ്യകളും അന്നവതികളുമായ അപ്പുകൾ (ജലങ്ങൾ) അഗ്നിയെ നന്നായി വളൎത്തുന്നു. അപ്രകാരം ജലങ്ങളാൽ വളൎത്തപ്പെട്ട അഗ്നി ജലസ്ഥാനമായ അന്തരിക്ഷത്തിൽ, സ്വയമൊഴികുന്ന നദികൾക്ക് കാരണഭൂതമായ ജലത്തിൽ (മേഘത്തിൽ) ശാന്തനായി കിടക്കുന്നു (വൈദ്യുതാഗ്നിയായി മേഘത്തിനുള്ളിൽ വൎത്തിക്കുന്നു.)

12 അക്രോനബഭ്രിസ്സമിഥേമഹീനാം

മിദ്രക്ഷേയസ്സൂനവേഭാഋജീകഃ

ഉദുസ്രിയാജനിതായോജജാനാ

പാംഗൎഭോനൃതമോയഹ്വോഅഗ്നിഃ

അന്വയം:—

| | |
|---|---|
| ജനിതാ | — സൎവ്വസ്യ ലോകസ്യ ജനയിതാ |
| അപാം ഗൎഭഃ | — ഉദകാനാം ഗൎഭരൂപഃ |
| നൃ-തമഃ | — നേതൃതമഃ, അതിശയേന രക്ഷിതാ |
| യഹ്വഃ യഃ അഗ്നിഃ | |
| അക്രഃ ന | — പരേഷാം ആക്രമിതാ ച |
| സം-ഇഥേ മഹീനാം | |
| ബഭ്രിഃ | — സംഗ്രാമേ മഹതീനാം സ്വസേനാനാം ഭൎത്താ |
| മിദ്രക്ഷേയഃ | — സൎവ്വൈൎദ്ദൎശനീയഃ |
| ഭാഃ-ഋജീകഃ | — സ്വദീപ്ത്യാപ്രകാശമാനസ്സോഗ്നിഃ |
| സൂനവേ | — ഹവിഷാം പ്രദാത്രേ യജമാനായ തദൎത്ഥം |
| ഉസ്രിയാഃ ഉൽ ജജാന | — അപഃ ഉദജനയൽ |

അൎത്ഥം—ലോകത്തിന്റെ മുഴുവൻ (വൃഷ്ടികൊണ്ടും തൽഫലമായ സസ്യാദികൾകൊണ്ടും) ഉൽപാദകനും വെള്ളങ്ങൾക്കു

ളളിൽ ഗർഭരൂപത്തിൽ വർത്തിക്കുന്നവനും നേതാക്കളിൽ, രക്ഷിതാക്കളിൽ ശ്രേഷ്ഠനും, മഹാനുമായ യാതൊരഗ്നി, ശത്രുക്കളെ എതിരിടുന്നവനായി യുദ്ധത്തിൽ വീര്യമുററ സ്വന്തം സേനയെ രേക്ഷിക്കുന്നുവോ, എല്ലാവക്കും ദർശനീയനും സ്വപ്രകാശംകൊണ്ടു് മിന്നിത്തിളങ്ങുന്നവനുമായ ആ അഗ്നി ഹവിസ്സേകുന്ന യജമാനന്നുവേണ്ടി ജലങ്ങളെ ഉൽപ്പാദിപ്പിക്കുന്നു.

13 അപാംഗർഭംദർശതമോഷധീനാം
വനാജജാനസുഭഗാവിരൂപം
ദേവാസശ്ചിന്മനസാസംഹിജഗ്മുഃ
പനിഷ്ഠംജാതംതവസംദുവസ്യൻ

അന്വയം:–

| | |
|---|---|
| സു–ഭഗാ വനാ | — സുഭാഗ്യാ വനനീയാരണിഃ |
| ദർശതം, വി–രൂപം | — ദർശനീയം, നാനാരൂപം |
| അപാം, ഓഷധീനാം | |
| (ച) ഗർഭം | — (അഗ്നിം) |
| ജജാന | — അജനയൽ |
| ദേവാസഃ ചിൽ | — സർവ്വേദേവാ അപി |
| പനിഷ്ഠം ജാതം തവസം | — സ്തുത്യംജാതമാത്രം വൃദ്ധമഗ്നിം |
| മനസാ ദുവസ്യൻ | |
| സം ജഗ്മുഃ ഹി | — സ്തുത്യാ ഉപാഗച്ഛൻഖലു |

അർത്ഥം–നല്ല ഭാഗ്യത്തോടുകൂടിയതും എല്ലാവരാലും സേവനീയവുമായ അരണി (യാഗത്തിന്നു തീയുണ്ടാക്കാൻ കടയാനുള്ള മരക്കമ്പു്) ദർശനീയനും വിവിധരൂപനും ജലങ്ങളിലും സസ്യാദികളിലും ഗർഭരൂപത്തിൽ വർത്തിക്കുന്നവനുമായ അഗ്നിയെ ഉൽപാദിപ്പിച്ചു. സ്തുത്യനും, ഉണ്ടായ ഉടനെ പടന്നു വളന്നവനുമായ ആ അഗ്നിയെ എല്ലാ ദേവന്മാരും സ്തുതികൊണ്ടു് ഉപാസിച്ചുപോന്നുവല്ലൊ.

14 ബൃഹന്തഇദ്ഭാനവോഭാഋജീക
മഗ്നിംസചന്തവിദ്യുതോനശുക്രാഃ
ഗുഹേവവൃദ്ധംസദസിസ്വേഅന്ത
രപാരഊർവ്വേഅമൃതംദുഹാനാഃ

അന്വയം:-

അപാരേ ഊർവ്വേ അന്തഃ — അഗാധേ സമുദ്രമധ്യേ
അമൃതം ദുഹാനാഃ — ഉദകം ക്ഷരന്തഃ
ബൃഹന്തഃ ഇൽ ഭാനവഃ — മഹാന്തഃ സൂര്യാ ഏവ
ശുക്രാഃ വി-ദ്യുതഃ ന — ദീപ്യമാനാഃ വിദ്യുത ഇവ
സ്വേ സദസി — സ്വകീയേസദനേ, അന്തരിക്ഷേ
ഗുഹാ-ഇവ — ഗുഹായാം ഇവ
വൃദ്ധം ഭാഃ-ഋജീകം — പ്രവൃദ്ധം പ്രഭയാദീപ്യമാനം
അഗ്നിം സചന്ത — ആശ്രയന്തി

അർത്ഥം-അററമെത്താത്ത സമുദ്രത്തിന്റെ നടുവിൽ വെള്ളം ഒലിപ്പിക്കുന്ന മഹിമയാർന്ന സൂര്യന്മാർ (സൂര്യരശ്മികൾ) തന്നെ, പ്രകാശിക്കുന്ന ഇടിമിന്നലുകളെന്നപോലെ തന്റെ സ്ഥാനമായ അന്തരിക്ഷത്തിൽ ഒരു ഗുഹയിലെന്നപോലെ വളർന്ന പ്രഭകളാൽ പ്രദീപ്തനായ അഗ്നിയെ ആശ്രയിക്കുന്നു. (സമുദ്രമധ്യത്തിൽ സൂര്യരശ്മികൾ സൃഷ്ടിക്കുന്ന ബഡവാഗ്നിയും വൈദ്യുതാഗ്നിയും സൌരതേജസ്സും ആഗ്നേയതേജസ്സും ഒന്നു തന്നെ എന്ന നിഗമനം)

15 ഈളേചത്വായജമാനോഹവിർഭി
രീളേസഖിത്വംസുമതിംനികാമഃ
ദേവൈരവോമിമീഹിസംജരിത്രേ
രക്ഷാചനോദമ്യേഭിരനീകൈഃ

വ. 15

അന്വയം:—

| | |
|---|---|
| യജമാനഃ (അഹം) | |
| ഹവിഃ—ഭിഃ ത്വാ | — ത്വാം |
| ഈളേ ച | — പശ്വാദിലക്ഷണം ധനം യാചേ |
| സു—മതിം നി—ക്ാമഃ | — ധർമ്മവിഷയാം ബുദ്ധിം കാമയമാനഃ ത്വയാസഹ |
| സഖി—ത്വം ഈളേ | — യാചേ |
| (ത്വം) ദേവൈഃ (സഹ) | — |
| ജരിത്രേ | — സ്തോത്രേ മഹ്യം |
| അവഃ സം മിമീഹി | — പശ്വാദിവിഷയാം രക്ഷാം സമ്യക് കുരു |
| ദമ്യേഭിഃ അനീകൈഃ | — നിയന്തവ്യൈസ്തേജോഭിഃ |
| നഃ രക്ഷ ച | — അസ്മാൻ പാലയ |

അർത്ഥം:—യജമാനനായ ഞാൻ ഹവിസ്സുകളോടുകൂടി അവിടുത്തോട് പശുക്കൾ മുതലായ ധനം യാചിക്കുന്നു. ധർമ്മവിഷയത്തിലൂന്നിയ ബുദ്ധി ആഗ്രഹിക്കുന്ന ഞാൻ അവിടുത്തെ സഖ്യം യാചിക്കുന്നു. ദേവന്മാരോടുകൂടി അവിടുന്ന് സ്തോതാവായ എനിക്കു പശുമുതലായ വിഷയത്തിലുള്ള രക്ഷ നന്നായ തളിയാലും. അവിടുത്തെ നിയന്ത്രണത്തിൽ (അധീനത്തിൽ) ഉള്ള തേജസ്സുകളാൽ എന്നെ പാലിച്ചാലും.

16 ഉപക്ഷേതാരസ്തവസുപ്രണീതേ
ഗ്നേവിശ്വാനിധന്യാദധാനാഃ
സുരേതസാശ്രവസാതുഞ്ജമാനാ
അഭിഷ്യാമപൃതനായൂരദേവാൻ

അന്വയം:—

| | |
|---|---|
| ഹേ സു—പ്രനീതേ, | |
| അഗ്നേ, | — ശോഭനപ്രണയന, അഗ്നേ, |
| തവ ഉപ—ക്ഷേതാരഃ | — ഉപഗന്താരഃ |
| വിശ്വാനി ധന്യാ | — സർവ്വാണി ധന്യാനി, ധനപ്രാപ്തിഹേതുകാനി കർമ്മാണി |

| | |
|---|---|
| ദധാനാഃ | — വിദധാനാഃ, കുർവ്വന്തഃ |
| യുഞ്ജമാനാഃ | — ഹവീംഷി പ്രയച്ഛന്തഃ |
| (വയം) സ്വ–രേതസാ | |
| ശ്രവസാ | — ശോഭനവീര്യേണ ത്വൽ കൃതാന്നേന |
| അദേവാൻ | — ദേവാനപൂജയന്തഃ |
| പൃതനാ–യൂൻ | — ശരീരാദ്യുപദ്രവകാരിണശ്ശത്രൂൻ |
| അഭി സ്യാമ | — അഭിഭവേമ |

അർത്ഥം–നന്നായി (മനോവാഗ്‌വൃത്തികളെ) നയിക്കുന്ന അഗ്നേ, അവിടത്തെ സമീപിച്ച് ധനപ്രാപ്തിക്കുതകിയ കർമ്മങ്ങൾചെയ്തുകൊണ്ട്, ഹവിസ്സേകുന്ന ഞങ്ങൾ അവിടന്നേകിയ വീര്യമേറിയ അന്നത്താൽ, ദേവന്മാരെ ഗണിക്കാത്തവരും ദേഹോപദ്രവകാരികളുമായ ശത്രുക്കളെ കീഴടക്കാവൂ.

17 ആദേവാനാമഭവഃകേതുരഗ്നേ
മന്ദ്രോവിശ്വാനികാവ്യാനിവിദ്വാൻ
പ്രതിമർത്താഅവാസയോദമൂനാ
അനുദേവാന്രഥിരോയാസിസാധൻ

അന്വയം–

| | |
|---|---|
| ഹേ അഗ്നേ, മന്ദ്രഃ | — സ്തുത്യസ്ത്വം |
| ദേവാനാം കേതുഃ | — യജ്ഞേഷു പ്രജ്ഞാപകഃ |
| ആ അഭവഃ | — ആസമന്താൽ ഭവസി (സർവ്വവ്യാപകോ ഭവസി) |
| (കിംച) വിശ്വാനി | |
| കാവ്യാനി | — സർവ്വാണി സ്തോത്രാണി |
| വിദ്വാൻ ദമൂനാഃ മർത്താൻ | — ജാനംസ്ത്വം, ദാന്തമനാഃ, മർത്ത്യാൻ, സ്തോതൃൻ സ്വാഭി ലഷിതവസ്തുസമ്പാദനേന പ്രീതാൻ വിധായ ഗൃഹേഷു |
| പ്രതി അവാസയഃ | — പ്രതിവാസയസി |

| | |
|---|---|
| രഥിരഃ സാധൻ | — രഥീ, ദേവാനാം ഹിതാനി കർമ്മാണി സാധയൻ |
| *ദേവാൻ അനു യാസി* | — *അനുഗച്ഛസി ച* |

അർത്ഥം—അല്ലയോ അഗ്നേ, അവിടുന്ന് യജ്ഞങ്ങളിൽ ദേവന്മാർക്ക് (യാഗത്തിന്റെ ഘട്ടങ്ങളെക്കുറിച്ചവനായും അവരുടെ പോക്കുവരവുകളുടെ സൂചകനായും) കൊടിയായി ഭവിയ്ക്കുന്നു. അതുകൊണ്ടുതന്നെ എങ്ങും വ്യാപിച്ചവനായും ഭവിക്കുന്നു. കൂടാതെ, എല്ലാ സ്തോത്രങ്ങളുമറിയുന്ന അവിടുന്ന് ശാന്തമനസ്സനായി സ്തോതാക്കളെ സ്വാഭീഷ്ടംകൊണ്ടു പ്രീതരാക്കി, അവരവരുടെ ഗൃഹത്തിൽ സുഖമായി വസിപ്പിക്കുന്നു. ദേവന്മാർക്ക് ഹിതങ്ങളായ കർമ്മങ്ങളെ നേടി, അവിടുന്ന് തേരിലേറി അവരെ അനുഗമിക്കുന്നു.

18 *നിദുരോണേ അമൃതോമർത്ത്യാനാം*

രാജാസസാദവിദഥാനിസാധൻ

ഘൃതപ്രതീകഉർവ്വിയാവ്യദ്യൌ

ദഗ്നിർവ്വിശ്വാനികാവ്യാനിവിദ്വാൻ

അന്വയം:—

| | |
|---|---|
| അമൃതഃ രാജാ | — നിത്യഃ രാജമാനഃ യോഗ്നിഃ |
| വിദഥാനി സാധൻ | — യജ്ഞാൻ സാധയൻ |
| മർത്ത്യാനാം ദുരോണേ | — അഗ്നിഹോത്രിണാം ഗൃഹേ |
| നി സസാദ | — നിഷീദതി |
| വിശ്വാനി കാവ്യാനി വിദ്വാൻ | — സർവ്വാണി സ്തോത്രാണി ജാനൻ |
| ഘൃത—പ്രതീകഃ | — ഘൃതേന സംധുക്ഷിതാവയവഃ |
| ഉർവ്വിയാ | — വിസ്തീർണ്ണസ്സഃ |
| അഗ്നിഃ വി അദ്യൌത് | — വിദ്യോതതേ |

അർത്ഥം—നിത്യനായി, തേജസ്വിയായ അഗ്നി യജ്ഞങ്ങളെ സാധിപ്പിച്ചുകൊണ്ട്, അഗ്നിഹോത്രികളുടെ ഗൃഹങ്ങൾതോറും ഇരുന്നരുളുന്ന എല്ലാ സ്തോത്രങ്ങളുമറിയുന്നവനായി, പരന്നുപടർന്ന് ആ അഗ്നി നന്നായി ശോഭിക്കുന്നു.

19 ആനോഗഹിസഖ്യേഭിശ്ശിവേഭി
മഹാൻമഹീഭിരൂതിഭിസ്സരണ്യൻ
അസ്മേരയിംബഹുലംസംതരുത്രം
സുവാചംഭാഗംയശസംകൃധീനഃ

അന്വയം:—

| | |
|---|---|
| സരണ്യൻ | — സർവ്വത്രസരണം, ഗമനമിച്ഛൻ |
| മഹാൻ (ത്വം) ശിവേഭിഃ | — ശിവങ്കരൈഃ |
| സഖ്യേഭിഃ | — സഖൈ്യഃ, സഖികർമ്മഭിഃ |
| മഹീഭിഃ ഊതി-ഭിഃ | — മഹതീഭിരക്ഷാഭിശ്ച |
| നഃ ആ ഗഹി | — അസ്മാൻ പ്രതിആഗച്ഛ |
| അസ്മേ ബഹുലം | — അസ്മഭ്യം വിസ്തീർണ്ണം |
| സം—തരുത്രം | — സർവ്വേഷാമുപദ്രവാണാം സംതാരകം |
| സു—വാചം | — ശോഭനവചനം |
| ഭാഗം, യശസം രയിം | — സർവ്വൈർഭജനീയം, യശസാ യുക്തം ധനം |
| നഃ കൃധി | — അസ്മഭ്യം ദേഹി |

അർത്ഥം—എങ്ങും ഗമിക്കാനിച്ഛിക്കുന്ന മഹാനായ അവിടുന്ന് മംഗളകരങ്ങളായ സഖ്യങ്ങളാലും മഹത്തുക്കളായ രക്ഷണങ്ങളോടുകൂടിയും ഞങ്ങളുടെ അടുക്കൽ വന്നരുളിയാലും, പരപ്പുറ്റതും എല്ലാ ദ്രോഹബാധകളെയും കടന്നുപോകാൻ പററിയതും ശോഭനവും പ്രിയവും സത്യവുമായ വാക്കോടുകൂടിയതും എല്ലാവരാലും ഭജനീയവും കീർത്തിയുക്തവുമായ ധനം തന്നരുളിയാലും.

20 ഏതാതേഅഗ്നേജനിമാസനാനി

പ്രപൂർവ്വ്യായനൂതനാനിവോചം

മഹാന്തിവൃഷ്ണേസവനാകൃതേമാ

ജന്മഞ്ജന്മന്നിഹിതോജാതവേദാഃ

അന്വയം:—

ഹേ അഗ്നേ, പൂർവ്വ്യായ തേ — പുരാതനായ തുഭ്യം

| | |
|---|---|
| സനാനി, നൂതനാനി, മഹാന്തി | — സനാതനാനി, അന്യൈരവിദ്യമാനാനി അദ്യതനാനി, മഹനീയാനി |
| ഏതാ ജനിമ | — ജന്മാനി സ്തോത്രാണി, |
| പ്ര വോചം | — പ്രബ്രവാമഃ |
| ജാത–വേദാഃ | — ജാതപ്രജ്ഞഃ |
| ജന്മൻ–ജന്മൻ | — സർവ്വേഷു മനുഷ്യേഷു |
| (യാഗാർത്ഥം) നി–ഹിതഃ | — സന്നിഹിതഃ |
| (തസ്മൈ) വൃഷ്ണേ | — സമ്പദാം വർഷിത്രേ അഗ്നയേ |
| ഇമാ സവനാ കൃതാ | — ഇമാനി സവനാനി കൃതാനി |

അർത്ഥം—അല്ലയോ അഗ്നേ, അവിടേയ്ക്കു സനാതനങ്ങളും (മററുള്ളവർക്കറിയാത്ത) നൂതനങ്ങളുമായ ഈ കൃതികൾ, സ്തോത്രങ്ങൾ വേണ്ടപോലെ ചൊല്ലുന്നു. ജാതവേദസ്സെന്ന (ജ്ഞാനവാനായ) അഗ്നി എല്ലാ മനുഷ്യരിലും യാഗത്തിന്നായി (സൽകർമ്മത്തിന്നായി, അതിന്റെ പ്രേരണയ്ക്കായി) സ്ഥിതനായിരിക്കുന്നു. ആ അഭീഷ്ടവർഷിയായ അഗ്നിക്കായി ഈ സവനങ്ങൾ ചെയ്യപ്പെട്ടു.

21 ജന്മഞ്ജന്മന്നിഹിതോജാതവേദാ

വിശ്വാമിത്രേഭിരിധ്യതേഅജസ്രഃ

തസ്യവയംസുമതൌയജ്ഞിയസ്യം

പിഭദ്രേസൌമനസേസ്യാമ

അന്വയം:–

| | |
|---|---|
| ജന്മൻ-ജന്മൻ | — സർവ്വേഷുമനുഷ്യേഷു |
| നി–ഹിതഃ (യഃ) | |
| ജാത–വേദാഃ | — സന്നിഹിതഃ ജാതപ്രജ്ഞഃ അഗ്നിഃ |
| വിശ്വാമിത്രേഭിഃ | — വിശ്വാമിത്രൈഃ (പൂജായാം ബഹുവചനം) വിശ്വാമിത്രേണ |
| അജസ്രഃ ഇധ്യതേ | — അജസ്രം, അനവരതം ദീപ്യതേ |
| സു–മതൌ (വർത്തമാനാഃ) | |
| വയം | — ത്വദനുഗ്രഹബുദ്ധൌ വയം |
| തസ്യ യജ്ഞിയസ്യ | — യജ്ഞാർഹസ്യാഗ്നേഃ |
| ഭദ്രേ സൌമനസേ | — സുമനോ ഭാവേ, അനുഗ്രഹ ബുദ്ധൌ |
| അപി സ്യാമ | — ഭവേമ |

അർത്ഥം–എല്ലാ മനുഷ്യരിലും സ്ഥിതനായ ജാതവേദസ്സെന്ന യാതൊരഗ്നി വിശ്വാമിത്രനാൽ നിരന്തരം പ്രജ്വലിപ്പിക്കപ്പെടുന്നുവോ, ആ അവിടുത്തെ (അഗ്നിയുടെ) അനുകൂലബുദ്ധിയിൽ വർത്തിക്കുന്ന ഞാൻ ആ യജ്ഞാർഹന്റെ മംഗളകരമായ സൌമനസ്യത്തിൽ വാഴാവൂ

22 ഇമംയജ്ഞംസഹസാവന്ത്വന്നോ

ദേവത്രാധേഹിസുക്രതോരരാണഃ

പ്രയംസിഹോതർബൃഹതീരിഷോനോ

ഗ്നേമഹിദ്രവിണമായജസ്വ

അന്വയം:–

| | |
|---|---|
| ഹേ സഹസാ-വൻ, | — സഹസ്വൻ, ബലവൻ, |
| സു–ക്രതോ | — ശോഭനകർമ്മൻ, അഗ്നേ, |
| രരാണഃ ത്വം | — രമമാണസ്സൻ |
| നഃ ഇമം യജ്ഞം | — അസ്മദീയമിദാനീം ക്രിയമാണം യാഗം |
| ദേവ–ത്രാ ധേഹി | — ദേവേഷു നിധേഹി |

| | |
|---|---|
| ഹേ ഹോതഃ | — ദേവാനാമാഹ്വാതഃ |
| ബൃഹതീഃ ഇഷഃ | — മഹാന്ത്യന്നാനി |
| നഃ പ്ര യംസി | — അസ്മഭ്യം പ്രയച്ഛ |
| ഹേ അഗ്നേ, മഹി | |
| ദ്രവിണം | — പശ്വാദിലക്ഷണം ധനം |
| ആ യജസ്വ | — പ്രയച്ഛ (യജിർദ്ദാനകർമ്മാ) |

അർത്ഥം–അല്പയോ ബലവാനും സൽകർമ്മയുക്തനുമായ അഗ്നേ, സന്തുഷ്ടനായ അവിടുന്ന് ഈ നടക്കുന്ന യജ്ഞത്തെ ദേവന്മാരിലെത്തിച്ചുകൊടുത്താലും. ദേവന്മാരെ വിളിയ്ക്കുന്ന അഗ്നേ, മഹത്തുക്കളായ അന്നങ്ങൾ ഞങ്ങൾക്ക് തന്നരുളിയാലും. അഗ്നേ, പശു മുതലായ ധനം ഞങ്ങൾക്ക തന്നരുളിയാലും.

23 ഇളാമഗ്നേപുരുദംസംസനിംഗോ
ശ്ശശ്വത്തമംഹവമാനായസാധ
സ്യാന്നസ്സൂനുസ്തനയോവിജാവാ
ഗ്നേസാതേസുമതിർഭൂത്വസ്മേ വ. 16

അന്വയം:—

| | |
|---|---|
| ഹേ അഗ്നേ, പുരു–ദംസം | — ബഹുകർമ്മാണം |
| ഗോഃ സനിം ഇളാം | — ഗവാം പ്രദാത്രീം ഭൂമിം |
| ഹവമാനായ | — സ്തുവതേ മഹ്യം |
| ശശ്വൽ–തമം സാധ | — ചിരകാലം യഥാവേതിതഥാ സാധയ |
| നഃ സൂനുഃ തനയഃ | — പുത്രഃ പൌത്രഃ |
| വിജാ–വാ സ്യാൽ | — പുത്രപൌത്രാദിരൂപേണ സ്വയം വിജായതേ ഇതി വിജാവാ സ്യാൽ |
| ഹേ അഗ്നേ, സാ തേ | |
| സു–മതിഃ | — പ്രസിദ്ധാ ത്വദീയാനുഗ്രഹ ബുദ്ധിഃ |
| അസ്മേ ഭൂതു | — അസ്മാസു ഭവതു |

അർത്ഥം—അല്ലയോ അഗ്നേ, നാനാകർമ്മങ്ങളോടുകൂടിയ വളം, പശുക്കളെ നൽകുന്നവളുമായ ഭൂമിയെ അവിടത്തെ സ്തുതിക്കുന്ന എനിക്ക് സുചിരമായി (എന്നെന്നും) നേടിത്തന്നാലും. (ദീർഘായുസ്സ് തന്നാലും. വിശ്വാമിത്രൻ ചിരഞ്ജീവിയാണല്ലൊ. അങ്ങിനെ ചിരായുസ്സിന് പ്രാർത്ഥിക്കുന്നത് സുഖിക്കാനല്ല, സൽകർമ്മംചെയ്ത ലോകമംഗളം നേടാനാണ്.) എനിക്കു പുത്രനും പൌത്രനും ഉണ്ടാകാവൂ. അല്ലയോ അഗ്നേ, അവിടത്തെ പ്രസിദ്ധമായ അനുഗ്രഹബുദ്ധി ഞങ്ങളിൽ ഭവിക്കട്ടെ. (സന്തതിയും കർമ്മനിർവ്വഹണത്തിന്റെ അനുസ്യൂതിക്കാണ്. കർമ്മസന്തതി എന്നുതന്നെ പറയാറുണ്ടല്ലൊ )

വർഗ്ഗം–17–18–19 ജഗതീച്ഛന്ദഃ വൈശ്വാനരാഗ്നിർദ്ദേവതാ.

1 വൈശ്വാനരായധിഷണാമൃതാവൃധേ
ഘൃതംനപൂതമഗ്നയേജനാമസി
ദ്വിതാഹോതാരംമനുഷശ്ചവാഘതോ
ധിയാരഥംനകുലിശസ്സമൃണ്വതി

അന്വയം:—

| | |
|---|---|
| ഋത-വൃധേ | — ഋതസ്യ ഉദകസ്യ വർദ്ധയിത്രേ |
| വൈശ്വാനരായ അഗ്നയേ | — വിശ്വാൻ നരാൻ നയതീതി വൈശ്വാനരഃ |
| പൂതം ഘൃതം ന | — യഥാഘൃതം പ്രീതിംജനയതി തഥാ |
| ധിഷണാം ജനാമസി | — സ്തുതിം ജനയാമഃ, |
| ദ്വിതാ | — ദ്വിധാ, ഗാർഹപത്യാഹവനീയരൂപാഭ്യാംയുക്തം |
| ഹോതാരം | — ദേവാനാമാഹ്വാതാരമഗ്നിം |
| മനുഷഃ വാഘതഃ ച | |
| ധിയാ | — മനുഷ്യാഃ ഋത്വിജശ്ചകർമ്മണാ |
| കുലിശഃ രഥം ന | — ആയുധവിശേഷഃ രഥമിവ |
| സം ഋണ്വതി | — സംസ്കുർവ്വന്തി |

അർത്ഥം—ജലവദ്ധകനായ വൈശ്വാനരാഗ്നിക്കായി (എല്ലാ നരന്മാരെയും നയിക്കുന്നവൻ എന്നു് വൈശ്വാനരപദത്തിന്നർത്ഥം വേറെയും പല വിധങ്ങളിൽ, പലയിടങ്ങളിൽ അർത്ഥം പറയുന്നുണ്ടു്. അഗ്നിയുടെ ഒരു മൂർത്തിവിശേഷം) പരിശുദ്ധമായ നെയ്യ് എന്ന പോലെ, നെയ്യ്പോലെ പ്രീതികരമായ സ്തുതിയെ നിർമ്മിക്കുന്നു. ഗാർഹപത്യം ആഹവനീയം എന്നീ രണ്ടു രൂപങ്ങളോടുകൂടിയവനും ദേവന്മാരെ വിളിക്കുന്നവനുമായ അഗ്നിയെ മനുഷ്യരും ഋത്വിക്കുകളും (സാധാരണന്മാരും യാഗാനുഷ്ഠാതാക്കളും) കർമ്മത്താൽ, ആയുധംകൊണ്ടു് തേർ (കേടുവന്നതു് ശരിയാക്കുന്നു) പോലെ സംസ്കരിക്കുന്നു. കൂടുതൽ ശുദ്ധനും ശോഭനനുമാക്കുന്നു.

2 സരോചയജ്ജനുഷാരോദസീഉഭേ
സമാത്രോരഭവൽപുത്രഈഡ്യഃ
ഹവ്യവാളഗ്നിരജരശ്ചനോഹിതോ
ദൂളഭോവിശാമതിഥിർവ്വിഭാവസുഃ

അന്വയം:—

സഃ (അഗ്നിഃ) ജനുഷാ — ജന്മനാ
ഉഭേ രോദസീ രോചയൽ — ദ്യാവാപൃഥിവ്യൌ അരോചയൽ പ്രകാശയതി
സഃ മാത്രോഃ ഈഡ്യഃ
പുത്രഃ അഭവൽ — ദ്യാവാപൃഥിവ്യോഃ സ്തുത്യഃ പുത്രോഭവൽ
ഹവ്യ–വാട് അഗ്നിഃ — ഹവ്യാനാം വോഢാഗ്നിഃ
അജരഃ — ജരാരഹിതഃ
ചനഃ–ഹിതഃ — യജമാനേ യേനചനഃ, അന്നം നിഹിതം സഃ
ദുഃ–ദഭഃ — ഹിംസിതുമശക്യഃ
വിഭാ–വസുഃ — പ്രഭാധനഃ
വിശാം അതിഥിഃ — അതിഥിവൽപൂജ്യഃ (ഭവതി)

അത്ഥം—ആ അഗ്നി ജനനംകൊണ്ടു ദ്യാവാപൃഥിവികൾ രണ്ടുപേരേയും പ്രകാശിപ്പിക്കുന്ന അവിടന്നു് ദ്യാവാപൃഥിവികൾക്കു് വന്ദ്യനായ മകനായിട്ടാണു് ഭവിച്ചിട്ടുള്ളതു്. ഹവിസ്സേറ്റുന്ന അഗ്നി എന്നും ജരബാധിക്കാത്തവനായി, യജമാനങ്കൽ അന്നം (പുഷ്ടി) ഉണ്ടാക്കുന്നവനായി, ആക്കും ദ്രോഹിപ്പാൻ കഴിയാത്തവനായി, പ്രകാശമാകുന്ന ധനമൊത്തവനായി, ജനങ്ങൾക്കു് അതിഥിപോലെ പൂജ്യനായി ഭവിക്കുന്നു.

3 ക്രത്വാദക്ഷസ്യതരുഷോവിധമ്മണി

ദേവാസോഅഗ്നിംജനയന്തചിത്തിഭിഃ

രുരുചാനംഭാനനാജ്യോതിഷാമഹാ

മത്യംനവാജംസനിഷ്യന്നപബ്രുവേ

അന്വയം:—

ചിത്തി—ഭിഃ — ജ്ഞാനൈരുപലക്ഷിതാഃ
ദേവാസഃ — ദേവാഃ
തരുഷഃ ദക്ഷസ്യ — വ്യസനേഭ്യസ്താരകസ്യബലസ്യ
ക്രത്വാ വി—ധമ്മണി — കമ്മണാവിധാരകേ യജ്ഞേ
അഗ്നിം ജനയന്ത — അജനയൻ
ഭാനനാ ജ്യോതിഷാ — ഭാസമാനേന തേജസാ
രുരുചാനം, മഹാം — രോചമാനം, മഹാന്തമഗ്നിം
അത്യം ന വാജം — ഭാരസഹമശ്വം അന്നമിവ
സനിഷ്യൻ ഉപ ബ്രുവേ — ലിപ്സമാനോഹം സ്തൗമി

അത്ഥം-ജ്ഞാനവാന്മാരായ ദേവന്മാർ വ്യസനഹരമായ ബലത്തിന്റെ കമ്മത്താൽ, (ലോകത്തിന്റെ ദുഃഖത്തിന്നു കാരണമായ പാപത്തിന്റെ മോചനത്തിന്നുവേണ്ടിയ ബലവത്തായ കമ്മത്താൽ,) ആ കമ്മം വിശിഷ്ടമായുള്ളൊണ്ടു യാഗത്തിൽ, അഗ്നിയെ സൃഷ്ടിച്ചു മിന്നുന്ന തേജസ്സുകൊണ്ടു് തിളങ്ങുന്നവനും മഹാനുമായ ആ അഗ്നിയെ, ചുമടേററാൻ കരുത്തുററ കുതിരതീററയെ എന്നപോലെ കൊതിയോടുകൂടി ഞാൻ സ്തുതിക്കുന്നു

4 ആ മന്ദ്രസ്യസനിഷ്യന്തോവരേണ്യം
വൃണീമഹേഅഹ്രയംവാജമൃഗ്മിയം
രാതിംഭൃഗൂണാമുശിജംകവിക്രതു
മഗ്നിംരാജന്തം ദിവ്യേന ശോചിഷാ

അന്വയം:—

| | |
|---|---|
| മന്ദ്രസ്യ | — സ്തുത്യസ്യ വൈശ്വാനരസ്യ സംബന്ധിനം |
| വരേണ്യം അഹ്രയം ഋഗ്മിയം വാജം | — വരണീയം, അലജ്ജാവഹം |
| സനിഷ്യന്തഃ | — പ്രശസ്യമന്നം ലിപ്സമാനാവയം |
| ഭൃഗൂണാം രാതിം | — ഋഷീണാം അഭിലഷിത പ്രദാതാരം |
| ഉശിജം, കവി-ക്രതും | — അഭിലഷ്യന്തം, ക്രാന്തപ്രജ്ഞം |
| ദിവ്യേന ശോചിഷാ രാജന്തം | — ദിവിഭവേനരോചിഷാ ഭ്രാജമാനം |
| അഗ്നിം ആ വൃണീമഹേ | — സംഭജാമഹേ |

അർത്ഥം–സ്തുത്യനായ വൈശ്വാനരാഗ്നിയെസ്സംബന്ധിച്ചതും, (അവിടന്നേകുന്നതും) ശ്രേഷ്ഠവും ലജ്ജിക്കാനില്ലാത്തതും പ്രശസ്യവുമായ അന്നം ആഗ്രഹിക്കുന്ന നമ്മൾ, ഋഷികളായ ഭൃഗുക്കൾക്ക് അഭീഷ്ടമരുളിയവനും എല്ലാവരും അഭികാമ്യനും കവിഞ്ഞ ജ്ഞാനമൊത്തവനും സ്വർഗ്ഗീയതേജസ്സാൽ ശോഭിക്കുന്നവനുമായ അഗ്നിയെ വരിക്കുന്നു, ഭജിക്കുന്നു, ആശ്രയിക്കുന്നു. (പരാന്നം പരിഹാസ്യമാണ് എന്നാൽ അഗ്നിയരുളുന്ന അന്നം അഭികാമ്യമാണ്. അതാണ് ലജ്ജിക്കാനില്ലാത്തതെന്ന് എടുത്തുപറയാൻ കാരണം.)

5 അഗ്നിംസുമ്നായദധിരേപുരോജനാ
വാജശ്രവസമിഹവൃക്തബർഹിഷഃ
യതസ്രുചഃസുരുചംവിശ്വദേവ്യം
രുദ്രംയജ്ഞാനാംസാധദിഷ്ടിമപസാം വ. 17

അന്വയം:—

| | |
|---|---|
| വൃക്ത-ബർഹിഷഃ | — സ്തീർണ്ണബർഹിഷഃ |
| യത-സ്രുചഃ ജനാഃ | — പ്രാപ്തസ്രുചഃ ഋത്വിജഃ |
| സുമ്നായ വാജ-ശ്രവസം | — സുഖാർത്ഥം മനുഷ്യേഭ്യഃ പ്രേരിതാന്നം |
| സു-രുചം, വിശ്വ-ദേവ്യം | — പ്രശസ്തദീപ്തിയുക്തം, വിശ്വേഭ്യോദേവേഭ്യോഹിതം |
| രുദ്രം | — ദുഃഖാനാം ദ്രാവകം |
| അപസാം യജ്ഞാനാം | — കർമ്മവതാം യജ്ഞാനാം, യജമാനാനാം |
| സാധത്-ഇഷ്ടിം | — സാധിതയജ്ഞം |
| അഗ്നിം ഇഹ പുരഃ | |
| ദധിരേ | — സ്തുവന്തി |

അർത്ഥം—ശാലയിൽ വിരിച്ച ദർഭപ്പുല്ലോടുകൂടിയവരും സ്രുക്കെന്ന ഹോമോപകരണം കയ്യിലേന്തിയവരുമായ ഋത്വിക്കുകൾ, സുഖത്തിന്ന്, ക്ഷേമത്തിന്നുവേണ്ടി മനുഷ്യർക്ക് അന്നമെത്തിക്കുന്നവനും സുപ്രകാശനും എല്ലാ ദേവന്മാർക്കും ഹിതകാരിയും ദുഃഖങ്ങളും ദ്രവിപ്പിക്കുന്ന (നശിപ്പിക്കുന്ന) വനും കർമ്മവാന്മാരായ യജമാനന്മാർക്ക് മുടക്കംകൂടാതെ യജ്ഞം സാധിപ്പിക്കുന്നവനുമായ അഗ്നിയെ മുൻനിർത്തി ഇവിടെ സ്തുതിക്കുന്നു.

6 പാവകശോചേതവഹിക്ഷയംപരി
ഹോതര്യജ്ഞേഷുവൃക്തബർഹിഷോനരഃ
അഗ്നേദുവഇച്ഛമാനാസആപ്യ
മുപാസതേദ്രവിണംധേഹിതേഭ്യഃ

അന്വയം:—

ഹേ പാവക–ശോചേ, — ശോധകദീപ്തേ
ഹോതഃ, അഗ്നേ — ദേവാനമാഹ്വാതഃ, അഗ്നേ
യജ്ഞേഷു പരി
വൃക്ത–ബർഹിഷഃ — സ്തീർണ്ണബർഹിഷഃ
ദ്വഃ ഇച്ഛമാനാസഃ — പരിചരണമിച്ഛന്തഃ
നരഃ — നേതാരഃ, യജമാനാഃ
ആപ്യം തവ ക്ഷയം — ആപ്തും യോഗ്യം ത്വൽ
 സംബന്ധിനം യാഗഗൃഹം
ഉപ_ആസതേ ഹി — സേവന്തേ ഖലു
തേഭ്യഃ ദ്രവിണം ധേഹി — ധനം വിധേഹി

അർത്ഥം—ശുദ്ധീകരിക്കുന്ന തേജസ്സോററവനും ദേവന്മാരെ വിളിയ്ക്കുന്നവനുമായ അഗ്നേ, യജ്ഞങ്ങളിൽ എമ്പാടും വിരിച്ച ദർഭപ്പുല്ലുകളോടു കൂടിയവരും, അവിടുത്തെ പരിചരണമിച്ഛിക്കുന്നവരുമായ നേതാക്കൾ, യജമാനന്മാർ, പ്രാപ്യമായ അവിടുത്തെ യാഗശാലയെ സേവിയ്ക്കുന്നുവല്ലൊ; അവിടെ കർമ്മം അനുഷ്ഠിക്കുന്നുവല്ലൊ. അവർക്കു, ധനമുണ്ടാക്കിക്കൊടുത്താലും.

7 ആരോദസീ അപൃണദാസ്വർമ്മഹ

ജ്ജാതം യദേനമപസോ അധാരയൻ

സോ അധ്വരായ പരിണീയതേകവി

രത്യോനവാജസാതയേചനോഹിതഃ

അന്വയം:—

(അഗ്നിഃ) രോദസീ ആ
അപൃണൽ — ദ്യാവാപൃഥിവ്യൌ ആ പൂരയൽ
(തഥാ) മഹൽ സ്വഃ ആ — പ്രവൃദ്ധമന്തരിക്ഷം ആപൃണച്ച
അപസഃ — കർമ്മവതോയജമാനാഃ
ജാതം യൽ ഏനം
അധ്വരായ അധാരയൽ — യമഗ്നിം യാഗാർത്ഥം ധൃതവന്തഃ
അത്യഃ ന കവിഃ — അശ്വഇവക്രാന്തഃ, സർവ്വത്രവ്യാപ്തഃ

| | |
|---|---|
| ചനഃ-ഹിതഃ | — യജമാനേഷു നിഹിതാന്നഃ |
| സഃ വാജ-സാതയേ | — വാജസ്യ അന്നസ്യലാഭായ |
| പരി നീയതേ | — യജ്ഞാർത്ഥംനീയതേ |

അർത്ഥം-അഗ്നി ദ്യാവാപൃഥിവികളിൽ നിറഞ്ഞു. വിസ്തീർണ്ണമായ അന്തരിക്ഷത്തിലും നിറഞ്ഞു. കർമ്മവാന്മാരായ യജമാനന്മാർ ഉൽപന്നനായ യാതൊരഗ്നിയെ യാഗത്തിന്നായി ധരിച്ചുവോ, കൈക്കൊണ്ടുവോ, കുതിരപോലെ എങ്ങും വ്യാപിച്ചവനും യജമാനന്മാൎക്ക് ധനമുണ്ടാക്കുന്നവനുമായ ആ അഗ്നി അന്നസിദ്ധിക്കായി, യജ്ഞാനുഷ്ഠാനത്തിന്നുവേണ്ടി, നയിക്കപ്പെടുന്നു, മന്ത്രപൂർവ്വം സ്ഥാപിക്കപ്പെടുന്നു.

8 നമസ്യതഹവ്യദാതിംസ്വധ്വരം
ദുവസ്യതദമ്യംജാതവേദസം
രഥീരൃതസ്യബൃഹതോവിചർഷണി
രഗ്നിർദ്ദേവാനാമഭവൽപുരോഹിതഃ

അന്വയം:-

| | |
|---|---|
| രഥീഃ | — നേതാ |
| ബൃഹതഃ ഋതസ്യ | |
| വി-ചർഷണിഃ | — മഹതഃ യജ്ഞസ്യദ്രഷ്ടാ യഃ |
| അഗ്നിഃ ദേവാനാം | |
| പുരഃ-ഹിതഃ അഭവൽ | — പുരസ്താൽദ്രഷ്ടൃത്വയാ സ്ഥാപിതഃ അഭവൽ |
| ഹവ്യ-ദാതിം | — ദേവേഭ്യോഹവിഷാം ദാതാരം |
| സു-അധ്വരം | — ശോഭനയജ്ഞം |
| ദമ്യം | — ദമേഭ്യഃ, ഗൃഹേഭ്യോഹിതം |
| ജാത-വേദസം | — ജാതപ്രജ്ഞമഗ്നിം |
| നമസ്യത, ദുവസ്യത | — പൂജയത, പരിചരത |

അത്ഥം—നേതാവും മഹത്തായ യജ്ഞത്തിന്റെ ദ്രഷ്ടാവുമായ അഗ്നി, ദേവന്മാരുടെ മുമ്പിൽ കാണത്തക്കവണ്ണം സ്ഥാപിതനായിത്തീൻ. ദേവന്മാക്ക് ഹവിസ്സേകുന്നവനും നല്ല യജ്ഞത്തോടുകൂടിയവനും, (യജ്ഞാത്മാവും) ഗൃഹങ്ങൾക്ക് ഹിതകാരിയുമായ (പാചനാഗ്നിരൂപത്തിൽ) ജാതവേദസ്സിനെ (ജ്ഞാനവാനായ അഗ്നിയെ) നമസ്കരിക്കുക, ശുശ്രൂഷിക്കുക. (സ്തുതിക്കുകളോടു യജമാനൻ പറയുന്നു)

9 തിസ്രോയഹ്വസ്യസമിധഃപരിജ്മനോ
ഗ്നേരപുനന്നുശിജോഅമൃത്യവഃ
താസാമേകാമദധുർമ്മർത്യേഭുജ
മുലോകമുദ്വേഉപജാമിമീയതുഃ

അന്വയം:—

ഉശിജഃ അമൃത്യവഃ — കാമയമാനാ ദേവാഃ
യഹ്വസ്യ പരി—ജ്മനഃ
അഗ്നേഃ — മഹതഃ പരിതോഗന്തുരഗ്നേഃ
സം—ഇധഃ — സമിന്ധികാഃ, പ്രകാശികാഃ
തിസ്രഃ — പാത്ഥിവവൈദ്യുത സൂര്യരൂപാസ്തിസ്രസ്തനൂഃ
അപുനൻ — അശോധയൻ
(തേ ദേവാഃ) ഭുജം — സർവ്വേഷാം പാലയിത്രീം
താസാം ഏകാം — താസാം തനൂനാം മധ്യേ പാത്ഥിവീം തനും
മർത്യേ അദധുഃ ഉ — മർത്യലോകേ ന്യദധുഃ ഖലു
(ഉത തേ) ദ്വേ (തനൂ)
ജാമിം ലോകം — ആസന്നമന്തരിക്ഷം
ഉപ ഈയതുഃ ഉ — ഗച്ഛതശ്ച

അത്ഥം—(ഭൂമിയിൽ കമ്മം) കാമിക്കുന്ന ദേവന്മാർ, മഹാനും എമ്പാടും ഗമിക്കുന്നവനുമായ അഗ്നിയുടെ പ്രകാശമുററ പാത്ഥിവം വൈദ്യുതം സൂര്യാത്മകം എന്നീ മൂന്നു ശരീരങ്ങളെ

ശുദ്ധീകരിച്ചു. ആ ദേവന്മാർ, എല്ലാവരെയും പാലിക്കുന്ന ആ ശരീരങ്ങളിലൊന്നിനെ മനുഷ്യലോകത്തിൽ സ്ഥാപിച്ചു. മറ്റു രണ്ടു ശരീരങ്ങളും ഭൂമിക്കു ബന്ധുലോകമായ അന്തരിക്ഷത്തിലേക്കു പോവുകയും ചെയ്യുന്നു.

10 വിശാംകവിംവിശ്പതിംമാനുഷീരിഷ
സ്സംസീമകൃണ്വന്ത്സ്വധിതിംനതേജസേ
സഉദ്വതോനിവതോയാതിവേവിഷത്
സഗർഭമേഷുഭുവനേഷുദീധരത് വ 18

അന്വയം:–

| | |
|---|---|
| ഇഷഃ | — പശ്വാദിലക്ഷണം ധനമിച്ഛന്ത്യഃ |
| മാനുഷീഃ | — മനുഷ്യപ്രജാഃ |
| വിശാം വിശ്പതിം | — പ്രജാനാംപ്രഭും |
| കവിം സീം | — മേധാവിനമേനം |
| സ്വ-ധിതിം ന | — അസിമിവ |
| തേജസേ സം അകൃണ്വൻ | — തൈക്ഷ്ണ്യായ സമസ്കുർവ്വൻ |
| സഃ ഉത്-വതഃ നി-വതഃ | — ഉച്ഛ്രായവതഃ, നീചൈർഭാവവതശ്ചപ്രദേശാൻ |
| വേവിഷത് യാതി | — വ്യാപ്നുവൻ ഗച്ഛതി |
| സഃ ഏഷു ഭുവനേഷു | — ഭൂതജാതേഷു |
| ഗർഭം ദീധരത് | — ആരണ്യാഃ അധാരയത് |

അർത്ഥം–പശു മുതലായ ധനങ്ങളിച്ഛിക്കുന്ന മനുഷ്യർ പ്രജാനാഥനും മേധാവിയുമായ അവിടുത്തെ, വാളിനെ മൂർച്ചകൂട്ടുന്ന പോലെ, തീക്ഷ്ണതയുള്ളതായി സംസ്കരിച്ചു. അവിടുന്ന് ഉയർന്നും താഴ്ന്നുമുള്ള പ്രദേശങ്ങളെ വ്യാപിച്ചുകൊണ്ടു ഗമിക്കുന്നു. അവിടുന്നു ഈ ലോകങ്ങളിൽ അരണിക്കു ഗർഭരൂപത്തിൽ വർത്തിക്കുന്ന അവസ്ഥ ധരിച്ചു, പൂണ്ടു.

11 സജിനാതേജഠരേഷുപ്രജജ്ഞിവാ൯

ന്നുഷാചിത്രേഷുനാനദന്നസിംഹഃ

വൈശ്വാനരഃപൃഥുപാജാഅമർത്ത്യോ

വസുരത്നാദയമാനോവിദാശുഷേ

അന്വയം:–

| | |
|---|---|
| പ്രജജ്ഞി-വാ൯, വൃഷാ | — ജാതഃ വർഷകഃ |
| സഃ വൈശ്വാനരഃ | |
| ചിത്രേഷു | — നാനാപ്രകാരേഷു |
| ജഠരേഷു ജിന്വതേ | — പ്രാണിനാമുദരേഷു വർധതേ |
| (നാനാവിധേഷ്വരണ്യേഷു) | |
| സിംഹഃ ന നാനദൽ | — അത്യർത്ഥം സിംഹമിവ ശബ്ദം കുർവ്വ൯ |
| പൃഥു–പാജാഃ | — പൃഥുവേഗഃ |
| അമർത്ത്യഃ | — മരണധർമ്മരഹിതോഗ്നിഃ |
| ദാശുഷേ രത്നാ വസു | — ഹവിഷാം പ്രദാത്രേ യജമാനായ രമണീയാനി വസൂനി |
| വി ദയമാനഃ | — വിശേഷേണ പ്രയച്ഛ൯ (ജിന്വതേ) |

അർത്ഥം—ഉൽപന്നനായപ്പോഴേ ഫലം വർഷിക്കുന്ന ആ വൈശ്വാനര൯ പ്രാണികളുടെ വിവിധങ്ങളായ ജഠരങ്ങളിൽ (വയറുകളിൽ) വളരുന്നു, നാനാവിധങ്ങളായ വനങ്ങളിൽ സിംഹമെന്നപോലെ ശബ്ദം പുറപ്പെടുവിച്ചുകൊണ്ടു് അത്യന്ത വേഗമേറിയവനായി, അമരനായ അഗ്നി, ഹവിസ്സുകളേകുന്ന യജമാനന്നു് കാമ്യങ്ങളായ ധനങ്ങൾ നന്നായി കൊടുത്തുകൊണ്ടു് വളരുന്നു (ഇവിടെ ദേഹാന്തർഗ്ഗതനായ ജഠരാഗ്നിയും ദാവാഗ്നിയും യാഗാനുഷ്ഠാതാക്കളുടെ ഹോമാഗ്നിയും ഒന്നാണെന്നു വെളിപ്പെടുത്തുന്നു.)

12 വൈശ്വാനരഃ പ്രത്നഥാ നാകമാരുഹ
ദ്ദിവസ്പൃഷ്ഠം ഭന്ദമാനസ്സുമന്മഭിഃ
സപൂർവ്വവജ്ജനയജ്ജന്തവേ ധനം
സമാനമജ്മം പര്യേതി ജാഗൃവിഃ

അന്വയം —

| | |
|---|---|
| സുമന്മ-ഭിഃ ഭന്ദമാനഃ | — സ്തോതൃഭിസ്തൂയമാനഃ |
| വൈശ്വാനരഃ പ്രത്ന-ഥാ | — ജാതമാത്ര ഏവ പ്രത്ന ഇവ, ചിരന്തന ഇവ, |
| നാകം ദിവഃ പൃഷ്ഠം | — ഉപരിതനപ്രദേശം |
| ആ അരുഹൽ | — ആരോഹതി |
| സഃ പൂർവ്വ-വൽ | — പൂർവ്വേഭ്യ ഋഷിഭ്യ ഇവ |
| ജന്തവേ ധനം | — സ്തോത്രേ പശ്വാദിലക്ഷണം ധനം |
| ജനയൻ, ജാഗൃവിഃ | — സമ്പാദയൻ, പ്രബുദ്ധഃ |
| സമാനം അജ്മം | — സർവ്വേഷാം സാധാരണമാകാശം മാർഗ്ഗം |
| പരി ഏതി | — സൂര്യരൂപേണ ഗച്ഛതി |

അർത്ഥം—സ്തോതാക്കളാൽ സ്തുതിക്കപ്പെടുന്നവനായി വൈശ്വാനരാഗ്നി, ഉൽപന്നമായ ഉടനെ പുരാതനനെന്നപോലെ, സുഖകരമായ സ്വർഗ്ഗത്തിൻെറ മേൽഭാഗത്തു് കയറുന്നു. അവിടുന്ന് പൂർവ്വന്മാരായ ഋഷികൾക്ക് വേണ്ടിയെന്ന പോലെ, സ്തോതാവിന്ന് ധനംനേടിക്കൊടുത്തുകൊണ്ട് ഉണർവ്വുററവനായി. എല്ലാ ദേവന്മാരുടെയും പൊതുവായ ആകാശമാർഗ്ഗത്തിലൂടെ സൂര്യരൂപനായി സഞ്ചരിക്കുന്നു (ജാഠരാഗ്നിയും ഹോമാഗ്നിയും തന്നെയാണ് സൂര്യതേജോരൂപനായ അഗ്നിയുമെന്ന് സ്ഥാപിക്കുന്നു എല്ലാ തേജസ്സുകളും ആഗ്നേയങ്ങളാം തന്നെയാണ്.)

13 ഋതാവാനം യജ്ഞിയംവിപ്രമുക്ഥ്യ൯

മായംദധേമാതരിശ്വാദിവിക്ഷയം

തംചിത്രയാമംഹരികേശമീമഹേ

സുദീതിമഗ്നിംസുവിതായനവ്യസേ

അന്വയം:–

| | |
|---|---|
| ഋത–വാനം, യജ്ഞിയം | — ബലവന്തം, യജ്ഞാർഹം |
| വിപ്രം, ഉക്ഥ്യം | — മേധാവിനം, സ്തുത്യം |
| ദിവി ക്ഷയം യം | — ദ്യുലോകേനിവസന്തം യമഗ്നിം |
| മാതരിശ്വാ | — വായുഃ, ദ്യുലോകാദാഹൃത്യ പൃഥിവ്യാം |
| ആ ദധേ | — ആഹിതവാൻ |
| ചിത്ര–യാമം, | |
| ഹരി–കേശം | — വിവിധഗമനം പിങ്ഗളാച്ചിഷം |
| സു–ദീതിം തം അഗ്നിം | — ശോഭനദീപ്തിം തം |
| നവ്യസേ സുവിതായ | |
| ഈമഹേ | — നവതരായ ധനായ യാചാമഹേ |

അർത്ഥം–ബലവാനും യജ്ഞയോഗ്യനും മേധാവിയും വന്ദ്യനും ദ്യുലോകത്തിൽ വസിക്കുന്നവനുമായ അഗ്നിയെ, വായു, അവിടെനിന്ന് കൊണ്ടുപോന്ന് ഭൂമിയിൽ ആധാനം ചെയ്തു, സ്ഥാപിച്ചു. പലവിധം പോക്കുകളോടുകൂടിയവനും, മഞ്ഞ നിറമുററ ഒളിയാന്നവനും, സുപ്രകാശനുമായ ആ അഗ്നിയോട് പുതുതരത്തിലുള്ള ധനത്തിന്നായി യാചിക്കുന്നു.

14 ശുചിന്നയാമന്നിഷിരംസ്വർദൃശം

കേതുംദിവോരോചനസ്ഥാമുഷർബുധം

അഗ്നിംമൂർദ്ധാനംദിവോഅപ്രതിഷ്കുതം

തമീമഹേനമസാവാജിനംബൃഹൽ

അന്വയം:—

| | |
|---|---|
| ശുചിം, യാമൻ ന | |
| ഇഷിരം | — ദീപ്തം, യജ്ഞേ സംപ്രതി ഏഷണീയം (ന സംപ്രത്യത്ഥേ) |
| സ്വഃ—ദൃശം | — സർവ്വദൃശം, സർവ്വപദാർത്ഥ വിജ്ഞാനയുക്തം |
| ദിവഃ കേതും | — ദ്യുലോകസ്യ പ്രജ്ഞാപകം |
| രോചന—സ്ഥാം | — രോചനസ്ഥം, രോചനഃ സൂര്യഃ, തസ്മിൻ തിഷ്ഠന്തം |
| ഉഷഃ—ബുധം | — അഗ്നിഹോത്രികർമ്മരൂപേണ ഉഷസി പ്രബുധ്യമാനം |
| ദിവഃ മൂർദ്ധാനം | — സ്വർഗ്ഗസ്യപ്രധാനം |
| അപ്രതി—സ്കുതം | — അപ്രതിഹതശബ്ദം |
| വാജിനം | — അന്നവന്തം |
| ബൃഹന്തം അഗ്നിം | — മഹാന്തം തമഗ്നിം |
| നമസാ ഈമഹേ | — സ്തോത്രേണ യാചാമഹേ |

അർത്ഥം—തിളങ്ങുന്നവനും യജ്ഞത്തിൽ മുറപ്പെട്ടു വരുത്താവുന്നവനും എല്ലാം കാണുന്ന (അറിയുന്ന) വനും സ്വർഗ്ഗത്തിന്റെ കൊടിയും (സ്വർഗ്ഗത്തെ അറിയിക്കുന്ന അടയാളവും) സൂര്യങ്കൽ സ്ഥിതിചെയ്യുന്നവനും അഗ്നിഹോത്രാഗ്നിയായി പ്രഭാതത്തിൽ ഉണരുന്നവനും സ്വർഗ്ഗത്തിൽ പ്രധാനനും ആരാലും എതിർ പറയപ്പെടാത്തവനും അന്നവാനും മഹാനുമായ അഗ്നിയോട് സ്തോത്രത്താൽ (അഭീഷ്ടം) യാചിക്കുന്നു

15 മന്ദ്രംഹോതാരംശുചിമദ്വയാവിനം
ദമൂനസമുക്ഥ്യംവിശ്വചർഷണിം
രഥംനചിത്രംവപുഷായദർശതം
മനുർഹിതംസദമിദ്രായഈമഹേ — വ 19

അന്വയം:—

മന്ദ്രം, ഹോതാരം,

| | |
|---|---|
| ശുചിം | — സ്തുത്യം, ദേവാനാമാഹ്വാതാരം, സർവ്വദാശുദ്ധം |
| അദ്വയാവിനം, ദമൂനസം | — ദ്വയഹീനം, അകുടിലം, ദാനമനസം |
| ഉക്ഥ്യം, | |
| വിശ്വ–ചർഷണിം | — ശ്രേഷ്ഠം, വിശ്വസ്യദ്രഷ്ടാരം |
| ചിത്രം രഥം ന | — നാനാവർണ്ണം രഥമിവ |
| വപുഷായ ദർശതം | — രൂപാർത്ഥം ദർശനീയം |
| സദം ഇൽ മനുഃ–ഹിതം | — സദൈവമനുഷ്യേഭ്യോഹിതം തമഗ്നിം |
| രായഃ ഈമഹേ | — ധനംയാചാമഹേ |

അർത്ഥം—വന്ദനീയനും, ദേവന്മാരെ വിളിക്കുന്നവനും എപ്പോഴും ശുദ്ധനും രണ്ടെന്നില്ലാത്തവനും (നേർവഴിക്കാരനും) ദാനമനസ്സനും ശ്രേഷ്ഠനും എല്ലാം കാണുന്നവനും പല നിറമാന്ന തേർപോലെ രൂപം കാണത്തക്കവനും എപ്പോഴും മനുഷ്യർക്ക് ഹിതകാരിയുമായ ആ അഗ്നിയോട് ധനം യാചിക്കുന്നു.

വർഗ്ഗം—20—21

1 വൈശ്വാനരായപൃഥുപാജസേവിപോ

രത്നാവിധന്തധരുണേഷുഗാതവേ

അഗ്നിർഹിദേവാംഅമൃതോദുവസ്യ

ത്യഥാധർമ്മാണിസനതാനദൂദുഷൽ

അന്വയം:—

| | |
|---|---|
| വിപഃ, പൃഥു-പാജസേ വൈശ്വാനരായ | — മേധാവിനഃ, ബഹുബലായ |
| ധരുണേഷു | — ധർമ്മേഷുയജ്ഞേഷു |
| രത്നാ | — രമണീയാനിസ്തോത്രാണി |
| ഗാതവേ വിധന്ത | — സന്മാർഗ്ഗലാഭായകല്പന്തി |

അത്ഥം–ദശ്നീയനും ദേവന്മാരെ വിളിയ്ക്കുന്നവനുമായ അഗ്നി ദേവന്മാരുടെ ദൂതനായി ദ്യാവാപൃഥിവികളുടെ മധ്യത്തിൽ പോകുന്നു. ആഹവനീയാദിരൂപത്തിൽ മനുഷ്യന്നു മുമ്പിൽ സ്ഥാപിതനായി, ഇരുന്നു്, സ്വപ്രകാശങ്ങളാൽ പെരിമയുററ യാഗശാലയെ അലങ്കരിക്കുന്നു. ദേവന്മാരാൽ പ്രേരിതനായി, സ്വന്തം ജ്ഞാനംകൊണ്ടു് എങ്ങും വ്യാപിച്ചവനായി ഭവിക്കുന്നു.

3 കേതും യജ്ഞാനാം വിദഥസ്യസാധനം
വിപ്രാസോ അഗ്നിം മഹയന്തചിത്തിഭിഃ
അപാംസിയസ്മിന്നധിസംദധുഗ്ഗിര
സ്തസ്മിന്ത്സുമ്നാനിയജമാനആചകേ

അന്വയം:–

| | |
|---|---|
| യജ്ഞാനാം കേതും | — പ്രജ്ഞാപകം |
| വിദഥസ്യ സാധനം | |
| അഗ്നിം | — യജ്ഞസ്യപ്രാപ്തിസാധനമഗ്നിം |
| വിപ്രാസഃ ചിത്തി–ഭിഃ | — വിപ്രാഃ, മേധാവിനഃ സ്വകമ്മഭിഃ |
| മഹയന്ത | — പൂജയന്തി |
| (കിംച) ഗിരഃ | — സ്തോതാരഃ |
| യസ്മിൻ അപാംസി | — സ്വാനുഷ്ഠേയാനി കമ്മാണി |
| അധി സം–ദധുഃ | — സംദധതേ |
| യജമാനഃ തസ്മിൻ | — അഗ്നൌ |
| സുമ്നാനി ആ ചകേ | — സുഖാനി കാമയതേ |

അത്ഥം–യജ്ഞത്തിന്റെ കൊടിയടയാളവും യജ്ഞാനുഷ്ഠാനത്തിന്നു് സാധനഭൂതനുമായ അഗ്നിയെ മേധാവികൾ സ്വകർമ്മങ്ങളാൽ പൂജിയ്ക്കുന്നു. കൂടാതെ, സ്തോതാക്കൾ യാതൊരഗ്നിയിൽ തങ്ങൾക്കനുഷ്ഠിക്കേണ്ടും കമ്മങ്ങളെ സമപ്പിക്കുന്നുവോ, ആ അഗ്നിയിൽ നിന്നു് യജമാനൻ സുഖങ്ങളും, ക്ഷേമങ്ങളും കാമിക്കുന്നു.

4 പിതായജ്ഞാനാമസുരോവിപശ്ചിതാം
വിമാനമഗ്നിർവ്വയുനംചവാഘതാം
ആവിവേശരോദസീഭൂരിവർപ്പസാ
പുരുപ്രിയോഭന്ദതേധാമഭിഃകവിഃ

അന്വയം:—

| | |
|---|---|
| യജ്ഞാനാം പിതാ | — പാലയിതാ |
| വിപഃ—ചിതാം അസുരഃ | — വിദുഷാം ബലപ്രദഃ |
| വാഘതാം വയുനം ച | — ഋത്വിജാം ജ്ഞാനസാധനം ച |
| വി—മാനം | — വിമീയതേ ഫലമിതിവിമാനം, യജ്ഞാദികർമ്മസാധനം |
| (സഃ) അഗ്നിഃ | |
| ഭൂരി—വർപ്പസാ | — പാർത്ഥിവവൈദ്യുതസൂര്യാത്മക ബഹുരൂപേണ |
| രോദസീ ആ വിവേശ | — ദ്യാവാപൃഥിവ്യൌ പ്രവിശതി |
| പുരു—പ്രിയഃ ധാമ—ഭിഃ | — പുരൂണാം പ്രിയഃ തേജോഭിഃ |
| കവിഃ ഭന്ദതേ | — മേധാവ്യഗ്നിഃ യജമാനേന സ്തൂയതേ |

അർത്ഥം—യജ്ഞങ്ങളുടെ പാലകനും കർമ്മശാസ്ത്രജ്ഞന്മാരായ വിദ്വാന്മാർക്ക് ബലകരനും ഋത്വിക്കുകൾക്ക് ജ്ഞാനസാധനഭൂതനും (കർമ്മംകൊണ്ട് മനശ്ശുദ്ധി—മനശ്ശുദ്ധികൊണ്ട് ഈശ്വരധ്യാനം—ഈശ്വരധ്യാനംകൊണ്ട് ജ്ഞാനപ്രാപ്തി) യജ്ഞം മു[illegible]ലായ എല്ലാസൽകർമ്മങ്ങൾക്കും ഫലത്തിന്റെ അളവുകോ[illegible]ലായ ആ അഗ്നി പാർത്ഥിവവൈദ്യുതസൌരാദി ബഹുരൂപ[illegible]ളിൽദ്യാവാപൃഥിവികളിൽ പ്രവേശിക്കുന്നു. എത്രയോ പേ[illegible]ക്ക് പ്രിയനും സ്വതേജസ്സുകളോടുകൂടിയ മേധാവിയുമാ[illegible] അഗ്നി യജമാനനാൽ സ്തുതിക്കപ്പെടുന്നു.

5 ചന്ദ്രമഗ്നിംചന്ദ്രരഥംഹരിവ്രതം
വൈശ്വാനരമപ്സുഷദംസ്വർവ്വിദം
വിഗാഹംതൂർണ്ണിംതവിഷീഭിരാവൃതം
ഭൂർണ്ണിംദേവാസഇഹസുശ്രിയംദധുഃ

വ.

അന്വയം:—

| | |
|---|---|
| ദേവാസഃ | — ദേവാഃ |
| ചന്ദ്രം, ചന്ദ്ര-രഥം | — ആഹ്ളാദകം, ആഹ്ളാദകര ഥോപേതം |
| ഹരി-വ്രതം | — പിങ്ഗളവൎണ്ണം |
| അപ്സു-സദം | — അപ്സുസീദന്തം |
| സ്വഃ-വിദം, വി-ഗാഹം | — സൎവ്വജ്ഞം, സൎവ്വത്രവ്യാപ്തം |
| തൂൎണ്ണിം | — ക്ഷിപ്രഗാമിനം |
| തവിഷീഭിഃ ആ-വൃതം | — ബലൈരാവൃതം |
| ഭൂൎണ്ണിം, സു-ശ്രിയം | — ഭൎത്താരം, ശോഭനദീപ്തിം |
| വൈശ്വാനരം അഗ്നിം | |
| ഇഹ ദധുഃ | — ഇഹലോകേ അദധുഃ |

അൎത്ഥം.—(മൂന്നു രൂപങ്ങൾ പൂണ്ട് അഗ്നിയുടെ പാൎത്ഥിവ രൂപത്തെ ഭൂമിയിൽ സ്ഥാപിച്ചതു് വീണ്ടും പ്രതിപാദിക്കുന്നു) ആഹ്ളാദകരനും ആഹ്ളാദകമായ തേരോടുകൂടിയവനും മഞ്ഞ നിറമൊത്തവനും വെള്ളത്തിലിരിക്കുന്നവനും സൎവ്വജ്ഞനും എങ്ങും വ്യാപിച്ചവനും ഗതിവേഗമുററവനും ബലങ്ങളാൽ ചുററപ്പെട്ടവനും എല്ലാം ഭരിക്കുന്നവനും ശോഭനപ്രകാശനുമായ വൈശ്വാനരാഗ്നിയെ ദേവന്മാർ ഇഹലോകത്തിൽ സ്ഥാപിച്ചു.

6 അഗ്നിൎദ്ദേവേഭിൎമ്മനുഷശ്ചജന്തുഭി

സ്തന്വാനോയജ്ഞംപുരുപേശസംധിയാ

രഥീരന്തരീയതേസാധദിഷ്ടിഭി

ൎജീരോദമൂനാഅഭിശസ്തിചാതനഃ

അന്വയം:—

| | |
|---|---|
| ദേവേഭിഃ സാധദിഷ്ടി-ഭിഃ | — ദേവൈഃ സാധിതയജ്ഞൈഃ |
| ജന്തു-ഭിഃ ച | — ഋത്വിഗ്ഭിശ്ച |
| ധിയാ മനുഷഃ | — കൎമ്മണാമനുഷ്യസ്യ, യജമാനസ്യ |

